# മലങ്കരസഭാ കേസുകളുടെ സമഗ്ര സമാഹാരം

പരിഭാഷകൻ

**കെ. മാത്തൻ**

പ്രസാധകർ:

**കോട്ടയ്ക്കൽ പബ്ലിഷേഴ്സ്**

പി. ബി. 10, മാങ്ങാനം, കോട്ടയം 686 018 കേരളം

ഫോൺ: 0481 – 2578936

(Malayalam)

---

**Malankara Sabha Kesukalude**
**Samagra Samaharam**
(Church History)

**by K. Mathen B. Sc. BL**
Karunattu, Kurichi
Ph: 0481 2430458

| | | |
|---|---|---|
| Publishers | : | Kottackal Publishers, P. B. 10,<br>Manganam<br>Kottayam - 686018<br>Phone: 0481 - 2578936 |
| First Published | : | Feb. 23, 2009 |
| Copy Right Reserved | | |
| Cover | : | Equations, Kottayam |
| Typesetting & Printing | : | Sophia Print House, Kottayam<br>Ph: 3255054, 99471 20697 |

**Rs. 600/-**

Telegrams: Devalokam Telephone: 0481-2574323, 2578500
E-mail: orthodox@md4.vsnl.net.in Fax: 0481-2570569

# The Malankara Orthodox Syrian Church

## Catholicate of the East

**Baselios Marthoma Didymus I**
CATHOLICOS OF
THE APOSTOLIC THRONE OF
ST. THOMAS
AND MALANKARA METROPOLITAN



Catholicate Palace
Kottayam - 686 038
Kerala, India

ഡിസംബര്‍ 17, 2008

# ചരിത്രപ്രധാനവും പ്രയോജനപ്രദവും

'മലങ്കരസഭാ ചരിത്രം', 'സഭാപിതാക്കന്മാര്‍' എന്നീ വിഷയങ്ങളുമായി ബന്ധപ്പെട്ട പല നല്ല ഗ്രന്ഥങ്ങളുടെ രചനയിലും, പ്രസാധനത്തിലും ശ്രദ്ധേയനായ കെ. വി. മാമ്മന്‍, മലങ്കരസഭയില്‍ നിലനിന്ന വ്യവഹാരങ്ങളുടെ ഒരു സമഗ്ര വിവരണം പുസ്തക രൂപത്തില്‍ പ്രസിദ്ധപ്പെടുത്തുകയാണ്. വ്യവഹാരം പ. സഭയ്ക്ക് വേദനാജനകമായ വസ്തുതയാണ്; വ്യവഹാരത്തിലേക്ക് തള്ളിവിടുന്ന സാഹചര്യം ഏതെന്ന് വിലയിരുത്തപ്പെടേണ്ട സംഗതിയാണ്. അതിപുരാതന മലങ്കരസഭയുടെ അസ്തിത്വത്തെ ചോദ്യം ചെയ്ത സാഹചര്യങ്ങളിലും, തുടര്‍ന്ന് സംജാതമായ പ്രതിസന്ധികളിലുമാണ് അതിമഹത്തായ ജനാധിപത്യ പാരമ്പര്യമുള്ള ഭാരതത്തിലെ നീതിന്യായ സ്ഥാപനങ്ങളെ പ. സഭയ്ക്ക് സമീപിക്കേണ്ടി വന്നത്. പ്രത്യക്ഷത്തില്‍ വേദനാജനകമെങ്കിലും സത്യസന്ധമായ ലക്ഷ്യത്തോടുകൂടിയ പ്രക്രിയയായി വേണം സഭാവ്യവഹാരത്തെ വിലയിരുത്തുവാന്‍. ആ നിലയില്‍ വ്യവഹാരങ്ങളുടെ ഒരു സമഗ്ര വിവരണമാണ് നിയമ കാര്യങ്ങളില്‍ നല്ല പരിജ്ഞാനമുള്ള വ്യക്തിയും ഒരു ഉത്തമ സഭാ സ്നേഹിയുമായ കെ. മാത്തന്‍ തയ്യാറാക്കി, ജസ്റ്റീസ് കെ. ജോണ്‍ മാത്യു അവതാരികയെഴുതി, കെ. വി. മാമ്മന്‍ പ്രസിദ്ധീകരിക്കുന്ന 'മലങ്കരസഭാ കേസുകളുടെ സമഗ്ര സമാഹാരം.' ചരിത്ര പ്രധാനവും ശ്രദ്ധേയവുമായ ഒരു ഗ്രന്ഥമാണിത്. സഭാമക്കള്‍ക്കും, പഠിതാക്കള്‍ക്കും ഈ ഗ്രന്ഥം വളരെ പ്രയോജനപ്രദമാകുമെന്ന് നാം വിശ്വസിക്കുന്നു.



**ബസ്സേലിയോസ് മാര്‍ത്തോമ്മാ ദിദിമോസ് പ്രഥമന്‍**

Telegram: Devalokam Phone: 2574323, 2578499, 2578500
E-mail: marmilithios@gmail.com Fax: 0481- 2570569

**THE MALANKARA ORTHODOX SYRIAN CHURCH**

**CATHOLICATE OF THE EAST**

**PAULOSE MAR MILITHIOS**
Assistant and Successor to the
Catholicos of The East and
Malankara Metropolitan




**CATHOLICATE PALACE**
**DEVALOKAM**
**KOTTAYAM- 686038**
**KERALA, INDIA**

നവംബർ 28, 2008

# സഭാക്കേസുകളെപ്പറ്റിയുള്ള വ്യക്തമായ വിവരങ്ങൾ

കർത്താവിൽ നമ്മുടെ വാത്സല്യവാൻ കോട്ടയ്ക്കൽ ശ്രീ. കെ. വി. മാമ്മൻ സഭാ സംബന്ധമായ വിവിധ കേസുകളെ സംബന്ധിച്ചുള്ള വിശദ വിവരങ്ങൾ ഉൾപ്പെടുത്തി "മലങ്കരസഭാ കേസുകളുടെ സമഗ്ര സമാഹാരം" എന്ന പേരിൽ ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നമുക്ക് അതിയായ സന്തോഷമുണ്ട്. പ. സഭയോടും സഭയുമായി ബന്ധപ്പെട്ട ഇതര വിഷയങ്ങളോടും ശ്രീ. കെ. വി. മാമ്മൻ കാട്ടുന്ന താല്പര്യത്തിന്റെ പ്രതീകമായി ഈ ഗ്രന്ഥത്തെ നാം കാണുന്നു. പുതിയ തലമുറയ്ക്ക് സഭാ സംബന്ധമായ കേസുകളെ സംബന്ധിച്ചുള്ള വ്യക്തമായ വിവരങ്ങൾ ലഭ്യമാകുന്നതിന് ഈ ഗ്രന്ഥം ഉപകരിക്കും എന്ന് നാം പ്രത്യാശിക്കുന്നു. ഗ്രന്ഥകർത്താവായ ശ്രീ. കെ. മാത്തന്റെ ഉദ്യമങ്ങളെ നാം പ്രത്യേകം ശ്ലാഘിക്കുന്നു. നമ്മുടെ എല്ലാ ഭവനങ്ങളിലും ഇതിന്റെ ഓരോ കോപ്പി വാങ്ങി സൂക്ഷിക്കുന്നത് നന്നായിരിക്കും. ഈ ഗ്രന്ഥത്തിന് എല്ലാ ഭാവുകങ്ങളും ആശംസിക്കുന്നു.



**പൗലോസ് മാർ മിലിത്തിയോസ്**
**മെത്രാപ്പോലീത്താ**

# അവതാരിക

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ സുദീർഘകാല ചരിത്രത്തിലെ സുപ്രധാന സംഭവങ്ങളുടെ യാഥാർത്ഥ്യങ്ങൾ വെളിപ്പെടുത്തുന്നതും, സഭ ഇന്നോളം നേരിടേണ്ടി വന്നിട്ടുള്ള എല്ലാ കേസുകളിലെയും അന്തിമമായുള്ള കോടതിവിധികളുടെയും ഉത്തരവുകളുടെയും മലയാള പരിഭാഷ ഉൾക്കൊള്ളുന്നതുമായ ഈ ചരിത്രഗ്രന്ഥം, നമ്മുടെ സഭാംഗങ്ങളുടെ സമക്ഷം അവതരിപ്പിക്കുകയെന്ന അത്യപൂർവ്വ ബഹുമതിയാണ് എനിക്ക് ലഭിച്ചിരിക്കുന്നത്.

മാർത്തോമ്മാ ശ്ലീഹാ എ. ഡി. 52-ൽ മലങ്കരയിൽ സുവിശേഷം അറിയിച്ചുകൊണ്ട് ഭാരതത്തിൽ ക്രിസ്തുമതം സ്ഥാപിച്ചകാലം മുതൽ, ഗോവയിലെ റോമൻ ആർച്ച് ബിഷപ്പ് മെനെസിസ് പോർട്ടുഗീസ് അധീശശക്തിയുടെ പിന്തുണയോടും പിൻബലത്തോടും കൂടി, മലങ്കരയിലെ ക്രിസ്ത്യാനികളെ ഒന്നടങ്കം റോമാസഭയിൽ ലയിപ്പിക്കുന്നതിനു വേണ്ടി ഉദയംപേരൂർ സുന്നഹദോസ് നടത്തിയ 1599 (ജൂൺ 20-26) വരെയും, അവർ ഒറ്റ ജാതിയായി - മലങ്കര നസ്രാണികൾ ആയി - ആണ് കഴിഞ്ഞുപോന്നത്. 'കൂനൻകുരിശു സത്യം' നടന്ന 1653 ജനുവരി മൂന്നു വരെയും ആ നിലയിൽ തന്നെയായിരുന്നുവെന്ന് പറയാവുന്നതാണ്. അതിനു ശേഷം നൂറ്റാണ്ടുകൾ കഴിഞ്ഞു മാത്രമാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി (യാക്കോബായ), റോമൻ കത്തോലിക്കാ, സി. എം. എസ്. (പിന്നീട് സി. എസ്. ഐ.), മാർത്തോമ്മാ മുതലായ സഭാവിഭാഗങ്ങൾക്ക് മലങ്കരയിൽ തുടക്കം കുറിച്ചത്.

നമ്മുടെ സഭയെ സംബന്ധിച്ചിടത്തോളം അമൂല്യമായ ഈ ഗ്രന്ഥത്തിന്റെ പ്രാധാന്യവും പ്രസക്തിയും, ഒരു കാലത്തും നഷ്ടപ്പെടുന്നതല്ലെന്ന് ഉറപ്പിച്ചു പറയുവാൻ എനിക്കു കഴിയും. മലങ്കരസഭയിൽ വ്യവഹാരങ്ങൾ ഒഴിവാക്കാമായിരുന്നതല്ലേ എന്ന ചോദ്യത്തിനുള്ള ഉത്തരം കൂടിയാണ് ഈ ഗ്രന്ഥം.

മലങ്കര സുറിയാനി സഭയും സി. എം. എസ്. മിഷനറിമാരും തമ്മിൽ വട്ടിപ്പണം അടക്കമുള്ള ചില സമുദായ ആസ്തികളെ ചൊല്ലിയുണ്ടായ അവകാശത്തർക്കത്തിന്മേൽ, കൊച്ചിയിൽ ചേർന്ന മദ്ധ്യസ്ഥക്കോടതിയുടെ 1840-ലെ തീർപ്പ് (കൊച്ചിൻ അവാർഡ് എന്നാണ് ഇത് അറിയപ്പെടുന്നത്) ആണ് നമ്മുടെ സഭയെ സംബന്ധിക്കുന്ന ആദ്യത്തെ വ്യവഹാര തീർപ്പ്. വട്ടിപ്പണപ്പലിശയുടെ അവകാശം മലങ്കര സുറിയാനി സഭയ്ക്കാണെന്നും, വട്ടിപ്പണം അടക്കമുള്ള സുറിയാനി സമുദായത്തിന്റെ സ്വത്തുക്കൾ അവരുടെ പ്രത്യേക പ്രയോജനത്തിനായുള്ള ഒരു ട്രസ്റ്റ് ആയി

പരിഗണിച്ച്, അവയുടെ ഭരണം സഭയുടെ അതതുകാലത്തെ മെത്രാപ്പോലീത്താ (മലങ്കര മെത്രാപ്പോലീത്താ) യുടെയും, സുറിയാനി സമുദായം തെരഞ്ഞെടുക്കുന്നവരായ ഒരു വൈദികന്റെയും, മാന്യനായ ഒരു അൽമായന്റെയും കൂട്ടു ചുമതലയിലായിരിക്കണമെന്നും മദ്ധ്യസ്ഥക്കോടതി 1840 ഏപ്രിൽ നാലിനു വിധിച്ചു. നമ്മുടെ സഭയിലെ കൂട്ടു ട്രസ്റ്റി സമ്പ്രദായത്തിന്റെ ഉത്ഭവം ഇങ്ങനെയായിരുന്നു.

അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കരയിലേക്ക് അയച്ച യൂയാക്കിം മാർ കൂറിലോസിന്റെയും പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെയും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനായുള്ള അവകാശതർക്കത്തിന്മേൽ തീരുമാനമെടുക്കാൻ തിരുവിതാംകൂർ ഗവണ്മെന്റ് നിയോഗിച്ച കൊല്ലം പഞ്ചായത്തു സമിതി (മദ്ധ്യസ്ഥക്കോടതി) 1023 മിഥുനം ഒമ്പതിന് മാർ അത്താനാസ്യോസിന് അനുകൂലമായി തീർപ്പു കല്പിച്ചു.

അതി പ്രസിദ്ധി ആർജ്ജിച്ചിരുന്ന സെമിനാരിക്കേസിൽ തിരുവിതാംകൂർ റോയൽ അപ്പീൽ കോടതി 1064 മിഥുനം 30-ന് (1889) പുറപ്പെടുവിച്ച ഭൂരിപക്ഷ വിധിയിലെ സുപ്രധാന തീരുമാനങ്ങൾ ഇവയാണ്: അന്ത്യോഖ്യാ സിംഹാസനത്തിന് മലങ്കരയിലെ സുറിയാനി സഭയിന്മേലുള്ള വൈദികമേലധികാരം, യാക്കോബായ സുറിയാനി സമുദായവും അവരുടെ മെത്രാപ്പോലീത്താമാരും എക്കാലവും അംഗീകരിച്ചു പോന്നിരുന്നു. മലങ്കര സുറിയാനിസഭയുടെ ആത്മീയകാര്യങ്ങൾ നിർവഹിക്കുന്നതിന് അതതുകാലങ്ങളിൽ മെത്രാപ്പോലീത്താമാരെ നേരിട്ടോ, ഇതിലേക്ക് പ്രത്യേകം അധികാരപ്പെടുത്തുന്ന പ്രതിനിധി മുഖേനയോ വാഴിക്കുന്നതിലും, മലങ്കരയിലെ പള്ളികളിൽ മാമോദീസായ്ക്കും മറ്റ് ആവശ്യങ്ങൾക്കും ഉപയോഗിക്കുന്നതിനുള്ള മൂറോൻ (വിശുദ്ധ തൈലം) അയച്ചുതരുന്നതിലും, സഭയുടെ ആത്മീയ ഭരണത്തിന്മേൽ പൊതുവായ മേലന്വേഷണം നടത്തുന്നതിലും അടങ്ങിയിരിക്കുന്നതാണ് പാത്രിയർക്കീസിന്റെ ഈ വൈദിക മേലധികാരം. സഭയുടെ സ്വത്തുക്കളുടെ ഭരണത്തിന്മേൽ പാത്രിയർക്കീസിന്റെ അധികാരം ഒരിക്കലും വ്യാപരിച്ചിരുന്നില്ല. അക്കാര്യത്തിൽ മലങ്കരസഭ ഒരു സ്വതന്ത്ര സഭയാകുന്നു. മലങ്കരയിലെ സുറിയാനി യാക്കോബായ സഭയുടെ മെത്രാപ്പോലീത്താ അന്ത്യോഖ്യാ പാത്രിയർക്കീസിനാലോ, അദ്ദേഹത്തിന്റെ പ്രതിനിധിയാലോ വാഴിക്കപ്പെട്ട ഒരു മലങ്കര സ്വദേശി ആയിരിക്കണം. മലങ്കരസഭയുടെ ആത്മീയവും ലൗകികവുമായ ഭരണത്തിന് അർഹത ലഭിക്കാൻ അദ്ദേഹത്തെ ജനങ്ങൾ (സമുദായം) തങ്ങളുടെ മെത്രാപ്പോലീത്തായായി അംഗീകരിച്ചിരിക്കുകയും വേണം. സെമിനാരിക്കേസിൽ വാദി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന് അനുകൂലമായി ഉണ്ടായ ഈ വിധിയാണ്, പ്രതിയായി

Malankara Orthodox TV

രുന്ന പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസും അനുയായി കളും ചേർന്ന് മാർത്തോമ്മാ സഭ രൂപവൽക്കരിക്കുന്നതിന് കാരണമായിത്തീർന്നത്.

ജസ്റ്റീസ് ഡബ്ലിയു. ഇ. ഓംസ്ബി ഭൂരിപക്ഷവിധിയോട് വിയോജിച്ചു കൊണ്ട് എഴുതിയ വിധിന്യായത്തിന്റെ സംഗ്രഹം ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നത് ഉചിതമായിട്ടുണ്ട്. 1912-ൽ കാതോലിക്കേറ്റ് ഭാരതത്തിൽ സ്ഥാപിച്ചതും, 1934-ലെ മലങ്കരസഭാഭരണഘടന സുപ്രീംകോടതി അംഗീകരിച്ചതും ഉൾപ്പെടെയുള്ള സംഭവവികാസങ്ങൾ, അന്ത്യോഖ്യാ പാത്രിയർക്കീസുമായുള്ള മലങ്കര സഭയുടെ ബന്ധത്തിന് ഇന്ന് പുതിയ ഒരു മാനം കൈവരുത്തിയിട്ടുള്ള പശ്ചാത്തലത്തിൽ, പ്രസ്തുത വിധിന്യായം സഭാചരിത്രത്തിലേക്ക് പുതിയ വെളിച്ചം വീശുമെന്ന് തോന്നുന്നു.

വട്ടിപ്പണം 'മിനി' കേസ്, കോട്ടയം ചെറിയപള്ളിക്കേസ്, ആർത്താറ്റു കേസ് എന്നിവയും, ഒരർത്ഥത്തിൽ മലങ്കരസഭയിലെ സുറിയാനി വിഭാഗവും നവീകരണവിഭാഗവും തമ്മിൽ നടന്ന സെമിനാരിക്കേസിന്റെ അടിസ്ഥാനത്തിൽ തന്നെയുള്ളവയായിരുന്നുവെന്ന് പറയാവുന്നതാണ്. ഈ കേസുകളിലെല്ലാം ജോസഫ് മാർ ദീവന്നാസ്യോസിന്റെ പക്ഷം വിജയിച്ചു.

പാത്രിയർക്കീസിന് മലങ്കര സുറിയാനി സഭയിന്മേൽ ലൗകികാധികാരം ഇല്ലെന്നുള്ള കോടതിവിധികൾ മറികടക്കുന്നതിനായി, ലൗകികാധികാരമുണ്ടെന്ന് സ്ഥാപിച്ചുകൊണ്ടുള്ള രജിസ്റ്റർ ഉടമ്പടികൾ പള്ളികളിൽ നിന്നും, മെത്രാൻ സ്ഥാനമോഹികളിൽ നിന്നും വാങ്ങുന്നതിനുള്ള ശ്രമത്തിലാണ് പാത്രിയർക്കീസന്മാർ പിന്നീട് ഏർപ്പെട്ടത്. ഈ വിധമുള്ള ഉടമ്പടി നൽകാൻ വിസമ്മതിച്ച മലങ്കര മെത്രാപ്പോലീത്താ പ. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ, അബ്ദുള്ളാ പാത്രിയർക്കീസ് തന്റെ മലങ്കര സന്ദർശനവേളയിൽ മുടക്കി. പാത്രിയർക്കീസ് പക്ഷം ഇതിനു മുന്നമേ തന്നെ, ഈ മുടക്കിനെ മുമ്പിൽ കണ്ടുകൊണ്ട് മെത്രാപ്പോലീത്തായ്ക്കെതിരെ, പഴയസെമിനാരിയുടെ കൈവശം സംബന്ധിച്ചു കൊടുത്ത സമരിക്കേസ് (Summary Case വിശദമായ വിചാരണ കൂടാതെ ഹ്രസ്വവും ലഘുവുമായ വിചാരണ നടത്തി വേഗത്തിൽ തീർപ്പു കല്പിക്കുന്ന കേസ്) പരാജയപ്പെട്ടു.

മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മുടക്കിനുശേഷം, കുന്നംകുളം ഇടവകക്കാരൻ ചാക്കുണ്ണി ശെമ്മാശനു നൽകിയ കത്തനാരു പട്ടത്തിന്റെ സാധുതയെ ചോദ്യം ചെയ്തുകൊണ്ട്, പാത്രിയർക്കീസ് പക്ഷം കൊടുത്ത കേസും പരാജയപ്പെട്ടു.

Malankara Orthodox TV

മുടക്കിനെ തുടർന്ന് സഭയിൽ വീണ്ടുമുണ്ടായ സംഭവവികാസങ്ങളാണ് സുപ്രസിദ്ധമായ വട്ടിപ്പണക്കേസിൽ കലാശിച്ചത്. മുൻ വട്ടിപ്പണക്കേസിനെ അപേക്ഷിച്ച് ഈ കേസിന് പുതിയ ഒരു മാനം കൈവന്നത് മുടക്കിന്റെ ഫലമായുണ്ടായ ആ ഉടക്കു മൂലമാണ്. തിരുവിതാംകൂർ ഹൈക്കോടതിയുടെ ഫുൾ ബഞ്ച് പ്രസ്തുത കേസിൽ 4-7-1928 ൽ പുറപ്പെടുവിച്ച ഏകകണ്ഠ വിധിയിൽ ഇപ്രകാരം പറയുന്നു: ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ മുടക്ക് സ്വാഭാവിക നീതിയുടെ തത്വങ്ങൾക്ക് നിരക്കാത്തതാകയാൽ അസാധുവാണ്. മെത്രാപ്പോലീത്തായും കൂട്ടു ട്രസ്റ്റികളും രണ്ടു പാത്രിയർക്കീസുമാരിൽ അബ്ദുൽ മിശിഹായെ സ്വീകരിച്ചതുമൂലം സഭയ്ക്ക് ഇതരരോ ശീശ്മക്കാരോ ആയിത്തീർന്നിട്ടുണ്ടോയെന്നത്, ഒരു വൈദിക കോടതി തീരുമാനിക്കേണ്ട പ്രശ്നമാകയാൽ, അത്തരമൊരു തീരുമാനത്തിന്റെ അഭാവത്തിൽ ഇവർ സഭയ്ക്ക് ഇതരരോ ശീശ്മക്കാരോ ആയിട്ടുണ്ടെന്നു പറയാൻ സിവിൽ കോടതിക്ക് അധികാരമില്ലാത്തതാകുന്നു. വട്ടിപ്പണത്തിനുള്ള അവകാശം മെത്രാപ്പോലീത്തായ്ക്കും കൂട്ടു ട്രസ്റ്റികൾക്കുമാണെന്ന ജില്ലാക്കോടതി വിധി സ്ഥിരപ്പെടുത്തുകയും അതിനെതിരായ പാത്രിയർക്കീസ് പക്ഷത്തിന്റെ അപ്പീൽ ചെലവു സഹിതം തള്ളിക്കളയുകയും ചെയ്തുകൊള്ളുന്നു.

മുടക്കിന്റെ അടിസ്ഥാനത്തിൽ തന്നെ പാത്രിയർക്കീസ് പക്ഷം തുടർന്നു കൊടുത്ത 'കുപ്രസിദ്ധമായ' സസ്പെൻഷൻ കേസിലും, അനന്തരം അവർ കൊടുത്ത പരുമലച്ചിട്ടിക്കേസിലും ഗീവറുഗീസ് മാർ ദീവന്നാസ്യോസ് വിജയിക്കുകയുണ്ടായി.

തിഗ്രീസിലെ 1860 മുതൽ അന്യം നിന്നുപോന്ന കിഴക്കിന്റെ കാതോലിക്കാ സിംഹാസനം, അബ്ദൽ മിശിഹാ പാത്രിയർക്കീസ് 1912 സെപ്റ്റംബർ 15-ന് ഭാരതത്തിലേക്കു മാറ്റി മലങ്കരയിൽ സ്ഥാപിച്ചശേഷമുണ്ടായ ഈ വട്ടിപ്പണക്കേസിലെ സുപ്രധാന വിധിയാണ്, പിന്നീടുണ്ടായ സമുദായക്കേസുകൾ അടക്കമുള്ള സഭാസംബന്ധമായ എല്ലാ കേസുകളിലെയും കോടതിവിധികൾക്ക് അടിസ്ഥാനമായി സ്വീകരിക്കപ്പെട്ടിട്ടുള്ളത്.

കോട്ടയം എം. ഡി. സെമിനാരിയിൽ 1934 ഡിസംബർ 26-ന് ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം മലങ്കര സഭാ ഭരണഘടനയ്ക്ക് അംഗീകാരം നൽകി. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കായെ യോഗം മലങ്കര മെത്രാപ്പോലീത്താ കൂടിയായി തെരഞ്ഞെടുക്കുകയും ചെയ്തു. പാത്രിയർക്കീസ് പക്ഷത്തെ പള്ളിപ്രതിപുരുഷയോഗം, 1935 ഓഗസ്റ്റ് 22-ന് കരിങ്ങാശ്ര പള്ളിയിൽ ചേർന്ന് മൂന്നു കൂട്ടു ട്രസ്റ്റികളെ തെരഞ്ഞെടുത്തു. ഇവർ മൂവരും ചേർന്ന്

Malankara OrthodoxTV

ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കായ്ക്കും രണ്ട് കൂട്ടു ട്രസ്റ്റികൾക്കുമെതിരെ, 1938 മാർച്ച് 10-ന് കോട്ടയം ജില്ലാക്കോടതിയിൽ ഫയൽ ചെയ്ത കേസ് (ഒന്നാം സമുദായക്കേസ്) വിവിധ കോടതികൾ കടന്ന്, സ്വാതന്ത്ര്യ പ്രാപ്തിയെ തുടർന്ന് ഇൻഡ്യ ഒരു റിപ്പബ്ലിക്ക് ആയതിനുശേഷം സുപ്രീംകോടതിയുടെ 1958 സെപ്റ്റംബർ 12-ലെ ചരിത്ര പ്രധാന വിധിയോടെയാണ് അവസാനിച്ചത്. പ്രസ്തുത വിധിയിൽ ഇപ്രകാരം പറയുന്നു: എം. ഡി. സെമിനാരിയോഗം സാധുവാണ്. യോഗം അംഗീകരിച്ച സഭാഭരണഘടന നിയമാനുസൃതമായതാണ്. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കായെ യോഗം മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്ത നടപടിയും സാധുവാണ്. കരിങ്ങാശ്ര യോഗം സാധുവല്ല. ആ യോഗം തെരഞ്ഞെടുത്തതായിപ്പറയുന്ന വാദികൾക്ക് കൂട്ടുട്രസ്റ്റികളെന്ന നിലയിൽ അന്യായം ബോധിപ്പിക്കാൻ അവകാശമില്ല. കാതോലിക്കാപക്ഷത്തിന്റെ അപ്പീൽ ചെലവു സഹിതം അനുവദിച്ചും, കേരള ഹൈക്കോടതി വിധി അസ്ഥിരപ്പെടുത്തിയും, കോട്ടയം ജില്ലാക്കോടതി വിധി സ്ഥിരീകരിച്ച് പാത്രിയർക്കീസ് പക്ഷത്തിന്റെ അന്യായം തള്ളിയും കൊണ്ടുള്ളതാണ് ഈ വിധി.

ഈ വിധിയെ തുടർന്ന് 1958 ഡിസംബർ 16-ന് കോട്ടയം പഴയ സെമിനാരിയിൽ, ഇരു വിഭാഗങ്ങളിലെയും മേല്പട്ടക്കാർ തമ്മിൽ നടന്ന പരസ്പര സ്വീകരണത്തോടെ സഭയിൽ സമാധാനം നിലവിൽ വന്നെങ്കിലും, ഒരു പന്തീരാണ്ടു പിന്നിടുന്നതിനു മുമ്പായിത്തന്നെ, 1970-ൽ തർക്കങ്ങൾ ആവിർഭവിച്ചു തുടങ്ങി. പരസ്പര സ്വീകരണവേളയിൽ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ കൈമാറിയ കല്പനയിലെ “മാർത്തോമ്മായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന” എന്ന പദപ്രയോഗത്തെ എതിർത്തും, ശ്ലീഹായുടെ വൈദികസ്ഥാനത്തെ ചോദ്യം ചെയ്തുംകൊണ്ടുള്ള ഒരു കല്പന ഏകദേശം 12 വർഷത്തിന് ശേഷം 1970 ജൂണിൽ യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ഔഗേൻ പ്രഥമൻ കാതോലിക്കായ്ക്ക് അയച്ചു. മാർ അപ്രേം തീമോത്തിയോസിനെ (നേരത്തെ അപ്രേം അബൂദി റമ്പാൻ) പാത്രിയർക്കാ പ്രതിനിധിയായി, അനധികൃതമായി മലങ്കരയിലേക്ക് പാത്രിയർക്കീസ് അയയ്ക്കുകയുമുണ്ടായി. കടവിൽ പൗലൂസ് മാർ അത്താനാസ്യോസിനെ 1973-ലും ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് (പെരുമ്പള്ളിൽ), തോമസ് മാർ ദീവന്നാസ്യോസ് (ഇപ്പോഴത്തെ ശ്രേഷ്ഠ കാതോലിക്കാ) എന്നിവരെ 1974-ലും പാത്രിയർക്കീസ് പക്ഷത്തെ മെത്രാപ്പോലീത്താമാരായി യാക്കൂബ് തൃതീയൻ വാഴിക്കുകയും ചെയ്തു.

പരസ്പര സ്വീകരണത്തിന് അടിസ്ഥാനമാക്കിയിരുന്ന മലങ്കരസഭാ ഭരണഘടന ലംഘിച്ചുകൊണ്ടുള്ളതായ ഇത്തരം നടപടികളെ തുടർന്ന്,

Malankara OrthodoxTV

ഔഗേൻ പ്രഥമൻ കാതോലിക്കായും നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസ്യോസും ചേർന്ന്, ഈ വിഘടിത മെത്രാന്മാർക്കെതിരെ, 1974 ജൂൺ 27-ന് കോട്ടയം സബ് കോടതിയിൽ കേസ് ഫയൽ ചെയ്തു. സുപ്രീംകോടതി ഉത്തരവുപ്രകാരം ഈ രണ്ടാം സമുദായക്കേസും ഇതോടൊപ്പം സഭാസംബന്ധമായ മറ്റ് ഏഴ് കേസുകളും ഒരുമിച്ചു കേട്ട കേരള ഹൈക്കോടതിയുടെ സിംഗിൾ ബഞ്ച്, 1980 ജൂൺ 6-ന് കാതോലിക്കാ കക്ഷിക്ക് പ്രതികൂലമായി കേസ് വിധിച്ചെങ്കിലും, അപ്പീലിൽ ഹൈക്കോടതിയുടെ ഡിവിഷൻ ബഞ്ച് 1990 ജൂൺ ഒന്നിന് സിംഗിൾ ബഞ്ച് വിധി അസ്ഥിരപ്പെടുത്തുകയും, കാതോലിക്കാ കക്ഷിക്ക് അനുകൂലമായി വിധി പ്രഖ്യാപിക്കുകയും ചെയ്തു. ഇത് ഒരു അന്തിമ വിധിയായിരുന്നില്ലെങ്കിലും, പ്രസക്തിയും പ്രാധാന്യവും പരിഗണിച്ച് സഭാംഗങ്ങൾ ഇത് അറിഞ്ഞിരിക്കേണ്ട ഒന്നാകയാൽ പ്രസ്തുത വിധിയും ഡിക്രിയും ഈ ഗ്രന്ഥത്തിൽ ചേർത്തത് ഉചിതമായിട്ടുണ്ട്.

സുപ്രീംകോടതി തന്നെയാണ് രണ്ടാം സമുദായക്കേസിലും അന്തിമ വിധി പ്രഖ്യാപിച്ചത്. മൂന്നംഗ ബഞ്ചിന്റെ 1995 ജൂൺ 20-ലെ കാതോലിക്കാ കക്ഷിക്ക് അനുകൂലമായുള്ള പ്രസ്തുത വിധിയും ഡിക്രിയും വിശദമായി ഈ ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നു. കേസ് കേട്ട മൂന്നംഗ ബഞ്ചിലെ ജ. ബി. പി. ജീവൻ റെഡ്ഡിയും ജ. സുഹാസ് ഡി. സെന്നും ചേർന്നെഴുതിയ വിധിന്യായത്തിൽ 1934-ലെ സഭാഭരണഘടനയിലെ 46, 71 വകുപ്പുകൾ ഭേദഗതി ചെയ്ത് ഇടവകപ്പള്ളികളിലെ അംഗസംഖ്യയുടെ അടിസ്ഥാനത്തിൽ പ്രതിനിധികളെ ഭദ്രാസന കൗൺസിലിലേക്കും മലങ്കര അസോസിയേഷനിലേക്കും തെരഞ്ഞെടുക്കുന്നതിനുള്ള നിർദ്ദേശങ്ങൾ നൽകി. എന്നാൽ ജ. ആർ. എം. സഹായി ഈ നിർദ്ദേശത്തോട് വിയോജിച്ചു. ജ. സഹായിയുടെ വിധിന്യായത്തിൽ പറഞ്ഞിരിക്കുന്നപ്രകാരം, ഒരു മത സമിതി രൂപവൽക്കരിച്ചിട്ടുള്ള ഭരണഘടനയ്ക്ക് എന്തെങ്കിലും ഭേദഗതി നിർദ്ദേശിക്കാനുള്ള കോടതിയുടെ അധികാരത്തെയും, അത്തരം ഭേദഗതി നീതിപൂർവ്വകമാണോ എന്നതിനെയുംപറ്റിയാണ് നേരിയ അഭിപ്രായ വ്യത്യാസം ഉയർന്നത്. ഭൂരിപക്ഷ വിധിന്യായത്തിൽ, ഹൈക്കോടതി ഡിവിഷൻ ബഞ്ചിന്റെ വിധി താഴെപ്പറയുന്ന വിലയിരുത്തലോടെ പാസ്സാക്കുകയുണ്ടായി.

പാത്രിയർക്കീസിന് മലങ്കരസഭയുടെ ലൗകികകാര്യങ്ങളിൽ അധികാരമില്ല. മെത്രാപ്പോലീത്താമാരെയും, വൈദികരെയും മറ്റും വാഴിക്കുന്നതിനും, മൂറോൻ കൂദാശ ചെയ്യുന്നതിനും കാതോലിക്കായ്ക്ക് അധികാരമുണ്ട്. ഒരു കാതോലിക്കാ കാലം ചെയ്യുമ്പോഴോ, അപ്രാപ്തനാകുമ്പോഴോ പകരം കാതോലിക്കായെ വാഴിക്കുന്നതിനുള്ള അധികാരം മെത്രാപ്പോലീത്താമാരിൽ നിക്ഷിപ്തമാണ്. മലങ്കരസഭയിന്മേലുള്ള

Malankara Orthodox TV

ആത്മികാധികാരങ്ങൾ പാത്രിയർക്കീസ്, കാതോലിക്കായ്ക്ക് കൈമാറി യെന്നതുകൊണ്ട്, ഈ അധികാരങ്ങൾ അദ്ദേഹത്തിന് നഷ്ടപ്പെട്ടിട്ടി ല്ലായിരിക്കാം. എന്നാൽ താൻ അനുഭവിച്ചുപോന്നിരുന്ന മേല്പറഞ്ഞ അധികാരങ്ങളോടുകൂടിയ ഒരു അധികാരകേന്ദ്രം പാത്രിയർക്കീസ് തന്നെ ഇൻഡ്യയിൽ സൃഷ്ടിച്ചിട്ടുണ്ടെന്ന വസ്തുതയുടെ വെളിച്ചത്തിൽ, അതിനുശേഷം പാത്രിയർക്കീസിന് ഏകപക്ഷീയമായി, അതായത് കാതോലിക്കായോട് ആലോചിക്കാതെ, ഈ അധികാരങ്ങൾ വിനിയോ ഗിക്കാനാവുന്നതല്ലെന്ന് തീരുമാനിക്കുക ന്യായയുക്തമാണ്. കാതോലി ക്കായോട് ആലോചിച്ചു മാത്രമേ പാത്രിയർക്കീസിന് ആ അധികാരം വിനിയോഗിക്കാനാവുകയുള്ളു. മാത്രമല്ല, മെത്രാപ്പോലീത്തായായോ, മല ങ്കര മെത്രാപ്പോലീത്തായായോ നിയമിക്കപ്പെടേണ്ട സ്ഥാനാർത്ഥിയെ ജന ങ്ങൾ അംഗീകരിച്ചിരിക്കേണ്ടതുമുണ്ട്. മെത്രാപ്പോലീത്താമാരെ വാഴിക്കു ന്നതിനുള്ള പാത്രിയർക്കീസിന്റെ അധികാരം ഇപ്പോൾ 1934-ലെ സഭാ ഭരണഘടനയ്ക്ക് വിധേയമാണ്.

കാതോലിക്കേറ്റിന്റെ പുനരുജ്ജീവനത്തിന്റെയും പരിശുദ്ധ അബ്ദുൽ മിശിഹാ പാത്രിയർക്കീസിന്റെ A-14 കല്പനയുടെയും ഫലമായി, പാത്രി യർക്കീസിന്റെ അധികാരം ശൂന്യതയിലെത്തുവോളം കുറയ്ക്കപ്പെട്ടി രിക്കാം. പക്ഷേ, അതേസമയം തന്നെ മലങ്കരസഭ ഒരു വിഭാഗമായുള്ള സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായി പാത്രിയർക്കീസ് തുടരുന്നു. മലങ്കരസഭയുടെയോ, സഭാ സ്വത്തുക്കളുടെയോ മേൽ അദ്ദേഹത്തിന് ലൗകികാധികാരമില്ല. ആ അധികാരം വാസ്തവത്തിൽ ഒരിക്കലും ഉണ്ടാ യിരുന്നതുമില്ല. എങ്കിലും പാത്രിയർക്കീസ് ആത്മീയമായി കാതോലിക്കാ യേക്കാൾ ഉന്നതനാണ്.

പാത്രിയർക്കീസ് വിഭാഗത്തിന് 1934-ലെ ഭരണഘടനയുടെ നിയമാ നുസാരികതയെയും സാധുതയെയും ചോദ്യം ചെയ്യാൻ കഴിയുന്നതല്ല.

യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് 1964-ൽ മലങ്കരയിൽ വന്ന് ഔഗേൻ പ്രഥമൻ കാതോലിക്കായെ വാഴിച്ച് അദ്ദേഹത്തിന്റെ സ്ഥാനാ രോഹണം നടത്തിയപ്പോൾ, “മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസന ത്തിന്മേൽ ആരൂഢനായിരിക്കുന്ന”എന്നും മറ്റുമുള്ള കാതോലിക്കായ്ക്ക് അർഹതപ്പെട്ട ബഹുമതി പദപ്രയോഗങ്ങളോടുള്ള എതിർപ്പുകളെല്ലാം, അദ്ദേഹം സഭാ സമാധാനം കൈവന്ന 1958 ഡിസംബർ 16 മുതൽ തന്നെ ഉപേക്ഷിച്ചിരുന്നുവെന്ന് ന്യായമായും കരുതേണ്ടതാണ്.

1934-ലെ മലങ്കരസഭാ ഭരണഘടന ഇടവകപ്പള്ളികളുടെ കാര്യങ്ങളും നിയന്ത്രിക്കുന്നതും, അതുപ്രകാരം നിലനിന്നു പോരേണ്ടതുമാണ്.

മലങ്കരസഭയുടെ പൊതുസ്വത്തുക്കൾ മലങ്കര മെത്രാപ്പോലീത്താ

Malankara Orthodox TV

യിലും കൂട്ടുട്രസ്റ്റികളിലും നിക്ഷിപ്തമായിരിക്കുന്നതാണ്.

ഏതെങ്കിലും അപ്പീലിൽ, അപ്പീൽ കോടതി കീഴ്ക്കോടതി വിധി ഭേദഗതി ചെയ്യാതിരുന്നാൽ, ആ വിധി പൂർണ്ണമായും സ്ഥിരപ്പെടുത്തിയിരിക്കുന്നു എന്നതാണ് നിയമം. സുപ്രീംകോടതി പള്ളിപ്രതിനിധികളുടെ അംഗസംഖ്യയെക്കുറിച്ച് 1934-ലെ സഭാ ഭരണഘടനയിലുള്ള വ്യവസ്ഥ ഭേദഗതി ചെയ്ത്, മലങ്കര അസോസിയേഷൻ പ്രകാരം കൂടണം എന്ന ഭേദഗതി ഹൈക്കോടതി വിധിയ്ക്ക് വരുത്തിയിട്ടുണ്ട്. മറ്റൊരു ഭേദഗതി ഏതു കാനോൻ ആണ് അംഗീകരിക്കേണ്ടത് എന്നത്, ഈ കേസിലെ ഇതര തീരുമാനങ്ങൾ കൊണ്ട് ആവശ്യമില്ലാതായിത്തീർന്നിട്ടുണ്ട് എന്നതാണ്. ആ നിലയ്ക്ക് കേരള ഹൈക്കോടതി വിധിയിലെ ഭേദഗതി ചെയ്യാത്ത ഭാഗങ്ങളെല്ലാം അപ്പാടെ സുപ്രീംകോടതി സ്ഥിരപ്പെടുത്തിയിട്ടുണ്ട്. കേരള ഹൈക്കോടതി വിധിയും ഡിക്രിയും ഈ ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചിട്ടുള്ളതിനാൽ വായനക്കാർക്ക് ഇത് പൂർണ്ണമായും ഗ്രഹിക്കാൻ കഴിയുന്നതാണ്.

സുപ്രീംകോടതി ഈ വിധിക്കുശേഷം പ്രാധാന്യം അർഹിക്കുന്ന മൂന്ന് ഉത്തരവുകളും പുറപ്പെടുവിച്ചു.

ഇവയിൽ 25-3-1996 ലെ ഉത്തരവുപ്രകാരം 1934-ലെ മലങ്കരസഭാ ഭരണഘടനയുടെ 46, 71 വകുപ്പുകൾ ഭേദഗതി ചെയ്തു. തൽഫലമായി അംഗസംഖ്യ കൂടുതലുള്ള ഇടവകകൾക്ക്, ആനുപാതികമായി കൂടുതൽ പ്രതിനിധികളെ മലങ്കര അസോസിയേഷനിലേക്ക് തെരഞ്ഞെടുക്കാൻ അവസരം ലഭിച്ചു. കൂടാതെ ഒരു അധികാരസ്ഥാനത്ത് രണ്ടു വിഭാഗങ്ങളിലുമുള്ള അധികാരികൾ ഉള്ള പക്ഷം സുപ്രീംകോടതി വിധിയുടെ തീയതിയിലെ (20-6-1995) അവരുടെ തൽസ്ഥിതി തുടരണമെന്ന് ഈ ഉത്തരവ് നിർദ്ദേശിച്ചു. ഈ തർക്കം പരിഗണിച്ച് തീരുമാനിക്കാൻ ഭേദഗതി ചെയ്യപ്പെട്ട ഭരണഘടനാ വ്യവസ്ഥകൾ പ്രകാരം തെരഞ്ഞെടുക്കപ്പെടുന്ന മാനേജിംഗ് കമ്മിറ്റിയെ പ്രസ്തുത ഉത്തരവുപ്രകാരം കോടതി അധികാരപ്പെടുത്തുകയും ചെയ്തു.

സുപ്രീംകോടതി 5-2-1997 ൽ പുറപ്പെടുവിച്ച ഉത്തരവിൽ 25-3-1996 ലെ ഉത്തരവുപ്രകാരമുള്ള തൽസ്ഥിതിയിൽ തുടരണമെന്നുള്ളവർ, ആ ഉത്തരവിന്റെ ആനുകൂല്യം ലഭിച്ചിരിക്കണമെങ്കിൽ, സഭാ ഭരണഘടനയ്ക്ക് വിധേയരായിരിക്കുകയും ആ ഭരണഘടനയോടു കൂറു പ്രഖ്യാപിച്ചിരിക്കുകയും വേണമെന്ന് വ്യക്തമാക്കിയിട്ടുണ്ട്. കൂടാതെ മലങ്കര അസോസിയേഷൻ കൂടുന്നതിന് 1997 ഏപ്രിൽ 30 വരെയുള്ള സമയം അനുവദിക്കുകയും ചെയ്തു. ഈ ഉത്തരവു പ്രകാരം മലങ്കര അസോസിയേഷൻ യോഗം കൂടണമെന്നു കാണിച്ച് പാത്രിയർക്കീസ് വിഭാഗം ഹൈക്കോട

Malankara Orthodox TV

തിയിൽ 1997-ൽ വിധി നടത്ത് ഹർജി കൊടുത്തു. ഹൈക്കോടതി 6-4-2001 ലെ ഉത്തരവുപ്രകാരം ഹർജി, വിധി നടത്തുന്നതിനായി ഡിസ്ട്രിക്ട് കോടതിയിലേക്ക് അയച്ചു. ഈ ഉത്തരവിൽ കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്തായാണെന്ന് അവകാശപ്പെടത്തക്കതല്ലെന്നും ഹൈക്കോടതി തീരുമാനിച്ചു.

ഹൈക്കോടതി ഉത്തരവിനെതിരെ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ സുപ്രീംകോടതിയിൽ അപ്പീൽ നൽകി. മലങ്കര അസോസിയേഷൻ യോഗത്തിൽ താൻ മലങ്കര മെത്രാപ്പോലീത്താ അല്ലെന്ന് തീരുമാനിച്ചാൽ തൽസ്ഥാനം രാജിവയ്ക്കാനുള്ള സന്നദ്ധത മാത്യൂസ് ദ്വിതീയൻ ബാവാ സുപ്രീംകോടതിയെ അറിയിക്കുകയും ചെയ്തു. പാത്രിയർക്കീസ് വിഭാഗത്തിന്റെയും സമ്മതത്തോടു കൂടി മലങ്കര അസോസിയേഷൻ യോഗം കൂടുന്നതു സംബന്ധിച്ച നിർദ്ദേശങ്ങൾ നൽകിയും യോഗത്തിലേക്ക് നിരീക്ഷകനായി കേരള ഹൈക്കോടതി മുൻ ചീഫ് ജസ്റ്റീസ് വി. എസ്. മളീമഠിനെ നിയമിച്ചുംകൊണ്ട് 28-11-2001 ൽ സുപ്രീംകോടതി ഉത്തരവായി.

ഇതുപ്രകാരം മലങ്കര അസോസിയേഷൻ യോഗം സുപ്രീംകോടതി നിരീക്ഷകനായി നിയോഗിച്ച ജസ്റ്റീസ് വി. എസ്. മളീമഠിന്റെ സാന്നിദ്ധ്യത്തിൽ 20-3-2002 ൽ പരുമലയിൽ ചേർന്ന്, ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ ആണെന്നു തീരുമാനിച്ചു. പുതിയ മാനേജിംഗ് കമ്മിറ്റിയംഗങ്ങളെയും യോഗം തെരഞ്ഞെടുത്തു. യോഗം ശരിയായ വിധത്തിലാണ് നടത്തിയതെന്നു കാണിച്ചും, യോഗ നടപടികളും നിശ്ചയങ്ങളും വിവരിച്ചും പള്ളികളുടെ ലിസ്റ്റ് ഉൾപ്പെടെയുള്ള രേഖകളും ഉൾപ്പെടുത്തിയും കൊണ്ടുള്ള തന്റെ റിപ്പോർട്ട് നിരീക്ഷകൻ ജ. വി. എസ്. മളീമഠ് 10-4-2002 ൽ സുപ്രീംകോടതിയിൽ സമർപ്പിച്ചു.

സുപ്രീംകോടതി 12-7-2002 ലെ ഉത്തരവുപ്രകാരം നിരീക്ഷകന്റെ റിപ്പോർട്ട് തികഞ്ഞ സംതൃപ്തി രേഖപ്പെടുത്തിക്കൊണ്ട് അംഗീകരിക്കുകയും, മാത്യൂസ് ദ്വിതീയൻ കാതോലിക്കാ മലങ്കര മെത്രാപ്പോലീത്താ ആണെന്നും, മലങ്കര അസോസിയേഷന്റെ ഈ തീരുമാനം അന്തിമമാമെന്നും, ഏതെങ്കിലും കോടതിയിലോ, മറ്റ് ഏതെങ്കിലും ന്യായത്തീർപ്പു വേദിയിലോ ഈ തീരുമാനം ചോദ്യം ചെയ്യപ്പെടാനാവാത്തതാണെന്നും, തെരഞ്ഞെടുക്കപ്പെട്ട മലങ്കര അസോസിയേഷൻ 1934-ലെ മലങ്കരസഭാ ഭരണഘടനപ്രകാരമുള്ള അസോസിയേഷൻ ആണെന്നും ഉറപ്പിച്ചു പ്രഖ്യാപിച്ചു.

മാനേജിംഗ് കമ്മിറ്റി 2002-ലെ ഓഗസ്റ്റ് 9, 10 തീയതികളിൽ ചേർന്ന്

Malankara Orthodox TV

ഇടവക വിഭജനം നടത്തി. പാത്രിയർക്കീസ് വിഭാഗം മെത്രാപ്പോലീത്താമാർ സഭാ ഭരണഘടന അംഗീകരിക്കാൻ വിസമ്മതിച്ചതിനാൽ അവർക്ക് ഇടവകകൾ നൽകിയില്ല. അങ്ങനെ അവർക്ക് സുപ്രീംകോടതിയുടെ തൽസ്ഥിതി ഉത്തരവിന്റെ ആനുകൂല്യം നഷ്ടപ്പെടുകയും ചെയ്തു. സുപ്രീംകോടതി ഭേദഗതി ചെയ്യാതിരുന്ന കേരള ഹൈക്കോടതിയുടെ നിരോധനാജ്ഞ അങ്ങനെ പ്രാബല്യത്തിൽ തുടരുകയാണ്.

മലങ്കരസഭയിലെ പള്ളികളിൽ മാത്യൂസ് ദ്വിതീയൻ ബാവായ്ക്കും, സഭാ ഭരണഘടന സ്വീകരിച്ച മെത്രാപ്പോലീത്താമാർക്കും മറ്റും പ്രവേശിക്കുന്നതിന്, പോലീസ് സംരക്ഷണം നൽകാൻ, ഇൻഡ്യൻ ഭരണഘടനയുടെ 226-ാം വകുപ്പുപ്രകാരമുള്ള അധികാരമുപയോഗിച്ച് റിട്ട് ഉത്തരവു പുറപ്പെടുവിക്കണമെന്ന് അപേക്ഷിച്ചുകൊണ്ട്, ഹൈക്കോടതിയിൽ സമർപ്പിച്ചിരുന്ന ഹർജിയിന്മേൽ സുപ്രീംകോടതിയാണ് 4-4-2007 ലെ വിധിയിലൂടെ അവസാന തീർപ്പു കല്പിച്ചത്. വിവിധ പള്ളികൾ സംബന്ധിച്ച് സിവിൽ കോടതികളിൽ വ്യവഹാരങ്ങൾ നിലവിലിരിക്കുന്ന സാഹചര്യത്തിൽ, ഭരണഘടനയുടെ 226-ാം വകുപ്പിലെ അധികാരം ഉപയോഗിച്ച് പോലീസ് സംരക്ഷണം നൽകാനാവുന്നതല്ലെന്ന് ഉത്തരവിൽ സുപ്രീംകോടതി നിരീക്ഷിച്ചു. അതേസമയം പോലീസ് സംരക്ഷണം നൽകുന്നതിന് സിവിൽ കോടതികൾക്ക് വിപുലമായ അധികാരങ്ങൾ ഉണ്ടെന്നും, ഭരണഘടനാ വകുപ്പ് പ്രകാരമുള്ള നിവൃത്തികളല്ല തേടേണ്ടതെന്നും, ഡിക്രി അനുസരിക്കുന്നതിൽ വീഴ്ച വരുത്തിയാൽ സിവിൽ നടപടി നിയമപ്രകാരം പോലീസ് സംരക്ഷണം ഉൾപ്പെടെയുള്ള നിവൃത്തികൾ തേടാവുന്നതാണെന്നുമാണ് ഈ വിധിയനുസരിച്ച് സുപ്രീം കോടതി തീരുമാനിച്ചത്. കേരള ഹൈക്കോടതി പ്രത്യക്ഷത്തിൽ തെറ്റായി ഹർജിക്കാർക്കെതിരെ നടത്തിയ പരാമർശങ്ങൾ സിവിൽ കോടതി നടപടികളെ ഒരുവിധത്തിലും സ്വാധീനിച്ചുകൂടെന്നും സുപ്രീംകോടതി വ്യക്തമാക്കി.

സഭാ സംബന്ധമായ എല്ലാ കേസുകളിലെയും വിധിന്യായങ്ങളും ഉത്തരവുകളും മുഖ്യമായും സഭാംഗങ്ങളായ സാധാരണക്കാരായ വായനക്കാരെ മുന്നിൽ കണ്ടുകൊണ്ട് അവർക്ക് അനായാസം സുഗ്രാഹ്യമാകത്തക്കവിധം ലളിതമായ ഭാഷയിൽ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിക്കൊണ്ട് കോട്ടയ്ക്കൽ പബ്ലിഷേഴ്സിനു വേണ്ടി ഈ ബൃഹത്ഗ്രന്ഥം തയ്യാറാക്കിയിരിക്കുന്നത് എന്റെ ബഹുമാന്യ സ്നേഹിതൻ കെ. മാത്തൻ ആണ്. ഒരു ഇംഗ്ലീഷ് പുസ്തകം മലയാളത്തിലേക്ക് മൊഴിമാറ്റം നടത്തുന്നതിനേക്കാൾ പതിന്മടങ്ങ് ശ്രമകരമാണ് ബിരുദധാരികൾക്കു പോലും മനസ്സിലാക്കാൻ പ്രയാസകരമായ നിയമ പദങ്ങളും സങ്കീർണ്ണമായ പദപ്രയോഗങ്ങളും, ഉടനീളം ഉൾക്കൊള്ളുന്ന ഒരു സുദീർഘ ഇംഗ്ലീഷ് വിധി

Malankara Orthodox TV

ന്യായം മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തുകയെന്നത്. ഏറെക്കാലത്തെ കഠിന പ്രയത്നവും ഇതിന് ആവശ്യമാണ്. നിയമകാര്യങ്ങളിലുള്ള പരിജ്ഞാനവും സഭാചരിത്രത്തിലുള്ള അവഗാഹവും, മലയാള മനോരമ പത്രാധിപ സമിതിയംഗമെന്ന നിലയിൽ ലഭിച്ചിരുന്ന പത്രപ്രവർത്തന രംഗത്തെ ദീർഘകാല പരിചയസമ്പത്തും തീർച്ചയായും ഈ സംരംഭത്തിൽ മാത്തന് ഏറെ സഹായകമായിട്ടുണ്ടെന്നതിൽ സംശയമില്ല. ഒന്നാം സമുദായക്കേസിലെ സുപ്രീംകോടതിയുടെയും രണ്ടാം സമുദായക്കേസിലെ ഹൈക്കോടതിയുടെയും തുടർന്ന് ഇതേ കേസിലെ തന്നെ സുപ്രീംകോടതിയുടെയും വിധികളുടെ സമ്പൂർണ മലയാള പരിഭാഷ ഈ ഗ്രന്ഥകാരൻ തന്നെ തയ്യാറാക്കിയിരുന്നത് അതതു കാലത്ത് പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചിരുന്നു. എന്നാൽ പ്രസിദ്ധങ്ങളായ സെമിനാരിക്കേസിലെയും വട്ടിപ്പണക്കേസിലെയും അടക്കമുള്ള വിവിധ സഭാക്കേസുകളിലെ വിധികളുടെ പ്രസക്ത ഭാഗങ്ങൾ നമ്മുടെ സഭാചരിത്രകാരന്മാരിൽ ചിലരൊക്കെ അവരുടെ പുസ്തകങ്ങളിൽ ചേർത്തിട്ടുണ്ടെന്ന വസ്തുത കൃതജ്ഞതാപൂർവ്വം സ്മരിച്ചുകൊണ്ടു തന്നെ, മേല്പറഞ്ഞ രണ്ടു കേസുകളിലെ യഥാക്രമം 120 വർഷവും 80 വർഷവും മുമ്പുണ്ടായ കോടതിവിധികളുടെ സമ്പൂർണ മലയാള പരിഭാഷ ഇന്നോളം പ്രസിദ്ധീകരിക്കാൻ കഴിയാതെ പോയത്, നമ്മുടെ സഭയെ സംബന്ധിച്ചിടത്തോളം വലിയ ഒരു കുറവു തന്നെയായിരുന്നുവെന്ന് ചൂണ്ടിക്കാണിച്ചു കൊള്ളട്ടെ. ഏതായാലും ഈ കുറവ് ഇപ്പോഴെങ്കിലും പരിഹരിക്കാൻ കഴിഞ്ഞത് നമ്മുടെ സഭയ്ക്ക് അഭിമാനത്തിന് വക നൽകുന്നതാണ്. അങ്ങനെ നമ്മുടെ സഭാസംബന്ധമായ വിവിധ കേസുകളിലെ 1840 ഏപ്രിൽ മുതൽ 2007 ഏപ്രിൽ വരെയുള്ള 167 വർഷത്തെ അന്തിമമായുള്ള എല്ലാ കോടതി വിധികളും കോടതി ഉത്തരവുകളും ഇതോടെ ഒറ്റപ്പുസ്തകത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നുവെന്നതാണ് ഈ ഗ്രന്ഥത്തിന്റെ മാഹാത്മ്യം.

സഭാചരിത്ര സംഭവങ്ങൾ സഭാക്കേസുകൾക്ക് അടിസ്ഥാനമായിത്തീരാമെന്നതിനാലും, അവ ആ കേസുകൾക്കുള്ള തെളിവുകളായിത്തീരാമെന്നതിനാലും, സഭാക്കേസു വിധികൾ എപ്പോഴും സഭാചരിത്രവുമായി കെട്ടുപിണഞ്ഞിരിക്കുക സ്വാഭാവികം മാത്രമാണ്. മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ ക്രിസ്തുമതം സ്ഥാപിച്ച എ. ഡി. 52 മുതൽ 2007 വരെയുള്ള പ്രധാനപ്പെട്ട സഭാചരിത്ര സംഭവങ്ങൾ മുഴുവൻ ഈ ഗ്രന്ഥത്തിലെ സഭാക്കേസ് വിധികളിലെല്ലാം കൂടി ഉൾക്കൊള്ളുന്നുണ്ട്.

ഈ വിധിന്യായങ്ങൾ സാധാരണക്കാരായ എല്ലാ വായനക്കാർക്കും സുഗ്രാഹ്യമാകുന്നതിന് ആവശ്യമായ സ്ഥാനങ്ങളിലെല്ലാം വിശദീകരണങ്ങളും, ബന്ധപ്പെട്ട ചരിത്രവിവരങ്ങളും ബ്രാക്കറ്റിൽ ചേർത്തിട്ടുണ്ട്. ചരിത്ര സംഭവങ്ങളുടെ കൊല്ലവർഷ തീയതികളോടൊപ്പം ബ്രാക്കറ്റിൽ

Malankara Orthodox TV

കഴിവതും ഇംഗ്ലീഷ് തീയതികളും ചേർത്തിട്ടുള്ളത് നമ്മുടെ യുവതലമുറയ്ക്ക് പ്രയോജനകരമായിരിക്കുന്നതാണ്.

പല സുപ്രധാന സഭാചരിത്ര സംഭവങ്ങളും വിധിന്യായങ്ങളിൽ ഭാഗികമായി മാത്രം ചേർത്തിട്ടുള്ളിടത്ത്, അവ വിശദമായി മനസ്സിലാക്കാനുള്ള സൗകര്യം വായനക്കാർക്ക് ഒരുക്കികൊടുത്തുകൊണ്ട് അത്യാവശ്യം വേണ്ട സ്ഥാനങ്ങളിൽ ഗ്രന്ഥകാരൻ അവയുടെ പൂർണ്ണരൂപം ബ്രാക്കറ്റിൽ കൊടുത്തിട്ടുള്ളത് ഈ ഗ്രന്ഥത്തിന്റെ ഒരു സവിശേഷതയാണ്.

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം ചരിത്രപ്രധാന സംഭവമായ മുളന്തുരുത്തി സുന്നഹദോസിൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് നടത്തിയ പ്രസംഗവും സുന്നഹദോസ് നിശ്ചയങ്ങളും സെമിനാരിക്കേസ് വിധിയിൽ ഭാഗികമായി മാത്രമേ കൊടുത്തിട്ടുള്ളു. എന്നാൽ ഇവ രണ്ടിലെയും വിട്ടുപോയ ഭാഗങ്ങൾ അതതു സ്ഥാനങ്ങളിൽ ബ്രാക്കറ്റിൽ ചേർത്തിട്ടുള്ളതിനാൽ, വിധിന്യായം വായിക്കുന്ന സഭാംഗങ്ങൾക്ക് ആ സുന്നഹദോസിന്റെ പൂർണ്ണമായ ഒരു ചിത്രം ലഭിക്കുന്നതാണ്.

പ്രസിദ്ധമായ വട്ടിപ്പണക്കേസിലെ വിധിന്യായത്തിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ മുടക്കിക്കൊണ്ടുള്ള അബ്ദുള്ളാ പാത്രിയർക്കീസിന്റെ കല്പന മാത്രമേ ചേർത്തിട്ടുള്ളു. എന്നാൽ അബ്ദുൽ മിശിഹാ പാത്രിയർക്കീസ് മലങ്കരയിലെ തന്റെ സഭാമക്കളെ ആശ്വസിപ്പിച്ചുകൊണ്ടും, "അബ്ദുള്ളായുടെ മുടക്ക് വ്യർത്ഥം. നിങ്ങളും കൂടെയുള്ളവരും അനുഗ്രഹിക്കപ്പെട്ടവരാകുന്നു" എന്ന് പ്രഖ്യാപിച്ചുകൊണ്ടും, ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് അയച്ച കമ്പിസന്ദേശവും, അബ്ദുള്ളാ പാത്രിയർക്കീസിന്റെ നടപടിയെ ഭർത്സിച്ചുകൊണ്ട് തുടർന്ന് അയച്ച കല്പനയും പൂർണ്ണമായും ആ സ്ഥാനത്ത് വായനക്കാർക്കുവേണ്ടി ബ്രാക്കറ്റിൽ ചേർത്തിട്ടുണ്ട്.

ഒന്നാം സമുദായക്കേസിലെ സുപ്രീംകോടതിയുടെ വിധിയിൽ കിഴക്കിന്റെ കാതോലിക്കാ സിംഹാസനം തിഗ്രീസിൽ നിന്ന് മലങ്കരയിലേക്ക് മാറ്റിസ്ഥാപിച്ചുകൊണ്ട്, അബ്ദൽ മിശിഹാ പാത്രിയർക്കീസ് പുറപ്പെടുവിച്ച ചരിത്ര പ്രധാനമായ രണ്ടു കല്പനകളും ഭാഗികമായി മാത്രമേ കൊടുത്തിട്ടുള്ളു. പ്രസ്തുത കല്പനകൾ അവിടെത്തന്നെ പൂർണ്ണരൂപത്തിൽ ബ്രാക്കറ്റിൽ ചേർത്തിട്ടുള്ളത് നമ്മുടെ സഭാംഗങ്ങൾക്ക് ഏറെ പ്രയോജനകരമായിരിക്കുന്നതാണ്.

നമ്മുടെ സഭ നേരിട്ട എല്ലാ വ്യവഹാരങ്ങളിലെയും അന്തിമ കോടതി വിധികളിൽ, സഭയുടെ നിലപാട് അന്യൂനമായിരുന്നെന്ന് ഉറപ്പിച്ചു വ്യക്തമാക്കിയിട്ടുള്ളത് സഭാംഗങ്ങളായ നമുക്കേവർക്കും അഭിമാനത്തിന് വക നൽകുന്നുണ്ട്.

Malankara Orthodox TV

മലങ്കരസഭയിലെ ഭാവിതലമുറകൾക്ക് ഒരു റഫറൻസ് ഗ്രന്ഥമെന്ന നിലയിൽ ഏറെ പ്രയോജനപ്പെടുന്ന ഈ ഗ്രന്ഥം തയ്യാറാക്കിയ കെ. മാത്തനും, ഇതിന്റെ ഭാരിച്ച പ്രസിദ്ധീകരണച്ചുമതല ഏറ്റെടുത്ത കെ. വി. മാമ്മനും, മലങ്കരസഭ മുഴുവന്റെയും അഭിനന്ദനം അർഹിക്കുന്നു. ഇന്നത്തെ പ്രത്യേക സാഹചര്യത്തിൽ നമ്മുടെ സഭയുടെ സവിശേഷ ശ്രദ്ധയും പഠനവും അർഹിക്കുന്ന ഈ പ്രാമാണിക ഗ്രന്ഥം ഈ വ്യവഹാരങ്ങളെയെല്ലാം നേരിടേണ്ടിവന്ന ഭാഗ്യസ്മരണാർഹരായ പൂർവ്വ സഭാപിതാക്കന്മാരുടെ പാവന സ്മരണയെ നമിച്ചുകൊണ്ട് നമ്മുടെ സഭാംഗങ്ങളുടെ സമക്ഷം സാദരം അവതരിപ്പിച്ചു സമർപ്പിച്ചുകൊള്ളുന്നു.

**ജസ്റ്റീസ് കെ. ജോൺ മാത്യു**
കേരള ഹൈക്കോടതി മുൻ ജഡ്ജി

എറണാകുളം
26-1-2009



Malankara Orthodox TV

# സഭാചരിത്ര പഠിതാക്കൾക്ക് ഒരു അവശ്യരേഖ

മലങ്കരസഭയുടെ ആധുനിക ചരിത്രം പല ആദ്ധ്യാത്മിക പ്രസ്ഥാന ങ്ങളുടെയും മിഷനറി പ്രവർത്തനങ്ങളുടെയും മുന്നേറ്റ കഥയാണ്. സൺ ഡേസ്കൂൾ, യുവജനപ്രസ്ഥാനം, വിദ്യാർത്ഥിപ്രസ്ഥാനം, മർത്തമറിയം സമാജം തുടങ്ങിയ പ്രസ്ഥാനങ്ങളുടെ അഭിമാനാർഹമായ വളർച്ചയുടെ ചരിത്രമാണ്. വൈദിക വിദ്യാഭ്യാസ രംഗത്തും ശ്രദ്ധേയമായ പുരോഗതി കൈവരിച്ച ഘട്ടമാണ്. അതോടൊപ്പം തന്നെ സഭയിലെ വ്യവഹാരങ്ങ ളുടെ കോടതിത്തീർപ്പുകളും ചരിത്രത്തിന്റെ ഭാഗമായി അവശേഷിക്കുന്നു. പത്തൊമ്പതാം നൂറ്റാണ്ടിൽ ആരംഭിച്ച വ്യവഹാര മാരണം ഇന്നും തുടർ ന്നുകൊണ്ടിരിക്കുന്നു എന്നുള്ളത് ദുഃഖസത്യമാണ്.

വ്യവഹാരങ്ങൾ എല്ലാംതന്നെ സഭയുടെ സ്വാതന്ത്ര്യത്തെ സംരക്ഷി ക്കുന്നതിനും, അഖണ്ഡത ഉറപ്പിക്കുന്നതിനും, വൈദേശിക നുഴഞ്ഞു കയ റ്റത്തെയും, കടന്നാക്രമണങ്ങളെയും ചെറുക്കുന്നതിനും വേണ്ടി ആയി രുന്നു. ക്രമസമാധാനത്തിലും, നീതിന്യായ സംവിധാനത്തിലും വിശ്വസി ക്കുന്നവർക്ക് തങ്ങളുടെ സങ്കടം ബോധിപ്പിക്കാനുള്ളത് നീതിപീഠത്തിൽ മാത്രമാണ്. അത് വ്യയഹേതുകവും ശ്രമകരവുമായ കാര്യം തന്നെ. ദൗർഭാഗ്യമെന്നു പറയട്ടെ, സഭയുടെ ഭാഗധേയം ആ വിധത്തിലായി പ്പോയി. സഭയെ സ്നേഹിക്കുന്നവർക്ക് വേദനയോടെയെങ്കിലും ചരിത്ര വസ്തുതകൾ മനസ്സിലാക്കാതിരിക്കാൻ സാദ്ധ്യമല്ല.

സഭാകേസുകളുടെ സംക്ഷിപ്ത ചരിത്രവും അവയുടെ പ്രസക്തമായ തീരുമാനങ്ങളും സംഗ്രഹിച്ച് പരേതനായ ജഡ്ജി പി. എ. ഉമ്മൻ പ്രസി ദ്ധീകരിച്ചത് ഓർമ്മയിൽ വരുന്നു. കൂടാതെയും വ്യവഹാര ചരിത്ര സംഗ്ര ഹം പ്രസിദ്ധീകരിച്ചിട്ടുണ്ട്. എന്നാൽ ഇപ്പോൾ കെ. വി. മാമ്മൻ പ്രസിദ്ധീക രിച്ചിരിക്കുന്ന ഈ കൃതിക്ക് ചില സവിശേഷതകളുണ്ട്. ഇത് കേസുക ളുടെ ചരിത്രമെന്നതിലുപരി, കോടതി തീരുമാനങ്ങളുടെ പൂർണ്ണ രൂപ മാണ്. കോടതി ഡിക്രികളെല്ലാം ഇംഗ്ലീഷിലാണ്. അവയുടെ സത്യസ ന്ധമായ പരിഭാഷ അത്ര എളുപ്പമല്ല. ഭാഷാ പരിജ്ഞാനം മാത്രം മതിയാ കുന്നതല്ല; നിയമത്തിന്റെ സാങ്കേതിക ഭാഷയും നന്നായി അറിഞ്ഞിരി ക്കണം. ഒരു പുസ്തകമോ, ലേഖനമോ പരിഭാഷപ്പെടുത്തുന്നതുപോലെ യല്ല. കോടതി ഭാഷയും വിവക്ഷയും നന്നായി അറിഞ്ഞിരിക്കണം. ഈ പരിഭാഷ നിർവഹിച്ചതും ആവശ്യമായ വിശദീകരണങ്ങൾ നൽകിയതും നിയമരംഗത്ത് പ്രാവീണ്യമുള്ള ആളാണ്. എന്റെ ആത്മ സുഹൃത്തായ കരുനാട്ട്, കുറിച്ചി കെ. മാത്തൻ നിയമബിരുദം നേടിയ ആൾ എന്ന

Malankara Orthodox TV

തിലുപരി Law Dictionary തന്നെ രചിച്ച് അതുല്യനേട്ടം വരിച്ചിട്ടുണ്ട്. മലയാള മനോരമയുടെ എഡിറ്റോറിയൽ വിഭാഗത്തിൽ ഏറെക്കാലം സേവനമനുഷ്ഠിച്ച് പരിഭാഷരംഗത്ത് പരിചയസമ്പന്നത നേടുവാനും കഴിഞ്ഞിട്ടുണ്ട്. കൂടുതൽ സൂക്ഷ്മതയും കൃത്യതയും കൈവരിക്കുവാൻ കേരള ഹൈക്കോടതിയിലെ റിട്ട. ജസ്റ്റീസ് ജോൺ മാത്യുവിന്റെ നിർദ്ദേശങ്ങളും ലഭ്യമാക്കി.

കോട്ടയ്ക്കൽ പബ്ലിഷേഴ്സിന്റെ ഉടമ കെ. വി. മാമ്മനെപ്പറ്റി ഒരു വാക്ക് പറഞ്ഞേ മതിയാവൂ. സഭാചരിത്ര രചനാ രംഗത്തും, പ്രസിദ്ധീകരണ രംഗത്തും നിസ്തുലമായ സംഭാവന സഭയ്ക്കു നല്കിയിട്ടുള്ള വ്യക്തിയാണ് അദ്ദേഹം. പ്രസിദ്ധീകരണങ്ങളുടെ അനുസ്യൂതമായ പ്രവാഹമാണ് മാമ്മൻ മുഖാന്തിരം നടന്നുകൊണ്ടിരിക്കുന്നത്. അദ്ദേഹം മലങ്കരസഭ മുഴുവന്റെയും അഭിനന്ദനവും കൃതജ്ഞതയും അർഹിക്കുന്നു.

കോടതിവിധികളെ അവഗണിച്ചുകൊണ്ടും അവയ്ക്ക് തെറ്റായ ഭാഷ്യം നൽകിയും സ്വാർത്ഥമതികളായ ചില സഭാനേതാക്കൾ പ്രവർത്തിക്കുന്നുണ്ട്. അവരുടെ പ്രചാരണ വൈദഗ്ദ്ധ്യത്തിൽ സാമാന്യജനം തെറ്റിദ്ധരിക്കപ്പെടുന്നു. ഈ പശ്ചാത്തലത്തിൽ ഈ കൃതിയുടെ പ്രാധാന്യം വർദ്ധിക്കുന്നു. എന്താണ് കോടതി തീരുമാനിച്ചിട്ടുള്ളതും പ്രഖ്യാപിച്ചിട്ടുള്ളതും എന്നു ശരിയായി മനസ്സിലാക്കാനും, കുപ്രചരണങ്ങളെ ചെറുക്കുവാനും ഈ ഗ്രന്ഥത്തിനു സാധിക്കും. ഒരു സുപ്രധാന ചരിത്രരേഖ എന്ന സ്ഥാനം ഇതിനു ലഭിക്കാതിരിക്കയില്ല. പരിഭാഷകനെയും പ്രസാധകനെയും ഒരിക്കൽകൂടി അനുമോദിച്ചുകൊണ്ട് ഇതിനു പ്രചുരപ്രചാരം ലഭിക്കട്ടെ എന്നാശംസിക്കുന്നു.

**ഫാദർ ഡോ. റ്റി. ജെ. ജോഷ്വ**

സചിവോത്തമപുരം പി. ഒ.

കോട്ടയം

ഫെബ്രു 2, 09



Malankara Orthodox TV

# ആമുഖം

മലങ്കരസഭ ഇന്നോളം നേരിടേണ്ടി വന്നിട്ടുള്ള എല്ലാ കേസുകളുടെയും വസ്തുതകളും വിധിന്യായങ്ങളും ഉൾക്കൊള്ളിച്ച് "മലങ്കരസഭാ കേസു കളുടെ സമഗ്ര സമാഹാരം" എന്ന ചരിത്ര ഗ്രന്ഥം തയ്യാറാക്കി സഹാ യിക്കണമെന്ന് എന്റെ ബഹുമാന്യ സുഹൃത്തും, മലയാള മനോരമ പത്രാ ധിപസമിതിയിൽ എന്റെ ദീർഘകാല സഹപ്രവർത്തകനുമായ മാങ്ങാനം "കോട്ടയ്ക്കൽ പബ്ലിഷേഴ്സ്" ഉടമ കെ. വി. മാമ്മൻ എന്നോട് ആവശ്യ പ്പെട്ടപ്പോൾ, യാതൊരു തടസ്സവും പറയാതെ തന്നെ ഞാൻ സസന്തോഷം ആ ചുമതല ഏറ്റെടുക്കുകയാണ് ഉണ്ടായത്. ഈ കേസുകളെല്ലാം തന്നെ സഭാചരിത്ര സംഭവങ്ങളുമായും സംഭവവികാസങ്ങളുമായും ഏതെങ്കിലും വിധത്തിൽ ബന്ധപ്പെട്ടവയായിരിക്കും. ഇവ ഒരു പക്ഷേ, കേസിന്റെ അടി സ്ഥാനകാരണങ്ങളായി മാറിയെന്നും വരാം. അല്ലെങ്കിൽ ഇവ കേസിലെ തെളിവുകളുമായി ഉറ്റബന്ധമുള്ളവയായിരിക്കാം. ഏതുവിധത്തിലായാലും സഭയെ സംബന്ധിക്കുന്ന കേസുകളെല്ലാം സഭാചരിത്രത്തിന്റെ അവി ഭാജ്യ ഭാഗം കൂടിയാണ്.

നമ്മുടെ സഭാചരിത്രകാരന്മാരിൽ പലരും ഇത്തരം കേസുകളെ സംബന്ധിക്കുന്ന വിവരങ്ങൾ അവരുടെ സഭാചരിത്ര ഗ്രന്ഥങ്ങളിൽ സഭാം ഗങ്ങളുടെ അറിവിലേക്കായി ചേർത്തിട്ടുണ്ട്. പ്രാധാന്യമർഹിക്കുന്നതും അത്രതന്നെ പ്രാധാന്യമില്ലാത്തതുമായ കേസുകളും സഭയിൽ ഉണ്ടായി ട്ടുണ്ട്. നമ്മുടെ സഭയും ഇംഗ്ലീഷ് മിഷനറിമാരും തമ്മിൽ സഭാ സംബ ന്ധമായ ചില ആസ്തികളുടെ അവകാശത്തർക്കത്തെ തുടർന്നുണ്ടായ കേസിലെ, കൊച്ചിൻ അവാർഡ് എന്ന് അറിയപ്പെടുന്ന 1840 ഏപ്രിൽ 4-ലെ സുപ്രധാന വിധി പൂർണ്ണരൂപത്തിൽ മലയാളത്തിൽ പ്രസിദ്ധീക രിക്കപ്പെട്ടിട്ടുണ്ട്. ഇതുപോലെ തന്നെ സുപ്രധാനങ്ങളായ ഒന്നാം സമുദാ യക്കേസിലെ ഇൻഡ്യൻ സുപ്രീംകോടതിയുടെ 1958 സെപ്റ്റംബർ 12-ലെ വിധി, രണ്ടാം സമുദായക്കേസിലെ കേരളാ ഹൈക്കോടതി ഡിവിഷൻ ബഞ്ചിന്റെ 1990 ജൂൺ 1-ലെ വിധി, ഇതേ കേസിലെ തന്നെ സുപ്രീംകോ ടതിയുടെ 1995 ജൂൺ 20-ലെ വിധി എന്നിവയുടെ സമ്പൂർണ്ണ തർജ്ജമ കൾ ഈ ഗ്രന്ഥകാരൻ തയ്യാറാക്കിയിരുന്നത് അതതു കാലങ്ങളിൽ പുസ്തകരൂപത്തിൽ പ്രസിദ്ധീകൃതമായിട്ടുണ്ട്. എന്നാൽ സുപ്രധാന ങ്ങളും പ്രസിദ്ധങ്ങളുമായ രണ്ട് കേസുകളെ സഭ ഏറെക്കാലങ്ങൾക്ക് മുമ്പ് നേരിടുകയുണ്ടായി. ഇവയിൽ സഭയിലെ നവീകരണാശയക്കാരു മായി (പിന്നീട് മാർത്തോമ്മാ സഭക്കാർ) ഉണ്ടായ സെമിനാരിക്കേസിലെ തിരുവിതാംകൂർ റോയൽ കോടതിയുടെ 1899 ജൂലൈ 12-ലെ വിധി 110 വർഷത്തോളവും, വട്ടിപ്പണക്കേസിലെ തിരുവിതാംകൂർ ഹൈക്കോടതി

Malankara Orthodox TV

യുടെ 1923 മാർച്ച് 23-ലെ റിവ്യൂ വിധി 86 വർഷത്തോളവും പിന്നിട്ടിട്ടും, അവയുടെ സമ്പൂർണ്ണ തർജ്ജമ സഭാംഗങ്ങൾക്ക് വേണ്ടി പുസ്തകമാക്കി പ്രസിദ്ധീകരിക്കാൻ കഴിയാതെപോയത്, നമ്മുടെ സഭയെ സംബന്ധി ച്ചിടത്തോളം തീർച്ചയായും വലിയ ഒരു കുറവു തന്നെയായിരുന്നു. ഈ കുറവ് ഇനിയും ഒട്ടും വൈകാതെ പരിഹരിക്കേണ്ടത് സഭയുടെ വലി യൊരു ആവശ്യമാണെന്ന് കണ്ടതിനാലാണ് കെ. വി. മാമ്മൻ ഈ സംരം ഭത്തിന് മുതിർന്നതും, നേരത്തെ പറഞ്ഞ ആവശ്യം ഉന്നയിച്ചതും. എന്റെ സഭയെ കഴിയുംവിധം സേവിക്കാൻ മാമ്മനിലൂടെ ദൈവം എനിക്ക് തന്ന അവസരം പാഴാക്കാൻ ഞാൻ തയ്യാറായിരുന്നില്ല. അങ്ങനെയാണ് ആ നിർദ്ദേശം എൺപതാം വയസ്സിലും പൂർണ്ണ സന്തോഷത്തോടെ ഞാൻ സ്വീകരിച്ചത്.

പരിശുദ്ധനായ കുറിച്ചി ബാവാ തിരുമേനി നീണ്ട ഇരുപതു വർഷ ക്കാലം കടുത്ത പോരാട്ടം നടത്തി വിജയിച്ച ഒന്നാം സമുദായക്കേസിലെ സുപ്രീംകോടതിയുടെ 1958 സെപ്റ്റംബർ 12-ലെ വിധി തർജ്ജമ ചെയ്യാ നും എഡിറ്റ് ചെയ്യാനുമുള്ള നിയോഗം, മലയാള മനോരമയിൽ അന്ന് എനിക്ക് ലഭിച്ചതിനെ 50 വർഷങ്ങൾ പിന്നിട്ടിട്ടും ഞാൻ നന്ദിപൂർവ്വം സ്മരി ക്കുകയാണ്. ഈ വിധിന്യായത്തിന്റെ സമ്പൂർണ്ണ തർജ്ജമ ഞാൻ തയ്യാ റാക്കിയതും മനോരമ പ്രസിദ്ധീകരിച്ചു. പ്രസ്തുത തർജ്ജമ പിന്നീട് കെ. വി. മാമ്മൻ പുസ്തകമാക്കി. കോട്ടയം സി. എം. എസ്. കോളജിൽ അന്നു വിദ്യാർത്ഥിയായിരുന്ന എം. ടി. ജോസഫ് ശെമ്മാശനും (ഇപ്പോൾ ഫാ. എം. ടി. ജോസഫ് കോറെപ്പിസ്കോപ്പാ) അത് പുസ്തകമാക്കി ഇറക്കി. രണ്ടാം സമുദായക്കേസിലെ ഹൈക്കോടതി ഡിവിഷൻ ബെഞ്ചിന്റെ 1990 ജൂൺ 1-ലെ വിധിയുടെ സമ്പൂർണ്ണ തർജ്ജമ ഞാൻ തയ്യാറാക്കിയതും കെ. വി. മാമ്മൻ ഗ്രന്ഥമായി പ്രസിദ്ധീകരിച്ചു.

ഇതേ കേസിലെ സുപ്രീംകോടതിയുടെ 1995 ജൂൺ 20-ലെ വിധിയുടെ ഞാൻ തയ്യാറാക്കിയ സമ്പൂർണ്ണ തർജ്ജമ എം. ഒ. സി. പബ്ലിക്കേഷൻസ് പ്രസിദ്ധീകരിക്കുകയുണ്ടായി.

സഭാസംബന്ധമായ പുസ്തകങ്ങളുടെ പ്രസിദ്ധീകരണം, വായിക്കുന്ന സഭാംഗങ്ങളുടെ സഹായവും സഹകരണവുമില്ലെങ്കിൽ നഷ്ടക്കച്ചവട മായിരിക്കുമെന്നറിയാമെങ്കിലും സഭാസ്നേഹവും സഭയോടുള്ള കടമയും മുൻനിറുത്തി, പ്രത്യേകിച്ചും ആധുനിക തലമുറയ്ക്കു വേണ്ടിയാണ് കെ. വി. മാമ്മൻ സഭാപിതാക്കന്മാരുടെ ജീവചരിത്രങ്ങളും സഭാചരിത്ര ഗ്രന്ഥ ങ്ങളും മറ്റും പ്രസിദ്ധീകരിച്ചു പോരുന്നതെന്ന വസ്തുത എടുത്തുപറ യാൻ ഞാൻ ആഗ്രഹിക്കുന്നു. അദ്ദേഹം രചിച്ച ഇംഗ്ലീഷിലുള്ള പ. ബസ്സേ ലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ജീവചരി

Malankara Orthodox TV

ത്രമായ The Saintly Shepherd of Malankara Church (മലങ്കരസഭയുടെ വിശുദ്ധ ഇടയൻ) എന്ന ഗ്രന്ഥത്തിന്, ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ ജോബ് മാർ പീലക്സീനോസ് എഴുതിയ അവതാരികയിൽ പുസ്തകരചനയിലും പ്രസിദ്ധീകരണത്തിലും മുഴുകിക്കഴിയുന്ന കെ. വി. മാമ്മനോട് സഭ മുഴുവൻ കടപ്പെട്ടിരിക്കുന്നുവെന്നും പ്രഗത്ഭ സഭാചരിത്രകാരനും സഭാചരിത്ര പണ്ഡിതനുമായ, യശഃശരീരനായ ഇസ്സഡ്. എം. പാറേട്ടിന്റെ മരണത്തെ തുടർന്ന് സഭാചരിത്ര രചനാരംഗത്ത് ഉണ്ടായിട്ടുള്ള വിടവു നികത്തുന്നതിൽ മാമ്മൻ ഗണ്യമായ വിജയം കൈവരിച്ചിട്ടുണ്ടെന്നും പറഞ്ഞിട്ടുള്ളതിൽ കവിഞ്ഞ സാക്ഷ്യമൊന്നും അദ്ദേഹത്തിന് ആവശ്യമില്ലല്ലോ. സഭാസേവനത്തിനുള്ള ഈ അവസരം എനിക്ക് ഒരുക്കിത്തന്ന എന്റെ സുഹൃത്തിനോടുള്ള ഹൃദയംഗമായ നന്ദി രേഖപ്പെടുത്തുന്നു.

പ്രഗത്ഭ നിയമജ്ഞനും, സഭാക്കേസുകളെപ്പറ്റി ആധികാരികമായ അഭിപ്രായം പറയുന്നതിന് എന്തുകൊണ്ടും തികച്ചും അർഹനുമായ ജസ്റ്റീസ് കെ. ജോൺ മാത്യുവിന്റെ പ്രൗഢഗംഭീരമായ അവതാരിക ഈ ഗ്രന്ഥത്തിന് വർണ്ണാഭമായ ഒരു തിലകക്കുറി തന്നെയാണ്. നമ്മുടെ സഭാനേതൃത്വത്തിന് ആവശ്യം നേരിടുമ്പോഴൊക്കെ വിലപ്പെട്ട നിയമോപദേശങ്ങൾ നൽകിക്കൊണ്ടിരിക്കുന്ന സഭാംഗങ്ങളായ നിയമവിദഗ്ദ്ധരുടെ മുൻപന്തിയിൽ തന്നെയാണ് നിയമ – നീതിന്യായ മണ്ഡലങ്ങളിലെ അതികായകരിൽ ഒരാളും സഭാസേവന തല്പരനുമായ ജസ്റ്റീസ് ജോൺ മാത്യുവും നിലകൊള്ളുന്നത്. സുപ്രീംകോടതി നിയോഗിച്ച നിരീക്ഷകൻ ജസ്റ്റീസ് വി. എസ്. മളീമഠിന്റെ സാന്നിദ്ധ്യത്തിൽ പരുമലയിൽ 2002 മാർച്ച് 20–ന് ചേർന്ന ചരിത്രപ്രധാനമായ മലങ്കര അസോസിയേഷൻ യോഗത്തിൽ, നിരീക്ഷകൻ കാതോലിക്കാപക്ഷത്തിനു നൽകുന്ന എല്ലാ ചുമതലകളും സ്തുത്യർഹമാംവിധം നിറവേറ്റിയത്, സഭാനേതൃത്വം ഇതിലേക്ക് പ്രത്യേകം ചുമതലപ്പെടുത്തിയിരുന്ന ജസ്റ്റീസ് കെ. ജോൺ മാത്യു ആയിരുന്നു. അദ്ദേഹത്തിന്റെ അവതാരികയിൽ എല്ലാ കേസുകളുടെയും വിധിന്യായ സാരം സംക്ഷിപ്തമായി ചേർത്തിട്ടുള്ളത് വിധിന്യായങ്ങൾ സഭാംഗങ്ങൾക്ക് സുഗ്രാഹ്യമാകുന്നതിന് വളരെ സഹായകമായിരിക്കും. ഈ ഗ്രന്ഥത്തിന് വിലപ്പെട്ട അവതാരിക എഴുതിത്തന്ന് സഹായിക്കാൻ സന്മനസ്സായ എന്റെ ബഹുമാന്യ സുഹൃത്ത് ജസ്റ്റീസ് കെ. ജോൺ മാത്യുവിനോടുള്ള അകൈതവമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

മലങ്കരസഭയിലെ ശെമ്മാശ്ശന്മാരുടെയും, വൈദികരുടെയും, എന്തിന് മഹാചാര്യന്മാരിൽ മിക്കവരുടെയും ഗുരുവും, പണ്ഡിതശ്രേഷ്ഠനുമായ ഫാ. ഡോ. ടി. ജെ. ജോഷ്വാ എഴുതിയിരിക്കുന്ന ആസ്വാദനക്കുറിപ്പ് ഈ

Malankara Orthodox TV

ഗ്രന്ഥത്തെ സമ്പന്നമാക്കിയിരിക്കുകയാണ്. ഈ ഗ്രന്ഥത്തിന്റെ രചനയിൽ മാത്രമല്ല, ഇതിനുമുമ്പുള്ള സഭാക്കേസുകൾ സംബന്ധിച്ച എന്റെ ഗ്രന്ഥരചനകളിലും അളവറ്റ പ്രോത്സാഹനവും വിലപ്പെട്ട ഉപദേശങ്ങളും നൽകി ബഹുമാനപ്പെട്ട ജോഷ്വാ അച്ചൻ സഹായിച്ചിട്ടുണ്ട്. ഇൻഡ്യയിലെ ദൈവശാസ്ത്ര കോളജുകളിൽ മുൻപന്തിയിൽ വരുന്ന കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ ലക്ചറർ, പ്രൊഫസർ, വൈസ് പ്രിൻസിപ്പൽ മുതലായ നിലകളിൽ അമ്പതിൽപരം വർഷം വിശിഷ്ട സേവനം അനുഷ്ഠിച്ചിട്ടുള്ള ജോഷ്വാ അച്ചൻ സഭയിലെ വിവിധ പള്ളികളിൽ വികാരിയായിരുന്നിട്ടുള്ളതിനു പുറമെ സൺഡേസ്കൂൾ ഡയറക്ടർ ജനറൽ, ദിവ്യബോധനം ഡയറക്ടർ, ഓർത്തഡോക്സ് യൂത്ത് എഡിറ്റർ, തിരുവചനഭാഷ്യം ജനറൽ എഡിറ്റർ, സഭാവിജ്ഞാനകോശം മാനേജിംഗ് എഡിറ്റർ, യുവജനപ്രസ്ഥാനം സെക്രട്ടറി മുതലായ നിലകളിലും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. കോട്ടയം മാർ ഗ്രീഗോറിയോസ് കാരുണ്യ നിലയം ഡയറക്ടറായി പ്രവർത്തിച്ചുവരുന്ന അച്ചൻ മികച്ച സംഘാടകനും, വാഗ്മിയും, കൺവൻഷൻ പ്രസംഗകനും, റേഡിയോ - ടെലിവിഷൻ പ്രഭാഷകനും കൂടിയാണ്. ഒരു നല്ല സാഹിത്യകാരനായ അച്ചൻ അപ്പോസ്തോല പ്രബോധനങ്ങൾ, റോമ്മാ ലേഖന വ്യാഖ്യാനം മുതലായി മുപ്പതിൽപരം ഗ്രന്ഥങ്ങളുടെ കർത്താവാണ്. പതിനേഴു ലക്ഷത്തോളം കോപ്പികളുള്ള മലയാള മനോരമയുടെ, അതിന്റെ പതിന്മടങ്ങിലധികം വരുന്ന വായനക്കാർ, ഞായറാഴ്ച തോറും ആകാംക്ഷാപൂർവ്വം വായിക്കാൻ കാത്തുകഴിയുന്ന "ഇന്നത്തെ ചിന്താവിഷയം" എന്ന ശ്രേഷ്ഠ പംക്തി തയ്യാറാക്കുന്നത് ജോഷ്വാ അച്ചന്റെ അനുഗൃഹീത തൂലികയാണ്. സന്മാർഗ്ഗ പ്രബോധനപരമായ സാരോപദേശങ്ങളിലൂടെ ജാതി മതഭേദമെന്യേ എത്രയെത്ര വ്യക്തികളെ, എത്രയെത്ര കുടുംബങ്ങളെയാണ് പ്രസ്തുത പംക്തി ജീവിതനൈരാശ്യത്തിൽ നിന്നും, ആത്മഹത്യാ പ്രവണതകളിൽ നിന്നും, മദ്യപാനാസക്തിയിൽ നിന്നും, കുറ്റകൃത്യ വാസനയിൽ നിന്നും, ധൂർത്തടിച്ച ജീവിതരീതികളിൽ നിന്നും, നിരീശ്വരത്വത്തിന്റെ കൂരിരുളിൽ നിന്നും മറ്റും മോചിപ്പിച്ച്, സന്തോഷപൂർണ്ണവും സമാധാനപരവുമായ ജീവിതത്തിലേക്ക് മടക്കിക്കൊണ്ടുവന്നിട്ടുള്ളതെന്നതിന് യാതൊരു കണക്കും കാണുകയില്ല. ഗ്രന്ഥങ്ങളുടെയും ആനുകാലിക പ്രസിദ്ധീകരണങ്ങളുടെയും നിരന്തരമുള്ള വിപുലവും അഗാധവുമായ വായനയിലൂടെ വിവേചിച്ചറിഞ്ഞ് തേടിയെടുക്കുന്ന അനുഭവപരമായ സാക്ഷ്യങ്ങളും വെളിപ്പെടുത്തലുകളുമെല്ലാമാണ് ഓരോ ആഴ്ചയിലും അനന്യതയും, പുതുമയും പുലർത്തിക്കൊണ്ട് പ്രത്യക്ഷപ്പെടുന്ന വൈവിദ്ധ്യമാർന്ന ഈ അനുഗൃഹീത പംക്തിയുടെ അടിസ്ഥാന സ്രോതസ്സ്.

Malankara Orthodox TV

അവിശ്രാന്തം സഭാസേവനത്തിൽ വ്യാപൃതനായിരിക്കുന്നതിനിടയിലും ഈ ഗ്രന്ഥത്തിന് തിളക്കമാർന്ന ഒരു ആസ്വാദനക്കുറിപ്പ് എഴുതിത്തന്ന് സഹായിച്ച ബഹുമാനപ്പെട്ട ജോഷ്വാ അച്ചനോടുള്ള അകൈതവമായ കൃതജ്ഞത ഞാൻ രേഖപ്പെടുത്തുന്നു.

"മലങ്കരസഭാ കേസുകളുടെ സമഗ്ര സമാഹാരം" എന്ന ഈ ഗ്രന്ഥം കുറ്റമറ്റതാണെന്ന് ഞാൻ അവകാശപ്പെടുന്നില്ല. എങ്കിലും ഇത് കുറ്റമറ്റതാക്കുന്നതിന് എന്നാൽ കഴിവതെല്ലാം ഞാൻ ചെയ്തിട്ടുണ്ടെന്നാണ് എന്റെ ഉത്തമ വിശ്വാസം. നമ്മുടെ സഭയിലെ ബഹുഭൂരിപക്ഷം വരുന്ന സാധാരണക്കാരെ മുന്നിൽകണ്ടുകൊണ്ട് അവർക്ക് വിധിന്യായം സുഗ്രാഹ്യമാക്കാനും ഞാൻ പരമാവധി യത്നിച്ചിട്ടുണ്ട്. നിയമസംബന്ധിയായ സംജ്ഞകളുടെയും പദപ്രയോഗങ്ങളുടെയും മലയാള അർത്ഥങ്ങൾ ബ്രാക്കറ്റിൽ ചേർത്തിട്ടുണ്ട്. കൂടാതെ വിധിന്യായം സുഗ്രാഹ്യമാക്കുന്നതിന് വേണ്ട വിശദീകരണങ്ങളും, പശ്ചാത്തല വിവരങ്ങളും ആവശ്യമായ സ്ഥാനങ്ങളിലെല്ലാം ബ്രാക്കറ്റിൽ ചേർക്കുന്നതിനും പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. ബ്രാക്കറ്റുകൾ ഇല്ലെന്ന സങ്കല്പത്തിൽ വായനക്കാർ തുടർച്ചയായി വായിച്ചുപോയാൽ മാത്രം മതിയാകുന്നതാണ്.

മുൻകാല വ്യവഹാരങ്ങളെ ക്ലേശങ്ങളും, കഷ്ടപ്പാടുകളും, കഷ്ടനഷ്ടങ്ങളും സഹിച്ചുകൊണ്ടു നേരിടേണ്ടിവന്ന നമ്മുടെ ഭാഗ്യസ്മരണാർഹരായ സഭാപിതാക്കന്മാരുടെ പാവന സ്മരണയ്ക്ക് ആദരാഞ്ജലികൾ അർപ്പിച്ചുകൊണ്ടും, ഇപ്പോഴത്തെ അഭിവന്ദ്യ സഭാപിതാക്കന്മാരുടെ അനുഗ്രഹങ്ങൾ അർത്ഥിച്ചുകൊണ്ടും ഈ എളിയ ഗ്രന്ഥം സഭാംഗങ്ങളായ ഏവർക്കും ഞാൻ വിനയപൂർവ്വം സമർപ്പിച്ചുകൊള്ളുന്നു.

**കെ. മാത്തൻ ബി. എസ്. സി., ബി. എൽ.**
കരുനാട്ട്, കുറിച്ചി

16-2-2009



Malankara Orthodox TV

# പ്രസാധകക്കുറിപ്പ്

**ദേ**വലോകം കാതോലിക്കേറ്റ് അരമന മാനേജരും പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവായുടെ സെക്രട്ടറിയുമായിരുന്ന ഫാ. ടി. ജി. സഖറിയായുടെ സഹകരണത്തോടു കൂടി മൂന്നര ദശാബ്ദങ്ങൾക്ക് മുമ്പ് ഞാൻ എഡിറ്റ് ചെയ്ത് പ്രസിദ്ധപ്പെടുത്തിയ "ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ" എന്ന ചരിത്രപ്രധാനമായ പുസ്തകത്തിൽ 'മലങ്കരസഭ യിലെ കേസുകൾ' എന്ന ശീർഷകത്തിൽ ദിവംഗതനായ ജഡ്ജി പി. എ. ഉമ്മനും അടുത്ത അദ്ധ്യായമായി "സന്ധി ആലോചനകൾ" എന്ന തലക്കെട്ടിൽ മലയാള മനോരമ മാനേജരും മുഖപ്രസംഗം എഴുതിക്കൊ ണ്ടിരുന്ന പ്രമുഖ പത്രാധിപരുമായിരുന്ന എൻ. എം. ഏബ്രഹാമും അതി ശ്രദ്ധേയമായ രണ്ടു ലേഖനങ്ങൾ എഴുതിയിരുന്നു. സഭാചരിത്രം, കേസു കൾ, അനുരഞ്ജനശ്രമങ്ങൾ എന്നിവയെപ്പറ്റി നല്ല അവഗാഹമുണ്ടായി രുന്ന തികഞ്ഞ സഭാസ്നേഹിയായിരുന്ന പി. എ. ഉമ്മനും പലതവണ സന്ധിയാലോചനകളിൽ അനുരഞ്ജന ദൗത്യം നിറവേറ്റിയ ഉന്നതശീർ ഷനായ എൻ. എം. ഏബ്രഹാമും എഴുതിയ പ്രബന്ധങ്ങൾ മറ്റാർക്കും ഒരു തെറ്റും തർക്കവും ഉന്നയിക്കാനാവാത്തവിധം അനുപമവും അന്യൂ നവുമായിരുന്നു.

ഒന്നാം സമുദായക്കേസു സംബന്ധിച്ച 1958-ലെ സുപ്രീംകോടതി വിധി, രണ്ടാം സമുദായക്കേസിനെക്കുറിച്ചുള്ള 1990-ലെ കേരള ഹൈക്കോടതി ഡിവിഷൻ ബഞ്ചു വിധി എന്നിവ എന്റെ സുഹൃത്തായ കെ. മാത്തൻ സസൂക്ഷ്മം തയ്യാറാക്കിത്തന്നു. ഞാൻ അവ പുസ്തകമായി പ്രസിദ്ധീക രിച്ചു. രണ്ടാം സമുദായക്കേസു സംബന്ധിച്ച 1995-ലെ സുപ്രധാനമായ സുപ്രീംകോടതി വിധി സംക്ഷിപ്തമെങ്കിലും സാരമായ വിവരങ്ങൾ എല്ലാം ചേർത്ത് കോട്ടയത്തെ അഭിഭാഷകരായ സജി കൊടുവത്ത്, മോഹൻ മാമ്മൻ എന്നിവർ തയ്യാറാക്കിയതിനെ തുടർന്ന് ആ പുസ്തക വും ഞാൻ പ്രസിദ്ധപ്പെടുത്തി. പിന്നീട് സഭാകേസുകൾ സംബന്ധിച്ച് "നീതിക്കു വേണ്ടിയുള്ള നീണ്ട നിയമയുദ്ധം" എന്ന പുസ്തകവും ഇറക്കി. ഈ പുസ്തകം സഭാകേസുകളെപ്പറ്റിയും സഭാചരിത്രത്തെപ്പ റ്റിയും നല്ല പിടിപാടുള്ള കുന്നംകുളത്തെ അഡ്വ. പി. സി. മാത്യു പുലി ക്കോട്ടിൽ, കോട്ടയത്തെ ഒരു പ്രമുഖ അഭിഭാഷകനായ സജി കൊടുവത്ത് എന്നിവരാണ് തയ്യാറാക്കിയത്. അതിന്റെ അവതാരിക എഴുതിയതും ജസ്റ്റീസ് കെ. ജോൺ മാത്യുവാണ്. വിജ്ഞാന പ്രദങ്ങളായ ഈ പുസ്ത കങ്ങൾ എല്ലാം സഭാക്കേസുകളെപ്പറ്റിയും സഭയുടെ അന്യൂനമായ നില പാടുകളെപ്പറ്റിയും വലിയൊരളവിൽ വ്യക്തമായ ചിത്രങ്ങൾ നൽകാൻ പര്യാപ്തമാണ്. എന്നിരിക്കിലും 170 വർഷത്തെ സഭാസംബന്ധമായ

Malankara Orthodox TV

എല്ലാ പ്രധാനപ്പെട്ട കേസുകളെപ്പറ്റിയുമുള്ള സമ്പൂർണ്ണ വിവരങ്ങൾ ഉൾക്കൊള്ളുന്ന ഒരു സമഗ്ര സമാഹാരത്തിന്റെ കുറവ് പ്രബുദ്ധരായ മലങ്കര സഭാംഗങ്ങൾക്ക് അനുഭവപ്പെടുന്നുണ്ടെന്നും ആ കുറവ് പരിഹരിക്കണമെന്നും ചിന്തയുണ്ടായി. അതിന്റെ ഫലമാണ് ഈ ഗ്രന്ഥം.

കേസുകൾ സഭാചരിത്രത്തിന്റെ അവിഭാജ്യ ഘടകമാണെന്നും അവയെപ്പറ്റിയും സഭാംഗങ്ങൾ ശരിക്കു പഠിക്കണമെന്നും കാനോൻ വിദഗ്ദ്ധൻ കൂടിയായിരുന്ന പ. മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ പലവുരു എഴുതുകയും പറയുകയും ചെയ്തിട്ടുണ്ട്. കാരണം എല്ലാ പ്രധാനപ്പെട്ട കേസുകളുടെയും വാദവേളകളിൽ സഭാചരിത്രവും, വേദശാസ്ത്രവും ദൈവശാസ്ത്രവും, പാരമ്പര്യങ്ങളും, വിശ്വാസാചാരങ്ങളും കൂലങ്കഷമായി ചർച്ച ചെയ്യപ്പെട്ടിരുന്നു.

ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ ചരിത്രം എഴുതുന്ന ഏതൊരു വ്യക്തിക്കും രണ്ടു നൂറ്റാണ്ടുകൾക്കിടയിൽ, സഭയുടെ ഗതിവിഗതികളെ തിരിച്ചുവിട്ട കേസുകളെപ്പറ്റി പരാമർശിക്കാതിരിക്കാൻ സാധ്യമല്ല. പരാമർശിച്ചില്ലെങ്കിൽ ആ ചരിത്രം അസ്വീകാര്യവും അപൂർണ്ണവുമായിരിക്കും.

കാലം ചെയ്ത പ. മാത്യൂസ് ദ്വിതീയൻ ബാവാ അഞ്ചു വർഷം മുമ്പ് ഒരാളെ എന്റെ വീട്ടിലേക്ക് അയച്ച് ജഡ്ജി പി. എ. ഉമ്മൻ എഴുതിയ 'ചേപ്പാട്ട് മാർ ദീവന്നാസ്യോസ്' എന്ന പുസ്തകവും കെ. മാത്തൻ തയ്യാറാക്കിയ 1990-ലെ ഹൈക്കോടതിയുടെ ഡിവിഷൻ ബഞ്ച് വിധി എന്ന പുസ്തകവും വാങ്ങിക്കൊണ്ടുപോയി. ചേപ്പാട്ട് തിരുമേനിയുടെ ചരമ വാർഷികത്തോടനുബന്ധിച്ച് പ്രസംഗിക്കുന്നതിനു വേണ്ടി റഫർ ചെയ്യാനാണു ജീവചരിത്രം എന്ന് വന്ന ആൾ പറഞ്ഞു. ഓർത്തഡോക്സ് സഭയുടെ നിലപാടിനെ അരക്കിട്ടുറപ്പിച്ച വിധിയാണ് 1990-ലെ ഹൈക്കോടതിവിധി. സമയം കിട്ടുമ്പോഴെല്ലാം ബാവാ തിരുമേനി കേസു വിധികൾ വായിക്കുമായിരുന്നു. തിരുമേനിയെ സന്ദർശിച്ചിട്ടുള്ള പല അവസരങ്ങളിലും ഇത്തരം പുസ്തകങ്ങൾ വായിക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. സഭാചരിത്ര സംബന്ധമായ പുസ്തകങ്ങളും കേസുവിധികളും പെട്ടെന്നു കിട്ടുന്നതിനുള്ള സംവിധാനമൊന്നും നമ്മുടെ സഭയുടെ ആസ്ഥാനത്ത് ഇല്ലെന്നാണ് മനസ്സിലാക്കുന്നത്.

വായനയിൽ താല്പര്യം കുറഞ്ഞ മലങ്കരയിലെ എല്ലാ സഭാവിഭാഗങ്ങളിലുംപെട്ട മേല്പ്പട്ടക്കാരിൽ ചിലർക്കും ഒട്ടധികം പട്ടക്കാർക്കും ബഹുഭൂരിപക്ഷം സഭാംഗങ്ങൾക്കും സഭാകേസുകളെപ്പറ്റി ഉപരിപ്ലവമായ അറിവു മാത്രമേയുള്ളു എന്നു പറയുന്നത് ഒരു വിമർശനമല്ല; സത്യമാണ്. അതുകൊണ്ടാണ് ഈ കേസുകൾ എന്തിനാണ് നടത്തുന്നതെന്ന് അവരിൽ പലരും ചോദിക്കുന്നത്.

Malankara Orthodox TV

ഒന്നര നൂറ്റാണ്ടിന് മുമ്പ് ആരംഭിച്ച സഭാ സംബന്ധമായ കേസുകളെപ്പറ്റി ആധികാരികമായി ഒരു പുസ്തകം രചിക്കണമെങ്കിൽ ദൈവാശ്രയവും സഭാസ്നേഹവും നിയമപരമായ നല്ല പരിജ്ഞാനവും എഴുതാനുള്ള കഴിവും ത്യാഗമനോഭാവവും അസാധാരണമായ ക്ഷമയും ഉള്ള ഒരാൾക്കു മാത്രമേ സാധിക്കുകയുള്ളു. ഈ ഗ്രന്ഥം തയ്യറാക്കിയിരിക്കുന്ന കെ. മാത്തൻ നിയമകാര്യങ്ങളിൽ നല്ല പരിജ്ഞാനവും സഭാചരിത്രത്തിൽ അവഗാഹവും ഉള്ള ആളാണ്. മലയാള മനോരമ പത്രാധിപ സമിതിയിൽ ദീർഘകാലം എന്റെ മാന്യ സഹപ്രവർത്തകനായിരുന്നു കെ. മാത്തൻ.

പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ ഒന്നാം പ്രതിയായിരുന്ന ഒന്നാം സമുദായക്കേസിൽ ഇരുപതു വർഷം നീണ്ടുനിന്ന കടുത്ത നിയമയുദ്ധത്തിനു ശേഷം 1958 സെപ്റ്റംബർ 12-ന് സുപ്രീംകോടതി അന്തിമവിധി പ്രഖ്യാപിച്ചപ്പോൾ മനോരമയ്ക്കു വേണ്ടി അന്ന് അത് തർജ്ജമ ചെയ്യാനും എഡിറ്റ് ചെയ്യാനുമുള്ള നിയോഗം ലഭിച്ചത് പ. ബാവായുടെ കുടുംബാംഗം കൂടിയായ കെ. മാത്തനാണ്. കെ. മാത്തന്റെ പ്രസ്തുത പരിഭാഷ ഞാൻ പുസ്തകരൂപത്തിൽ പിന്നീട് പ്രസിദ്ധീകരിച്ചു. തുടർന്ന് രണ്ടാം സമുദായക്കേസിലെ 1990-ലെ ഹൈക്കോടതി ഡിവിഷൻ ബഞ്ച് വിധിയും മാത്തൻ തർജ്ജമ ചെയ്തു. അതും ഞാൻ പുസ്തകമാക്കി. എം. ഒ. സി. യ്ക്കു വേണ്ടി സഭാകേസിലെ സുപ്രീംകോടതിയുടെ 1995-ലെ വിധിയും അദ്ദേഹം തന്നെ പരിഭാഷപ്പെടുത്തി. ഇതെല്ലാം ഇന്നലെ നടന്ന സംഭവങ്ങളായി ഞാൻ ഓർക്കുന്നു. അതിസങ്കീർണ്ണവും നിയമനിബദ്ധവും അർത്ഥഗർഭവും ആയ നീണ്ട കോടതിഭാഷ ഒട്ടും അർത്ഥം ചോരാതെ ലളിതമായ മലയാളത്തിൽ ഭാഷാന്തരം ചെയ്യണമെങ്കിൽ നിയമത്തിൽ അസാധാരണമായ പിടിപാട് വേണം. കേരളത്തിലെ ഒരു പ്രമുഖ പ്രസാധകരായ പെൻ ബുക്സ് പ്രസിദ്ധീകരിച്ച "ലോ ഡിക്ഷ്ണറി" (ഇംഗ്ലീഷ് - മലയാളം) തയ്യാറാക്കിയതും കെ. മാത്തനാണ്.

ഇന്നോളമുള്ള സകല കേസുകളുടെയും ചരിത്ര രചന സംബന്ധിച്ച എന്റെ നിർദ്ദേശത്തോട് സസന്തോഷം പ്രതികരിക്കുകയും ഉത്തരവാദിത്വബോധത്തോടെ യഥാസമയം എഴുതി തരികയും ചെയ്ത കെ. മാത്തനോടുള്ള അകമഴിഞ്ഞ നന്ദി ഇവിടെ ആലേഖനം ചെയ്യുന്നു.

എന്റെ അഭ്യർത്ഥനപ്രകാരം "സഭാക്കേസുകളുടെ സമഗ്ര സമാഹാരം" എന്ന ഈ ഗ്രന്ഥത്തിന് പണ്ഡിതോചിതമായ അവതാരിക എഴുതിത്തന്ന പ്രഗത്ഭ നിയമജ്ഞനും, സഭാകാര്യങ്ങളിൽ പരിണതപ്രജ്ഞനുമായ ജസ്റ്റീസ് കെ. ജോൺ മാത്യു തന്റെ അവതരണത്തിലൂടെ ഈ ഗ്രന്ഥാംഗനയെ ഒരു സുവർണഹാരമാണ് അണിയിച്ചിരിക്കുന്നത്. മൂന്നര

ദശാബ്ദം മുമ്പ് ഞാൻ പ്രസിദ്ധപ്പെടുത്തിയ "ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്: മലങ്കരസഭയുടെ അംബാസഡർ" എന്ന പുസ്തകം ആലുവാ ടൗൺ ഹാളിൽ ചേർന്ന മഹാസമ്മേളനത്തിൽ വച്ച് പ്രകാശനം ചെയ്തതും ജസ്റ്റീസ് ജോൺ മാത്യുവാണെന്നും നന്ദിപൂർവ്വം അനുസ്മരിക്കുന്നു. രാജ്യത്തെമ്പാടുമുള്ള കോടതികളിൽ സംഭ്രമജനകമാംവിധം വൻ തോതിൽ കേസുകൾ തീർപ്പാക്കാതെ കെട്ടിക്കിടന്ന് ഇൻഡ്യൻ ജുഡീഷ്യറി വീർപ്പുമുട്ടി കഴിഞ്ഞിരുന്ന ഒരു കാലഘട്ടത്തിൽ, 1989-ൽ ഒറ്റ വർഷത്തിനിടയിൽ 28,821 കേസുകളിൽ തീർപ്പു കല്പിച്ച് "ലിംകാ ബുക്ക് ഓഫ് വേൾഡ് റെക്കോർഡി"-ൽ സ്ഥാനം നേടിക്കൊണ്ട് ജസ്റ്റീസ് കെ. ജോൺ മാത്യു രാജ്യത്തിന്റെയാകെ പ്രശംസ പിടിച്ചു പറ്റി. ഉദ്യോഗത്തിൽ നിന്നും വിരമിച്ചശേഷം സുപ്രീംകോടതിയിൽ അഭിഭാഷകവൃത്തി തുടരുന്നതോടൊപ്പം കൊച്ചിൻ സ്റ്റോക്ക് എക്സ്ചേഞ്ച് പ്രസിഡന്റ് എന്ന നിലയിലും, കൂടാതെ കൊച്ചിയിലെ, സാമൂഹികവും ജീവകാരുണ്യപരവുമായ സേവനരംഗങ്ങളിലും പ്രവർത്തിച്ചുപോരുന്ന ജ. കെ. ജോൺ മാത്യു ജോലിത്തിരക്കിനിടയിലും ഈ ഗ്രന്ഥത്തിലെ എല്ലാ കേസുകളെയും പരാമർശിച്ചും, വിധി ന്യായസാരങ്ങൾ വ്യക്തമാക്കിയുംകൊണ്ട് എഴുതിയിട്ടുള്ള അവതാരിക, ഈ ബൃഹത് ഗ്രന്ഥം സുഗ്രാഹ്യമാക്കുന്നതിന് വായനക്കാർക്ക് ഏറെ സഹായകമായിരിക്കുമെന്നതിൽ യാതൊരു സംശയവുമില്ല. മലങ്കര സഭയുടെ അഭിമാന സമ്പത്തു കൂടിയായ ജ. കെ. ജോൺ മാത്യുവിന് നിറഞ്ഞ സന്തുഷ്ടിയോടെയും, പൂർണ്ണ സംതൃപ്തിയോടെയും ഞാൻ ഹൃദയംഗമായ നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

സെമിനാരി കേസിൽ നവീകരണാശയക്കാർക്ക് അനുകൂലമായുള്ള ജസ്റ്റീസ് ഓംസ്ബിയുടെ ന്യൂനപക്ഷവിധി തോമസ് മാർ അത്താനാസ്യോസിനെയും അനുയായികളെയും സംബന്ധിച്ചിടത്തോളം ഒരു വരം തന്നെയായിരുന്നു എന്നു പറയാം. ആ വിധിയുടെ സാരം സംക്ഷിപ്ത രൂപത്തിലാണെങ്കിലും നീതിപൂർവ്വം ഈ ഗ്രന്ഥത്തിൽ ഉൾകൊള്ളിച്ചിട്ടുണ്ട്.

സഭയുടെ സ്വാതന്ത്ര്യം, നിലനില്പ്പ് എന്നിവയെ മുൻനിറുത്തി കേസു നടത്തുന്നതിനുവേണ്ടി വൻ ത്യാഗങ്ങൾ അനുഷ്ഠിച്ച മലങ്കരസഭയിലെ ചില പ്രമുഖ വ്യക്തികളെ ഇത്തരുണത്തിൽ അനുസ്മരിക്കേണ്ടതുണ്ട്. ആദ്യകാല അഭിഭാഷകരായ ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീൽ, ഇലഞ്ഞിക്കൽ ഇ. ജെ. ഫീലിപ്പോസ്, കന്നുകുഴിയിൽ കെ. കെ. ലൂക്കോസ്, എം.എബ്രഹാം, വട്ടക്കുന്നേൽ കെ. ചെറിയാൻ മുതലായവരും പിന്നീട് രംഗത്തുവന്ന അഡ്വ. കെ. ജോർജ്ജ് കൊടുവത്ത്, അഡ്വ. സി. റ്റി. ജോസഫ് മുതലായവരും ചെയ്ത സേവനങ്ങൾ സഭയ്ക്ക് മറക്കാൻ സാദ്ധ്യമല്ല.

Malankara Orthodox TV

സർവ്വോപരി ഇരുപതാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ സഭാകേസുകളുടെ പരാജയങ്ങൾ സൃഷ്ടിച്ച പ്രതിസന്ധികളിൽ നിന്നും ആഴമായ നിരാശാബോധത്തിൽ നിന്നും സഭയെ രക്ഷിക്കുന്നതിനുവേണ്ടി മലയാള മനോരമയിൽ അതിശക്തമായ മുഖപ്രസംഗങ്ങൾ എഴുതുകയും സമുന്നത നേതൃത്വം നൽകുകയും ഏതാനും ആഴ്ചകൾ കൊണ്ട് ധനശേഖരണം നടത്തി സഭയുടെ ഇന്നത്തെ സിരാകേന്ദ്രമായ ദേവലോകം അരമന സ്ഥിതിചെയ്യുന്ന സ്ഥലം വാങ്ങാൻ പ്രായത്തിന് അവധി നല്കിക്കൊണ്ട് ഓടിനടന്നു പ്രവർത്തിക്കുകയും ചെയ്ത ധീരനായ കെ. സി. മാമ്മൻ മാപ്പിളയുടെ അതുല്യ സേവനങ്ങൾ മലങ്കരസഭയ്ക്ക് ആചന്ദ്രതാരം വിസ്മരിക്കാൻ സാദ്ധ്യമല്ല. സഭാസമരത്തിൽ തൂലിക പടവാളാക്കിയ ഇസ്സഡ്. എം. പാറേട്ട്, ഒ. എം. ചെറിയാൻ എന്നിവരും വൻ സേവനം ചെയ്തു. ഈ നേതാക്കന്മാരിൽ പലരോടൊപ്പവും ചിലരുടെ കാലശേഷവും കേസു നടത്തിപ്പിൽ പ്രവർത്തിച്ച മണലിൽ യാക്കോബ് കത്തനാർ, മുൻ സഭാ സെക്രട്ടറി, ട്രസ്റ്റി എന്നീ സമുന്നത നിലകളിൽ ദീർഘകാലം പ്രശസ്തമായ സേവനം അനുഷ്ഠിച്ച സഭയുടെ ഒരവിഭാജ്യ ഘടകമായിത്തീർന്ന പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര, ഫാ. കെ. സി. തോമസ് (പിന്നീട് മാർ മക്കാറിയോസ്) എന്നിവർ ചെയ്ത വലിയ സേവനങ്ങളും എടുത്തു പറയേണ്ടതുണ്ട്. കഴിഞ്ഞ നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ സഭാകാര്യങ്ങളിലും കേസു നടത്തിപ്പിലും പി. സി. ഏബ്രഹാമിനെപ്പോലെ നിസ്വാർത്ഥമായും അതിലുപരി ആത്മാർത്ഥമായും സഭയെ സേവിച്ചുകൊണ്ട് പ്രതിജ്ഞാ ബദ്ധനായി പ്രവർത്തിച്ച മറ്റൊരു പ്രമുഖ അവൈദിക നേതാവിനെ കാണാൻ എനിക്ക് കഴിഞ്ഞിട്ടില്ല. ഇന്നും സഭാകാര്യങ്ങളിലുള്ള അദ്ദേഹത്തിന്റെ താല്പര്യത്തിനു പ്രായം ഒരു തടസ്സമായി നിൽക്കുന്നില്ല.

അഡ്വ. എം. ഏബ്രഹാം ഒരു നിയമ വിദ്യാർത്ഥിയായിരുന്ന കാലം മുതലേ എനിക്ക് സുപരിചിതനാണ്. പിന്നീട് അദ്ദേഹം എന്റെ സീനിയർ സുഹൃത്തായിത്തീർന്നു. ഞാൻ 1950-ൽ കോട്ടയത്തു വന്നശേഷവും സഭാകേസുകളുടെ ചുക്കാൻ പിടിച്ചിരുന്ന ദിവ്യശ്രീ മണലിൽ യാക്കോബ് കത്തനാരുമായി പരിചയപ്പെടാനും അടുത്തിടപെടാനും സാധിച്ചിട്ടുണ്ട്. എന്റെ ഒരു വലിയ അഭ്യുദയകാംക്ഷിയായിരുന്ന അദ്ദേഹം ദിവംഗതനാകുന്നതിനു രണ്ടാഴ്ച്ച മുമ്പ് അദ്ദേഹത്തിന്റെ ത്യാഗനിർഭരമായ ജീവിതവുമായി ബന്ധപ്പെട്ട "മണലിൽ അച്ചന്റെ സഭാസ്മരണകൾ" എന്ന പുസ്തകം പ്രസിദ്ധപ്പെടുത്താനും സാധിച്ചു. പ. വട്ടശ്ശേരിൽ തിരുമേനിയുടെ സെക്രട്ടറിയായിരുന്ന അച്ചൻ, സഭാക്കേസിൽ നിർവഹിച്ച പങ്കിനെപ്പറ്റി ആധികാരികമായ ഈ സഭാ സ്മരണകളിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്.

Malankara Orthodox TV

ഈ പുസ്തക പ്രസിദ്ധീകരണത്തിൽ വളരെ താല്പര്യം പ്രകടിപ്പിക്കുകയും ആവശ്യമായ ഉത്തേജനം നൽകുകയും ആശംസകളിലൂടെ എന്നെ അനുഗ്രഹിക്കുകയും ചെയ്ത സഭയുടെ പരമാദ്ധ്യക്ഷനായ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് ഒന്നാമൻ കാതോലിക്കാ ബാവായോടും സഭയുടെ നാളത്തെ സാരഥിയെങ്കിലും ഇപ്പോൾ തന്നെ ഡിഫാക്ടോ നേതാവായി തീർന്നിരിക്കുന്ന ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലൂസ് മാർ മിലിത്തിയോസിനോടും ഓർത്തഡോക്സിയുടെ ശക്തനായ വക്താവും സുന്നഹദോസ് സെക്രട്ടറിയും കണ്ടനാട് ഇടവകയുടെ അധിപനുമായ ഡോ. മാത്യൂസ് മാർ സേവേറിയോസിനോടും കൂടുതൽ പുസ്തകങ്ങൾ വായിക്കുകയും രചിക്കുകയും ചെയ്യുന്ന ദൈവശാസ്ത്ര- സഭാ ചരിത്ര പണ്ഡിതനായ മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യാക്കൂബ് മാർ ഐറേനിയോസിനോടും എനിക്കുള്ള കടപ്പാട് സവിനയം അറിയിക്കുന്നു.

ഈ പുസ്തകത്തെ "സഭാചരിത്ര പഠിതാക്കൾക്ക് ഒരു അവശ്യ രേഖ" എന്നു വിശേഷിപ്പിച്ചുകൊണ്ട് ചിന്തോദ്ദീപകമായ ഒരാശംസ അയച്ചുതന്ന മലങ്കരസഭയിലെ വൈദിക കുലപതിയും പ്രശസ്ത ഗ്രന്ഥകാരനും പ്രഭാഷകനും ചിന്തകനും സുസമ്മതനും സമുന്നതനുമായ ഫാ. ഡോ. ടി. ജെ. ജോഷ്വായോടുള്ള കൃതജ്ഞത അറിയിക്കുന്നതിൽ കൂടുതൽ സന്തോഷമുണ്ട്. വലിയ സഭാസ്നേഹിയും മുൻ എം. പി. യുമായ തോമസ് കുതിരവട്ടം കല്ലിശ്ശേരി, ഭാഗ്യസ്മരണാർഹനായ പാത്താമുട്ടം മാളികയിൽ എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ സഹോദരപുത്രനും ഇപ്പോൾ ഇംഗ്ലണ്ടിലെ ഒരു പ്രഗത്ഭ ഡോക്ടറും സഭാ മാനേജിംഗ് കമ്മിറ്റി അംഗവുമായി സേവനമനുഷ്ഠിക്കുന്ന ഡോ. എം. എസ്. അലക്സാണ്ടർ (ലീഡ്സ്, യു. കെ.) എന്നിവർ നൽകിയ പ്രോത്സാഹനങ്ങളെ ഞാൻ വിലമതിക്കുകയും കൃതജ്ഞത രേഖപ്പെടുത്തുകയും ചെയ്യുന്നു.

സർവ്വോപരി നീതിക്കുവേണ്ടിയും തങ്ങളെ ഭരമേൽപ്പിച്ച സഭാസംരക്ഷണം സഭയുടെ സ്ഥിരത, വളർച്ച എന്നിവയ്ക്കുവേണ്ടിയും, സാമ്പത്തികക്ലേശങ്ങളും കദനഭാരവും പേറി വധശ്രമങ്ങളുടെ മുമ്പിലും പതറാതെ ദൈവാശ്രയത്തോടെ കുരിശു യുദ്ധങ്ങൾ നടത്തി സഭയെ സമാധാനത്തിന്റെ തീരത്തടുപ്പിച്ച പുണ്യ ചരിതരും കർമ്മധീരരുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ, മലങ്കരസഭാ ഭാസുരൻ പ. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ്, അപ്രഖ്യാപിത പരിശുദ്ധനും സംഭവബഹുലമായ ഒരു യുഗത്തിൽ ഏറ്റവും അധികകാലം സഭയെ നയിച്ച കാതോലിക്കായുമായ ഗീവറുഗീസ് രണ്ടാമൻ ബാവാ എന്നിവരുടെ അനുപമ സേവനങ്ങളെ അനുസ്മരിച്ചുകൊണ്ടും അവരുടെ മദ്ധ്യസ്ഥതയിൽ അഭയം തേടിയും ഈ പുസ്തകം ആ

Malankara Orthodox TV

പുണ്യാത്മാക്കളുടെ പരിപാവന തൃപ്പാദങ്ങളിൽ സംതൃപ്തിയോടും അതിലുപരി ആത്മീയ സന്തോഷത്തോടും സമർപ്പിക്കുന്നതിനു മുമ്പ് പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ വളരെ ഇഷ്ടപ്പെട്ടിരുന്ന രണ്ടു ഗീതങ്ങൾ കൂടി അനുവാചകരെ അനുസ്മരിപ്പിക്കാൻ ആഗ്രഹിക്കുന്നു.

വെല്ലും ശത്രുക്കളെ നിന്നാൽ ഞങ്ങൾ - ഹാ
ദ്വേഷികളെ മെതിച്ചീടും നിൻ - നാമത്തിൽ
വൈരികളിൽ നിന്നും കാത്തെങ്ങളെ നീ - ഹാ
ശത്രുക്കളെ ലജ്ജിപ്പിച്ചു, ബാറെക്മോർ

പാവന നിബിമാരേ! രാജസുതശ്ലീഹന്മാരെ!
അഭ്യർത്ഥിപ്പിൻ - ഭുവനക്ഷേമാർത്ഥം
സമരം മായട്ടെ - കലഹം ശമമാർന്നീടട്ടെ
സഭയും സുതരും - സ്തുതി പാടീടട്ടെ - ബാറെക്മോർ

**കെ. വി. മാമ്മൻ കോട്ടയ്ക്കൽ**

മാങ്ങാനം
23-2-2009



Malankara Orthodox TV

# ഉള്ളടക്കം

# 1

# കൊച്ചിൻ അവാർഡ്

പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ (പിന്നീട് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്) കോട്ടയത്ത് സുറിയാനി സഭയിലെ വൈദികരുടെ വിദ്യാഭ്യാസത്തിനായി ഒരു പഠിത്തവീട് (സെമിനാരി) സ്ഥാപിക്കാൻ ശ്രമിച്ചപ്പോൾ കേണൽ മൺട്രോ ആ സംരംഭത്തെ പ്രോത്സാഹിപ്പിച്ചു. മാത്രമല്ല, വട്ടിപ്പണപ്പലിശയിൽ കുടിശികയുണ്ടായിരുന്ന 3360 രൂപാ അദ്ദേഹം റമ്പാനെ, ഇതിലേക്ക് ഏല്പിക്കുകയും ചെയ്തു.

തിരുവിതാംകൂർ ഗവൺമെന്റ് കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം കരയിൽ പതിനാറ് ഏക്കർ ഭൂമി കരമൊഴിവായി സെമിനാരി പണിയുന്നതിനു നൽകി. സെമിനാരിക്ക് 1813 ഫെബ്രുവരിയിൽ തറക്കല്ലിടുകയും 1817 മാർച്ചിൽ സെമിനാരിക്കെട്ടിടത്തിൽ വിദ്യാഭ്യാസം ആരംഭിക്കുകയും ചെയ്തു. സി. എം. എസ്. മിഷനറിമാർ കേണൽ മൺട്രോയുടെ ആഗ്രഹപ്രകാരം സെമിനാരിയുടെ പ്രവർത്തനങ്ങളിൽ സഹകരിച്ചു. റവ. ബെഞ്ചമിൻ ബെയ്‌ലി 1817 മാർച്ച് മുതൽ സെമിനാരിയിൽ താമസമാക്കി. റവ. ജോസഫ് ഫെൻ 1818 ഒക്ടോബറിൽ പ്രിൻസിപ്പാളായി നിയമിക്കപ്പെട്ടു.

മിഷനറിമാരുടെ ലക്ഷ്യം തുടക്കം മുതൽ തന്നെ ആംഗ്ലിക്കൻ സഭയോട് സാമ്യപ്പെടത്തക്കവണ്ണം സുറിയാനിസഭയെ നവീകരിക്കുകയെന്നതായിരുന്നു. അതതു കാലത്തെ സുറിയാനി സഭാ മെത്രാന്മാരുടെ ഉറച്ച നിലപാടു മൂലം അനേക വർഷങ്ങളായിട്ടും ഇതു സാധിക്കാതെ വന്നു. കൽക്കട്ടായിലെ ബിഷപ്പ് വിത്സൺ 1835 നവംബറിൽ കോട്ടയത്തു വന്നു. മലങ്കര സുറിയാനി സഭയിൽ വരുത്തേണ്ട പരിഷ്കാരങ്ങൾ സംബന്ധിച്ച ആറു വ്യവസ്ഥകൾ അദ്ദേഹം അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസിനെ ഏല്പിച്ചു. പ്രസ്തുത വ്യവസ്ഥകൾ ഇവയാണ്: (1) സെമിനാരിയിൽ വിദ്യാഭ്യാസം നടത്തി പരീക്ഷയിൽ ചേർന്ന്, സ്വഭാവത്തിനും വിജ്ഞാനത്തിനും സർട്ടിഫിക്കേറ്റ് ലഭിച്ചവർക്കു മാത്രമേ ഭാവിയിൽ മെത്രാപ്പോലീത്താ പട്ടം നൽകാൻ പാടുള്ളു. (2) സുറിയാനിപ്പള്ളി വകയായുള്ള സർവ്വ സ്വത്തുക്കളുടെയും കണക്കുകൾ പരിശോധനയ്ക്കായി ബ്രിട്ടീഷ് റസിഡന്റിന്റെ പേർക്ക് അയയ്ക്കണം. (3) പട്ടക്കാരെ മാന്യമായി സംരക്ഷിക്കുന്നതിന് പര്യാപ്തമായ വരുമാനം ലഭിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ ആരായണം. മരിച്ചു പോയവർക്കുവേണ്ടി പ്രാർത്ഥനകൾ നടത്തുന്നതുമൂലം ലഭിക്കുന്ന അനിശ്ചിത വരുമാനത്തിനു പകരം സ്ഥിരമായ ഒരു ഫണ്ട് ഏർപ്പെടുത്തണം. (4)

കോശസ്ഥിതി അനുവദിക്കുന്നതനുസരിച്ച് എല്ലാ സുറിയാനി ഇടവകയിലും വിദ്യാലയങ്ങൾ സ്ഥാപിക്കണം. (5) സി. എം. എസ്. കാർ ചെയ്തു വരുന്നതുപോലെ എല്ലാ ഞായറാഴ്ചയും പട്ടക്കാർ സുവിശേഷം ജനങ്ങൾക്ക് മലയാളത്തിൽ വ്യാഖ്യാനിച്ചു കൊടുക്കണം. (6) ജനങ്ങൾക്ക് സുറിയാനി ഭാഷ അറിയാൻ പാടില്ലാത്തതുകൊണ്ട്, പരസ്യാരാധന മലയാളത്തിൽ നടത്തുകയും, സുറിയാനി തക്സാകളിൽ നിന്ന് അത്ര ദീർഘമല്ലാത്ത ഒരു തക്സാ മലയാളത്തിൽ രൂപവൽക്കരിക്കുകയും ചെയ്യണം. സി. എം. എസ്. മിഷനറിമാർ വലിയ മാർ ദീവന്നാസ്യോസിന്റെ കാലത്ത് അവരുടെ സഭയോടു സാമ്യപ്പെടത്തക്കവിധം നമ്മുടെ സഭയെ നവീകരിക്കുക ലക്ഷ്യമാക്കിക്കൊണ്ട്, ഈ സഭയുമായി സൗഹൃദ ബന്ധം ആരംഭിച്ചതുമുതൽ ചേപ്പാട്ടു മാർ ദീവന്നാസ്യോസിന്റെ കാലത്ത് ആ ബന്ധവും ഐക്യനീക്കവും തകരുന്നതു വരെയുള്ള സംഭവങ്ങളുടെ ഒരു ലഘു വിവരണം ഇവിടെ ചേർക്കുന്നത് വായനക്കാർക്ക് പ്രയോജനകരമായിരിക്കും.

വലിയ മാർ ദീവന്നാസ്യോസിനെ 1808-ൽ കണ്ടനാട്ട് എത്തി കൽക്കട്ടാ ഫോർട്ട് വില്യം കോളജ് പ്രിൻസിപ്പാൾ റവ. ഡോ. ക്ലോഡിയസ് ബുക്കാനൻ സന്ദർശിച്ച് ചർച്ച് മിഷനറി സൊസൈറ്റിയും മലങ്കര സുറിയാനി സഭയും തമ്മിൽ യോജിച്ചു പ്രവർത്തിക്കുന്നതിനുള്ള സാദ്ധ്യതകളെക്കുറിച്ച് സംസാരിച്ചു. അപ്പോൾ റവ. ബുക്കാനൻ പറഞ്ഞു, "റോമാസഭയുടെ പ്രചാരണ പ്രവർത്തനങ്ങളെ നിരോധിക്കത്തക്കവിധം ഇംഗ്ലീഷ് സഭയിലെ വൈദികർ സുറിയാനിപ്പള്ളികളിൽ പ്രസംഗിക്കുകയും, കളങ്കരഹിതമായ ഉപദേശങ്ങൾ പ്രചരിപ്പിക്കുന്നതിന് സഹായിക്കുകയും ചെയ്യുന്നതാണ്." ഇതിനു മറുപടിയായി വലിയ മാർ ദീവന്നാസ്യോസ് നൽകിയ മറുപടി ശ്രദ്ധാപൂർവ്വം വായിക്കേണ്ടതാണ്. അത് ഇപ്രകാരമായിരുന്നു: "എങ്കിൽ ആ വിധത്തിലുള്ള ഒരു ഐക്യം കൈവരുത്തുന്നതിനുവേണ്ടി വരുന്ന നഷ്ടം സഹിക്കാൻ ഞാൻ ഒരുക്കമാണ്. എന്നാൽ എന്റെ സഭയുടെ മാഹാത്മ്യത്തിനോ നൈർമ്മല്യത്തിനോ, കളങ്കം വരുത്താനിടയുള്ള തെന്തെങ്കിലും ചെയ്യാൻ ആവശ്യപ്പെടരുതേ" (ഇസ്സഡ്. എം. പാറേട്ട്, മലങ്കര നസ്രാണികൾ, വാല്യം 3). ഈ സന്ദർശനത്തിന്റെ ഫലമായാണ് ചർച്ച് മിഷനറി സൊസൈറ്റി 1816-ൽ ഇവിടെ പ്രവർത്തനമാരംഭിച്ചതും, പിൽക്കാലത്ത് സെമിനാരിയുടെ സ്ഥാപനത്തിൽ സഹകരിച്ചതും തുടർന്ന് അതിന്റെ നടത്തിപ്പിൽ പങ്കെടുത്തു പോന്നതും. അന്നുമുതൽ സുറിയാനി സഭയെ നവീകരിക്കുകയെന്ന ലക്ഷ്യം സാധിക്കാൻ മിഷനറിമാർ യത്നിച്ചുപോരുന്നുണ്ടെന്ന് തന്റെ ജീവിതാന്ത്യത്തോടടുത്ത് പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ വേദന നിറഞ്ഞ വാക്കുകളിൽ നിന്നു വ്യക്തമാകുന്നുണ്ട്. മെത്രാപ്പോലീത്താ

Malankara Orthodox TV

ചുടുചുടെ ബാഷ്പകണങ്ങൾ പൊഴിച്ചു കൊണ്ടു പറഞ്ഞു "സെമിനാരി സ്ഥാപനത്തിന് സായിപ്പിന്റെ സഹായം അഭ്യർത്ഥിച്ചതിനെപ്പറ്റി ഞാൻ പശ്ചാത്തപിക്കുന്നു. ബുക്കാനന്റെ കാലം മുതൽ ഒരു പരുന്ത് കോഴിക്കുഞ്ഞുങ്ങളുടെ മേൽ ദൃഷ്ടി പതിപ്പിക്കുന്നതുപോലെ, യൂറോപ്യന്മാർ നമ്മുടെ പാവപ്പെട്ട സഭയിന്മേൽ കണ്ണെറിഞ്ഞു കൊണ്ടാണിരിക്കുന്നത്. ഇതെല്ലാം എങ്ങനെ അവസാനിക്കുമെന്ന് സർവ്വ ശക്തനായ ദൈവം മാത്രം അറിയുന്നു. ദൈവകൃപയാൽ ഞാൻ ജീവിച്ചിരിക്കുന്നേടത്തോളം കാലം ഈ പാവപ്പെട്ട സഭയെ ഞാൻ സംരക്ഷിക്കും. സർവ്വശക്തനായ ദൈവം അതിനെ എന്നേക്കും നിലനിർത്തട്ടേ" (*ഇന്ത്യൻ ഓർത്തഡോക്സ് സഭ*, ഫാ. ഡോ. ജോസഫ് ചീരൻ).

മലങ്കര മെത്രാപ്പോലീത്താ പുന്നത്ര ഗീവറുഗീസ് മാർ ദീവന്നാസ്യോസും മിഷനറിമാരും തമ്മിൽ സൗഹൃദത്തിലായിരുന്നു. മിഷനറിമാർ അവരുടെ ശുപാർശയാലും, റെസിഡന്റ് കേണൽ മൺട്രോയുടെ സഹായത്താലും കുറെക്കാലം മലങ്കര മെത്രാപ്പോലീത്താ പദം വഹിച്ച, തൊഴിയൂരിന്റെ കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സിനോസുമായി സുദൃഢമായ സൗഹൃദബന്ധം പുലർത്തിയിരുന്നതിൽ അതിശയിക്കേണ്ടതില്ലല്ലോ. സെമിനാരിയുടെ ചുമതല വഹിച്ചിരുന്ന റവ. തോമസ് നോർട്ടൻ, റവ. ബെഞ്ചമിൻ ബെയ്‌ലി, റവ. ജോസഫ് ഫെൻ, റവ. ഹെൻട്രി ബേക്കർ മുതലായവർ നയതന്ത്രജ്ഞതയോടെയാണ് സഭാ നവീകരണശ്രമങ്ങൾ നടത്തിയത്. മലങ്കര മെത്രാപ്പോലീത്താ ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസിന്റെ കാലമായതോടെ സ്ഥിതിഗതികളിൽ വലിയ മാറ്റം വന്നു. പുതിയതായി വന്ന യുവ മിഷനറിമാരായ റവ. പീറ്റും (25), റവ. വെഡ്കോക്കും (32) സെമിനാരിയുടെ ചുമതലക്കാരായതോടെ നവീകരണശ്രമങ്ങൾ കൂടുതൽ ശക്തമായി. പ്രിൻസിപ്പാൾ റവ. പീറ്റ് സുറിയാനിസഭയുടെ വിശ്വാസാചാരങ്ങളെ അപഹസിച്ച് ക്ലാസുകളിൽ പഠിപ്പിക്കുക പതിവാക്കി. സഭാവിശ്വാസ സംബന്ധമായ തർക്കങ്ങളിൽ പ്രവേശിക്കുന്നതിന് റവ. വുഡ് കോക്കിന് അമിതമായ ഉത്സാഹമായിരുന്നു. മിഷനറിമാരുടെ നടപടികളിലെ പ്രകടമായ ഈ വ്യതിയാനം മെത്രാപ്പോലീത്തായെ ദുർഘടസ്ഥിതിയിലാക്കി. പ്രതിസന്ധി ഒഴിവാക്കാൻ സെമിനാരി സ്വത്തുക്കളുടെയും പൊതു സ്വത്തുക്കളുടെയും കൂട്ടുട്രസ്റ്റിയായി സീനിയർ മിഷനറിയോടുകൂടി മദ്രാസിലെ കറസ്പോണ്ടിംഗ് കമ്മിറ്റി സെക്രട്ടറി കൂടിയിരിക്കുന്നതിനും മെത്രാപ്പോലീത്താ സമ്മതിച്ചുനോക്കി. എന്നിട്ടും യുവ മിഷനറിമാരുടെ നടപടികൾ അതിരുകൾ കടന്നതോടെ മിഷനറിമാരും മെത്രാപ്പോലീത്തായും തമ്മിലുള്ള അകൽച്ച അനുദിനം വർദ്ധിച്ചുകൊണ്ടിരുന്നു. ഈയവസരത്തിലാണ് ബിഷപ്പ് വിത്സൺ കോട്ടയത്തെത്തി സുറിയാനി സഭയിൽ വരുത്തേണ്ട പരിഷ്കാരങ്ങൾ സംബന്ധിച്ച മേല്പറഞ്ഞ വ്യവസ്ഥകൾ മെത്രാപ്പോലീത്തായെ ഏല്പിച്ചത്.

Malankara Orthodox TV

ബിഷപ്പ് വിത്സൺ ഏല്പിച്ചതും, സുറിയാനി സഭയുടെ സ്വാതന്ത്ര്യ വും, വ്യക്തിത്വവും സർവ്വോപരി പരിപാവനമായ വിശ്വാസാചാരങ്ങളും പരിരക്ഷിക്കുന്നതിന് തിരസ്ക്കരിക്കേണ്ടത് അനുപേക്ഷണീയമാണെന്ന് ചേപ്പാട്ട് മാർ ദീവന്നാസ്യോസിന് ബോദ്ധ്യമായതുമായ പ്രസ്തുത നവീ കരണ വ്യവസ്ഥകൾ അദ്ദേഹം വിളിച്ചുകൂട്ടിയ മാവേലിക്കര സുന്നഹ ദോസ് നിരാകരിച്ചുകൊണ്ട് പടിയോല എഴുതി. സി. എം. എസ്. -ന്റെ മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റി മലങ്കര സുറിയാനി സഭയുമായുള്ള സഹകരണം പ്രായോഗികമല്ലാത്തതിനാൽ, സെമിനാരിയുടെ സ്വത്തു ക്കൾ വിഭജിക്കണമെന്നു തീരുമാനിക്കുകയും, വിഭജനത്തിന് മദ്ധ്യസ്ഥനാ യിരിക്കാൻ റസിഡന്റിനോട് അഭ്യർത്ഥിക്കുകയും ചെയ്തു. മലങ്കരസഭ യ്ക്കും മിഷനറിമാർക്കുമായി സ്വത്തുക്കൾ വിഭജിക്കേണ്ടതാണെന്നു റസിഡന്റ് നിശ്ചയിക്കുകയും, തിരുവിതാംകൂർ ദിവാൻ ആയത് അംഗീകരി ക്കുകയും ചെയ്തു. വസ്തുക്കൾ വിറ്റ് റസിഡൻസി ഖജനാവിൽ നിക്ഷേ പിക്കാൻ കമ്മീഷണറായി പോലീസ് ശിരസ്തദാരെ നിയമിച്ചു. ഇപ്രകാരം നിക്ഷേപിച്ച തുക വിഭജിക്കാൻ ഒരു മദ്ധ്യസ്ഥ സമിതി നിയമിക്കപ്പെട്ടു. മിഷനറിമാർ നിർദ്ദേശിച്ച ബാരൻഡി ആൽബിസൈൽ, മെത്രാപ്പോലീ ത്താ നിർദ്ദേശിച്ച ജെ. എസ്. വെർനീഡ്, തിരുവിതാംകൂർ ഗവൺമെന്റ് നിർദ്ദേശിച്ച ഡബ്ലിയു. എച്ച്. ഹോഴ്സിലി എന്നിവരടങ്ങുന്ന സമിതി 1840 ഏപ്രിൽ 4-നു പുറപ്പെടുവിച്ച തീർപ്പാണ് കൊച്ചിൻ അവാർഡ് എന്ന് അറി യപ്പെടുന്നത്. മിഷനറിമാരുടെ വരവിനു മുമ്പുള്ള സംഭാവനകളും മറ്റും സുറിയാനി സമുദായത്തിനു നൽകിക്കൊണ്ട്, ആ സ്വത്തുക്കളുടെ ഭരണ ത്തിനു വേണ്ടിയുള്ള ട്രസ്റ്റികൾ സുറിയാനി സഭയുടെ അതതു കാല ത്തെ മെത്രാപ്പോലീത്തായും, സുറിയാനി സമുദായത്താൽ തെരഞ്ഞെടു ക്കപ്പെടുന്ന ഒരു വൈദികനും, മാന്യനായ ഒരു അയ്മേനിയും ആയിരി ക്കണമെന്നും സമിതി വിധിച്ചു. സുറിയാനി സഭയിലെ കൂട്ടുട്രസ്റ്റി സമ്പ്ര ദായം ഇങ്ങനെയാണ് ഉത്ഭവിച്ചത്. കെട്ടുറപ്പുള്ള ഈ സമ്പ്രദായം ഇപ്പോഴും നിലനിന്നു പോരുകയും ചെയ്യുന്നു.

മിഷനറിമാരുടെ ആഗമനത്തിനു ശേഷമുള്ള സംഭാവനകൾ കോട്ട യത്തെ മിഷനറിമാരും, മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിയും, റസിഡന്റും അദ്ദേഹം നിയമിക്കുന്ന ഒരാളോ കൂടി 'സുറിയാനിക്കാരുടെ പ്രത്യേക ഗുണത്തിനായി' ഒരു ട്രസ്റ്റായി പരിപാലിക്കണമെന്നും സമിതി വിധിച്ചു. എന്നാൽ മദ്രാസ് ഗവണ്മെന്റ് റസിഡന്റിന് കൂട്ടുട്രസ്റ്റിയായിരിക്കാനുള്ള അനുമതി നൽകിയില്ല. എങ്കിലും വിധി അനുസരിച്ച് മിഷനറിമാരുടെ ഭാഗത്തേക്കു നീക്കിവച്ച 47,484 - 3 - 9 രൂപ മറ്റു രണ്ടു ട്രസ്റ്റിമാർക്ക് 4-2-1841-ൽ നൽകി. അനീതിപരമെന്ന് മെത്രാപ്പോലീത്താ പരിഗണിച്ച ഈ അവാർഡനുസരിച്ചുള്ള ഒരു തുകയും അദ്ദേഹം വാങ്ങിയില്ല. മദ്രാസ്

Malankara Orthodox TV

ഗവണ്മെന്റ് മെത്രാപ്പോലീത്തായുടെ പരാതി ഗൗനിച്ചില്ല. ഇംഗ്ലണ്ടിൽ കോർട്ട് ഓഫ് ഡയറക്ടേഴ്സ് മുമ്പാകെ അദ്ദേഹം അപ്പീൽ കൊടുത്തു. മദ്ധ്യസ്ഥ വിചാരണ ക്രമവിരുദ്ധമായിരുന്നെന്നും ഈ തർക്കത്തിന്മേൽ ഒരു കോടതി തീർപ്പു കല്പിക്കേണ്ടതാണെന്നും അവർ തീരുമാനിച്ചു. എന്നാൽ റസിഡന്റ് അതിനു മുമ്പായി അവാർഡ് നടപ്പിലാക്കി കഴിഞ്ഞിരുന്നു.

കൊച്ചിൻ അവാർഡിന്റെ പൂർണ്ണരൂപം (അന്നത്തെ അതേ ഭാഷയിൽ) ചുവടെ ചേർക്കുന്നു:

"കോട്ടയത്തു സിമ്മനാരി വക വസ്തുക്കളുടെ അവകാശത്തെപ്പറ്റി സുറിയാനി സഭയുടെ മെത്രാപ്പോലീത്തായും ചർച്ച് മിഷൻ സൊസൈറ്റിയിലെ കമ്മിറ്റിക്കാരും തമ്മിൽ തർക്കപ്പെടുകയും, ആ തർക്കങ്ങളെ ഒരു പഞ്ചായത്താൽ തീരുമാനപ്പെടുത്തുന്നതിനും ഇരു കക്ഷിക്കാരും സമ്മതിക്കുകയും ചെയ്കയാൽ, ബാരൻ ഡി ആൽബിസൈൽ, ജെ. എസ്. വെർനീഡ്, ഡബ്ലിയു. എച്ച്. ഹോഴ്സിലി എന്ന ഞങ്ങളെ ചർച്ച് മിഷൻ സൊസൈറ്റിയിലെ കമ്മറ്റിക്കാരും സുറിയാനി സഭയുടെ മെത്രാപ്പോലീത്തായും തിരുവിതാംകൂർ സർക്കാരും കൂടി, ഈ തർക്കങ്ങളെപ്പറ്റി വേണ്ടുന്ന അന്വേഷണങ്ങൾ കഴിച്ച് തീരുമാനപ്പെടുത്തുന്നതിന് പഞ്ചായത്തുകാരായി നിയമിച്ച പ്രകാരം, തർക്കപ്പെട്ട സംഗതികളെ സംബന്ധിച്ച് ഞങ്ങളുടെ മുമ്പാകെ വച്ചിട്ടുള്ള സകല ആധാരങ്ങളെയും ഞങ്ങൾ പരിശോധിച്ച് ഇരു ഭാഗക്കാരും അവരവരുടെ അവകാശത്തെ ഉറപ്പിക്കാൻ വേണ്ടി ബോധിപ്പിച്ച സംഗതികളെ കേൾക്കുകയും ചെയ്തു. എന്നാൽ ഈ കാര്യത്തിലെ സകല സംഗതികളെയും വേണ്ടും പ്രകാരം വിചാരിച്ചതിന്റെ ശേഷം, ഞങ്ങളുടെ പഞ്ചായത്തിൽ ബോധിപ്പിക്കപ്പെട്ടിട്ടുള്ള ഓരോരോ ഇനത്തിന് താഴെ പറയും പ്രകാരമുള്ള തീർച്ച ചെയ്യാനുള്ളതായി കണ്ടിരിക്കുന്നു.

**1. പൂവരാഹൻ 3000**

ഈ സംഖ്യ മലങ്കര ഇടവകയിലെ സുറിയാനി സഭയുടെ വേദത്തലവനായിരുന്ന മാർത്തോമ്മാ മെത്രാനായിട്ട് ധർമ്മ വകയ്ക്കു എന്ന് നിശ്ചയിച്ച്, ആണ്ടിൽ 100 ക്കു 8 വീതം പലിശ എന്നും കിട്ടത്തക്കതായി അന്നിരുന്ന റസിഡണ്ട് കേണൽ മെക്കാളി സായിപ്പ് അവർകൾ മുഖാന്തിരം ബഹുമാനപ്പെട്ട കമ്പനിയിൽ 1808 -ൽ വട്ടിയ്ക്കു ഇട്ടിരുന്നതാകുന്നു. ഇതു സുറിയാനി യോഗത്തിലെ മുതൽ ആകുന്നു എന്ന് തർക്കമില്ലാത്തതാകകൊണ്ട് മേലിൽ ചർച്ച് മിഷൻ സൊസൈറ്റിക്കാർക്കു ഇതിൽ ഏർപ്പെടുവാൻ യാതൊരു അവകാശവും സാധ്യതയും ഇല്ല. അതുകൊണ്ടു മേൽ എഴുതിയ സംഖ്യയ്ക്ക് കേണൽ മെക്കാളി സായിപ്പ് കൊടു

Malankara Orthodox TV

ത്തിരിക്കുന്ന ആധാരം മെത്രാന് തിരികെ കൊടുക്കപ്പെടുകയും മദിരാശി ഗവൺമെന്റിൽ നിന്ന് 100 ക്കു 8 പ്രകാരമുള്ളതായ വലിയ പലിശ കൊടുത്തുവന്നത് സഫലമാകുംവണ്ണം നടത്തിക്കപ്പെടുകയും വേണം. എന്നാൽ മേലാൽ ഈ പലിശ പറ്റേണ്ടത് ആയതു സുറിയാനി സഭയ്ക്കു മേൽപ്പടിയായ മെത്രാപ്പോലീത്തായും സുറിയാനി യോഗം നിശ്ചയിച്ചിരിക്കുന്നതായ ഒരു പട്ടക്കാരനും, മര്യാദയുള്ളതിൽ ഒരു അയ്മേനിയും കൂടെ ആയിരിക്കണമെന്ന് ഞങ്ങൾ അഭിപ്രായപ്പെടുന്നു.

**2. രൂപാ 8000**

ഈ സംഖ്യ ആധാരത്തിലെ താല്പര്യം നോക്കിയേടത്തും തിരുവല്ല പള്ളി എടവകയിൽ സുറിയാനി യോഗക്കാർ തങ്ങളുടെ ജാതി മര്യാദ പ്രകാരം വേദപുസ്തക പഠനം നടത്തുന്നതിലേക്ക് സഹായത്തിന് അപേക്ഷിക്കയാൽ, 1816-ൽ തിരുവിതാംകൂർ സർക്കാരിൽ നിന്നും ദാനമായി കൊടുത്ത മുതലാകുന്നു. ആയതു അന്നത്തെ സുറിയാനിക്കാരുടെ വേദത്തലവൻ മെത്രാപ്പോലീത്താ പക്കൽ കൊടുക്കപ്പെട്ടിട്ടുള്ളതാകുന്നു. എന്നാൽ ഈ ദാനത്തിന്റെ ആന്തരമായ സാധ്യം ഇന്നതായിരുന്നുവെന്ന് കേണൽ മൺട്രോ സായിപ്പ് അവർകൾ 1816 ജനുവരി മാസം 5-ാം തീയതി സ്വഹസ്താക്ഷരമായി മാർ മുഡ്ഡുക്കെ, തോംസൺ എന്ന പാതിരി സായ്പ്പിന് എഴുതിയിട്ടുള്ള അസ്സൽ എഴുത്തിൽ തിരുവിതാംകോട്ടെ ഒരു സിമ്മനാരി ഉണ്ടാക്കാനുള്ളതിന്റെ ആന്തരം സുറിയാനിക്കാരിലെ കത്തങ്ങളും ചെമ്മാശന്മാരും ഇപ്പോൾ പൊതുവിൽ സുറിയാനി ഭാഷയിൽ ശീലമില്ലാത്തവരാകയാൽ അവരെ സുറിയാനി ഭാഷ നല്ലപോലെ വശമാക്കുന്നതിനായിരുന്നു എന്ന് കാണുന്നതിനാൽ ബോധപ്പെടുന്നതാകുന്നു. സുറിയാനി ഭാഷ ഗ്രഹിതമായാൽ ഭാഷയിൽ എഴുതപ്പെട്ടിട്ടുള്ള വേദപുസ്തകങ്ങളും, വേദകാര്യത്തെപ്പറ്റി എഴുതിയിട്ടുള്ള മറ്റ് അനേക പുസ്തകങ്ങളും വായിച്ച് ഗ്രഹിപ്പാൻ സംഗതിയുള്ളതാകുന്നു.

വീണ്ടും സുറിയാനി ഭാഷയിൽ വേദപുസ്തകങ്ങളെ അച്ചടിപ്പിച്ച് പകർപ്പുകൾ വരുത്തണമെന്നുള്ള ആന്തരം കൂടെയുണ്ടായിരുന്നു. എന്തെന്നാൽ അവരുടെ പഠിത്തത്തിന്റെ ഇടയിൽ ബൈബിൾ (വേദപുസ്തകം) എത്രയും അധികമായി പൊരുൾ തിരിക്കണമെന്നു കൂടെ ചട്ടം കെട്ടിയിരുന്നു. പല പള്ളികളും എന്നു വേണ്ട പള്ളികൾ അധികപങ്കും (മൺട്രോ സായിപ്പ് അവർകൾ പറയുന്നു), സുറിയാനിയിലാകട്ടെ മലയാളത്തിലാകട്ടെ ഉള്ള വേദപുസ്തകം ഇല്ലാതെ ഇരിക്കുന്നു. സിമ്മനാരി പണിയിച്ചതിന്റെ മാതിരി നോക്കിയാലും, പട്ടക്കാർക്കും അയ്മേനികൾക്കും എടങ്കേട് കൂടാതെ മലയാളം പഠിപ്പിക്കാൻ തക്കതായും, മലയാള ഭാഷയിലേക്കു വേദപുസ്തകങ്ങളും വേദകാര്യം അടങ്ങിയിട്ടുള്ള പുസ്തകങ്ങളും

Malankara Orthodox TV

പൊരുൾ തിരിച്ച് എഴുതി പൊതുവിലെ ഉപകാരത്തിന് വേണ്ടി പ്രസിദ്ധം ചെയ്യുന്നതിന് ഉപകരിക്കുന്നതായും, ഉള്ള മുറികളോടു കൂടി പണിയിക്കപ്പെട്ടിരിക്കുന്നതാകുന്നു.

ഇതു കൂടാതെ 1816 -ലെ ചർച്ച് മിഷനറി റജിസ്റ്ററിൽ കേണൽ മൺട്രോ സായിപ്പിന്റെ എഴുത്തുകളിൽ നിന്ന് ചുരുക്കമായി എടുത്തു ചേർത്തിട്ടുള്ളതിൽ 'ഇംഗ്ലീഷ്' മിഷനറിമാർ കോട്ടയത്തു എത്തുന്നതിന് മുമ്പിൽ ത്തന്നെ ആ കാലത്തിലെ സുറിയാനി മെത്രാപ്പോലീത്തായുടെ (വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെയാണ് ഇവിടെ ഉദ്ദേശിച്ചിരിക്കുന്നത്). താല്പര്യത്താൽ മലയാള ഭാഷയിലേക്കു വേദപുസ്തകം പൊരുൾ തിരിക്കാൻ തുടങ്ങിയ പ്രകാരം കാണുന്നുണ്ട്. ഇങ്ങനെ ഇരിക്കുന്നതാക കൊണ്ട് ഈ ദാനം ചെയ്ത ആളുടെ താല്പര്യവും വേദപുസ്തകഗ്രഹിതം അവരുടെ സ്വന്ത മെത്രാന്റെയും പട്ടക്കാരുടേയും ഏർപ്പാട് തന്നെ കൊണ്ടു നടത്തിപ്പാൻ തക്കവണ്ണവും, ഇതിന്റെ നീട്ട് കൊടുത്തിരിക്കുന്നതു മിഷനറികളെ കൂടാതെയും അവർ കോട്ടയത്തു എത്തുന്നതിന് മുമ്പും ആയിരിക്കയാലും ഈ രൂപ 8000 വും ഇപ്പോഴത്തെ മെത്രാന് ഏല്പിച്ചുകൊടുപ്പാനും, ആയത് ഈ മെത്രാനും ഈ സ്ഥാനത്തിൽ വരുന്ന മെത്രാനും സുറിയാനിയോഗം നിശ്ചയിക്കുന്ന ഒരു പട്ടക്കാരനും ഒരു അയ്മേനിയും കൂടെ ആ വക ദാനം എന്ത് സാധ്യത്തിനായിട്ട് കൊടുക്കപ്പെട്ടുവോ അവകളെ നടത്തിക്കണം. അതായതു ബൈബിൾ എന്ന വേദപുസ്തകവും മറ്റ് വേദകാര്യത്തെ കുറിച്ചുള്ള പുസ്തകങ്ങളും സുറിയാനിക്കാരുടെ ഇടയിൽ നാട്ടു ഭാഷയിലോട്ട് ഭാഷപ്പെടുത്തി വരുത്തി അതിനാൽ ശുദ്ധമുള്ള സുവിശേഷങ്ങളെ പഠിപ്പിക്കണമെന്നാണ്. വിശേഷിച്ചും ഈ രൂപാ 8000 വും ഏതു പ്രകാരത്തിൽ മുടക്കിയെന്നോ ചെലവാക്കിയെന്നോ വിവരപ്പെടുത്തുന്നതായ ഒരു കണക്കു, ആണ്ടുതോറും മേൽ എഴുതിയ ചുമതലക്കാർ സർക്കാരിലേക്കു കൊടുക്കേണ്ടതും ആകുന്നു.

### 3. രൂപ 20,000

ഈ സംഖ്യ 1818 -ൽ തിരുവിതാംകൂർ സർക്കാരിൽ നിന്ന് കോട്ടയത്ത് സിമ്മനാരിക്കു ഉദകമായി കൊടുത്ത ദാനമാകുന്നു. ആ വക നിലത്തിന്മേൽ ഇടുവാനും, ഇതിന്റെയും വേറെ സിമ്മനാരി വകയായിട്ടുള്ള സകല മുതലിന്റെയും മുതൽപിടിത്തവും നടത്തവും ഏറ്റ് നടത്തുന്നതിലേക്കു സെമിനാരിയോട് നേരെ സംബന്ധിക്കപ്പെട്ടതിൽ ചിലരെയും ഒരു കമ്മറ്റിയായി കൂട്ടി കാര്യവിചാരം നടത്തിപ്പാനുമായി, അന്ന് റസിഡണ്ടായിരുന്ന കേണൽ മൺട്രോ സായിപ്പവർകൾ പാതിരി ബെയ്‌ലി സായ്പിന് കല്പന അയച്ചിരുന്നു. അതു പ്രകാരം ഈ മുതൽ, നിലത്തിന്മേൽ ഇട്ട്

അന്നത്തെ മെത്രാന്റെയും പാതിരി ബെയ്ലി സായിപ്പിന്റെയും പേരിൽ ആധാരം എഴുതി വാങ്ങി. എന്നാൽ സംഗതിവശാൽ ഇരു ഭാഗക്കാരും കൂടി യോജിച്ച് ഇനി നടക്കുന്നത് അസാധ്യമായി തീർന്നിരിക്കുന്നു. അതുകൊണ്ട് ഇനി ഇരു ഭാഗക്കാരിൽ ആർ ബാധ്യസ്ഥത ഏറ്റ് നടത്തേണ്ടത് എന്ന് നാം നിശ്ചയിപ്പാനുള്ളതും എന്നാൽ നാം അങ്ങനെ നിശ്ചയപ്പെടുത്തണമെങ്കിൽ ഈ ദാനത്തിന്റെ സാധ്യങ്ങളെ കൂടെ ആലോചിച്ച് നിശ്ചയിപ്പാനുള്ളതാകുന്നു. കേണൽ മൺട്രോ സായിപ്പവർകളുടെ പ്രത്യേക ശിപാർശി കൊണ്ട് ഈ മുതൽ കൊടുത്തപ്പോൾ സായിപ്പ് അവർകൾ മുഖ്യമായി ആലോചിച്ചിരുന്ന സാധ്യം ഇതായിരുന്നു:

ഇംഗ്ലീഷ് മിഷനറിമാരുടെ ഉപദേശങ്ങൾ മൂലം സകല സുറിയാനിക്കാരുടെ ഇടയിലും രാജ്യ സംബന്ധമായും മതസംബന്ധമായും നവീകരണം ഉണ്ടാകണം എന്നത്രേ. ഇപ്പോഴത്തെ ഈ ദാനവും ഇതിന് ശേഷമായിട്ട് തിരുവിതാംകൂർ സർക്കാർ ഔദാര്യമായി കൊടുത്തിരിക്കുന്ന ദാനങ്ങളും, അതു കൂടാതെ ഓരോരോ മഹാന്മാരും ആളുകളും കൊടുത്തിട്ടുള്ളവയും ഓരോ പ്രത്യേക സാധ്യത്തെ ഇനിയും ആ സാധ്യം ഒരു പ്രത്യേക മുറയിൽ നിവർത്തിക്കപ്പെടണമെന്നും അല്ലാതെ, ഇംഗ്ലീഷ് മിഷനറിമാരാൽ നൽകപ്പെടാവുന്ന ഉപദേശമെന്നിങ്ങനെയുള്ള സാധ്യനിവൃത്തികളെ നിഷേധിച്ച സുറിയാനിക്കാർക്കു കൊടുക്കപ്പെട്ടതാകുന്നുവെന്ന് ഊഹിപ്പാൻ തക്ക ഛായ പോലും കാണുന്നില്ല. ഞങ്ങളുടെ മുമ്പാകെ വക്കപ്പെട്ടിരിക്കുന്ന മൺട്രോ സായിപ്പവർകളുടെ കൈപ്പട എഴുത്തുകളാൽ ഈ അഭിപ്രായം സ്ഥിരപ്പെട്ടതായും കാണുന്നു. യോഗം കൂടിയതിൽ വച്ച് ഇംഗ്ലീഷ് മിഷനറിമാരായി ഇനി മേലിൽ യാതൊരു ഏർപ്പാടും ഉണ്ടാകുന്നതല്ല എന്ന് മെത്രാപ്പോലീത്താ ഖണ്ഡിതമായി നിശ്ചയിക്കുകയും, അതിനാൽ അവരോട് യോജിച്ച് നടപ്പാൻ മനസ്സില്ലാത്തവിധം തുടങ്ങുകയും കൊണ്ട്, മെത്രാന്റെ പകരത്തിൽ ഒരാളെ നിയമിച്ച് ചേർക്കുന്നതല്ലാതെ പൊത്തുപൊരുത്തം കാണുന്നില്ല. അതുകൊണ്ടു മേലിൽ ഈ ഇരുപതിനായിരം രൂപായുടെ ജോലി നോക്കേണ്ടത് കോട്ടയത്തുള്ള ഇംഗ്ലീഷ് മിഷനറിമാരും, അവർക്കു പകരമായി വരുന്നവരും, ചർച്ച് മിഷൻ സൊസൈറ്റിയിലെ തല്ക്കാല സിക്രട്ടറിയും, തല്ക്കാലം ഇരിക്കുന്ന റസിഡണ്ട് സായിപ്പും അല്ലെങ്കിൽ സായിപ്പിന്റെ പേർക്കു സായിപ്പ് നിശ്ചയിക്കുന്ന ആൾ പേരും കൂടെ, സുറിയാനിക്കാരുടെ പ്രത്യേക ഗുണത്തിനായി ചുമതലപ്പെട്ട് നോക്കേണ്ടതാകുന്നു.

**4. 14035 രൂപ അണ 1 പൈസാ 6**

ഈ മുതൽ കോട്ടയത്തുള്ള മിഷനറി സായിപ്പന്മാരുടെ മുഖാന്തിരത്തിൽത്തന്നെ യൂറോപ്യന്മാരിൽ നിന്ന് കിട്ടിയ ധർമ്മശേഖരം മുതൽ ആകയാൽ, ആയത് അവരും അവരുടെ സ്ഥാനത്തിൽ വരുന്നവരും ചർച്ച്

Malankara Orthodox TV

മിഷൻ സൊസൈറ്റിയിലെ തത്ക്കാല സിക്രട്ടറിയും തല്ക്കാലത്തുള്ള റസി ഡണ്ട് സായിപ്പും അല്ലെങ്കിൽ താൻ ആൾപേരായി നിശ്ചയിക്കുന്ന ആളും കൂടെ നോക്കി, ഈവക മുതൽ എന്തു വകക്കായി ശേഖരിക്കപ്പെട്ടുവോ ആ വകകളെ നിർവ്വഹിക്കേണ്ടതാകുന്നു. ഒന്നാമത് പ്രയോജനമുള്ള പുസ്തകങ്ങളും പ്രത്യേകം സുവിശേഷ പുസ്തകങ്ങളും പ്രസിദ്ധപ്പെടു ത്തുന്നതിനും, രണ്ടാമത് സുറിയാനി ബാലന്മാരെ വിദ്യ അഭ്യസിപ്പിക്കു ന്നതിനും, മൂന്നാമത് പട്ടം ഏറ്റിട്ടുള്ളവരുടെ പഠിപ്പിന് വേണ്ടിയും നാലാ മത് പള്ളികൾ പണിയുന്നതിനും നന്നാക്കുന്നതിനും തന്നെ.

### 5. കടമറ്റം നിലവും അതിന്മേൽ മുടങ്ങിയ മുതലും

ഈ വസ്തു മുമ്പിൽ ഒരു മെത്രാന്റെ മുതൽ ആയിരുന്നു. അതുകൊണ്ട് ഈ വസ്തുവും അതിന്റെ ആധാരങ്ങളും ഇപ്പോഴത്തെ മെത്രാന് തന്നെ തിരികെ കൊടുപ്പാനും, ആയത് ഈ മെത്രാനും മെത്രാന്റെ സ്ഥാനത്തിൽ വരുന്നവരും മെത്രാന്മാർ കഴിഞ്ഞാൽ അവരുടെ വസ്തുക്കളെപ്പറ്റി സുറി യാനി സഭയിൽ നടന്ന് വരുന്ന ക്രമം പോലെ സുറിയാനി സമൂഹക്കാ രുടെ പ്രയോജനത്തിനായി നടന്ന് കൊള്ളേണ്ടതാകുന്നു.

### 6. സിമ്മനാരി ഇരിക്കുന്ന സ്ഥലം

നീട്ടിൽ ഈ സ്ഥലം യൗസേപ്പ് റമ്പാനും ആ സ്ഥാനത്തേക്കു വരുന്ന വരും അനുഭോഗമായി അനുഭവിച്ചു കൊള്ളത്തക്കവണ്ണം കണ്ട് എഴുതി ക്കാണുന്നതുകൊണ്ട്, ആയതു ഇപ്പോഴത്തെ മെത്രാനെ തന്നെ ഏല്പി ക്കുകയും താനും യോഗം നിശ്ചയിക്കുന്നതായ ഒരു പട്ടക്കാരനും അയ്മേ നിയും കൂടെ പൊതുവിൽ സുറിയാനിക്കാരുടെ സ്വന്തമായി നടന്നു കൊള്ളേണ്ടതാകുന്നു.

### 7. കോട്ടയത്ത് സിമ്മനാരി

സുറിയാനി സമൂഹക്കാരുടേതു എന്ന് തർക്കമില്ലാത്തതായി ബഹു മാനപ്പെട്ട കമ്പനിയിൽ വട്ടിയ്ക്കിട്ടിരുന്ന 3000 പൂവരാഹന്റെ പലിശ കൊണ്ട് മിക്കവാറും ഇത് പണിചെയ്യപ്പെട്ടിരിക്കുന്നതാകകൊണ്ട്, ആയത് മെത്രാനെ ഏല്പിച്ചു കൊടുപ്പാനും മെത്രാനും സുറിയാനി യോഗം നിശ്ച യിക്കുന്നതായ ഒരു പട്ടക്കാരനും അയ്മേനിയും കൈവശമായി നടക്കേ ണ്ടതും ആകുന്നു.

### സിമ്മനാരിയോട് ചേർന്ന പള്ളി

പാതിരി ബെയ്‌ലി സായിപ്പ് അവർകൾ ബോധിപ്പിക്കയാൽ കേണൽ മൺട്രോ സായിപ്പ് അവർകളുടെ ശുപാർശയിന്മേൽ തിരുവിതാംകൂർ സർക്കാരിൽ നിന്ന് ദാനമായി കൊടുത്ത 500 രൂപ ചെലവിട്ട് പണിയിക്ക

പ്പെട്ടതും, അതു മുതൽ മൺട്രോ സായിപ്പ് അവർകളുടെ കല്പന പ്രകാരം മേലെഴുതിയ സായിപ്പിന്റെ കൈവശം ഇരിക്കുന്നതുമാകുന്നു. ഈ പള്ളിയുടെ അധീനത പാതിരി സായിപ്പന്മാരുടെ കൈവശം തന്നെ ആയിരിക്കുകയും സിമ്മനാരിയിൽ പഠിപ്പിച്ച് വരുന്നവരിൽ ഒരാളെ കൊണ്ട് പള്ളിയിൽ അടിയന്തിരം കഴിപ്പിക്കുകയും മറ്റുള്ള പള്ളികളിൽ മെത്രാൻ സ്വയാധികാരം നടത്തുന്നതു പോലെ ഈ പള്ളിയിൽ പാതിരി സായിപ്പന്മാരുടെ സമ്മതം കൂടാതെ ഒരാളെ നിശ്ചയിക്കുന്നതിന് മെത്രാന് സംഗതി വന്നിട്ടില്ലാത്തതുകൊണ്ട്, ഈ സംഗതികൾ ഒക്കെയും വിചാരിച്ചു നോക്കിയാൽ സിമ്മനാരിയോടു കൂടി ചേർക്കപ്പെട്ട പള്ളിയും അതിന് ചെലവ് വന്നിരിക്കുന്ന മുതൽ സിമ്മനാരി വക പൊതു മുതലോട് ചേർന്നതും ആകുന്നു.

എന്നാൽ സിമ്മനാരി മുൻ വിവരിച്ചിരിക്കുന്ന സംഗതികളെ കൊണ്ട് മെത്രാൻ മുതലായവരുടെ കൈവശത്തിൽ ഇരിക്കണമെന്ന് തീരുമാനിച്ചുപോയിരിക്കുന്ന മുറയ്ക്കു, അതോട് ചേർന്ന പള്ളി വേറൊരു അധീനത്തിൽ ആക്കി വയ്ക്കുന്നത് യുക്തമെന്ന് തോന്നുന്നില്ല. ആയതുകൊണ്ട് ഈ പള്ളിയും മെത്രാൻ മുതൽ പേരുടെ കൈവശംതന്നെ സിമ്മനാരി എന്ന പോലെ ഇരിക്കേണ്ടതും, മിഷനറിമാരുടെ മുഖാന്തിരത്താൽ തന്നെ സുറിയാനിക്കാരുടെ വേദഗ്രഹിതം മുടക്കം കൂടാതെ ഇരിക്കുന്നതിന് വേണ്ടി ചർച്ച് മിഷൻ സൊസൈറ്റിക്കാർ അവരുടെ സ്വന്തം ചെലവിൽ ഇതിന് മുമ്പിൽ പണിയിച്ചിട്ടുള്ള പുത്തൻ സിമ്മനാരിയോട് ചേർന്ന് ഒരു പള്ളി പണിയിക്കുന്നതിലേക്കു ഉപയോഗമായിട്ട് കേണൽ മൺട്രോ സായിപ്പായിട്ട് സിമ്മനാരി വകയ്ക്കു ദാനങ്ങളും സിമ്മനാരിയോടു ചേർന്ന പള്ളി വകയ്ക്കു മുതലും കൊടുപ്പിച്ചപ്പോൾ ആലോചിച്ചിരുന്ന ആന്തരങ്ങളെ കഴിയും പ്രകാരം നിറവേറ്റേണ്ടതാക കൊണ്ട് മേലെഴുതിയ പള്ളിപ്പണിക്കു ചെലവ് വന്നിരിക്കുന്ന രൂപ 500 സിമ്മനാരി വക പൊതുമുതലിൽ നിന്ന് മിഷനറിമാർക്കു കൊടുപ്പാനുള്ളതാകുന്നു. ആ മുതൽ കൊണ്ടു പണിയുന്ന പള്ളി ഇവരും ചർച്ച് മിഷൻ സൊസൈറ്റിയുടെ സിക്രട്ടറിയും ബ്രിട്ടീഷ് റസിഡണ്ടും അല്ലെങ്കിൽ റസിഡണ്ട് നിശ്ചയിക്കുന്ന ആൾപേരും കൂടി, സുറിയാനി സമൂഹക്കാരുടെ പ്രത്യേക സാധ്യത്തിനായി നടത്തിക്കേണ്ടതാകുന്നു.

## 9. ഊട്ടുപുരയും നെല്പുരയും

ഈ പണികൾ സെമിനാരിയോട് ചേർന്നിരിക്കുന്നതാക കൊണ്ട്, സിമ്മനാരി മെത്രാൻ മുതൽപേരുടെ അധീനത്തിൽ ഇരിക്കേണ്ടതാണെന്ന് മുൻ തീരുമാനിച്ചതുപോലെ ഇതുകളും അതോടു ചേരേണ്ടവയാകുന്നു.

**10. കാലം ചെയ്ത മെത്രാന്റെ വക പണ്ടങ്ങൾ വിറ്റ മുതൽ 4139 രൂപ അണ 0 പൈസ 3**

ഇതിൽ 1183 രൂപ 14 അണ സിമ്മനാരി പണിക്കു വേണ്ടി അന്ന് സുറിയാനി സഭയ്ക്കു തലവൻ ആയിരുന്ന യൗസേപ്പ് റമ്പാൻ ചെലവിട്ട് പോയത് കഴിച്ച് 2960 രൂപ 3 പൈസ ഉള്ളത്, മുമ്പിൽ ഇരുന്ന മെത്രാന്മാരുടെ പണ്ടങ്ങൾ വിറ്റ മുതലാക കൊണ്ട് പള്ളിവക മുതലെന്നപോലെ തോന്നുന്നതാകയാൽ അന്യാധീനപ്പെടാവുന്നതല്ല. അതുകൊണ്ട് ഇത് സിമ്മനാരി പൊതുമുതലിൽ നിന്ന് മെത്രാന് തിരികെ കൊടുപ്പാനുള്ളതും, ആയതു മെത്രാനും മെത്രാന്റെ സ്ഥാനത്തിൽ വരുന്നവരും മരിച്ചുപോയ മെത്രാന്മാരുടെ മുതൽ കാര്യത്തെപ്പറ്റി സുറിയാനി സഭയിൽ നടന്നുവരുന്ന ചട്ടം പോലെ നടന്ന് കൊള്ളേണ്ടതും ആകുന്നു.

**11. മൺട്രോ തുരുത്ത് (സുറിയാനി സമൂഹക്കാരുടെ ഉപകാരത്തിനായി കല്പിച്ചു കൊടുത്ത കല്ലട സ്ഥലം)**

ഇതിന്റെ നീട്ട് കൊടുത്തിരിക്കുന്നത് പാതിരി ജോസഫ് ഫെൻ സായിപ്പിന്റെ പേരിലും, താനും തന്റെ സ്ഥാനത്തേക്കു വരുന്നവരും സുറിയാനിക്കാരുടെ സ്വന്തം പ്രയോജനത്തിന്നായിക്കൊണ്ട് അനുഭോഗമായി നടന്നു കൊള്ളത്തക്കവണ്ണം ആകകൊണ്ട്, ആയത് സുറിയാനി സമൂഹക്കാരുടെ സ്വന്തം ഗുണത്തിന് വേണ്ടി കോട്ടയത്ത് ഇരിക്കുന്ന മിഷനറിമാരും അവരുടെ സ്ഥാനത്തു വരുന്നവരും ചർച്ച് മിഷൻ സൊസൈറ്റിയിലെ സിക്രട്ടറിയും ബ്രിട്ടീഷ് റസിഡണ്ടും അല്ലെങ്കിൽ റസിഡണ്ട് തനിക്കു പകരം നിയമിക്കുന്ന ആൾപേരും, അവരുടെ കൈവശം നടത്തിക്കേണ്ടതാകുന്നു.

മെത്രാപ്പോലീത്തായെക്കുറിച്ച് യാതൊരു പ്രസ്താവവും കൂടാതെ റവ. യൗസേഫ് ഫെന്നിന്റെയും ആ സ്ഥാനത്തിൽ വരുന്നവരുടെയും അധീനത്തിൽ ഈ സ്വത്ത് ഏല്പിച്ചിരിക്കുന്ന സംഗതി തന്നെ, 20000 രൂപ, തിരുവിതാംകൂർ റാണി ദാനം ചെയ്തതിന്റെ ആന്തരം ഇന്നത് എന്നുള്ളതിന് ബലമായിട്ടുള്ള ഒരു ഊഹവും, അതല്ലാ സാക്ഷിയ്ക്ക് ആവശ്യമായിരുന്നാൽ സാക്ഷിയും ആകുന്നു എന്ന് കൂടി പറയേണ്ടതായി കാണുന്നു.

**12. മൂവായിരം പൂവരാഹന് 1835, 36, 37 ഈ കൊല്ലങ്ങളിൽ കൂടിയ പലിശ വക 2520 രൂപ**

ഈ സംഖ്യ സിമ്മനാരി വകയ്ക്കു പിരിഞ്ഞു ചെല്ലേണ്ടുന്ന കുടിശിക വകയാകുന്നു. ആവശ്യപ്പെട്ട രശീതികൾക്കു മെത്രാൻ ഒപ്പിട്ടു കൊടുക്കായ്കയാൽ വസൂൽ ആകാത്തതുമാകുന്നു. മെത്രാനും ചർച്ച് മിഷൻ

Malankara Orthodox TV

സൊസൈറ്റിയുടെ കമ്മിറ്റിക്കാരും തമ്മിൽ വഴക്കുണ്ടായി എങ്കിലും പഠിത്തം നിർത്തൽ ചെയ്തിട്ടില്ലാത്തതിനാൽ, ഈ 3000 പൂവരാഹന്റെ മുതൽ അതിലെ വരവിൽ ഒരു ഓഹരി ആയിരുന്നതു കൊണ്ട് മേലെഴുതിയ കൊല്ലങ്ങളിലെ പലിശയും സിമ്മനാരി വക സ്വത്തുക്കൾ ഗവണ്മെണ്ടു കമ്മീഷണർ വിറ്റ കാലം വരെ സിമ്മനാരി വകയ്ക്കു മുതൽ കൂട്ടേണ്ടതാകുന്നുവെന്ന് ഞങ്ങൾ അഭിപ്രായപ്പെടുന്നു. അതുകൊണ്ട് ഈ രൂപ 2520 സിമ്മനാരി വക പൊതു മുതലിലേയ്ക്കു കൊടുക്കപ്പെടണമെന്ന് ഞങ്ങൾ തീരുമാനം ചെയ്യുന്നു. മെത്രാൻ കമ്മറ്റിക്കാർക്കു എഴുതിയിട്ടുള്ള ഇംഗ്ലീഷ് സാധനത്തിൽ ഈ 3000 പൂവരാഹന്റെ പലിശ മുമ്പിലുള്ള മെത്രാന്മാർ അവരുടെ ചെലവിനായിട്ട് വാങ്ങിയിരുന്നു എന്ന് പറയുന്നത് ശരിയായിട്ടുള്ളതല്ല. എന്തെന്നാൽ കേണൽ മൺട്രോയുടെ സ്വഹസ്താക്ഷരത്തിൽ പറയുംപ്രകാരം, റവ. ബെയ്‌ലി ശുപാർശ ചെയ്യുകയും കേണൽ മൺട്രോ അനുവദിക്കുകയും ചെയ്തതിന്റെ ശേഷം മാസം തോറും 50 രൂപ സിമ്മനാരി വക മുതലിൽ നിന്ന് കിട്ടിയിരുന്നതല്ലാതെ, നിജമായിട്ട് ഒരു വരവ് സിമ്മനാരിയിൽ നിന്ന് മെത്രാന്മാർക്കു ഇല്ലായിരുന്നു. പിന്നത്തേതിൽ കൂട്ടി കൊടുത്തു വന്ന 70 രൂപായും മേല്പറഞ്ഞ 3000 പൂവരാഹന്റെ പലിശയുടെ തുകയും യദൃച്ഛയാ ഒത്തുവന്നിട്ടുള്ള തത്രേ ആകുന്നു.

### 13. ഗവണ്മെണ്ടു കമ്മീഷണർ എത്തിയതിന്റെ ശേഷമായിട്ട് 3000 പൂവരാഹന്റെ പലിശ

ഗവണ്മെണ്ടു കമ്മീഷണർ എത്തിയപ്പോൾ മെത്രാനും മിഷനറി സൊസൈറ്റിക്കാരും തമ്മിൽ തീർച്ചയായി പിരിഞ്ഞതുകൊണ്ട്, അതിന്റെ ശേഷമുള്ള സെമിനാരി വക ചെലവുകൾ ഒക്കെയും തിരുവിതാംകൂർ സർക്കാരിലെ ദാനം വക മുതലിൽ നിന്നും മറ്റും അല്ലാതെ സുറിയാനി യോഗക്കാരുടെ സ്വന്തം മുതലിൽ നിന്ന് കൊടുക്കേണ്ടതല്ലെന്ന് ഞങ്ങൾ അഭിപ്രായപ്പെടുന്നു. അതുകൊണ്ടു സിമ്മനാരി വസ്തുക്കൾ വിറ്റ കാലം മുതൽ ഇന്നു വരെ ഈ 3000 പൂവരാഹന്റെ പലിശ മെത്രാൻ വാങ്ങി, താനും സുറിയാനിക്കാർ നിശ്ചയിക്കുന്ന ഒരു പട്ടക്കാരനും അയ്മേനിയും കൂടി സുറിയാനി യോഗത്തിന്റെ ഗുണത്തിന് വേണ്ടി സൂക്ഷിച്ചുകൊള്ളേണ്ടതാകുന്നു.

### 14. രൂപ 1000

ഇത് റവ. ഫെൻ കോട്ടയത്ത് നിന്ന് പോകുമ്പോൾ സിമ്മനാരിക്കു ചെയ്ത ദാനമാകുന്നു. ഈ സംഖ്യയും മറ്റ് സിമ്മനാരി വക പണവും കൂടി ഫെൻ സായിപ്പ് തന്നെ സിമ്മനാരി വക മുതൽ തന്റെ കൈവശമിരിക്കുമ്പോൾ ഒരു പള്ളി വകയ്ക്കു ചെലവിട്ടതാകുന്നു. ആ പള്ളി ആർക്കു

Malankara Orthodox TV

വേണ്ടി പണിയപ്പെടുകയും അതു ആരുടെ കൈവശത്തിൽ ഇരിക്കുകയും ചെയ്യുന്നുവോ, അവർക്കു അതു ഇരിക്കേണ്ടതാകുന്നു എന്ന് ഞങ്ങൾ തീരുമാനിക്കുന്നു.

## 15. സിമ്മനാരിയിൽ പണിക്കാരുടെ ശമ്പളം

ഗവണ്മെണ്ടു കമ്മീഷണർ വന്നതിന്റെ ശേഷം ഇവരുടെ പ്രവൃത്തികൾ കൊണ്ട് ആവശ്യമുണ്ടായിരുന്നതിനാൽ 1839 നവംബർ മാസം വരെ ഇവർ പണിയിൽ നിന്നിരുന്നു എന്ന് കാണുന്നു. അതുകൊണ്ട് ഈ സംഖ്യ ആ പണിക്കാർക്കു കൊടുക്കുന്നതിനു വേണ്ടി സിമ്മനാരി വക പൊതുമുതലിൽ നിന്ന് റവ. ബെയ്‌ലി സായിപ്പിനെ ഏല്പിച്ചുകൊടുക്കണമെന്ന് ഞങ്ങൾ തീരുമാനിക്കുന്നു.

| | |
|---|---|
| 1838 മെയ് 14 മുതൽ സെപ്തം. 30 വരെ സിമ്മനാരി വക ചെലവ് രൂപാ | 668. 12. 0 |
| 1838 ഒക്ടോ. 3 മുതൽ 1839 ഡിസം. 31 വരെ സിമ്മനാരി വക ചെലവ് | 2290. 7. 11 |
| | 2959. 3. 11 |
| മേലെഴുതിയ തീയതി വരെ കല്ലട പാട്ടം വരവ് | 689. 10. 0 |
| കഴിച്ച് ബാക്കി | 2279. 3. 11 |

സിമ്മനാരി വക കണക്കുകൾ കൊണ്ടും പഞ്ചായത്തുകാർക്കു കിട്ടിയിരിക്കുന്ന തെളിവു കൊണ്ടും, ഇതിന് മുമ്പിൽ വിവരിച്ചപോലെ സിമ്മനാരി വക പഠിത്തം നിർത്തൽ ചെയ്തിട്ടില്ലായിരുന്നു. എന്തെന്നാൽ സർക്കാർ കമ്മീഷണർ മെത്രാപ്പോലീത്തായുടെയും മിഷനറിമാരുടെയും എഴുത്തുകളിൽ പറയുംപോലെ സമ്മതത്തോടു കൂടി സിമ്മനാരി വക വസ്തുക്കൾ ലേലം ചെയ്തു വില്ക്കുന്നതിന് എത്തിയിരുന്ന സമയം, മെത്രാപ്പോലീത്താ കഴിഞ്ഞുപോയ മെത്രാന്മാരുടെ വസ്തുക്കൾ വില്ക്കുന്നതു ശരി അല്ലെന്ന് ബോധിപ്പിക്കുകയും, അതിനാൽ പൈതങ്ങളെ മറ്റു സ്ഥാനത്തേക്കു മാറ്റുവാനും അവിടേക്കു സുറിയാനി മല്പാനെയും ആശാന്മാരെയും സിമ്മനാരി വക ഏതാനും സാമാനങ്ങളോട് കൂടി മാറ്റുന്നതിന് സംഗതിയായി. അതിനാൽ പൈതങ്ങളുടെ പഠിത്തം ഒരു വിനാഴിക പോലും മുടക്കം വരാതെ ആവശ്യത്തിൻ പേരിൽ സ്ഥലം മാറി പഠിത്തം നടന്നിരുന്നു. എന്നാൽ വിറ്റ് ഈടായ മുതൽ സർക്കാർ ഖജനാവിൽ അനാമത്ത് വയ്ക്കപ്പെടുകയാൽ, അതിൽ നിന്ന് പഠിത്തം നടക്കുന്നതിലേക്കു ഉപയോഗപ്പെടുവാൻ സംഗതി വന്നില്ല. കല്ലട സ്ഥലം വില്ക്കാതെയിരിക്കയാൽ അതിന്റെ പാട്ടം മാത്രം ഇതിലേക്കു ഉപയോഗമായി വന്നു. കേണൽ മൺട്രോ സായിപ്പായിട്ട് തങ്ങളെ ഭരമേല്പിച്ചിരിക്കുന്ന കാര്യങ്ങൾ നടത്തുന്നതിന്റെ ചുമതല അവരിൽ നിന്ന് ഒഴിയപ്പെടുന്നതു വരെ

Malankara Orthodox TV

ബാധ്യസ്ഥതയോടെ നടത്തേണ്ടത് മിഷനറിമാർ ആയിരിക്കകൊണ്ട്, അവർ സിമ്മനാരി വക പഠിത്തച്ചെലവ് നടത്തിക്കുന്നതിലേക്കു ചർച്ച് മിഷൻ സൊസൈറ്റി വക കമ്മറ്റിക്കാരോട് സഹായം ചോദിക്കയാൽ മേലെഴുതിയ പണം അവർ വായ്പയായിട്ട് കൊടുത്തതാകുന്നു. ഈ മേലെഴുതിയ സംഗതികളെ കൊണ്ട് ചർച്ച് മിഷൻ സൊസൈറ്റി വക കമ്മറ്റിക്കാർക്ക് ഈ വക പണം മുഴുവനും ശരിയായിട്ടു കൊടുക്കപ്പെടേണ്ടതാണെന്നും, അതുകൊണ്ട് മേലെഴുതിയ രൂപ 2279 അണ 9 പൈസ 11 സിമ്മനാരി വക പൊതുമുതലിൽ നിന്ന് കൊടുക്കപ്പെടണമെന്നും ഞങ്ങൾ അഭിപ്രായപ്പെടുന്നു.

### 16. സർക്കാരിൽ നിന്നു ദാനമായി കൊടുത്ത 1000 രൂപ

ഇത് 20,000 രൂപ കൊടുത്തതിന് പുറമേയും 2100 രൂപായുടെ ആധാരത്തിൽ പെട്ടതും ആകുന്നു. ഈ തുകയിൽ 500 രൂപ സിമ്മനാരിയിലെ പള്ളി വകയ്ക്കായിട്ട് തള്ളിയത് നീക്കി ശേഷിപ്പുള്ളത് കേണൽ മൺട്രോവിന്റെ വരുതിപ്രകാരം സിമ്മനാരിയുടെ കുറവ് തീർക്കുന്നതിന് വക വച്ചിരിക്കുന്നത്, സുറിയാനിയോഗക്കാരുടെ ഗുണത്തിന് വേണ്ടി മെത്രാപ്പോലീത്തായുടെ കൈവശമിരിക്കണമെന്ന് തീർച്ചപ്പെടുത്തുന്നു.

നെല്പുരയിൽ കിടപ്പുള്ള നെല്ലിന്റെ വിലയും 1839 ഡിസം. 31-ാം തീയതി വരെ കോട്ടയത്ത് സിമ്മനാരി വകയ്ക്കു കിട്ടുവാനുള്ള പാട്ടബാക്കിയും ഉൾപ്പെടെ ഉള്ള ചീട്ടുകളും പൂർവത്തിങ്കലെ ദാനമായിട്ട് കിട്ടിയിരിക്കുന്നതിന്മേലുള്ള സകല അവകാശങ്ങളും കഴിച്ച്

| | |
|---|---|
| മുതൽപിടിയിൽ ഇരിപ്പ് | 15245. 1. 0 |
| ഖജനാവിൽ രൊക്കം ഇരിപ്പ് | 6746. 7. 3 |
| പാട്ടക്കുടിശിക | 8223. 14. 1 |
| നെല്പുരയിൽ കിടക്കുന്ന നെല്ലിന്റെ വില | 275. 0. 8 |
| | 15245. 6. 0 |

ഖജനാവിൽ അധികം ഇരിപ്പു വന്നത് സിമ്മനാരി വക വസ്തുക്കൾ വാങ്ങിയപ്പോൾ കൊടുത്ത മുതലിനേക്കാൾ അതിൽ പിന്നെയുള്ള വൃദ്ധിയാൽ വിറ്റപ്പോൾ അധികം വില കിട്ടിയതിനാൽ ഉണ്ടായതാകുന്നു. ബഹുമാനപ്പെട്ട മിഷനറിമാരും അവരോടു കൂടിയ സുറിയാനി കമ്മറ്റിക്കാരും കൂടി ആ വക വസ്തുക്കളെ വെടിപ്പാകുംവണ്ണം നോക്കി വന്നതിനാൽ, മേലെഴുതിയ വൃദ്ധി ഉണ്ടായതുകൊണ്ട് ആ പാട്ടക്കുടിശ്ശികയും കിടപ്പു നെല്ലിന്റെ വിലയും ഉൾപ്പെടെ രൂപ 15245. 0. 0 ഉള്ളത് മെത്രാപ്പോലീത്താമാരുടെ പക്കൽ നിന്ന് വീഴ്ചയുള്ള മുതലിനും തിരുവിതാംകൂർ സർക്കാരിൽ നിന്നും മറ്റും ദാനമായി സിമ്മനാരി വകയ്ക്കു കിട്ടിയിട്ടുള്ള വസ്തുക്കൾക്കും വീതംപോലെ പകുതി ചെയ്യുന്നതിനല്ലാതെ, വേറെ ന്യായ

Malankara Orthodox TV

മായ വഴി യാതൊന്നും കാണുന്നില്ല. ആ വീതം ഇതിനു ചുവടെ പറയും പ്രകാരമാകുന്നു.

| | |
|---|---|
| മെത്രാപ്പോലീത്തായുടെ വക 22634 രൂപായ്ക്കു | 6088. 15. 5 |
| സിമ്മനാരി വകയ്ക്ക് ചർച്ച് മിഷൻ സൊസൈറ്റി കമ്മിറ്റി വക | 9156. 0. 7 |
| | 15245. 0. 0 |

ഈ വക രൂപ പ്രധാനമായ മുതൽ വീതം പോലെ ഏല്പിച്ചിരിക്കുന്ന മുറയ്ക്കു, ആ ക്രമവും വിധവും അനുസരിച്ച് അതത് കക്ഷികൾക്കു കൊടുക്കേണ്ടതാണെന്ന് തീരുമാനം ചെയ്യുന്നു.

## 17. പദവികൾ കൊടുത്തിരിക്കുന്ന ചെപ്പേടുകളും സ്ഥാനപ്പട്ടയങ്ങളും മുതലായതും

സിമ്മനാരിയുടെ അടിസ്ഥാനത്തിനും മിഷനറിമാർ വരുന്നതിനും ഏറിയകാലം മുമ്പെയും ഉള്ള ഈ ആധാരങ്ങൾ കൈവശം വക്കേണ്ടതിന്നുള്ള അവകാശം, സുറിയാനിക്കാരുടെ മേലെ യജമാനൻ ആയ മെത്രാപ്പോലീത്തായ്ക്കു ആണെന്നുള്ളതിന് തർക്കമില്ലായ്കയാൽ, ആയവ ഇപ്പോഴത്തെ മെത്രാപ്പോലീത്തായ്ക്കു കൊടുക്കണമെന്ന് ഞങ്ങൾ നിശ്ചയിക്കുന്നു.

1835, 36, 37 ഈ കൊല്ലങ്ങളിലെ 3000 പൂവരാഹന്റെ പലിശ കിട്ടുവാനുള്ള രൂപാ 2520 ഇന്ന പ്രകാരം ചെയ്യണമെന്ന് വെളിവായി പ്രസ്താവിച്ചിട്ടില്ലാത്തതിനാൽ, ഈ രൂപ പിരിഞ്ഞുവരുന്ന സമയത്ത് അത് റസിഡണ്ടിന്റെ ഖജനാവിൽ ഇരിപ്പുള്ള മുതൽ എങ്ങനെ തീരുമാനപ്പെടുത്തിയിരിക്കുന്നുവോ, ആ വീതം പോലെ അതത് കക്ഷികൾക്കു ഭാഗം ചെയ്കയും അതിനെ അവർ താന്താങ്ങളുടെ സ്വാധീനത്തിൽ മുൻ ഏല്പിച്ചിരിക്കുന്ന മുതലിന്റെ ക്രമവും വിധവും ഏതു പ്രകാരമോ, അതു പ്രകാരം ഏറ്റുകൊൾകയും ചെയ്യണമെന്നും കൂടി ഞങ്ങൾ തീരുമാനം ചെയ്യുന്നു.

തന്റെ സ്വാധീനത്തിൽ ഇരുന്നിരുന്ന ആധാരങ്ങളും മറ്റും റവ. ജോസഫ് പീറ്റ് സായിപ്പ് അപഹരിച്ചുകൊണ്ടു പോയിരിക്കുന്നു എന്ന് മെത്രാപ്പോലീത്താ ബോധിപ്പിട്ടുള്ളതിനെ വിസ്തരിപ്പാൻ ഞങ്ങൾക്കധികാരമില്ലെന്ന് സമ്മതം തന്നെ എന്ന് വരികിലും, ഈ പഞ്ചായത്തിൽപ്പെട്ട സംഗതികളുടെ തെളിവിലേക്കു ഉപയോഗമുള്ള ലക്ഷ്യങ്ങൾ ഏതെങ്കിലും നഷ്ടം വന്നിട്ടുണ്ടോ എന്ന് നിശ്ചയം വരുത്തുന്നത് ന്യായത്തിന്റെ പൂർത്തിക്കും കക്ഷികളുടെ തൃപ്തിയ്ക്കും ആവശ്യമുള്ളതായി ഞങ്ങൾ വിചാരിക്കുന്നു. അതിന് ഞങ്ങൾ റവ. ബി. ബെയ്‌ലി സായിപ്പിനെ വിസ്തരിച്ചു. ആ സായിപ്പ് ഇംഗ്ലണ്ടിൽ നിന്ന് തിരിയെ വന്ന് റവ. ജോസഫ് പീറ്റ് സായി

Malankara Orthodox TV

പ്പിനോട് ആധാരപ്പെട്ടി ഏറ്റുവാങ്ങിയപ്പോൾ, റവ. ഹെൻട്രി ബേക്കർ സായിപ്പ് ഇംഗ്ലണ്ടിന് പോകും മുമ്പെ ആധാരങ്ങളുടെ വിവരത്തിന് എഴുതി വച്ചിരുന്ന പട്ടികപ്രകാരം ശരിയായി കണ്ടിരിക്കുന്നു എന്നും, ഈ പട്ടിക യുടെ ഒരു പകർപ്പ് മെത്രാപ്പോലീത്തായുടെ പക്കലും വേറൊരു പകർപ്പ് അന്നിരുന്ന റസിഡണ്ട് സായിപ്പ് അവർകളുടെ പക്കലും റവ. ഹെൻട്രി ബേക്കർ സായിപ്പ് താൻ തന്നെ കൊടുത്തിരുന്നു എന്നും, ബെയ്‌ലി സായി പ്പിന്റെ മൊഴിയിൽ കാണുന്നു.

സിമ്മനാരി വകയ്ക്കു കിട്ടേണ്ടുന്ന പാട്ടക്കുടിശ്ശിക പിരിക്കുന്നതിന് ഉദ്യോഗമില്ലാത്ത ആളുകൾ ശ്രമിച്ചാൽ വളരെ പ്രയാസങ്ങൾ ഉണ്ടാകു ന്നതിനാൽ, ആ വകയ്ക്കു സർക്കാരിൽ നിന്ന് ഒരു കമ്മീഷണറിനെ നിശ്ച യിച്ചാൽകൊള്ളാമെന്ന് ഞങ്ങൾ അഭിപ്രായപ്പെടുന്നു.

നിലംപുരയിടങ്ങളുടെ മേൽവിചാരം മിഷനറിമാരെ ഏല്പിക്കയെന്ന് വന്നാൽ അവരുടെ സ്വന്തമായിട്ടുള്ള പ്രവൃത്തികൾക്കു വിഘ്നം വരുന്ന താകകൊണ്ടും, അതു സംബന്ധമായിട്ടുണ്ടാകുന്ന പ്രയാസങ്ങൾ ഒഴി ഞ്ഞുകിട്ടണമെന്ന് മിഷനറിമാർ തന്നെ പ്രത്യേകം ആഗ്രഹിച്ചിരിക്കുന്നതു കൊണ്ടും, മൺട്രോ തുരുത്ത് സർക്കാരിൽ നിന്ന് തന്നെ എടുത്തു കൊൾ കയും അതിനുള്ള വില കൊടുക്കുകയും ചെയ്യുന്നതുകൊള്ളാമെന്ന് ഞങ്ങൾ ശുപാർശ ചെയ്യുന്നു. മുമ്പൊരിക്കൽ ഇതു പ്രകാരം ജനറൽ ശുപാർശ ചെയ്തത് തിരുവിതാംകൂർ രാജാവ് സമ്മതിച്ചുമിരിക്കുന്നു. അങ്ങനെ കിട്ടുന്ന വില, കോട്ടയത്ത് റവ. മിഷനറി സായിപ്പന്മാരും അവ രുടെ സ്ഥാനത്തു വരുന്നവരും, ചർച്ച് മിഷനറി സൊസൈറ്റിയുടെ കറസ് പോണ്ടിംഗ് കമ്മറ്റിയിൽ അന്നന്നിരിക്കുന്ന സിക്രട്ടറിയും, അന്നുള്ള ബ്രിട്ടീഷ് റസിഡണ്ട് അല്ലെങ്കിൽ റസിഡണ്ട് നിശ്ചയിക്കുന്ന ആളും കൂടി സുറിയാനി യോഗത്തിന്റെ ഗുണത്തിന് മാത്രമായി ഉപയോഗിക്കേണ്ടതുമാ കുന്നു.

ഈ പഞ്ചായത്തിൽ തീർച്ചപ്പെടാതെയുള്ള അവകാശങ്ങൾ ഈ കക്ഷി കളിൽ ആർക്കെങ്കിലുമുണ്ടായിരുന്നാൽ അതിനെ അസാധുവായി തള്ളി യിരിക്കുന്നു എന്ന് കൂടി പറയുന്നത് ആവശ്യമായി ഞങ്ങൾ കരുതിയിരി ക്കുന്നു.

നമ്മുടെ കർത്താവിന്റെ ആണ്ട് 1840 ഏപ്രിൽ 4-ന് കൊച്ചിയിൽ വച്ച് തീർച്ച ചെയ്തത്.

(ഒപ്പ്) ബാരൻ ഡി ആൽബിസൈൽ

(ഒപ്പ്) ജെ. എസ്. വെർനീഡ്

(ഒപ്പ്) ഡബ്ലിയു. എച്ച്. ഹോഴ്സിലി

Malankara Orthodox TV

# 2

# കൊല്ലം പഞ്ചായത്ത്

മലങ്കര സുറിയാനി സഭയുടെ മാവേലിക്കര സുന്നഹദോസിലെ നിശ്ച യങ്ങളെ, നവീകരണാശയക്കാരനായ പാലക്കുന്നത്ത് ഏബ്രഹാം മല്പാൻ അവഗണിച്ചുകൊണ്ട് സഭയുടെ തക്സാ പരിഷ്ക്കരിക്കുകയും, സഭയുടെ വിശ്വാസാചാരങ്ങളിൽ മാറ്റംവരുത്തുകയും ചെയ്യുകയാൽ, മല ങ്കര മെത്രാപ്പോലീത്താ ചേപ്പാട്ട് ഫീലിപ്പോസ് മാർ ദീവന്നാസ്യോസ് അദ്ദേഹത്തെ മുടക്കി. അദ്ദേഹത്തിന്റെ ശിഷ്യന്മാരായ ശെമ്മാശന്മാർക്ക് വൈദികപട്ടം കൊടുക്കേണ്ടതില്ലെന്നും മെത്രാപ്പോലീത്താ തീരുമാനിച്ചു. ഇത് ഏബ്രഹാം മല്പാനെ ദുഃഖിതനാക്കി. നവീകരണ കാര്യത്തിൽ അനു കൂലിയായ ഒരു മേല്പട്ടക്കാരൻ ആവശ്യമാണെന്ന് അദ്ദേഹത്തിന് ബോധ്യമായി. മല്പാൻ തന്റെ സഹോദരപുത്രൻ പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശനെ മർദ്ദീനിലെ യാക്കോബായ പാത്രിയർക്കീസിൽ നിന്ന് മേല്പട്ടസ്ഥാനം സ്വീകരിക്കുന്നതിനായി 1841-ൽ ശീമയിലേക്ക് അയച്ചു. മാർ ഏലിയാസ് പാത്രിയർക്കീസ് 1017 കുംഭം 2-ന് (1842-ൽ) മാർ അത്താനാസ്യോസ് എന്ന സ്ഥാനനാമത്തിൽ അദ്ദേഹത്തെ മെത്രാ പ്പോലീത്താ ആയി വാഴിച്ചു. മലങ്കരയിൽ നിന്ന് ഇദംപ്രഥമമായി ശീമയിൽ പോയി പാത്രിയർക്കീസിൽ നിന്ന് മെത്രാപ്പോലീത്താ സ്ഥാനം സ്വീകരിച്ച അദ്ദേഹം 1018 ഇടവം 3-ന് (1843) മലങ്കരയിൽ തിരിച്ചെത്തി. പാത്രിയർ ക്കീസ് നൽകിയ സ്താത്തിക്കോന്റെയും, തിരുവിതാംകൂർ മഹാരാജാവിനു നൽകാൻ പാത്രിയർക്കീസ് കൊടുത്തയച്ച കത്തിന്റെയും ബലത്തിൽ, തിരുവെഴുത്തു വിളംബരപ്രകാരം ചേപ്പാട്ട് മാർ ദീവന്നാസ്യോസിന് മലങ്കര മെത്രാപ്പോലീത്താ ആയി നൽകിയിരുന്നതായ അംഗീകാരം പിൻവലിച്ച്, തന്നെ മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിച്ച് തിരുവെഴുത്തു വിളംബരം പുറപ്പെടുവിക്കണമെന്ന് മാത്യൂസ് മാർ അത്താനാസ്യോസ് തിരുവിതാംകൂർ ഗവൺമെന്റിൽ അപേക്ഷിച്ചു. സ്താത്തിക്കോന്റെയും, മഹാരാജാവിനുള്ള കത്തിന്റെയും പകർപ്പുകൾ അദ്ദേഹം ബ്രിട്ടീഷ് റസി ഡന്റ് ജനറൽ കല്ലന് അയച്ചുകൊടുത്തു. മലങ്കര അടക്കമുള്ള പ്രദേശ ങ്ങളിലെ സുറിയാനി ക്രിസ്ത്യാനികളുടെ പരമാധികാരിയായ അന്ത്യോ ഖ്യാ പാത്രിയർക്കീസ്, ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെ സസ്പെൻഡ് ചെയ്തിരിക്കുകയാണെന്നും മാർ അത്താനാസ്യോസ് റസിഡന്റിന് എഴുതി. എന്നാൽ തിരുവിതാംകൂർ ഗവൺമെന്റ് ഈ അവകാശവാദം സ്വീകരിച്ചുകൊണ്ട്, മലങ്കര മെത്രാപ്പോലീത്താ ആയി ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെ അംഗീകരിച്ചുകൊണ്ടുള്ള തിരുവെഴുത്തു വിളം

Malankara Orthodox TV

ബരം റദ്ദാക്കിയില്ല. ശീമയിൽ നിന്നു യൂയാക്കീം മാർ കൂറിലോസ് ഇങ്ങനെയിരിക്കെ 1021 ചിങ്ങം 26-ന് (1846) കൊച്ചിയിലെത്തി. പാത്രിയർക്കീസ് സ്താത്തിക്കോൻ നൽകി അയച്ചിരിക്കുന്ന മാർ കൂറിലോസിനെ മലങ്കര സഭയുടെ ഭരണച്ചുമതല താൻ ഏല്പിച്ചിരിക്കുന്നുവെന്നും, അതിനാൽ സഭയിലെ പള്ളികളെയും കോട്ടയം സെമിനാരിയെയും സംബന്ധിച്ചുള്ള ഉത്തരവുകൾ, അദ്ദേഹത്തിന്റെ പേർക്ക് അയച്ചുകൊടുത്തിരിക്കണമെന്നും കാണിച്ച് ചേപ്പാട്ട് മാർ ദീവന്നാസ്യോസ് 1021 ചിങ്ങം 30-ന് കൊച്ചി പള്ളിയിൽ നിന്നു റസിഡന്റിനും, തിരുവിതാംകൂർ, കൊച്ചി മഹാരാജാക്കന്മാർക്കും എഴുതി. പാത്രിയർക്കീസിന്റെ നിയമനം അടിസ്ഥാനമാക്കി മലങ്കര മെത്രാപ്പോലീത്താ സ്ഥാനം അവകാശപ്പെട്ട് മാർ അത്താനാസ്യോസും മാർ കൂറിലോസും രംഗത്തെത്തി. ഇതോടെ ഈ തർക്കത്തിന്മേൽ തീർപ്പു കല്പിക്കാൻ ഗവൺമെന്റ് റസിഡന്റിന്റെ സമ്മതത്തോടെ, 1023 മാർഗളി (ധനു) 29-ന് (1846 ജനുവരി) അപ്പീൽ കോടതി രണ്ടാം ജഡ്ജിയായിരുന്ന കോലാഫ്, ദിവാന്റെ സെക്രട്ടറിയായിരുന്ന വൈറ്റ്, മേലെഴുത്തു പിള്ളയായിരുന്ന അനന്തപ്പിള്ള, ശിരസ്തദാരായിരുന്ന വെങ്കടരമണയ്യർ എന്നിവരടങ്ങുന്ന ഒരു കമ്മിറ്റിയെ നിയമിച്ചു (വിചാരണ നടത്തിയത് കൊല്ലത്തു വച്ചാകയാൽ, കൊല്ലം പഞ്ചായത്ത് എന്നാണ് ഈ കമ്മിറ്റി അറിയപ്പെടുന്നത്). കമ്മിറ്റിക്കാരുടെ ചോദ്യങ്ങൾക്ക് ഉത്തരം പറയാൻ മാർ അത്താനാസ്യോസും, മാർ കൂറിലോസും ഓരോ ഇടവകയിലെയും രണ്ടു കത്തനാരന്മാരും, നാലു പ്രധാനപ്പെട്ട ഇടവകക്കാരുമായി 1023 മീനം 4-ന് കൊല്ലത്ത് കമ്മിറ്റി മുമ്പാകെ ഹാജരാകണമെന്ന് കമ്മിറ്റി നിർദ്ദേശം നൽകി. മാർ അത്താനാസ്യോസിന് അനുകൂലമായി കൊല്ലം തുടങ്ങിയ 26 ഇടവകകളും, മാർ കൂറിലോസിന് അനുകൂലമായി കോട്ടയം വലിയപള്ളി (ക്നാനായ) തുടങ്ങി 40 ഇടവകകളും കമ്മിറ്റിക്ക് അപേക്ഷകൾ അയച്ചു. പാത്രിയർക്കീസിന്റെ സ്താത്തിക്കോനും, മറ്റ് പ്രമാണങ്ങളും ഇരുകൂട്ടരും ഹാജരാക്കി. ഏലിയാസ് പാത്രിയർക്കീസ്, മാർ അത്താനാസ്യോസിനെ മുടക്കിക്കൊണ്ടുള്ള കല്പനയും, മലങ്കരയിലെ പള്ളികൾക്ക് 1845 കർക്കടകം 3, 1847 മീനം 3, ഇടവം 2 എന്നീ തീയതികളിൽ അയച്ച കല്പനകളും, തിരുവിതാംകൂർ മഹാരാജാവിന് അദ്ദേഹം 1845 ഇടവം 15, ഇടവം 19 എന്നീ തീയതികളിൽ അയച്ച കത്തുകളുടെ പകർപ്പും മാർ കൂറിലോസ് ഹാജരാക്കി. പാത്രിയർക്കീസിന്റേതെന്ന ഭാവേന മാർ കൂറിലോസ് ഹാജരാക്കിയ പ്രമാണങ്ങളിലെ തലക്കെട്ടുകളായുള്ള രണ്ടു വരികൾക്കു നേരെ താഴെ പാത്രിയർക്കീസിന്റെ മുദ്ര പതിച്ചിട്ട്, ശേഷം ഭാഗങ്ങൾ മാർ കൂറിലോസ് എഴുതി ചേർത്തതാണെന്നും, തത്വദീക്ഷയുള്ള ഒരുവനും ചെയ്യരുതാത്ത കാര്യങ്ങളാണ് അദ്ദേഹം ചെയ്തതെന്നുമാണ് തങ്ങളുടെ ബോദ്ധ്യമെന്നും, തെളിവുകൾ പരിഗണിച്ചശേഷം കമ്മിറ്റി അഭിപ്രായപ്പെട്ടു. സ്വന്തം വ്യക്തിത്വത്തെയും,

Malankara Orthodox TV

പദവിയെയും അദ്ദേഹം കളങ്കപ്പെടുത്തിയെന്നും കമ്മിറ്റി പറഞ്ഞു. മാർ അത്താനാസ്യോസിനെ മുടക്കിയതായി പറയുന്നതിനുള്ള കാരണങ്ങൾ അടിസ്ഥാനരഹിതങ്ങളാണെന്നും അദ്ദേഹത്തിന്റെ സ്താത്തിക്കോൻ നിരാക്ഷേപമാണെന്നും കമ്മിറ്റി അഭിപ്രായപ്പെട്ടു. അതിനാൽ മാർ അത്താനാസ്യോസിനെ മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിച്ച് തിരുവെഴുത്തു വിളംബരം പ്രസിദ്ധപ്പെടുത്തേണ്ടത് കേവലം ന്യായം മാത്രമാണെന്ന് കമ്മിറ്റി ശുപാർശ ചെയ്തു. കമ്മിറ്റിയുടെ തീരുമാനങ്ങളിൽ ഉൾക്കൊള്ളുന്ന ശ്രദ്ധേയമായ ചില അഭിപ്രായങ്ങൾ ഇവയാണ്. മലങ്കര സുറിയാനി സഭയുടെ മെത്രാപ്പോലീത്താ എക്കാലവും ഈ രാജ്യത്തെ ഒരു പൗരനായിരുന്നു. ഈ ദേശത്തു വരുന്നതിന് മാർ കൂറിലോസിനെ പ്രേരിപ്പിച്ച ലക്ഷ്യമെന്തെന്ന് മനസ്സിലാക്കാൻ പ്രയാസമാണ്. സുറിയാനിക്കാരെപ്പോലെ ഗണ്യമായ ജനസംഖ്യയുള്ള ഒരു പൗരസമൂഹത്തിന്റെ മേൽ അവരുടെ മെത്രാപ്പോലീത്തായ്ക്ക് വമ്പിച്ച സ്വാധീനമാണുള്ളത്. ഇക്കാര്യം പരിഗണിക്കുമ്പോൾ ഗവൺമെന്റ് അത് (ആ സ്വാധീനം) പ്രയോഗിക്കാൻ ഒരു വിദേശിയെ അനുവദിക്കുമോ എന്ന സംശയവും കമ്മിറ്റി പ്രകടിപ്പിച്ചു. സഭ വക സ്വത്തുക്കൾ സ്വന്തമായി ഉപയോഗിച്ച് വ്യക്തിപരമായ സമ്പാദ്യം വർദ്ധിപ്പിക്കാനുള്ള മാർ കൂറിലോസിന്റെ പ്രവണത കണക്കിലെടുക്കുമ്പോൾ, അവ ഇതുപോലുള്ള വിദേശികളെ ഏല്പിച്ചാൽ ആ സ്വത്തുക്കൾ ഏതൊരു മഹത്തായ ലക്ഷ്യത്തിനായി സംഭാവന ചെയ്യപ്പെട്ടിരിക്കുന്നുവോ, ആ ലക്ഷ്യം പരാജയപ്പെടുന്നതായിരിക്കും. ഈ നിഗമനങ്ങളുടെ അടിസ്ഥാനത്തിൽ മാർ അത്താനാസ്യോസിനെ മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിച്ച് തിരുവെഴുത്തു വിളംബരം പ്രസിദ്ധപ്പെടുത്തേണ്ടതാണെന്ന് കമ്മിറ്റിക്കാർ 1021 മിഥുനം 29-ന് വിധിച്ചു. മാർ കൂറിലോസിന്റെ പക്ഷക്കാർ ഈ വിധി പുനപ്പരിശോധിക്കണമെന്ന് അപേക്ഷിച്ചു. പുനർവിചാരണയിലും കമ്മിറ്റിക്കാർ ഈ വിധി സ്ഥിരപ്പെടുത്തി.

ഈ തീരുമാനങ്ങളനുസരിച്ച് 1027 കർക്കടകം 15-ന് മാർ മാത്യൂസ് അത്താനാസ്യോസിനെ മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിച്ചുകൊണ്ടുള്ള തിരുവെഴുത്തു വിളംബരം പ്രസിദ്ധപ്പെടുത്തി. തിരുവിതാംകൂറിലെ ഉത്രം തിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവ് മാത്യൂസ് മാർ അത്താനാസ്യോസിനു കല്പിച്ചു നൽകിയ തിരുവെഴുത്തു വിളംബരം പൂർണ്ണരൂപത്തിൽ ചുവടെ ചേർക്കുന്നു:

എ. ഡി. 1852

ശ്രീ പത്മനാഭദാസ വഞ്ചിബാല മാർത്താണ്ഡവർമ്മ കുലശേഖര കിരീടപതി മന്നെ സുൽത്താൻ മഹാരാജരാജെ ഭാഗ്യോദയ രാമരാജ ബഹദൂർ ഷംഷെർജംഗ് മഹാരാജ അവർകൾ സകലമാനപേർക്കും

Malankara Orthodox TV

പ്രസിദ്ധപ്പെടുത്തുന്ന വിളംബരം.

കോട്ടയത്തു പാർക്കുന്ന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് വയസ്സുകാലമായി സ്ഥാനം ഒഴിഞ്ഞിരിക്കകൊണ്ടും, ആ സ്ഥാനത്തേക്ക് അന്ത്യോഖ്യായിൽ നിന്ന് എഴുത്തും വാങ്ങിച്ചുംകൊണ്ടു വന്നിരിക്കുന്ന മാർ അത്താനാസ്യോസിനെ മെത്രാപ്പോലീത്തായായിട്ട് നിശ്ചയിച്ചിരിക്ക കൊണ്ടും, ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നത് എന്തെന്നാൽ, മലങ്കര ഇടവകയിൽ പുത്തൻകൂറ്റിൽ സുറിയാനിക്കാരുൾപ്പെട്ട എല്ലാവരും മേലെ ഴുതിയ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ അനുസരിച്ച് കീഴ്മര്യാദ പോലെ നടന്നുകൊൾകയും വേണം.

എന്ന് 1027-ാമാണ്ട്
കർക്കടകമാസം 15-ാം തീയതി.

മേല്പറഞ്ഞ തിരുവെഴുത്തു വിളംബരത്തിലാണ് ഇദംപ്രഥമമായി അന്ത്യോഖ്യായെ കുറിച്ചുള്ള പരാമർശം ഉണ്ടാകുന്നത്. ദീവന്നാസ്യോസ് രണ്ടും, മൂന്നും, നാലും, പീലക്സിനോസ് എന്നീ മലങ്കര മെത്രാപ്പോ ലീത്താമാർക്ക് നൽകിയ തിരുവെഴുത്തു വിളംബരങ്ങളിൽ അന്ത്യോഖ്യ യെക്കുറിച്ച് പരാമർശനം ഉണ്ടായിരുന്നില്ല. അവർ മെത്രാൻ പട്ടം സ്വീക രിച്ചത് അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നുമായിരുന്നില്ലല്ലോ. 'കീഴ് മര്യാദ പോലെ നടന്നുകൊൾകയും വേണം' എന്നതും മുൻ തിരുവെ ഴുത്തു വിളംബരങ്ങളിൽ ഇല്ലായിരുന്നു. മാർ അത്താനാസ്യോസ് വിശ്വാ സത്തിലും ആചാരങ്ങളിലും വ്യത്യാസം വരുത്തുമെന്ന് ഭീതിയുള്ളതായി സഭാംഗങ്ങളിൽ പലരും റസിഡന്റിനും ഗവൺമെന്റിനും എഴുതിയിട്ടുള്ള താണ്. അതുകൊണ്ടായിരിക്കണമല്ലോ തിരുവെഴുത്തു വിളംബരത്തിൽ ഇതു കൂട്ടിച്ചേർത്തിട്ടുള്ളത്.

Malankara Orthodox TV

# 3

# സെമിനാരിക്കേസ്

## വായനക്കാരുടെ ശ്രദ്ധയ്ക്ക്

സെമിനാരിക്കേസിൽ കോടതി ഒട്ടേറെ രേഖാമൂല തെളിവുകൾ (exhibits) സ്വീകരിച്ചിട്ടുണ്ട്. അവ അക്കമിട്ടാണല്ലോ സ്വീകരിക്കുക. ഉദാ. A അക്കം അല്ലെങ്കിൽ IV അക്കം. വിധിന്യായത്തിൽ സാധാരണമായി ഒരു തെളിവക്കത്തെക്കുറിച്ചുള്ള ആദ്യ പരാമർശനത്തിൽ മാത്രമേ അത് എന്തിനെ സംബന്ധിക്കുന്നതാണെന്ന് പറയാറുള്ളു. പിന്നീട് തെളിവക്കങ്ങളായി മാത്രം ഇവ വിധിന്യായത്തിൽ കൂടെക്കൂടെ പരാമർശിക്കപ്പെടുമ്പോൾ, അതെല്ലാം എന്തിനെക്കുറിച്ചാണെന്ന് ഓർത്തിരിക്കുക നമ്മുടെ സഭയിലെ ബഹുഭൂരിപക്ഷം വരുന്ന സാധാരണക്കാരായ വായനക്കാർക്ക് വളരെ പ്രയാസമായിരിക്കും. അതിനാൽ മുഖ്യമായും അവരെ ഉദ്ദേശിച്ചുകൊണ്ട് മാത്രം, വിധിന്യായത്തിൽ വന്ന ക്രമമനുസരിച്ച് എല്ലാ തെളിവക്കങ്ങളും അവ എന്തിനെ സംബന്ധിക്കുന്നവയെന്ന് കാണിച്ചുകൊണ്ട് ഇവിടെ ഒരുമിച്ചു ചേർത്തുകൊള്ളുന്നു.

C അക്കം – റവ. ജി. ബി. ഹൊവാർഡിന്റെ "The Christians of St. Thomas and their Liturgies.''

W $W_1$ - ഇട്ടൂപ്പിന്റെ "History of Syrian Christians.''

$WW_2$ – റവ. കുര്യന്റെ "Syrian History."

$WW_3$ - റവ. ഈപ്പന്റെ "Syrian History.''

HHH – ഡോ. ഡേയുടെ "Land of Perumals."

W - മാർത്തോമ്മാ അഞ്ചാമനുള്ള പാത്രിയർക്കീസിന്റെ കല്പന.

XXVII അക്കം – മാർത്തോമ്മാ അഞ്ചാമൻ പാത്രിയർക്കീസ് അയച്ച ബസ്സേലിയോസ് കാതോലിക്കായ്ക്കും മാർ ഗ്രീഗോറിയോസിനും നൽകിയ ഉടമ്പടി.

X – മാർത്തോമ്മാ അഞ്ചാമന്റെ സ്താത്തിക്കോൻ.

XXIX – പുന്നത്ര മാർ ദീവന്നാസ്യോസിന്റെ സ്താത്തിക്കോൻ.

VI2 – പുന്നത്ര മാർ ദീവന്നാസ്യോസിനെ മലങ്കര സുറിയാനിസഭയുടെ മെത്രാപ്പോലീത്തായായി നിയമിച്ചുകൊണ്ടുള്ള തിരുവിതാംകൂർ ഗവൺമെന്റിന്റെ വിളംബരം.

VI3 - ചേപ്പാട്ടു ഫീലിപ്പോസ് മാർ ദീവന്നാസ്യോസിനെ മെത്രാപ്പോലീത്തായായി നിയമിച്ചുകൊണ്ടുള്ള തിരുവിതാംകൂർ ഗവൺമെന്റിന്റെ വിളംബരം.

III – കൊച്ചിൻ അവാർഡ്.

H – കൊല്ലം കമ്മിറ്റി (പഞ്ചായത്ത്) തീരുമാനം.

TT - സമുദായം ബാഗ്ദാദ് സ്വദേശി മറോഗി വശം കൊടുത്തയച്ച കത്തിന്

Malankara Orthodox TV

പാത്രിയർക്കീസിന്റെ മറുപടി.
N - സമുദായം പാത്രിയർക്കീസിനു വീണ്ടും അയച്ച കത്ത്.
M – മാത്യൂസ് മാർ അത്താനാസ്യോസിന്റെ സ്താത്തിക്കോൻ.
Q – കണ്ടനാട് സമ്മേളനം മാത്യൂസ് മാർ അത്താനാസ്യോസിനെ അംഗീകരിച്ചുകൊണ്ടുള്ള രേഖ.
QQ – മാത്യൂസ് മാർ അത്താനാസ്യോസ് 21–9–1843 ൽ റെസിഡന്റ് കല്ലന് അയച്ച കത്ത്.
MMM - മാത്യൂസ് മാർ അത്താനോസ്യോസ് 30–11–1843 ൽ റെസിഡന്റിന് അയച്ച കത്ത്.
NNN, QQQ, PPP, KKK, LLL - മാത്യൂസ് മാർ അത്താനാസ്യോസ് റെസിഡന്റിനു വീണ്ടും അയച്ച കത്തുകൾ.
OOO – റെസിഡന്റിന്റെ നിർദ്ദേശാനുസരണം മാത്യൂസ് മാർ അത്താനാസ്യോസ് ചേപ്പാട്ട് മാർ ദീവന്നാസ്യോസിനു നൽകിയ മറുപടി.
BBB – ഏലിയാസ് പാത്രിയർക്കീസ് അന്തരിച്ച വിവരം അറിയിച്ചുകൊണ്ട് ചേപ്പാട്ടു മാർ ദീവന്നാസ്യോസിന് യാക്കൂബ് പാത്രിയർക്കീസയച്ച കത്ത്.
RR – ഈ വിവരം പള്ളികളെ അറിയിച്ചുകൊണ്ട് ചേപ്പാട്ടു മാർ ദീവന്നാസ്യോസിന്റെ കല്പന.
XVII – സ്തേഫാനോസ് മാർ അത്താനാസ്യോസിന് റെസിഡന്റിന്റെ മറുപടി.
XIX - റെസിഡന്റിന് സ്തേഫാനോസ് മാർ അത്താനാസ്യോസിന്റെ കത്ത്.
OO - റെസിഡന്റ് ലണ്ടനിലെ ഹോം ഗവൺമെന്റിന്റെ കോർട്ട് ഓഫ് ഡയറക്ടേഴ്സിൽ, സ്തേഫാനോസ് മാർ അത്താനാസ്യോസിന്റെ പരാതിയിന്മേൽ നൽകിയ വിശദീകരണം.
F – മാത്യൂസ് മാർ അത്താനാസ്യോസിന്റെ ശ്രേഷ്ഠാനുമതിയോടെ പ്രസിദ്ധീകരിക്കപ്പെട്ട പാത്രിയർക്കീസിനു വേണ്ടിയുള്ള പ്രാർത്ഥന ഉൾക്കൊള്ളുന്ന പുസ്തകം.
G – മാർ അത്താനാസ്യോസിന്റെ കല്പനപ്രകാരം പ്രസിദ്ധീകരിച്ച പാത്രിയർക്കീസിനു വേണ്ടിയുള്ള പ്രാർത്ഥനകൾ ഉൾക്കൊള്ളുന്ന പുസ്തകം.
E – ജോസഫ് മാർ ദീവന്നാസ്യോസിന്റെ സ്താത്തിക്കോൻ.
SS – ചേപ്പാട്ട് മാർ ദീവന്നാസ്യോസ്, താൻ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം യൂയാക്കീം മാർ കൂറിലോസിന് കൈമാറിയ വിവരം അറിയിച്ചുകൊണ്ട് റെസിഡന്റിന് അയച്ച കത്ത്.
O – മാത്യൂസ് മാർ അത്താനാസ്യോസിനെ മലങ്കരയിലെ സുറിയാനി സഭയുടെ മെത്രാപ്പോലീത്തായായി നിയമിച്ചുകൊണ്ടുള്ള രാജകീയ വിളംബരം.
XXXIV – ജോസഫ് മാർ ദീവന്നാസ്യോസിന്റെ 25–6–1866 ലെ കത്തിന് തിരുവിതാംകൂർ ദിവാൻ നൽകിയ മറുപടി.
UUU – മദ്രാസ് ഗവർണർക്ക് ജോസഫ് മാർ ദീവന്നാസ്യോസ് നൽകിയ നിവേദനം.

Malankara Orthodox TV

LXII – ജോസഫ് മാർ ദീവന്നാസ്യോസിന്റെ നിവേദനത്തിന് മദ്രാസ് ഗവൺമെന്റ് നൽകിയ മറുപടി.
XIV, XV, XVI – ജോസഫ് മാർ ദീവന്നാസ്യോസ് മദ്രാസ് ഗവൺമെന്റിന്റെ മറുപടി ലഭിച്ചതിനെ തുടർന്ന് റെസിഡന്റിന് അയച്ച മൂന്നു കത്തുകൾ.
XVIII – മുപ്പതു വർഷത്തെ വട്ടിപ്പണ പലിശ മാത്യൂസ് മാർ അത്താനാസ്യോസിന് നൽകിക്കൊണ്ടുള്ള മദ്രാസ് ഗവൺമെന്റിന്റെ ഉത്തരവ്.
GG – മുളന്തുരുത്തി സുന്നഹദോസ് നടപടികളും നിശ്ചയങ്ങളും.
P - മാത്യൂസ് മാർ അത്താനാസ്യോസിന് അനുകൂലമായുള്ള O അക്കം രാജകീയ വിളംബരത്തിനു പകരം ജോസഫ് മാർ ദീവന്നാസ്യോസിന് അനുകൂലമായി പുറപ്പെടുവിച്ച രാജകീയ വിളംബരം.
BB – തോമസ് അത്താനാസ്യോസിന്റെ സ്താത്തിക്കോൻ.
TT– അന്ത്യോഖ്യായിൽ നിന്ന് മൂറോൻ അയച്ചുതരുമെന്ന് കാണിച്ചുള്ള പാത്രിയർക്കീസിന്റെ കത്ത്.
I - മാത്യൂസ് മാർ അത്താനാസ്യോസിന്റെ വിൽപ്പത്രം.
EEE – മൂറോൻ കൂദാശ ചെയ്യാൻ, അധികാരം പാത്രിയർക്കീസിനു മാത്രമാണെന്നതിന്റെ രേഖയായി ജോസഫ് മാർ ദീവന്നാസ്യോസ് ഹാജരാക്കിയ സഭാകാനോൻ.
VVV – തോമസ് മാർ അത്താനാസ്യോസിന്റെ കക്ഷിക്കാർ തൃശൂർ ജില്ലാക്കോടതിയിൽ ഹാജരാക്കിയിരുന്നതും, ജോസഫ് മാർ ദീവന്നാസ്യോസിന്റെ അഭിഭാഷകൻ കൊച്ചി അപ്പീൽ കോടതിയിൽ നിന്ന് എടുത്തതുമായ GG അക്കത്തിന്റെ പകർപ്പ്.
LXI – പ്രതിഭാഗം ആലപ്പുഴ ജില്ലാക്കോടതിയിൽ ഹാജരാക്കിയ GG അക്കത്തിന്റെ ഹൈക്കോടതിയിൽ ഹാജരാക്കിയ മറ്റൊരു പകർപ്പ്.
HH – പരുമല സുന്നഹദോസ് നടപടികളും നിശ്ചയങ്ങളും.
ZZ, TTT - O അക്കം വിളംബരത്തിനുള്ള തിരുവിതാംകൂർ റോയൽ കോടതിയുടെ വ്യാഖ്യാനങ്ങൾ.
LX - O അക്കത്തിനുള്ള ജില്ലാക്കോടതിയുടെ വ്യാഖ്യാനം.
II – മാത്യൂസ് മാർ അത്താനാസ്യോസ് നേത്രവേലിനിലം പണയപ്പെടുത്തി ഏഴാം പ്രതിയിൽ നിന്ന് 6860 രൂപാ വാങ്ങിയിരുന്നതിന്റെ പണയാധാരം.
V – 2450 രൂപായുടെ പണയം ഉപേക്ഷിച്ച് പണം ട്രസ്റ്റിൽ മുതൽ കൂട്ടിയതിനു തെളിവായുള്ള സബ് രജിസ്ട്രാർ ഓഫീസിലെ രേഖ.

*  *  *  *  *  *  *  *

ഈ വിധിന്യായത്തിൽ കൂടെക്കൂടെയുണ്ടാകുന്ന വാദിയെന്നും അപ്പീൽ പ്രതിയെന്നും മാത്രമുള്ളതായ പരാമർശം പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനെക്കുറിച്ചും, പ്രതിയെന്നും അപ്പീൽ വാദിയെന്നും മാത്രമുള്ള പരാമർശം പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസിനെക്കുറിച്ചുമാണെന്ന് മനസ്സിൽ ഉറപ്പിച്ചു ധരിച്ചു വയ്ക്കുന്നത് വായനക്കാർക്ക് ഏറെ സഹായകമായിരിക്കും.

Malankara Orthodox TV

* * * * * * * *

സെമിനാരിക്കേസ് ആലപ്പുഴ ജില്ലാക്കോടതിയിൽ 1054-ൽ വിചാരണ ചെയ്തു തുടങ്ങിയത് അന്നത്തെ പതിവനുസരിച്ച് ഒരു രണ്ടംഗ ബഞ്ച് - ലാഫ് റെനെയിസ്, ടി. സി. കൃഷ്ണമേനോൻ എന്നിവർ ചേർന്നത് - ആയിരുന്നു. എന്നാൽ 1057-ലെ ഒന്നാം സിവിൽ കോടതി ചട്ടം നിലവിൽ വന്നതോടെയാണ് ഇപ്പോഴത്തെ സമ്പ്രദായപ്രകാരം ജില്ലാ ജഡ്ജി ടി. സി. കൃഷ്ണമേനോൻ ഒടുവിൽ തനിയെ ഈ കേസ് വിചാരണ ചെയ്തത്.

വിധിന്യായത്തിലെ സഭാചരിത്രപരമായ പരാമർശങ്ങൾ അതിനെ സഭാചരിത്രവുമായി കോർത്തിണക്കുന്നുണ്ടല്ലോ. എന്നാൽ ഇപ്രകാരം കോർത്തിണക്കിയിട്ടില്ലാത്തതായുള്ള വിധിന്യായത്തിലെ ചില പ്രസക്ത ഭാഗങ്ങളിൽ മാത്രം സഭാചരിത്രവുമായി ബന്ധിപ്പിക്കത്തക്കവിധമുള്ള വിവരങ്ങൾ വിവർത്തനത്തിൽ ബ്രാക്കറ്റിൽ ചേർത്തിട്ടുണ്ട്. കൂടാതെ വിധിന്യായത്തിലെ, വായനക്കാർക്ക് സുഗ്രാഹ്യമല്ലാതെ വന്നേക്കാവുന്ന ഭാഗങ്ങളിൽ ആവശ്യമായ പശ്ചാത്തല വിവരങ്ങളും ബ്രാക്കറ്റിൽ കൊടുത്തിട്ടുണ്ട്. വായനക്കാർ ബ്രാക്കറ്റുകൾ ഇല്ലെന്ന സങ്കല്പത്തിൽ തുടർച്ചയായി വായിച്ചുപോയാൽ മതിയാകുന്നതാണ്.

* * * * * * * *

വിധിന്യായത്തിലുടനീളം മലയാളത്ത്, മലബാർ, കൊച്ചി, ബ്രിട്ടീഷ് കൊച്ചി, തിരുവിതാംകൂർ, ഇൻഡ്യ, രാജ്യം എന്നിങ്ങനെ അതത് പ്രദേശത്തെ ഉദ്ദേശിച്ചുകൊണ്ടല്ലാതെയും, എന്നാൽ മലങ്കരയുടെ പര്യായം എന്ന നിലയിൽ മാത്രമായും ചേർത്തിട്ടുണ്ട്. അത്തരം സ്ഥാനങ്ങളിലെല്ലാമാണ് ബ്രാക്കറ്റിൽ മലങ്കര എന്നു കൊടുത്തിട്ടുള്ളത്.

* * * * * * * *

കേസിന്റെ വിധിന്യായത്തെ ഒരുവിധത്തിലും ബാധിക്കുന്നതല്ലെങ്കിലും, ചരിത്രപരമായ ഒരു പിശക് അതിൽ എങ്ങനെയോ കടന്നുകൂടിയിട്ടുണ്ട്. തോമസ് മാർ അത്താനാസ്യോസിനെക്കുറിച്ച് അതിൽ പരാമർശിച്ചിരിക്കുന്നത്, അദ്ദേഹം പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ ഇളയ സഹോദരനാണെന്നാണ്. മാത്യൂസ് മാർ അത്താനാസ്യോസിന്റെ പിതൃസഹോദരനും മലങ്കര സുറിയാനി സഭയിലെ അന്നത്തെ നവീകരണാശയക്കാരിൽ മുൻപനുമായിരുന്ന, പ്രസിദ്ധനായ പാലക്കുന്നത്ത് ഏബ്രഹാം മല്പാന്റെ പുത്രനാണ് മാർത്തോമ്മാ സഭാ സ്ഥാപകൻ കൂടിയായ തോമസ് മാർ അത്താനാസ്യോസ്.

**- പരിഭാഷകൻ**

Malankara Orthodox TV

# 4

# വട്ടിപ്പണ 'മിനി'ക്കേസ്

മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് നേരിടേണ്ടി വന്നതും, മലങ്കര സുറിയാനി സഭയെ ആകെ ഉലച്ചതുമായ സുപ്രസിദ്ധ വട്ടിപ്പണക്കേസിന് പതിനൊന്നു വർഷങ്ങൾ മുമ്പ്, വട്ടിപ്പണത്തിന്റെ പേരിൽ തന്നെ തിരുവനന്തപുരം ജില്ലാക്കോടതിയിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനും ഒരു കേസിനെ നേരിടേണ്ടി വന്നു. അതിനുള്ള സാഹചര്യങ്ങൾ ഇവയാണ്. പ്രസിദ്ധമായ സെമിനാരിക്കേസിലെ രണ്ടാം പ്രതിയും, ഒന്നാം പ്രതി പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസിന്റെ അനുയായിയുമായ കോട്ടയം ചെറിയപള്ളി വികാരി താഴത്തു ചാണ്ടിപ്പിള്ളക്കത്തനാർ വൈദിക ട്രസ്റ്റി കൂടിയായിരുന്നുവല്ലോ. ആലപ്പുഴ ജില്ലാക്കോടതിയും അപ്പീലുകൾ കേട്ട ഉന്നത കോടതികളും പ്രസ്തുത കേസിന്റെ വിധികളിൽ ചാണ്ടപ്പിള്ളക്കത്തനാരെ വൈദികട്രസ്റ്റി സ്ഥാനത്തുനിന്ന് നീക്കം ചെയ്തിരുന്നില്ല.

ചാണ്ടപ്പിള്ളക്കത്തനാരെ തന്മൂലം പ്രസ്തുത സ്ഥാനത്തുനിന്ന് നീക്കം ചെയ്യണമെന്ന് ആവശ്യപ്പെട്ടുകൊണ്ട്, അദ്ദേഹത്തിനെതിരായി ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആലപ്പുഴ ജില്ലാക്കോടതിയിൽ 1069–ലെ 162–ാം നമ്പരായുള്ള കേസ് ഫയൽ ചെയ്തു. ട്രസ്റ്റിസ്ഥാനം താൻ സ്വമനസ്സാലെ ഒഴിഞ്ഞിരിക്കുന്നതായി കാണിച്ച്, ചാണ്ടപ്പിള്ളക്കത്തനാർ കോടതിയിൽ ഹർജി സമർപ്പിച്ചു. അതിനാൽ കേസ് തുടരേണ്ട ആവശ്യമുണ്ടായില്ല. കോനാട്ട് കോര മാത്തൻ മല്പാൻ ചാണ്ടപ്പിള്ളക്കത്തനാർക്കു പകരം വൈദിക ട്രസ്റ്റിയായി തെരഞ്ഞെടുക്കപ്പെട്ടു. പക്ഷേ, ബ്രിട്ടീഷ് റെസിഡണ്ട് പ്രസ്തുത തെരഞ്ഞെടുപ്പ് അംഗീകരിച്ചില്ല. വട്ടിപ്പണപ്പലിശയാകട്ടെ, 1059 മുതൽ വാങ്ങാനാവാതെ കെട്ടിക്കിടക്കുകയുമായിരുന്നു. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ നടത്തിയ തീവ്രയത്നങ്ങളുടെ ഫലമായി, റെസിഡണ്ട് വട്ടിപ്പണപ്പലിശയിനത്തിലുള്ള കുടിശ്ശികത്തുക തിരുവനന്തപുരം ജില്ലാക്കോടതിയിൽ കെട്ടിവച്ചുകൊണ്ട്, ഈ തുകയുടെ അവകാശികളാരെന്നു നിർണ്ണയിച്ച്, ആയത് അവർക്കു നൽകേണ്ടുന്നതിനായി, പ്രസ്തുത കോടതിയിൽ ഫയൽ ചെയ്ത ഇന്റർ പ്ലീഡർ കേസ് ആണ് മേല്പറഞ്ഞ കേസ്. പലിശത്തുകയ്ക്കുള്ള അവകാശികൾ ജോസഫ് മാർ ദീവന്നാസ്യോസും കൂട്ടുട്രസ്റ്റികളുമാണെന്ന് ഡിസ്ട്രിക്ട് കോടതി 1077 മകരം 21–ന് (1902 ഫെബ്രുവരി 3–ന്) വിധിച്ചു. പലരോടും പണയത്തിന്മേലും മറ്റും പണം കടം വാങ്ങിപ്പോലും ഭീമമായ ഒരു തുക സെമിനാരിക്കേസിന്റെ നടത്തി

Malankara Orthodox TV

പ്പിനായും മറ്റും ചെലവിട്ട്, സാമ്പത്തികമായി ആകെ ക്ഷീണിതനായി തീർന്നിരുന്ന മെത്രാപ്പോലീത്തായ്ക്ക്, പതിനാറു വർഷത്തെ കുടിശ്ശിക ത്തുകയായ 13440 രൂപാ അങ്ങനെ ഒന്നിച്ചു ലഭിച്ചതോടെ, അദ്ദേഹം ഏതാണ്ട് നേരെ നിൽക്കാവുന്ന സ്ഥിതിയിൽ എത്തിച്ചേർന്നു.

Malankara Orthodox TV

# 5

# കോട്ടയം ചെറിയപള്ളിക്കേസ്

മലങ്കര സുറിയാനി സഭയുടെ തലസ്ഥാനം എന്നു വിശേഷിപ്പിക്കാവുന്ന കോട്ടയം നഗരത്തിലെ തലപ്പള്ളിയെന്ന സമുന്നത പദവി, കോട്ടയം ചെറിയപള്ളിക്കു മാത്രം അവകാശപ്പെട്ടതാണ്. മലങ്കര മെത്രാപ്പോലീത്താ പുന്നത്ര ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ സ്വന്തം ഇടവകയായിരുന്ന ഈ പള്ളി, ഇടവകാംഗങ്ങളുടെ സംഖ്യാബാഹുല്യം കൊണ്ടും, പള്ളി വകയായുള്ള വമ്പിച്ച ആസ്തികൾ കൊണ്ടും മലങ്കരസഭയിലെ പള്ളികളുടെ മുൻപന്തിയിൽ തന്നെ നിലകൊണ്ടിരുന്നു. മെത്രാപ്പോലീത്തായുടെ ഒരു സഹോദരപുത്രൻ കൂടിയായ ചെറിയപള്ളി വികാരി താഴത്ത് ചാണ്ടപ്പിള്ളക്കത്തനാർ, മലങ്കര മെത്രാപ്പോലീത്തായും നവീകരണാശയക്കാരനുമായ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസുമായി ചേർന്നാണ് നിന്നിരുന്നത്. ചാണ്ടപ്പിള്ളക്കത്തനാർക്ക് പള്ളിയിൽ ഉണ്ടായിരുന്ന സമുന്നതസ്ഥാനം അദ്ദേഹത്തിന് മിത്രങ്ങളെ മാത്രമല്ല, ശത്രുക്കളെയും നേടിക്കൊടുത്തു. അങ്ങനെയിരിക്കെ പത്രോസ് പാത്രിയർക്കീസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസും ഒത്ത് 1051-ൽ ചെറിയപള്ളി സന്ദർശിച്ച അവസരം മുതലെടുത്തുകൊണ്ട്, ചാണ്ടപ്പിള്ളക്കത്തനാരുടെ എതിർപക്ഷക്കാരും (ജോസഫ് മാർ ദീവന്നാസ്യോസിന്റെ പക്ഷക്കാരും) ചെറിയപള്ളിയിൽ പ്രവേശിക്കുകയും ചാണ്ടപ്പിള്ളക്കത്തനാരെ പുറന്തള്ളാൻ ശ്രമം നടത്തുകയും ചെയ്തു. ഇതേ തുടർന്ന് പാത്രിയർക്കീസിനും, ജോസഫ് മാർ ദീവന്നാസ്യോസിനും മറ്റും എതിരെ ചാണ്ടപ്പിള്ളക്കത്തനാർ കോട്ടയം ഡിവിഷൻ ഒന്നാം ക്ലാസ് മജിസ്ട്രേട്ട് കോടതിയിൽ ഒരു ക്രിമിനൽ കേസ് ഫയൽ ചെയ്തു. പ്രതികളെ ശിക്ഷിച്ചില്ലെങ്കിലും, ചെറിയപള്ളിയുടെ കൈവശം ചാണ്ടപ്പിള്ളക്കത്തനാർക്കും അനുയായികൾക്കുമാണെന്നു സ്ഥാപിച്ചുകൊണ്ട് കോടതി വിധിയായി.

പത്രോസ് പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന മുളന്തുരുത്തി സുന്നഹദോസിൽ രൂപംകൊണ്ട മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ശക്തി ആർജ്ജിക്കുകയും, പരുമല സുന്നഹദോസ് നിശ്ചയങ്ങൾ ശക്തി പകർന്നു നൽകുകയും ചെയ്ത സാഹചര്യത്തിൽ, ചാണ്ടപ്പിള്ളക്കത്തനാരിൽ നിന്ന് ചെറിയപള്ളിയുടെ കൈവശം വീണ്ടെടുത്തു കിട്ടുന്നതിനായി അദ്ദേഹത്തിനും മറ്റും എതിരെ മലങ്കര മെത്രാപ്പോലീത്താ ജോസഫ് മാർ ദീവന്നാസ്യോസ് ആലപ്പുഴ ജില്ലാക്കോടതിയിൽ 1054-ലെ 613-ാം നമ്പരായുള്ള കേസ് കൊടുത്തു. കോടതി മെത്രാപ്പോലീത്തായ്ക്ക് എതിരായി കേസ് വിധിച്ചു. മെത്രാപ്പോലീത്താ

Malankara Orthodox TV

യുടെ തുടർന്നുള്ള അപ്പീൽ കേസുകളിൽ തിരുവിതാംകൂർ ഹൈക്കോടതിയുടെയും, തിരുവിതാംകൂർ റോയൽ അപ്പീൽ കോടതിയുടെയും വിധികളും മെത്രാപ്പോലീത്തായ്ക്ക് ദോഷകരമായിരുന്നു.

ഒന്നര ദശാബ്ദത്തിലധികം നീണ്ടുനിന്ന കാത്തിരിപ്പിനുശേഷം ജോസഫ് മാർ ദീവന്നാസ്യോസും, കോട്ടയം ഇടവകയുടെ മെത്രാപ്പോലീത്താ കടവിൽ പൗലൂസ് മാർ അത്താനാസ്യോസും ഏതാനും അൽമായരും ചേർന്ന് ചെറിയ പള്ളിയുടെ കൈവശം വീണ്ടെടുത്തു കിട്ടുന്നതിന്, ചാണ്ടപ്പിള്ളക്കത്തനാർ തുടങ്ങിയവരെ പ്രതികളാക്കി ആലപ്പുഴ ജില്ലാ ക്കോടതിയിൽ 1071-ലെ 303-ാം നമ്പരായുള്ള കേസ് കൊടുത്തു. കോടതി 1074 കർക്കടകത്തിൽ അന്യായം അനുവദിച്ചു വിധിച്ചു. ഇതിന്മേൽ പ്രതികൾ തിരുവിതാംകൂർ ഹൈക്കോടതിയിൽ 1075-ലെ 125-ാം നമ്പരായുള്ള അപ്പീൽ ബോധിപ്പിച്ചു. ചീഫ് ജസ്റ്റീസ് അദ്ധ്യക്ഷനായുള്ള മൂന്നംഗ ഫുൾ ബഞ്ച് അപ്പീൽ വാദം കേട്ടു. ഫുൾ ബഞ്ചിലെ ചീഫ് ജസ്റ്റീസ് സി. വെങ്കിടാചാര്യർ, ജ. എ. ഗോവിന്ദപ്പിള്ള എന്നീ ഭൂരിപക്ഷം ജഡ്ജിമാർ അപ്പീൽ തള്ളിക്കൊണ്ടും, കീഴ്ക്കോടതിവിധി സ്ഥിരപ്പെടുത്തിക്കൊണ്ടും വിധി പ്രഖ്യാപിച്ചു. അപ്പീൽ ചെലവു സഹിതം അനുവദിച്ചുകൊണ്ടുള്ളതായിരുന്നു, ജ. എഫ്. ജെ. ആർ. ഹണ്ടിന്റെ വിയോജന വിധി. ഭൂരിപക്ഷ വിധിപ്രകാരം, വാദികൾ ചെറിയപള്ളിയും സ്വത്തുക്കളും വിധി നടത്തിയെടുത്തു.

ഈ സന്ദർഭത്തിൽ ഒരു പ്രത്യേക കാര്യം വായനക്കാരുടെ ശ്രദ്ധയിൽ പെടുത്തേണ്ടത് ആവശ്യമാണെന്നു തോന്നുന്നു. ബ്രിട്ടീഷ് ഭരണത്തിൻ കീഴിലുള്ള നാട്ടുരാജ്യങ്ങളിൽ ബ്രിട്ടീഷ് ഗവൺമെന്റിനെ പ്രതിനിധാനം ചെയ്തുകൊണ്ട്, ആ രാജ്യങ്ങളിലെ ഭരണകാര്യങ്ങൾ നിരീക്ഷിക്കുന്നതിനും, ആവശ്യമായ ഉപദേശങ്ങൾ രാജാക്കന്മാർക്ക് നൽകുന്നതിനുമായി ഒരു റെസിഡണ്ടിനെ നിയമിക്കുന്ന പതിവുണ്ടായിരുന്നു. നാട്ടുരാജ്യ ഭരണകാര്യങ്ങളിലെല്ലാം ഗണ്യമായ സ്വാധീനം ചെലുത്താൻ ഈ റെസിഡണ്ടിന് കഴിയുമായിരുന്നുവെന്നത് നിഷേധിക്കാനാവാത്ത വസ്തുതയാണ്. അതുപോലെ തന്നെ നാട്ടുരാജ്യങ്ങളിലെ ഹൈക്കോടതികളിലെ ജഡ്ജിമാരിൽ ഒരാൾ യൂറോപ്യനായിരിക്കണമെന്നതും അംഗീകരിച്ച് പാലിച്ചു പോന്നിരുന്ന ഒരു തത്വമായിരുന്നു. ഹൈക്കോടതി വിധികളിന്മേൽ റോയൽ അപ്പീൽ കോടതിയിൽ രാജാവിനു വേണ്ടി അപ്പീൽ കേൾക്കുന്ന മൂന്നംഗ ഫുൾ ബഞ്ചിലെ ഒരംഗം ഈ ജഡ്ജിയായിരിക്കണമെന്നതും പാലിക്കപ്പെട്ടു പോന്നിരുന്നു. ഫുൾബഞ്ചിന്റെ തീർപ്പ് ഉപദേശരൂപത്തിൽ രാജാവിന് സമർപ്പിക്കുന്നതും, രാജാവ് അത് അപ്പാടെ അംഗീകരിച്ചു പോരുകയുമാണ് പതിവ്. ഇതോടെ ഫുൾ ബഞ്ചിന്റെ തീർപ്പ് രാജാവിന്റെ വിധിയായി മാറിക്കൊണ്ട് പ്രാബല്യത്തിൽ വരുന്നതുമായിരിക്കും.

Malankara Orthodox TV

അക്കാലത്ത് മലങ്കര സുറിയാനി സഭ നേരിടേണ്ടി വന്ന കേസുകളെല്ലാം, സഭയിലെ തന്നെ നവീകരണ വിഭാഗക്കാരുമായുള്ളതായിരുന്നല്ലോ. ബ്രിട്ടീഷ് ഇൻഡ്യയുടെ നവീകരണ വാദക്കാരായ ഭരണക്കാർക്കും, റെസിഡണ്ടുമാർക്കും, യൂറോപ്യൻ ജഡ്ജിമാർക്കുമെല്ലാം ഒരുപോലെ നവീകരണാശയക്കാരോട് ചായ്‌വ് ഉണ്ടാകുക സ്വാഭാവികം മാത്രമായിരുന്നു. സെമിനാരിക്കേസിലെ അന്തിമ അപ്പീലിൽ വാദം കേട്ട തിരുവിതാംകൂർ റോയൽ അപ്പീൽ കോടതിയുടെ മൂന്നംഗ ഫുൾ ബഞ്ചിലെ യൂറോപ്യൻ ജഡ്ജിയായിരുന്ന ഡബ്ല്യു. ഇ. ഓംസ്ബി ഏകനായി നവീകരണാശയക്കാർക്ക് അനുകൂലമായുള്ള വിയോജന വിധി എഴുതിയെങ്കിൽ, കോട്ടയം ചെറിയപള്ളിക്കേസിലെ അപ്പീലിന്മേൽ വാദം കേട്ട തിരുവിതാംകൂർ ഹൈക്കോടതിയുടെ മൂന്നംഗ ബഞ്ചിലെ യൂറോപ്യൻ ജഡ്ജിയായിരുന്ന എഫ്. ജെ. ആർ. വി. ഹണ്ടും അതേ പാത സ്വീകരിച്ച്, ഏകനായി നവീകരണാശയക്കാർക്ക് അനുകൂലമായുള്ള വിയോജന വിധി എഴുതുകയാണല്ലോ ഉണ്ടായത്. ഇതിൽ കൂടുതലായൊന്നും ഇവിടെ പ്രസ്താവിക്കേണ്ടതായില്ല.

Malankara Orthodox TV

# 6

# ആർത്താറ്റുകേസ്

കുന്നംകുളം ആർത്താറ്റു പള്ളി മലങ്കര മെത്രാപ്പോലീത്താ ജോസഫ് മാർ ദീവന്നാസ്യോസിന്റെ സ്വന്തം ഇടവകപ്പള്ളിയാണ്. ആർത്താറ്റു പള്ളികൾ എന്ന് അറിയപ്പെടുന്ന ആർത്താറ്റു പള്ളിയും അതിന്റെ കീഴിലുള്ള കുന്നംകുളം പള്ളി, ചിറളയം പള്ളി, തെക്കേ കുരിശുപള്ളി, കിഴക്കെ പുത്തൻപള്ളി എന്നീ പള്ളികളും ഒറ്റ ഇടവകയോ, ഒറ്റ ട്രസ്റ്റോ ആയിട്ടാണ് നടന്നു വന്നിരുന്നത്. ഈ പള്ളികളിൽ ജോസഫ് മാർ ദീവന്നാസ്യോസിനെ അനുകൂലിക്കുന്നവരും നവീകരണവാദിയായ പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസിനെ അനുകൂലിക്കുന്നവരും ഉണ്ടായിരുന്നു. ഈ സാഹചര്യത്തിൽ ഈ പള്ളികളിൽ ചില ആഭ്യന്തര വഴക്കുകൾ ആരംഭിച്ചു. അങ്ങനെ ഇരുവിഭാഗങ്ങളും തമ്മിൽ ചില ക്രിമിനൽ കേസുകളും ഉണ്ടായി. സിവിൽ കേസ് മുഖേന വേണം ഇതിനു നിവൃത്തി തേടേണ്ടതെന്ന് വിധി വന്നു.

അങ്ങനെ ജോസഫ് മാർ ദീവന്നാസ്യോസും, നാല് കത്തനാരന്മാരും, പതിനാറ് അയ്മേനികളും വാദികളായി നവീകരണവാദികളായ തോമസ് മാർ അത്താനാസ്യോസിനെയും, മൂന്നു കത്തനാരന്മാരെയും, മുപ്പത്തേഴ് അയ്മേനികളെയും പ്രതികളാക്കി തൃശ്ശൂർ ജില്ലാക്കോടതിയിൽ 1069-ലെ ഒ. എസ്. 56-ാം നമ്പർ കേസ് ഫയൽ ചെയ്തു. അന്യായത്തിൽ ഇപ്രകാരം പറയുന്നു: മലങ്കരയിലെ യാക്കോബായ സുറിയാനിസഭ അന്ത്യോഖ്യാ പാത്രിയർക്കീസുമായി സംസർഗ്ഗത്തിൽ കഴിയുന്ന സഭയാണ്. ആർത്താറ്റു പള്ളികൾ യാക്കോബായ സഭാ വിശ്വാസങ്ങളിൽ അധിഷ്ഠിതമാണ്. ഈ തത്വങ്ങൾ ഉൾക്കൊള്ളുന്ന ഒരു ട്രസ്റ്റിൽ അധിഷ്ഠിതവുമാണ് ഈ പള്ളികൾ. ആർത്താറ്റു പള്ളികൾ മലങ്കര മെത്രാപ്പോലീത്താ ആയ ഒന്നാം വാദിയുടെ ആത്മീയവും, ലൗകികവും, വൈദികവുമായ അധികാരത്തിൻകീഴിലുള്ളതുമാണ്. പ്രതികൾ യാക്കോബായ സുറിയാനി സഭയുടെ ആചാരാനുഷ്ഠാനങ്ങളിൽ നിന്ന് വ്യതിചലിച്ചുപോയിരിക്കുന്നു. അതിനാൽ ഈ പള്ളികളിൽ പ്രതികളെയും അവരുടെ അനുകൂലികളെയും നിരോധിക്കണമെന്നും, പള്ളികളും സ്വത്തുക്കളും വീണ്ടെടുത്തു തങ്ങൾക്ക് നൽകണമെന്നും വാദികൾ അന്യായത്തിൽ ആവശ്യപ്പെട്ടു. ജഡ്ജി രാമചന്ദ്രയ്യർ അന്യായം ചെലവു സഹിതം തള്ളി.

ഇതിന്മേൽ വാദികൾ കൊച്ചി ചീഫ് കോർട്ടിൽ 1073-ലെ 83-ാം നമ്പരായി ബോധിപ്പിച്ച അപ്പീൽ ജഡ്ജി നാരായണ മാരാർ വാദം കേട്ട് തള്ളി

Malankara Orthodox TV

ക്കൊണ്ടു വിധിച്ചു. വാദികൾ ഇതിന്മേൽ കൊച്ചി റോയൽ കോടതിയിൽ 1076-ൽ 7-ാം നമ്പരായി ബോധിപ്പിച്ച അപ്പീൽ ദിവാൻ എസ്. പട്ടാഭിരാമറാവു, ചീഫ് കോർട്ട് ചീഫ് ജസ്റ്റീസ് എസ്. ലോക്ക്, സീനിയർ ജഡ്ജി ടി. സി. കൃഷ്ണമേനോൻ എന്നിവർ വാദംകേട്ട് രാജാവിന്റെ വിധിക്ക് വിധേയമായി കീഴ്ക്കോടതി വിധി അസ്ഥിരപ്പെടുത്തിയും, അന്യായം അനുവദിച്ചും 1080 കർക്കടകം 31-ന് (1905 ഓഗസ്റ്റ് 15-ന്) വിധിച്ചു. പാത്രിയർക്കീസുമായി സംസർഗ്ഗത്തിൽ കഴിയുന്ന യാക്കോബായ സുറിയാനിസഭയുടെ വിശ്വാസത്തിലും, തത്വത്തിലും, ശിക്ഷണത്തിലും ദൈവത്തെ ആരാധിക്കുന്നവർക്കായുള്ള ഒരു ട്രസ്റ്റിനാൽ ബന്ധിതമാണ് ആർത്താറ്റുപള്ളികൾ. അതിനാൽ ഈ പള്ളികളും സ്വത്തുക്കളും മലങ്കര മെത്രാപ്പോലീത്തായുടെ ആത്മീയവും, ലൗകികവും, വൈദികവുമായ അധികാരത്തിൻകീഴിലാണെന്നും വിധിയിൽ വ്യക്തമാക്കിയിട്ടുണ്ട്. വിധിപ്രകാരം വാദികൾ 1081 വൃശ്ചികം 8-ന് (1905 നവംബർ 23-ന്) ഈ അഞ്ചു പള്ളികളും സ്വത്തുക്കളും നടത്തിയെടുക്കുകയും ചെയ്തു.

Malankara Orthodox TV

# 7

# സമരിക്കേസ്

മലങ്കര മെത്രാപ്പോലീത്തായും മെത്രാപ്പോലീത്തൻ ട്രസ്റ്റിയുമായ ഗീവ റുഗീസ് മാർ ദീവന്നാസ്യോസിനെ അബ്ദള്ളാ പാത്രിയർക്കീസ് മുടക്കു ന്നതിന് മൂന്ന് ആഴ്ചകൾ മുമ്പു മലങ്കര യാക്കോബായ സുറിയാനി സമു ദായകേന്ദ്രവും മെത്രാപ്പോലീത്തായുടെ ആസ്ഥാനവുമായ കോട്ടയം പഴയസെമിനാരിയുടെയും സെമിനാരി സ്വത്തുക്കളുടെയും കൈവശം സംബന്ധിച്ച് ഒരു കേസ് ഉണ്ടായി. കൂട്ടുട്രസ്റ്റി സി. ജെ. കുര്യൻ കോട്ടയം ആക്ടിംഗ് പോലീസ് ഇൻസ്പെക്ടർ പി. നാരായണപിള്ളയ്ക്ക് സമർപ്പിച്ച ഹർജിയിന്മേൽ അദ്ദേഹം ഹർജിക്കാരനിൽ നിന്നും മെത്രാപ്പോലീത്താ യിൽ നിന്നും എടുത്ത മൊഴികളും, ഇൻസ്പെക്ടറുടെ 1086 ഇടവം 2-ലെ (1911 മെയ് 15-ലെ) റിപ്പോർട്ടും അടിസ്ഥാനമാക്കിയുള്ളതാണ് കോട്ടയം ഡിവിഷൻ ഒന്നാം ക്ലാസ് മജിസ്ട്രേട്ട് കോടതിയിലെ 1086-ൽ സമരി 50-ാം നമ്പർ കേസ് (സമരിക്കേസ് - സാങ്കേതികവും വിശദവുമായ വിചാരണ കൂടാതെ ലഘുവായ നടപടികൾ സ്വീകരിച്ച് വേഗത്തിൽ തീർപ്പു കല്പി ക്കുന്ന കേസ്). കേസ് നടപടികൾ ആരംഭിച്ചതോടെ മുടക്കു കല്പനയും വന്നു. മെത്രാപ്പോലീത്തായെ കേസിലെ കക്ഷി സ്ഥാനത്തു നിന്ന് ഇതോ ടെ ഒഴിവാക്കി കേസിൽ വിജയം വരിക്കാമെന്നും, അങ്ങനെ അദ്ദേഹത്തിൽ നിന്നും സെമിനാരിയുടെ കൈവശം ഒഴിപ്പിച്ചെടുക്കാമെന്നും ഒരുപക്ഷേ പാത്രിയർക്കീസ് പക്ഷം പ്രതീക്ഷിച്ചിരിക്കാം.

കോട്ടയം ഡിവിഷൻ ഒന്നാം ക്ലാസ്സ് മജിസ്ട്രട്ട് കേസ് വിചാരണ പൂർ ത്തിയാക്കി 1087 ചിങ്ങം 19-ന് (1911 സെപ്റ്റംബർ 4-ന്) മെത്രാപ്പോലീ ത്തായുടെ കൈവശം സ്ഥാപിച്ചു കൊണ്ടുള്ള തീർപ്പ് പ്രഖ്യാപിച്ചു. വിധി യിൽ ഇപ്രകാരം പറയുന്നു: മെത്രാപ്പോലീത്തായുടെ മുടക്ക് കഥയില്ലാ ത്തതാണ്. മുടക്കപ്പെടുന്നതിന് അർഹമായ കാരണങ്ങൾ മുടക്കു കല്പന യിൽ പറഞ്ഞിട്ടില്ല. കൂട്ടു ട്രസ്റ്റികൾ (കോനാട്ട് കോര മാത്തൻ മല്പാനും, സി. ജെ. കുര്യനും) പാത്രിയർക്കീസിന് ലൗകികാധികാരം സമ്മതിച്ചു കൊടുത്തുകൊണ്ട് ട്രസ്റ്റിനോട് വിശ്വാസ വഞ്ചന കാട്ടി. അതിനാൽ അവർ ട്രസ്റ്റികളായിരിക്കാൻ യോഗ്യരല്ല. ശെമ്മാശന്മാരുടെ വിദ്യാഭ്യാസം നടത്തുന്ന പഴയസെമിനാരിയുടെ ന്യായമായ മേലധികാരി മെത്രാപ്പോ ലീത്താ ആണ്. ഈ കൈവശ വിവാദത്തെ തുടർന്ന് കോർട്ടധീനത്തിൽ എടുത്തിരുന്ന പഴയസെമിനാരിയും മറ്റും ഈ തീർപ്പിന്റെ അടിസ്ഥാന ത്തിൽ തൊട്ടടുത്ത ദിവസം തന്നെ മെത്രാപ്പോലീത്തായ്ക്ക് നടത്തിക്കൊ ടുത്തു. ഇതോടെ കേസ് തുടങ്ങുന്നതു വരെ കൂട്ടു ട്രസ്റ്റികൾക്ക്

Malankara Orthodox TV

സെമിനാരിമേൽ എന്തോ കൈവശമോ അധികാരമോ ഉണ്ടായിരുന്നത് ഏതാണ്ട് നഷ്ടപ്പെട്ട നിലയിൽ എത്തിച്ചേർന്നു.

(കോട്ടയത്ത് 1087 ചിങ്ങം 22-ന് - 1911 സെപ്റ്റംബർ 7-ന് - ചേർന്ന മലങ്കര അസോസിയേഷൻ യോഗം കൂട്ടുട്രസ്റ്റികളായ കോനാട്ട് കോര മാത്തൻ മല്പാനെയും, സി. ജെ. കുര്യനെയും തൽസ്ഥാനങ്ങളിൽ നിന്നു നീക്കം ചെയ്ത് അവർക്കു പകരമായി യഥാക്രമം പാലപ്പള്ളിൽ മാണി പൗലൂസ് കത്തനാരെയും, ചിറക്കടവിൽ കോരുള ഏബ്രഹാമിനെയും തെരഞ്ഞെടുക്കുകയും ചെയ്തു).

മജിസ്ട്രേട്ടിന്റെ തീർപ്പിനെതിരെ കൂട്ടുട്രസ്റ്റികളെന്ന് അവകാശപ്പെട്ട് കോനാട്ട് കോര മാത്തൻ മല്പാനും, സി. ജെ. കുര്യനും തിരുവിതാംകൂർ ഹൈക്കോടതിയിൽ റിവിഷൻ ഹർജി ബോധിപ്പിച്ചു. ചീഫ് ജസ്റ്റീസ് മന്നത്ത് എം. കൃഷ്ണൻ നായർ, ജ. എം. കെ. രാമചന്ദ്രറാവു എന്നിവരട ങ്ങുന്ന ഡിവിഷൻ ബഞ്ച്, കീഴ്ക്കോടതി വിധി അസ്ഥിരപ്പെടുത്തിക്കൊണ്ട് 1087 ധനു 4-ന് (1911 ഡിസംബർ 19-ന്) വിധിയായി. സെമിനാരിമേൽ മെത്രാപ്പോലീത്തായ്ക്കും കൂട്ടുട്രസ്റ്റികൾക്കും കൂട്ടവകാശമുണ്ടെന്നതാ യിരുന്നു വിധിയുടെ സാരം. കൂട്ടുട്രസ്റ്റികൾ ട്രസ്റ്റിനോട് വഞ്ചന കാട്ടിയി ട്ടില്ലെന്നും, ഇവർക്കും സെമിനാരിയുടെമേൽ കർത്തവ്യങ്ങളുള്ളതായി തെളിയിക്കുന്ന രേഖകളുണ്ടെന്നും വിധിയിൽ പറയുന്നു. സമരിക്കേസിൽ മജിസ്ട്രേട്ട് തീർപ്പു കല്പിച്ചതിന്റെ തൊട്ടടുത്ത ദിവസം തന്നെ സെമിനാ രിയും മറ്റും മെത്രാപ്പോലീത്തായ്ക്ക് നടത്തിക്കൊടുത്തതിൽ രോഷം പൂണ്ട വിഭാഗം, ഹൈക്കോടതി വിധിയുടെ ബലത്തിൽ തങ്ങൾക്കും യഥാർത്ഥ കൈവശമുണ്ടെന്നു കാണിക്കാൻ പഴയസെമിനാരിയിൽ നട ത്തിയ കൈയേറ്റ ശ്രമങ്ങളാണ്, സംഘർഷാവസ്ഥയെ തുടർന്നു മെത്രാ പ്പോലീത്തായുടെ രക്ഷയ്ക്കായി നിയോഗിക്കപ്പെട്ടവരിൽ പ്രമുഖനായ തിരുവല്ലാ നെടുമ്പ്രം പ്രവൃത്തിയിൽ പെരിങ്ങരമുറിയിൽ ആറ്റുപുറത്ത് പണിക്കരുവീട്ടിൽ വർക്കി വറുഗീസ് എന്ന പാപ്പിയുടെ (അതികായനായ ഇദ്ദേഹം ആനപ്പാപ്പി എന്നും അറിയപ്പെട്ടിരുന്നു) അതിദാരുണമായ വധ ത്തിൽ 1087 മീനം 18-ന് (1912 മാർച്ച് 30-ന്) കലാശിച്ചത്. വട്ടിപ്പണക്കേ സിലെ തിരുവിതാംകൂർ ഹൈക്കോടതിയുടെ അന്തിമ വിധിയിൽ, കോര മാത്തൻ മല്പാനെയും, സി. ജെ. കുര്യനെയും കൂട്ടുട്രസ്റ്റി സ്ഥാനങ്ങളിൽ നിന്നു നീക്കം ചെയ്തുകൊണ്ടുള്ള മലങ്കര അസോസിയേഷന്റെ നടപടി സാധുവാണെന്നും പാലപ്പള്ളിൽ മാണി പൗലൂസ് കത്തനാരും, ചിറക്കട വിൽ കോരുള ഏബ്രഹാമും സഭയുടെ നിയമാനുസൃത കൂട്ടുട്രസ്റ്റികളാ ണെന്നും സ്ഥാപിക്കപ്പെട്ടിട്ടുണ്ട്.

Malankara Orthodox TV

# 8

# മുടക്കിനു ശേഷം കേസുകളുടെ പരമ്പര

മലങ്കര മെത്രാപ്പോലീത്താ മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ പ. ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ അബ്ദള്ളാ പാത്രിയർക്കീസ് 1911 ജൂൺ 8-ന് മുടക്കിയതോടെ, മലങ്കര യാക്കോബായ സുറിയാനിസഭ കുത്തനെ രണ്ടായി പിളർന്നു. നിഷ്ഫലമായതും, നിഷ്ഫലമായി കോടതികൾ അന്തിമവിധി പ്രഖ്യാപിച്ചിട്ടുള്ളതുമായ പാത്രിയർക്കീസിന്റെ ഈ മുടക്ക് പിളർപ്പിനു മാത്രമല്ല, പാത്രിയർക്കീസ് പക്ഷത്തിന് മെത്രാപ്പോലീത്തായ്ക്കും അദ്ദേഹത്തിന്റെ പക്ഷക്കാർക്കുമെതിരെ കേസുകൾക്ക്, അടിസ്ഥാനവും അവസരങ്ങളും ഒരുക്കി കൊടുക്കുകയും ചെയ്തു. ഏതാനും കേസുകളും ഇതേ തുടർന്നുണ്ടായി. കുന്നംകുളം കേസ്, വട്ടിപ്പണക്കേസ്, സസ്പെൻഷൻ കേസ്, പരുമലച്ചിട്ടിക്കേസ് എന്നിവയാണ് അവ. ഇവയിൽ ഏറ്റവും പ്രധാനപ്പെട്ടത് വട്ടിപ്പണക്കേസു തന്നെയാണ്. പിളർപ്പിനെയും കേസുകളെയും തുടർന്ന് ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ പക്ഷക്കാർ മെത്രാൻ കക്ഷിയെന്നും, പാത്രിയർക്കീസ് ബാവായുടെ പക്ഷക്കാർ ബാവാകക്ഷിയെന്നും അറിയപ്പെട്ടിരുന്നു. എന്തിന്, പള്ളികൾ പോലും മെത്രാൻ കക്ഷി പള്ളിയെന്നും, ബാവാകക്ഷി പള്ളിയെന്നുമാണ് അറിയപ്പെട്ടു പോന്നത്. ഈ പേരുകളിലുള്ള ഈ തിരിവ് ഏതാണ്ട് മൂന്നര ദശാബ്ദക്കാലമെങ്കിലും തുടർന്നു. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ (കുറിച്ചി ബാവാ) യുടെ കാലത്ത് അദ്ദേഹം നേരിടേണ്ടിവന്ന സമുദായക്കേസ് 1938-ൽ ആരംഭിച്ച് കുറെ വർഷങ്ങൾ കൂടി പിന്നിട്ടശേഷം മാത്രമാണ്, ഇരു വിഭാഗങ്ങളും യഥാക്രമം കാതോലിക്കാ പക്ഷമെന്നും, പാത്രിയർക്കീസ് പക്ഷമെന്നും പരക്കെ അറിയപ്പെട്ടു തുടങ്ങിയത്.

Malankara Orthodox TV

# 9

# കുന്നംകുളം കേസ്

മലങ്കര മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മുടക്കിനു ശേഷം ആദ്യമായി നിർവ്വഹിച്ച പട്ടംകൊട ശുശ്രൂഷ കുന്നംകുളം പള്ളി ഇടവകക്കാരൻ ചാക്കുണ്ണി ശെമ്മാശന് കത്തനാർ പട്ടം നൽകിക്കൊണ്ടുള്ളതായിരുന്നു. പാത്രിയർക്കീസിനാൽ മുടക്കപ്പെട്ട മെത്രാപ്പോലീത്തായിൽ നിന്ന് പട്ടമേറ്റ ചാക്കുണ്ണികത്തനാരെ, പള്ളിയിൽ പ്രവേശിച്ച് കർമ്മങ്ങൾ നടത്തുന്നതിൽ നിന്നും നിരോധിക്കണമെന്നും, അല്ലാത്ത പക്ഷം അത് സമാധാന ലംഘനത്തിന് ഇടയാക്കുമെന്നും മറ്റും കാണിച്ച് കുന്നംകുളം പള്ളി ഇടവകയിൽപെട്ട ചിലർ തൃശൂർ ഡിസ്ട്രിക്ട് മജിസ്ട്രേട്ടിന് ഹർജി സമർപ്പിച്ചു.

ഇതിന്മേൽ മജിസ്ട്രേറ്റ് ചാക്കുണ്ണി കത്തനാർക്കെതിരെ ഒരു താൽക്കാലിക ഇൻജംങ്ഷൻ ഉത്തരവു പുറപ്പെടുവിച്ചു. അനന്തരം മജിസ്ട്രേട്ട് ഹർജിയിന്മേൽ മുറപ്രകാരമുള്ള വിചാരണ നടത്തിയതിൽ, മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പക്ഷത്താണ് കുന്നംകുളം പള്ളിയിലെ ബഹുഭൂരിപക്ഷം അംഗങ്ങളെന്നും, ചാക്കുണ്ണി കത്തനാർ തങ്ങളുടെ പള്ളിയിൽ കർമ്മം നടത്തണമെന്നതാണ് അവരുടെ ആവശ്യവും ആഗ്രഹവുമെന്നുമുള്ള നിഗമനത്തിൽ എത്തിച്ചേർന്നു. താൽക്കാലിക ഇൻജംങ്ക്ഷെൻ പിൻവലിച്ചുകൊണ്ട് മജിസ്ട്രേട്ട് ഉത്തരവിടുകയും, ചാക്കുണ്ണി കത്തനാർ പള്ളികളിൽ മുറയ്ക്ക് കർമ്മങ്ങൾ നടത്തി തുടങ്ങുകയും ചെയ്തു.

ഇതേത്തുടർന്ന് പരാതിക്കാർ 1088 കുംഭത്തിൽ തൃശൂർ ജില്ലാക്കോടതിയിൽ സിവിൽകേസ് ഫയൽ ചെയ്തു. ഇതാണ് കുന്നംകുളം കേസ് എന്നറിയപ്പെടുന്ന 1088-ലെ ഒ. എസ്. 6-ാം നമ്പർ കേസ്. ജില്ലാക്കോടതിയിലെ വിസ്താരം നാലു വർഷം കൊണ്ടാണ് പൂർത്തിയായത്. പൗലൂസ് മാർ അത്താനാസ്യോസ്, കോനാട്ട് കോര മാത്തൻ മല്പാൻ തുടങ്ങിയവർ വാദി ഭാഗത്തേക്കും, മാർ ഗീവറുഗീസ് ദീവന്നാസ്യോസ്, ഇ. ജെ. ജോൺ, എം. എ. ചാക്കോ, കെ. സി. മാമ്മൻമാപ്പിള മുതലായവർ പ്രതിഭാഗത്തേക്കും വേണ്ടി കോടതിയിൽ ഹാജരായി മൊഴി നൽകി. അന്യായം തള്ളിക്കൊണ്ടും, വാദികൾക്ക് അവരുടെ ചെലവുകൾ പ്രതികൾ നൽകണമെന്ന് നിർദേശിച്ചുകൊണ്ടും 1092 മേടം 30-ന് ജില്ലാ കോടതി പുറപ്പെടുവിച്ച വിധിയിൽ, അന്വേഷണ വിചാരണ കൂടാതെയും, സമാധാനം വാങ്ങാതെയും, ന്യായമായ കാരണങ്ങൾ കൂടാതെയുമാണ് മെത്രാപ്പോ

Malankara OrthodoxTV

ലീത്തായെ പാത്രിയർക്കീസ് മുടക്കിയെന്നതിനാൽ, നിയമദൃഷ്ട്യാ മുടക്കിന് ഒരു വിലയുമില്ലെന്നും, അത് അസാധുവാണെന്നും, ചാക്കുണ്ണി കത്തനാരുടെ പട്ടം സാധുവാണെന്നും, വിവാദപള്ളിയിൽ കർമ്മങ്ങൾ നടത്താൻ അദ്ദേഹത്തിന് അവകാശമുണ്ടെന്നും വ്യക്തമാക്കിയിരുന്നു. പ്രസ്തുത വിധിയിന്മേൽ വാദികൾ കൊച്ചി ചീഫ് കോർട്ടിൽ അപ്പീൽ പോയെങ്കിലും, അപ്പീൽ തള്ളിയും കീഴ്കോടതി വിധി സ്ഥിരപ്പെടുത്തിയും 1093 മിഥുനം 7-ന് അപ്പീൽ കോടതി വിധി പ്രഖ്യാപിച്ചു.

Malankara Orthodox TV

# 10

# വട്ടിപ്പണക്കേസ് റിവ്യൂ വിധി

തിരുവിതാംകൂർ ഹൈക്കോടതിയിൽ ചീഫ് ജസ്റ്റീസ് എച്ച്. എസ്. ചാറ്റ് ഫീൽഡ്, ജ. ജോസഫ് തളിയത്ത്, ജ. കെ. (ചങ്ങനാശ്ശേരി) പരമേശ്വരൻ പിള്ള എന്നിവരടങ്ങുന്ന ഫുൾ ബഞ്ച് വട്ടിപ്പണക്കേസ് അപ്പീൽ വിധിയുടെ (1069-ലെ എ. എസ്. 68-ാം നമ്പർ കേസിലെ വിധിയുടെ) റിവ്യൂവിന്മേൽ (പുനപ്പരിശോധനയിന്മേൽ) പുറപ്പെടുവിച്ച വിധി.

റിവ്യൂക്കേസിൽ പാത്രിയർക്കീസ് പക്ഷത്തേക്ക് വി. വിശ്വനാഥഅയ്യർ, സർ സി. പി. രാമസ്വാമി അയ്യർ (പിന്നീട് തിരുവിതാംകൂർ ദിവാൻ), എൻ. രാജഗോപാലയ്യങ്കാർ, ജോസഫ് പഞ്ഞിക്കാരൻ എന്നിവരും, മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പക്ഷത്തേക്ക് നൂജെന്റ് ഗ്രാന്റ്, ഇ. ജെ. ഫീലിപ്പോസ്, കെ. കെ. ലൂക്കോസ്, എം. കെ. കൃഷ്ണൻ നായർ എന്നിവരുമാണ് ഹാജരായിരുന്നത്.

[കേസിനെക്കുറിച്ച് അല്പം ചരിത്രം: ഈ അപ്പീലിന് ആധാരമായതും, മലങ്കര സുറിയാനിസഭ വക വട്ടിപ്പണത്തിന്റെ അവകാശം സംബന്ധിച്ച് പാത്രിയർക്കീസ് പക്ഷവും ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ പക്ഷവും തമ്മിലുള്ളതുമായ, തിരുവനന്തപുരം ഡിസ്ട്രിക്ട് കോടതിയിലെ അസൽ കേസിൽ (1088-ലെ ഒ. എസ്. 94-ാം നമ്പർ കേസിൽ) സ്പെഷൽ ജഡ്ജി ജി. ശങ്കരപ്പിള്ള (പിന്നീട് ഹൈക്കോടതി ജഡ്ജി) 1095 ചിങ്ങം 30-ന് (1919 സെപ്റ്റംബർ 15-ന്) മെത്രാപ്പോലീത്തായ്ക്ക് പൂർണ്ണമായും അനുകൂലമായുള്ള വിധി പ്രഖ്യാപിച്ചിരുന്നു. കേസിൽ മെത്രാപ്പോലീത്തായുടെ പക്ഷത്തേക്ക് ഇ. ജെ. ഫീലിപ്പോസും, പാത്രിയർക്കീസ് പക്ഷത്തേക്ക് കയ്യാലം പരമേശ്വരൻപിള്ളയുമാണ് ഹാജരായിരുന്നത്. വാദിഭാഗം അമ്പത്തിരണ്ടാം സാക്ഷിയും, പ്രതിഭാഗം പന്ത്രണ്ടാം സാക്ഷിയുമായ മെത്രാപ്പോലീത്തായെ 1093 മിഥുനം 20 (1918 ജൂലൈ 4) മുതൽ 1094 തുലാം 14 (1918 ഒക്ടോബർ 30) വരെയുള്ള കോടതി ദിവസങ്ങളിൽ ഏറെക്കുറെ തുടർച്ചയായി തന്നെ വിസ്തരിച്ചു. പ്രശസ്ത സഭാചരിത്രകാരനായ ഇസ്സഡ്. എം. പാറേട്ടിന് 'നിത്യാക്ഷരങ്ങൾ' എന്ന തന്റെ ഗ്രന്ഥത്തിന്റെ ഒന്നാം വാല്യത്തിൽ (മലങ്കര നസ്രാണികൾ എട്ടാം വാല്യത്തിൽ) മെത്രാപ്പോലീത്തായുടെ സാക്ഷിമൊഴികൾ ചേർക്കുന്നതിന് 568 പേജുകളാണ് വേണ്ടിവന്നത്. സാക്ഷി വിസ്താരകാര്യത്തിൽ ഇത് അക്കാലത്തെ ഒരു റെക്കോർഡ് തന്നെയായിരുന്നു. ഡിസ്ട്രിക്ട് കോടതിയുടെ വിധിയിന്മേൽ പാത്രിയർക്കീസ് പക്ഷം തിരുവിതാംകൂർ ഹൈക്കോടതി

Malankara Orthodox TV

യിൽ അപ്പീൽ (1096-ലെ എ. എസ്. 68-ാം നമ്പർ) ബോധിപ്പിച്ചു. അപ്പീൽ വാദം കേട്ട ചീഫ് ജസ്റ്റീസ് ആർ. വീരരാഘവയ്യങ്കാർ, ജ. ചാറ്റ്ഫീൽഡ്, ജ. പപ്പുപിള്ള എന്നിവരടങ്ങുന്ന ഫുൾബഞ്ച് ഡിസ്ട്രിക്ട് ജഡ്ജിയുടെ വിധി അസ്ഥിരപ്പെടുത്തി, പാത്രിയർക്കീസ് പക്ഷത്തിന് പൂർണ്ണമായും അനുകൂലമായുള്ള വിധി 1098 മീനം 10-ന് (1923 മാർച്ച് 23-ന്) പ്രഖ്യാപിച്ചു. അപ്പീൽ കേസിൽ പാത്രിയർക്കീസ് പക്ഷത്തിനു വേണ്ടി സർ സി. പി. രാമസ്വാമി അയ്യരും, മെത്രാപ്പോലീത്താ പക്ഷത്തിനു വേണ്ടി അല്ലാടി കൃഷ്ണസ്വാമി അയ്യരും ഹാജരായിരുന്നു. ഈ അപ്പീൽ വിധിക്കെതിരായുള്ളതാണ്, മെത്രാപ്പോലീത്താ പക്ഷത്തിന്റെ റിവ്യൂക്കേസ്.]

## യോജിച്ചുള്ള വിധി

റിവ്യൂക്കേസ് കേട്ട ഫുൾ ബഞ്ചിലെ അംഗങ്ങൾ തയ്യാറാക്കിയ യോജിച്ചുള്ളതെങ്കിലും വെവ്വേറെയുള്ളതായ വിധിന്യായങ്ങൾ ചുവടെ ചേർക്കുന്നു.

ചീഫ് ജസ്റ്റീസ് എച്ച്. എസ്. ചാറ്റ്ഫീൽഡും, ജ. ജോസഫ് തളിയത്തും, ജ. കെ. പരമേശ്വരൻപിള്ളയും യോജിച്ചുള്ളതെങ്കിലും പ്രത്യേകം പ്രത്യേകമായുള്ള വിധിന്യായങ്ങൾ തയ്യാറാക്കുകയായിരുന്നു.

## ചീഫ് ജസ്റ്റീസ് എച്ച്. എസ്. ചാറ്റ്ഫീൽഡ്

ചീഫ് ജസ്റ്റീസ് ചാറ്റ്ഫീൽഡ് തന്റെ മുഖ്യ വിധിന്യായത്തിൽ ഇപ്രകാരം പറയുന്നു:-

തിരുവനന്തപുരം ഡിസ്ട്രിക്ട് കോടതി അസൽ കേസിൽ (1075-ലെ 25-ാം നമ്പരായി ഇൻഡ്യാ സ്റ്റേറ്റ് സെക്രട്ടറി ഫയൽ ചെയ്ത ഇന്റർപ്ലീഡർ കേസിൽ) പുറപ്പെടുവിച്ചിരുന്ന വിധിന്യായത്തിലെ ഒന്നു മുതൽ ഏഴു വരെ ഖണ്ഡികകളിലായി കക്ഷികളുടെ (വാദി - പ്രതികളുടെ) തർക്കങ്ങൾ രേഖപ്പെടുത്തിയിട്ടുള്ളത് ഇപ്രകാരമാണ്.

മലങ്കര സുറിയാനി സഭയുടെ മെത്രാപ്പോലീത്തായായിരുന്ന വലിയ മാർ ദീവന്നാസ്യോസ് എന്നും അറിയപ്പെട്ടിരുന്ന മാർത്തോമ്മാ ആറാമൻ, 1808-ൽ (കൊല്ല വർഷം 984) ധർമ്മാവശ്യങ്ങൾക്കായി മൂവായിരം പൂവരാഹൻ (10,500 ബ്രിട്ടീഷ് രൂപാ) ഈസ്റ്റ് ഇൻഡ്യാ കമ്പനിയിൽ, പ്രതിവർഷം എട്ടു ശതമാനം പലിശനിരക്കിൽ ഒരു ശാശ്വത നിധിയായി നിക്ഷേപിച്ചു (അക്കാലങ്ങളിൽ പലിശയ്ക്ക് വട്ടി എന്നും, പലിശയ്ക്ക് ഇടുക എന്നതിന് വട്ടിക്ക് ഇടുക എന്നും, പലിശയ്ക്ക് ഇട്ട പണത്തിന് വട്ടിപ്പണം എന്നുമാണ് പറഞ്ഞു വന്നിരുന്നത്). ആണ്ടിൽ 840 രൂപാ വരുന്ന വട്ടിപ്പണപ്പലിശത്തുക മലങ്കര സുറിയാനി സഭയിലെ പിന്തുടർച്ചയായി വന്ന മെത്രാപ്പോലീത്താമാർ 1838 വരെ വാങ്ങിക്കൊണ്ടിരുന്നു.

Malankara Orthodox TV

## കൊച്ചിൻ അവാർഡ്

പ്രസ്തുത നിക്ഷേപത്തിന്റെ പ്രയോജനാനുഭവത്തെക്കുറിച്ച് അപ്പോഴേക്കും കോട്ടയത്തെ ചർച്ച് മിഷനറി സൊസൈറ്റിയും (സി. എം. എസ്.) മലങ്കര സുറിയാനി സഭയുടെ മെത്രാപ്പോലീത്തായും (ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസും) തമ്മിൽ തർക്കങ്ങൾ ആവിർഭവിച്ചു. ഇതെ തുടർന്ന് തർക്കങ്ങൾ ഒരു മദ്ധ്യസ്ഥ സമിതിയുടെ തീരുമാനത്തിനു വിട്ടു. മിഷനറിമാർ നിർദ്ദേശിച്ച ബാരൻ ഡി ആൽബിസൈൽ, മെത്രാപ്പോലീത്താ നിർദേശിച്ച ജെ. എസ്. വെർനീഡ്, തിരുവിതാംകൂർ ഗവൺമെന്റ് നിർദ്ദേശിച്ച ഡബ്ലിയു. എച്ച്. ഹോഴ്സിലി എന്നിവരടങ്ങുന്ന പ്രസ്തുത സമിതി അവരുടെ തീർപ്പ് (കൊച്ചിൻ അവാർഡ് എന്നാണ് ഈ തീർപ്പ് അറിയപ്പെടുന്നത്) 1840 ഏപ്രിൽ 4-നു പ്രഖ്യാപിച്ചു. വട്ടിപ്പണപ്പലിശത്തുക സുറിയാനി സഭയ്ക്ക് ചെല്ലേണ്ടതാണെന്നു വിധിച്ച സമിതി "പലിശത്തുകയുടെ വിനിയോഗം അതതു കാലത്തെ (മലങ്കര) മെത്രാപ്പോലീത്തായുടെയും, സുറിയാനി സമുദായം തെരഞ്ഞെടുക്കുന്ന ഒരു വൈദികന്റെയും ഇതേ സമുദായത്തിലെ തന്നെ മാന്യനായ ഒരു അൽമായന്റെയും നിയന്ത്രണത്തിലായിരിക്കണം" എന്ന് ശുപാർശ ചെയ്യുകയും ചെയ്തു. ഈ തീർപ്പിന്റെ അടിസ്ഥാനത്തിലും, സമിതിയുടെ ശുപാർശ അനുസരിച്ചും പലിശത്തുക 1887 വരെ അക്കാലത്തെ (മലങ്കര) മെത്രാപ്പോലീത്താ (പാലക്കുന്നത്ത്) മാത്യൂസ് മാർ അത്താനാസ്യോസിനും കൂട്ടുട്രസ്റ്റികളായി തെരഞ്ഞെടുക്കപ്പെട്ടിരുന്ന (താഴത്ത്) ചാണ്ടപ്പിള്ള കത്തനാർ, കുളങ്ങര ഇട്ടിയച്ചൻ പൈലി എന്നിവർക്കുമായി നൽകി. മാത്യൂസ് മാർ അത്താനാസ്യോസ് അന്തരിച്ചതിനെ തുടർന്ന് ഇത് അദ്ദേഹത്തിന്റെ പിൻഗാമിയായ (പാലക്കുന്നത്ത്) തോമസ് മാർ അത്താനാസ്യോസിനും കൂട്ടുട്രസ്റ്റികൾക്കുമായി 1884 വരെ നൽകപ്പെട്ടു.

## വീണ്ടും തർക്കം

അപ്പോഴേക്കും പലിശത്തുക വാങ്ങാനുള്ള അവകാശത്തെ ചൊല്ലി വീണ്ടും തർക്കം (ഇത്തവണത്തേത് സുറിയാനി സമുദായത്തിനുള്ളിൽ തന്നെയുള്ളതായിരുന്നു) ആവിർഭവിച്ചു. തോമസ് മാർ അത്താനാസ്യോസും (ഇദ്ദേഹം സുറിയാനി ക്രിസ്ത്യാനികളിലെ നവീകരണ വിഭാഗത്തിൽ പെടും), (പുലിക്കോട്ടിൽ) ജോസഫ് മാർ ദീവന്നാസ്യോസും ആയിരുന്നു മത്സര അവകാശവാദികൾ. ഈ തർക്കങ്ങൾ തിരുവനന്തപുരം ഡിസ്ട്രിക്ട് കോടതിയിൽ 1075-ലെ 25-ാം നമ്പർ ഇന്റർ പ്ലീഡർ കേസ് ഫയൽ ചെയ്യാൻ ബ്രിട്ടീഷ് ഗവൺമെന്റിനെ നിർബന്ധിതമാക്കി. പ്രസ്തുത കേസിൽ പലിശത്തുകയ്ക്കുള്ള ജോസഫ് മാർ ദീവന്നാസ്യോസിന്റെയും കൂട്ടുട്രസ്റ്റികളുടെയും അവകാശ വാദങ്ങൾ ശരിവച്ചു കൊണ്ട്

Malankara Orthodox TV

കോടതി വിധിയായി. അതിനുശേഷം ജോസഫ് മാർ ദീവന്നാസ്യോസും കൂട്ടുട്രസ്റ്റികളായ അഞ്ചാം പ്രതി കോനാട്ട് മാത്തൻ മല്പാൻ, കോര ഉലഹന്നാൻ (ആറാം പ്രതി സി. ജെ. കുര്യന്റെ പിതാവ്) എന്നിവരും, കോര ഉലഹന്നാന്റെ മരണത്തെ തുടർന്ന് ജോസഫ് മാർ ദീവന്നാസ്യോസും, പിതാവിന്റെ സ്ഥാനത്തേക്ക് കൂട്ടുട്രസ്റ്റിയായി തെരഞ്ഞെടുക്കപ്പെട്ട സി. ജെ. കുര്യനും ചേർന്ന് 1908 വരെ പലിശ വാങ്ങി.

ജോസഫ് മാർ ദീവന്നാസ്യോസ് 1909-ൽ (കൊല്ലവർഷം 1084) അന്തരിച്ചു. തുടർന്ന് പിൻഗാമിയായി വന്ന, ഈ കേസിലെ ഒന്നാം പ്രതി (വട്ടശ്ശേരിൽ) ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായായി. പിന്നീട് വിവരിക്കുന്നതായ ചില കാരണങ്ങളാൽ അതിനുശേഷം മെത്രാപ്പോലീത്തായ്ക്കും അദ്ദേഹത്തിന്റെ കൂട്ടുട്രസ്റ്റികൾക്കുമിടയിൽ അവിചാരിതമായി തെറ്റിദ്ധാരണകൾ ഉളവായി. അതുകൊണ്ട് പലിശത്തുക വാങ്ങാൻ മെത്രാപ്പോലീത്തായുമായി ചേരുന്നതിന് കൂട്ടുട്രസ്റ്റികൾ വിസമ്മതിച്ചു. ഇക്കാരണത്താൽ 1908 മുതലുള്ള പലിശ വാങ്ങാതെ കൂടിക്കിടന്നു.

### അബ്ദള്ളാ പാത്രിയർക്കീസ്

അന്ത്യോഖ്യാ പാത്രിയർക്കീസ് അബ്ദള്ളാ രണ്ടാമൻ 1909-ൽ തിരുവിതാംകൂറിൽ (മലങ്കരയിൽ) വന്ന് രണ്ടു വർഷക്കാലം ഇവിടെ താമസിച്ചു. അദ്ദേഹം മടങ്ങുന്നതിനു മുമ്പായി 1911 ജൂൺ 8-ന് (കൊല്ലവർഷം 1086 ഇടവം 26-ന്) ഒന്നാം പ്രതിയെ (മലങ്കര മെത്രാപ്പോലീത്താ മലങ്കര സഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ) ചില നടപടിത്തെറ്റുകൾ ആരോപിച്ചുകൊണ്ടും, ശാരീരികമായ ചില അപ്രാപ്തിയുടെ പേരിലും മുടക്കിക്കൊണ്ടുള്ള കല്പന പുറപ്പെടുവിച്ചു. പാത്രിയർക്കീസ് ആലുവായിൽ 1087 ചിങ്ങത്തിൽ വിളിച്ചു കൂട്ടിയ സുന്നഹദോസിൽ വച്ച്, മുൻപറഞ്ഞ മുടക്കു കല്പനപ്രകാരം പദവിയിൽ നിന്നു നീക്കം ചെയ്യപ്പെട്ട ഒന്നാം പ്രതിയുടെ പിൻഗാമിയായി നാലാം പ്രതി (കൊച്ചുപറമ്പിൽ) പൗലൂസ് മാർ കൂറിലോസിനെ മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റും, മെത്രാപ്പോലീത്തൻ ട്രസ്റ്റിയുമായി നിയമിച്ചു.

ഒന്നാം പ്രതിയും അനുയായികളും കോട്ടയത്ത് 1087 ചിങ്ങത്തിൽ മലങ്കര അസോസിയേഷൻ യോഗം വിളിച്ചു കൂട്ടി. മുടക്ക് അസാധുവും പ്രാബല്യമില്ലാത്തതുമാണെന്നും, മുമ്പത്തേതു പോലെ ഒന്നാം പ്രതി മലങ്കര മെത്രാപ്പോലീത്തായും മെത്രാപ്പോലീത്തൻ ട്രസ്റ്റിയുമായി തുടരുന്നുവെന്നും യോഗം പ്രഖ്യാപിച്ചു. മാത്രമല്ല, കൂട്ടുട്രസ്റ്റി സ്ഥാനത്തു നിന്ന് അഞ്ചാം പ്രതി കോനാട്ടു മാത്തൻ മല്പാനെയും ആറാം പ്രതി സി. ജെ.

Malankara Orthodox TV

കുര്യനെയും യോഗം നീക്കം ചെയ്യുകയും, അവർക്ക് പകരം രണ്ടാം പ്രതി (പാലപ്പള്ളിൽ) മാണി പൗലൂസ് കത്തനാരെയും മൂന്നാം പ്രതി (ചിറക്കടവിൽ) കോരുള ഏബ്രഹാമിനെയും കൂട്ടുട്രസ്റ്റികളായി നിയമിക്കുകയും ചെയ്തു.

## ഇന്റർപ്ലീഡർ കേസ്

ഈ നടപടികളിലൂടെ നിലവിൽ വന്ന മത്സരസമിതികൾ (കൂട്ടുട്രസ്റ്റി സംഘങ്ങൾ) തങ്ങളുടെ വിവാദങ്ങൾ ബന്ധിപ്പിച്ച് ഉറപ്പിക്കുന്നതിന് ഏറ്റവും സൗകര്യപ്രദ വിഷയമായ വട്ടിപ്പണത്തിലേക്ക് തിരിഞ്ഞു. ഇരു കക്ഷികളും ഇതിലേക്ക് തങ്ങളുടെ അവകാശങ്ങൾക്കായി ബ്രിട്ടീഷ് റസിഡന്റ് മുമ്പാകെ സമ്മർദ്ദം ചെലുത്തി. ഇതിന്റെ ഫലമായാണ് 1908 മുതൽ കൂടിക്കിടക്കുന്ന വട്ടിപ്പണ പലിശയുടെ യഥാർത്ഥ അവകാശികളെ നിർണ്ണയിക്കുന്നതിനു വേണ്ടി, ഇരു കക്ഷികളെയും - ഒന്നു മുതൽ മൂന്നു വരെ പ്രതികളെയും നാലു മുതൽ ആറു വരെ പ്രതികളെയും - വിചാരണയിൽ പരസ്പരം കക്ഷികളാകാൻ നിർബന്ധിതമാക്കുന്നതിന് ഇൻഡ്യാ സ്റ്റേറ്റ് സെക്രട്ടറി (തിരുവനന്തപുരം ഡിസ്ട്രിക്ട് കോടതിയിൽ) ഇന്റർ പ്ലീഡർ കേസ് ഫയൽ ചെയ്തത് [തന്റേതല്ലാത്തതും, എന്നാൽ രണ്ടോ അതിലധികമോ പേർ അവകാശവാദമുന്നയിക്കുന്നതുമായ സ്വത്തുക്കളോ, പണമോ കൈവശമുള്ളയാൾ, പ്രസ്തുത സ്വത്തുക്കളുടെയോ, പണത്തിന്റെയോ യഥാർത്ഥ ഉടമ ആരെന്ന് സ്ഥാപിച്ചു കിട്ടി, അയാൾക്ക് ഇവ കൈമാറുന്നതിനുവേണ്ടി അവകാശവാദികളെയെല്ലാം എതിർകക്ഷികളാക്കിക്കൊണ്ടു നടത്തുന്ന വ്യവഹാരമാണ് ഇന്റർ പ്ലീഡർ കേസ്].

ഇൻഡ്യാ സ്റ്റേറ്റ് സെക്രട്ടറി, കുടിശികയായുള്ള പലിശത്തുക 3360 രൂപാ സിവിൽ നടപടി നിയമം 449-ാം വകുപ്പുപ്രകാരം കോടതിയിൽ കെട്ടിവച്ചുകൊണ്ട്, ഇന്റർ പ്ലീഡർ കേസിന്മേലുള്ള ഉത്തരവിനും, കെട്ടിവച്ച സംഖ്യയിൽ നിന്നു വഹിക്കേണ്ട കോടതിച്ചെലവുകൾ സംബന്ധിച്ച ഉത്തരവിനും, മറ്റ് ആനുഷംഗിക നിവൃത്തികൾക്കുമായി അപേക്ഷിക്കുകയും ചെയ്തു.

## പ്രാതിനിധ്യ വ്യവഹാരമാക്കി

കോടതിയുടെ അനുമതിയോടെ ഈ കേസ് മലങ്കരയിലെ യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമൂഹത്തിനു വേണ്ടിയുള്ള ഒരു പ്രാതിനിധ്യ വ്യവഹാരമായി രൂപാന്തരപ്പെടുത്തി. കോടതിയുടെ ഈ കേസ് സംബന്ധിച്ചുള്ള അധികാരപരിധി പ്രദേശത്തു വരുന്ന സുറിയാനി ക്രിസ്ത്യാനി സമൂഹത്തിന്റെ അധിവാസകേന്ദ്രങ്ങളിൽ, കേസ് ആരംഭിച്ച വിവരം അറിയിച്ചുകൊണ്ടുള്ള പൊതുപ്പരസ്യങ്ങൾ പ്രസിദ്ധപ്പെടുത്തി. ഇതിനോടു പ്രതികരിച്ചുകൊണ്ടു ഏഴു മുതൽ നാല്പത്തൊന്നു വരെ

Malankara Orthodox TV

പ്രതികൾ കേസിൽ സ്വയം കക്ഷിചേർന്നു. നിധിയുടെ (വട്ടിപ്പണം) വെറും സൂക്ഷിപ്പുകാരൻ മാത്രമായിരുന്ന ഇൻഡ്യാ സ്റ്റേറ്റ് സെക്രട്ടറിയെ സിവിൽ നടപടി നിയമം 452–ാം വകുപ്പുപ്രകാരം പുറപ്പെടുവിച്ച ഉത്തരവ് അനുസരിച്ച്, കേസ് സംബന്ധിച്ച ബാദ്ധ്യതകളിൽ നിന്ന് കോടതി വിമുക്തനാക്കി. കെട്ടി വച്ചിരിക്കുന്ന തുകയിൽ നിന്നു തന്റെ ചെലവ് കോടതിച്ചെലവിൽ വക കൊള്ളിച്ച് വസൂലാക്കാനുള്ള അവകാശത്തോടെ അദ്ദേഹത്തെ കേസിന് ആധാരമായ വിവാദവിഷയത്തിൽ നിന്ന് ഒഴിവാക്കുകയും ചെയ്തു.

### ഒന്നാം പ്രതിയുടെ ആക്ഷേപങ്ങൾ

കോടതിയിൽ കെട്ടിവച്ചിട്ടുള്ള തുക ജോസഫ് മാർ ദീവന്നാസ്യോസിന്റെ പിൻഗാമിയായ നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തായും മെത്രാപ്പോലീത്തൻ ട്രസ്റ്റിയും എന്ന നിലയിൽ, നിയമാനുസൃത കൂട്ടുട്രസ്റ്റികളുമായി ചേർന്ന് വാങ്ങുന്നതിനുള്ള അവകാശം തനിക്കാണെന്നും, പാത്രിയർക്കീസിന്റെ മുടക്കു കല്പന തന്റെ ഈ അവകാശത്തെയോ, പദവിയെയോ, യാതൊരുതരത്തിലും ബാധിച്ചിട്ടില്ലെന്നും ഒന്നാം പ്രതി ഗീവറുഗീസ് മാർ ദീവന്നാസ്യോസ് ഉറപ്പിച്ചു പറയുന്നു.

മുടക്കു കല്പന മലങ്കരസഭയുടെ കാനോനുകൾക്ക് വിരുദ്ധവും, ആചാരങ്ങളിൽ അധിഷ്ഠിതമായതും തിരുവിതാംകൂറിലെ റോയൽ കോടതിയുടെ വിധിയാലും കൊച്ചിയിലെ അപ്പീൽ കോടതിയുടെ വിധിയാലും അംഗീകരിക്കപ്പെട്ടിട്ടുള്ളതുമായ സഭാ ഭരണഘടനയ്ക്ക് എതിരുമാകയാൽ, തികച്ചും അസാധുവും പ്രാബല്യമില്ലാത്തതുമാണെന്ന് അദ്ദേഹം തർക്കിക്കുന്നു. കാനോൻ നിയമത്തെ അടിസ്ഥാനമാക്കിയുള്ള അദ്ദേഹത്തിന്റെ മുഖ്യ ആക്ഷേപങ്ങൾ ഇവയാണ്:–

ഒന്നാമതായി ഒരു മെത്രാപ്പോലീത്തായുടെ മുടക്കിന് പാത്രിയർക്കീസ് അടക്കമുള്ള സുറിയാനിസഭയ്ക്ക് ബന്ധിതമായി കാനോനുകളിൽ വ്യവസ്ഥ ചെയ്തിട്ടുള്ള നടപടിക്രമങ്ങൾ, മുടക്കുകല്പന പുറപ്പെടുവിക്കുമ്പോൾ പാത്രിയർക്കീസ് പാലിച്ചിട്ടില്ല. കാരണം, കാനോൻ നിയമം ആവശ്യപ്പെടുന്നപോലെ അധികാരമുള്ള ഒരു ട്രൈബ്യൂണലോ ഏതെങ്കിലും ട്രൈബ്യൂണലോ, ഒന്നാം പ്രതിയെ വിചാരണ ചെയ്തതേയില്ല; അദ്ദേഹത്തിനെതിരെ കുറ്റങ്ങൾ ആരോപിക്കപ്പെട്ടിരുന്നില്ല; ട്രൈബ്യൂണൽ മുമ്പാകെ ഹാജരാകാൻ അദ്ദേഹത്തോട് ആവശ്യപ്പെട്ടിരുന്നില്ല; തെളിവെടുപ്പോ വാദം കേൾക്കലോ നടന്നിരുന്നില്ല; ഒന്നാം പ്രതിയുടെ കുറ്റം നീതിന്യായ പ്രക്രിയ വഴി തീർച്ച ചെയ്യപ്പെട്ടതുമില്ല.

രണ്ടാമതായി, മുടക്കിന് അടിസ്ഥാനമായി കല്പനയിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്ന കാരണങ്ങൾ ഒരു മെത്രാപ്പോലീത്തായുടെ മുടക്കിന്

Malankara Orthodox TV

മതിയാകാത്തതുമാണ്. സർവ്വോപരി മുടക്കു കല്പനയിൽ പറയുന്ന (ഒന്നു മാത്രം – കൈ വിറയൽ – ഒഴികെയുള്ള) കാരണങ്ങൾ വസ്തുതാപരമായി തെറ്റാണ്. പാത്രിയർക്കീസിന് അത് അറിയാമായിരുന്നു താനും.

മൂന്നാമതായി, പാത്രിയർക്കീസിന് ഒന്നാം പ്രതിയോടുണ്ടായിരുന്ന വ്യക്തിപരമായ കടുത്ത വിദ്വേഷത്തിന്റെ ഫലമായിരുന്നു മുടക്ക്. മറ്റു പല കാര്യങ്ങളോടൊപ്പം മലങ്കരസഭയുടെ മേൽ പാത്രിയർക്കീസിന് ലൗകികാധികാരം വകവച്ചു കൊടുക്കാൻ ഒന്നാം പ്രതി വിസമ്മതിച്ചതും ഈ വിദ്വേഷത്തിന് ഹേതുവായിരുന്നു. തിരുവിതാംകൂർ റോയൽ അപ്പീൽ കോടതി സെമിനാരിക്കേസിന്റെ അവസാന അപ്പീലിന്മേൽ (1061-ലെ മൂന്നാം നമ്പർ അപ്പീൽ) 1064 മിഥുനം 30-ന് (1889 ജൂലൈ 12-ന്) പുറപ്പെടുവിച്ച വിധിയിൽ മലങ്കരസഭയുടെ ലൗകികകാര്യങ്ങളിൽ പാത്രിയർക്കീസിന് യാതൊരു അധികാരവുമില്ലെന്ന് സുവ്യക്തമാക്കിയിട്ടുള്ളതാണ്.

(മഹാരാജാവിനു വേണ്ടി പ്രസ്തുത അപ്പീലിന്മേൽ വാദം കേട്ട ജുഡീഷ്യൽ കമ്മിറ്റി മെംബർമാരായ ചീഫ് ജസ്റ്റീസ് ടി. കെ. കൃഷ്ണസ്വാമി റാവുവും ജ. ടി. സീതാരാമയ്യരും ചേർന്ന് എഴുതിയ ഭൂരിപക്ഷ വിധിയിലെ (ജ. ഡബ്ലിയു. ഇ. ഓംസ്ബിയുടേത് വിയോജന വിധിയായിരുന്നു) പ്രസക്ത ഭാഗങ്ങൾ വായനക്കാരുടെ അറിവിലേക്കായി ഇവിടെ ചേർത്തുകൊള്ളുന്നു: "... ചരിത്രത്തിൽ കാണാവുന്നിടത്തോളം, മലങ്കര സഭയിന്മേൽ പാത്രിയർക്കീസ് അധികാരം നടത്തിയിട്ടുള്ളത് ആത്മീയ കാര്യങ്ങളിൽ മാത്രമാണെന്നാണ് ഞങ്ങൾ വിചാരിക്കുന്നത്. .... പാത്രിയർക്കീസോ, പ്രതിനിധിയോ ഈ രാജ്യത്ത് തങ്ങിയപ്പോൾ .... ലൗകികകാര്യങ്ങളിൽ പ്രവേശിച്ചിട്ടില്ല. ലൗകികകാര്യങ്ങളിൽ ചില അധികാരമോ, പ്രവേശനമോ ഉണ്ടാക്കുവാൻ രണ്ടു മൂന്നു പ്രാവശ്യം അവർ ശ്രമിച്ചപ്പോൾ, മെത്രാപ്പോലീത്തായും സമുദായവും വിജയകരമായി അവരോട് എതിർത്ത് അവരെ തടഞ്ഞുനിറുത്തി. .... മൊത്തത്തിൽ പാത്രിയർക്കീസിനുള്ള അധികാരം ആത്മീയ കാര്യങ്ങളിൽ പൊതുവായ മേലന്വേഷണം നടത്തുകയും, മൂറോൻ എന്ന വിശുദ്ധ തൈലം അയച്ചുതരുകയും ചെയ്യുന്നതിലാകുന്നു. ആ കാര്യത്തിൽ മലങ്കരസഭ എക്കാലവും ഒരു സ്വതന്ത്ര സഭയായിരുന്നു.)

നാലാമതായി ഈ മുടക്കു കല്പന അസാധുവും വ്യർത്ഥവുമാണെന്ന് അന്ത്യോഖ്യായിലെ പാത്രിയർക്കീസന്മാരിൽ ഒരാളായ അബ്ദൽമിശിഹാ പ്രഖ്യാപിക്കുകയും, ഈ മുടക്കു കല്പന പുറപ്പെടുവിക്കുമ്പോൾ മലങ്കരയിൽ അധികാരത്തിലുണ്ടായിരുന്ന മെത്രാപ്പോലീത്താമാർ കല്പനയെ നിരാകരിക്കുകയും ചെയ്തിട്ടുള്ളതാണ്.

കോടതിയിൽ കെട്ടിവച്ചിട്ടുള്ള തുകയ്ക്ക് (വട്ടിപ്പണപ്പലിശ) നാലു

Malankara Orthodox TV

മുതൽ ആറു വരെ പ്രതികൾക്കുള്ള അവകാശത്തെ സംബന്ധിച്ച് ഒന്നാം പ്രതിയുടെ മറുപടി ഇപ്രകാരമാണ്: മലങ്കര മെത്രാപ്പോലീത്തായായോ, മെത്രാപ്പോലീത്തൻ ട്രസ്റ്റിയായോ സാധുവാംവിധം നിയമിക്കപ്പെട്ടിട്ടില്ലാത്ത നാലാം പ്രതിക്ക് (പൗലൂസ് മാർ കൂറിലോസിന്) അതിന്മേൽ അവകാശമില്ലാത്തതാകുന്നു. മലങ്കരസഭയിന്മേൽ ലൗകികാധികാരമുണ്ടെന്നുള്ള അബ്ദുള്ളാ പാത്രിയർക്കീസിന്റെ നാട്യങ്ങളെ പിന്തുണച്ച നടപടിയിലൂടെ, മെത്രാപ്പോലീത്തൻ ട്രസ്റ്റി സ്ഥാനത്തിന് അദ്ദേഹം സ്വയം അയോഗ്യനായി തീർന്നിട്ടുമുണ്ട്. കോട്ടയത്ത് 1087 ചിങ്ങത്തിൽ ചേർന്ന യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അഞ്ചും ആറും പ്രതികളെ (കോനാട്ട് മാത്തൻ മല്പാനെയും, സി. ജെ. കുര്യനെയും) കൂട്ടുട്രസ്റ്റി സ്ഥാനങ്ങളിൽ നിന്ന് നീക്കം ചെയ്തിട്ടുള്ളതിനാലും, കൂട്ടുട്രസ്റ്റികളായി രണ്ടു മൂന്നും പ്രതികളെ (പാലപ്പള്ളിൽ മാണി പൗലൂസ് കത്തനാരെയും, ചിറക്കടവിൽ കോരുള ഏബ്രഹാമിനെയും) തെരഞ്ഞെടുത്തിട്ടുള്ളതിലൂടെ അവരുടെ സ്ഥാനങ്ങൾ നികത്തിയിട്ടുള്ളതിനാലും, അവരുടെ ട്രസ്റ്റിനോട് അവർ വിശ്വാസവഞ്ചന കാട്ടിയതിനാലും, കൂട്ടുട്രസ്റ്റികളായി പ്രവർത്തിക്കുന്നതിന് ഇനിമേൽ അവർക്ക് അവകാശമുണ്ടായിരിക്കുന്നതല്ല. കോടതിയിൽ കെട്ടിവച്ചിട്ടുള്ള തുക വാങ്ങുന്നതിനുള്ള തന്റെയും, തന്റെ കൂട്ടുട്രസ്റ്റികളായ രണ്ടും മൂന്നും പ്രതികളുടെയും അവകാശം പ്രഖ്യാപിച്ചുകൊണ്ടും, നാലും അഞ്ചും ആറും പ്രതികളെ തന്റെ ചെലവുകളും അവർ ഉത്തരവാദികളായുണ്ടായ പലിശ നഷ്ടവും തനിക്ക് തരാൻ ബാദ്ധ്യസ്ഥരാക്കിക്കൊണ്ടും ഉത്തരവാകണമെന്നും അവസാനമായി ഒന്നാം പ്രതി അഭ്യർത്ഥിക്കുന്നു.

പുതിയ കൂട്ടുട്രസ്റ്റികളായ രണ്ടും മൂന്നും പ്രതികൾ ഒന്നാം പ്രതിയുടെ തർക്കവാദങ്ങളെ പിന്താങ്ങുകയും, കൂട്ടുട്രസ്റ്റികളായുള്ള തങ്ങളുടെ തെരഞ്ഞെടുപ്പും തൽസ്ഥാനങ്ങളിൽ നിന്നുമുള്ള നാലും അഞ്ചും പ്രതികളുടെ നീക്കം ചെയ്യലും സാധുവാണെന്ന് ഉറപ്പിച്ചു പറയുകയും ചെയ്യുന്നു. കോടതിയിൽ കെട്ടിവച്ചിട്ടുള്ള തുക ഒന്നാം പ്രതിയുമൊത്ത് വാങ്ങുന്നതിന് തങ്ങൾക്ക് അവകാശമുണ്ടെന്നും അവർ പ്രസ്താവിക്കുന്നു. കേസിൽ കക്ഷി ചേർന്ന ഏഴു മുതൽ നാല്പത്തൊന്നു വരെയുള്ള പ്രതികളും അവരുടെ പ്രത്യേക പത്രികയിൽ ഒന്നു മുതൽ മൂന്നു വരെ പ്രതികളുടെ തർക്കങ്ങൾ അംഗീകരിച്ചിട്ടുണ്ട്.

### എതിർ വാദങ്ങൾ

പലിശത്തുക വാങ്ങാനുള്ള അവകാശം, മറിച്ചു തങ്ങളിലാണ് നിക്ഷിപ്തമെന്നു നാലു മുതൽ ആറു വരെ പ്രതികൾ തർക്കിക്കുന്നു. ആലുവായിൽ 1087 ചിങ്ങത്തിൽ ചേർന്ന മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം ഒന്നാം പ്രതിയെ പ്രസിഡന്റ്

Malankara Orthodox TV

സ്ഥാനത്തു നിന്ന് നീക്കം ചെയ്തുകൊണ്ട് നാലാം പ്രതിയെ (പൗലൂസ് മാർ കൂറിലോസിനെ) പ്രസിഡന്റായി നിയമിക്കുകയുണ്ടായെന്നും, അതിന്റെ ഫലമായി അദ്ദേഹം വിവാദ ഫണ്ടിന്റെ ഒരു ട്രസ്റ്റിയായിട്ടുണ്ടെന്നും അവർ പറയുന്നു. അഞ്ചും ആറും പ്രതികളെ (കോനാട്ട് മാത്തൻ മല്പാനെയും, സി. ജെ. കുര്യനെയും) കൂട്ടുട്രസ്റ്റി സ്ഥാനങ്ങളിൽ നിന്ന് അർഹതയുള്ള അധികാരി സാധുവാംവിധം നീക്കം ചെയ്തിട്ടില്ലെന്നും അവർ പ്രസ്താവിക്കുന്നു. അവർ ഇപ്രകാരം തുടർന്നു പറയുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസ് യാക്കോബായ സുറിയാനി ക്രിസ്ത്യാനികളുടെ പരമോന്നത വൈദിക മേലദ്ധ്യക്ഷനാണ്. ആ നിലയ്ക്ക് മലങ്കര മെത്രാപ്പോലീത്തായെ മുടക്കാൻ അദ്ദേഹം അർഹനുമാണ്. തെളിയിക്കപ്പെട്ട നടപടിത്തെറ്റുകൾക്ക് ഒന്നാം പ്രതിയെ പാത്രിയർക്കീസ് തന്റെ അത്തരം അധികാരം വച്ചുകൊണ്ട് യഥാർത്ഥത്തിൽ മുടക്കി. ഒന്നാം പ്രതി ഇക്കാരണത്താൽ മലങ്കര മെത്രാപ്പോലീത്താ അല്ലാതായിത്തീർന്നു. അതിന്റെ ഫലമായി ആ പദവിയെ ആശ്രയിച്ചുള്ള അദ്ദേഹത്തിന്റെ മെത്രാപ്പോലീത്തൻ ട്രസ്റ്റി സ്ഥാനവും അവസാനിച്ചു. അതുകൊണ്ട് ട്രസ്റ്റി എന്ന നിലയിൽ പലിശത്തുക വാങ്ങാൻ തനിക്ക് അവകാശമുണ്ടെന്ന് ഇനിമേൽ ഒന്നാം പ്രതിക്ക് അവകാശപ്പെടാനാവുന്നതല്ല. ഇതിനുപുറമേ രണ്ടും മൂന്നും പ്രതികളുടെ കൂട്ടുട്രസ്റ്റികളായുള്ള നിയമനം അസാധുവാണെന്നും അവർ ആരോപിക്കുന്നു. പാത്രിയർക്കീസ് രണ്ടാം പ്രതിയെ (പാലപ്പള്ളിൽ മാണി പൗലൂസ് കത്തനാരെ) മുടക്കിയിട്ടുള്ളതാണ്. ഒന്നു മുതൽ മൂന്നു വരെ പ്രതികൾ അവരുടെ നടപടി മൂലം യാക്കോബായ വിശ്വാസത്തിന് ഇതരരായിത്തീർന്നിട്ടുണ്ട്. അതിനാൽ അവർ യാക്കോബായ സുറിയാനി സഭാ സ്വത്തുക്കളുടെ ട്രസ്റ്റികളായിരിക്കുവാൻ അയോഗ്യരാണ്. ഇക്കാരണങ്ങളാൽ കോടതിയിൽ കെട്ടിവച്ചിട്ടുള്ള തുക വാങ്ങാനുള്ള തങ്ങളുടെ അവകാശം പ്രഖ്യാപിച്ചും, കോടതിച്ചെലവുകൾ തങ്ങൾക്കു നൽകാൻ ഒന്നു മുതൽ മൂന്നു വരെ പ്രതികൾക്ക് നിർദ്ദേശം നൽകിയും ഉത്തരവാകണമെന്ന് നാലു മുതൽ ആറു വരെ പ്രതികൾ ആവശ്യപ്പെടുന്നു.

എതിർ കക്ഷികളുടെ സ്റ്റേറ്റ്മെന്റുകൾക്ക് മറുപടിയായി ഒന്നു മുതൽ മൂന്നു വരെ പ്രതികളും, നാലു മുതൽ ആറു വരെ പ്രതികളും സമർപ്പിച്ച വിവരപ്പത്രികകളിൽ കക്ഷികളുടെ തർക്കം കൂടുതലായി വിശദീകരിച്ചു പറഞ്ഞിട്ടുണ്ട്. എന്തൊക്കെയായാലും അതെല്ലാം ഇവിടെ വിവരിക്കുന്നതുകൊണ്ട് പ്രയോജനകരമായ എന്തെങ്കിലും സിദ്ധിക്കുമെന്ന് ഞാൻ വിചാരിക്കുന്നില്ല. ഈ വിധിന്യായത്തിന്റെ അനന്തര ഭാഗങ്ങളിൽ അതെല്ലാം ബന്ധപ്പെട്ട ഉചിതമായ സ്ഥാനങ്ങളിൽ പരാമർശിക്കേണ്ടി വരുന്നതാണ്. ഇവിടെ അതെല്ലാം പ്രസ്താവിക്കുന്നതായാൽ, ബൃഹത്തായ വിശദാംശ

Malankara Orthodox TV

ങ്ങൾ ഉൾക്കൊള്ളുന്ന ഒരു കേസിന്റെ പ്രാരംഭ പ്രസ്താവനയെ വിഘ്ന പ്പെടുത്തുകയും, പരിഗണനയ്ക്കായി വരുന്ന മുഖ്യ തർക്കവിഷയങ്ങൾ തമസ്കരിക്കുകയുമായിരിക്കും ചെയ്യുക. അതുകൊണ്ട് ഒന്നു മുതൽ മൂന്നു വരെ പ്രതികളുടെ വിവരപ്പത്രിക അവർക്കെതിരെ നാലു മുതൽ ആറു വരെ പ്രതികൾ കൊണ്ടുവന്നിട്ടുള്ള ശീശ്മക്കുറ്റാരോപണത്തി ന്റെയും, പാത്രിയർക്കീസ് മുടക്കിയതു മൂലം രണ്ടാം പ്രതി ട്രസ്റ്റി സ്ഥാന ത്തിന് അയോഗ്യനായിത്തീർന്നെന്ന അവരുടെ നിലപാടിന്റെയും, യാക്കോ ബായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ പ്രസിഡന്റായുള്ള നിയമനത്തിലൂടെ നാലാം പ്രതി മെത്രാപ്പോലീത്തൻ ട്രസ്റ്റിയായിത്തീർ ന്നെന്ന അവരുടെ അവകാശവാദത്തിന്റെയും നിഷേധമാണെന്നു മാത്രം ഇപ്പോൾ പറഞ്ഞാൽ മതിയാകുന്നതാണ്. നാലു മുതൽ ആറു വരെ പ്രതി കളുടെ വിവരപ്പത്രിക ഒന്നു മുതൽ മൂന്നു വരെ പ്രതികളുടെ പത്രികയി ലെയും വിവരപ്പത്രികയിലെയും ആരോപണങ്ങൾക്കും ആക്ഷേപങ്ങൾ ക്കുമുള്ള വിശദമായ വാദങ്ങളടങ്ങുന്ന മറുപടിയാണ്. ഒന്നാം പ്രതിയുടെ നടപടിത്തെറ്റുകളെ പരാമർശിച്ചുകൊണ്ട് പാത്രിയർക്കീസ് അദ്ദേഹത്തിന് മുടക്കുശിക്ഷ നൽകി പുറപ്പെടുവിച്ച കല്പനയെ ന്യായീകരിക്കുന്ന വിവര പ്പത്രിക, പാത്രിയർക്കീസിന്റെ ഈ നടപടിയിന്മേൽ വിധികല്പിക്കാനുള്ള സിവിൽകോടതിയുടെ അർഹതയെ നിഷേധിക്കുന്നുമുണ്ട്.

**തർക്കവിഷയങ്ങൾ**

ഉന്നയിക്കപ്പെട്ടിട്ടുള്ള തർക്ക വിഷയങ്ങൾ (issues) താഴെ പറയുന്നവ യാണ്.

1 (a) കാലം ചെയ്ത (പുലിക്കോട്ടിൽ) ജോസഫ് മാർ ദീവന്നാസ്യോ സിന്റെ പിൻഗാമിയായുള്ള നിയമാനുസൃത മലങ്കര മെത്രാപ്പോലീത്താ ഒന്നാം പ്രതി (ഗീവറുഗീസ് മാർ ദീവന്നാസ്യോസ്) ആയിരുന്നുവോ? ആകുന്നുവോ?

(b) അദ്ദേഹത്തിന്റെ ആവിധത്തിലുള്ള പദവി മലങ്കര സുറിയാനി സമു ദായം ഏകകണ്ഠമായി അംഗീകരിക്കുകയും സ്വീകരിക്കുകയും ചെയ്തി രുന്നോ? എങ്കിൽ എപ്പോൾ?

(c) സമുദായം അദ്ദേഹത്തെ അപ്രകാരം സ്വീകരിക്കുകയും അംഗീക രിക്കുകയും ചെയ്ത യോഗത്തിൽ നാലു മുതൽ ആറു വരെ പ്രതികൾ സന്നിഹിതരായിരുന്നോ?

(d) മലങ്കര സുറിയാനി സമുദായം മലങ്കര മെത്രാപ്പോലീത്തായായി അദ്ദേഹത്തെ സ്വീകരിക്കുകയും അംഗീകരിക്കുകയും ചെയ്തതുമൂലവും, അതിന്റെ അനന്തരഫലമായും അദ്ദേഹം അന്യായ ഫണ്ടിന്റെയും (വട്ടി

Malankara Orthodox TV

പ്പണം), സഭവക മറ്റ് ഫണ്ടുകളുടെയും ട്രസ്റ്റിയായിത്തീർന്നിട്ടുണ്ടോ?

2. മലങ്കര സ്വദേശിയല്ലാത്ത ഒരാൾ മലങ്കരസഭയിൽ എപ്പിസ്കോപ്പൽ അധികാരം വിനിയോഗിക്കാൻ അർഹനാണോ?

3 (a) അന്യായ വിഷയമായ സഭയുടെ (മലങ്കരസഭയുടെ) ആത്മീയ ഭരണത്തിന്മേൽ പാത്രിയർക്കീസിനുള്ള അധികാരത്തിന്റെ വ്യാപ്തി എന്ത്?

(b) സഭയുടെ ആത്മീയ കാര്യങ്ങളിലുള്ള ആഭ്യന്തര ഭരണത്തിൽ ഇടപെടാൻ അദ്ദേഹത്തിന് എന്തെങ്കിലും അവകാശമുണ്ടോ? എങ്കിൽ ആ അവകാശത്തിന്റെ വ്യാപ്തി എന്ത്?

(c) സഭയുടെ ആഭ്യന്തര ഭരണം ആത്മീയ കാര്യങ്ങളിൽപോലും മെത്രാപ്പോലീത്തായിൽ അർപ്പിതമാണോ?

(d) പാത്രിയർക്കീസിന് മലങ്കര അതി-ഭദ്രാസനത്തിന്റെ ലൗകിക കാര്യങ്ങളിലോ ലൗകികകാര്യങ്ങൾ സംബന്ധിച്ചോ, ആധിപത്യമോ, അധികാരമോ, നിയന്ത്രണമോ, മേൽനോട്ടമോ, താല്പര്യമോ ഉണ്ടോ?

(e) ഓട്ടോമൻ (തുർക്കി) ഗവൺമെന്റിന്റെ ഫർമാൻ (അധികാരപത്രം) അന്ത്യോഖ്യാ പാത്രിയർക്കീസിന് എന്തെങ്കിലും അധികാരം നൽകുന്നുണ്ടോ? അത്തരം ഫർമാൻ പിൻവലിക്കുന്നതിന്റെ ഫലം എന്താണ്?

4 (a) അബ്ദൽ മിശിഹാ പാത്രിയർക്കീസ് 1084-നു ശേഷം മലങ്കര സഭയിന്മേൽ തുടർന്നും ആത്മീയാധികാരം വിനിയോഗിച്ചിരുന്നോ?

(b) അബ്ദൽ മിശിഹായെ പാത്രിയർക്കാ സ്ഥാനത്തു നിന്ന് യാക്കോബായ സുറിയാനിസഭ നീക്കം ചെയ്തിരുന്നോ? അങ്ങനെയെങ്കിൽ യാക്കോബായ സുറിയാനി സഭയിന്മേൽ എന്തെങ്കിലും ആത്മീയാധികാരം വിനിയോഗിക്കുന്നതിന് അദ്ദേഹം അയോഗ്യനല്ലായിരുന്നോ? അത്തരം കർത്തവ്യങ്ങൾ അദ്ദേഹം നിർവ്വഹിക്കാതിരുന്നിട്ടുണ്ടോ?

(c) അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കർത്തവ്യങ്ങൾ ഇപ്പോൾ നിർവ്വഹിക്കുന്നത് ആരാണ്? അബ്ദൽ മിശിഹാ ആണോ? അതോ അബ്ദുള്ളാ ആണോ? അതോ രണ്ടു പേരുമാണോ? യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമുദായം ഒന്നാകെ, പാത്രിയർക്കീസ് ആയി അംഗീകരിക്കുന്നത് ആരെയാണ്?

5 (a) അബ്ദള്ളാ പാത്രിയർക്കീസ് 1085-ൽ തിരുവിതാംകൂർ (മലങ്കര) സന്ദർശിച്ചപ്പോൾ സുറിയാനിസഭയുടെ സ്വത്തുക്കളിന്മേൽ അധികാരങ്ങൾ നേടാൻ ശ്രമം നടത്തിയിട്ടുണ്ടോ?

Malankara Orthodox TV

(b) മലങ്കരയിലെ ആത്മീയവും, ലൗകികവുമായ കാര്യങ്ങളിൽ എപ്പിസ്കോപ്പൽ അധികാരങ്ങൾ വിനിയോഗിക്കാനുള്ള മാർ ഒസ്താത്തിയോസിന്റെ (ഒരു തുർക്കി മെത്രാൻ) അവകാശവാദത്തെ പിന്തുണയ്ക്കാൻ അദ്ദേഹം ശ്രമിച്ചോ?

(c) മാർ ഒസ്താത്തിയോസ്, പാത്രിയർക്കീസിന്റെ മലങ്കരയിലെ പ്രതിനിധി മാത്രമാണോ?

6 (a) സഭാ സ്വത്തുക്കളുടെ ഭരണം സംബന്ധിച്ചുള്ള അബ്ദുള്ളാ പാത്രിയർക്കീസിന്റെ ശ്രമങ്ങളും നാട്യങ്ങളും, നിയമവിരുദ്ധവും അന്യായ വിഷയമായ മലങ്കരസഭയുടെയും സമുദായത്തിന്റെയും താല്പര്യത്തിനും, ക്ഷേമത്തിനും എതിരുമായിരുന്നോ?

(b) സഭാ സ്വത്തുക്കളുടെ ഭരണം സംബന്ധിച്ചുള്ള തന്റെ അവകാശവാദങ്ങളും നാട്യങ്ങളും അംഗീകരിച്ചുകൊണ്ടുള്ള രജിസ്റ്റർ ഉടമ്പടികൾ അദ്ദേഹം പുതുപ്പള്ളി, കണ്ടനാട്, കരിങ്ങാശ്ര പള്ളികളിലെ ചില ഇടവകക്കാരിൽ നിന്ന് വാങ്ങിയിട്ടുണ്ടോ?

(c) മെത്രാന്മാരായി താൻ അഭിഷേകം ചെയ്ത മാർ അത്താനാസ്യോസ്, (ക്നാനായ സഭയുടെ) മാർ സേവേറിയോസ് എന്നിവരിൽ നിന്ന് അദ്ദേഹം വാങ്ങിയ ഉടമ്പടികളുടെ സ്വഭാവം എന്താണ്?

(d) പാത്രിയർക്കീസിന്റെ ലൗകികാധികാരം അംഗീകരിച്ചുകൊണ്ട് നാലാം പ്രതി എന്തെങ്കിലും ഉടമ്പടി അദ്ദേഹത്തിന് നൽകിയിട്ടുണ്ടോ?

(e) അത്തരമൊരു ഉടമ്പടി നൽകുന്നതിനും, മലങ്കരയിൽ എപ്പിസ്കോപ്പൽ അധികാരം വിനിയോഗിക്കുന്നതിനുമുള്ള വിദേശികളുടെ അർഹത പ്രസ്തുത ഉടമ്പടിയിൽ അംഗീകരിക്കുന്നതിനും, അബ്ദള്ളാ പാത്രിയർക്കീസ് ഒന്നാം പ്രതിയോടും ആവശ്യപ്പെടുകയുണ്ടായോ?

(f) പാത്രിയർക്കീസിന്റെ അത്തരം അവകാശവാദങ്ങളെയും നാട്യങ്ങളെയും, അഞ്ചും, ആറും പ്രതികൾ പിൻതുണയ്ക്കുകയുണ്ടായോ?

7 (a) അബ്ദള്ളാ പാത്രിയർക്കീസ് ഒന്നാം പ്രതിയെ മുടക്കാനുള്ള കാരണം എന്തായിരുന്നു?

(b) മുൻപറഞ്ഞ കല്പനപ്രകാരം ഒന്നാം പ്രതി മുടക്കപ്പെടുകയുണ്ടായോ?

(c) മുടക്ക് കൽപനയിൽ ആരോപിച്ചിരുന്നതായ കാരണങ്ങളിൽ ഒന്നാം പ്രതിയുടെ കൈവിറയൽ ഒഴികെയുള്ളവ സത്യമാണോ?

(d) ജെറുശലേമിൽ വച്ച് ഒന്നാം പ്രതിയെ മെത്രാപ്പോലീത്താ ആയി

Malankara Orthodox TV

വാഴിക്കുന്നതിന് മുമ്പ്, അദ്ദേഹത്തിന്റെ കൈവിറയലിനെക്കുറിച്ച് പാത്രിയർക്കീസിന് അറിവുണ്ടായിരുന്നോ? അന്തരിച്ച ജോസഫ് മാർ ദീവന്നാസ്യോസിനും, നാലു മുതൽ ആറു വരെ പ്രതികൾക്കും, മലങ്കര സമുദായത്തിനാകെയും അതെക്കുറിച്ച് അറിവുണ്ടായിരുന്നോ?

(e) അത്തരം കൈവിറയൽ അദ്ദേഹത്തെ മെത്രാപ്പോലീത്താ ആയി അഭിഷേകം ചെയ്യുന്നതിന് നിയമപരമോ, കാനോനികമോ ആയ തടസ്സമാണോ?

(f) മുടക്ക് കല്പനയിൽ ആരോപിച്ചിരിക്കുന്ന മറ്റു കാരണങ്ങൾ അവ്യക്തവും അനിർണ്ണീതവുമാണോ? അവ സത്യവും, ഒരു മെത്രാപ്പോലീത്തായെ മുടക്കുന്നതിന് മതിയായതുമാണോ?

(g) ഈ കാരണങ്ങൾ അസത്യമാണെന്ന് അബ്ദള്ളാ പാത്രിയർക്കീസിന് അറിയാമായിരുന്നോ?

8) മുടക്കിനെയോ, മുടക്ക് കല്പനയെയോ പറ്റിയോ അന്വേഷണം നടത്തി അതിൽ പറയുന്ന കാരണങ്ങളുടെ സത്യസ്ഥിതിയോ സാധുതയോ, മറിച്ചുള്ള സ്ഥിതിയോ പരിശോധിക്കാൻ കോടതിക്ക് അധികാരമില്ലായ്കയുണ്ടോ?

9 a) മുടക്കു കല്പന പുറപ്പെടുവിക്കുന്നതിന് മുമ്പ്, ഒന്നാം പ്രതിക്കെതിരായ കുറ്റാരോപണങ്ങൾ പരസ്യമായി പ്രസ്താവിക്കണമെന്ന് പാത്രിയർക്കീസിനോട് അഭ്യർത്ഥിച്ചിരുന്നോ? അദ്ദേഹം അത് ചെയ്യാതിരിക്കുകയോ, അത് നിരസിക്കുകയോ, അതിന് വിസമ്മതിക്കുകയോ ചെയ്തോ?

(b) മുടക്കു കല്പന പുറപ്പെടുവിക്കുന്നതിനു മുമ്പായി, ഒന്നാം പ്രതിയെ അദ്ദേഹത്തിനെതിരായ കുറ്റാരോപണങ്ങൾ അറിയിച്ചിരുന്നോ? അദ്ദേഹത്തിൽ നിന്ന് എന്തെങ്കിലും വിശദീകരണം വാങ്ങിയിരുന്നോ? കുറ്റാരോപകർ ആരൊക്കെയായിരുന്നെന്ന് ഒന്നാം പ്രതിയെയോ, പൊതുവിനെയോ അറിയിക്കാൻ പാത്രിയർക്കീസ് ബാദ്ധ്യസ്ഥനായിരുന്നില്ലേ? അത് ആവശ്യമായിരുന്നില്ലേ? ഒന്നാം പ്രതിക്കെതിരായ കുറ്റങ്ങളോ, കുറ്റാരോപകരെയോ പൊതുവിനെ അറിയിച്ചിരിക്കേണ്ടത് ആവശ്യമായിരുന്നില്ലേ?

(c) മുടക്കു കല്പന പുറപ്പെടുവിക്കുന്നതിന് മുമ്പ് പാത്രിയർക്കീസ് ഏതെങ്കിലും തരത്തിലുള്ള എന്തെങ്കിലും അന്വേഷണ വിചാരണ നടത്തുകയുണ്ടായോ?

10) ഒരു മെത്രാപ്പോലീത്തായെ മുടക്കാൻ പാത്രിയർക്കീസ് അർഹനാണോ? അന്വേഷണ വിചാരണ നടത്തി കുറ്റങ്ങൾ നിർണ്ണയിക്കാൻ കൂടിയിരിക്കുന്ന സഭയിലെ മെത്രാപ്പോലീത്താമാരുടെ കമ്മിറ്റിയുമായി

Malankara Orthodox TV

യോജിച്ചും, അവരുടെ വക്താവ് എന്ന നിലയിലും മാത്രമല്ലേ അദ്ദേഹത്തിന് അപ്രകാരം ചെയ്യാനാവുകയുള്ളു.

11 (a) സഭാ പ്രദേശത്ത് (മലങ്കരയിൽ) ഭദ്രാസനങ്ങളുണ്ടായിരുന്ന മെത്രാപ്പോലീത്താമാർ ആരെല്ലാമായിരുന്നു?

(b) അത്തരം മെത്രാപ്പോലീത്താമാർ എല്ലാവരുമോ, അവരിൽ ആരെങ്കിലുമോ മുടക്കിന്റെ സാധുതയെ നിരാകരിക്കുകയുണ്ടായോ? അപ്രകാരം ചെയ്യുന്നതിന് അവർക്ക് എന്തെങ്കിലും അധികാരമുണ്ടോ?

12) സ്വീകരിക്കപ്പെടുകയും അംഗീകരിക്കപ്പെടുകയും ചെയ്ത മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിലുള്ള ഒന്നാം പ്രതിയുടെ പദവിയെ മുടക്ക് ബാധിക്കുമോ? ബാധിക്കുകയുണ്ടായോ? മുടക്കു തീയതി മുതൽ ഒന്നാം പ്രതി ഒരു മെത്രാപ്പോലീത്താ അല്ലാതായിത്തീർന്നിട്ടുണ്ടോ? അത് (മുടക്ക്) ഒരു ട്രസ്റ്റിയായിരിക്കാൻ അദ്ദേഹത്തെ അയോഗ്യനാക്കിത്തീർക്കുകയോ, അദ്ദേഹത്തിന്റെ ട്രസ്റ്റി സ്ഥാനം അവസാനിപ്പിക്കുകയോ ചെയ്തിട്ടുണ്ടോ?

13) മുടക്കോ, മുടക്ക് കല്പനയോ മുളന്തുരുത്തി സുന്നഹദോസ് പ്രഖ്യാപിച്ചിട്ടുള്ള ഭരണഘടനയ്ക്ക് എതിരാണോ? ഭരണഘടനപ്രകാരം രൂപവൽക്കരിച്ചിട്ടുള്ള അസോസിയേഷനും, കമ്മിറ്റിയും അതിനെ നിരാകരിക്കുകയുണ്ടായോ? എങ്കിൽ അതിന് ഫലമില്ലെന്നുണ്ടോ?

14) രണ്ടാം പ്രതിക്ക് (പാലപ്പള്ളിൽ മാണി പൗലൂസ് കത്തനാർക്ക്) മുടക്ക് കല്പന നൽകിയതിനുള്ള കാരണമെന്തായിരുന്നു?

15) പ്രസ്തുത മുടക്ക് സാധുവാണോ?

16 (a) ഒന്നും രണ്ടും പ്രതികളുടെ മുടക്കുകൾ കാനോനികമായി സാധുവാണോ? ആണെന്നു കണ്ടാൽ തന്നെയും ഒന്നും രണ്ടും പ്രതികളുടെ ട്രസ്റ്റികൾ എന്ന നിലയിലുള്ള പദവിയെയോ, അർഹതയെയോ അവ ബാധിക്കുമോ?

(b) രണ്ടാം പ്രതി യഥാവിധി തെരഞ്ഞെടുക്കപ്പെട്ട ഒരു ട്രസ്റ്റിയാണോ? എപ്പോഴാണ് അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടത്? അത് അദ്ദേഹത്തെ മുടക്കിയതിന് ശേഷമായിരുന്നോ? എങ്കിൽ അത്തരം തെരഞ്ഞെടുപ്പിന് ഫലമില്ലെന്നുണ്ടോ?

17) മലങ്കര സുറിയാനി ക്രിസ്ത്യാനി സമുദായത്തിലെ വലിയ ഒരു ഭൂരിപക്ഷം ഒന്നാം പ്രതിയെ ഇപ്പോഴും മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിക്കുകയും, സമ്മതിക്കുകയും ചെയ്യുന്നുണ്ടോ?

18) ഒന്നാം പ്രതിയുമായി സഹകരിക്കുന്നതിന് സമുദായം രണ്ടും,

Malankara Orthodox TV

മൂന്നും പ്രതികളെ ട്രസ്റ്റികളായി തെരഞ്ഞെടുത്തിരുന്നോ?

19 a) നാലാം പ്രതി (പൗലൂസ് മാർ കൂറിലോസ്) മലങ്കര മെത്രാപ്പോലീത്താ ആയി തെരഞ്ഞെടുക്കപ്പെട്ടിരുന്നോ? എങ്കിൽ എപ്പോൾ എവിടെ വച്ച്?

(b) അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടയോഗം ഭരണഘടനാനുസൃതവും, അത്തരം യോഗങ്ങൾ നടത്തുന്നതിൽ പാലിച്ചിരിക്കേണ്ട ചട്ടങ്ങൾക്ക് അനുസൃതമായതുമായിരുന്നോ?

(c) നാലാം പ്രതിയെ സമുദായം മെത്രാപ്പോലീത്താ ആയി സ്വീകരിക്കുകയും അംഗീകരിക്കുകയും ചെയ്തിരുന്നോ?

20 (a) ഒന്നു മുതൽ മൂന്നു വരെ പ്രതികൾ ഇഷ്യൂ പേപ്പറിലെ 58-ാം നമ്പർ ആരോപണത്തിൽ പറഞ്ഞിട്ടുള്ള കാരണങ്ങളാൽ, അദ്ദേഹം മെത്രാപ്പോലീത്താ ആയിരിക്കുന്നതിന് അർഹനാണോ? ആ ആരോപണങ്ങൾ സത്യമാണോ?

(b) ഇതേ കാരണങ്ങൾ കൊണ്ടു തന്നെ അദ്ദേഹം ഒരു ട്രസ്റ്റിയായിരിക്കാൻ അർഹനാണോ?

21 (a) (സുറിയാനി) ക്രിസ്ത്യാനി സമുദായം അഞ്ചും ആറും പ്രതികളെ (കോനാട്ട് മാത്തൻ മല്പാനെയും സി. ജെ. കുര്യനെയും) ട്രസ്റ്റി സ്ഥാനത്തു നിന്നും നീക്കം ചെയ്തിരുന്നോ? എങ്കിൽ എപ്പോൾ? അത് സാധുവായിരുന്ന കാരണങ്ങൾ കൊണ്ടായിരുന്നോ? എന്തെങ്കിലും കാരണംകാണിക്കാതെപോലും അവരെ നീക്കം ചെയ്യാനാവുമായിരുന്നോ?

(b) സഭയുടെ ലൗകികകാര്യങ്ങളെ സംബന്ധിച്ച അബ്ദള്ളാ പാത്രിയർക്കീസിന്റെ അവകാശവാദങ്ങളെയും നാട്യങ്ങളെയും അവർ പിന്തുണയ്ക്കുന്നതുകൊണ്ട് ട്രസ്റ്റികളായിരിക്കാൻ അവർ സ്വയം അയോഗ്യരായി തീർന്നോ?

(c) അഞ്ചും ആറും പ്രതികൾ അവരുടെ ട്രസ്റ്റി സ്ഥാനം സ്വയം രാജി വെക്കുകയുണ്ടായോ?

22) രണ്ടും മൂന്നും പ്രതികളെ അഞ്ചും, ആറും പ്രതികളുടെ സ്ഥാനങ്ങളിൽ ട്രസ്റ്റികളായി നിയമിച്ചിരുന്നോ? എങ്കിൽ എപ്പോൾ? അത്തരം നിയമനം സാധുവാണോ? സഭയുടെയും മലങ്കര സമുദായത്തിന്റെയും താല്പര്യങ്ങൾക്കെതിരായി അഞ്ചും, ആറും പ്രതികൾ പ്രവർത്തിക്കുകയുണ്ടായോ?

23) ഇപ്പോൾ ഭരണത്തിലിരിക്കുന്ന പാത്രിയർക്കീസ് ആരാണ്?

Malankara Orthodox TV

24) മുടക്കിനെ അകാനോനികവും വ്യർത്ഥവുമെന്ന് അബ്ദൽ മിശിഹാ പാത്രിയർക്കീസ് കുറ്റപ്പെടുത്തുകയുണ്ടായോ?

25) ഒന്നും രണ്ടും പ്രതികൾക്കെതിരെയുള്ള പാത്രിയർക്കീസിന്റെ മുടക്ക് സഭയുടെ ആഭ്യന്തര ഭരണത്തിലുള്ള ഒരു ഇടപെടലാണോ? എങ്കിൽ അത് നിയമവിരുദ്ധമാണോ?

26 (a) കാനോൻ അനുശാസിക്കുന്നതിൽ കുറവ് പ്രായമുള്ള ഒരാൾക്ക് നാലാം പ്രതി വൈദികപട്ടം കൊടുക്കുകയുണ്ടായോ?

(b) അദ്ദേഹം അതിനാൽ മുടക്കിന് ഇടവരുത്തുകയും, പാത്രിയർക്കീസിന്റെ 1911 കന്നി 18-ലെ കല്പനപ്രകാരം മുടക്കപ്പെട്ട നിലയിൽ സ്വയം ആകുകയും ചെയ്തോ?

(c) അക്കാരണത്താലും അദ്ദേഹം ട്രസ്റ്റിയാകാൻ അയോഗ്യനാണോ?

27 (a) അബ്ദൽ മിശിഹായെ തങ്ങളുടെ സഭാമേലദ്ധ്യക്ഷനായി ഒന്നു മുതൽ മൂന്നു വരെ പ്രതികൾ സ്വീകരിക്കുകയുണ്ടായോ? എങ്കിൽ അവർ വിശ്വാസ വിപരീതികളായി തീർന്നിട്ടുണ്ടോ? അതുകൊണ്ട് അവർ ട്രസ്റ്റികളായിരിക്കാൻ അയോഗ്യരാണോ?

(b) സുറിയാനി സഭയിൽ മതപരമായ ശുശ്രൂഷകൾ അനുഷ്ഠിക്കുന്നതിൽ നിന്ന്, സഭാചട്ടങ്ങൾപ്രകാരം വിലക്കപ്പെട്ടിട്ടുള്ള വിശ്വാസവിപരീതികളെക്കൊണ്ട്, ആയത് അനുഷ്ഠിക്കാൻ ഒന്നു മുതൽ മൂന്നു വരെ പ്രതികൾ കാരണക്കാരായിട്ടുണ്ടോ?

(c) ഒന്നാം പ്രതി തന്നെ അവരുടെ സഭയിൽ അത്തരക്കാരുമായി ചേർന്ന് മതപരമായ ശുശ്രൂഷകൾ അനുഷ്ഠിച്ചിട്ടുണ്ടോ? ഒന്നാം പ്രതി ഇപ്രകാരം അനുഷ്ഠിച്ച ശുശ്രൂഷകൾ എന്തൊക്കെയായിരുന്നു? അദ്ദേഹത്തെ അത്തരം ശുശ്രൂഷകൾ അനുഷ്ഠിക്കുന്നതിൽ നിന്ന് നിരോധിച്ചിട്ടുണ്ടോ? അതുമൂലം അദ്ദേഹം ട്രസ്റ്റിയായിരിക്കാൻ അനർഹനായിത്തീർന്നിട്ടുണ്ടോ?

28) കോടതിയിൽ നിന്ന് അന്യായ സംഖ്യ (വട്ടിപ്പണപ്പലിശ) വാങ്ങുന്നതിന് അവകാശപ്പെട്ടവർ ആരൊക്കെയാണ്?

താഴെപ്പറയുന്ന കൂടുതലായുള്ള തർക്കവിഷയങ്ങൾ (ഇഷ്യൂകൾ) എസ്. രാമസ്വാമിശാസ്ത്രി രേഖപ്പെടുത്തിയിട്ടുള്ളതാണ്.

29) മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റ് അപ്രകാരമുള്ള ഏക പ്രസിഡന്റ് ആണെന്ന കാരണംകൊണ്ട് മലങ്കര മെത്രാപ്പോലീത്താ ആയിത്തീരുമോ?

Malankara Orthodox TV

30) മെത്രാനായുള്ള നാല്പത്തിരണ്ടാം പ്രതിയുടെ (പൗലൂസ് മാർ അത്താനാസ്യോസിന്റെ) അഭിഷേകം കാനോനികമാണോ? അത് സാധുവാണോ?

31) അതിന്റെ സാധുതയെ ചോദ്യം ചെയ്യുന്നതിന് വാദികൾക്ക് വാദ തടസ്സമുണ്ടോ?

32) അസോസിയേഷൻ പ്രസിഡന്റായും, മെത്രാപ്പോലീത്തൻ ട്രസ്റ്റിയായുമുള്ള നാല്പത്തിരണ്ടാം പ്രതിയുടെ നിയമനം സാധുവാണോ?

33) ആലുവായിൽ 1093 മകരം 18-ന് (1918 ജനുവരി 31-ന്) നടത്തിയ യോഗം സാധുവും ഭരണഘടനാപരവുമായിരുന്നോ?

## ഡിസ്ട്രിക്റ്റ് കോടതിവിധി

ഈ ഇഷ്യൂകളിന്മേലുള്ള ഡിസ്ട്രിക്റ്റ് കോടതിയുടെ തീരുമാനങ്ങൾ ഇപ്രകാരം സംഗ്രഹിക്കാം: മലങ്കര മെത്രാപ്പോലീത്തായായി ഒന്നാം പ്രതി നിയമാനുസൃതം നിയമിക്കപ്പെട്ടിട്ടുള്ളതും അത് അംഗീകരിക്കപ്പെട്ടിട്ടുള്ളതുമാകുന്നു. ആ നിലയ്ക്ക് അദ്ദേഹം അന്യായ വസ്തുക്കളുടെ മെത്രാപ്പോലീത്തൻ ട്രസ്റ്റിയായിത്തീർന്നിട്ടുണ്ട്. മലങ്കര യാക്കോബായ സഭയിന്മേൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് ആത്മീയ മേലന്വേഷണത്തിനു മാത്രം അവകാശമുള്ളതും, സഭയുടെ ആഭ്യന്തരഭരണത്തിൽ ഇടപെടാൻ അദ്ദേഹത്തിന് യാതൊരു അവകാശവുമില്ലാത്തതുമാകുന്നു. എന്നാൽ സഭാ സ്വത്തുക്കളുടെമേലുള്ള അധികാരം നേടുന്നതിന് അബ്ദള്ളാ പാത്രിയർക്കീസ് ശ്രമിച്ചു വരികയായിരുന്നു. ഈ ആവശ്യത്തിലേക്ക് അദ്ദേഹം സഭയിലെ വൈദികരിൽ നിന്നും, പള്ളിക്കാരിൽ നിന്നും, ഉടമ്പടികൾ വാങ്ങിപ്പോന്നു. പാത്രിയർക്കീസിന്റെ ഈ ലൗകികാധികാരം അംഗീകരിച്ചു കൊടുക്കാൻ വിസ്സമ്മതിച്ചതു മൂലമാണ് ഒന്നാം പ്രതിയെ അദ്ദേഹം മുടക്കിയത്.

## വ്യാജമെന്ന് അറിഞ്ഞിരുന്നു

മുടക്കു കല്പനയിലെ ഒന്നൊഴികെയുള്ള (കൈവിറയൽ ഒഴികെയുള്ള) എല്ലാ കാരണങ്ങളും വ്യാജമായിരുന്നെന്ന് പാത്രിയർക്കീസിന് അറിയാമായിരുന്നു. ഇതിനു പുറമേ ആ കാരണങ്ങൾ അവ്യക്തവും, അനിർണ്ണീതവും, മുടക്കിനെ ന്യായീകരിക്കാൻ മതിയാകാത്തതുമായിരുന്നു താനും. ആ കാരണങ്ങളെപ്പറ്റി മുൻകൂട്ടി ഒരു അന്വേഷണ വിചാരണ നടത്തിയിരുന്നില്ല. ഒന്നാം പ്രതിക്കെതിരായ കുറ്റാരോപണങ്ങൾ എന്തൊക്കെയെന്നത് അദ്ദേഹത്തെ അറിയിച്ചിരുന്നതുമില്ല. അങ്ങനെ (മുടക്കു കാര്യത്തിൽ) സ്വാഭാവികനീതിയുടെ ചട്ടങ്ങൾ പാലിക്കപ്പെട്ടിരുന്നില്ല. ഒരു മെത്രാപ്പോലീത്തായെ മുടക്കേണ്ടത് സുന്നഹദോസ് ആയി

Malankara Orthodox TV

രിക്കണം. അല്ലാതെ ഇതുപോലെ പാത്രിയർക്കീസ് തനിയെ ആയിരിക്കരുത്. മുടക്ക് കല്പന മുളന്തുരുന്തി സുന്നഹദോസ് നിശ്ചയങ്ങളിൽ പ്രഖ്യാപിച്ചിട്ടുള്ള സഭാഭരണഘടനയ്ക്ക് എതിരാണ്. ഇക്കാരണങ്ങളാൽ മുടക്ക് നിയമപരമായി അസാധുവായിരുന്നു. അഞ്ചും, ആറും പ്രതികൾ ട്രസ്റ്റി സ്ഥാനങ്ങളിൽ നിന്ന് സാധുവാംവിധം നീക്കം ചെയ്യപ്പെട്ടിട്ടുള്ളതും, അവരുടെ സ്ഥാനങ്ങളിൽ രണ്ടും, മൂന്നും പ്രതികൾ നിയമാനുസൃതം നിയമിക്കപ്പെട്ടിട്ടുള്ളതുമാണ്. ഒന്നാം പ്രതി മുടക്കിനെ തുടർന്നുള്ള തന്റെ നടപടി മൂലം മെത്രാപ്പോലീത്തൻ ട്രസ്റ്റിയായിരിക്കുന്നതിന് സ്വയം അയോഗ്യത വരുത്തിവച്ചിട്ടില്ല. അദ്ദേഹം അബ്ദൽ മശിഹായെ സഭയുടെ വൈദികതലവനായി സ്വീകരിക്കുകയോ, അബ്ദള്ളായുടെ അധികാരത്തെ നിഷേധിക്കുകയോ ചെയ്തിട്ടില്ല. അബ്ദൽ മിശിഹായ്ക്ക് നൽകിയിരുന്ന ഫർമാൻ (അധികാരപത്രം) തുർക്കി ഗവൺമെന്റ് പിൻവലിച്ചു. അതിനുശേഷം പാത്രിയർക്കീസ് എന്ന നിലയിലുള്ള അധികാരം വിനിയോഗിക്കുന്നതിൽ നിന്ന് അദ്ദേഹത്തെ നിരോധിച്ചിരുന്നു. എന്നാൽ തികച്ചും ആത്മീയമായ കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിൽ നിന്ന് അദ്ദേഹത്തെ തടഞ്ഞിരുന്നില്ല. അബ്ദൽ മിശിഹാ 1087-ൽ മലങ്കരയിൽ എത്തിയപ്പോൾ നിർവ്വഹിച്ചത് അത്തരം കർത്തവ്യങ്ങളായിരുന്നു. ഒന്നു മുതൽ മൂന്നു വരെ പ്രതികൾ യാക്കോബായ സുറിയാനി വിശ്വാസത്തിന് ഇതരരായി തീർന്നിട്ടില്ല. നാലാം പ്രതിയും അദ്ദേഹത്തിനു ശേഷം നാല്പത്തി രണ്ടാം പ്രതിയും മെത്രാപ്പോലീത്തൻ ട്രസ്റ്റിയായി നിയമാനുസൃതം നിയമിക്കപ്പെട്ടിരുന്നില്ല. മറ്റു തീർപ്പുകളുമുണ്ടെങ്കിലും, ഇവയാണ് കാതലായവ.

ഇതിന്റെ ഫലമായി കോടതിയിൽ കെട്ടിവച്ചിരിക്കുന്ന തുക (വട്ടിപ്പണപ്പലിശ) ഒന്നു മുതൽ മൂന്നു വരെ പ്രതികൾ വാങ്ങിച്ചിരിക്കണമെന്നു നിർദ്ദേശിച്ചുകൊണ്ടുള്ള ഒരു ഡിക്രി (വിധി) കോടതി പുറപ്പെടുവിച്ചു. പ്രസ്തുത തുകയിൽ നിന്ന് നാമമാത്ര വാദിക്ക് (ഇൻഡ്യാ സ്റ്റേറ്റ് സെക്രട്ടറിക്ക്) കോടതി ചെലവായി നൽകിയിട്ടുള്ളത് അടക്കമുള്ള തങ്ങളുടെ ചെലവുകൾ അഞ്ചും, ആറും, നാല്പത്തിരണ്ടും പ്രതികളിൽ നിന്ന് ഒന്നു മുതൽ മൂന്നു വരെ പ്രതികൾ ഈടാക്കിക്കൊള്ളേണ്ടതാണെന്നും ഡിക്രിയിൽ വ്യക്തമാക്കിയിട്ടുണ്ട്. ഡിസ്ട്രിക്ട് കോടതിയുടെ വിധിയിലും, അപ്പീലിന്മേലുള്ള ഈ കോടതിയുടെ (ഹൈക്കോടതിയുടെ) വിധിയിലും 'വാദികൾ' എന്ന പദം ഒന്നു മുതൽ മൂന്നു വരെ പ്രതികളെ പൊതുവേ കുറിക്കുന്നതിന് ഉപയോഗിക്കുമ്പോൾ, 'പ്രതികൾ' എന്ന പദം അഞ്ചും, ആറും നാല്പത്തിരണ്ടും പ്രതികളെ പൊതുവെ കുറിക്കുന്നതിനാണ് ഉപയോഗിക്കുന്നതെന്ന് ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. ഇതേ നാമകരണരീതി സൗകര്യാർത്ഥം ഇപ്പോഴത്തെ വിധിന്യായത്തിലും സ്വീകരിക്കുന്നതായിരിക്കും.

Malankara Orthodox TV

മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും നീക്കം ചെയ്യുന്നതിനുമുള്ള പാത്രിയർക്കീസിന്റെ അധികാരങ്ങളെ സംബന്ധിച്ച കാനോൻ നിയമമോ, ഈ സഭയുടെ ഭരണനിയമമോ, തങ്ങൾക്ക് അനുകൂലമാണെന്ന് ഇരു കക്ഷികളും തർക്കിച്ചിരിക്കുന്നു. ഈ വിഷയത്തെപ്പറ്റിയുള്ള ആധികാരികഗ്രന്ഥം തിഗ്രീസിലെ കാതോലിക്കാ ബാർ എബ്രായ 13-ാം നൂറ്റാണ്ടിൽ സുറിയാനി ഭാഷയിൽ രചിച്ചിട്ടുള്ള ഹൂദായ കാനോൻ ആണെന്ന കാര്യം അവിതർക്കിതമാണ്. ഇതിന്റെ വിവിധ ഭാഷ്യങ്ങൾ പരിഗണനക്കായി സമർപ്പിക്കപ്പെട്ടിട്ടുണ്ട്. വാദികൾ അവലംബമാക്കിയിരിക്കുന്നത് 'എ' അക്കത്തെയാണ്. ഒരു പോൾ ബെഡ്ജാൻ പാരീസിൽ പ്രസിദ്ധീകരിച്ചതാണ് പ്രത്യക്ഷത്തിൽ പണ്ഡിതോചിതവും, വിജ്ഞാന സമൃദ്ധവുമായ പ്രസ്തുത കാനോൻ ഭാഷ്യം. പ്രതികൾ അവലംബമാക്കിയത് 18 അക്കത്തെയാണ്. ഹൂദായകാനോന്റെ ഒരു കൈയെഴുത്തുപ്രതിയാണ് പ്രസ്തുത കാനോൻ ഭാഷ്യം. കൊച്ചി സംസ്ഥാനത്തു നടന്നതും, ആർത്താറ്റു കേസ് എന്നറിയപ്പെട്ടതുമായ ഒരു മുൻ കേസിൽ വ്യക്തമായും ഈ ഭാഷ്യം ഹാജരാക്കപ്പെട്ടിരുന്നു. ഇതേ കാനോൻ ഭാഷ്യത്തിന്റെ ഒരു വ്യത്യസ്ത പകർപ്പ് തിരുവിതാംകൂർ റോയൽ കോടതിയിൽ നടന്ന കേസിൽ (സെമിനാരി കേസിൽ) വിജയിച്ച കക്ഷികൾ ഹാജരാക്കിയിരുന്നതായി വാദിക്കപ്പെട്ടിട്ടുണ്ട്. ഈ കേസിൽ ഡിസ്ട്രിക്ട് കോടതി 18 അക്കത്തേക്കാൾ മുൻഗണനയോടെ 'എ' അക്കമാണ് അംഗീകരിച്ചത്.

## അപ്പീൽ ഹൈക്കോടതിയിൽ

ഡിസ്ട്രിക്ട് കോടതിയുടെ വിധിയിന്മേൽ അഞ്ചും, ആറും, നാല്പത്തിരണ്ടും പ്രതികൾ സമർപ്പിച്ച അപ്പീലിന്മേൽ ഈ കോടതി (തിരുവിതാംകൂർ ഹൈക്കോടതി) യുടെ ഒരു ഫുൾ ബഞ്ച് വാദം കേട്ടു. തത്ഫലമായി ഫുൾ ബഞ്ച് ഡിസ്ട്രിക്റ്റ് കോടതിയുടെ മിക്ക തീരുമാനങ്ങളോടും വിയോജിക്കുകയും, പ്രസ്തുത കോടതിയുടെ വിധി അസ്ഥിരപ്പെടുത്തുകയും ചെയ്തു. സഭയ്ക്ക് ബന്ധിതമായി മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭ അംഗീകരിക്കുകയും സ്വീകരിക്കുകയും ചെയ്തതെന്ന നിലയ്ക്ക് ഹൈക്കോടതി കാനോൻ നിയമത്തിന്റെ 18 അക്കം ഭാഷ്യമാണ് എ അക്കം ഭാഷ്യത്തേക്കാൾ മുൻഗണനയോടെ സഭയ്ക്ക് ബന്ധിതമായി അംഗീകരിച്ചത്. പ്രസ്തുത കാനോൻ നിയമപ്രകാരം പാത്രിയർക്കീസിന് ഒരു സുന്നഹദോസിന്റെ ഇടപെടൽ കൂടാതെ തന്നെ, സ്വയം മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും, മുടക്കുന്നതിനും അധികാരമുണ്ട്. ആത്മീയ സ്വഭാവമുള്ള കാര്യങ്ങളിൽ പാത്രിയർക്കീസിന്റെ അധികാരങ്ങൾ പരിമിതപ്പെടുത്തുന്നതോ, അത്തരം അധികാരങ്ങൾ വിനിയോഗിക്കുന്ന കാര്യത്തിൽ അദ്ദേഹത്തിന്റെമേൽ നിയന്ത്രണങ്ങൾ ഏർപ്പെടുത്തുന്നതോ ആയ യാതൊന്നും മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങളിൽ

Malankara Orthodox TV

ഉണ്ടായിരുന്നില്ല. മുടക്കുന്നതിനുള്ള തന്റെ അധികാരങ്ങൾ പ്രയോഗിക്കു ന്നതിനു മുമ്പായി പാത്രിയർക്കീസ് പാലിച്ചിരിക്കേണ്ടതായ പ്രത്യേക നടപടിക്രമരീതികൾ ഒന്നും നിർദ്ദേശിക്കപ്പെട്ടിരുന്നില്ല. സ്വാഭാവിക നീതി യുടെ തത്വങ്ങൾ മാത്രമേ പാലിച്ചിരിക്കേണ്ടതായുള്ളു. ഉത്തമ വിശ്വാ സത്തോടെയും, ദുഷ്ടോദ്ദേശ്യം കൂടാതെയും പ്രവർത്തിച്ച പാത്രിയർ ക്കീസ് ഈ തത്വങ്ങൾ പാലിക്കുകയുണ്ടായി.

## സ്വാഭാവികനീതിയുടെ നാലു തത്വങ്ങൾ

അർദ്ധ-നീതിന്യായ ട്രൈബ്യൂണലുകളുടെ തീർപ്പുകൾ സംബന്ധിച്ച കേസുകൾ പരിഗണിച്ചതിൽ (സ്വാഭാവിക നീതിയുടെ) താഴെപ്പറയുന്ന തത്വങ്ങൾ വിധിന്യായത്തിൽ സമാഹരിച്ചിട്ടുണ്ട്:

1) നടപടിയെടുക്കാൻ ഉദ്ദേശിക്കപ്പെടുന്നയാളെ (പ്രതിയെ) അയാൾ ക്കെതിരായുള്ള കുറ്റാരോപണങ്ങൾ എന്തൊക്കെയെന്ന് അറിയിച്ചിരി ക്കണം. അതിനുള്ള സമാധാനം അയാളോട് ആവശ്യപ്പെട്ടിരിക്കയും വേണം.

2) ആ കുറ്റാരോപണങ്ങളുടെ സത്യാവസ്ഥ നിർണ്ണയിക്കുന്നതിന് ഉചിതമായ ഒരു അന്വേഷണമോ, അന്വേഷണ വിചാരണയോ തീർച്ച യായും നടത്തിയിരിക്കേണ്ടതാണ്.

3) ആഭ്യന്തരമായി സംഘടിപ്പിച്ചിട്ടുള്ള ഒരു ട്രൈബ്യൂണൽ (ഇവിടെ സഭാ ട്രൈബ്യൂണൽ - പാത്രിയർക്കീസ്) ഇപ്രകാരമുള്ള അറിയിപ്പിനും അന്വേഷണ വിചാരണയ്ക്കും ശേഷം എടുക്കുന്ന തീരുമാനം, തെറ്റായിരു ന്നെന്നാൽപോലും കോടതികൾ അതിൽ ഇടപെടുന്നതല്ല.

4) കുറ്റം ആരോപിക്കപ്പെട്ടിട്ടുള്ളയാൾ സമാധാനം ബോധിപ്പിക്കാൻ ഹാജരാകാൻ ആവശ്യപ്പെട്ടിട്ട്, അപ്രകാരം ഹാജരാകേണ്ടതില്ലെന്ന് തീരു മാനിക്കുന്നതായാൽ, അതിന് അവസരം നൽകുകയുണ്ടായില്ലെന്ന് പിന്നീട് അയാൾക്ക് പരാതിപ്പെടാനാവാത്തതാകുന്നു.

ഇപ്പോഴത്തെ കേസിൽ ഈ വ്യവസ്ഥകളെല്ലാം, പ്രത്യേകിച്ചും കൂടുത ലായി നാലാമത്തെ തത്വത്തിൻകീഴിൽ വരുന്നവയിൽ ഒരു പക്ഷേ ഒന്നാം പ്രതിക്കെതിരായ കുറ്റാരോപണങ്ങളിൽ ഒന്നിനെ സംബന്ധിക്കുന്നതി നൊഴികെ,അതായത് അദ്ദേഹത്തിന് കൈവിറയൽ ഉണ്ടെന്നും, ഇക്കാ രണത്താൽ മെത്രാപ്പോലീത്താ ആയിരിക്കാൻ അദ്ദേഹം അയോഗ്യനാ ണെന്നതിനെ സംബന്ധിക്കുന്നതിലൊഴികെ, നിറവേറ്റപ്പെട്ടിട്ടുണ്ടെന്ന് കോടതി തീരുമാനിച്ചു.

ഈ പോയിന്റിന്മേലുള്ള (point - ഒരു കേസിൽ തീരുമാനിക്കേണ്ട

Malankara Orthodox TV

തർക്കവിഷയം; വാദവിഷയം) വിധിയിൽ ഫുൾ ബഞ്ച് ഇപ്രകാരം പറയുന്നു: "കൈവിറയലിനെ സംബന്ധിച്ചിടത്തോളം ഒന്നാം പ്രതിയെ ചോദ്യം ചെയ്തിട്ടില്ല. അന്വേഷണ വിചാരണയോ, തെളിവെടുപ്പോ കൂടാതെതന്നെ പാത്രിയർക്കീസിന് ഇക്കാര്യം സ്പഷ്ടമായും തീരുമാനിക്കാനാവുമെന്നതിനാലാണിത്.

അനുവർത്തിക്കപ്പെട്ട നടപടിക്രമം സംബന്ധിച്ചിടത്തോളം പാത്രിയർക്കീസും ഒന്നാം പ്രതിയും തമ്മിൽ നടന്ന ചില കൂടിക്കാഴ്ച്ചകളെപ്പറ്റി ഈ കോടതി പരാമർശിക്കുന്നുണ്ട്. പ്രതികളുടെ കേസ് അടിസ്ഥാനമില്ലാത്തതല്ലെന്ന് അതേപ്പറ്റിയുള്ള തെളിവുകൾ വ്യക്തമാക്കുന്നു. അതായത് മെത്രാപ്പോലീത്തായെന്ന നിലയിൽ നിയമവിരുദ്ധമായി അധികാരം കൈയടക്കുകയും, തന്റെ വൈദിക മേധാവിയായ പാത്രിയർക്കീസിനെ എതിർക്കുകയും, ചെയ്തതായി സംശയിക്കപ്പെടുന്ന ഒന്നാം പ്രതിയുടെ നടപടിയെക്കുറിച്ച്, പാത്രിയർക്കീസ് അരംഭിച്ച അന്വേഷണ വിചാരണയുടെ വിവിധ ഘട്ടങ്ങളാണ് ഈ കൂടിക്കാഴ്ച്ചകളിലൂടെ (തദവസരത്തിലെ സംഭാഷണങ്ങളിലൂടെ) രൂപംകൊണ്ടിട്ടുള്ളത്. അത്തരമൊരു അന്വേഷണ വിചാരണ നടന്നിരുന്നോ, ഇല്ലയോ എന്നതിനെക്കുറിച്ച് തീരുമാനിക്കേണ്ടത് ആവശ്യമാണെന്ന് കരുതുകയുണ്ടായില്ല. കാരണം, തന്റെ മുമ്പാകെ ഹാജരാകാൻ പാത്രിയർക്കീസ് ഒന്നാം പ്രതിയെ വിളിപ്പിക്കുകയുണ്ടായെന്നും, എന്നാൽ ഒന്നാം പ്രതി ധിക്കാരപൂർവ്വം അതിന് വിസമ്മതിക്കുകയാണുണ്ടായതെന്നും തെളിവുകൾ കാണിക്കുന്നു. അതിനാൽ അന്വേഷണ വിചാരണ നടന്നിട്ടില്ലെങ്കിൽ അത് ഒന്നാം പ്രതിയുടെ നടപടി കാരണമായിരുന്നു. അതുകൊണ്ട് തന്റെ ന്യായം പറയാൻ അവസരം നൽകാതെ തന്നെ ദ്രോഹിക്കുകയുണ്ടായെന്ന് ഒന്നാം പ്രതിക്ക് ഇനിയും പരാതി പറയാൻ ആവുന്നതല്ല. അർഹമായ ഒരു ട്രൈബ്യൂണൽ (ഇവിടെ പാത്രിയർക്കീസ്) ഉചിതമായ നടപടികൾക്ക് ശേഷം പാസ്സാക്കിയ മുടക്കു ശിക്ഷ സാധുവാണെന്ന് തദനുസരണം വിധിക്കപ്പെട്ടു. ഈ കാഴ്ച്ചപ്പാടിൽ ഒന്നാം പ്രതിക്ക് മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും മെത്രാപ്പോലീത്തൻ ട്രസ്റ്റി സ്ഥാനവും നഷ്ടപ്പെട്ടിട്ടുണ്ട്. മുടക്കിനെ തുടർന്ന് അബ്ദൽ മിശിഹായുടെ മലങ്കര സന്ദർശനവേളയിലെ ഒന്നാം പ്രതിയുടെ നടത്ത, അതിനുമുമ്പുള്ള അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളിലേക്ക് വെളിച്ചം പ്രവഹിപ്പിക്കുന്നതായി പരിഗണിക്കപ്പെടുന്നുണ്ടെങ്കിലും, അതുമൂലം അദ്ദേഹം ശീശ്മക്കാരനോ, യാക്കോബായ വിശ്വാസത്തിൽ ഇതരനോ ആയിട്ടുണ്ടോയെന്ന പ്രശ്നത്തിന്മേൽ എന്തെങ്കിലും അഭിപ്രായം പ്രകടിപ്പിക്കുക ആവശ്യമില്ലാത്തതാകുന്നു.

അഞ്ചും, ആറും പ്രതികളെ (ട്രസ്റ്റി സ്ഥാനങ്ങളിൽ നിന്ന്) നീക്കം ചെയ്തത് മുടക്കപ്പെട്ട ഒരു മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന

Malankara Orthodox TV

ഒരു യോഗത്തിൽ വച്ചായിരുന്നതിനാൽ ആ നടപടി അസാധുവായിരുന്നു. അതുകൊണ്ട് അവർ ട്രസ്റ്റി സ്ഥാനത്തു തുടർന്നുപോരുന്നു. രണ്ടും മൂന്നും പ്രതികളുടെ (ട്രസ്റ്റികളായുള്ള) നിയമനം അസാധുവായിരുന്നു. നാലാം പ്രതി പൗലൂസ് മാർ കൂറിലോസ് അന്തരിച്ചിരുന്നതിനാൽ അദ്ദേഹത്തിന്റെ അവകാശവാദങ്ങൾ പരിഗണിക്കേണ്ടത് ആവശ്യമില്ലാത്തതായിരുന്നു. പാത്രിയർക്കീസ് തന്നെ മെത്രാപ്പോലീത്തായായി നിയമിച്ചിട്ടുണ്ടെന്ന് നാല്പത്തിരണ്ടാം പ്രതി (പൗലൂസ് മാർ അത്താനാസ്യോസ്) തെളിയിച്ചിരുന്നില്ല. അതുകൊണ്ട് അദ്ദേഹത്തിന്റെ അവകാശത്തെളിവ് ന്യൂനതയുള്ളതായിരുന്നു. അതിനാൽ നാലാം പ്രതിയുടെ സ്ഥാനത്ത് അദ്ദേഹത്തിന് പ്രവേശിക്കാൻ ആവുന്നതല്ല.

വിധിന്യായം ഇപ്രകാരം ഉപസംഹരിക്കപ്പെട്ടിരിക്കുന്നു:- "മുകളിൽ രേഖപ്പെടുത്തിയിട്ടുള്ള തീരുമാനങ്ങളുടെ ഫലമായി ഞങ്ങൾ ഡിസ്ട്രിക്ട് ജഡ്ജിയുടെ വിധിന്യായവും ഡിക്രിയും അസ്ഥിരപ്പെടുത്തിക്കൊള്ളുന്നു. ഇൻഡ്യാ സ്റ്റേറ്റ് സെക്രട്ടറി കോടതിയിൽ കെട്ടിവച്ചിരുന്ന തുകയിൽ അവശേഷിക്കുന്ന സംഖ്യ അഞ്ചും ആറും പ്രതികളും, മലങ്കര മെത്രാപ്പോലീത്തായായി ഇതിനുശേഷം യഥാവിധി തെരഞ്ഞെടുക്കപ്പെട്ട് നിയമിക്കപ്പെടുകയും അഭിഷേകം ചെയ്യപ്പെടുകയും ചെയ്യുന്നയാളും ചേർന്ന് വാങ്ങിക്കൊള്ളേണ്ടതാണെന്ന് ഞങ്ങൾ നിർദ്ദേശിക്കുകയും ചെയ്തുകൊള്ളുന്നു. അപ്പീൽവാദികളുടെ രണ്ടു കോടതികളിലെയും ചെലവുകൾ ഒന്നും, രണ്ടും, മൂന്നും, പ്രതികൾ ചേർന്ന് നൽകേണ്ടതാണ്. ഒന്നും, രണ്ടും മൂന്നും പ്രതികളുടെ ചെലവുകൾ അവർ സ്വയം വഹിച്ചുകൊള്ളേണ്ടതാണ്. അച്ചടിച്ചെലവ് അവരവർതന്നെ വഹിച്ചുകൊള്ളണം. കോടതിയിൽ ഇൻഡ്യാ സ്റ്റേറ്റ് സെക്രട്ടറി കെട്ടിവച്ചിരുന്ന തുകയിൽ (പലിശത്തുകയിൽ) നിന്ന് അദ്ദേഹത്തിന് കോടതി ചിലവിനത്തിൽ നൽകപ്പെട്ട സംഖ്യ ഒന്നും, രണ്ടും, മൂന്നും പ്രതികളിൽ നിന്നും ഈടാക്കുന്നതിനും അഞ്ചും, ആറും പ്രതികൾക്കും മലങ്കര മെത്രാപ്പോലീത്തായ്ക്കും അവകാശമുണ്ടായിരിക്കുന്നതാണ്."

## റിവ്യൂ ഹർജി

മേൽ പ്രസ്താവിച്ച വിധിന്യായം 1098 മീനം 10-ന് (1923 മാർച്ച് 23) ആണ് പുറപ്പെടുവിച്ചത്. അനന്തരം ഗണ്യമായ ഒരു കാലയളവിന് ശേഷം, വിധിന്യായത്തിൽ പ്രത്യക്ഷത്തിൽ ചില പിശകുകളും, തെറ്റുകളും ഉള്ളതിനാൽ അത് പുനഃപരിശോധിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ഒന്നും രണ്ടും, മൂന്നും പ്രതികൾ ഒരു ഹർജി സമർപ്പിച്ചു. പ്രസ്തുത ഹർജി സമർപ്പിക്കാൻ കാലതാമസം നേരിട്ടത് ഈ കോടതിയിൽ നിന്ന് (അപ്പീൽ) വിധിപ്പകർപ്പ് ലഭിക്കാനെടുത്ത സമയം മൂലമാണെന്ന് വ്യക്തമാണ്. ഈ

Malankara Orthodox TV

ഹർജിയിന്മേൽ എതിർ ഭാഗത്തിന് നോട്ടീസ് നൽകപ്പെട്ടു. കോടതിയോട് കൃത്രിമം കാട്ടിക്കൊണ്ടുള്ള ചില നടപടികൾ ഉണ്ടായിട്ടുണ്ടെന്നും, റിവ്യൂ ഹർജിയിന്മേലുള്ള വാദം അപ്പീൽ തീർച്ച ചെയ്ത മൂന്നു ജഡ്ജിമാരിൽ ഒരാൾ മാത്രം കേൾക്കുക ലക്ഷ്യമാക്കിക്കൊണ്ട്, ഹർജിക്കാർക്ക് വിധിപ്പകർപ്പു നൽകുന്നത് വച്ചു താമസിപ്പിക്കുകയായിരുന്നെന്നും കാണിച്ചുള്ള ഒരു ആക്ഷേപം, അപ്പോൾ എതിർഭാഗം സമർപ്പിച്ചു. അപ്പീൽ കേട്ട ഫുൾ ബഞ്ചിലെ ഒരു ജഡ്ജി അപ്പീൽ വിധിക്ക് തൊട്ടുപിന്നാലെയും, രണ്ടാമത്തെ ജഡ്ജി അതിനു രണ്ടു വർഷത്തിനു ശേഷമോ, റിവ്യൂ ഹർജി സമർപ്പിക്കുന്ന കാലത്തോട് അടുത്തോ റിട്ടയർ ചെയ്തുവെന്നതും പ്രസ്താവ്യമാണ്. ഈ ഹർജിയും ആക്ഷേപവും വാദം കേട്ടശേഷം തെളിവിന്റെ അഭാവത്തിൽ ആക്ഷേപം തള്ളപ്പെട്ടു. ഹർജിയിൻമേലുള്ള ഉത്തരവിൽ ഇപ്രകാരം പറയുന്നു:- അപ്പീൽ വിധിയിൽ പ്രത്യക്ഷത്തിലുള്ളതായി ആരോപിക്കപ്പെട്ട പല തെറ്റുകളിൽ രണ്ടെണ്ണം സ്ഥാപിക്കപ്പെട്ടിട്ടുള്ളതായി അംഗീകരിക്കപ്പെട്ടു. പ്രതികൾ സമർപ്പിച്ചതും ഈ കോടതി സ്വീകരിച്ചതുമായ തെളിവുകൾ, കുറ്റാരോപണങ്ങൾക്ക് സമാധാനം പറയാനോ ഒരു പക്ഷേ, മുടക്കുശിക്ഷയിൽ കലാശിച്ചേക്കാവുന്ന പാത്രിയർക്കീസിന്റെ നടപടികളിലോ ഹാജരാകാൻ ആവശ്യപ്പെട്ടുകൊണ്ടുള്ള അറിയിപ്പ് (സമൻസ്), ഒന്നാം പ്രതിക്ക് നൽകിയിരുന്നുവെന്ന് സ്ഥാപിക്കാൻ പര്യാപ്തമാകാത്തതായിരുന്നു. ഇതു വച്ചുനോക്കുമ്പോൾ ഈ കോടതിയുടെ വിധിന്യായത്തിൽ പ്രസ്താവിച്ചിട്ടുള്ള (സ്വാഭാവികനീതിയുടെ) നാലാം തത്വം ബാധകമാകുന്നില്ല. വിധിന്യായത്തിൽ പ്രസ്താവിച്ചിരുന്ന മറ്റ് മൂന്നു തത്വങ്ങൾ ബാധകമാകുമോ എന്നതിനെപ്പറ്റി വ്യക്തമായി തീരുമാനിച്ചിട്ടുമില്ല. സ്വാഭാവികനീതിയ്ക്ക് അനുയോജ്യമായിരുന്നു നടപടികളെന്ന തീരുമാനത്തെ, ഇക്കാരണത്താൽ പിന്തുണയ്ക്കുക പ്രയാസമായിരുന്നു. മേൽപ്പറഞ്ഞ ന്യൂനതയ്ക്ക് പുറമേ, വാദികൾക്കു വേണ്ടി ഉന്നയിക്കപ്പെട്ട ഒരു സുപ്രധാന വാദത്തെ വിധിന്യായത്തിൽ അവഗണിച്ചു. ആ വാദം ഇപ്രകാരം ആയിരുന്നു. എൽ അക്കത്തിലെ (മുടക്കു കൽപ്പനയിലെ) ആദ്യത്തെ ഒമ്പതു കുറ്റാരോപണങ്ങളും ഒന്നാം പ്രതിയെ അറിയിക്കുകയും, അതിന്മേൽ അദ്ദേഹത്തിന് പറയാനുള്ളത് കേൾക്കുകയോ, കേൾക്കാൻ അവസരം നൽകുകയോ ചെയ്തിരുന്നെന്നാലും, ആ ഒമ്പത് കുറ്റാരോപണങ്ങളിന്മേൽ മാത്രമല്ല കുറ്റവിചാരണ ചെയ്യുകയോ, അതിന്മേൽ ഒന്നാം പ്രതിക്ക് പറയാനുള്ളത് കേൾക്കുകയോ ചെയ്യാതെയുള്ള മറ്റൊരു കാരണത്തിന്മേൽ (ഒന്നാം പ്രതിയുടെ കൈവിറയൽ) കൂടിയും പാസ്സാക്കിയതായ ശിക്ഷാവിധി തീർച്ചയായും അസാധുവായി പരിഗണിക്കേണ്ടതാണ്. ആ മറ്റൊരു കാരണമാണ് എൽ അക്കത്തിലെ കാരണങ്ങളിൽ (കുറ്റാരോപണങ്ങളിൽ) സത്യമായിട്ടുള്ളത്. ഒന്നാം പ്രതിയുടെ കൈ വിറയ്ക്കുമെന്നും അതിനാൽ തന്റെ ഉന്നതപദവിക്ക് ചേരുന്ന കർത്ത

വ്യങ്ങൾ നിർവ്വഹിക്കാൻ അദ്ദേഹം അപ്രാപ്തനായിരുന്നു എന്നതുമാണ് ആ മറ്റൊരു കാരണം. ഈ വിഷയത്തെപ്പറ്റി ഒന്നാം പ്രതിയോട് എന്തെങ്കിലും ചോദിച്ചിരുന്നതായി തർക്കിക്കപ്പെട്ടിട്ടുമില്ല. മേൽ പ്രസ്താവിച്ച ശാരീരിക അപ്രാപ്തിയെപ്പറ്റി പാത്രിയർക്കീസിന് നേരിട്ട് അറിവുണ്ടായിരുന്നുവെന്ന വെറും വസ്തുത പ്രത്യക്ഷത്തിലുള്ള തന്റെ ഈ ദൗർബല്യം ഈ കേസിന്റെ സാഹചര്യങ്ങളിൽ ഗൗരവതരമല്ലെന്ന് വ്യക്തമാക്കാൻ കഴിയുമാറ്, ഇതിനുള്ള വിശദീകരണം നൽകാൻ ആവശ്യപ്പെട്ടുകൊണ്ട് അദ്ദേഹത്തെ വിളിപ്പിക്കേണ്ടതിന്റെ ആവശ്യകത ഒഴിവാക്കുന്നില്ലെന്നു ചൂണ്ടിക്കാണിക്കാൻ വേണ്ടി ആധികാരികമായ കേസ് വിധികളെ ആശ്രയിച്ചു.

ഉത്തരവ് ഇപ്രകാരം ഉപസംഹരിക്കപ്പെട്ടിരിക്കുന്നു: "മേൽ പ്രസ്താവിച്ചിട്ടുള്ള കാര്യങ്ങൾ വച്ചുകൊണ്ടു നോക്കുമ്പോൾ, ഈ കോടതി കണ്ടെത്തിയ വസ്തുതകൾപ്രകാരം, ഒന്നാം പ്രതിയെ മുടക്കാനുള്ള പാത്രിയർക്കീസിന്റെ തീരുമാനം അപ്പീൽ വിധിന്യായം 185-ാം ഖണ്ഡികയിൽ പറഞ്ഞിട്ടുള്ള സ്വാഭാവികനീതിയുടെ തത്വങ്ങൾക്ക് അനുസരണമായി സ്വീകരിച്ചിട്ടുള്ള നടപടികളുടെ ഫലമാണെന്ന് തെളിയിച്ചിട്ടില്ലെന്ന് വെളിപ്പെടുന്നതായിരിക്കും. മാത്രമല്ല മറ്റ് കുറ്റാരോപണങ്ങളോടൊപ്പം ഒന്നാം പ്രതിയെ തീർത്തും അറിയിക്കാതെയിരുന്ന ഒരു കുറ്റാരോപണം കൂട്ടിക്കലർത്തിയതിനെ സംബന്ധിക്കുന്ന ഒരു സുപ്രധാന വാദം അപ്പീൽ കോടതി ശ്രദ്ധിച്ചില്ല. ഇക്കാരണങ്ങൾകൊണ്ട് ചില തെറ്റുകളോ, പിശകുകളോ അതിനു തുല്യമായി പരിഗണിക്കാവുന്ന എന്തെങ്കിലുമോ അപ്പീൽ വിധിന്യായത്തിൽ പ്രത്യക്ഷത്തിലുള്ളതായി കാണാവുന്നതാണ്. മാത്രമല്ല കേസിലെ ഈ ഭാഗത്തിന്റെ ഹേതു വരെ പോകുന്ന ഒരു സുപ്രധാന വാദം അവഗണിക്കപ്പെടുകയും ചെയ്തു. ഇക്കാരണങ്ങളാൽ ഈ കോടതിയുടെ പ്രസ്തുത വിധിക്ക് (അപ്പീൽ വിധിക്ക്) നിലനിൽക്കാനാവുന്നതുമല്ല. എന്നാൽ കക്ഷികൾക്ക് ഗണ്യമായ പണച്ചെലവ് ഇതിനോടകം ഉണ്ടായിക്കഴിഞ്ഞതിനാലും, ഈ വിധിയുടെ ഒരു ഭാഗം ഒഴികെയുള്ളവ തെറ്റു മൂലം അസാധുവാക്കപ്പെട്ടിട്ടില്ലാത്തതിനാലും, ആ ഭാഗം (തെറ്റു വന്ന ഭാഗം) വിധിയുടെ ബാക്കി ഭാഗത്തുനിന്ന് നിഷ്പ്രയാസം വേർതിരിക്കാനാവുമെന്നതിനാലും, റിവ്യൂ ഹർജി സ്വീകരിക്കുന്നതിന് ഞാൻ ഒരു വ്യവസ്ഥ വയ്ക്കുകയാണ്. (അപ്പീൽ) വീണ്ടും വാദം കേൾക്കുമ്പോൾ എ അക്കം കാനോന്റെയും 18 അക്കം കാനോന്റെയും ആധികാരികതയെയും, സുന്നഹദോസിന്റെ ഇടപെടൽ കൂടാതെ മുടക്കുന്നതിന് പാത്രിയർക്കീസിനുള്ള അധികാരത്തെയും, മുടക്കുന്നതിനുള്ള തന്റെ അധികാരങ്ങൾ പ്രയോഗിക്കുന്നതിന് പ്രേരകമായി പാത്രിയർക്കീസിന്റെ ഭാഗത്ത് പരോക്ഷമായ എന്തെങ്കിലും ആന്തരോദ്ദേശ്യം ഉണ്ടായിരുന്നില്ലെ

Malankara Orthodox TV

ന്നതിനെയും സംബന്ധിച്ച് (ഫുൾ ബഞ്ച്) രേഖപ്പെടുത്തിയിട്ടുള്ള തീർച്ച കൾ ബന്ധിതമായി നിശ്ചയമായും എടുത്തിരിക്കേണ്ടതാണ്. ഈ വ്യവ സ്ഥകൾക്ക് വിധേയമായി റിവ്യൂ ഹർജി സ്വീകരിച്ചിരിക്കുന്നു. ഹർജി പരി ഗണനയ്ക്കായി ഒരു ഫുൾ ബഞ്ച് മുമ്പാകെ വയ്ക്കുന്നതായിരിക്കും."

മേല്പറഞ്ഞ ഉത്തരവിന്റെ അനന്തരഫലമായി അപ്പീൽ വീണ്ടും ഫയ ലിൽ ചേർക്കുകയും, ഈ കോടതിയുടെ മുമ്പാകെ വീണ്ടും വാദത്തിന് വയ്ക്കുകയും ചെയ്തു. കേസ് അടുത്ത വാദത്തിന് വന്നപ്പോൾ വാദി കൾ ഒരു ഹർജി (1102-ലെ 1305-ാം നമ്പർ മിസ്സലേനിയസ് പെറ്റീഷൻ) സമർപ്പിച്ചു. അതിൽ താഴെപ്പറയുന്ന രണ്ട് അപേക്ഷകളാണ് ഉണ്ടായിരു ന്നത്.

"റിവ്യൂ അനുവദിച്ചുകൊണ്ടുള്ള ഉത്തരവിൽ അസൽ വിധിക്ക് നില നിൽക്കാനാവുന്നതല്ലെന്ന് കോടതി തീർച്ച ചെയ്തിട്ടുള്ളതാണ്. അതി നാൽ പൂർണ്ണമായി പുനരെടുക്കേണ്ട ഒരു കേസായി ഇത് പരിഗണിക്ക പ്പെട്ടിരിക്കണമെന്നും അതുകൊണ്ട് കേസ് മുഴുവൻ വീണ്ടും വാദം കേൾ ക്കാൻ അനുവദിക്കേണ്ടതാണെന്നും ബോധിപ്പിച്ചുകൊള്ളുന്നു."

"കൂടാതെ ഈ കേസിന്റെ സാഹചര്യങ്ങളിൽ കോടതി ഉത്തരവു പുറ പ്പെടുവിച്ചിട്ടുള്ളതായ പ്രത്യേക പോയിന്റിന്മേൽ വിധിന്യായം അധിഷ്ഠി തമായിരിക്കുന്നിടത്തോളം, വിധിന്യായത്തിന്റെ ബാക്കി ഭാഗത്തു നിന്ന് അത് വേർപ്പെടുത്താനാവുമെന്ന് ധരിക്കാനാവുന്നതല്ല. കേസിന്റെ ഉചി തമായ ഒരു തീരുമാനത്തിന്, കേസ് മുഴുവനായി തന്നെ വീണ്ടും വാദം കേൾക്കേണ്ടതാണെന്നും ബോധിപ്പിച്ചുകൊള്ളുന്നു."

ഒരു റിവ്യൂ ഹർജി ഫയലിൽ സ്വീകരിക്കുന്നതിൽ കോടതിക്ക് ആ കേസ് വീണ്ടും കേട്ടിരിക്കേണ്ടതിന് വിധേയത്വപരമായ എന്തെങ്കിലും നിയ ന്ത്രണം ഏർപ്പെടുത്താൻ അധികാരമില്ലെന്ന് തർക്കിക്കപ്പെടുകയുണ്ടായി. എന്തായാലും കേസിന്റെ ഏതു ഭാഗത്തേക്കും കടക്കേണ്ടത് നീതിയുടെ താല്പര്യങ്ങൾക്ക് ആവശ്യമാണെന്ന് അപ്പീലോ, വ്യവഹാരമോ വീണ്ടും കേൾക്കുന്ന കോടതി കരുതുന്നപക്ഷം അങ്ങനെ ചെയ്യുന്നതിനുള്ള കോട തിയുടെ വിവേചനാധികാരത്തെ ഇപ്രകാരം ഏർപ്പെടുത്തുന്ന നിയന്ത്ര ണങ്ങൾ തടസ്സപ്പെടുത്തുന്നതല്ലെന്നും ബോധിപ്പിക്കപ്പെട്ടു. റിവ്യൂ ഹർജി ഫയലിൽ സ്വീകരിക്കുന്ന കോടതിക്ക് നിയന്ത്രണങ്ങൾക്ക് വിധേയമായി അപ്രകാരം ചെയ്യാൻ പൊതുവെ അധികാരമുണ്ടെന്നും അഭിപ്രായപ്പെ ട്ടുകൊണ്ട് ഹർജിയിന്മേൽ വാദം കേട്ട കോടതി ആ വാദം തള്ളിക്കളഞ്ഞു. കേസ് അനന്തരം വീണ്ടും കേട്ടിരിക്കേണ്ട കോടതിക്ക്, റിവ്യൂ ഹർജി ഫയലിൽ സ്വീകരിച്ചുകൊണ്ട് പുറപ്പെടുവിച്ച ഉത്തരവിൽ പുനഃപ്പരിശോ ധിക്കാനാവുന്നതല്ലെന്നു പ്രഖ്യാപിച്ചിട്ടുള്ള പ്രശ്നങ്ങൾ വീണ്ടും പരിഗണി

Malankara Orthodox TV

ക്കാനാവുന്നതല്ലെന്നും കോടതി പ്രസ്താവിച്ചു. ഞങ്ങൾ എത്തിച്ചേർന്നിട്ടുള്ള തീരുമാനങ്ങൾ താഴെക്കൊടുത്തിട്ടുള്ള ഉദ്ധൃത ഭാഗങ്ങളിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. എന്റെ ഉത്തരവിലുള്ളതാണ് താഴെപ്പറയുന്ന ഖണ്ഡിക.

"മേല്പറഞ്ഞ പരിചിന്തനങ്ങളുടെ അടിസ്ഥാനത്തിൽ, റിവ്യൂ ഹർജി സ്വീകരിച്ചുകൊണ്ടുള്ള ഉത്തരവിൽ പറയുന്നതും, താഴെപ്പറയുന്ന വ്യാപ്തി വരെയൊഴികെ ബന്ധിതമായി എടുക്കേണ്ടതാണെന്ന് അസൽ വിധിന്യായത്തിൽ പറഞ്ഞിട്ടുള്ളതുമായ നിഗമനങ്ങൾ സംബന്ധിച്ച പോയിന്റുകളിലേതെങ്കിലും വീണ്ടും പരിഗണിക്കാൻ ഹർജിക്കാരനെ അനുവദിക്കുന്നതിന് ഞാൻ വിസമ്മതിക്കുന്നതായിരിക്കും. എന്നാൽ ഈ പ്രശ്നങ്ങളിലേതെങ്കിലും സ്വാഭാവികനീതി സംബന്ധിക്കുന്ന പ്രശ്നങ്ങളുമായി ന്യായശാസ്ത്രാനുസാരം അത്രകണ്ട് ബന്ധപ്പെട്ടിട്ടുള്ളതിനാൽ, ഒഴിവാക്കപ്പെട്ട ഇത്തരം പ്രശ്നങ്ങൾ പരിഗണിക്കാതെ ആ പ്രശ്നങ്ങൾ ശരിയാംവിധം കൈകാര്യം ചെയ്ത് തീരുമാനിക്കാനാവുന്നതല്ലെന്ന് കാണുന്നപക്ഷം, ഒഴിവാക്കപ്പെട്ട പ്രശ്നങ്ങൾ ഈ ആവശ്യത്തിന് വേണ്ടിയും ഈ ആവശ്യത്തിന് വേണ്ടി മാത്രവും പരിഗണിക്കാവുന്നതായിരിക്കും. ഈ നിയന്ത്രണത്തിന് വിധേയമായി ഞാൻ ഈ ഹർജി തള്ളിക്കളയുന്നതാണ്."

ജസ്റ്റീസ് ജോസഫ് തളിയത്ത് – ഒരു കേസ് പുനർ വാദം കേൾക്കുന്ന കോടതിക്ക് പരിഗണിച്ച് തീരുമാനമെടുത്ത് കഴിഞ്ഞിരുന്നേക്കാവുന്ന ഒരു പ്രശ്നം റിവ്യൂ ഹർജിക്കാരനു വേണ്ടി വീണ്ടും പരിഗണിക്കാനുള്ള ആവശ്യകത സംഭാവ്യമാകുന്നതിനെ സംബന്ധിക്കുന്ന Sheikh Sadaruddin V Sheikh Ecramuddin ( 19 C.L.J. 225 ) എന്ന കേസിലെ വിധിന്യായം ജസ്റ്റീസ് തളിയത്ത് ഉദ്ധരിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ഉത്തരവിൽ ഇപ്രകാരം പറയുന്നു. "മറ്റൊരു സംഘം കേസുകളെക്കുറിച്ചും നമുക്ക് മനസ്സിലാക്കാവുന്നതാണ്. ഒരു പ്രത്യേക ഇഷ്യുവിന്മേലുള്ള തീരുമാനം മുഖ്യമായും ആ കേസിലെ മറ്റൊരു ഇഷ്യുവിന്മേലുള്ള തീരുമാനത്തിൽ വലിയൊരളവിൽ അധിഷ്ഠിതമായേക്കാം. പുനർ വിചാരണയിൽ ആ മറ്റൊരു ഇഷ്യുവിന്മേലുള്ള തീരുമാനം അസ്ഥിരപ്പെടുത്തേണ്ടി വന്നിരുന്നാൽ റിവ്യൂ ഹർജി ഫയലിൽ സ്വീകരിച്ച കോടതി വ്യക്തമായി ഒഴിവാക്കിയിട്ടുണ്ടെങ്കിൽപോലും ആദ്യത്തെ ഇഷ്യു പുനഃപ്പരിശോധിക്കുന്നതിനുള്ള സ്വാതന്ത്ര്യം കോടതിക്ക് ഉണ്ടായിരിക്കുന്നതാണ്. പ്രസ്താവിച്ചു കഴിഞ്ഞ സാഹചര്യങ്ങളിലൊഴികെ, വ്യക്തമായി ഒഴിവാക്കപ്പെട്ടിട്ടുള്ള ഇഷ്യുകൾ പുനഃപ്പരിശോധനയ്ക്ക് എടുക്കാൻ കേസ് വീണ്ടും കേൾക്കുന്ന കോടതിക്ക് അധികാരമുണ്ടെന്ന് പറയാൻ ഇപ്പോൾ ഉപദേശിക്കപ്പെട്ടിരിക്കുന്നപ്രകാരം ഞാൻ ഒരുക്കമല്ല."

Malankara Orthodox TV

ജസ്റ്റീസ് പരമേശ്വരൻപിള്ളയുടെ വിധിന്യായം ഇപ്രകാരമാണ് ഉപസംഹരിക്കപ്പെട്ടിരിക്കുന്നത്:-

അപ്പീൽ കേസ് കേട്ട ഫുൾ ബഞ്ചിൽ ഞാൻ അംഗമല്ലായിരുന്നു. എന്നാൽ അതിൽ അംഗമായിരുന്ന ചീഫ് ജസ്റ്റീസ് കരുതുന്നത്, ഒഴിവാക്കപ്പെട്ട പ്രശ്നങ്ങൾ പരിഗണിക്കാതെ ശരിയാംവിധം കൈകാര്യം ചെയ്യാനാവാത്തവിധം, ഒഴിവാക്കപ്പെട്ട വിഷയങ്ങളിലൊന്നും സ്വാഭാവികനീതിയുമായി ബന്ധപ്പെട്ട പ്രശ്നങ്ങളുമായി ന്യായശാസ്ത്രാനുസാരമായി അത്രകണ്ട് ബന്ധപ്പെട്ടിട്ടില്ലെന്നാണ്. ഈ വീക്ഷണത്തെ മാനിക്കാൻ ഞാൻ ബാദ്ധ്യസ്ഥനാണ്. പുനരെടുത്തിട്ടുള്ള ഇഷ്യുവിന്റെ തീരുമാനത്തിന്മേൽ ഉചിതവും ബന്ധിതവുമായ ഒരു ഡിക്രി പാസ്സാക്കാൻ കഴിയുമെന്നും, മറ്റു പോയിന്റുകൾ പുനരെടുക്കാതെ ഈ പോയിന്റ് വേർപ്പെടുത്തി പരിഗണിക്കാൻ കഴിയുമെന്നും കരുതുന്നതിനോടാണ് ഇപ്പോൾ ഉപദേശിക്കപ്പെട്ടിരിക്കുന്നപ്രകാരം എനിക്ക് ആനുകൂല്യമുള്ളത്. അത് അങ്ങനെയെങ്കിൽ കേസ് മുഴുവൻ പുനരെടുത്തുകൊണ്ട് കക്ഷികൾക്ക് അനാവശ്യനായ നഷ്ടവും, അസൗകര്യവും, പൊതുസമയത്തിന്റെ ആവശ്യമില്ലാത്ത വ്യയവും ഞങ്ങൾ വരുത്തിക്കൂടാത്തതാകുന്നു. റിവ്യൂ ഹർജി അനുവദിച്ചുകൊണ്ട് ചീഫ് ജസ്റ്റീസ് പുറപ്പെടുവിച്ച ഉത്തരവിലെ താഴെപ്പറയുന്ന ഭാഗത്തുനിന്ന് അദ്ദേഹത്തിന്റെ ആശയം ഇതാണെന്ന് വ്യക്തമാകുന്നതാണ്. "ഇക്കാരണങ്ങളാൽ ഈ കോടതിവിധിക്ക് (ആദ്യ അപ്പീൽ വിധിക്ക്) നിലനിൽക്കാനാവുന്നതല്ല. എന്നാൽ കക്ഷികൾക്ക് ഗണ്യമായ പണച്ചെലവ് ഇതിനോടകം ഉണ്ടായിക്കഴിഞ്ഞതിനാലും, ഈ കോടതി വിധിയുടെ ഒരു ഭാഗം ഒഴികെയുള്ളവ തെറ്റു മൂലം അസാധുവാക്കപ്പെട്ടിട്ടില്ലാത്തതിനാലും, ആ ഭാഗം ബാക്കി ഭാഗത്തു നിന്ന് നിഷ്പ്രയാസം വേർതിരിക്കാമെന്നതിനാലും റിവ്യൂ ഹർജി സ്വീകരിക്കുന്നതിന് ഞാൻ ഒരു വ്യവസ്ഥ വയ്ക്കുകയാണ്. ...." കൂടാതെ ഇപ്പോൾ പുനരെടുക്കപ്പെടുന്ന പോയിന്റ് ബാക്കി പോയിന്റുകളിൽ നിന്ന് വേർതിരിക്കാനാവുകയും, അതിന്റെ തീരുമാനത്തിന്മേൽ ബന്ധിതമായ ഒരു ഡിക്രി പാസ്സാക്കാനാവുകയും ചെയ്യുന്നതായാൽ, കേസിലെ മറ്റ് ഇഷ്യൂകളിന്മേലുള്ള തീരുമാനമെടുക്കൽ ആവശ്യമില്ലാത്തതും വ്യർത്ഥവുമായി ഭവിക്കുന്നതായിരിക്കും. ഈ കാഴ്ചപ്പാടിലാണ് നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ഉത്തരവിനോട് ഞാൻ യോജിക്കുന്നത്. നേരെമറിച്ച് ഇപ്പോൾ പുനരെടുക്കുന്ന ഇഷ്യുവിന്മേൽ കക്ഷികളുടെ വാദം കേട്ടശേഷമോ, വാദം കേൾക്കലിനിടയിലോ, ഇപ്പോൾ പുനരെടുത്ത പോയിന്റ് കേസിലെ മറ്റ് ഇഷ്യൂകളിൽ നിന്ന് വേർതിരിയപ്പെടുന്നതല്ലെന്നും ഈ ഇഷ്യുവിന്മേലുള്ള തീരുമാനത്തിന്റെ അസ്ഥിരപ്പെടുത്തൽ കേസിലെ മറ്റേതെങ്കിലും ഇഷ്യുവിന്മേലോ, ഇഷ്യൂകളിന്മേലുള്ള തീരുമാനത്തെ ഗൗരവതരമായി ബാധിച്ചേക്കാമെന്നും കാണു

കയോ, ഈ ഇഷ്യൂവിന്മേൽ മാത്രമുള്ള തീരുമാനത്തിന്മേൽ ബന്ധിതവും ഫലപ്രദവുമായ ഒരു ഡിക്രി പാസ്സാക്കാനാവാതെ വരികയോ ചെയ്താൽ, മറ്റ് ഇഷ്യൂകളോ കേസ് മുഴുവനായിതന്നെയോ, ഈ കോടതിക്ക് പുന രെടുക്കാവുന്നതാണ്."

ഈ ഉത്തരവുകളുടെ പൊതുവെയുള്ള ഫലം ഇതാണ്: ഒഴിവാക്ക പ്പെട്ടിട്ടുള്ള പ്രശ്നങ്ങളിൽ ഏതെങ്കിലും പുനരെടുക്കുന്നതിനുള്ള അനു മതി, അതു പുനരെടുക്കേണ്ടത് നീതിയുടെ താല്പര്യങ്ങൾക്ക് ആവശ്യ മാണെന്ന് തെളിയിക്കപ്പെടുന്നത് വരെ നിരസിക്കപ്പെട്ടിരിക്കുമെന്നതായി രിക്കും. ഈ ഉത്തരവുകൾ മൂലവിധിയിൽ തങ്ങൾക്കനുകൂലമായി വ്യക്ത മായി തീർച്ച ചെയ്യപ്പെട്ടിട്ടില്ലാത്ത തർക്കങ്ങളെ ആശ്രയിക്കുന്നതിൽ നിന്നു പ്രതികളെ തടഞ്ഞിരുന്നില്ല. യാക്കോബായ സുറിയാനി സഭയുടെ വിശ്വാ സത്തിന് ഒന്നു മുതൽ മൂന്ന് വരെ പ്രതികൾ ഇതരരായി തീർന്നിട്ടുള്ള തിനാൽ ട്രസ്റ്റികളായി പ്രവർത്തിക്കാൻ അയോഗ്യരാണെന്ന തങ്ങളുടെ നേരത്തെയുള്ള തർക്കവാദത്തിൽ അവർ വാസ്തവത്തിൽ ആശ്രയിച്ചു നിന്നു. മറിച്ച് പുനർ വാദവേളയിൽ പരിഗണിക്കുന്നതിൽ നിന്നും ഒഴിവാ ക്കിയതായി പ്രഖ്യാപിക്കപ്പെട്ടിട്ടുള്ള പ്രശ്നങ്ങളിലേതെങ്കിലും, ആ പ്രശ്ന ങ്ങളുമായി വേർതിരിക്കാനാവാത്തവിധം ബന്ധപ്പെട്ടിരിക്കുകയാണെന്നും, അതിനാൽ ഈ അപ്പീൽ തീരുമാനിക്കുന്നതിൽ ഒഴിവാക്കപ്പെട്ട പ്രശ്ന ങ്ങൾ പരാമർശിക്കുന്നതല്ലെന്നും തെളിയിക്കുന്നതിൽ വാദികൾ പരാജ യപ്പെട്ടു.

മേല്പറഞ്ഞ ഉത്തരവുകളുടെ അടിസ്ഥാനത്തിൽ അപ്പീലിന്റെ പുനർ വാദം കേട്ടു. അഞ്ചും ആറും പ്രതികളിപ്പോൾ ജീവിച്ചിരിപ്പില്ല. അതിനാൽ ഇപ്പോൾ ഒരു വശത്ത് നാല്പ്പത്തിരണ്ടാം പ്രതിയും (പൗലൂസ് മാർ അത്താ നാസ്യോസും) മറുവശത്ത് ഒന്നു മുതൽ മൂന്നു വരെ പ്രതികളും (ഗീവ റുഗീസ് മാർ ദീവന്നാസ്യോസ്, പാലപ്പള്ളിൽ മാണി പൗലൂസ് കത്ത നാർ, ചിറക്കടവിൽ കോരുള എബ്രഹാം എന്നിവരും) തമ്മിലാണ് മത്സരം. അപ്പീലിന്റെ ആദ്യ വാദത്തിന്മേൽ ഈ കോടതി പാസ്സാക്കിയ തീരുമാനം അസ്ഥിരപ്പെടുത്തുകയും, അതിനാൽ ഇതിന്മേൽ അതിന് എന്തെങ്കിലും പ്രാബല്യമോ, സാധുതയോ ഉണ്ടായിരിക്കുകയില്ലെന്നുമുള്ളതാണ്. മേൽ പരാമർശിച്ചിട്ടുള്ള വിവിധ ഉത്തരവുകളുടെ ഫലം. അപ്പീൽ പുനർ വാദ ത്തിന്റെ ഫലത്തിന് വിധേയമായി, ഡിസ്ട്രിക്ട് കോടതിയുടെ ഡിക്രി പുനപ്പരിശോധിച്ചു. എന്തായാലും അപ്പീൽ തീരുമാനിക്കുന്നതിന്, ഈ കോടതിക്ക് ഈ കേസിലെ ചില പ്രശ്നങ്ങളിന്മേലുള്ളതും, മുമ്പത്തെ വിധിയിൽ ശരിയെന്നു രേഖപ്പെടുത്തിയിട്ടുള്ളതുമായ തീരുമാനങ്ങൾ പരി ഗണിക്കേണ്ടതായുണ്ട്. ഈ വിധിന്യായത്തിൽ അതിന് വ്യത്യസ്തമായ ഒരു തീരുമാനത്തിൽ വന്നുചേരാനാവാത്തതാകുന്നു.

Malankara Orthodox TV

## സ്വാഭാവികനീതി പ്രശ്നം

സ്വാഭാവികനീതി സംബന്ധിക്കുന്ന പ്രശ്നങ്ങളിലേക്ക് കടക്കുന്നതിന് മുമ്പായി, കഴിഞ്ഞ വാദവേളയിൽ പുതുമയുള്ളതെന്ന് എനിക്ക് തോന്നിയതും, പ്രതികൾക്കുവേണ്ടി ആദ്യമായി ഉന്നയിക്കപ്പെട്ടതുമായ ഒരു പോയിന്റും കൂടി ആദ്യം പരിഗണിക്കാവുന്നതാണ്. ഈ വാദം അംഗീകരിക്കപ്പെടുന്നപക്ഷം സ്വാഭാവികനീതി പ്രശ്നം കൈകാര്യം ചെയ്യേണ്ട ആവശ്യം തന്നെ ഇല്ലാതാകുന്നതാണ്. യാക്കോബായ സഭ അതിന്റെ ഘടനയുടെ കാര്യത്തിൽ ചർച്ച് ഓഫ് ഇംഗ്ലണ്ടിൽ നിന്നോ, മതപരമോ, മതപരമല്ലാത്തതോ ആയ വിവിധ സന്നദ്ധ സംഘങ്ങളിൽ നിന്നോ വ്യത്യസ്തമാണെന്നു തർക്കിക്കപ്പെടുന്നു. ഇവയുടെ ആഭ്യന്തരകാര്യങ്ങൾ വിവിധ കോടതിവിധികളിൽ കൈകാര്യം ചെയ്യപ്പെട്ടിട്ടുണ്ട്. ഈ വിധികൾ മിക്കവയെയും വാദികൾ ആശ്രയിക്കുന്നു. പക്ഷേ, റോമാ സഭയുടെ അവകാശങ്ങളോടും ഘടനയോടുമാണ് യാക്കോബായ സഭയുടേതിന് ഏറെക്കുറെ സാദൃശ്യമുള്ളത്. അതുകൊണ്ട് റോമാ സഭയുടെ വൈദികരുടെ പിരിച്ചുവിടൽ മുതലായവ സംബന്ധിച്ചുള്ള കേസുകൾ മാത്രമേ സഹായകമാകാനാവൂ.

പ്രതികൾ മുഖ്യമായും ആശ്രയിക്കുന്നത് O'Callaghan V O'Sallivan (Irish Reports 90) എന്ന കേസിലെ തീരുമാനത്തെയാണ്. ആ കേസിൽ (വാദിയായ) ഒരു ഇടവകപ്പള്ളി വൈദികനെ അദ്ദേഹത്തിന്റെ പള്ളിയിൽ നിന്ന് ബിഷപ്പിന്റെ ഉത്തരവുപ്രകാരം പിരിച്ചുവിട്ടു. പ്രസ്തുത പിരിച്ചുവിടൽ ഉത്തരവ് നിയമവിരുദ്ധമായി പ്രഖ്യാപിക്കണമെന്നും, അതിന്മേൽ നടപടി എടുക്കുന്നതിൽ നിന്ന് പ്രതിയെ തടഞ്ഞുകൊണ്ടുള്ള നിരോധന ഉത്തരവ് പുറപ്പെടുവിക്കണമെന്നും (മറ്റു കാര്യങ്ങൾക്കിടയിൽ) ആവശ്യപ്പെട്ടുകൊണ്ട് വാദി കോടതിയിലെത്തി. ഒരു വൈദികനെ തൽസ്ഥാനത്തു നിന്ന് ഭരണപരമായ നടപടിയിലൂടെ പിരിച്ചുവിടാവുന്നതാണെന്നും, ഇത്തരം സന്ദർഭത്തിൽ ഒരു പ്രത്യേക അന്വേഷണ വിചാരണ ആവശ്യമില്ലെന്നും കാണിക്കാനാണ് (പ്രതികൾ) ഈ കേസിനെ ആശ്രയിച്ചിരിക്കുന്നത്. ഈ കേസിലെ തീരുമാനം അത്തരം പൊതുനിർദ്ദേശമെന്തെങ്കിലും പ്രഖ്യാപിക്കുന്നില്ല. റോമൻ കത്തോലിക്കാസഭയുടെ നിയമങ്ങളും, അടിയന്തരനിയമങ്ങളും, കാനോൻ നിയമവുമാണ് തങ്ങളുടെ ബന്ധങ്ങളെ നിയന്ത്രിക്കുന്നതെന്ന് വാദിയും പ്രതിയും സമ്മതിച്ചു. കാനോൻ നിയമ വിദഗ്ദ്ധരുടെ തെളിവ് ആവശ്യമായി വരുന്ന വിദേശ നിയമമാണോ, അതോ കാനോൻ നിയമത്തെ കക്ഷികൾ തമ്മിലുള്ളതായ ഒരു വിദേശഭാഷയിൽ (ലാറ്റിനിൽ) എഴുതിയിട്ടുള്ളതും, കോടതി വ്യാഖ്യാനിച്ചിരിക്കേണ്ടതുമായ ഒരു കരാറായി പരിഗണിച്ചിരിക്കേണ്ടതാണോ എന്ന ഒരു തർക്കം ഉന്നയിക്കപ്പെട്ടു. അത് വിദേശ നിയമമായിരുന്നുവെന്ന പ്രതി

Malankara Orthodox TV

യുടെ തർക്കത്തെ അനുകൂലിച്ചുകൊണ്ട് പ്രശ്നത്തിന്മേൽ കോടതി തീർപ്പുകല്പിച്ചു. കാനോൻ വിദഗ്ദ്ധരായി പരിഗണിക്കപ്പെട്ട രണ്ടു സാക്ഷികളെ വിസ്തരിച്ചു. "പിരിച്ചുവിടപ്പെടാൻ പാസ്റ്റർമാർ എന്നു വിശേഷിപ്പിക്കപ്പെടുന്നവരുടെ (വാദി അവിതർക്കിതമായി ഈ ഗണത്തിലൊരാളാണ്) പിരിച്ചുവിടലിന് രണ്ടു രീതികൾ കാനോനിൽ വ്യവസ്ഥ ചെയ്തിട്ടുണ്ടെന്ന് വിസ്താരങ്ങളിൽ തെളിയിക്കപ്പെട്ടു. കാനോൻ നിയമത്തിൽ പറഞ്ഞിട്ടുള്ള കുറ്റങ്ങളിലൊന്ന് ചെയ്തതായ തെളിവിന്റെ അടിസ്ഥാനത്തിൽ നീതിന്യായപരമായ പിരിച്ചുവിടൽ ഒരു പക്ഷേ ഉണ്ടായേക്കാവുന്നതാണ്. ഇവിടെ നടപടികൾ ആരംഭിച്ചിരിക്കേണ്ടത് സൈറ്റേഷ്യോ (Citatio – ഹാജരാകാൻ ആവശ്യപ്പെട്ടുകൊണ്ടുള്ള ഉത്തരവ്) എന്നു പറയപ്പെടുന്ന ഒരു തരം സമൻസോടു കൂടിയായിരിക്കണം. ചില കാരണത്തിന് ഒരുപക്ഷേ ഒരു "ഭരണപരമായ പിരിച്ചുവിടലും" ഉണ്ടാകാവുന്നതാണ്. പാസ്റ്ററുടെ പള്ളിയിലെ സേവനങ്ങൾ ദോഷകരമോ, നിഷ്പ്രയോജനകരമോ ആകാൻ ഇടയാക്കിയ ആ കാരണം പാസ്റ്ററുടെ ഭാഗത്ത് കുറ്റമുണ്ടായിരുന്നതായി ആവശ്യമായും അർത്ഥമാക്കപ്പെടുന്നതായിരിക്കണമെന്നില്ല. "സൈറ്റേഷ്യോ" (സമൻസ്) വ്യവസ്ഥയില്ലാത്ത ചില പ്രത്യേക കാനോനുകളാണ് അത്തരം പിരിച്ചുവിടലിന് അധികാരം നൽകുന്നത്. ഇത്തരം അവസരങ്ങളിൽ പാസ്റ്ററെ നേരിട്ട് കേൾക്കുന്നതിന് തന്റെ മുമ്പാകെ ഹാജരാകാൻ ബിഷപ്പ് പാസ്റ്ററെ വിളിപ്പിക്കേണ്ട ആവശ്യമില്ല. അത്തരം ഭരണപരമായ നീക്കംചെയ്യൽ സാധിതമാകുന്ന കാരണങ്ങളിൽ പള്ളിക്കാർക്കിടയിൽ സമ്മതനല്ലാതിരിക്കുന്നതും (Odium plebis), പള്ളി സ്വത്തുക്കളുടെ ദുർഭരണവും (Mala rerum temporalium administratio) ഉൾപ്പെടും. വാദിയെ പിരിച്ചുവിട്ടത് ഇക്കാരണങ്ങളിന്മേലാണ്. സമൻസ് തനിക്ക് നല്കിയിരുന്നില്ലെന്നായിരുന്നു വാദിയുടെ പരാതിയെന്നതിനാൽ, കാനോൻ നിയമത്തിന്റെ ഈ വ്യാഖ്യാനത്തിൽ വാദി പരാജയപ്പെടുന്നതിന് ബാധ്യസ്ഥനായിരുന്നു. സഭയിലെ വൈദികപട്ടം സ്വീകരിക്കുകയും, പിരിച്ചുവിടപ്പെട്ടപദവിയിൽ നിന്നും ഉപജീവനം നടത്തുകയും ചെയ്യുന്നതു വഴി വാദി വികസിക്കാൻ കഴിയുന്ന ചൈതന്യവത്തായ ഒരു നിയമ സമ്പ്രദായമായ റോമൻ കാനോൻ നിയമപ്രകാരം ഭരിക്കപ്പെടുന്നതിന് സമ്മതിച്ചിട്ടുള്ളതിനാൽ, തന്റെ ഉടമ്പടിപ്രകാരം ആവശ്യമായി വരുന്ന അനന്തരഫലങ്ങൾ തീർച്ചയായും വാദി സഹിച്ചിരിക്കേണ്ടതാണ്. ഇത്തരം കേസുകളിൽ വാദിയെ കേൾക്കുന്നതിന് വേണ്ടി നേരിട്ട് ഹാജരാകാൻ നിർദ്ദേശിച്ചുകൊണ്ടുള്ള "സൈറ്റേഷ്യോ" അയയ്ക്കണമെന്ന് കാനോൻ നിയമം ആവശ്യപ്പെടുന്നില്ലെങ്കിൽ തന്നെയും, ഇത് സ്വാഭാവികനീതിക്ക് ആവശ്യമാണെന്ന് വാദിക്കുവേണ്ടി വാദിക്കപ്പെട്ടു. സ്വാഭാവികനീതിക്ക് വിരുദ്ധമായി ഹാജരാകാൻ ആവശ്യപ്പെട്ടുള്ള പ്രാരംഭ അറിയിപ്പ് നൽകാതെയും നേരിട്ട് വാദം കേൾക്കാതെയും പുറപ്പെടുവിച്ച പിരിച്ചുവിടൽ ഉത്ത

Malankara Orthodox TV

രവ് ഈ കാരണത്താൽ അസാധുവും, നിഷ്ഫലവുമായി പ്രഖ്യാപിക്കേണ്ടതാണെന്നും വാദിക്കപ്പെട്ടു. നീതിന്യായ നടപടിക്ക് വിരുദ്ധമായി ഭരണപരമായ നടപടിക്ക് സ്വാഭാവികനീതിയുടെ തത്വങ്ങൾ ബാധകമാകുന്നതല്ലെന്നു കോടതി തീർച്ച ചെയ്തു. എന്തായാലും വസ്തുതകളിന്മേൽ കോടതി കരുതിയിരുന്നത്, വാദിക്കെതിരായ നടപടികൾ കാനോൻ നിയമപ്രകാരം എല്ലാ കാര്യങ്ങളിലും ക്രമാനുസൃതമായിരുന്നെന്നും, തന്റെ ന്യായങ്ങൾ പറയാൻ വാദിക്ക് മതിയായ അവസരം നൽകിക്കൊണ്ടുള്ളതായിരുന്നെന്നുമാണ്.

## സൂചന പോലുമില്ല

ഇപ്പോഴത്തെ കേസിൽ ഒന്നാം പ്രതിയുടെ (ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ) നീക്കം ചെയ്യൽ വെറുമൊരു ഭരണപരമായ നടപടിയായിരുന്നുവെന്ന് കഷ്ടിച്ച് പറയാവുന്നതാണ്. എൽ. അക്കം (മുടക്കുകല്പന) ഖണ്ഡിതമായി (സഭയിൽ നിന്നുള്ള) ഒരു പുറത്താക്കലാണ്. ഒരു പക്ഷേ അവ്യക്തമായുള്ളതെങ്കിലും ക്രിമിനൽ കുറ്റങ്ങളെന്നു പറയാവുന്ന കുറഞ്ഞത് 9 ആരോപണങ്ങളാണ് അതിലുള്ളത്. ഇതിനു പുറമേ റോമാ സഭയിൽ ഭരണപരമായ നീക്കം ചെയ്യലിന് കാരണമായേക്കാവുന്നതോ, കാരണമല്ലാതായേക്കാവുന്നതോ ആയ ഒരു ആരോപണവും അതിലുണ്ട്. യാക്കോബായ സുറിയാനി സഭയിലെ ഒരു വൈദികനെ ഭരണപരമായി നീക്കം ചെയ്യാനുള്ള എന്തെങ്കിലും അധികാരം ഉൾക്കൊള്ളുന്ന കാനോനെപ്പറ്റി എന്തൊക്കെയായാലും ഇതിൽ സൂചിപ്പിക്കപോലും ചെയ്തിട്ടില്ല. ഇരു സഭകളുടെയും അവകാശവാദങ്ങളുടെയും ഘടനാരീതിയുടെ സാദൃശ്യം എന്തുതന്നെയായാലും, ഒന്നാം പ്രതി ഈ സഭയിലെ (യാക്കോബായ സുറിയാനി സഭയിലെ) അഭിഷേകം സ്വീകരിച്ചതുകൊണ്ട് റോമാസഭയുടെ കാനോനാ ബന്ധിതമായിരിക്കുന്നതിന് സമ്മതിച്ചിട്ടുണ്ടെന്നു സങ്കല്പിക്കുന്നത് വിചിത്രമായിരിക്കുന്നതാണ്.

നിയമത്തിന്റെ ഈ ഭാഗത്തെപ്പറ്റി ഉദ്ധരിച്ചിട്ടുള്ള മറ്റ് കേസുകൾ മുഖ്യമായും പ്രത്യേക നിയമങ്ങളുടെ വാചകരീതിയെ അവലംബമാക്കുന്നതായാണ് കാണുന്നത്. ഈ കേസുകളിൽ പെടുന്നതാണ് Local Goverment Board V Alridge (1915 A. C. Page 120) എന്ന കേസ്. ഇവിടെ അപ്പീൽ കോടതിയിൽ (The King V The Local Government Board, Ex parte Alridge - 1914 I. K. B. 160) ഹാമിൽറ്റൻ എൽ. ജെ. യുടെ ന്യൂനപക്ഷ വിധി ശരിവച്ചു. മനുഷ്യവാസയോഗ്യമല്ലെന്ന് കാണപ്പെടുന്ന വീടിന്റെ കാര്യത്തിൽ അത് അടച്ചിടാനും, ആ വീട് അപ്രകാരമുള്ള വാസത്തിന് തൃപ്തികരമാംവിധം യോഗ്യമാക്കി തീർത്തിട്ടുണ്ടോ എന്ന് തീരുമാനിച്ച് ഉത്തരവിടാനും, ഇംഗ്ലണ്ടിലെ തദ്ദേശ അധികൃതർക്ക്, ഹൗസിംഗ്, ടൗൺ പ്ലാനിംഗ്

Malankara Orthodox TV

മുതലായവ സംബന്ധിച്ച 1909-ലെ നിയമം 17-ാം വകുപ്പ്പ്രകാരം അധികാരം നൽകിയിരുന്നു.

ഒരു വീട് അടച്ചിടൽ ഉത്തരവിൽ നിന്നോ, ഈ ഉത്തരവിടാൻ തീരുമാനിക്കുന്നതിനു വിസമ്മതിച്ചുകൊണ്ടുള്ള ഉത്തരവിൽ നിന്നോ ഒരപ്പീൽ ലോക്കൽ ഗവൺമെന്റ് ബോർഡിന് സമർപ്പിക്കപ്പെട്ടു. മേല്പറഞ്ഞ നിയമത്തിന്റെ 39-ാം വകുപ്പ്പ്രകാരം അപ്പീലിന്മേലുള്ള നടപടിക്രമം ലോക്കൽ ഗവൺമെന്റ് ബോർഡിന് തീരുമാനിക്കാവുന്നതാണ്. എന്നാൽ ഒരു കോടതിയുടെ പരസ്യ അന്വേഷണ വിചാരണ കൂടാതെ അപ്പീൽ തള്ളിക്കളഞ്ഞുകൂടാത്തതാകുന്നുവെന്ന് മാത്രം. ഇത്തരം അന്വേഷണത്തിനുള്ള ചട്ടങ്ങൾ പ്രസ്തുത വകുപ്പ്പ്രകാരം രൂപവൽക്കരിച്ചിരുന്നു. പരിഗണനയിലുള്ള കേസിൽ ഒരു വീട്ടുടമയുടെ അപ്പീൽ, ബോർഡ് തള്ളിക്കളഞ്ഞു. ബോർഡിന്റെ നടപടികൾ റദ്ദാക്കണമെന്ന് വീട്ടുടമ തർക്കിച്ചു. അതിനുള്ള കാരണങ്ങൾ (മറ്റു കാര്യങ്ങൾക്കിടയിൽ) ഇവയുമാണ്. അപ്പീൽ തീർച്ച ചെയ്ത ഉദ്യോഗസ്ഥന് മുമ്പാകെ ഹാജരായി തന്റെ കേസ് അവതരിപ്പിക്കാൻ അനുവദിച്ചില്ല. സ്ഥലത്തെത്തി പരസ്യാന്വേഷണം നടത്തി, ഇൻസ്പെക്ടറുടെ റിപ്പോർട്ട് കാണുന്നതിനും തന്നെ അനുവദിച്ചില്ല. തൽഫലമായി സ്വാഭാവികനീതിയുടെ തത്വങ്ങൾ പാലിക്കപ്പെട്ടിട്ടില്ല. വീട്ടുടമയ്ക്ക് തെളിവുകൾ നൽകാൻ കഴിഞ്ഞു. ഇൻസ്പെക്ടർ സ്ഥലത്തെത്തി നടത്തിയ അന്വേഷണവേളയിൽ ഒരു സോളിസിറ്റർ വീട്ടുടമയുടെ ന്യായങ്ങൾ കേട്ടു. തെളിവിന്റെയും മൊഴികളുടെയും ഒരു ചുരുക്കെഴുത്തു കുറിപ്പു സഹിതം ഇൻസ്പെക്ടർ റിപ്പോർട്ട് ബോർഡിൽ എത്തിച്ചു. ഇവ ലഭിച്ചശേഷം കൂടുതലായി എന്തെങ്കിലും രേഖാമൂലം സമർപ്പിക്കാൻ ആഗ്രഹിക്കുന്നുണ്ടോയെന്ന് വീട്ടുടമയോട് ചോദിച്ചു. ബോർഡിന്റെ നടപടി കക്ഷികളെ കേൾക്കുകയായിരുന്നില്ല, മറിച്ച് എല്ലാ പ്രശ്നങ്ങളും എഴുത്തുകുത്തുകൾ വഴി തീരുമാനിക്കുകയായിരുന്നുവെന്നാണ് തോന്നിക്കുക. ഈ നടപടിക്രമം നിയമം ഒഴിവാക്കിയിട്ടില്ലെന്നും, നീതിന്യായ കോടതിയുടെ നടപടിക്രമത്തിന് സമാനതയിൽ പ്രവർത്തിക്കാൻ ബോർഡ് ബാദ്ധ്യസ്ഥമല്ലെന്നും പ്രഭുസഭ തീർച്ച ചെയ്തു. നീതിന്യായകോടതിയെ പോലെ ബോർഡ് പ്രവർത്തിച്ചെന്നാൽ അത് മതിയാകുമായിരുന്നു. അതായത് അവ തീർച്ചയായും മുൻവിധി കൂടാതെ അപ്പീൽ കൈകാര്യം ചെയ്തിരിക്കണം. ഓരോ കക്ഷിക്കും തന്റെ ന്യായങ്ങൾ മതിയാംവിധം ബോധിപ്പിക്കാനുള്ള അവസരം നൽകിയിരിക്കുകയും വേണം. ഈ വ്യവസ്ഥകൾ നിറവേറ്റപ്പെട്ടിട്ടുണ്ടെന്ന് ബോർഡിന്റെ പെർമെനന്റ് സെക്രട്ടറി സമർപ്പിച്ച സത്യവാങ്മൂലം കാണിക്കുന്നുണ്ടെന്ന് തീർച്ച ചെയ്യപ്പെട്ടു. ഒരു തീരുമാനം വരുന്നതിനു മുമ്പായി രേഖകളിന്മേൽ തയ്യാറാക്കുന്ന റിപ്പോർട്ടുകൾ വെളിപ്പെടുത്തുന്നതിനുള്ളതിനേക്കാൾ കൂടുതൽ കടപ്പാട് ഇൻസ്പെ

ക്ടറുടെ റിപ്പോർട്ട് വെളിപ്പെടുത്തുന്നതിന് ബോർഡിന് ഇല്ലായിരുന്നു. ഈ തീരുമാനം അപ്പീൽ വാദികൾക്ക് സഹായകമാകുന്നില്ല.

ഇവിടെ പരാമർശിക്കുക ആവശ്യമായിട്ടുള്ള മറ്റൊരു ഏക കേസ് Marquis of Aberyuvenny V Bishop of Leandaff എന്നതു മാത്രമാണ്. ആ കേസിൽ ഒരു നിയമത്തിലെ വ്യവസ്ഥ (1 and 2 Vice. C. 106, Sect. 103) വ്യാഖ്യാനിക്കേണ്ടത് ആവശ്യമായിരുന്നു. വെയ്ത്സിലെ ചില പള്ളികളിലെ ജനങ്ങൾക്ക് വേണ്ടത്ര ഇംഗ്ലീഷ് പരിജ്ഞാനമില്ലാത്തതിനാലും, അവിടത്തെ പള്ളികളിൽ സേവനത്തിന് നിയമിക്കപ്പെടുകയോ, അനുമതിപത്രം നല്കപ്പെടുകയോ ചെയ്യുന്നവർ വെൽഷ് ഭാഷ അറിയാവുന്നവർ ആയിരിക്കണമെന്നത് ആവശ്യമായിരുന്നതിനാലും "യഥാവിധിയുള്ള പരിശോധനയിലും അന്വേഷണത്തിലും പ്രബോധനം നടത്താനോ, സത്യവാചകം ചൊല്ലിക്കൊടുക്കാനോ, മറ്റു വൈദികവൃത്തികൾ നിർവഹിക്കാനോ, വെൽഷ് ഭാഷ സംസാരിക്കാനോ അപ്രാപ്തനെന്ന് കാണുന്ന ഏതെങ്കിലും വൈദികന് നിയമനമോ അനുമതിപത്രമോ നിഷേധിക്കുകയാണ് യോഗ്യമെന്ന് കരുതുന്നെങ്കിൽ, അതിനുള്ള അധികാരം ചില പ്രത്യേക ഭദ്രാസനങ്ങളിലെ ബിഷപ്പുമാർക്ക് ഈ വ്യവസ്ഥ നൽകുന്നുണ്ട്." ഈ വകുപ്പിനെക്കുറിച്ച് നടത്തപ്പെട്ട ശരിയായ വ്യാഖ്യാനത്തിൽ വൈദികവൃത്തിക്കുള്ള നിയമനത്തിനോ അനുമതി നൽകലിനോ വെൽഷ് ഭാഷ പരിജ്ഞാനം ഒഴികെ ഒന്നിനെക്കുറിച്ചും അന്വേഷണം ആവശ്യമില്ലെന്ന് തീരുമാനിക്കപ്പെട്ടു. വെൽഷ് ഭാഷ സംസാരിക്കുന്ന ഒരു വൈദികനെ വേണമെന്ന പള്ളിയുടെ ആവശ്യങ്ങളിന്മേൽ തീരുമാനമെടുക്കാൻ ബിഷപ്പിന് പൂർണ്ണമായ വിവേചനാധികാരം ഉണ്ടായിരിക്കുന്നതാണ്. അല്ലെങ്കിൽ അദ്ദേഹത്തിന് അവ നിഷ്പ്രയാസം തിട്ടപ്പെടുത്താനാവും. താൻ ആഗ്രഹിക്കുന്ന രീതിയിൽ അവ തിട്ടപ്പെടുത്താൻ ബിഷപ്പിന് സ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നതുമാണ്. ഈ കേസിനും ഇപ്പോഴത്തെ കേസിലെ വസ്തുതകളുമായി ഒരു ബന്ധവുമില്ല.

മാർഗ്ഗദർശനത്തിന് നിശ്ചിത ചട്ടങ്ങളില്ലാതിരിക്കുകയും, സ്വാഭാവിക നീതിയുടെ തത്വങ്ങളാൽ മാത്രം ബന്ധിതമായിരിക്കുകയും ചെയ്യുന്ന അർദ്ധ-നീതിന്യായ ട്രൈബ്യൂണലുകളുടെ തീരുമാനങ്ങളുടെ സാധുത തീരുമാനിക്കാൻ ബാധകമായിരിക്കേണ്ട തത്വങ്ങൾ അപ്പോൾ ഏവയാണ്? ഹൈക്കോടതിയുടെ (വട്ടിപ്പണക്കേസിലെ) ആദ്യ വിധിന്യായത്തിൽ പ്രസ്താവിച്ചിരിക്കുന്നപ്രകാരമുള്ള തീരുമാനങ്ങളിൽ ഊന്നിപ്പറഞ്ഞിട്ടുള്ള ഈ തത്വങ്ങളുടെ സംഗ്രഹം പ്രസ്താവിച്ചു കഴിഞ്ഞിട്ടുള്ളതാണ്. അവ ഇവിടെ ആവർത്തിക്കാവുന്നതാണ്.

മേല്പറഞ്ഞ തീരുമാനങ്ങളിൽ ഊന്നിപ്പറഞ്ഞിട്ടുള്ള തത്വങ്ങൾ ഇവയാണ്.

Malankara Orthodox TV

1) നടപടിയെടുക്കാൻ ഉദ്ദേശിക്കപ്പെടുന്നയാളെ അയാൾക്കെതിരായുള്ള കുറ്റാരോപണങ്ങൾ എന്തൊക്കെയെന്ന് അറിയിച്ചിരിക്കണം. അതിനുള്ള സമാധാനം അയാളോട് ആവശ്യപ്പെടുകയും വേണം.

2) ആ കുറ്റാരോപണങ്ങളുടെ സത്യസ്ഥിതി മനസ്സിലാക്കുന്നതിന് ഉചിതമായ ഒരു അന്വേഷണമോ, ഒരു അന്വേഷണ വിചാരണയോ തീർച്ചയായും നടത്തിയിരിക്കേണ്ടതാണ്.

3) ആഭ്യന്തരമായി സംഘടിപ്പിച്ചിട്ടുള്ള ഒരു ട്രൈബ്യൂണൽ ഇത്തരം അറിയിപ്പിനും അന്വേഷണ വിചാരണയ്ക്കും ശേഷം എടുക്കുന്ന തീരുമാനങ്ങൾ തെറ്റായിരുന്നെന്നാൽ പോലും കോടതികൾ അതിൽ ഇടപെടുന്നതല്ല.

4) കുറ്റം ആരോപിക്കപ്പെട്ടിട്ടുള്ളയാൾ സമാധാനം ബോധിപ്പിക്കുന്നതിന് ഹാജരാകാൻ ആവശ്യപ്പെട്ടിട്ട് അതിനു വിസമ്മതിക്കുന്നതായാൽ തനിക്ക് അതിന് അവസരം നൽകുകയുണ്ടായില്ലെന്ന് പിന്നീട് അയാൾക്ക് പരാതിപ്പെടാനാവുന്നതല്ലാത്തതാകുന്നു.

"ഭരണപരമായ നീക്കം ചെയ്യലിനെ" സംബന്ധിച്ച് ഉന്നയിക്കപ്പെട്ടിരുന്ന തർക്കവാദത്തിന് വിധേയമായി ഈ തത്വങ്ങൾ കഴിഞ്ഞ വാദവേളയിലും, ഇപ്പോഴത്തെ അപ്പീൽ വാദവേളയിലും വാദവേളയിലും റിവ്യൂ വാദവേളയിലും ഉറപ്പായി അംഗീകരിക്കുകയുണ്ടായി. സമാധാനം ബോധിപ്പിക്കുന്നതിനായി വിളിപ്പിക്കപ്പെടുന്നയാളെ പ്രതികൂലമായുള്ള ഒരു തീരുമാനത്തിന്റെ ഫലം എന്തു പ്രത്യേക ശിക്ഷയായിരിക്കുമെന്നത് അറിയിച്ചിരിക്കേണ്ട ആവശ്യമില്ലെങ്കിലും, ഒരു തീർപ്പിലും ശിക്ഷയിലും പര്യവസാനിച്ചേക്കാവുന്ന ഒരു അർദ്ധ നീതിന്യായ നടപടിയിലേക്കാണ് താൻ വിളിക്കപ്പെട്ടിരിക്കുന്നതെന്ന് അയാൾ അറിഞ്ഞിരിക്കേണ്ടതിന്റെ ആവശ്യകതയ്ക്ക് വാദികൾ കൂടുതൽ ഊന്നൽ നൽകുന്നതാണ്. ഒന്നാമത്തെ തത്വത്തെ സംബന്ധിച്ചിടത്തോളം ഇത് വിശദീകരിക്കപ്പെടുന്ന ഒട്ടേറെ കേസുകളുണ്ട്. നിശ്ചയമായും ഇരുപക്ഷവും അവലംബമാക്കിയ എല്ലാ കേസുകളിലും, നടപടി സ്വീകരിക്കപ്പെടുന്നയാളെ, അയാൾക്കെതിരായുള്ള കുറ്റാരോപണങ്ങളും അറിയിച്ചിരിക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്. മറ്റു തത്വങ്ങളും സ്വാഭാവികമായും ഇതുപ്രകാരം തന്നെ.

Local Government Board V Alridge എന്ന കേസിൽ ഈ വിഷയം സംബന്ധിച്ചുള്ള ചില ആധികാരിക അഭിപ്രായങ്ങളുണ്ട്. അവ പരാമർശിക്കപ്പെട്ടു കഴിഞ്ഞു. Labouchere V Earl of Wharncliffe (13 C. D. 346) എന്ന കേസ് ഈ തത്വത്തിന്റെ പ്രവർത്തനത്തിനുള്ള ശ്രദ്ധേയമായ ഒരു ഉദാഹരണമാണ് എച്ച്. ലേബൗഷെറെ ബഫ്സ്റ്റാക്ക് ക്ലബ്ബിലെ അംഗമായിരുന്നു. ക്ലബ്ബ് ഭരണം താഴെപ്പറയുന്ന 20-ാം ചട്ടം ഉൾപ്പെടെയുള്ള ചില ചട്ടങ്ങൾ പ്രകാ

Malankara Orthodox TV

രമാണ് നടത്തിയിരുന്നത്. പ്രസ്തുത ചട്ടം ഇപ്രകാരമാണ്: "ഏതെങ്കിലും അംഗത്തിന്റെ ക്ലബ്ബിനകത്തെയോ പുറത്തെയോ നടപടി ക്ലബ്ബിന്റെ ക്ഷേമ ത്തിനും താല്പര്യങ്ങൾക്കും ഹാനികരമാണെന്ന് ക്ലബ്ബ് കമ്മിറ്റിക്ക് അതേപ്പറ്റി നടത്തിയ അന്വേഷണത്തിൽ അഭിപ്രായമുണ്ടായാൽ, കമ്മി റ്റിക്ക് അയാളോട് ക്ലബ്ബ് അംഗത്വം രാജിവയ്ക്കാൻ ആവശ്യപ്പെടാം. രാജി വയ്ക്കാൻ അയാൾ വിസമ്മതിക്കുന്നപക്ഷം കമ്മിറ്റി (ക്ലബ്ബിന്റെ) പൊതു യോഗം വിളിച്ചുകൂട്ടേണ്ടതും, യോഗത്തിൽ സന്നിഹിതരായിരിക്കുന്ന അംഗങ്ങളിൽ മൂന്നിൽരണ്ട് ഭാഗത്തിന്റെ വോട്ടുകൾക്ക് അത്തരം മെംബറെ ക്ലബ്ബിൽ നിന്നും പുറത്താക്കാൻ അർഹതയുണ്ടായിരിക്കുന്നതുമാണ്." കമ്മിറ്റിക്ക് പതിന്നാലു ദിവസത്തെ നോട്ടീസിന്മേൽ പൊതുയോഗം വിളി ച്ചുകൂട്ടാൻ അധികാരമുണ്ടായിരുന്നു. ക്ലബ്ബിലെ മറ്റൊരംഗവുമായി വാഗ്വാ ദമുണ്ടായ ലേബൗഷറെ ഈ സംഭവത്തെപ്പറ്റിയുള്ള ഒരു കത്ത് 'ട്രൂത്ത്' എന്ന ആനുകാലിക പ്രസിദ്ധീകരണത്തിന് അയച്ചുകൊടുക്കുകയു ണ്ടായി. അംഗത്വം രാജിവയ്ക്കാൻ അദ്ദേഹത്തോട് (കമ്മിറ്റി) ആവശ്യ പ്പെട്ടു. അയാൾ അതിന് വിസമ്മതിച്ചു. തുടർന്ന് കമ്മിറ്റി പൊതുയോഗം വിളിച്ചുകൂട്ടി (അവസാനം പ്രസിദ്ധീകരിക്കപ്പെട്ടിരിക്കുന്ന പ്രകാരം) നോട്ടീ സിൽ പറയുന്ന (യോഗത്തിന്റെ) ആലോചനാവിഷയം കമ്മിറ്റി നടത്തിയ അന്വേഷണത്തിൽ ക്ലബ്ബ് അംഗമായ ലേബൗഷെറെയുടെ നടപടി ക്ലബ്ബി ന്റെ ക്ഷേമത്തിനും താല്പര്യങ്ങൾക്കും ഹാനികരമെന്നു കണ്ടെത്തുക യാൽ ചട്ടം 20 പ്രകാരം (ക്ലബ്ബ് അംഗത്വം) രാജിവെക്കാൻ കമ്മിറ്റി അദ്ദേഹ ത്തോട് ആവശ്യപ്പെടുകയും, അതിന് അദ്ദേഹം വിസമ്മതിക്കുകയും ചെയ്തിരിക്കുകകൊണ്ട് കമ്മിറ്റി എത്തിച്ചേർന്നിരിക്കുന്ന തീരുമാനത്തിന്മേ ലുള്ള റിപ്പോർട്ട് അംഗീകരിക്കുക എന്നതായിരുന്നു ഈ യോഗത്തിൽ അവതരിപ്പിക്കപ്പെടേണ്ടിയിരുന്നത്. താഴെപറയുന്ന പ്രമേയമാണ്: "എച്ച്. ലേബൗഷെറെയേ ക്ലബ്ബിൽ നിന്ന് പുറത്താക്കേണ്ടതും, ഇതിനാൽ പുറ ത്താക്കിയിരിക്കുന്നതുമാകുന്നു." 'ട്രൂത്ത്'-ൽ വന്ന ലേഖനത്തിലേക്ക് അംഗങ്ങളുടെ ശ്രദ്ധ ക്ഷണിക്കപ്പെട്ട യോഗത്തിൽ ലേ ബൗഷെറെ സംബ ന്ധിച്ചിരുന്നു. തന്റെ പുറത്താക്കലിനെതിരെ അയാൾ പ്രതിഷേധിച്ചു. എന്നാൽ നടപടികളെ അയാൾ എന്തെങ്കിലും കാരണത്തിന്മേൽ എതിർ ക്കുകയുണ്ടായില്ല. യോഗത്തിൽ 115 അംഗങ്ങൾ ഹാജരായിരുന്നു. അയാ ളെ 38-നെതിരെ 77 വോട്ടുകൾക്ക് പുറത്താക്കിയതായി പ്രഖ്യാപിക്കപ്പെട്ടു. ക്ലബ്ബിനെക്കൊണ്ടുള്ള തന്റെ സൗകര്യാനുഭവത്തിലും, പ്രയോജനാനു ഭവത്തിലും ഇടപെടുന്നതിൽ നിന്ന് കമ്മിറ്റിയെ തടയണമെന്ന് ആവശ്യപ്പെ ട്ടുകൊണ്ട് ലേബൗഷെറെ, വ്യവഹാരപ്പെട്ടു. നോട്ടീസിന്റെ അപര്യാപ്തത, മൂന്നിൽരണ്ടു ഭൂരിപക്ഷം തികയായ്ക മുതലായ വിവിധ കാരണങ്ങളി ന്മേൽ നടപടികളുടെ ക്രമാനുസൃതയെ അയാൾ എതിർത്തു. എന്നാൽ മുഖ്യ പ്രശ്നം സ്വാഭാവികനീതിയുടെ തത്വങ്ങൾ പാലിക്കുന്നതിലെ

Malankara Orthodox TV

വീഴ്ച്ചയെ സംബന്ധിക്കുന്നതായിരുന്നു. മേൽപറഞ്ഞിട്ടുള്ളപ്രകാരം ഈ കോടതി പ്രസ്താവിച്ചിരിക്കുന്ന സാരവത്തായ സ്വാഭാവികനീതിയുടെ തത്വം സംബന്ധിച്ചിടത്തോളം ഈ കേസും പ്രാമാണികമായ ഒന്നായി കാണാവുന്നതാണ്. ആരോപിക്കപ്പെട്ടിരുന്ന വസ്തുതകളുടെ സത്യാവസ്ഥയെക്കുറിച്ചുള്ള ഒരന്വേഷണ വിചാരണയിന്മേൽ അതായത് നീതിപൂർവ്വമായ ഒരു അന്വേഷണ വിചാരണയിന്മേൽ, കമ്മിറ്റി ഒരു അഭിപ്രായം രൂപവൽക്കരിക്കേണ്ടതായിരുന്നുവെന്ന് ചൂണ്ടിക്കാണിക്കപ്പെടുന്നു. അംഗത്തിന്റെ നടപടി എന്തായിരുന്നുവെന്നും, അതിൽ അയാൾക്കു നൽകാൻ കഴിയുന്ന സമാധാനമോ കാരണമോ എന്തായിരുന്നെന്നും കമ്മിറ്റി മനസ്സിലാക്കേണ്ടതായിരുന്നു. അയാളുടെ നടപടിയെപ്പറ്റി അന്വേഷിക്കാൻ പോവുകയാണെന്ന് അയാളെ കമ്മിറ്റി അറിയിക്കുകയും, തന്റെ ന്യായങ്ങൾ തങ്ങളോട് പറയുന്നതിന് അയാൾക്ക് അവസരം നൽകുകയും ചെയ്യേണ്ടതുമായിരുന്നു. ആ കേസിൽ ലേബൗഷെറെയുടെ നടപടിയെക്കുറിച്ച് അന്വേഷണം നടത്താൻ പോവുകയാണെന്ന് ഒരിക്കലും അയാളോട് പറഞ്ഞിരുന്നില്ല. ഇതിനുപുറമേ ലേബൗഷെറെയ്ക്ക് എതിരായ കൃത്യമായ കുറ്റാരോപണം എന്തായിരുന്നെന്നോ, അത് അയാളും ലോവ്സണും തമ്മിലുള്ള സംഭവത്തോടോ (വാഗ്വാദത്തോടോ), 'ട്രൂത്ത്'-ലെ ലേഖനത്തോടോ, രണ്ടിനോടുമോ ബന്ധപ്പെട്ടിരുന്നതായിരുന്നുവെന്നോ കമ്മിറ്റിയുടെ നടപടികളിൽ നിന്ന് ഒരിക്കലും വെളിപ്പെട്ടിരുന്നില്ല. കമ്മിറ്റിയുടെ അഭിപ്രായത്തെ (അതായത് തീർപ്പിനെ) ആശ്രയിച്ചുള്ള ഒരു കേസിൽ തീർപ്പിന് രൂപംനൽകാൻ അടിസ്ഥാനമാക്കിയിരുന്ന വസ്തുതകൾ തിട്ടപ്പെടുത്തേണ്ടത് പ്രധാനപ്പെട്ട കാര്യമായിരുന്നു. അത് പ്രതിക്ക് യഥാവിധി നോട്ടീസ് നൽകിയും തങ്ങളുടെ മുമ്പാകെയുള്ള വസ്തുതാപ്രശ്നത്തിന്മേൽ ചില തെളിവുകൾ (അത് ആവശ്യമായും കർശനമായി നിയമപരമായ തെളിവായിരിക്കണമെന്നില്ല) എടുത്തും, കുറ്റത്തിന്റെ സത്യാവസ്ഥയെപ്പറ്റി തൃപ്തികരമായി അവർ തന്നെ ബോദ്ധ്യപ്പെട്ടുകൊണ്ടു മാത്രമേ നിർവഹിക്കാനാവൂ. ഈവിധത്തിൽ തങ്ങളുടെ തീരുമാനത്തിൽ അവർ എത്തിച്ചേർന്നിരുന്നെങ്കിൽ ആ തീരുമാനം ശരിയായാലും തെറ്റായാലും കോടതി അതിൽ ഇടപെടുമായിരുന്നില്ല. പ്രതിക്ക് ന്യായമായ നോട്ടീസ് നൽകിയും, യഥാവിധിയുള്ള അന്വേഷണം നടത്തിയും, ക്ലബ്ബ് അംഗങ്ങളിൽ ഒരാളുടെ നടപടി ക്ലബ്ബിന്റെ ക്ഷേമത്തിനും താല്പര്യങ്ങൾക്കും ഹാനികരമായിരുന്നെന്ന തീരുമാനത്തിൽ കമ്മിറ്റി എത്തിച്ചേർന്നിരുന്നെന്നാൽ യാതൊരു നീതിന്യായ ട്രൈബ്യൂണലിനും ഇപ്രകാരം നീതിപൂർവ്വം രൂപവൽക്കരിക്കപ്പെട്ട ഒരു അഭിപ്രായത്തിൽ നിന്ന് ആവിർഭവിക്കാവുന്ന എന്ത് അനന്തരഫലങ്ങളിലും ഇടപെടാനാവുന്നതല്ല. ഈ കേസ് (മറ്റു കാര്യങ്ങൾക്കിടയിൽ) ചൂണ്ടിക്കാട്ടുന്നത്, നിയമകോടതികൾ അവയുടെ തീരുമാനം അധിഷ്ഠിതമാക്കുന്നതിന് ഒരുപക്ഷേ തെളിവായി

Malankara Orthodox TV

പരിഗണിക്കുന്നതല്ലെങ്കിലും, ട്രൈബ്യൂണലുകൾ തീർച്ചയായും തെളിവിന്റെ സ്വഭാവത്തോടുകൂടിയ എന്തെങ്കിലും എടുത്തിരിക്കണമെന്നാണ്. ഈ വിഷയത്തിന്മേലുള്ള ഒരു മുഖ്യ ആധികാരിക അഭിപ്രായമായാണ് ഇത് എപ്പോഴും പരിഗണിച്ചു വരുന്നത്.

Capel V Child (2 C & J 558, 149 E. R. 235) എന്നതാണ് മറ്റൊരു കേസ്. 157 Geo 3, c 99 നിയമത്തിന്റെ 50-ാം വകുപ്പിൽ ഇപ്രകാരം വ്യവസ്ഥ ചെയ്തിരിക്കുന്നു. "ഏതെങ്കിലും ബിഷപ്പിന് സ്വന്തം അറിവുപ്രകാരമോ, അല്ലെങ്കിൽ തന്റെ മുമ്പാകെ സമർപ്പിച്ചിരിക്കുന്ന സത്യവാങ്മൂലപ്രകാരമുള്ള തെളിവുകൊണ്ടോ, തന്റെ ഭദ്രാസനത്തിൽപെടുന്ന ഏതെങ്കിലും വൈദികന്റെ ചുമതലയിലുള്ള പള്ളികളുടെയോ, ചാപ്പലുകളുടെയോ സംഖ്യാബാഹുല്യം കാരണം, വൈദികന്റെ ഉദാസീനതയുടെ അനന്തരഫലമായി അവിടെ വൈദിക കർത്തവ്യങ്ങൾ മതിയാകുംവിധം നിർവഹിക്കപ്പെടാതെ വരുന്നുണ്ടെന്ന് തൃപ്തികരമായി ബോധ്യപ്പെട്ടെന്ന് എപ്പോഴെങ്കിലും തോന്നുന്നുവോ, അപ്പോൾ", നിർബ്ബന്ധിതമായി ഒരു സഹായ വൈദികനെ അവിടെ നിയമിക്കുന്നതിനു വേണ്ട നടപടി സ്വീകരിക്കാൻ ബിഷപ്പിന് അധികാരമുണ്ടായിരിക്കുന്നതാണ്. പ്രസ്തുത വകുപ്പിന്റെ ഭാഷാരീതി ഒരു അന്വേഷണ വിചാരണയും, ആ അന്വേഷണ വിചാരണയുടെ ഫലമായുള്ള ഒരു തീർപ്പും അർത്ഥമാക്കുന്നുണ്ടെന്ന് തീരുമാനിക്കപ്പെടുകയുണ്ടായി. ഉദാസീനത ആരോപിക്കപ്പെട്ടിട്ടുള്ള കക്ഷിക്ക് പറയാനുള്ളത് കേൾക്കാതെയും, എതിർ സത്യവാങ്മൂലം സമർപ്പിക്കാൻ അവസരം നൽകാതെയും, ബിഷപ്പ് തന്റെ മുമ്പാകെ സമർപ്പിക്കപ്പെട്ടിട്ടുള്ള സത്യവാങ്മൂലങ്ങളിന്മേൽ തീർപ്പിന് രൂപം നൽകിയിരിക്കണമെന്ന് ഉദ്ദേശിക്കപ്പെടാനാവുന്നതല്ല. ബിഷപ്പ് സത്യവാങ്മൂലത്തിന്മേലല്ല, സ്വന്തം അറിവു വച്ചുകൊണ്ടാണ് നടപടി സ്വീകരിക്കുന്നതെങ്കിൽ പോലും, (മേല്പറഞ്ഞ) അതേ ഗതിയിലുള്ള നടപടികൾ ആവശ്യമാണ്. കാരണം, ഒരു കക്ഷിക്ക് തന്റെ നടപടി വിശദീകരിക്കുന്നതിനുവേണ്ടി തന്നെ കേൾക്കുന്നതിനുള്ള അവകാശമുണ്ടായിരിക്കുന്നതാണ്. ബിഷപ്പിന്റെ മനസ്സിൽ തന്നെക്കുറിച്ച് ഉളവാക്കപ്പെട്ടിട്ടുള്ള ധാരണ നീക്കം ചെയ്യേണ്ട ആവശ്യത്തിന്, (തെളിവു നൽകാൻ) സാക്ഷികളെ വിളിക്കുന്നതിനും കക്ഷിക്ക് അവകാശമുണ്ടായിരിക്കും. തന്റെ സ്വന്തം ന്യായങ്ങൾ കേൾക്കപ്പെടുന്നതിനുള്ള അവകാശവും കക്ഷിക്കുണ്ട്. തെളിവുകൾ നൽകാൻ കക്ഷിക്ക് അവസരം നൽകാതെ മാത്രമല്ല, എന്നാൽ വിധി പ്രഖ്യാപിക്കാൻ നടപടി സ്വീകരിക്കുന്നതിനുള്ള ജഡ്ജിയുടെ ഉദ്ദേശ്യം കക്ഷിയെ അറിയിക്കാതെയും വിധിപ്രഖ്യാപനം നടത്തിയിരിക്കുന്നത്, നീതിയുടെ എല്ലാ തത്വങ്ങൾക്കും എതിരായിരിക്കുന്നതാണ്. മേല്പറഞ്ഞ കേസിൽ ശരിയായതെന്ന് ചൂണ്ടിക്കാണിക്കപ്പെട്ട നടപടിക്രമം അനുവർത്തിച്ചിരുന്നില്ലെന്ന് തീരുമാ

Malankara Orthodox TV

നിച്ചു. ഒരു സഹായ വൈദികനെ നിയമിക്കേണ്ടതിനുള്ള അഭ്യർത്ഥന യിൽ തീർച്ചയായും (വൈദികന്റെ) ഉദാസീനതയ്ക്കുള്ള തെളിവുകൾ ലഭിച്ചത് വസ്തുതകളിൽ നിന്നായിരുന്നുവെന്നു പ്രസ്താവിച്ചിരിക്കേ ണ്ടത്, തനിക്കെതിരായി ഹാജരാക്കപ്പെട്ടിട്ടുള്ള തെളിവുകൾ എന്തൊക്കെ യാണെന്ന് കക്ഷി അറിയേണ്ടതിന് ആവശ്യമായിരുന്നുവെന്നതും (ബിഷ പ്പ് ചെയ്തതുപോലെ) നിയമത്തിലെ വാക്യരീതി പൊതുവേ അനുകരിച്ച് (ഉദാസീനതക്കുള്ള) കാരണങ്ങൾ പ്രസ്താവിച്ചത് അപര്യാപ്തമായിരു ന്നുവെന്നതും പ്രത്യേകം ശ്രദ്ധിക്കപ്പെടുന്നുണ്ട്.

പ്രയോജനപ്രദമായ മറ്റൊരു കേസ് Lorog V Bishop of cape Town (1 Moo. N.S. 111; 15 E. R.756) എന്ന കേസ് ആണ്. ഈ കേസിൽ ഒരു വൈദികൻ വാദിയും കേപ് ടൗണിലെ ബിഷപ്പ് പ്രതിയുമായിരുന്നു. ബിഷപ്പ് തന്റെ ഇടവകയിൽപെട്ട ഒരു പള്ളിയിലെ വൈദികനെ പ്രസ്തുത സ്ഥാനത്തു നിന്ന് നീക്കം ചെയ്തു. ഒരു മുൻ സുന്നഹദോസ് പാസ്സാക്കിയ നിയമങ്ങളും ഭരണഘടനയുമെന്ന് അവകാശപ്പെടുന്ന അച്ചടിച്ച ചില ചട്ടങ്ങൾ അയച്ചുകൊടുത്തുകൊണ്ട്, അതിലെ വ്യവസ്ഥ കൾക്ക് അനുസരണമായി ഭദ്രാസന സുന്നഹദോസിലേക്കുള്ള പള്ളി പ്രതിനിധികളുടെ തെരഞ്ഞെടുപ്പു നടത്തണമെന്ന് നിർദ്ദേശിക്കുന്ന നോട്ടീസ്, പള്ളിയിൽ നൽകണമെന്ന ബിഷപ്പിന്റെ ഉത്തരവ് വാദി അനു സരിച്ചില്ലെന്നതാണ് നീക്കം ചെയ്യലിനുള്ള കാരണം. ബിഷപ്പിന് രാജാ വിൽ നിന്നും ലഭിച്ച അധികാരപത്രങ്ങൾ ഉണ്ടായിരുന്നു. (കേസിൽ) അവ അസാധുവായി പ്രഖ്യാപിക്കപ്പെട്ടു. കേപ് കോളനി സ്വയം ഭരണാവകാ ശമുള്ള ഒരു കോളനിയായി രൂപംകൊണ്ടശേഷം നൽകപ്പെട്ടതായിരുന്നു അവ എന്നതായിരുന്നു ഇതിന് കാരണം. അതുകൊണ്ട് കോളനിയിലെ ചർച്ച് ഓഫ് ഇംഗ്ലണ്ടിന്റെ നില നിയമപ്രകാരം സ്ഥാപിക്കപ്പെടാത്ത മറ്റേതെങ്കിലും മതസമൂഹത്തിന്റെ നില തന്നേയായിരുന്നു. അതായത് സമൂഹത്തിനുള്ളിൽ അച്ചടക്കം നടപ്പിലാക്കുന്നതിനുള്ള ചട്ടങ്ങൾ അംഗ ങ്ങൾക്ക് സ്വീകരിക്കാവുന്നതും, അത് വ്യക്തമായോ വിവക്ഷിതമായോ അംഗീകരിക്കുന്നവർക്ക് അത് ബന്ധിതമായിരിക്കുന്നതുമാണ്. അംഗങ്ങ ളിൽ ആരെങ്കിലും ചട്ടങ്ങൾ ലംഘിച്ചിട്ടുണ്ടോ എന്നും, ഉണ്ടെങ്കിൽ അതി ന്റെ അനന്തരഫലം എന്തെന്നും തീരുമാനിക്കാൻ ട്രൈബ്യൂണൽ അതിന്റെ അധികാരസീമയ്ക്ക് ഉള്ളിൽ നിന്നുകൊണ്ടു പ്രവർത്തിക്കു കയും, മാർഗ്ഗനിർദ്ദേശങ്ങൾ നൽകുന്നതിനുള്ള ചട്ടങ്ങൾ എന്തെങ്കിലുമു ണ്ടെങ്കിൽ അവ പാലിക്കുകയും, ആ വിധമുള്ള ചട്ടങ്ങളുടെ അഭാവത്തിൽ നീതിയുടെ തത്വങ്ങൾക്ക് അനുയോജ്യമായ രീതിയിലുള്ള നടപടികൾ സ്വീകരിക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ അത്തരം തീരുമാനങ്ങൾ സാധു വായിരിക്കുന്നതുമാണ്. കക്ഷികൾ തമ്മിലുള്ള കരാറിന്റെ കാര്യത്തിന്,

Malankara Orthodox TV

കോളനിയിൽ ബാധകമാകാവുന്നിടത്തോളം മാത്രമാണെങ്കിലും, ചർച്ച് ഓഫ് ഇംഗ്ലണ്ടിന്റെ നിയമമായിരിക്കും ഇരു കക്ഷികളെയും നിയന്ത്രിച്ചിരിക്കേണ്ടതെന്ന കരാറിൽ ഇവർ ഏർപ്പെട്ടിരിക്കുന്നുവെന്നാണ് മനസ്സിലാക്കുകയെന്ന് കേസിലെ വസ്തുതകളിന്മേൽ കോടതി തീർച്ച ചെയ്തു. നിയമാനുസൃതമായുള്ള ഏതെങ്കിലും കാരണത്തിന് – അതായത് (കോളനിയിലെ സാഹചര്യങ്ങളിൽ നിന്ന് സംജാതമാകാവുന്ന എന്തെങ്കിലും വ്യത്യസ്തതകൾക്ക് പരിഗണനന നൽകിക്കൊണ്ട്) വൈദികനെ നീക്കം ചെയ്യാൻ ഇംഗ്ലണ്ടിലുള്ള തന്റെ ബിഷപ്പിന് അധികാരം നൽകുന്നതരം കാരണത്തിന് – ബിഷപ്പിന് വൈദികനെ നീക്കം ചെയ്യാൻ കഴിയുന്നിടത്തോളം, വൈദികൻ സ്വമേധയാ ബിഷപ്പിന് വഴങ്ങിയിട്ടുണ്ട്. എന്നാൽ ഭദ്രാസന സുന്നഹദോസുകൾ നിയമാനുസൃതമായതെങ്കിലും അല്ലാത്തതെങ്കിലും, രാജാവിന്റെ അനുമതിയോടു കൂടിയും ഇതല്ലാത്തവ രണ്ടു നൂറ്റാണ്ടിലധികമായി ഇംഗ്ലണ്ടിൽ നിലവിലില്ലായിരുന്നുവെന്ന വസ്തുത പരിഗണിക്കുമ്പോൾ, വൈദികൻ ബിഷപ്പിന്റെ അധികാരം അംഗീകരിച്ചതിലൂടെ, സുന്നഹദോസ് വിളിച്ചു കൂട്ടുന്നതിനും, അതിൽ സംബന്ധിക്കുന്നതിന് വൈദികനോട് ആവശ്യപ്പെടുന്നതിനുമുള്ള ബിഷപ്പിന്റെ അവകാശത്തെ വൈദികൻ അംഗീകരിച്ചിട്ടുണ്ടെന്ന് ധരിക്കാനാവുന്നതല്ല. സമ്മേളിച്ച സുന്നഹദോസിന്റെ നടപടികൾ അസാധുവായിരുന്നു. ഈ സമൂഹത്തിന്റെ ഭരണഘടന തന്നാൽ കഴിയുന്നിടത്തോളം പ്രയോഗത്തിലാക്കുന്നതിനും, സുന്നഹദോസിന്റെ സ്വഭാവത്തോടു കൂടിയ ഒരു യോഗം വിളിച്ചു കൂട്ടുന്നതിനുള്ള സമൂഹത്തിന്റെ ഉത്തരവുപ്രകാരമുള്ള നടപടികൾ സ്വീകരിക്കുന്നതിനുമാണ് വൈദികനോട് ആവശ്യപ്പെട്ടിരുന്നത്. ഇവിടെ ബിഷപ്പിനോടുള്ള വൈദികന്റെ സാമ്പത്തിക പ്രതിജ്ഞ കൊണ്ട് ബിഷപ്പിന്റെ നിയമപ്രകാരമല്ലാത്ത എല്ലാ ആജ്ഞകളും വൈദികൻ അനുസരിക്കുമെന്ന് അർത്ഥമാക്കപ്പെടുന്നതല്ല. എന്നാൽ ബിഷപ്പിന് നൽകാൻ അധികാരപ്പെട്ടതായ ആജ്ഞകൾ വൈദികൻ അനുസരിക്കുന്നതായിരിക്കും. ഇതുപ്രകാരം വൈദികനെതിരെ പാസ്സാക്കപ്പെട്ട ഉത്തരവുകൾ നിയമവിരുദ്ധമായിരുന്നു. ഈ കേസിനെ അവലംബമാക്കിയിരിക്കുന്നത് ഒരു വൈദികനെ നീക്കം ചെയ്യുന്നതിന് കാരണമാകുന്ന കുറ്റം, വൈദികന്റെ സഭയുടെ നിയമപ്രകാരമുള്ള എന്തെങ്കിലുമൊരു കുറ്റമായിരിക്കണമെന്ന് വ്യക്തമാക്കുന്നതിനു വേണ്ടിയാണ്.

Capel V Child എന്ന കേസിനെപ്പറ്റി പ്രതിപാദിക്കവേ, വൈദിക മേധാവിക്ക് വസ്തുതകളെക്കുറിച്ച് നേരിട്ട് അറിയാവുന്നതാണെങ്കിൽതന്നെയും, ഒരു അന്വേഷണ വിചാരണ ആവശ്യമാണെന്നും, ഉദാസീനത കാട്ടിയെന്നു സംശയിക്കപ്പെടുന്ന കക്ഷിക്ക് വസ്തുതകൾ വിശദീകരിക്കാനും, തന്റെ ന്യായങ്ങൾ സമർത്ഥിക്കാനും തീർച്ചയായും ഒരു അവസരം നൽകേ

Malankara Orthodox TV

ണ്ടതാണെന്നും പ്രസ്താവിച്ചിരുന്നു. ഈ പോയിന്റിന്മേൽ പ്രസ്തുത കേസിനെ Queen V Smith (5 Q. B 614 E. R. 1381) എന്ന കേസിലെ തീരുമാനം പിന്തുണയ്ക്കുന്നുണ്ട്. ആ കേസിൽ ഒരു ഇടവകപ്പള്ളിയിൽ ക്ലാർക്കും ശുശ്രൂഷകനുമായി ജോലി നോക്കിയിരുന്ന ആളെ പള്ളി വികാരി പിരിച്ചു വിട്ടു. ദിവ്യാരാധനവേളയിൽ അയാൾ മദ്യപിച്ചിരുന്നുവെന്നും, അനുചിതമായ രീതിയിൽ പെരുമാറിയെന്നുമുള്ള കാരണത്തിന്മേലാണ് വികാരി അയാളെ പിരിച്ചുവിട്ടത്. ഇതേക്കുറിച്ചുള്ള അഭിപ്രായ പ്രകടനങ്ങളിൽ വികാരിക്കുവേണ്ടി ഇപ്രകാരം തർക്കിക്കപ്പെട്ടു. “ശുശ്രൂഷകന്റെ ദുർനടപടികളിന്മേൽ വികാരി സ്വന്തം അഭിപ്രായത്തിൽ നടപടിയെടുത്തതിനാൽ കുറ്റാരോപണം ശരിയല്ലെന്നു തെളിയിക്കാനോ, അല്ലെങ്കിൽ വിശദീകരണം നൽകാനോ ശുശ്രൂഷകന് കഴിയുമാറുള്ള എന്തെങ്കിലും രീതിയിലുള്ള ഒരു നടപടിപ്രക്രിയ ആവശ്യമില്ലാത്തതാണ്. നിയമം ഒരു പ്രതിയുടെയും, ഒരു സാക്ഷിയുടെയും, ഒരു വിധികർത്താവിന്റെയും കർത്തവ്യങ്ങൾ വികാരിയിൽ നിക്ഷിപ്തമാക്കിയിരിക്കുന്നുണ്ട്. തന്റെ കീഴ് ഉദ്യോഗസ്ഥന്റെ മേലുള്ള തുടർച്ചയായ മേൽനോട്ടത്തിനും, നിയന്ത്രണത്തിനും, തന്റെ സാന്നിദ്ധ്യത്തിൽ പരസ്യമായി കാട്ടിയ അപമര്യാദയായ പെരുമാറ്റത്തിന് അയാളെ പിരിച്ചുവിടുന്നതിനുള്ള തന്റെ അധികാരം വിനിയോഗിക്കുന്നതിനും വികാരിയെ ബാദ്ധ്യസ്ഥനാക്കുന്നുണ്ട്. ഇത്തരമൊരു കേസിൽ തന്റെ സ്വന്തം ധാരണപ്രകാരം നടപടിയെടുക്കേണ്ടതിന്റെ ആവശ്യകതയെ ഉദാഹരിക്കുന്നതാണ്, നീതിന്യായ കോടതികൾ കോടതിയലക്ഷ്യക്കുറ്റത്തിന് ലഘുവായുള്ള ഒരു വിചാരണ (Summary trial) നടത്തി ശിക്ഷിക്കുന്നതും ഹൈവേ നിയമപ്രകാരം ഒരാൾ കുറ്റം ചെയ്യുന്നതു കണ്ടുകൊണ്ട് അയാളെ കുറ്റക്കാരനെന്നു വിധിക്കുന്നതും.” എന്നാലും ഒരു പക്ഷേ ഈ കേസുകളിൽ പോലും കോടതിയലക്ഷ്യം കാട്ടുന്ന മദ്യപന്റെ കാര്യത്തിൽ സാദ്ധ്യമാകുന്നതൊഴിച്ചാൽ, തന്റെ ന്യായം ബോധിപ്പിക്കാൻ കക്ഷിയെ വിളിപ്പിക്കാവുന്നതാണെന്ന് കോടതി ചൂണ്ടിക്കാട്ടുന്നു. ഒരു ആജീവനാന്ത ഉദ്യോഗത്തിൽ നിന്നുള്ള മറ്റൊരുവിധ പിരിച്ചുവിടലായിരുന്നു അതെന്നിരുന്നാലും, ഏതെങ്കിലും രീതിയിലുള്ള അന്വേഷണം അതിനുമുമ്പായി നടത്തിയിരുന്നിരിക്കണം. ഇതിൽവച്ച് തന്റെ ന്യായങ്ങൾ (വിധികർത്താവ്) കേൾക്കുന്നതിനുള്ള ഒരവസരം പ്രതിക്ക് ലഭിച്ചിരിക്കുകയും വേണം. കുറ്റം ചുമത്തപ്പെട്ടിട്ടുള്ള ആളോട് സമാധാനം ബോധിപ്പിക്കാൻ ആവശ്യപ്പെട്ടിരുന്നുവെങ്കിൽ, അങ്ങേയറ്റം തെറ്റെന്നു തോന്നിയ കുറ്റത്തിന് കടുത്തശിക്ഷ നൽകരുതെന്നും, ശിക്ഷ പിരിച്ചുവിടലിൽ വളരെ കുറഞ്ഞ ഒന്നായിരിക്കണമെന്നുമുള്ള അഭിപ്രായങ്ങൾ, ഒരുപക്ഷേ അയാൾ തെളിവുകൾ നൽകി ബോദ്ധ്യപ്പെടുത്തുമായിരുന്നേനെ. കുറ്റകരമായ ഉദ്ദേശ്യങ്ങളുടെയോ, നിശ്ചയങ്ങളുടെയോ തെറ്റാണെന്ന തെളിയിക്കലിനോടോ, മറ്റു വസ്തുതകൾ ഒരു പക്ഷേ പ്രതിയെ

Malankara Orthodox TV

അവകാശിയാക്കിയേക്കാവുന്ന ശിക്ഷാ ലഘൂകരണത്തോടോ, കുറ്റത്തി നുള്ള മാപ്പ് നൽകലിനോടോ വിരുദ്ധമായതല്ലാത്തതിനാൽ, ആരോപി ക്കപ്പെട്ട കുറ്റം വൈദികന്റെ നിരീക്ഷണത്തിന്മേൽ അധിഷ്ഠിതമായിരു ന്നതു കാരണം ഈ പൊതു തത്വം ഒഴിവാക്കപ്പെട്ടിരുന്നില്ല.

നീതിന്യായകോടതികളുടെ എല്ലാ നടപടിക്രമങ്ങളും തീർച്ചയായും അർദ്ധ - നീതിന്യായ ട്രൈബ്യൂണലുകൾ പാലിച്ചിരിക്കേണ്ട ആവശ്യമില്ല. Local Goverment Board V Arlidge എന്ന കേസിനെപ്പറ്റി പ്രതിപാദിക്കവെ ഇക്കാര്യം ചൂണ്ടിക്കാണിച്ചു കഴിഞ്ഞിട്ടുള്ളതാണ്.

Barthtt V Kirwood (2 Ec and Bc. 771; 118 E. R. 956) എന്ന കേസ് (ഈ വിഷയത്തിൽ) സംഗതമായ ഒരു കേസ് ആണ്. ഇവിടെ ഒരു ബിഷപ്പ് Statute, 1 and 2 Vict. C.106 പ്രകാരം ഒരു വൈദികനെതിരെ ചില നടപടികൾ സ്വീകരിച്ചിരുന്നു. വൈദികൻ (തനിക്കുവേണ്ടിയുള്ള) വസതിയിൽ താമ സിക്കാതിരുന്നതിനാൽ, പള്ളിവക പ്രസ്തുത വസതി കൈവശത്തിലെടു ക്കുന്നതിൽ നടപടികൾ ചെന്നെത്തി. ആദ്യം വൈദികന് താക്കീത് നൽക പ്പെട്ടു. അനന്തരം മുപ്പത് ദിവസത്തിനകം വസതിയിൽ മടങ്ങിയെത്താൻ നിർദ്ദേശിച്ചുകൊണ്ടുള്ള ഉത്തരവ് നൽകി. തുടർന്ന് വസതി കൈവശത്തി ലെടുക്കാൻ ഉത്തരവായി. വസതിയിലേക്ക് മടങ്ങാതിരുന്നതിനുള്ള വിശ ദീകരണം ഓരോ ഘട്ടത്തിലും വൈദികൻ നൽകിയിരുന്നു. അപകീർത്തി ക്കേസിൽ കുറ്റക്കാരനെന്നു കണ്ട് തനിക്കെതിരെ കഠിനതടവ് ശിക്ഷ വിധിച്ചിരിക്കുകയാണെന്നതായിരുന്നു വൈദികന്റെ വിശദീകരണം. ഓരോ തവണയും ഈ വിശദീകരണം തൃപ്തികരമല്ലെന്ന് കണ്ട് ബിഷപ്പ് തള്ളി ക്കളഞ്ഞു. വൈദികന്റെ ന്യായങ്ങൾ കേൾക്കുകയുണ്ടായെന്നും, അനുവ ർത്തിക്കപ്പെട്ട നടപടിക്രമം പൂർണ്ണമായും ക്രമാനുസൃതമായിരുന്നെന്നു മായിരുന്നു കേസിലെ വിധി.

(വട്ടിപ്പണക്കേസിൽ) പ്രതികൾക്കു വേണ്ടി വാദിക്കപ്പെട്ട മറ്റൊരു പോയിന്റ് (ഒന്നാം) പ്രതിക്കെതിരായ തീർപ്പിന്റെ കൃത്യതയും, ഔചി ത്യവും സിവിൽ കോടതികൾ പരിഗണിക്കുന്ന വിഷയങ്ങളല്ലെന്നായി രുന്നു. ഇതിന് ഉദാഹരണമാണ് Weinlerger V Migles (1919 A.C. 406 ) എന്ന കേസ്. ഈ കേസിൽ ലണ്ടൻ സ്റ്റോക്ക് എക്സ്ചേഞ്ചിന്റെ കമ്മിറ്റി തന്റെ അംഗത്വം ഒരു വർഷത്തേക്ക് പുതുക്കണമെന്ന വാദിയുടെ അപേക്ഷ തള്ളിക്കളഞ്ഞു. ഇതിനു കാരണം പറഞ്ഞത് വാദി ജർമ്മൻ വംശജനാ യിരുന്നുവെന്നതാണ്. എന്നാൽ (ഒന്നാം) ലോകമഹായുദ്ധത്തിന് 22 വർ ഷങ്ങൾ മുമ്പുതന്നെ അയാൾക്ക് ബ്രിട്ടീഷ് പൗരത്വം നൽകപ്പെട്ടിരുന്നു. ബ്രിട്ടനോടുള്ള തന്റെ കൂറിന് പല തെളിവുകളും അയാൾ നൽകിയിരു ന്നതാണ്. കോടതിയുടെ വിവേചനാധികാരം കമ്മിറ്റിയുടെ വിവേചനാധി കാരത്തിന് പകരമായി വിനിയോഗിക്കാൻ കോടതി വിസമ്മതിച്ചു. പ്രതി

Malankara Orthodox TV

തന്റെ ന്യായസമർത്ഥനത്തിൽ പരാജയപ്പെടുന്നപക്ഷം എന്തു ശിക്ഷ നേരിടാനാണ് ബാദ്ധ്യസ്ഥനാവുകയെന്നത് അയാളെ അറിയിക്കേണ്ട കാര്യമില്ലെന്ന കാര്യവും പ്രസ്താവ്യമാണ്. Barethtt V Kirwood എന്ന കേസിലെ വിധിയിൽ ജഡ്ജി ഇപ്രകാരം പറയുന്നു. "ഒരു കക്ഷിയുടെ ന്യായങ്ങൾ കേൾക്കുകയും, അയാൾ തെറ്റുകാരനാണെന്ന് കണ്ടെത്തുകയും ചെയ്താൽ, തനിക്കുള്ള ശിക്ഷ എന്തായിരിക്കുമെന്ന് താൻ അറിഞ്ഞിരുന്നില്ലെന്ന് പരാതിപ്പെടാൻ അയാൾക്ക് അവകാശമുണ്ടെന്ന് വാദിക്കപ്പെട്ടിരുന്നതായി ഞാൻ കരുതുന്നില്ല. നിങ്ങൾ എന്തായിരിക്കും എന്നോട് ചെയ്യുകയെന്ന് ഞാൻ അറിഞ്ഞിരുന്നെങ്കിൽ ഞാൻ അനുസരിക്കുമായിരുന്നുവെന്നു പറയാൻ ഒരാൾക്ക് അവകാശമില്ലാത്തതാകുന്നു. അയാൾക്ക് അത് (അങ്ങനെ പറയുക) എളുപ്പമായിരിക്കാം. പക്ഷേ എന്റെ നീതി നിർവ്വഹണത്തിന് അത് ആവശ്യമില്ലാത്തതാകുന്നു."

Montagu V Leit. Governor of Van Die nan's Land എന്ന കേസിൽ ഒരു കോളനിയിലെ ഗവർണ്ണറും, എക്സിക്യൂട്ടീവ് കൗൺസിലും ചേർന്ന് ആ കോളനിയിലെ ഒരു സുപ്രീംകോടതി ജഡ്ജിയെ തങ്ങൾക്ക് അധികാരമുണ്ടെന്ന ഭാവത്തിൽ നീക്കം ചെയ്തു. സസ്പെൻഡ് ചെയ്യാതിരിക്കാൻ കാരണമുണ്ടെങ്കിൽ ബോധിപ്പിക്കാൻ ജഡ്ജിയോട് ആവശ്യപ്പെട്ടശേഷം മാത്രമായിരുന്നു ഈ നടപടി. ഇത് ഒരു ക്രമക്കേടായിരുന്നെന്നു ചൂണ്ടിക്കാട്ടിയ കോടതി ഇതിന്റെ അനന്തരഫലമായി ജഡ്ജിക്കൊരു ഹാനിയും നേരിട്ടിരുന്നില്ലെന്നതിനാൽ ശിക്ഷാ ഉത്തരവ് അസ്ഥിരപ്പെടുത്താൻ ശുപാർശ ചെയ്യാനാവുന്നതല്ലെന്നു പ്രസ്താവിച്ചു.

ഈ ഘട്ടത്തിൽ Osgood V Nelson (L. R. 5 E and Irish App. 636), Fisher V Jackson (1891, 2 ch. 84) എന്നീ രണ്ടു കേസുകളെക്കുറിച്ചു കൂടി മാത്രം പരാമർശിക്കേണ്ട ആവശ്യമേയുള്ളു. ഈ വിധികളിൽ സ്ഥാപിതമായിരിക്കുന്ന തത്വങ്ങളിൽ അധികവും സവിസ്തരം വിവരിച്ചു കഴിഞ്ഞിട്ടുള്ളതാണെങ്കിലും ഇവയ്ക്ക് ശ്രദ്ധാർഹമായ ചില സവിശേഷതകൾ ഉണ്ട്. Osgood V Nelson എന്ന കേസിൽ, നിസ്സാര കാരണങ്ങളിന്മേൽ ട്രൈബ്യൂണൽ നടപടി എടുത്തുകൂടെന്ന് പറഞ്ഞിട്ടുണ്ട്. അവർ (ആജീവനാന്ത ഉദ്യോഗം വഹിക്കുന്ന) ഒരു ഓഫീസറെ ചപലമായ എന്തെങ്കിലും കാരണത്തിന് – തൊപ്പിയുടെ ആകൃതിയുടെയോ, അല്ലെങ്കിൽ താടിമീശ കണ്ടിച്ചിരിക്കുന്ന രീതിയുടെയോ പേരിൽ – നീക്കം ചെയ്യുകയായിരുന്നെങ്കിൽ അത് സ്പഷ്ടമായും അനുചിതമായ ഒരു നടപടിയായിരിക്കുമെന്നും, ഒരു നീതിന്യായകോടതി അത് തിരുത്തുമെന്നുമാണ് കരുതിയിരുന്നത്. "അതുപോലെ തന്നെ അതിനേക്കാൾ ചപലത കുറഞ്ഞതാണെന്നാലും, സ്പഷ്ടമായും അത് നിഷ്ഫലമായ ഒരു കാരണമാണെങ്കിൽ കോടതി ഇടപെടുന്നതും, നാട്യത്തിലോ തെറ്റായോ ഉള്ള അധികാര വിനി

Malankara Orthodox TV

യോഗം മൂലം നടത്തുന്ന അനീതിയിൽ നിന്ന് കക്ഷിയെ രക്ഷിക്കുന്ന തുമാണ്. Fisher V Jackson എന്ന കേസിലെ ട്രൈബ്യൂണലിന്റെ തീരുമാനത്തിൽ അസംഖ്യം ന്യൂനതകൾ ഉണ്ടായിരുന്നു. ട്രൈബ്യൂണലാകട്ടെ, യഥോചിതം സംഘടിപ്പിക്കപ്പെട്ടതുപോലുമല്ലായിരുന്നു. ട്രൈബ്യൂണലിലെ ഒരംഗം സാരവത്തായ ചില കുറ്റാരോപണങ്ങൾ പ്രതിയെ അറിയിക്കുകയും, അതിന്മേൽ അയാളെ പിന്നീട് ശിക്ഷിക്കുകയും ചെയ്തുവെന്നു മാത്രം മനസ്സിലാക്കേണ്ട ആവശ്യമേയുള്ളു. എങ്കിലും അയാളെ വിചാരണ ചെയ്യാൻ പോവുകയായിരുന്ന ട്രൈബ്യൂണൽ അയാൾക്കു നൽകിയ കുറ്റങ്ങൾ സംബന്ധിച്ച പ്രസ്താവന, ആവശ്യമായ രീതിയിലുള്ള ഒന്നായിരുന്നില്ലെന്നാണ് കോടതി തീർച്ച ചെയ്തത്.

അർദ്ധ – നീതിന്യായ ട്രൈബ്യൂണൽ മുമ്പാകെ ഹാജരാകാൻ പ്രതിയോട് ആവശ്യപ്പെട്ടിട്ട് പ്രതി അതിന് വിസമ്മതിക്കുന്നപക്ഷം തീർച്ചയായും അയാളുടെ അസാന്നിദ്ധ്യത്തിലാണ് അന്വേഷണവും തീരുമാനവും നടത്തിയിരിക്കുന്നതെന്നതും തന്നെ കേൾക്കുകയുണ്ടായില്ലെന്ന് പരാതിപ്പെടാൻ പ്രതിയെ അനുവദിക്കുന്നതല്ലെന്നതും സ്പഷ്ടമാണ്. (Ganapati Bhatta V Barati Swami - I.L.R.17. Mad. 222 എന്ന കേസ് കാണുക). വേണ്ടത്ര പിടിവാശിയുള്ള ഒരു പ്രതിക്കെതിരെ മറ്റുവിധത്തിൽ നടപടിയെടുക്കാൻ അത്തരം ട്രൈബ്യൂണലിന് ആവുന്നതല്ല. കാരണം അയാളുടെ സാന്നിദ്ധ്യം നടപ്പിൽ വരുത്തിക്കുന്നതിനുള്ള അധികാരം ട്രൈബ്യൂണലിനില്ല. ഇതിനു പുറമേ ഒരു ആത്മീയ മേധാവിയിൽ നിന്നും ലഭിച്ച സമൻസിനോടുള്ള ധിക്കാരപൂർവ്വമായ അനുസരണക്കേട് അതുകൊണ്ടു തന്നെ ഒരു പക്ഷേ ശിക്ഷാർഹമായ കുറ്റമായിരിക്കുന്നതാണ് (Comla V De La Bere - 6. P. D .157 എന്ന കേസ് കാണുക).

### തത്വങ്ങൾ പാലിച്ചിരുന്നോ?

സ്വാഭാവികനീതിയുടെ ഈ പ്രശ്നത്തെ സംബന്ധിക്കുന്ന നിയമം ചർച്ച ചെയ്തു കഴിഞ്ഞ സ്ഥിതിക്ക്, ഇനിയും ഈ കേസിന്റെ വസ്തുതകൾക്ക് അതു ബാധകമാക്കിക്കൊണ്ട് ഒന്നാം പ്രതിയെ (ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ) തെറ്റുകാരനെന്നു വിധിക്കുന്നതിൽ ട്രൈബ്യൂണൽ, അതായത് പാത്രിയർക്കീസ് മേൽപ്രസ്താവിച്ച തത്വങ്ങൾ പാലിച്ചിരുന്നോ എന്ന് നോക്കേണ്ടത് ആവശ്യമാണ്. കോടതി അംഗീകരിച്ചിരിക്കുന്ന 18 അക്കം കാനോൻ ഭാഷ്യത്തിൽ (ഇക്കാര്യത്തിൽ) അനുവർത്തിച്ചിരിക്കേണ്ടതായ പ്രത്യേക നടപടിക്രമങ്ങൾ ഒന്നും പറഞ്ഞിട്ടില്ലാത്തതിനാൽ, ഇപ്പോഴത്തെ കേസിൽ ഈ തത്വങ്ങളല്ലാതെ മറ്റൊന്നുമല്ല ബാധകമായിട്ടുള്ളത്. പാത്രിയർക്കീസിന്റെ അധികാരം സംബന്ധിച്ച വിഷയത്തിൽ അതത് കക്ഷികളുടെ വാദങ്ങൾ 7 മുതൽ 11 വരെയുള്ള ആരോപണങ്ങളിൽ വിവരിച്ചിട്ടുണ്ട്.

Malankara Orthodox TV

മലങ്കരയിലെ യാക്കോബായ സുറിയാനി സഭയുടെ സ്വത്തുക്കളുടെ ഭരണം മലങ്കര മെത്രാപ്പോലീത്തായിലും മലങ്കരയിലെ മറ്റ് മെത്രാപ്പോലീത്താമാരിലും നിക്ഷിപ്തമാണെന്നും, പാത്രിയർക്കീസിന് എന്തോ മേലന്വേഷണാവകാശമുണ്ടെന്നും ഇരുപക്ഷവും സമ്മതിക്കുന്നുണ്ട്. എന്നാൽ ഇത്തരം മേലന്വേഷണാവകാശത്തിന്റെ വ്യാപ്തിയെക്കുറിച്ച് വാദികൾ സൂചനയൊന്നും നൽകുന്നില്ല. മേലന്വേഷണാവകാശത്തിൽ സഭയുടെ ആഭ്യന്തര ഭരണത്തിലുള്ള ഇടപെടൽ ഉൾക്കൊള്ളാവുന്നതാണെന്ന് പ്രതികൾ തർക്കിക്കുന്നു. “സഭാ സ്വത്തുക്കളുടെ ഭരണം സാധാരണമായി നിക്ഷിപ്തമായിരിക്കുന്നവരുടെ ദുർഭരണമോ, ദുർവിനിയോഗമോ കാനോൻനിയമപ്രകാരമുള്ള ആത്മീയ ശിക്ഷയ്ക്ക് അവരെ ബാദ്ധ്യസ്ഥരാക്കിയാൽ അത്തരം ശിക്ഷ അവർക്ക് നൽകാൻ പാത്രിയർക്കീസിന് അവകാശമുള്ളതാണ്.” മേൽ ഉദ്ധരിച്ച ഭാഗത്തെ “ദുർഭരണം” “ദുർവിനിയോഗം” എന്നതിന് തുല്യമോ, അല്ലെങ്കിൽ കുറഞ്ഞത് അതിന് സമാനമായ എന്തെങ്കിലുമോ ആയി മനസ്സിലാക്കപ്പെടുന്നുണ്ടെന്നതിനാൽ, പ്രസ്തുത വീക്ഷണം ഈ അപ്പീലിന്റെ ആവശ്യങ്ങൾക്ക് ഒരുപക്ഷേ സ്വീകരിക്കാവുന്നതാണ്. അതുകൊണ്ട് ഒന്നാം പ്രതിയെ ഏതെങ്കിലും വൈദിക കുറ്റത്തിന് വിചാരണ ചെയ്യുന്നതിനും, അത്തരം കുറ്റത്തിന് നിശ്ചയിക്കപ്പെട്ടേക്കാവുന്ന ഏതെങ്കിലും ശിക്ഷ പ്രതിക്ക് നൽകുന്നതിനും പാത്രീയർക്കീസിന് അധികാരം ഉണ്ടായിരുന്നു എന്നത് ഒരു വേള അംഗീകരിക്കാവുന്നതാണ്. ഇത്തരമൊരു കേസിൽ എന്തെങ്കിലും, വിചാരണ നടന്നെങ്കിൽ അതിന് അടിസ്ഥാനമായ കുറ്റാരോപണങ്ങൾ ശരിയായിരുന്നോ, അല്ലെങ്കിൽ തെറ്റായിരുന്നോ, അല്ല വിധിക്കപ്പെട്ട ശിക്ഷ ഏറെ കടുത്തത് ആയിരുന്നോ, അല്ലെങ്കിൽ അല്ലായിരുന്നോ എന്നത് ഈ കോടതി പരിശോധിക്കുന്നതല്ല. എന്നാൽ ഒരു വിചാരണ നടന്നോ എന്നതും, ആ വിചാരണയിൽ സ്വാഭാവികനീതിയുടെ തത്വങ്ങൾ പാലിക്കപ്പെട്ടിരുന്നോ എന്നതും മാത്രം ഈ കോടതി പരിശോധിക്കുന്നതായിരിക്കും. ഒരു അന്വേഷണ വിചാരണ നടന്നിരുന്നുവെന്നത് തെളിയിക്കുന്നതിനുള്ള ചുമതലാഭാരം പ്രതികൾക്കാകയാൽ, അവരുടെ വാദങ്ങൾ തീർച്ചയായും കൂടുതൽ പൂർണ്ണമായി പരിഗണിക്കേണ്ടിയിരിക്കവെ, എന്തെങ്കിലും വിചാരണയോ, അന്വേഷണ വിചാരണയോ നടന്നിട്ടുണ്ടെന്നതിനെ വാദികൾ നിഷേധിക്കുകയാണ്.

### പാത്രിയർക്കീസിന്റെ മുടക്കു കല്പന

(മലങ്കര മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ മുടക്കിക്കൊണ്ട് അബ്ദള്ളാ പാത്രിയർക്കീസ് പുറപ്പെടുവിച്ച) മുടക്ക് കല്പന (കേസിലെ എൽ അക്കം) ചുവടെ ചേർക്കുന്നു.

Malankara Orthodox TV

സർവ്വശക്തനായി സാരാംശ സമ്പൂർണ്ണനായിരിക്കുന്ന ആദ്യന്തമില്ലാത്തവന്റെ തിരുനാമത്തിൽ തനിക്ക് സ്തുതി.

ബലഹീനനായ രണ്ടാമത്തെ അബ്ദേദാലോഹോ ആകുന്ന അന്ത്യോഖ്യായുടെയും കിഴക്ക്ഒക്കെയുടെയും ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ ഇഗ്നാത്തിയോസ് പാത്രിയർക്കീസ്.

**നമ്പർ 30**

**(മുദ്ര)**

ഗീവറുഗീസ് ദീവന്നാസ്യോസിനെ അറിയിക്കുന്നത്. നിങ്ങൾ പ്രവർത്തിക്കുന്നതിന്റെ സകല ധിക്കാരത്തെയും നേരുകേടിനെയും തിന്മയെയും കലഹങ്ങളെയും ഭിന്നതകളെയും ഞാൻ കണ്ടും കേട്ടും മനസ്സിലാക്കിയിരുന്നു. അവ താഴെ കാണിക്കുന്നു.

1) മലങ്കരയുള്ള ഈ സുറിയാനി ജാതിയുടെ ഉത്തമമായ ഗുണത്തിനുതകത്തക്കവണ്ണം പൊതു മുതലുകളുടെ ഭരണം ശരിയായിട്ടും പക്ഷപ്രതി കൂടാതെയും നിങ്ങൾ നടത്തുന്നില്ല.

2) വിശുദ്ധ സഭയുടെ നന്മയ്ക്കെതിരായി തന്നിഷ്ടംപോലെ സകലവും പ്രവർത്തിപ്പാൻ ഏറ്റം ശ്രമിച്ചുകൊണ്ട് പൂർണ്ണമായ ഏകാധിപത്യ രീതിയിൽ അധികാരം നടത്തുന്നു.

3) സഭയിൽ സ്വാതന്ത്ര്യാധികാരം ലഭിക്കുന്നതിനായി നേരെ അല്ലാത്ത മാർഗ്ഗത്തിലൂടെ നടക്കുന്നു.

4) മേല്പറഞ്ഞ അധികാരം ലഭിപ്പാനായി ദൈവത്തിന്റെ വിശുദ്ധ സഭയിൽ വിവാദങ്ങളും കലഹങ്ങളും ഛിദ്രങ്ങളും ഉണ്ടാക്കുന്നു.

5) ദുഷ്ടോദ്ദേശ്യത്തെ ആശ്രയിച്ചുകൊണ്ട് മേലധികാരിയില്ലാത്തവണ്ണം സർവ്വാധികാരം ലഭിപ്പാൻ ശ്രമിക്കുന്നു.

6) നിയമപ്രകാരവും ന്യായപ്രകാരവുമുള്ള മേലാവിനെ അനുസരിക്കുന്നില്ല.

7) നമ്മുടെ സ്ഥാനത്തോടും, പാത്രിയർക്കീസ് സിംഹാസനത്തോടും ജനങ്ങൾക്കുള്ള ആദരവിനും വിശ്വാസത്തിനും കുറവു വരുത്തക്കവണ്ണവും, നമ്മുടെ പ്രധാന പുരോഹിത സ്ഥാനത്തോട് ബഹുമാനക്കുറവും, വലിയ വെറുപ്പും ഉണ്ടാകെത്തക്കവണ്ണവും, അടിസ്ഥാനമില്ലാത്തതും വ്യാജവുമായ വാർത്തകൾ എല്ലാ സ്ഥലത്തും പ്രചരിപ്പിക്കുകയും അതിനായി പ്രവർത്തിക്കുന്നവരെ സഹായിക്കുകയും ചെയ്യുന്നു.

8) നിങ്ങളുടെ ഉള്ളിൽ മറഞ്ഞു കിടക്കുന്ന ദുരുദ്ദേശ്യങ്ങളുടെ നിവൃ

Malankara Orthodox TV

ത്തിക്കു വേണ്ടി, കാതോലിക്കായ്ക്കും ശ്ലീഹായ്ക്കും അടുത്തതായ വിശുദ്ധ സഭയുടെ സത്യവിശ്വാസത്തിനും, പൂർവ്വാചാരങ്ങൾക്കും, കാനോനുകൾക്കും വിരുദ്ധമായി നിങ്ങൾ ചിലതെല്ലാം പ്രവർത്തിക്കുകയും, പാഷാണ്ഡോപദേശങ്ങൾ പ്രചരിപ്പിക്കുകയും, അങ്ങനെയുള്ള അസ്വീകാര്യ സിദ്ധാന്തങ്ങൾ പ്രസംഗിക്കുന്നവരെ സഹായിക്കുകയും ചെയ്യുന്നു.

9) മേൽപറഞ്ഞിട്ടുള്ളതായ നിങ്ങളുടെ പ്രവൃത്തികൾക്കെല്ലാം നിങ്ങളുടെ വാഴ്ച്ച സമയത്ത് പിതൃപുത്ര പരിശുദ്ധാത്മാവാം സത്യഏക ദൈവത്തിന്റെ തിരുമുമ്പാകെയും തന്റെ വിശുദ്ധ മാലാഖമാരുടെ മുമ്പാകെയും, പാപമോചനം നൽകുന്ന തന്റെ വിശുദ്ധ മദുബ്ഹായുടെ മുമ്പാകെയും, ഭയങ്കരമായ വിശുദ്ധ കുർബ്ബാനയുടെ മുമ്പാകെയും, ജയം നൽകുന്ന രക്ഷാകരമായ സ്ലീബായുടെ മുമ്പാകെയും, വന്ദ്യ ഏവൻഗേല്യോന്റെ മുമ്പാകെയും, ദൈവിക മേല്പട്ടക്കാരുടെ മുമ്പാകെയും, പ്രകാശമുള്ള പട്ടക്കാരുടെയും പരിപാകതയുള്ള റമ്പാന്മാരുടെയും, വെടിപ്പുള്ള ശെമ്മാശന്മാരുടെയും, വിശ്വാസികളായ ജനങ്ങളുടെയും മുമ്പാകെയും, ബലഹീനനായ നമ്മുടെ പ്രധാനാചാര്യത്തിന്റെ മേലധികാരത്തിൻ മുമ്പാകെയും നിങ്ങൾ പരസ്യമായി ചെയ്ത സത്യപ്രതിജ്ഞയുടെയും, പരസ്യമായി വായിച്ച് സത്യം ചെയ്തിട്ടുള്ള ശൽമൂസായുടെയും (കശ്ശീശായായോ, മേല്പട്ടക്കാരനായോ പട്ടമേൽക്കുന്ന സ്ഥാനാർത്ഥി, പട്ടംകൊട ശുശ്രൂഷയുടെ ആദ്യഭാഗമായി വായിച്ച് ഒപ്പിട്ട് പ്രധാന കാർമ്മികന് സമർപ്പിക്കുന്ന വിശ്വാസപ്രതിജ്ഞയും വിധേയത്വവും അടങ്ങിയ ഉടമ്പടി) ലംഘനമാകുന്നു.

10) ജീവനുള്ളവനും ജീവൻ നൽകുന്നവനും സത്യവാനും സർവ്വാധിപതിയും സർവ്വജ്ഞാനിയും എല്ലാം കണ്ടുകൊണ്ടിരിക്കുന്നവനുമായ ദൈവത്തിന്റെ തിരുമുമ്പാകെ നിങ്ങൾ ചെയ്തിട്ടുള്ള സത്യത്തെ ലംഘിച്ചതുകൊണ്ടും, ദൈവത്തിന്റെ വിശുദ്ധ സഭയുടെ കാനോനാകളെയും പൂർവ്വാചാരങ്ങളെയും ചവുട്ടി മെതിച്ചതുകൊണ്ടും, ഉന്നതമായ മേൽപട്ടസ്ഥാനത്ത് ഇരിപ്പാൻ നിങ്ങൾ യോഗ്യനല്ല. മേല്പറഞ്ഞവ കൂടാതെ നിങ്ങളുടെ കൈകൾക്ക് വിറയൽ ഉള്ളതുകൊണ്ട് നമ്മുടെ ദൈവമായ കർത്താവിന്റെ തിരുശരീരരക്തങ്ങൾ ഉൾക്കൊള്ളുന്ന പീലാസായും കാസായും പരസഹായം കൂടാതെ പിടിച്ചുകൊണ്ട് വിശുദ്ധ കുർബ്ബാന അനുഷ്ഠിക്കാൻ നിങ്ങൾക്ക് കഴിയാതെയായിരിക്കുന്നു. നിങ്ങൾ പിടിച്ചിട്ടുള്ള വിശുദ്ധ പാത്രങ്ങളിലെ തിരുശരീര രക്തങ്ങൾ നിങ്ങളുടെ കൈകളിൽ നിന്നും താഴെ വീണ് പോകാതിരിക്കേണ്ടതിന് പരസഹായമോ താങ്ങലോ നിങ്ങൾക്ക് വേണ്ടിവന്നിരിക്കുന്നു. മേല്പട്ടക്കാരനോ, പട്ടക്കാരനോ ആയ ഒരുവനും പരസഹായത്തോടെയോ, താങ്ങലോടെയോ കൂടി വിശുദ്ധ

Malankara Orthodox TV

കുർബ്ബാന ചൊല്ലുവാൻ അധികാരവും അനുവാദവും ഇല്ല. ഒരു മേൽപട്ടക്കാരന് താൻ തന്നെ ചൊല്ലുന്ന കുർബ്ബാന കൂടാതെ പട്ടം കൊടുക്കുന്നതിനോ, മാമോദീസായുടെ കൂദാശയോ, രോഗികളുടെ സൈത്തു കൂദാശയോ, മദ്ബഹായുടെ കൂദാശയോ, തബിലൈത്തായുടെ (കുർബ്ബാന അർപ്പിക്കുന്നതിന് ത്രോണോസിനു പകരമായുള്ള വിശിഷ്ടമായ പലകയോ, ശിലാഫലകമോ കൊണ്ടുള്ള ചെറു പീഠം) കൂദാശയോ, നിർവ്വഹിക്കാൻ അധികാരമില്ലാത്തതാകുന്നു. ഞായറാഴ്ചകളിലും, പെരുന്നാളുകളിലും, ആവശ്യം വരുമ്പോഴൊക്കെയും കുർബ്ബാന ചൊല്ലേണ്ടത് കടമയാണ്. നിങ്ങളുടെ കൈകളുടെ വിറയൽ നിമിത്തം ന്യായമായിട്ടും വിശുദ്ധ സഭയുടെ ചട്ടപ്രകാരവും കുർബ്ബാന ചൊല്ലുവാൻ നിങ്ങൾക്ക് പാടില്ലെങ്കിൽ മെത്രാപ്പോലീത്തായ്ക്ക് അടുത്ത പ്രവൃത്തികൾ എല്ലാം നടത്താൻ നിങ്ങൾക്ക് എങ്ങനെ കഴിയും? എന്നാൽ വിശുദ്ധ സഭ ആവശ്യപ്പെടുന്നത് കുറ്റമില്ലാത്തവനെയാണ്. ഈ കാരണങ്ങളാലും നിസാരമല്ലാത്ത മറ്റു കാരണങ്ങളാലും, ദൈവത്തിൽ നിന്ന് നമുക്ക് ലഭിച്ചിട്ടുള്ള അധികാരപ്രകാരം നമ്മുടെ ബലഹീന കൈകൾ കൊണ്ട് നിങ്ങൾക്ക് നാം തന്നിട്ടുള്ള ഉന്നതമേറിയ മേൽപട്ടസ്ഥാനത്തിൽ, അല്ലെങ്കിൽ മെത്രാപ്പോലീത്താ സ്ഥാനത്തിൽ, ഇനി ഇരിപ്പാൻ നിങ്ങൾക്ക് അശേഷം യോഗ്യതയില്ലെന്ന് നമുക്ക് നല്ല ബോദ്ധ്യം വന്നിരിക്കുന്നു. നമ്മുടെ അധികാരത്തിൻകീഴിലുള്ള സത്യ മേല്പട്ടക്കാരന്റെ കൈകളാൽ നിങ്ങൾക്ക് നൽകപ്പെട്ടിട്ടുള്ള പട്ടത്വത്തിനുപോലും നിങ്ങൾ യോഗ്യനല്ല. നിങ്ങളുടെ അഹങ്കാര പ്രവൃത്തികളെക്കുറിച്ചും നേരില്ലായ്മയെപ്പറ്റിയും, മറ്റു മെത്രാപ്പോലീത്താമാർ നമ്മുടെ മുമ്പാകെ തങ്ങളുടെ വാക്കുകളാലും തങ്ങളുടെ കൈഒപ്പുള്ള രേഖ മൂലവും സാക്ഷിപ്പെടുത്തിയിരിക്കുന്നു. നിങ്ങളുടെ നേരെയുള്ള നമ്മുടെ ദുഃഖം നിമിത്തവും കരുണ നിമിത്തവും ഇപ്പോൾ രണ്ട് വർഷത്തോളമായി നിങ്ങളെക്കുറിച്ച് നാം സഹിച്ചിരുന്നു. പല പ്രാവശ്യം അഭിമുഖമായി നാം ഗുണദോഷിക്കുകയും ചെയ്തു. നേരുകേടിൽ നിന്നു തിരിഞ്ഞ് മുടിയനാംപുത്രനെപ്പോലെ സത്യഅനുതാപം കഴിച്ച് വന്നേയ്ക്കുമെന്നു കരുതി ഞാൻ നോക്കിപ്പാർത്തിരുന്നു. എന്നാറെ അനുതപിക്കാതെ നിങ്ങളുടെ ഹൃദയം ഫറവോന്റെതുപോലെ കഠിനപ്പെടുകയും, അനുസരണമില്ലായ്മയും മറ്റും കുറെക്കൂടെ വർദ്ധിക്കുകയുമത്രേ ചെയ്തത്. ഇങ്ങനെ നിങ്ങളെക്കുറിച്ചുണ്ടായിരുന്ന എന്റെ ആശ തകർന്നു. അതിനാൽ ഉന്നതപ്പെട്ട മേല്പ്പട്ടസ്ഥാനത്തു നിന്ന് ഞാൻ നിങ്ങളെ മുടക്കുകയും, തള്ളുകയും, ഉരിയുകയും ചെയ്തിരിക്കുന്നു. നിങ്ങളുടെ മുടക്കിനെക്കുറിച്ച് എല്ലാ മെത്രാപ്പോലീത്താമാർക്കും പള്ളികൾക്കും സന്ദേശമയച്ചിട്ടുണ്ട്. ഈ സന്ദേശം കിട്ടുന്ന നാഴിക മുതൽ മേൽപ്പട്ടക്കാരനോ, കത്തനാരോ ആയിരിപ്പാനും, ആ സ്ഥാനങ്ങൾക്കടുത്ത യാതൊരു പ്രവൃത്തിയും ചെയ്യുവാനും നിങ്ങൾക്ക് അധികാരവും അനുവാദവും ഇല്ല.

Malankara Orthodox TV

നിങ്ങൾ മേല്പ്പട്ടക്കാരനോ കത്തനാരോ അല്ല. മേല്പട്ടക്കാരുടെയും കത്തനാരുടെയും കൂട്ടത്തിൽ നിന്ന് നിങ്ങളെ ഞാൻ തള്ളിയിരിക്കുന്നു. ഞാൻ നിങ്ങൾക്ക് തന്നത് നിങ്ങളിൽ നിന്ന് എടുക്കുകയും ചെയ്തിരിക്കുന്നു. ഇപ്രകാരം അറിഞ്ഞുകൊള്ളുക.

1086 ഇടവം 26-ാം തീയതി (1911 ജൂൺ 8 വ്യാഴം) കോട്ടയത്തു പഴയ സെമിനാരിയിൽ നിന്നും എഴുതപ്പെട്ടത്.

(അബ്ദള്ളാ പാത്രിയർക്കീസ് മുടക്കു കല്പനയിലൂടെ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ ഹീനമായ ഏതെല്ലാം ഭാവത്തിലും രൂപത്തിലുമാണ് ചിത്രീകരിച്ചിരിക്കുന്നതെന്ന് മനസ്സിലാക്കി കഴിഞ്ഞ സഭാംഗങ്ങൾക്ക്, ആ പാത്രിയർക്കീസിനെക്കുറിച്ചുള്ള അബ്ദൽ മിശിഹാ പാത്രിയർക്കീസിന്റെ ശരിയായ ഒരു ചിത്രീകരണം മുടക്ക് കല്പനയുടെ തുടർച്ചയായി തന്നെ വായിക്കുന്നതിന് അവസരം നൽകുന്നതിനുവേണ്ടിയാണ്, വിധിന്യായ വായനയ്ക്ക് ഒരു ഇടവേള നൽകി, മുടക്കിൽ മനം നൊന്തുകഴിയുകയായിരുന്ന മലങ്കര സഭാംഗങ്ങൾക്ക് ആശ്വാസം പകർന്നുകൊണ്ട് അദ്ദേഹം അയച്ചുതന്ന കമ്പിസന്ദേശവും, പിന്നാലെ അയച്ചുതന്ന മേല്പറഞ്ഞ കത്തിലെ പ്രസക്തഭാഗങ്ങളും ഇവിടെ ചേർക്കുന്നത്. ഒരു രാജ്യത്തു നിന്ന് അയക്കുന്ന സന്ദേശം ഒരു മറു രാജ്യത്ത് ലഭിക്കാൻ മാസങ്ങൾ വേണ്ടിവരുമായിരുന്ന ഒരു നൂറ്റാണ്ടിനു മുമ്പുള്ള ആ കാലഘട്ടത്തിൽ മുടക്കു കല്പന പുറപ്പെടുവിച്ചതിന്റെ 57-ാം ദിവസമായ 1911 ഓഗസ്റ്റ് 17-ന് വ്യാഴാഴ്ച (1087 ചിങ്ങം 1-ന്) അദ്ദേഹം ഡയാബെക്കറിൽ നിന്ന് അയച്ചുതന്ന കമ്പി സന്ദേശത്തിൽ (കേസിലെ സി. എച്ച്. അക്കം) ഇപ്രകാരം പറയുന്നു.

ഡയാബെക്കർ
ഓഗസ്റ്റ് 17

മാർ ദീവന്നാസ്യോസ്, കോട്ടയം, ഇൻഡ്യ.

അബ്ദള്ളായുടെ മുടക്ക് വ്യർത്ഥമാകുന്നു. നിങ്ങളും കൂടെ ഉള്ളവരും അനുഗ്രഹിക്കപ്പെട്ടവരാകുന്നു.

പാത്രിയർക്കീസ് അബ്ദൽ മിശിഹാ.

അബ്ദള്ളാ പാത്രിയർക്കീസിന്റെയും കൂട്ടാളികളുടെയും തെറ്റായ നടപടികൾ തുറന്നുകാട്ടിയും അവരെ എല്ലാവരെയും പിരാകിയും, മലങ്കരയിലെ സഭാമക്കളെ അനുഗ്രഹിച്ചുംകൊണ്ട് അബ്ദൽ മിശിഹാ പാത്രിയർക്കീസ് മിദായത്തിൽ നിന്ന് 1911 നവംബർ 30-നു വ്യാഴാഴ്ച്ച (1087 വൃശ്ചികം 15-ന്) ഗീവറുഗീസ് മാർ ദീവന്നാസ്യോസിന് അയച്ച സുദീർഘമായ കത്തിലെ (കേസിലെ 2 അക്കം) പ്രസക്ത ഭാഗങ്ങൾ ചുവടെ

Malankara Orthodox TV

ചേർക്കുന്നു:

അബ്ദള്ളാ അഫൻഡി (മാർ അബ്ദള്ളാ) നിങ്ങളുടെ ഇടയിൽ ഉണ്ടാക്കിയിട്ടുള്ള ക്ഷോഭത്തെയും ഭിന്നതയെയും കുറിച്ച് മലങ്കര നിന്നു വരുന്ന എഴുത്തുകളിൽ നിന്നു ഗ്രഹിച്ചിരിക്കുന്നു. ജീവനുള്ള ദൈവത്തിന്റെ ആട്ടിൻകൂട്ടമാകുന്ന മലങ്കരയുള്ള ജനത്തിനുണ്ടാകുന്ന നാശത്തെക്കുറിച്ച് നാം അനല്പമായി ദുഃഖിക്കുന്നു. ഈ അബ്ദള്ളാ ആരംഭം മുതലേ ഇപ്രകാരമുള്ളയാളാകുന്നു. പത്രോസ് പാത്രിയർക്കീസിനോടൊരുമിച്ച് നിങ്ങളുടെ ഇടയിൽ ആയിരുന്ന കാലത്തെ അയാളുടെ മ്ളേഛരങ്ങളായിരുന്ന നടത്തകളെക്കുറിച്ചും, ദ്രവ്യാഗ്രഹത്തെക്കുറിച്ചും, സ്ഥാനഭ്രംശത്തെക്കുറിച്ചും നിങ്ങൾ അറിഞ്ഞിട്ടുള്ളതാണല്ലോ. എല്ലാവരെയുംകാൾ ജ്ഞാനിയാകുന്നു താൻ എന്നു വിശ്വസിക്കുന്നതുകൊണ്ട്, ധനസമ്പാദനമാർഗ്ഗം കാണിച്ചുകൊടുക്കുന്നവരുടെ ആലോചന ഒഴിച്ച് മറ്റ് യാതൊരു ആലോചനയും സ്വീകരിക്കുന്നില്ല. ജീവനുള്ള ദൈവത്തിന്റെ ആട്ടിൻകൂട്ടം നശിക്കുന്നതിനെക്കുറിച്ച് ലേശംപോലും കരൾ കനിവില്ല. ..... പത്രോസ് പാത്രിയർക്കീസിന്റെ ദേഹവിയോഗാനന്തരം പാത്രിയർക്കീസായി തീരുന്നതിന് അയാൾ അത്യധികം ഉത്സാഹിച്ചു. മെത്രാപ്പോലീത്തന്മാരും അനേകം ജനങ്ങളും ചേർന്ന വിശുദ്ധ സുന്നഹദോസ് അയാളുടെ ദുസ്സ്വഭാവം, സ്ഥാനഭ്രംശം, ഇവ അറിഞ്ഞിരുന്നതുകൊണ്ട് തെരഞ്ഞെടുക്കാതെ പരിത്യജിച്ചു. ബലഹീനനായ നമ്മെ അവർ അന്ത്യോഖ്യായുടെ പാത്രിയർക്കീസായി തെരഞ്ഞെടുത്തു. എന്നാൽ കുസ്തന്തീനോപോലീസിലെ നീതിന്യായസംരക്ഷകൻ എന്ന ഉദ്യോഗസ്ഥന്റെ കല്പനയാൽ നമ്മെ ദണ്ഡിപ്പിച്ചു. ചില എപ്പിസ്കോപ്പന്മാരും, ജനപ്രധാനികളിൽ നിന്നും ചിലരും, സകല ദുഷ്പ്രവർത്തികളെയും അനുഗ്രഹിച്ചുകൊണ്ടിരിക്കുന്ന ചില മെത്രാപ്പോലീത്താമാരും കൂടി, അവർക്കു തോന്നിയ ദുഷ്പ്രവൃത്തികൾ എല്ലാം ചെയ്തു. ശപിക്കപ്പെട്ടവനായ പൗലൂസ് എപ്പിസ്കോപ്പാ മുഖാന്തിരം രണ്ടായിരം സ്വർണ്ണനാണയം കൈക്കൂലി കൊടുത്താണ് അധികാരികളെ പാട്ടിലാക്കിയത്. ..... ഇതിനാലും ഈ വിധത്തിലും കാനോനാപ്രകാരമല്ലാത്ത പാത്രിയർക്കീസായി അയാളെ അവർ ആക്കിവച്ചു. ..... ബലഹീനനായ നമ്മെ തെരഞ്ഞെടുക്കുകയും, നിയമാനുസരണമുള്ള പാത്രിയർക്കീസായി വാഴിക്കുകയും ചെയ്തപ്പോൾ, ഈ അബ്ദള്ളാ നമ്മുടെ സത്യമതത്തെ ഉപേക്ഷിക്കുകയും, പാപ്പാ മതക്കാരോടുകൂടെ ചേരുകയും ചെയ്തു. അയാൾ മക്ക്ളൂബായക്കാരനായി അവരുടെ പാത്രിയർക്കീസിൽ നിന്നും ശമ്പളം പറ്റി. അതുകൊണ്ടും, ഇംഗ്ലണ്ടിൽ നിന്നും മലങ്കരനിന്നും ഫ്രഞ്ചുകാരിൽ നിന്നും പിരിച്ചെടുത്ത പണം കൊണ്ടും, അയാൾ ധനവാനായി സഹോദരപുത്രനെ സമ്പന്നനാക്കുകയും ചെയ്തു. ഇങ്ങനെ പത്തു വർഷം പാപ്പാ മതസ്ഥനായി ജീവിച്ച

Malankara Orthodox TV

ശേഷം മടങ്ങിവന്നാണ്, പത്രോസ് പാത്രിയർക്കീസും നാമും നേരത്തെ സ്ഥാനഭ്രംശം ചെയ്ത അബ്ദള്ളാ, കൈക്കൂലി കൊടുത്ത് കാനോനാകൾക്ക് വിരുദ്ധനായ പാത്രിയർക്കീസായി വാഴിക്കപ്പെട്ടത്. ...... മാർ ദീവന്നാസ്യോസിനെയാകട്ടെ മുടക്കുവാൻ, പിടിച്ചുപറിക്കാരനായ അബ്ദള്ളായ്ക്ക് അധികാരമില്ല. ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെയും അദ്ദേഹത്തോട് ചേർന്നുനിൽക്കുന്ന നിങ്ങൾ എല്ലാവരെയും നാം അനുഗ്രഹിച്ചിരിക്കുന്നു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ നാം വാഴ്ത്തിയിരിക്കുന്നു. ....

അബ്ദൽ മിശിഹാ പാത്രിയർക്കീസിന്റെ അരമനയിൽ വെച്ച് എഴുതപ്പെട്ടത്. 1911 നവംബർ 30.

ഇനിയും വിധിന്യായ വായനയിലേക്ക് തിരിയാം)

ഒന്നാം പ്രതി ചെയ്തുവെന്ന കുറ്റങ്ങൾ സംബന്ധിച്ച ആരോപണങ്ങൾ ഏറ്റവും അവ്യക്തമായ ഭാഷയിലാണെന്ന് കാണാവുന്നതാണ്. മുടക്കുകല്പനയിലെ ആദ്യത്തെ ഒമ്പതു ഖണ്ഡികകളിൽ ഏതെങ്കിലും ഒന്നിന്റെ കീഴിൽ വരുന്ന ഏതെങ്കിലും പ്രവൃത്തി അദ്ദേഹം ചെയ്തതിനെക്കുറിച്ച് വ്യക്തമായ എന്തെങ്കിലും പ്രസ്താവന അതിലില്ല. പത്താം ഖണ്ഡികയുടെ കാര്യത്തിൽ, ഒന്നാം പ്രതിക്ക് കൈവിറയൽ ഉണ്ടെന്ന വ്യക്തമായ ഒരു പ്രസ്താവന അതിലുണ്ട്. ആ വസ്തുതയിൽ നിന്ന്, തന്റെ ഉന്നത സ്ഥാനത്തിനടുത്ത കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിന് അദ്ദേഹം അപ്രാപ്തനാണെന്ന ഒരു അനുമാനത്തിൽ എത്തിച്ചേർന്നിട്ടുമുണ്ട്. മുൻ ഖണ്ഡികകളിൽ പ്രതിക്കെതിരായി ആരോപിക്കപ്പെട്ടിട്ടുള്ള കുറ്റങ്ങൾ പ്രതി ചെയ്തിട്ടുണ്ടോ എന്ന പ്രശ്നങ്ങളിൽ നിന്ന് തികച്ചും വേറിട്ടാണ്, ശാരീരികമായ അപ്രാപ്തിയുടെ പ്രശ്നം നിലകൊള്ളുന്നത്. താഴെ പറയുന്ന പരാമർശങ്ങളോടെ പത്താം ഖണ്ഡിക ഒരു പക്ഷേ ഉടൻ തന്നെ തള്ളിക്കളയാവുന്നതാണ്. പരാമർശിക്കപ്പെട്ടിട്ടുള്ള ശാരീരികമായ കഴിവില്ലായ്മ, മെത്രാപ്പോലീത്താ സ്ഥാനം വഹിക്കുന്നതിന് അയോഗ്യതയായിരിക്കുമെന്ന് തെളിയിക്കാനുള്ള ഒരു ശ്രമവും നടത്തിയിട്ടില്ല. ഈ വിഷയത്തെപ്പറ്റി എന്തെങ്കിലും അന്വേഷണം നടത്തിയതായും തെളിയിക്കപ്പെട്ടിട്ടില്ല. മെത്രാപ്പോലീത്താ സഭയിലെ കർമ്മാനുഷ്ഠാനങ്ങൾ പരസഹായം കൂടാതെ നടത്തുന്നതിന് അപ്രാപ്തനാണെന്ന് പാത്രിയർക്കീസ് തീരുമാനിച്ചത്, എന്തു വസ്തുതകളെ അടിസ്ഥാനമാക്കിയാണെന്നും ഞങ്ങൾക്ക് മനസ്സിലാകുന്നില്ല. ഒന്നാം പ്രതിയുടെ കൈവിറയൽ പാത്രിയർക്കീസിന് കാണാൻ കഴിയുമെന്നിരുന്നാലും, ഈ ബലഹീനത കാണും പോലെ ഗൗരവ സ്വഭാവത്തോടു കൂടിയതായിരുന്നില്ലെന്നും തെളിയിക്കാനുള്ള ഒരു അവസരം അദ്ദേഹത്തിന് നൽകിയിരിക്കേണ്ടതായിരുന്നു (Queen V Smith എന്ന കേസ് കാണുക).

Malankara Orthodox TV

പ്രതികൾ വാസ്തവത്തിൽ പത്താം ഖണ്ഡികയെ അധികമായി ആശ്രയിക്കുന്നില്ല. മലങ്കരയിലെ ജനങ്ങൾക്ക് തങ്ങളുടെ മെത്രാപ്പോലീത്തായെ നീക്കം ചെയ്യുന്നതുമൂലം വലിയ നഷ്ടമൊന്നും നേരിടാൻ പോകുന്നില്ലെന്ന് അവരെ കാണിക്കാൻ വേണ്ടി മാത്രമാണ്, ഈ ഖണ്ഡിക കൂട്ടിച്ചേർത്തതെന്ന് വ്യഗ്രതയോടെ വാദിക്കപ്പെടുകയുണ്ടായി. അവർ സദാചാര ഭ്രംശം ഉൾക്കൊള്ളുന്ന കുറ്റങ്ങളെയാണ് അവലംബമാക്കുന്നത്. അതുകൊണ്ട് ഒന്നാമതായി എന്തെങ്കിലും അന്വേഷണ വിചാരണ നടത്തുകയുണ്ടായോ എന്നും രണ്ടാമതായി എന്തെങ്കിലും അന്വേഷണ വിചാരണ നടത്തിയിരുന്നെങ്കിൽ തനിക്കെതിരായുള്ള വ്യക്തമായ കുറ്റാരോപണങ്ങൾ ഒന്നാം പ്രതിയെ ധരിപ്പിക്കുകയും അതിന്മേലുള്ള അദ്ദേഹത്തിന്റെ ന്യായങ്ങൾ കേൾക്കുകയും ചെയ്തിട്ടുണ്ടോയെന്നും അറിഞ്ഞിരിക്കേണ്ടത് ആവശ്യമാണ്. ഈ പ്രശ്നങ്ങളിന്മേൽ കക്ഷികളുടെ യഥാക്രമമുള്ള വാദങ്ങൾ വെളിവാക്കുന്നതിന് അവരുടെ പ്ലീഡിംഗുകൾ (വാദികളുടെ അന്യായവും പ്രതികളുടെ പത്രികയും) വായിച്ചു നോക്കാവുന്നതാണ്. അത്തരമൊരു വിചാരണ നടത്തിയെന്നോ, എന്തു കുറ്റാരോപണത്തിന്മേലാണ് അതു നടത്തിയതെന്നോ കാണിക്കുന്ന രേഖകളൊന്നുമില്ലെന്നത് സമ്മതിക്കപ്പെടുന്ന കാര്യമാണ്.

തെളിവെടുപ്പിനിടയിൽ അറിവായതുപ്രകാരം, പാത്രിയർക്കീസും മെത്രാപ്പോലീത്തായും തമ്മിൽ നടന്ന ചില കൂടിക്കാഴ്ചകളിൽ ഒരു അന്വേഷണ വിചാരണ നടത്തിയിരുന്നുവെന്നതും, പാത്രിയർക്കീസ് ചില കുറ്റാരോപണങ്ങളെപ്പറ്റി മെത്രാപ്പോലീത്തായോടു ചോദിക്കയും, അതിനു ചില മറുപടികൾ ലഭിക്കുകയുണ്ടായെന്നതുമാണ് പ്രതികളുടെ വാദമെന്ന് കാണുന്നു. മുടക്കിനു മുമ്പായി, തന്റെ മുമ്പാകെ ഹാജരാകാൻ മെത്രാപ്പോലീത്തായെ പാത്രിയർക്കീസ് രണ്ടു പ്രാവശ്യം വിളിപ്പിച്ചെന്നും, അദ്ദേഹം അതിന് വിസമ്മതിച്ചുവെന്നും ആരോപിക്കപ്പെടുന്നുണ്ട്. അതിനാൽ ഒരു സമ്പൂർണ്ണ അന്വേഷണവിചാരണ നടത്തിയിരുന്നതിൽ വച്ച് തന്നെ കേൾക്കുന്നതിന് വേണ്ടത്ര അവസരം ഒന്നാം പ്രതിക്കു ലഭിച്ചു. അഥവാ മറിച്ച് അത്തരമൊരു അന്വേഷണ വിചാരണ നടന്നിട്ടില്ലെങ്കിൽ ഒന്നാം പ്രതിയെ മാത്രമായിരുന്നു അതിന് കുറ്റപ്പെടുത്തേണ്ടത്. അദ്ദേഹം (ഇതേപ്പറ്റി) പരാതിപ്പെടുന്നതായി കേട്ടു കൂടാനാവാത്തതുമാണ്. എൽ. അക്കത്തിൽ (മുടക്ക് കല്പനയിൽ) അത്തരം ഏതെങ്കിലുമൊരു അന്വേഷണ വിചാരണയെപ്പറ്റിയോ, ഹാജരാകാനുള്ള ആവശ്യപ്പെടലിനെക്കുറിച്ചോ യാതൊരു പരാമർശനവുമില്ലെന്നത് ശ്രദ്ധാർഹമാണ്. പ്രതികൾ സമർപ്പിച്ച പത്രികകളിൽ അവയെപ്പറ്റി പറഞ്ഞിട്ടില്ലെന്ന് കാണുന്നത് വീണ്ടും കുറെക്കൂടെ വിചിത്രമാണ്. വാദികൾ അവരുടെ പത്രികകളിൽ ഒരു അന്വേഷണ വിചാരണ നടത്തുകയേയുണ്ടായില്ലെന്ന് പറയുന്നുണ്ട്.

Malankara Orthodox TV

അവർ നാലും, അഞ്ചും, ആറും പ്രതികൾക്ക് (പൗലൂസ് മാർ കൂറിലോസ്, കോനാട്ട് മാത്തൻ മല്പാൻ, സി. ജെ. കുര്യൻ) രേഖാമൂലം ചോദ്യങ്ങൾ നൽകിക്കൊണ്ട് ഇതിനെ (ഈ വിഷയത്തെ) പിന്തുടർന്നു. ഇവയിൽ 34 മുതൽ 36 വരെയുള്ളവ ഒന്നാം പ്രതി ചെയ്തതായി ആരോപിക്കപ്പെട്ടിട്ടുള്ള കുറ്റങ്ങളെയും അവയെക്കുറിച്ചുള്ള മേല്പറഞ്ഞ പ്രതികളുടെ അറിവിനെയും സംബന്ധിക്കുന്നതാണ്. അവ താഴെപ്പറയുംപ്രകാരം വിവരിക്കാവുന്നതാണ്.

“34. പാത്രിയർക്കീസ് പുറപ്പെടുവിച്ച മുടക്കു കല്പനയിൽ പ്രസ്താവിച്ചിട്ടുള്ള കുറെ കുറ്റകൃത്യങ്ങൾ ഒന്നാം പ്രതി ചെയ്തത് എപ്പോഴാണെന്നും, എന്തുമായി ബന്ധപ്പെട്ടാണെന്നും താങ്കൾക്ക് അറിയാമോ?

35. എങ്കിൽ അവ പൂർണ്ണമായി പറയുക.

36. ഈ കുറ്റകൃത്യങ്ങളെക്കുറിച്ച് താങ്കൾ അറിയുന്നത് എപ്പോഴാണ്?”

ഉത്തരങ്ങൾ:- മുടക്കിനു മുമ്പുള്ള പല കാലങ്ങളിലായാണ് 34 മുതൽ 36 വരെയുള്ള ചോദ്യങ്ങളിൽ പരാമർശിച്ചിട്ടുള്ള കുറ്റകൃത്യങ്ങൾ ഒന്നാം പ്രതി ചെയ്തത്. അവയെക്കുറിച്ച് അറിവായത് പല കാലങ്ങളിലായാണ്.

ഒന്നാം പ്രതിക്കെതിരായുള്ള കുറ്റാരോപണങ്ങളെയും അത്തരം കുറ്റാരോപണങ്ങളിന്മേലുള്ള അന്വേഷണത്തെയും സംബന്ധിക്കുന്നതാണ് 12 മുതൽ 20 വരെയുള്ള ചോദ്യങ്ങൾ. അവ താഴെ പറയുന്നവയാണ്.

“12. അബ്ദള്ളാ പാത്രിയർക്കീസ് ഒന്നാം പ്രതിയെ മുടക്കുന്നതിന് തീരുമാനിച്ചിരിക്കുന്നുവെന്നോ അല്ലെങ്കിൽ മുടക്കാൻ ഉദ്ദേശിക്കുന്നുവെന്നോ, മുടക്ക് കല്പന പുറപ്പെടുവിക്കുന്നതിന് മുമ്പ് നിങ്ങൾക്ക് അറിയാമായിരുന്നോ?

13. എങ്കിൽ ആ വിവരം എപ്പോൾ ആരിൽ നിന്നാണ് നിങ്ങൾ അറിഞ്ഞത്?

14. മുടക്ക് കല്പന പുറപ്പെടുവിക്കുന്നതിന് മുമ്പ് പാത്രിയർക്കീസ് ഇതേപ്പറ്റി നിങ്ങളോട് സംസാരിച്ചിരുന്നോ? എങ്കിൽ എപ്പോൾ, എവിടെ വച്ച്? എന്തു മറുപടിയാണ് നിങ്ങൾ കൊടുത്തത്.

15. മുടക്കു കല്പന പുറപ്പെടുവിക്കുന്നതിന് മുമ്പ് പാത്രിയർക്കീസ് ആരുമായെങ്കിലും മുടക്കിനെപ്പറ്റി ആലോചിക്കുകയുണ്ടായോ എന്ന് നിങ്ങൾക്ക് അറിയാമോ?

16. എങ്കിൽ ആരുമായി, എപ്പോൾ, എവിടെ വച്ച്?

17. മുടക്കുന്നതിന് മുമ്പായി പാത്രിയർക്കീസ് ഒന്നാം പ്രതിയെ അദ്ദേഹ

Malankara Orthodox TV

ത്തിന്റെ പേരിലുള്ള കുറ്റാരോപണങ്ങൾ ധരിപ്പിച്ചതായോ അദ്ദേഹത്തോട് സമാധാനം ചോദിച്ചതായോ നിങ്ങൾക്ക് അറിവുണ്ടോ?

18. എങ്കിൽ എപ്പോൾ, എവിടെ വച്ച്?

19. ഒന്നാം പ്രതിയുടെ വീഴ്ചകളെയും, തെറ്റായ നടപടികളെയും കുറിച്ച് പാത്രിയർക്കീസ് നേരിട്ടോ, അല്ലെങ്കിൽ അദ്ദേഹത്തിന്റെ ആജ്ഞാനുസരണം മറ്റാരെങ്കിലുമോ, എന്തെങ്കിലും അന്വേഷണമോ, അന്വേഷണ വിചാരണയോ നടത്തിയിട്ടുണ്ടോ?

20. എങ്കിൽ എപ്പോൾ, എവിടെ വച്ച്?

ഉത്തരം:- മുടക്കിനെപ്പറ്റി 12 മുതൽ 20 വരെ ചോദ്യങ്ങളിൽ പരാമർശിച്ചിട്ടുള്ള എല്ലാ കാര്യങ്ങളെയും കുറിച്ച്, മുടക്ക് കല്പനയിൽ തന്നെ വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതിനാൽ അതിന് മറുപടി ബോധിപ്പിക്കേണ്ട ആവശ്യമില്ലാത്തതാകുന്നു.

ഇഷ്യൂ പേപ്പറിൽ ഈ വിഷയത്തെ കൂടുതലായി പിന്തുടർന്നിട്ടുണ്ട്. (വാദികളുടെ 43, 44 ആരോപണങ്ങളും അവയ്ക്കുള്ള മറുപടികളും കാണുക)

"43-ാം ആരോപണം. ഒന്നാം പ്രതിയുടെ കുറ്റാരോപകർ ആരൊക്കെയെന്നോ, അല്ലെങ്കിൽ അദ്ദേഹത്തിനെതിരെയുള്ള കുറ്റാരോപണങ്ങളുടെ സ്വഭാവം എന്തെന്നോ, ഒന്നാം പ്രതിയെയോ മലങ്കര സുറിയാനി സമുദായത്തെയോ അറിയിച്ചിരുന്നില്ല."

ഉത്തരം:- ഒന്നാം പ്രതിയെ അദ്ദേഹത്തിനെതിരായ കുറ്റാരോപണങ്ങൾ അറിയിച്ചിരുന്നു (അത് രേഖാമൂലമോ എന്നത് പറയാവുന്ന നിലയിലല്ല ഞാൻ. എനിക്ക് അതേപ്പറ്റി ഉടനുള്ള വിവരമൊന്നുമില്ല). കുറ്റാരോപകർ ആരൊക്കെയായിരുന്നുവെന്നതിനെപ്പറ്റി ഒന്നാം പ്രതിയെയോ, പൊതുവിനെയോ അറിയിക്കാൻ പാത്രിയർക്കീസ് ബാദ്ധ്യസ്ഥനല്ല. കുറ്റാരോപണങ്ങൾ എന്തൊക്കെയെന്നോ, കുറ്റാരോപകർ ആരൊക്കെയെന്നോ, പൊതുവിനെ അറിയിക്കേണ്ട ആവശ്യമില്ല.

"44-ാം ആരോപണം. മുടക്കുകല്പന പുറപ്പെടുവിക്കുന്നതിന് മുമ്പ് പാത്രിയർക്കീസ് യാതൊരു രീതിയിലുള്ള അന്വേഷണ വിചാരണ നടത്തിയിരുന്നില്ല."

ഉത്തരം:- നിഷേധിക്കുന്നു. ആവശ്യമായ എല്ലാ അന്വേഷണ വിചാരണയും നടത്തിയിരുന്നു. പാത്രിയർക്കീസ് തന്നെയാണ് അന്വേഷണ വിചാരണ നടത്തിയത്. അത് അദ്ദേഹം മാത്രം അറിഞ്ഞിരിക്കുന്ന ഒരു സ്വകാര്യ അന്വേഷണ വിചാരണയായിരുന്നോ, അതോ പരസ്യമായ

Malankara Orthodox TV

ഒന്നായിരുന്നോ എന്നും, എങ്ങനെയാണ് അത് നടത്തിയതെന്നും, മൊഴികളുടെ സാരാംശങ്ങൾ വിടാതെയുള്ള സംഗ്രഹം രേഖപ്പെടുത്തിയിരുന്നോ ഇല്ലയോ എന്നും പറയാവുന്ന ഒരു നിലയിലല്ല ഞാൻ. ചില മെത്രാപ്പോലീത്താമാരോട് (മാർ കൂറിലോസ്, മാർ അത്താനാസ്യോസ്, മാർ സേവേറിയോസ്, മാർ ഒസ്താത്തിയോസ് എന്നിവരോട്) സ്റ്റേറ്റുമെന്റുകൾ പാത്രിയർക്കീസ് വാങ്ങിയിരുന്നതായും ഞാൻ മനസ്സിലാക്കുന്നു.

കേസ് ഫയൽ ചെയ്ത് കുറെക്കാലം കഴിഞ്ഞിട്ടുപോലും, ഒന്നാം പ്രതിക്കെതിരായ കുറ്റാരോപണങ്ങളുടെ വിശദാംശങ്ങളോ, അല്ല അദ്ദേഹത്തിന്റെ നടപടിയെക്കുറിച്ചുള്ള അന്വേഷണ വിചാരണ എപ്പോൾ അല്ലെങ്കിൽ എവിടെ വച്ചാണ് നടത്തിയത് എന്നതിനെപ്പറ്റി പോലുമോ പ്രതികൾ അറിഞ്ഞിരുന്നില്ലെന്ന് കാണിക്കുകയാണ് മേൽ പ്രസ്താവിച്ചവയുടെ ഉദ്ദേശ്യം. കൂടിക്കാഴ്ചകളെയും, (ഹാജരാകാൻ ഒന്നാം പ്രതിയെയുള്ള) വിളിപ്പിക്കലിനെയും സംബന്ധിച്ച്, പ്രതികളുടെ സാക്ഷികൾ നൽകിയ തെളിവുകളുടെ മൂല്യം വിലയിരുത്തുമ്പോൾ ഇവരുടെ ഈ അജ്ഞത മനസ്സിൽ ഉണ്ടായിരിക്കേണ്ടതാണ്. ഏതെങ്കിലും അന്വേഷണ വിചാരണയോ, എന്തെങ്കിലും കുറ്റപത്രം തയ്യാറാക്കലോ കൂടാതെ തന്നെ ശിക്ഷ വിധിക്കാൻ പാത്രിയർക്കീസിന് പൂർണ്ണാധികാരമുണ്ടെന്നും വിശ്വസിച്ചിരുന്നതിനാലാണ്, പ്രതികൾ കൂടുതൽ പൂർണ്ണമായ വിശദവിവരങ്ങൾ നൽകാതിരുന്നതെന്നുള്ള അവരുടെ അഭിഭാഷകൻ നൽകിയ വിശദീകരണ മറുപടി മുഴുവനായും അസ്വീകാര്യമാണ്. മേൽ പരാമർശിക്കപ്പെട്ടിട്ടുള്ള പ്രശ്നങ്ങളിന്മേൽ തീരുമാനമെടുക്കുന്നതിന് ആധാരമായ തെളിവുകൾ നൽകിയിട്ടുള്ള സാക്ഷികളുടെ വിശ്വാസ്യതയെക്കുറിച്ച്, ഏതാനും വാക്കുകൾ ഒരുപക്ഷേ ഇവിടെ പറയാവുന്നതാണ്. ജീവിതത്തിലെ ആദരണീയ നിലകളിൽ കഴിയുന്നവരാണ് ഈ സാക്ഷികളിൽ ചിലർ. അഞ്ചാം പ്രതി (പ്രതിഭാഗം രണ്ടാം സാക്ഷി) കോനാട്ട് മാത്തൻ മല്പാൻ ഈ സഭയിലെ പ്രമുഖ വൈദികരിലും, നാല്പത്തിരണ്ടാം പ്രതി (പ്രതിഭാഗം രണ്ടാം സാക്ഷി) പൗലൂസ് മാർ അത്താനാസ്യോസ്, പാത്രിയർക്കാ പ്രതിനിധി മാർ ഒസ്താത്തിയോസ് (പ്രതിഭാഗം ഇരുപത്തിമൂന്നാം സാക്ഷി) എന്നിവർ ഈ സഭയിലെ പ്രമുഖ മേൽപട്ടക്കാരിലും പെടുന്നതാണ്. ആറാം പ്രതി (പ്രതിഭാഗം ഒന്നാം സാക്ഷി) സി. ജെ. കുര്യൻ ഈ സഭയിലെ ഒരു അൽമായ പ്രമുഖനുമാണ്. ഇവരുടെ തെളിവുകൾക്കെതിരായി ഒന്നാം പ്രതി (വാദിഭാഗം അമ്പത്തിരണ്ടാം സാക്ഷി ഗീവറുഗീസ് മാർ ദീവന്നാസ്യോസ്) യുടെ തെളിവുകളുമുണ്ട്. സാധാരണസ്ഥിതികളിൽ ഈ സാക്ഷികളുടെ തെളിവുകൾ ഏറ്റവും വലിയ ബഹുമാനത്തോടെ സ്വീകരിക്കപ്പെടുന്നതിന് അർഹമായിരിക്കും. നിർഭാഗ്യവശാൽ സഭയിൽ വൈകാരിക സംഘർഷം മൂർഛിച്ചിരുന്നു. തന്മൂലം ഏറ്റവും

Malankara Orthodox TV

സത്യസന്ധരായവർ പോലും, ഒരു പക്ഷത്തെയോ, മറുപക്ഷത്തെയോ ശക്തരായ കക്ഷിക്കാരായിത്തീരുകയും, പക്ഷപാതപരമായ മൊഴി നൽകാൻ അവർ പ്രേരിതരാകുകയും ചെയ്യുന്നു. മുകളിൽ പറഞ്ഞിട്ടുള്ള പ്രതിഭാഗം സാക്ഷികളെല്ലാവരും അപ്രകാരം പ്രതികളുടെ കേസിന്റെ വിജയത്തിൽ അതീവ തല്പരരാണ്. ഇത് അഞ്ചും ആറും പ്രതികളുടെ കാര്യത്തിൽ സ്പഷ്ടമാണ്. പാത്രിയർക്കീസിന്റെ വരവിനു മുമ്പേയുള്ളതാണ് (മാർ ദീവന്നാസ്യോസ്) മെത്രാപ്പോലീത്തായുമായുള്ള അവരുടെ തർക്കം. മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി 1085 ചിങ്ങത്തിൽ പാസ്സാക്കിയ ചില നിശ്ചയങ്ങളിൽ അവർക്ക് ഖേദമുണ്ടായി. കോട്ടയം പഴയസെമിനാരിയിലെ ബസ്ഗാസാ മുറിയുടെ (ട്രഷറി മുറിയുടെ) താക്കോലുകളുടെ സൂക്ഷിപ്പിനെയും, ട്രസ്റ്റികൾക്കിടയിലെ അധികാരം സംബന്ധിച്ച ആപേക്ഷികതയെയും കുറിച്ചുള്ളതായിരുന്നു ഈ നിശ്ചയങ്ങൾ. മലങ്കര യാക്കോബായ സുറിയാനി സഭയുടെ മൂന്നു ട്രസ്റ്റികൾ അതതുകാലത്തെ മലങ്കര മെത്രാപ്പോലീത്തായും, മലങ്കര അസോസിയേഷൻ തെരഞ്ഞെടുക്കുന്ന ഒരു വൈദികനും ഒരു അൽമായനുമായിരുന്നുവെന്നത് ഓർമ്മിക്കുമല്ലോ. ബസ്ഗാസാ മുറിക്ക് മൂന്നു താക്കോലുകൾ ഉണ്ടായിരുന്നത്, ഓരോ ട്രസ്റ്റിയുടെയും കൈവശത്തിൽ ഓരോ താക്കോൽ ഉണ്ടായിരിക്കണമെന്ന ഉദ്ദേശ്യത്തോടെയായിരുന്നു. എന്നാൽ ഈ താക്കോൽ ഒന്നാം പ്രതിയുടെ മുൻഗാമി (പുലിക്കോട്ടിൽ) ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അന്തരിക്കുന്ന സമയത്ത് അദ്ദേഹത്തിന്റെ സൂക്ഷിപ്പിലായിരുന്നു. ഒന്നാം പ്രതി (വട്ടശ്ശേരിൽ) ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ ആയപ്പോൾ ഈ താക്കോലുകളുടെ കൈവശം അദ്ദേഹത്തിന് ലഭിച്ചു. മറ്റ് രണ്ട് ട്രസ്റ്റിമാർ ഓരോരുത്തർക്കും ബസ്ഗാസാ മുറിക്കുള്ള അവരുടെ താക്കോൽ കൊടുക്കണമെന്ന നിർദ്ദേശമുണ്ടായി. മാനേജിംഗ് കമ്മറ്റിയിൽ ഈ വിഷയം ചർച്ച ചെയ്യുകയും, മൂന്നു താക്കോലുകളും തുടർന്നും ഒന്നാം പ്രതിയുടെ കൈവശത്തിലിരിക്കണമെന്ന് തീരുമാനിക്കുകയും ചെയ്തു. മാത്രമല്ല, മെത്രാപ്പോലീത്തായും കൂട്ടു ട്രസ്റ്റികളും തമ്മിൽ (ട്രസ്റ്റിന്റെ ഭരണകാര്യങ്ങളിൽ) ഒരു തർക്കമുണ്ടാകുന്നപക്ഷം പ്രാബല്യം മെത്രാപ്പോലീത്തായുടെ അഭിപ്രായത്തിനായിരുന്നിരിക്കണമെന്നും (അതായത് കാര്യങ്ങൾ നടത്തേണ്ടത് ആ അഭിപ്രായമനുസരിച്ച് ആയിരിക്കണം) മാനേജിംഗ് കമ്മിറ്റി തീരുമാനിച്ചു. ഈ നിശ്ചയത്തിന്റെ ഔചിത്യത്തെക്കുറിച്ച് ഒരു അഭിപ്രായപ്രകടനം നടത്തേണ്ട ആവശ്യമില്ല. എങ്കിലും കൂട്ടു ട്രസ്റ്റികളുടെ പദവിയെ അത് സ്പഷ്ടമായും ബാധിച്ചു. കീഴ്സ്ഥാനത്തുള്ള ഒരു പദവിയിൽ വയ്ക്കുകയാൽ കൂട്ടു ട്രസ്റ്റികൾ തീർച്ചയായും അമർഷം പ്രകടിപ്പിച്ചുമിരിക്കണം. അന്വേഷണ വിചാരണയെയും, പാത്രിയർക്കീസ് സമൻസ് പുറപ്പെടുവിച്ചതിനെയും സംബന്ധിച്ച മറ്റൊരു സുപ്രധാന

Malankara Orthodox TV

സാക്ഷിയാണ് നാല്പത്തിരണ്ടാം പ്രതി (പൗലൂസ് മാർ അത്താനാ സ്യോസ്). നാലാം പ്രതി (പൗലൂസ് മാർ കൂറിലോസ്) അന്തരിച്ചതിനെ തുടർന്ന് മലങ്കര മെത്രാപ്പോലീത്തായായി അദ്ദേഹം ഉയർത്തപ്പെട്ടു. അപ്പീൽ ആദ്യവാദം കേട്ടപ്പോൾ, പാത്രിയർക്കീസ് അദ്ദേഹത്തെ നിയമി ച്ചുവെന്നുള്ള തെളിവിന്റെ അഭാവത്തിൽ ഈ കോടതിയിൽ നിന്ന് അദ്ദേഹ ത്തിന് അംഗീകാരം ലഭിച്ചിരുന്നില്ല. എന്നിരുന്നാലും ഈ കേസിൽ അദ്ദേ ഹം അതീവ തല്പരനാണ്. മലങ്കര മെത്രാപ്പോലീത്തായാണ് താനെന്ന അദ്ദേഹത്തിന്റെ അവകാശവാദങ്ങൾ പൂർണ്ണമായും എൽ. അക്കത്തിന്റെ (മുടക്കു കല്പനയുടെ) സാധുതയെ ആശ്രയിച്ചാണിരിക്കുന്നത്. പാത്രിയ ർക്കീസിന്റെ നടപടികളുടെ സാധുതയെ അങ്ങേയറ്റം പിൻതാങ്ങുമെന്നു പ്രതീക്ഷിക്കപ്പെടുന്ന പാത്രിയർക്കാ പ്രതിനിധി മാർ ഒസ്താത്തിയോ സിനും ഈ വിമർശനം ബാധകമാണ്.

കോടതിയിൽ വസ്തുതകൾ അവതരിപ്പിക്കുന്ന രീതിയെ അത്ര ത്തോളം ആശ്രയിച്ചിരിക്കുന്ന ഇപ്പോഴത്തേതുപോലെയുള്ള ഒരു കേസിൽ പ്രതികളുടെ മുഖ്യ സാക്ഷികളുടെ ഭാഗത്തുള്ള ഈ സ്വാഭാവിക ചായ്വ് പ്രാധാന്യം അർഹിക്കുന്നതാണ്. ഒന്നാം പ്രതിക്കെതിരായ കുറ്റാരോ പണങ്ങളെക്കുറിച്ച് അദ്ദേഹത്തോട് ചോദിച്ചുകൊണ്ടുള്ളതായ ഒരു അർദ്ധ - നീതിന്യായ അന്വേഷണ വിചാരണ നടന്നിരുന്നോ എന്നതാണ് പ്രശ്നം. അത്തരം എന്തെങ്കിലും ഒരു അന്വേഷണ വിചാരണ നടന്ന തായി തെളിയിക്കുന്ന ഒരു തുണ്ട് രേഖ പോലുമില്ലെന്നത് തർക്കമില്ലാത്ത കാര്യമാണ്. ഏകദേശം ഒന്നര വർഷക്കാലത്തിനിടയിൽ പാത്രിയർക്കീ സും മെത്രാപ്പോലീത്തായും പരസ്പരം കണ്ടുമുട്ടിയപ്പോഴത്തെ ചില കൂടി ക്കാഴ്ച്ചകളിൽ (അപ്പോൾ നടന്ന സംഭാഷണങ്ങളിൽ) വച്ച് അന്വേഷണ വിചാരണ നടന്നതായാണ് പറയപ്പെടുന്നത്. ഈ കൂടിക്കാഴ്ചകളിൽ ചില ത് നടന്നുവെന്നത് നിഷേധിക്കപ്പെടുന്നില്ല. കാര്യങ്ങളുടെ പ്രകൃതത്തിൽ തീർച്ചയായും കൂടിക്കാഴ്ചകൾ നടന്നിരിക്കണം. പക്ഷേ, ഈ കൂടിക്കാ ഴ്ചകൾ വേദികളാക്കി ഒരു നീതിന്യായ അന്വേഷണ വിചാരണ നടന്നെ ന്നോ (അല്ലെങ്കിൽ നടന്നില്ലെന്നോ) തോന്നിക്കത്തക്കവിധം തന്റെ ഭാഷ്യ ത്തിൽ കൂടിക്കാഴ്ചകളെ തെറ്റായി ചിത്രീകരിക്കുന്നതിന്, സത്യസന്ധ നായ ഒരു സാക്ഷിക്കു പോലും തീർച്ചയായും ശക്തമായൊരു ഉൾ പ്രേരണ ഉണ്ടായിരുന്നിരിക്കണം. അപ്പീലിന്റെ ആദ്യവാദം കേൾക്കലിൽ, ഒന്നാം പ്രതി നൽകിയ തെളിവിലെ ന്യൂനതകളും, കേസിൽ അദ്ദേഹത്തി നുള്ള താല്പര്യവും ഈ കോടതി ശ്രദ്ധിക്കുകയുണ്ടായി. പ്രതികളുടെ സാക്ഷികളുടെ (ഈ കേസിലെ) വലിയ താല്പര്യമാകട്ടെ കോടതി ഒരു പക്ഷേ വേണ്ടുവോളം ശ്രദ്ധിച്ചിട്ടുമില്ല. ഈ സാക്ഷികൾ (മൊഴി നൽകി യപ്പോൾ) സാക്ഷിക്കൂട്ടിൽ വച്ച് കാട്ടിയ ഭാവചേഷ്ടകൾ നിരീക്ഷിക്കു

Malankara Orthodox TV

ന്നതിനും അവസരം ലഭിച്ച ഡിസ്ട്രിക്ട് ജഡ്ജിയിൽ, തങ്ങളെപ്പറ്റി വളരെ നല്ല ഒരു ധാരണ ഉളവാക്കിയിരുന്നില്ല. ഇവരിൽ ചിലർ പിന്നീട് കാണും പ്രകാരം, പ്രതികളുടെ കേസിലെ വ്യത്യസ്തങ്ങളായ ഭാഗങ്ങൾക്ക് സാക്ഷ്യം പറയുന്നത് പ്രാധാന്യമില്ലാത്ത ഒരു വാദ വിഷയമല്ല.

## സാക്ഷ്യം നൽകാതെ ഒഴിഞ്ഞുമാറി

സാക്ഷികളുടെ വിശ്വാസ്യതയെക്കുറിച്ചുള്ള പ്രശ്നം വിടുന്നതിന് മുമ്പായി, ഒരു വേള നാലാം പ്രതിയെ (പൗലൂസ് മാർ കൂറിലോസിനെ) ഒരു സാക്ഷിയായി വിസ്തരിക്കാതിരുന്നതിനെക്കുറിച്ച് ഒരു വാക്ക് പറയാവുന്നതാണ്. പ്രതികളുടെ വിജയത്തിൽ അത്യധികം തല്പരരായിരുന്നവരിൽ ഒരാളെന്ന നിലയിൽ, സാക്ഷിയാകുന്നതിനുള്ള തന്റെ സന്നദ്ധത സാദ്ധ്യമായ ഏറ്റവും ആദ്യ ഘട്ടത്തിൽ തന്നെ അദ്ദേഹം സ്വയം അറിയിക്കുമെന്ന് പ്രതീക്ഷിച്ചിരുന്നിരിക്കണം. എന്നാൽ സാക്ഷിക്കൂട്ടിൽ കയറാൻ അദ്ദേഹത്തിന് വളരെ വൈമനസ്യം ഉണ്ടായിരുന്നുവെന്ന് കാണുന്നത് വിചിത്രമാണ്. പ്രതികളുടെ കേസ് പ്രകാരം ഒന്നാം പ്രതിയുടെ (ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ) സ്ഥാനത്ത് നാലാം പ്രതിയെ മലങ്കര മെത്രാപ്പോലീത്തായായി നിയമിക്കുകയുണ്ടായെന്നത് ഓർമ്മിക്കപ്പെടുന്നതായിരിക്കും. അദ്ദേഹത്തിന്റെ സാക്ഷ്യം അന്വേഷണ വിചാരണയെ സംബന്ധിച്ചിടത്തോളം ഏറ്റവുമധികം വിലപ്പെട്ടതായിരുന്നേനെ. കാരണം, ആരോപണത്തക്കുറിച്ചും, പ്രത്യേകിച്ചും പാത്രിയർക്കീസിന്റെ സമക്ഷം ഹാജരാകാൻ ഒന്നാം പ്രതിയെ വിളിപ്പിച്ചതിനെയും, ധിക്കാരപൂർവ്വം അദ്ദേഹം അതിന് വിസമ്മതിച്ചതിനെയും സംബന്ധിച്ച വസ്തുതയെപ്പറ്റിയും അജ്ഞനായിരിക്കാൻ നാലാം പ്രതിക്ക് ആവുന്നതല്ല. നാലാം പ്രതിയുടെ തെളിവ് ലഭിക്കുന്ന കാര്യത്തിൽ വാദികൾ വളരെ തല്പരരായിരുന്നു. തർക്കവിഷയങ്ങൾ രൂപവൽക്കരിച്ചശേഷം സാദ്ധ്യമായ ഏറ്റവും ആദ്യഘട്ടത്തിൽ തന്നെ അതായത് 1092 മകരം 20 ന് (1917 ഫെബ്രുവരി 2-ന്) കമ്മീഷൻ മുഖാന്തരം അദ്ദേഹത്തെ വിസ്തരിക്കുന്നതിനുള്ള അപേക്ഷ അവർ സമർപ്പിച്ചു (കോടതിയിൽ ഹാജരാകുന്നതിൽ നിന്നും അദ്ദേഹത്തെ ഒഴിവാക്കിയിരുന്നതിനാലാണ്, കമ്മീഷൻ മുഖാന്തരം വിസ്താരം നടത്താനുള്ള അപേക്ഷ നൽകിയത്). നാലാം പ്രതി സുഖമില്ലാതെ കിടപ്പിലാണെന്ന കാരണം പറഞ്ഞ് പ്രതികൾ ഈ അപേക്ഷയെയും, തുടർന്നുള്ള മറ്റ് അപേക്ഷകളെയും, എതിർത്തു. പക്ഷേ അവർ മെഡിക്കൽ സർട്ടിഫിക്കറ്റ് ആദ്യം ഹാജരാക്കിയിരുന്നില്ല. മുകളിൽ പറഞ്ഞ അപേക്ഷകൾ സമർപ്പിക്കുന്ന സമയത്ത് നാലാം പ്രതി തിരുവനന്തപുരത്തുണ്ടായിരുന്നെന്നും, അദ്ദേഹത്തെ അപ്പോൾ അനായാസം വിസ്തരിക്കാൻ ആവുമായിരുന്നെന്നുമാണ് കാണുന്നത്. അടുത്തു വരുന്ന കോടതി അവധിക്കാലത്ത് നാലാം പ്രതിയെ കമ്മീഷൻ മുഖാന്തിരം

Malankara Orthodox TV

വിസ്തരിക്കുന്നതിനുള്ള ഒരു അപേക്ഷ വാദികൾ 1092 മീനം 14-ന് (1917 മാർച്ച് 27-ന്) സമർപ്പിച്ചു. എന്നാൽ കോടതിയിൽ ഹാജരായി താൻ മൊഴി നൽകിക്കൊള്ളാമെന്ന് സമ്മതിച്ചുകൊണ്ട് ഇതിൽ നിന്ന് അദ്ദേഹം ഒഴിഞ്ഞു മാറി. ഇതിന്റെ ഫലമായി, അവധികഴിഞ്ഞ് കോടതി വീണ്ടും തുറക്കുന്ന ദിവസം ഹാജരാകാൻ അദ്ദേഹത്തിന് നിർദ്ദേശം നൽകിക്കൊണ്ട് കോടതി ഉത്തരവായി. ആ തീയതിയിൽ അദ്ദേഹം കോടതിയിൽ ഹാജരായില്ല. അദ്ദേഹത്തിന്റെ നേരത്തെയുള്ള സമ്മതം ഗൗരവപൂർവ്വം ഉദ്ദേശിക്കപ്പെട്ടിരുന്നതായിരുന്നെന്ന് വിശ്വസിക്കാൻ പ്രയാസമുണ്ട്. സാക്ഷി ഗുരുതരമായ രോഗത്തിലാണെന്ന് കോടതിയെ വീണ്ടും അറിയിച്ചു. ഒരു ആയുർവ്വേദ വൈദ്യന്റെ മെഡിക്കൽ സർട്ടിഫിക്കറ്റ് കോടതിയിൽ 1092 മിഥുനം 1-ന് (1917 ജൂൺ 14-ന്) ഹാജരാക്കപ്പെട്ടു. സാക്ഷിയെ കമ്മീഷൻ മുഖാന്തരം വിസ്തരിക്കാൻ കോടതി വീണ്ടും ഉത്തരവായി. ഒരു കമ്മീഷനെയും കോടതി ഇതിലേക്ക് നിയമിച്ചു. പക്ഷേ, കോടതിയിൽ നാലാം പ്രതി ഹാജരാകുന്നതിന് പകരം, പ്രതികൾ അദ്ദേഹത്തിന്റെ വിസ്താരത്തിന് തുടർച്ചയായി പ്രതിബന്ധങ്ങൾ സൃഷ്ടിച്ചുകൊണ്ടിരുന്നു. രോഗം മൂലം അദ്ദേഹത്തിന്റെ വിസ്താരം ഏഴ് ആഴ്ചത്തേക്ക് മാറ്റിവെക്കണമെന്ന് പ്രതികൾ മിഥുനം 30-ന് അപേക്ഷിച്ചു. ഹാജരാക്കപ്പെട്ടിട്ടുള്ള മെഡിക്കൽ സർട്ടിഫിക്കറ്റ് സാക്ഷിയെ രോഗം മൂലം വിസ്തരിക്കാനാവുന്നതല്ലെന്ന് തെളിയിക്കാൻ മതിയാകുന്നതല്ലെന്ന് അഭിപ്രായപ്പെട്ടുകൊണ്ട്, ആലപ്പുഴയിൽ അന്ന് ഉണ്ടായിരുന്ന ഡോ. എസ്. വെങ്കിട്ടരാമനായിഡുവിൽ നിന്നുള്ള ഒരു മെഡിക്കൽ സർട്ടിഫിക്കറ്റ് ഹാജരാക്കാൻ കോടതി ആവശ്യപ്പെട്ടു. തിരുവനന്തപുരം വരെ യാത്ര ചെയ്യത്തക്കവിധം സുഖമില്ലെങ്കിലും, ദിവസം രണ്ടു മണിക്കൂർ വീതം വിസ്തരിക്കാനാവാത്ത അത്ര അസുഖം സാക്ഷിക്കില്ലെന്ന് ഡോ. നായിഡുവിന്റെ സർട്ടിഫിക്കറ്റുകൾ വ്യക്തമാക്കി. താമസിയാതെ തന്നെ 1093 ധനു 1-ന് (1917 ഡിസംബർ 15-ന്) മുമ്പായി സാക്ഷി (നാലാം പ്രതി പൗലൂസ് മാർ കൂറിലോസ്) അന്തരിച്ചു. മരണത്തിന് കുറെ മുമ്പുള്ള കുറെ മാസങ്ങൾ അദ്ദേഹം ഗുരുതരമായ രോഗാവസ്ഥയിലായിരുന്നുവെന്നതിൽ സംശയിക്കേണ്ട ആവശ്യമില്ല. എങ്കിലും സാക്ഷ്യം നല്കാൻ അദ്ദേഹത്തിന് സമ്മതമായിരുന്നെങ്കിൽ, മുൻകാലത്ത് എപ്പോഴെങ്കിലും അദ്ദേഹത്തെ വിസ്തരിക്കാനാവുമായിരുന്നില്ലെന്നു വിശ്വസിക്കാൻ കാരണം ഒന്നുമില്ല. (പാത്രിയർക്കീസ് പക്ഷക്കാരായ) പ്രതികളുടെ കേസ് തെളിയിക്കപ്പെടുമായിരുന്നെങ്കിൽ അദ്ദേഹം മിക്കവാറും തെളിവു നൽകുമായിരുന്നു. അന്വേഷണ വിചാരണ സംബന്ധിച്ച പ്രതിഭാഗം തെളിവിന്റെ മൂല്യം ഗണിക്കുന്നതിൽ പരിഗണിക്കേണ്ട മറ്റൊരു വസ്തുത നാലാം പ്രതിയുടെ വിസ്തരിക്കാതിരിക്കലാണ്.

Malankara Orthodox TV

ഒന്നാം പ്രതിയുടെ നടപടിയെ സംബന്ധിക്കുന്ന അന്വേഷണ വിചാരണയായി രൂപപ്പെട്ട എന്തെങ്കിലും പ്രത്യേക നടപടികളെക്കുറിച്ചും, കുറ്റാരോപണ സമയത്ത് ആ വിഷയത്തെക്കുറിച്ച് എന്തെങ്കിലും വിവരം തങ്ങൾക്ക് നൽകാൻ കഴിയാതിരുന്നതിനെപ്പറ്റിയും പ്രതികൾ അവരുടെ വിവരപ്പത്രികയിൽ ഉറപ്പിച്ചൊന്നും പറഞ്ഞിട്ടില്ല. എന്നിരുന്നാലും തെളിവെടുപ്പിനിടയിൽ പ്രതികൾ ഒന്നാം പ്രതിയുടെ ചില നടപടികളെക്കുറിച്ചോ, അദ്ദേഹം ചെയ്തതായി ആരോപിക്കപ്പെട്ടതോ സംശയിക്കപ്പെടുന്നതോ ആയ ചില പ്രവൃത്തികളെപ്പറ്റിയോ, പാത്രിയർക്കീസ് അന്വേഷണ വിചാരണ ആരംഭിച്ചിരുന്നുവെന്നും, ഈ ചെയ്തികളെക്കുറിച്ച് അദ്ദേഹത്തെ ചോദ്യം ചെയ്തിരുന്നുവെന്നും, ആരോപണങ്ങൾ നിഷേധിക്കാനോ, അതിന്മേൽ വിശദീകരണം നൽകാനോ, അതിനെ എതിർക്കാനോ ഒരവസരം അദ്ദേഹത്തിന് നൽകിയിരുന്നുവെന്നും സ്ഥാപിക്കാൻ ശ്രമം നടത്തി. അന്വേഷണ വിചാരണ നടത്തിയ സന്ദർഭങ്ങൾ, പാത്രിയർക്കീസും മെത്രാപ്പോലീത്തായും തമ്മിൽ നടന്ന ചില കൂടിക്കാഴ്ചകളിൽ വച്ചായിരുന്നു. പാത്രിയർക്കീസ് മെത്രാപ്പോലീത്തായെ വിളിപ്പിച്ചതോ, അല്ലെങ്കിൽ മെത്രാപ്പോലീത്താ പാത്രിയർക്കീസിനെ കൂടിക്കാണാൻ ഇടയായതോ മൂലമുള്ളതായിരുന്നു ഈ കൂടിക്കാഴ്ചകൾ. നേരത്തെ സൂചിപ്പിച്ചിട്ടുള്ളതുപോലെ എൽ. അക്കത്തിൽ (മുടക്കു കല്പനയിൽ) ഈ കൂടിക്കാഴ്ചകളെപ്പറ്റി ഒരു പരാമർശനവുമില്ല. അല്ല, മറ്റെന്തെങ്കിലും രേഖയും ഇതെക്കുറിച്ചില്ല. ഇവ സ്ഥാപിക്കാൻ പ്രതികൾ വാങ്മൂല തെളിവുകളെ മാത്രമാണ് ആശ്രയിക്കുന്നത്. കൂടിക്കാഴ്ച്ച നടന്ന സന്ദർഭങ്ങൾ താഴെ പറയുന്നവയാണെന്ന് പ്രതികൾ അവകാശപ്പെടുന്നു.

1) കോട്ടയത്ത് 1085 വൃശ്ചികം 11-ന് (1909 നവംബർ 26-ന്) നടന്ന സുന്നഹദോസിലുണ്ടായ കലക്കങ്ങൾക്കു ശേഷം (അന്നു രാത്രിയിൽ).

2) ഒരു പക്ഷേ മേല്പറഞ്ഞ കൂടിക്കാഴ്ച്ചയ്ക്ക് മുമ്പ് നിശ്ചയമില്ലാത്ത ഒരു തീയതിയിൽ.

3) 'ജാത്യാഭിമാനി' എന്ന ഊമ ലഘുലേഖ പ്രസിദ്ധീകരിക്കപ്പെട്ട ശേഷം 1085 ധനുവിൽ കോട്ടയം ചെറിയപള്ളിയിൽ വച്ച്.

4) താമസിയാതെ പുതുപ്പള്ളിയിൽ വച്ച്.

5) മുളന്തുരുത്തിയിൽ വച്ച് 1086-ലെ കന്നിമാസ യോഗത്തിനു ശേഷം.

6) പാത്രിയർക്കീസിനെ എതിർത്തുകൊണ്ടുള്ള ഒരു ലേഖനം മലയാള മനോരമയിൽ പ്രസിദ്ധീകരിക്കപ്പെട്ട ശേഷം പരുമലയിൽ വച്ച്.

7) കോട്ടയം പഴയസെമിനാരിയിൽ വച്ച് 1085 മേടം അവസാനത്തോടെ.

Malankara Orthodox TV

ഏഴാമത്തേതും അവസാനത്തേതുമായ കൂടിക്കാഴ്ച നടന്നത് തന്റെ മുമ്പാകെ ഹാജരാകാനുള്ള പാത്രിയർക്കീസിന്റെ അറിയിപ്പ് (സമൻസ്) അനുസരിക്കാൻ, ഒന്നാം പ്രതി ധിക്കാരപൂർവ്വം വിസമ്മതിച്ചതിനുശേഷം നടന്നതായാണ് കരുതപ്പെടുന്നത്. ഒന്നാം പ്രതി ഇതും രണ്ടും, ആറും കൂടിക്കാഴ്ച്ചകളും നിഷേധിച്ചിരിക്കുകയാണ്. പാത്രിയർക്കീസും മെത്രാപ്പോലീത്തായും മറ്റു സന്ദർഭങ്ങളിലും കണ്ടുമുട്ടിയിട്ടുണ്ടെന്നത് നിഷേധിക്കപ്പെടുന്നില്ല. ഈ കൂടിക്കാഴ്ചകൾ അന്വേഷണ വിചാരണയിലെ വാദം കേൾക്കലൊന്നുമായിരുന്നില്ലെന്നും, എന്നാൽ അവ യാദൃച്ഛികമായവയോ, അല്ലെങ്കിൽ പാത്രിയർക്കീസ് മെത്രാപ്പോലീത്തായുമായി ചർച്ച ചെയ്യാൻ ആഗ്രഹിച്ചിരുന്ന പരസ്പരബന്ധമില്ലാത്ത വിവിധ സംഭവങ്ങളെ സംബന്ധിക്കുന്നവയോ ആയ സംഭാഷണങ്ങളായിരുന്നെന്നും വാദികൾ പറയുന്നു.

പ്രതികളുടെ അതേ സാക്ഷികൾ തങ്ങളുടെ കേസിലെ വ്യത്യസ്ത ഭാഗങ്ങൾക്ക് സാക്ഷ്യം പറഞ്ഞ കാര്യം പ്രസ്താവിച്ചു കഴിഞ്ഞിട്ടുള്ളതാണ്. മേൽപറഞ്ഞ കൂടിക്കാഴ്ചകളും, പാത്രിയർക്കീസ് മുമ്പാകെ ഹാജരാകാൻ ആവശ്യപ്പെട്ടുള്ള അറിയിപ്പ് (സമൻസ്) ഒന്നാം പ്രതിക്ക് നൽകിയിരുന്നുവെന്നതും തെളിയിക്കാൻ പ്രതിഭാഗം ആശ്രയിച്ചത്, അവരുടെ 1, 2, 9, 10, 17, 19, 23 എന്നീ സാക്ഷികളെയാണ്. ഇവരിൽ പ്രതിഭാഗത്തെ ഒന്നാം സാക്ഷി ഒന്നും, ഏഴും, രണ്ടാം സാക്ഷി ഒന്നും, രണ്ടും, അഞ്ചും, ഒമ്പതാം സാക്ഷി ഒന്നും, അഞ്ചും, പത്തൊമ്പതാം സാക്ഷി ഒന്നും, ഏഴും, ഇരുപത്തിമൂന്നാം സാക്ഷി ഒന്നും, മൂന്നും, ആറും കൂടിക്കാഴ്ചകളെയും (ഒന്നാം പ്രതിക്കുള്ള) സമൻസിനെയും പറ്റിയാണ് സാക്ഷ്യം നൽകിയത്. പതിനേഴാം സാക്ഷിയും (നാല്പത്തിരണ്ടാം പ്രതി പൗലൂസ് മാർ അത്താനാസ്യോസും) സമൻസ് കാര്യത്തിലെ ഒരു സാക്ഷിയാണ്.

ഈ കൂടിക്കാഴ്ചകളെപ്പറ്റി പ്രതിപാദിക്കുന്നതിനു മുമ്പായി, എങ്ങനെയാണ് ഈ കൂടിക്കാഴ്ചകൾ നടന്നതെന്നു മനസ്സിലാക്കാൻ എൽ. അക്കത്തിലേക്ക് (മുടക്കു കല്പനയിലേക്ക്) നയിച്ച സംഭവങ്ങളുടെ വളരെ ലഘുവായുള്ള ഒരു വിവരണം സഹായകമായിരിക്കുന്നതാണ്. അബ്ദള്ളാ പാത്രിയർക്കീസിന്റെ ആഗമനത്തിന് മുമ്പായി 1085 ചിങ്ങത്തിൽ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി യോഗം ചേർന്ന് ചില പ്രമേയങ്ങൾ പാസ്സാക്കിയിരുന്നു. വിധിന്യായം 17-ാം ഖണ്ഡികയിൽ പറഞ്ഞിരുന്ന (പഴയസെമിനാരിയിലെ) ട്രഷറിയുടെ (ബസ്ഗാസാ മുറിയുടെ) താക്കോലുകളുടെ സൂക്ഷിപ്പിനെയും, ട്രസ്റ്റികൾക്കിടയിലെ അധികാരങ്ങളെയും, സംബന്ധിക്കുന്നതായിരുന്നു, അവയിലൊന്ന്. മറ്റൊന്ന് പാത്രിയർക്കീസിന്റെ വരവിനു മുമ്പായി തീരുമാനിക്കേണ്ടിയിരുന്ന, മെത്രാപ്പോലീത്താമാർക്കിടയിലെ ഇടവക വിഭജനത്തെ സംബന്ധിച്ചുള്ളതുമായിരുന്നു. ഈ

Malankara Orthodox TV

പ്രമേയങ്ങൾ ഉൾക്കൊള്ളുന്ന മിനിട്ട്സ് ബുക്ക് അടുത്തെങ്ങും കിട്ടാൻ പോകുന്നില്ല. പഴയസെമിനാരിയുടെ കൈവശം സംബന്ധിച്ച് സമരി ക്കേസ് (Summary Case – അബ്ദള്ളാ പാത്രിയർക്കീസിനാൽ മുടക്കപ്പെട്ട മലങ്കര മെത്രാപ്പോലീത്തായും മെത്രാപ്പോലീത്തൻ ട്രസ്റ്റിയുമായ ഗീവറു ഗീസ് മാർ ദീവന്നാസ്യോസിന് പഴയസെമിനാരിയിന്മേലുള്ള കൈവശം വിടുർത്തി സെമിനാരി കൈവശപ്പെടുത്തുന്നതിന് കൂട്ടുട്രസ്റ്റികളായിരുന്ന കോനാട്ടു മാത്തൻ മല്പാനും, സി. ജെ. കുര്യനും ചേർന്ന് ആ മുടക്ക് ഉടനുണ്ടാകുമെന്ന് മനസ്സിലാക്കിക്കൊണ്ട് 1086-ൽ സമരി 58-ാം നമ്പരായി കൊടുത്ത കേസ് ആണിത്) ആവിർഭവിച്ച കാലത്തിനടുത്ത്, അവിടെ നിന്നും മോഷണം പോയതായാണ് ആരോപിക്കപ്പെടുന്നത്. മറിച്ച് പ്രതി ഭാഗം അഭിപ്രായപ്പെടുന്നത് പ്രമേയങ്ങളുടെ യഥാർത്ഥ വാചകരീതി (ഇപ്പോഴുള്ള വാചകരീതി) നിർവീര്യമാക്കാൻ മിനിട്ട്സ് ബുക്ക് (വാദികൾ) ഒതുക്കിയിരിക്കുകയാണെന്നാണ്. പ്രതികളിൽ ചിലർ മാനേജിംഗ് കമ്മറ്റി യംഗങ്ങൾ ആയിരുന്നെങ്കിലും അത്തരം വാചക രീതിയെപ്പറ്റിയുള്ള ഒരു രണ്ടാംതരം തെളിവെങ്കിലും നൽകുകയുണ്ടായില്ല. മിനിട്ട്സ് ബുക്ക് ഒതു ക്കണമെന്ന് ആരെങ്കിലും എന്തുകൊണ്ട് ആഗ്രഹിച്ചിരിക്കണമെന്നത് മന സ്സിലാകുന്നില്ല. പിന്നീട് കാണുന്നതുപ്രകാരം കേസിനെ സംബന്ധിച്ചിട ത്തോളം മർമ്മപ്രധാനമായ യാതൊന്നുംതന്നെ പ്രമേയങ്ങളിലെ വ്യവസ്ഥ കളെ ആശ്രയിച്ചുള്ളതായിരുന്നില്ല.

അബ്ദള്ളാ പാത്രിയർക്കീസ് 1085 കന്നി 9-ന് (1909 സെപ്റ്റംബർ 24-ന്) ബോംബെയിൽ എത്തി. അദ്ദേഹത്തെ ഒന്നും അഞ്ചും പ്രതികളും മറ്റും ചേർന്ന് അവിടെ സ്വീകരിച്ചു. അനന്തരം പാത്രിയർക്കീസ് ഊട്ടിയിലേക്ക് പോയി. മലങ്കരസഭയ്ക്ക് ഒരു കാതോലിക്കായെ നിയമിക്കണമെന്ന നിർ ദ്ദേശം ഉണ്ടായത് അവിടെ വച്ചായിരുന്നു. പാത്രിയർക്കീസ് പ്രസ്തുത നിർദ്ദേശം വ്യക്തമായി തള്ളിക്കളഞ്ഞു. കാതോലിക്കേറ്റ് അനുവദിക്കുന്ന ഒരാളായി അബ്ദൽ മിശിഹാ പാത്രിയർക്കീസിന്റെ പേര് അഞ്ചാം പ്രതി (കോനാട്ട് മാത്തൻ മല്പാൻ) പറഞ്ഞതായി പ്രസ്താവിക്കപ്പെടുന്നു. ഇത് വാദികളുടെ ഭാഷ്യമനുസരിച്ചാണ്. അവരുടെ വാദത്തിലെ ഈ ഭാഗത്തി ന്റെ നിജസ്ഥിതിയെപ്പറ്റി പരിഗണിക്കേണ്ട ആവശ്യമില്ലാത്തതാകുന്നു. ഊട്ടിയിൽ നിന്ന് പാത്രിയർക്കീസും സംഘവും കൊച്ചിയിലെ കുന്നം കുളങ്ങരയിലേക്കും, അനന്തരം ഒട്ടേറെ പള്ളികളിലേക്കും പോയി. അവി ടെയെല്ലാം പാത്രിയർക്കീസിന് ഭക്തിപൂർവ്വമായ സ്വീകരണം ലഭിക്കുക യുണ്ടായി. അവസാനം അദ്ദേഹം കോട്ടയത്ത് എത്തിച്ചേർന്നു.

കോട്ടയത്ത് 1085 വൃശ്ചികത്തിൽ ചേരുന്നതിന് ഒരു സുന്നഹദോസ് വിളിച്ചു കൂട്ടിയിരുന്നു. ഈ സുന്നഹദോസിനെക്കുറിച്ചുള്ള ഇരു കക്ഷി കളുടെയും ഭാഷ്യങ്ങൾ തമ്മിൽ അങ്ങേയറ്റത്തെ വൈരുദ്ധ്യമുണ്ട്. സുന്ന

Malankara Orthodox TV

ഹദോസിനു വേണ്ടിയുള്ള കാര്യപരിപാടികൾ തീരുമാനിക്കാൻ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ ഒരു യോഗം ചേർന്നിരുന്നോ എന്നതിനെയും, സുന്നഹദോസ് ആദ്യം ചേർന്നത് വൃശ്ചികം 10 വ്യാഴാഴ്ചയോ, അതോ 11 വെള്ളിയാഴ്ചയോ എന്നതിനെയും, വെള്ളിയാഴ്ച സുന്നഹദോസിൽ ഉണ്ടായതായി സമ്മതിക്കപ്പെടുന്ന കലക്കത്തിന്റെ കാരണം എന്തായിരുന്നു എന്നതിനെയും കുറിച്ച് അവർ വിയോജിക്കുന്നു. ഈ അവസാനത്തെ പോയിന്റിനെ സംബന്ധിച്ചിടത്തോളം കക്ഷികളുടെ തർക്കങ്ങൾ ചുരുക്കമായി പ്രസ്താവിക്കേണ്ട ആവശ്യം മാത്രമേയുള്ളു.

പ്രതികളുടെ അഭിപ്രായത്തിൽ സുന്നഹദോസ് നടപടികൾ അടുക്കും ചിട്ടയുമുള്ള രീതിയിലാണ് നടത്തപ്പെട്ടത്. മെത്രാപ്പോലീത്താമാർക്കിടയിലെ ഇടവക (ഭദ്രാസന) വിഭജനത്തെ സംബന്ധിക്കുന്ന പ്രമേയം പാസ്സാക്കൽ അടക്കമുള്ള കാര്യങ്ങൾ നിറവേറ്റപ്പെട്ടു. അപ്പോൾ മുകളിൽ പരാമർശിച്ചിട്ടുള്ള ബസ്ഗാസാ മുറിയുടെ താക്കോലുകളുടെ സൂക്ഷിപ്പിനെയും, സഭാട്രസ്റ്റികളുടെ ആപേക്ഷിക സ്ഥാനങ്ങളെയുംപറ്റിയുള്ള മാനേജിംഗ് കമ്മിറ്റിയുടെ പ്രമേയങ്ങളെക്കുറിച്ച് ഒരു ചർച്ച വേണമെന്ന് സന്നിഹിതരായിരുന്നവരിൽ ചിലർ ആവശ്യപ്പെടുകയുണ്ടായി. ഈ ചർച്ച അവതരിപ്പിച്ച വാദിഭാഗം ആറാം സാക്ഷി ഇ. ജെ. ജോൺ (ഇലഞ്ഞിക്കൽ ജോൺ വക്കീൽ) എഴുന്നേറ്റു നിന്ന് യോഗം പരിഗണിക്കേണ്ടതായി കൂടുതൽ പ്രധാനപ്പെട്ട ഒരു വിഷയം അതായത് തന്റെ ലൗകികാധികാരം (സഭാസ്വത്തുക്കളിന്മേലുള്ള അധികാരം) അംഗീകരിക്കണമെന്ന പാത്രിയർക്കീസിന്റെ ആവശ്യം ഉണ്ടായിരുന്നെന്ന് പ്രഖ്യാപിച്ചതായി പറയപ്പെടുന്നു. യോഗം ബഹളത്തിൽ കലാശിക്കുന്നതിന് ഇതു കാരണമായി. എന്തെങ്കിലും പ്രമേയം പാസ്സാക്കുകയോ, മറ്റ് നടപടികൾ പൂർത്തിയാക്കുകയോ ചെയ്തിരുന്നുവെന്നതിനെ വാദികൾ നിഷേധിക്കുകയാണ്. വെള്ളിയാഴ്ചത്തെ യോഗത്തിൽ പാത്രിയർക്കീസ് വാദി ഭാഗം അഞ്ചും ആറും സാക്ഷികളെ വിളിപ്പിക്കുകയും, ചില കാര്യങ്ങളെപ്പറ്റി ചോദിക്കുകയും ചെയ്തശേഷം, ഖണ്ഡിതമായി സഭയിന്മേലുള്ള ലൗകികാധികാരമാണ് അർത്ഥമാക്കുന്നതെന്ന് അവർ മനസ്സിലാകത്തക്കവിധം, തന്റെ അധികാരം അംഗീകരിച്ചുകൊണ്ടുള്ള ഒരു രേഖാമൂല ഉടമ്പടി നൽകണമെന്ന് അവരോട് ആവശ്യപ്പെട്ടു. സുന്നഹദോസിൽ കൂടിയിരിക്കുന്ന പ്രതിനിധികളുമായി കൂടിയാലോചിക്കേണ്ടത് ആവശ്യമാണെന്ന് ഒരു ചർച്ചയ്ക്ക് ശേഷം വാദിഭാഗം ആറാം സാക്ഷി ഇ. ജെ. ജോൺ പറഞ്ഞു. അതിന് (കൂടിയാലോചനയ്ക്ക്) ശേഷമായിരുന്നു അദ്ദേഹം തന്റെ പ്രഖ്യാപനം നടത്തിയത്. എന്തായാലും യോഗം അവിതർക്കിതമായി കുഴപ്പത്തിൽ കലാശിക്കുകയും, പാത്രിയർക്കീസ് ഒന്നാം പ്രതിയെ വിളിപ്പിച്ച് ചോദ്യം ചെയ്യുകയും ചെയ്തു. ഇതായിരുന്നു ആദ്യത്തെ കൂടിക്കാഴ്ച്ച. ശനിയാ

Malankara Orthodox TV

ഴ്ചയും യോഗം (സുന്നഹദോസ്) ഉണ്ടായിരുന്നു. പാത്രിയർക്കീസ് യോഗത്തിൽ പ്രസംഗിച്ചു. എന്നാൽ ശക്തമായ അഭിപ്രായ ഭിന്നത മൂലം യാതൊരു നടപടിയും കൂടാതെ യോഗം കലാശിച്ചു. അങ്ങനെ സുന്നഹദോസ് അവസാനിക്കുകയും ചെയ്തു.

**പള്ളി സന്ദർശനം**

പാത്രിയർക്കീസ് ഇതിനുശേഷം പള്ളികൾ സന്ദർശിച്ചു. കോട്ടയത്ത് ചെറിയപള്ളിയും, വലിയപള്ളിയും അദ്ദേഹം സന്ദർശിച്ചു. ചെറിയപള്ളി സന്ദർശനവേളയിലാണ് 24 അക്കമായ നിന്ദ്യമായ ലഘുലേഖ 'ജാത്യാഭിമാനി' അദ്ദേഹത്തിന്റെ ശ്രദ്ധയിൽപെടുത്തുന്നത്. ഈ പ്രസിദ്ധീകരണത്തെക്കുറിച്ചുള്ളതായിരുന്നു മൂന്നാമത് നടന്ന കൂടിക്കാഴ്ച. അനന്തരം അദ്ദേഹം പുതുപ്പള്ളിപ്പള്ളി സന്ദർശിക്കുകയും 77 അക്ക ഉടമ്പടി (തന്റെ ലൗകികാധികാരം അംഗീകരിച്ചുകൊണ്ടുള്ളത്) വാങ്ങുകയും, ഡി. സി. അക്കം, എച്ച്. എം. അക്കം എന്നീ കല്പനകൾ പുറപ്പെടുവിക്കുകയും ചെയ്തു. ഈ പ്രമാണങ്ങൾ വഴി പുതുപ്പള്ളിപ്പള്ളി ഇടവകക്കാർക്കിടയിലുണ്ടായിരുന്ന ഒരു ആഭ്യന്തര തർക്കം അവസാനിച്ചു. എങ്കിലും സഭയുടെ ലൗകികകാര്യങ്ങളിൽ ഇടപെടാനുള്ള പാത്രിയർക്കീസിന്റെ അവകാശം അംഗീകരിക്കപ്പെടുകയുണ്ടായി. സഭയുടെ ലൗകികകാര്യങ്ങളുടെ ആഭ്യന്തര ഭരണത്തിൽ ഇടപെടാൻ ഒരധികാരവുമില്ലാത്ത പാത്രിയർക്കീസിന്റെ അവകാശങ്ങളെക്കാളും അധികമായതാണിതെന്ന് ഈ കോടതി മുമ്പത്തെ വിധിന്യായത്തിൽ ചൂണ്ടിക്കാണിച്ചിട്ടുള്ളതാണ്. ഇവിടെ വച്ചായിരുന്നു നാലാമത്തേതും "ജാത്യാഭിമാനി"യെയും സംബന്ധിക്കുന്നതുമായ കൂടിക്കാഴ്ച നടന്നത്. പാത്രിയർക്കീസ് പുതുപ്പള്ളിയിൽ നിന്ന് കണ്ടനാട്ടേക്കും തുടർന്ന് കരിങ്ങാശ്രയിലേക്കുമാണ് പോയത്. രണ്ടിടത്തു നിന്നും തന്റെ ലൗകികാധികാരം അംഗീകരിച്ചുകൊണ്ടുള്ള ഉടമ്പടികൾ അദ്ദേഹം പള്ളിക്കാരോട് വാങ്ങി. അവ യഥാക്രമം W, J T അക്കങ്ങളാണ്. പാത്രിയർക്കീസ്, കണ്ടനാടു പള്ളിയിലെ സ്ഥാനമൊഴിയുന്ന ട്രസ്റ്റികളുടെ കണക്കു സമർപ്പണം വേണ്ടെന്ന് വയ്പിക്കുകയും, പള്ളി ഫണ്ടിൽ നിന്ന് ഒരു തുക (തനിക്ക്) നൽകാൻ നിർദ്ദേശിക്കുകയും ചെയ്തു. ഈ കോടതിയുടെ മുൻ വിധിന്യായത്തിൽ ചൂണ്ടിക്കാട്ടിയിട്ടുള്ള പ്രകാരം, പ്രസ്തുത രണ്ടു നടപടികളും അദ്ദേഹത്തിന്റെ അധികാരത്തിൽ കവിഞ്ഞുള്ളതായിരുന്നു. അതിനുശേഷം പാത്രിയർക്കീസ് പള്ളിക്കരപ്പള്ളിയും (അവിടെ ഉടമ്പടി ആവശ്യപ്പെട്ടുകൂടെന്ന വ്യവസ്ഥയിന്മേൽ മാത്രമേ അദ്ദേഹത്തെ സ്വീകരിക്കൂ എന്ന ഒരു നിർദ്ദേശം പള്ളിക്കാർ വച്ചിട്ടുണ്ടായിരുന്നു), അനന്തരം മറ്റു പള്ളികളും സന്ദർശിച്ചു. ഇതിനുശേഷം അദ്ദേഹം പള്ളികളിൽ നിന്ന് ഉടമ്പടികൾ വാങ്ങിയിട്ടില്ല.

Malankara Orthodox TV

എന്നാൽ പ്രമുഖരായ പുരോഹിതരിൽ നിന്നും അതായത് നാലും, നാല്പത്തിരണ്ടും പ്രതികളിൽ നിന്നും, (ക്നാനായ സഭയിലെ ഇടവഴിക്കൽ) മാർ സേവേറിയോസിൽ നിന്നും അദ്ദേഹം ഉടമ്പടികൾ വാങ്ങി. ഇത്തരമൊരു രജിസ്റ്റർ ഉടമ്പടി ഒന്നാം പ്രതിയോടും പാത്രിയർക്കീസ് ആവശ്യപ്പെട്ടെന്നും, അതു നൽകാൻ വിസമ്മതിച്ചതാണ് അദ്ദേഹത്തിനും പാത്രിയർക്കീസിനും ഇടയിൽ പിളർപ്പിനു കാരണമായതെന്നും പറയപ്പെടുന്നു. ഇതിനോടിടയിൽ ആർ. അക്കം വിധി (സെമിനാരിക്കേസിലെ റോയൽ കോടതി) പ്രകാരം ഉറപ്പു നൽകിയിരുന്നതിൽ കവിഞ്ഞ അധികാരങ്ങൾ പാത്രിയർക്കീസ് അവകാശപ്പെടുന്നുവെന്ന് ശരിയായോ തെറ്റായോ വിശ്വസിച്ചുകൊണ്ട് സഭയിലെ ഒരു വിഭാഗം ഭീതി പൂണ്ടു തുടങ്ങി. ഇതിന്റെ ഫലമായാണ് (മറ്റു കാര്യങ്ങൾക്കിടയിൽ) മഹാജനസഭ എന്ന് അറിയപ്പെടുന്ന സംഘടന ഒരു നിവേദകസംഘത്തെ പാത്രിയർക്കീസിന്റെ അടുക്കലേക്ക് അയക്കുന്നത്. പാത്രിയർക്കീസ് ഒരുപക്ഷേ ഒന്നാം പ്രതിയെ മുടക്കിയേക്കാമെന്ന കിംവദന്തികൾ പ്രത്യക്ഷത്തിൽ പരക്കുകയുണ്ടായി. മുളന്തുരുത്തിയിൽ അബ്ദള്ളാ പാത്രിയർക്കീസിന്റെ മുൻഗാമിയായ പത്രോസ് പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ 1051-ൽ (മിഥുനം 15, 16, 17 തീയതികളിൽ 1876 ജൂൺ) ചേർന്ന സുന്നഹദോസിലെ മുളന്തുരുത്തി നിശ്ചയങ്ങൾ എന്ന് അറിയപ്പെടുന്ന പ്രമേയങ്ങളോ, അഥവാ സുന്നഹദോസ് പാസ്സാക്കിയ സഭാഭരണവുമായി ബന്ധപ്പെട്ട ചില പ്രമേയങ്ങളോ അനുസരിച്ച് പ്രവർത്തിക്കുന്നത് സമ്മതിക്കാൻ അദ്ദേഹത്തെ പ്രേരിപ്പിക്കുന്നപക്ഷം, അപകടം ഒഴിവാക്കപ്പെടാമെന്ന് ചിലരും, മഹാജന സഭയിലെ അംഗങ്ങളടക്കം ചിലരും വിചാരിച്ചിരുന്നു. മഹാജന സഭ, യാക്കോബായ സുറിയാനി സഭയുമായോ മലങ്കര അസോസിയേഷനുമായോ ഔദ്യോഗിക ബന്ധമില്ലാത്ത ഒരു സംഘടനയായിരുന്നുവെന്നാണ് കാണുന്നത്. എന്നാൽ സഭയിലെ പ്രമുഖരായ അംഗങ്ങളിൽ പലരും അതിൽ പെട്ടവരായിരുന്നു. ഈ സംഘടനയുടെ നിവേദനങ്ങളോട് പ്രതികരിച്ചുകൊണ്ട് മുളന്തുരുത്തി സുന്നഹദോസിനെയോ, അതിൽ പാസാക്കപ്പെട്ടവയും പാത്രിയർക്കീസ് അംഗീകരിച്ച് മുദ്ര ചാർത്തിയതുമായ പ്രമേയങ്ങളുടെ ലക്ഷ്യങ്ങളെയോ, താൻ തിരസ്ക്കരിക്കുന്നതല്ലെന്ന് അബ്ദള്ളാ പാത്രിയർക്കീസ് മറുപടി നൽകി. എന്നിരുന്നാലും മഹാജനസഭയുടെ പദവിയെക്കുറിച്ച് കുറെ ചോദ്യങ്ങൾ അദ്ദേഹം ചോദിച്ചു. ഇതുമൂലമോ, മുളന്തുരുത്തി സുന്നഹദോസിന്റെ നിശ്ചയങ്ങളുടെ സ്വീകാര്യം വേണ്ടത്ര വ്യക്തമായി പാത്രിയർക്കീസ് പരിഗണിക്കാതിരുന്നതുകൊണ്ടോ, സഭയിലെ ഒരു വിഭാഗം പുലർത്തിയിരുന്ന വികാരങ്ങൾക്ക് ശമനമൊന്നും വരാതെ അദ്ദേഹത്തിന്റെ ഈ മനോഭാവത്തിൽ പ്രതിഷേധിച്ചുള്ള യോഗങ്ങൾ കൂടിക്കൊണ്ടിരുന്നു.

Malankara Orthodox TV

കോട്ടയം പഴയസെമിനാരിയിൽ 1086 കന്നി 4-ന് (1910 സെപ്റ്റംബർ 30-ന്) ചേർന്ന യോഗമായിരുന്നു ഏറ്റവും പ്രധാനപ്പെട്ടത്. മലങ്കരസഭ യുടെ പദവിയും, പാത്രിയർക്കീസിന് ഈ സഭയിന്മേലുള്ള അധികാര ങ്ങളും നിർവ്വചിച്ചുകൊണ്ടുള്ളതായ നിരവധി പ്രമേയങ്ങൾ ഈ യോഗ ത്തിൽ പാസ്സാക്കപ്പെട്ടു. അബ്ദള്ളാ പാത്രിയർക്കീസിനോട് അധികമായ ബഹുമാനം കാണിക്കാത്തതായ ചില പ്രസംഗങ്ങളും യോഗത്തിൽ നടന്നു. ഏറ്റവും ചൂടു പിടിച്ച പ്രസംഗങ്ങൾ പ്രതിഭാഗം ഇരുപത്തിരണ്ടാം സാക്ഷി പി. പി. ജോണിന്റേതും, രാവിലത്തെ സമ്മേളനത്തിൽ ആദ്ധ്യ ക്ഷ്യം വഹിച്ച ചെറിയമഠത്തിൽ യാക്കോബ് കത്തനാരുടേതും ആയി രുന്നു. ഏതായാലും പി. പി. ജോണിന്റെ പ്രസംഗം അദ്ദേഹത്തിന്റേതാനേ യുള്ളതും സ്വന്തമായതുമായ ഒന്നായിരുന്നില്ല. എന്നാൽ അത് അജ്ഞാത നായ ആരോ എഴുതിയതും കെ. സി. മാമ്മൻമാപ്പിളയുടെ വക മലയാള മനോരമ പ്രസ്സിൽ ഈ യോഗത്തിനു മുമ്പായി തന്നെ അച്ചടിച്ചു വന്നതു മായിരുന്നു. പ്രസംഗത്തിന്റെ പ്രതിപാദ്യ വിഷയമായി തെരഞ്ഞെടുത്തി രുന്നത് മലങ്കരസഭയും അന്ത്യോഖ്യാസഭയും പ്രായോഗികമായി തുല്യ മാണ് എന്നതായിരുന്നു. ആത്മീയമായ പരമോന്നത പദവിക്കുള്ള അവ കാശം മാത്രമേ പാത്രിയർക്കീസിനുള്ളു. മറ്റ് മഹാപുരോഹിതന്മാരുമായി പാത്രിയർക്കീസിനെ പ്രസംഗത്തിൽ താരതമ്യം ചെയ്തത് അദ്ദേഹത്തിന് അനുകൂലമല്ലാത്ത രീതിയിലാണ്. പാത്രിയർക്കീസിന്റെ കർത്തവ്യങ്ങൾ മറ്റ് മെത്രാപ്പോലീത്താമാർക്കും നിർവ്വഹിക്കാനാവുന്നതാണെന്ന് തെളി യിക്കാനുള്ള ശ്രമത്തിൽ കാനോൻ നിയമവും പ്രസംഗത്തിൽ ചർച്ച ചെയ്യപ്പെട്ടു. സിറിയായിലെ ജനങ്ങളും പാത്രിയർക്കീസ് തന്നെയും വള രെ അജ്ഞരാണ്. പാത്രിയർക്കീസ് മലങ്കര മെത്രാപ്പോലീത്തായെ മുടക്കി, ആ സ്ഥാനത്ത് ഒരു വിദേശിയെ (മാർ ഒസ്താത്തിയോസിനെ) നിയമിക്കാ നിരിക്കയാണെന്നും പി. പി. ജോൺ പറഞ്ഞു. ചെറിയമഠത്തിൽ യാക്കോ ബ്കത്തനാരുടെ പ്രസംഗം പാത്രിയർക്കീസിനെ എതിർത്തുകൊണ്ടും, മെത്രാപ്പോലീത്തായെ പിൻതുണക്കാൻ ആഹ്വാനം ചെയ്തുകൊണ്ടുമു ള്ളതായിരുന്നു. ഒന്നാം പ്രതിയുടെ നിയന്ത്രണത്തിലുള്ള ഒരു കെട്ടിട ത്തിലായിരുന്നു യോഗം നടന്നത്. ഈ യോഗത്തെക്കുറിച്ചുള്ളതായിരുന്നു, അഞ്ചാമത്തേതും, മുളന്തുരുത്തിയിൽ നടന്നതുമായ കൂടിക്കാഴ്ച്ച. സഭ യിൽ ഗുരുതരമായ ചില കുഴപ്പങ്ങൾ ഉണ്ടെന്ന് അപ്പോഴേക്കും വ്യക്തമാ യിക്കഴിഞ്ഞിരുന്നു.

ഇ. ജെ. ജോൺ, പാത്രിയർക്കീസുമായി 1086 മേടത്തിൽ ഒരു കൂടി ക്കാഴ്ച്ച നടത്തി. അത് സ്പഷ്ടമായും മെത്രാപ്പോലീത്തായെ മുടക്കുന്ന തിൽ നിന്ന് പാത്രിയർക്കീസിനെ പിൻതിരിപ്പിക്കുകയെന്ന ലക്ഷ്യം വച്ചു കൊണ്ടുള്ളതായിരുന്നു. ഈ കൂടിക്കാഴ്ച്ചയെക്കുറിച്ച് പിന്നീട് പരിഗണി

ക്കുന്നതാണ്. പാത്രിയർക്കീസ് മേടം അവസാനത്തോടെ കോട്ടയത്തേക്ക് മടങ്ങി. ഒന്നാം പ്രതിയും കോട്ടയത്തായിരുന്നു. പാത്രിയർക്കീസ് ഇവിടെ വച്ചാണ് തന്റെ മുമ്പാകെ ഹാജരാകാൻ ഒന്നാം പ്രതിയെ വിളിപ്പിക്കാൻ നാലും, നാല്പത്തിരണ്ടും, പ്രതികളെ അയച്ചതെന്നാണ് പറയപ്പെടുന്നത്. ഒന്നാം പ്രതി ഹാജരാകാൻ വിസമ്മതിച്ചതിനെ തുടർന്ന് പാത്രിയർക്കീസ് ചില മെത്രാന്മാരുടെ അഭിപ്രായം ആരാഞ്ഞു. നാലും നാല്പത്തിരണ്ടും പ്രതികളുടെയും, മാർ സേവേറിയോസിന്റെയും ഇതു സംബന്ധിച്ച റിപ്പോർട്ട് 110 അക്കത്തിൽ ഉൾക്കൊള്ളുന്നുണ്ടെന്നാണ് പറയപ്പെടുന്നത്. പാത്രിയർക്കീസും ഒന്നാം പ്രതിയും തമ്മിലുള്ള അവസാനത്തെ കൂടിക്കാഴ്ച്ച നടന്നത് ഇതിനുശേഷമായിരുന്നുവെന്ന് പ്രസ്താവിക്കപ്പെടുന്നു.

പഴയസെമിനാരിയുടെ കൈവശത്തെക്കുറിച്ച് ഏറെക്കുറെ ഈ സമയത്ത് ഒന്നാം പ്രതിയും, അഞ്ചും ആറും പ്രതികളും തമ്മിൽ ഒരു തർക്കം ആവിർഭവിച്ചു. ക്രിമിനൽ നടപടി നിയമം 128-ാം വകുപ്പു പ്രകാരമുള്ള ഒരു കേസിലാണ് ഈ തർക്കം പര്യവസാനിച്ചത്. ഈ കേസ് ആരംഭിച്ച് ഒട്ടും താമസിയാതെ തന്നെ 1086 ഇടവം 26-ന് (1911 ജൂൺ 8-ന്) ഒന്നാം പ്രതിയെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തു നിന്നും നീക്കം ചെയ്തും, അദ്ദേഹത്തെ മുടക്കിയുംകൊണ്ടും പാത്രിയർക്കീസ് എൽ. അക്കം കല്പന പുറപ്പെടുവിച്ചു. പള്ളികൾക്ക് ഈ വിവരം അടങ്ങുന്ന ഇടവം 28 (ജൂൺ 10) തീയതി വച്ചുള്ള 35 അക്കം കല്പന അയച്ചുകൊടുക്കുകയും ചെയ്തു. അനന്തരം 1087 ചിങ്ങത്തിൽ ചേർന്ന മലങ്കര അസോസിയേഷൻ യോഗം അഞ്ചും ആറും പ്രതികളെ ട്രസ്റ്റി സ്ഥാനത്തു നിന്നും നീക്കം ചെയ്യുകയും, അവർക്കു പകരം രണ്ടും നാല്പത്തിമൂന്നും പ്രതികളെ നിയമിക്കുകയും ചെയ്തു.

മുകളിൽ പരാമർശിച്ചിട്ടുള്ള ഏഴു കൂടിക്കാഴ്ചകളും പരിഗണിച്ച് ഇവയിൽ ഏതൊക്കെ നടന്നുവെന്നും, കഴിയുന്നിടത്തോളം ഈ ഓരോ കൂടിക്കാഴ്ചയിലും എന്താണ് സംഭവിച്ചതെന്നും തിട്ടപ്പെടുത്തേണ്ടത് ഇപ്പോൾ ആവശ്യമായിരിക്കുന്നു. ഒന്നാമത്തെ കൂടിക്കാഴ്ച നടന്നത് കോട്ടയത്ത് പാത്രിയർക്കീസ് സുന്നഹദോസ് വിളിച്ചുകൂട്ടിയ വൃശ്ചികം 11 വെള്ളിയാഴ്ച വൈകുന്നേരമാണ്. സുന്നഹദോസ് എന്തോ ബഹളത്തിൽ കലാശിക്കയായിരുന്നു. നിരവധിപേർ പാത്രിയർക്കീസിന്റെ അടുക്കലേക്ക് പരാതിപ്പെടാൻ പോയതായി പറയപ്പെടുന്നു. അവരുടെ സങ്കടങ്ങൾ (പ്രതിഭാഗത്തിന്റെ വാദപ്രകാരം) ഇവയായിരുന്നുവെന്നാണ് കാണുന്നത്. ഒരു ബഹളം സൃഷ്ടിക്കുന്നതിനുവേണ്ടി ഇ. ജെ. ജോണിനെയും മറ്റുള്ളവരെയും ഒന്നാം പ്രതി എരികേറ്റിയിരുന്നു. മേൽ പരാമർശിച്ചിട്ടുള്ള ബസ്ഗാസാ മുറിയുടെ താക്കോലുകളെയും (അവയുടെ സൂക്ഷിപ്പിനെ) ട്രസ്റ്റികളുടെ വോട്ടുകളെയും സംബന്ധിക്കുന്ന മാനേജിംഗ് കമ്മിറ്റിയുടെ

Malankara Orthodox TV

നിശ്ചയങ്ങളെക്കുറിച്ചും മാത്രമല്ല, സഭ വകയായി ആലപ്പുഴയിലുള്ള ഒരു വസ്തു കൂട്ടുട്രസ്റ്റികളുടെ സമ്മതമോ സഹകരണമോ കൂടാതെ, തനിച്ചു വിറ്റ ഒന്നാം പ്രതിയുടെ നടപടിയെപ്പറ്റിയും സുന്നഹദോസ് ചർച്ച ചെയ്യുന്നത് തടയുന്നതിനുവേണ്ടിയായിരുന്നു ഇത്. പ്രതികൾക്ക് വേണ്ടി ഹാജരായ അഭിഭാഷകൻ പ്രസ്താവിച്ചത് (ഒന്നാം പ്രതിക്കും മറ്റും എതിരായി) പാത്രിയർക്കീസിനു നൽകപ്പെട്ട കുറ്റാരോപണങ്ങൾ ഇവയാണെന്നാണ്.

1) മാനേജിംഗ് കമ്മിറ്റി നിശ്ചയങ്ങളുടെ പരിഗണന തടയൽ.

2) ആലപ്പുഴയിലെ (സഭ വക) വസ്തുവിന്റെ വില്പന.

3) സുന്നഹദോസിലുണ്ടായ ബഹളത്തിന്റെ ആസൂത്രണം.

പ്രതികളുടെ വാദത്തെ പിൻതുണയ്ക്കുന്നവർ 1, 2, 9, 19, 23 എന്നീ സാക്ഷികളാണ്. ഇവയിൽ ഒന്നാം സാക്ഷി അഞ്ചാം പ്രതിയും (കോനാട്ട് മാത്തൻ മല്പാൻ), രണ്ടാം സാക്ഷി ആറാം പ്രതിയും (സി. ജെ. കുര്യൻ), ഇരുപത്തിമൂന്നാം സാക്ഷി പാത്രിയർക്കാ പ്രതിനിധിയും (മാർ ഒസ്താത്തിയോസ്) ആണ്. സുന്നഹദോസിൽ നടന്നത് എന്തൊക്കെയെന്നതിനെപ്പറ്റിയുള്ള ബദൽ തെളിവുകളുണ്ടെങ്കിലും അവ പരിഗണിക്കേണ്ട ആവശ്യമില്ല. വൈദിക സംബന്ധമായുള്ള ഒരു കുറ്റം ചുമത്തൽ ഉണ്ടായാൽ അതിനെ പിന്തുണയ്ക്കുന്നതായ അല്പം തെളിവ്, പ്രതിക്ക് തന്റെ ന്യായങ്ങൾ ബോധിപ്പിക്കാനുള്ളതായ ഒരു അവസരം, കുറ്റപത്രം സമർപ്പിക്കപ്പെട്ട ട്രൈബ്യൂണലിന്റെ പ്രതി കുറ്റക്കാരനാണെന്നുള്ള ഒരു തീർച്ച, ഇത്രയുമായാൽ സ്വാഭാവികനീതിക്ക് ആവശ്യമായ കാര്യങ്ങൾ നിറവേറ്റപ്പെടുന്നതാണ്.

പാത്രിയർക്കീസ് തന്നെ വിളിപ്പിച്ച് ചോദ്യം ചെയ്തതായും എന്നാൽ അത് സുന്നഹദോസിൽ ഉണ്ടായ ബഹളത്തെപ്പറ്റി മാത്രമായിരുന്നെന്നും ഒന്നാം പ്രതി സമ്മതിക്കുന്നുണ്ട്. "യോഗത്തിലുണ്ടായ സംഭവങ്ങളെക്കുറിച്ച് നിങ്ങൾ കേട്ടുവോ" എന്ന് തന്നോട് ചോദിച്ചതായി അദ്ദേഹം പറഞ്ഞു. കേട്ടതായി സമ്മതിച്ചപ്പോൾ "ജെറുശലേമിലെ മാർ ഈവാനിയോസിന് എന്താണ് സംഭവിച്ചതെന്ന് നിങ്ങൾക്ക് അറിയാമോ? നിങ്ങൾ ദുഃഖിക്കേണ്ടി വരും" എന്നും പറയുകയുണ്ടായെന്ന് അദ്ദേഹം പ്രസ്താവിച്ചു. ഇക്കാര്യത്തിൽ തനിക്ക് ഉത്തരവാദിത്തമുണ്ടെന്ന് പാത്രിയർക്കീസ് സംശയിക്കുന്നുണ്ടെന്നത് ഒന്നാം പ്രതി അംഗീകരിക്കുന്നു. പ്രതികളുടെ ഭാഷ്യം ഉറപ്പായും ശരിയെന്ന് അംഗീകരിച്ചെന്നാലും തീർച്ചയായും കേസ് എങ്ങനെ നിലനിൽക്കുമെന്നത് പരിശോധിക്കേണ്ടതുണ്ട്. പാത്രിയർക്കീസിന് ഒരു പരാതി നൽകിയിരുന്നുവെന്നത് ഈ അടിസ്ഥാനത്തിൽ എടുക്കേണ്ടതാണ്. ആലപ്പുഴ വസ്തുവിന്റെ കാര്യത്തിൽ ഒന്നാം പ്രതി അതു

Malankara Orthodox TV

വിറ്റു എന്നത് നിഷേധിക്കപ്പെടുന്നില്ല. അതു വിറ്റു കിട്ടിയ പണം ഒന്നാം പ്രതി അപഹരിച്ചെന്നോ ദുർവിനിയോഗം ചെയ്തെന്നോ ആ വില്പന മൂലം സഭയ്ക്ക് നഷ്ടം നേരിട്ടെന്നോ ചൂണ്ടിക്കാണിക്കപ്പെട്ടിട്ടില്ല. ഒന്നാം പ്രതി കൂട്ടുട്രസ്റ്റികളുടെ സമ്മതത്തോടുകൂടിയല്ലാതെ തനിച്ച് അതു വിറ്റു കൂടായിരുന്നുവെന്നു മാത്രമാണ് പറഞ്ഞിട്ടുള്ളത് .വസ്തു മൂന്നു ട്രസ്റ്റി മാരിലും കൂടി നിക്ഷിപ്തമായിരുന്നെങ്കിൽ മാത്രമേ ഈ സഹകരണം ആവശ്യമായി വരുമായിരുന്നുള്ളു. ജഡ്ജി വളരെ ശ്രദ്ധാപൂർവ്വം ഈ വിഷയം പരിഗണിക്കുകയും ഈ സഭയുടെ വകയായി രണ്ടിനം ട്രസ്റ്റ് സ്വത്തുക്കൾ (കൂട്ടുട്രസ്റ്റ് വസ്തുക്കളും മെത്രാപ്പോലീത്തായുടെ തനി ച്ചുള്ള ട്രസ്റ്റിൽപെട്ട വസ്തുക്കളും) ഉണ്ടെന്നും അതിൽ ഒരിനം മെത്രാ പ്പോലീത്തായിൽ മാത്രമാണ് നിക്ഷിപ്തമായിരിക്കുന്നതെന്നും ഗ്രഹിക്കു ന്നതിനുള്ള കാരണങ്ങൾ നൽകുകയും ചെയ്യുന്നുണ്ട്. ഈ ന്യായവാദം തെറ്റാണെന്ന് കാണിച്ചിട്ടില്ല. ആലപ്പുഴയിലെ വസ്തു ഒടുവിൽ പറയുന്ന ഇനത്തിൽപ്പെടുന്നതായിരിക്കാം. സുന്നഹദോസിലെ ബഹളത്തെയും മാനേജിംഗ് കമ്മിറ്റി നിശ്ചയങ്ങളിന്മേലുള്ള ചർച്ചകളുടെ തടയലിനെയും സംബന്ധിച്ചിടത്തോളം, ഒന്നാം പ്രതിക്കെതിരെ കുറ്റാരോപണമുണ്ടെന്ന് കരുതിയെന്നാൽ തന്നെയും അതിനെ പിന്തുണയ്ക്കുന്നതായ തെളി വിന്റെ ഒരു കണിക പോലും ഉണ്ടായിരുന്നെന്ന് തോന്നുന്നില്ല. സുന്നഹ ദോസിൽ കലക്കമുണ്ടാക്കിയത് ഒന്നാം പ്രതിയുടെ അറിവോടെയാണെന്ന് പരാതിക്കാർ പറഞ്ഞതായാണ് ആരോപിക്കപ്പെടുന്നത്. എന്നാൽ ഇത് അവരുടെ ഭാഗത്തെ വെറും ഊഹാപോഹം മാത്രമാണെന്നാണ് തോന്നു ന്നത്. ജെറുശലേമിലെ മാർ ഈവാനിയോസിന് നൽകപ്പെട്ട ശിക്ഷയെ (അദ്ദേഹത്തിന്റെ ഭദ്രാസനം അജ്ഞാത സാഹചര്യങ്ങളിൽ അദ്ദേഹ ത്തിൽ നിന്ന് കവർന്നെടുക്കപ്പെട്ടതായാണ് കാണുന്നത്) ക്കുറിച്ചുള്ള പരാ മർശനം ഒന്നാം പ്രതിയുടെ മൊഴിയിൽ മാത്രമാണുള്ളതെന്നും പ്രതിക ളുടെ മൊഴികളിൽ അതില്ലെന്നും കാണുന്നത് രസാവഹമാണ്. ഈ പരോക്ഷ പരാമർശം പ്രതികളുടെ വാദത്തെ ചെറിയൊരളവിൽ പിന്തു ണയ്ക്കുന്നതും, ഒന്നാം പ്രതി അത് മറച്ചു വച്ചില്ലെന്ന വസ്തുത അദ്ദേ ഹത്തിന്റെ സ്വഭാവത്തെ (സത്യസന്ധതയെ) കാണിക്കുന്നതുമാണ്. പ്രതി ഭാഗം ഒന്നും രണ്ടും ഇരുപത്തിമൂന്നും സാക്ഷികൾക്ക് ഈ കേസിലുള്ള താല്പര്യത്തെക്കുറിച്ച് പ്രസ്താവിച്ചു കഴിഞ്ഞിട്ടുള്ളതാണ്. പ്രതിഭാഗം ഒന്നാം സാക്ഷിക്ക് (സി. ജെ. കുര്യന്) സംഭാഷണം നടന്ന സുറിയാനി ഭാഷ അറിഞ്ഞുകൂടായിരുന്നതും സന്നിഹിതരായിരുന്ന ചില വൈദിക രിൽ നിന്നു ലഭിച്ച വിവരങ്ങൾ മാത്രം അറിയാവുന്നതുമായിരുന്നു. പ്രതി ഭാഗം പത്തൊമ്പതാം സാക്ഷിക്ക് നാലാം പ്രതി സ്പഷ്ടമായും വൈദി കജോലി നൽകിയിട്ടുണ്ട്. നേരത്തെ ശ്രദ്ധിച്ചതുപോലെ ആ സാക്ഷിയും ഒമ്പതാം സാക്ഷിയും പ്രതിഭാഗം കേസിലെ മറ്റു ഭാഗങ്ങളിന്മേലാണ്

Malankara Orthodox TV

സാക്ഷ്യം നൽകിയത്. ഓരോ പക്ഷത്തെയും സാക്ഷികളുടെ എണ്ണം നോക്കിയതുകൊണ്ട് മതിയാകുകയില്ല. സമുദായത്തിൽ ഉയർന്ന വികാരങ്ങളും, പ്രതികളുടെ കേസ് അവതരിപ്പിക്കപ്പെട്ട രീതിയും പരിഗണിച്ച് പ്രതിഭാഗം സാക്ഷികൾ തങ്ങളുടെ കേസിന് അനുസരണമായുള്ള മൊഴി നൽകലിലേക്ക് തിരിഞ്ഞതായാണ് കാണുന്നത്. നടന്ന കാര്യങ്ങളെ കൂടുതൽ കൃത്യമായി വിവരിക്കുന്നത് ഒന്നാം പ്രതിയുടെ മൊഴികളിലാണെന്ന് വിശ്വസിക്കാവുന്നതാണ്. അവ സംഭാവ്യതകൾക്ക് അനുസരണമാണുതാനും.

പാത്രിയർക്കീസ് വിളിച്ചുകൂട്ടിയ സുന്നഹദോസിൽ ചിലർ ഒരു പക്ഷേ തെറ്റിദ്ധാരണ മൂലമായിരിക്കാം അദ്ദേഹത്തിന്റെമേൽ ചില അവകാശവാദങ്ങൾ ആരോപിക്കപ്പെട്ടു. ഇതിന്റെ ഫലമായുണ്ടായ ബഹളം തീർച്ചയായും പാത്രിയർക്കീസിനെ വളരെയധികം അസഹ്യപ്പെടുത്തിയിരിക്കും. അതിന്റെ അരിശത്തിൽ തന്റെ അവകാശങ്ങളെ സംബന്ധിച്ചുള്ള പ്രസ്താവനകൾക്ക് എരി കേറ്റിയതായി സംശയിക്കപ്പെട്ട മെത്രാപ്പോലീത്തായെ അദ്ദേഹം വിളിപ്പിക്കുകയും ചെയ്തു. പാത്രിയർക്കീസ് തീർച്ചയായും കോപിതനാകുകയും തന്റെ അപ്രീതിക്ക് പാത്രമായാൽ ഉണ്ടാകാവുന്ന അനുഭവങ്ങളെപ്പറ്റി തീർച്ചയായും മെത്രാപ്പോലീത്തായെ ഭീഷണിപ്പെടുത്തുകയും ചെയ്തിരിക്കണം.

ഒരു തുണ്ടു ഭൂമിയുടെ വില്പന പോലെ താരതമ്യേന നിസ്സാരങ്ങളായ കാര്യങ്ങളെക്കുറിച്ചായിരിക്കുകയില്ല, മിക്കവാറും സുന്നഹദോസിലുണ്ടായ കലക്കത്തെപ്പറ്റി മാത്രമായിരിക്കണം മെത്രാപ്പോലീത്തായെ ചോദ്യം ചെയ്തത്. എന്നിരുന്നാലും പ്രതികളുടെ വാദമനുസരിച്ചു പോലും ചോദ്യങ്ങൾ മാനേജിംഗ് കമ്മിറ്റിയുടെ പ്രമേയങ്ങളെ സംബന്ധിച്ചുള്ളവയായിരുന്നില്ല എന്നതും, എന്നാൽ അവ ഈ പ്രമേയങ്ങളിന്മേലുള്ള ചർച്ചയുടെ തടയലിനെ സംബന്ധിക്കുന്നതായിരുന്നു എന്നതും ശ്രദ്ധിക്കേണ്ടതാണ്. ഭദ്രാസനങ്ങളുമായി ബന്ധപ്പെട്ട മാനേജിംഗ് കമ്മിറ്റി പ്രമേയത്തെ സംബന്ധിച്ചിടത്തോളം സുന്നഹദോസിലെ ബഹളം നടന്ന യോഗത്തിൽ ഉപക്ഷേപമൊന്നും നടന്നിരുന്നില്ല. പ്രതികളുടെ വാദം അനുസരിച്ച് ആ വിഷയം അന്നു നേരത്തെ നടന്ന യോഗത്തിൽ തടസ്സമൊന്നും കൂടാതെ പാസ്സാക്കപ്പെട്ടു. ഒന്നാം പ്രതിയോട് (ഭദ്രാസന വിഭജനം സംബന്ധിച്ച) ഒടുവിലത്തെ പ്രമേയവുമായി വിദൂരബന്ധമുള്ള ചോദ്യം പോലും, ചോദിക്കുകയുണ്ടായില്ല. അതിനാൽ ഈ പ്രമേയം പാത്രിയർക്കീസിന്റെ അവകാശങ്ങളെ ഉല്ലംഘിച്ചുവെന്നു കാണിച്ചുള്ള (പ്രതിഭാഗത്തിന്റെ) സുദീർഘമായ വാദം അവഗണിക്കാവുന്നതാണ്. ഒന്നാം പ്രതി ഒരു വൈദികകുറ്റം ചെയ്യുകയുണ്ടായോ എന്നതല്ല, എന്നാൽ അദ്ദേഹത്തെ വിചാരണ ചെയ്തിട്ട് അത്തരമൊരു കുറ്റം ചെയ്തതായി വിധിക്കപ്പെടുകയുണ്ടായോ

Malankara Orthodox TV

എന്നതാണ് കേസിലെ പ്രശ്നം.

മേൽ പരാമർശിച്ചിട്ടുള്ള രണ്ടാമത്തെ കൂടിക്കാഴ്ച നടന്നിട്ടുണ്ടെങ്കിൽ തന്നെ ഒരു വേള അതായിരിക്കാം ആദ്യത്തെ കൂടിക്കാഴ്ച. അത് വൃശ്ചികത്തിലെ സുന്നഹദോസിന് കുറെനാൾ മുമ്പായിരുന്നു. എന്നിരുന്നാലും ഡിസ്ട്രിക്ട് കോടതി അതിനെ രണ്ടാം കൂടിക്കാഴ്ചയായാണ് പരാമർശിച്ചിട്ടുള്ളത്. കൂടിക്കാഴ്ചകൾക്ക് അന്ന് നൽകിയിട്ടുള്ള ക്രമത്തിൽ മാറ്റം വരുത്തുക ആവശ്യമില്ലാത്തതാണെന്നു തോന്നുന്നു. അതിനെ ഈ കോടതിയുടെ നേരത്തെയുള്ള വിധിയിൽ (അപ്പീൽ വിധിയിൽ) അവലംബമാക്കിയിരുന്നില്ല. ആ കൂടിക്കാഴ്ചയ്ക്ക് സാക്ഷ്യം നൽകിയിട്ടുള്ളത് പ്രതിഭാഗം രണ്ടാം സാക്ഷി (അഞ്ചാം പ്രതി കോനാട്ട് മാത്തൻ മല്പാൻ) മാത്രമാണ്. മെത്രാന്മാരുടെ അഭിഷേകത്തെയും മൂറോൻ കൂദാശയെയും പറ്റി (ഹെഡ്മാസ്റ്റർ) ഫാ. പി. റ്റി. ഗീവറുഗീസ് (വാദിഭാഗം അമ്പത്തൊന്നാം സാക്ഷി – എം. എ. അച്ചനെന്നും, പിന്നീട് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആയപ്പോൾ എം. എ. മെത്രാനെന്നും സഭയിൽ അറിയപ്പെട്ടിരുന്ന ഇദ്ദേഹം അനന്തരം റോമാ സഭയിൽ ചേർന്ന് തിരുവനന്തപുരം ആർച്ച് ബിഷപ്പ് ആയി) തെറ്റായ സിദ്ധാന്തങ്ങൾ പഠിപ്പിക്കുകയുണ്ടായെന്ന് എം. ഡി. സെമിനാരി സ്കൂളിലെ അദ്ദേഹത്തിന്റെ ചില വിദ്യാർത്ഥികൾ പരാതിപ്പെട്ടതായി രണ്ടാം സാക്ഷി പറഞ്ഞു. പാത്രിയർക്കീസ് ഇതേപ്പറ്റി ഒന്നാം പ്രതിയോടു ചോദിച്ചു. ആ സാക്ഷി അപ്രകാരമുള്ള ബോധനം നൽകാൻ സാദ്ധ്യതയില്ലെന്നും, എന്നാൽ നൽകിയിട്ടുണ്ടെങ്കിൽ ഒരുപക്ഷെ അത് ശരിയായിരുന്നിരിക്കാമെന്നും അദ്ദേഹം മറുപടി നൽകിയതായാണ് പറയപ്പെടുന്നത്. ഒരു വിദ്യാർത്ഥിയുടെ യാദൃച്ഛികമായുള്ള ചോദ്യത്തിനു നൽകിയ മറുപടിയിൽ, മലങ്കരയിലെ ആചാരം പാത്രിയർക്കീസ് മെത്രാൻ സ്ഥാനാഭിഷേകം നിർവ്വഹിച്ചിരിക്കണമെന്നതാണെങ്കിലും സഭയുടെ കാനോനകൾപ്രകാരം ഒരു മെത്രാപ്പോലീത്തായ്ക്ക് ഒരു മെത്രാനെ വാഴിക്കാനാവുന്നതാണെന്ന് താൻ പറഞ്ഞതായി പ്രസ്തുത അമ്പത്തൊന്നാം സാക്ഷി (ഫാ. പി. റ്റി. ഗീവറുഗീസ്) സമ്മതിക്കുന്നുണ്ട്. പാത്രിയർക്കീസ് പ്രസ്തുത പഠിപ്പിക്കലിനെപ്പറ്റി ഈ സാക്ഷിയെ ചോദ്യം ചെയ്തുവെങ്കിലും, സാക്ഷിയുടെ അഭിപ്രായങ്ങൾക്ക് പ്രത്യക്ഷത്തിൽ ഇടർച്ച വരുത്താതെ ഒടുവിൽ ഏതാണ്ട് ഒരു അസന്തുഷ്ടിയോടെ അദ്ദേഹത്തെ അനുഗ്രഹിച്ചു വിട്ടു. ബന്ധപ്പെട്ട വ്യക്തിയെ പാത്രിയർക്കീസ് നേരിട്ട് ചോദ്യം ചെയ്തുവെന്ന വസ്തുത, മെത്രാപ്പോലീത്തായെ (ഇക്കാര്യത്തിൽ) അദ്ദേഹം ചോദ്യം ചെയ്യുകയുണ്ടായെന്ന കഥ ശരിയായിരുന്നെന്ന് ചൂണ്ടിക്കാട്ടുന്നില്ല. ഈ കൂടിക്കാഴ്ച ഒന്നാം പ്രതി നിഷേധിച്ചിരിക്കുകയാണ്. ഇതിനു സാക്ഷ്യം പറഞ്ഞ ഏകസാക്ഷി (കോനാട്ട് മാത്തൻ മല്പാൻ) പ്രതിഭാഗത്തെ എല്ലാ സാക്ഷികളിലും വച്ച് കേസിൽ

Malankara Orthodox TV

ഏറ്റവും തല്പരനായ സാക്ഷിയാണ്. ആ സാക്ഷിയെ വിശ്വസിച്ചെന്നാൽ തന്നെയും (ഒരു അന്വേഷണവിചാരണയായിരുന്നു അതെന്നു കാണിക്കാൻ) ആ സാക്ഷ്യം വളരെ സഹായകമാകുന്നില്ല. പാത്രിയർക്കീസിന് ആ സമയം ഒന്നാം പ്രതിക്കെതിരായി എന്തെങ്കിലും പരാതിക്ക് കാരണമുണ്ടായിരുന്നതായി കരുതാൻ ന്യായമൊന്നുമില്ല. ആ ഘട്ടം വന്നത് നേരത്തെ പറഞ്ഞിട്ടുള്ളതുപോലെ ആ സമയത്തിനുശേഷം നടന്ന വൃശ്ചിക സുന്നഹദോസോടു കൂടി മാത്രമാണ്. ഒന്നാം പ്രതിയോട് അമ്പത്തൊന്നാം സാക്ഷിയുടെ ബോധനത്തെക്കുറിച്ച് ചോദിച്ച യാതൊരു ചോദ്യത്തിലും, അതിനു പിന്നീട് ആരംഭിച്ച ഏതെങ്കിലും നടപടിയെപ്പറ്റിയുള്ള പരാമർശനം ഉണ്ടായിരിക്കാനാവുന്നതല്ല. ഈ കൂടിക്കാഴ്ച മതിയായി തെളിയിക്കപ്പെട്ടിട്ടുമില്ല. മാത്രമല്ല, കൂടിക്കാഴ്ച തെളിയിച്ചെന്നാലും, ഒന്നാം പ്രതിയുടെ നടപടിയെപ്പറ്റിയുള്ള ഏതെങ്കിലും അന്വേഷണവിചാരണയെ സംബന്ധിക്കുന്നതാകാനാവുന്നതുമല്ല. അതെക്കുറിച്ച് കൂടുതലായി പരിഗണിക്കുന്നത് ആവശ്യമില്ലാത്തതാകുന്നു.

മൂന്നും നാലും കൂടിക്കാഴ്ചകൾ ഒരുമിച്ച് പരിഗണിക്കാവുന്നതാണ്. “ജാത്യാഭിമാനി” എന്ന പേരിലുള്ള ഒരു കുത്സിത ലഘുലേഖയോടു ബന്ധപ്പെട്ടുള്ളതു മാത്രമാണ് ഈ കൂടിക്കാഴ്ചകൾ. ഈ കോടതിയുടെ മുൻവിധിന്യായത്തിൽ (അപ്പീൽവിധി ന്യായത്തിൽ) ഈ ലഘുലേഖയെപ്പറ്റി പ്രതിപാദിച്ചിരിക്കുന്നത് ഇപ്രകാരമാണ്:

പ്രാധാന്യത്തിന്റെ ക്രമമനുസരിച്ചുള്ള അടുത്ത സംഭവം വൃശ്ചികം സുന്നഹദോസിന് തൊട്ടുപിന്നാലെയുള്ള 1-5-1085-ലെ “ജാത്യാഭിമാനി” എന്ന ലഘുലേഖയുടെ (24 അക്കം) പ്രസിദ്ധീകരണമാണ്. “രാജാവ് പ്രജകളോടുള്ള തന്റെ കടമകൾ ലംഘിക്കുമ്പോൾ, രാജാവിനെ എതിർക്കുകയാണ് രാജാവിനോട് കൂറുള്ള ഒരു പ്രജയുടെ കടമ. (ഇംഗ്ലണ്ടിലെ) ചാൾസ് ഒന്നാമൻ രാജാവിന്റെ ശിരസ്സ് ഛേദിച്ചുകൊണ്ടാണ് ഞങ്ങൾ ആ തത്വം സ്ഥാപിച്ചത്. ഇംഗ്ലണ്ടിലെ ഒരു പ്രസിദ്ധ പത്രാധിപരായിരുന്ന ഡബ്ലിയു. റ്റി. സ്റ്റെഡ്, ‘റിവ്യൂ ഓഫ് റിവ്യൂസ്’-ന്റെ 1904 ഏപ്രിൽ ലക്കത്തിൽ എഴുതിയതാണിത് എന്ന തലവാചകത്തോടുകൂടിയുള്ള ഈ ലഘുലേഖയിൽ പ്രകടിപ്പിച്ചിരിക്കുന്ന, വികാരങ്ങളുടേയും അഭിപ്രായങ്ങളുടെയും സംഗ്രഹം താഴെപ്പറയുംപ്രകാരമാണ്:

### മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതം

“പാത്രിയർക്കീസ് (കോട്ടയത്ത്) വിളിച്ചുകൂട്ടിയ പള്ളിപ്രതിപുരുഷന്മാരുടെ സുന്നഹദോസ് യോഗത്തിൽ അദ്ദേഹത്തിന്റെ ചായ്‌വുകളും ഉദ്ദേശ്യങ്ങളും എല്ലാവർക്കും ഏറെക്കുറെ ബോദ്ധ്യമായിട്ടുണ്ട്. മലങ്കരസഭ ഒന്നാം നൂറ്റാണ്ടിൽ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതാണ്.

Malankara Orthodox TV

ഇതാണ് ഞങ്ങളുടെ പൊതുവായുള്ള വിശ്വാസം. അന്തോഖ്യൻ സഭ മറ്റൊരു ശ്ലീഹായാൽ സ്ഥാപിതമായതാണ്. ഞങ്ങളുടെ സഭയുടെ മേൽ ആ സഭയ്ക്ക് ആദ്യം മുതലെ മേലധികാരം ഉണ്ടായിരുന്നെന്ന് വിചാരിക്കാൻ കാരണമൊന്നുമില്ല. എന്തായാലും അത് (മേലധികാരം) ഉണ്ടെന്ന് തെളിയിക്കുന്നതിനുള്ള ചരിത്രപരമായ ഒരു രേഖയുമില്ല. ക്നായിത്തോമ്മാ ഇവിടെവന്ന് ക്രിസ്തുമതം പ്രചരിപ്പിക്കാൻ പ്രയോജനകരമായ ചില പ്രവർത്തനങ്ങൾ നടത്തിയപ്പോൾ വിദേശസഭകളുമായുള്ള (മലങ്കര സഭയുടെ) ബന്ധം ക്രമേണ തുടങ്ങി. പോർട്ടുഗീസുകാർ നമ്മുടെ സഭയിൽ പിളർപ്പ് ഉണ്ടാക്കിയപ്പോൾ നമ്മുടെ പൂർവ്വപിതാക്കന്മാർ ആഗ്രഹിച്ചത്, കിഴക്കൻ സഭകളിൽ ഏതെങ്കിലും ഒന്നുമായി ബന്ധം സ്ഥാപിക്കണമെന്നായിരുന്നു. അല്ലാതെ അന്ത്യോഖ്യയുമായി തന്നെ അതു വേണമെന്നായിരുന്നില്ല. ഭാഗ്യവശാലോ, നിർഭാഗ്യവശാലോ പതിനേഴാം നൂറ്റാണ്ടിൽ അന്ത്യോഖ്യാ സിംഹാസനവുമായുള്ള നമ്മുടെ ബന്ധം ദൃഢപ്പെട്ടു. ഈ ബന്ധം പോലും ഇപ്പോഴത്തെ പ്രാധാന്യം കൈവരിച്ചത് രണ്ടു നൂറ്റാണ്ടുകൾ കഴിഞ്ഞു മാത്രം, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ മേലധികാരം യഥാക്രമം സെമിനാരി കേസിലെ തിരുവിതാംകൂർ റോയൽ കോടതിയുടെ വിധി (ആർ. അക്കം) യിലൂടെയും, ആർത്താറ്റുകേസിലെ കൊച്ചി റോയൽ കോടതിയുടെ വിധിയിലൂടെയും സ്ഥാപിക്കപ്പെട്ടതോടെയാണ്. നമ്മുടെ സഭയുടെമേൽ വൈദിക മേലധികാരം സ്ഥാപിക്കുന്നതിൽ അന്ത്യോഖ്യയിലെ ജനങ്ങൾ നമുക്കുവേണ്ടി ഒരു പൈസാ പോലും ചെലവഴിക്കുകയുണ്ടായില്ലെന്നത്, ഇത്തരുണത്തിൽ ഓർത്തിരിക്കേണ്ടതാണ്. സർവ്വോപരിയായി ഈ ബന്ധം കൂടുതൽ ദൃഢപ്പെടുത്തി സ്ഥാപിക്കാൻ വേണ്ടി ഇവിടെയെത്തിയിരുന്ന പത്രോസ് പാത്രിയർക്കീസ് നാല്പതിനായിരം രൂപായും, അദ്ദേഹത്തെ അനുഗമിച്ചിരുന്ന മാർ ഗ്രീഗോറിയോസ് - ഇപ്പോഴത്തെ അബ്ദള്ളാ പാത്രിയർക്കീസ് - പതിനായിരം രൂപായും മലങ്കരയിൽ നിന്നും കൊണ്ടുപോയി. കൂടാതെ 19-ാം നൂറ്റാണ്ടിൽ ആരംഭിച്ചതും വർഷംതോറും രണ്ടായിരം രൂപാ വരുന്നതുമായ റശ്ശീസാ എന്നു പറയുന്ന ഒരിനം ചുങ്കം ആ വിദേശ രാജ്യത്തേക്ക് (അന്ത്യോഖ്യയിലേക്ക്) നമ്മൾ അയച്ചുകൊണ്ടുമാണിരിക്കുന്നത്. പണത്തിന്റെ ഈ പാഴ്ചെലവുകളെല്ലാം ആവശ്യമാണോ എന്ന പ്രശ്നം നമ്മൾ ഗൗരവപൂർവ്വം പരിചിന്തിച്ചിരിക്കേണ്ടതാണ്. അവിടത്തെ ജനങ്ങൾ ഏതു തരക്കാരാണെന്നതിനെയും, അവർ നമ്മുടെ സഹതാപവും സഹായവും അർഹിക്കുന്നുണ്ടോ എന്നതിനെപ്പറ്റിയും നമുക്ക് യാതൊരു ധാരണയുമില്ല. തുർക്കിയിലെ ക്രിസ്ത്യാനികൾ അവിടെ പ്രാബല്യത്തിലിരിക്കുന്ന ഭരണരീതി മൂലം വളരെ കഷ്ടത്തിലാണ്. ഒരു വിദേശ സ്ഥലത്തേക്ക് വർഷം തോറും ഭീമമായ ഒരു തുക നമ്മൾ അയച്ചുകൊടുക്കേണ്ടത് വിവേകപരമായിരിക്കുമെന്ന് തോന്നുന്നതേയില്ല. ഇതു വഹി

Malankara Orthodox TV

ക്കാൻ കഴിയുമെങ്കിൽ തന്നേയും നമ്മുടെമേൽ ഭരണം നടത്തിക്കൊണ്ട്, നമ്മുടെ ജീവരക്തം ഊറ്റിക്കുടിക്കാനുള്ള വിദേശികളുടെ ശ്രമം അനുവദിച്ചു കൊടുക്കുക സാദ്ധ്യമല്ലാത്തതാണ്. മേൽപട്ടക്കാരുടെയും, സഭയിലെ ഉന്നതസ്ഥാനീയരുടെയും പദവികൾ ലേലത്തിൽ ഉറപ്പിക്കാനാണെങ്കിൽ, ഈ പദവി നൽകപ്പെടുന്ന വരെക്കുറിച്ച് ഒരുപക്ഷേ നമുക്ക് എന്തു ബഹുമാനമാണ് ഉണ്ടാകാൻ പോവുക. തന്റെ ആഗ്രഹാഭിലാഷങ്ങൾ അനുസരിച്ച് കൈകാര്യം ചെയ്യാൻ ആവുമെന്നതിനാൽ (മലങ്കര) സഭാസ്വത്തുക്കളുടെയും സമുദായത്തിന്റെയും നിയന്ത്രണം തനിക്ക് ലഭിക്കണമെന്നാണ് പാത്രിയർക്കീസ് ആഗ്രഹിക്കുന്നത്. മലങ്കരയിൽ ഏഴു മെത്രാപ്പോലീത്താമാർ ഉണ്ടായിരിക്കണമെന്ന് പാത്രിയർക്കീസ് ശഠിക്കുന്നു. അതേസമയം സമുദായാംഗങ്ങളുടെ ഏറെക്കുറെ ഏകകണ്ഠമായ അഭിപ്രായം മൂന്നു മെത്രാപ്പോലീത്താമാർ മതിയാകുമെന്നാണ്. പാത്രിയർക്കീസിന്റെ ഈ പെരുമാറ്റത്തിൽ നിന്ന്, മെത്രാൻ സ്ഥാനങ്ങൾ നൽകുന്നതിന് അദ്ദേഹം അഡ്വാൻസ് വാങ്ങിയിട്ടുണ്ടെന്ന് ഊഹിക്കുന്നത് അബദ്ധമായിരിക്കുകയില്ല. മെത്രാൻ സ്ഥാനാഭിഷേകം സംബന്ധിച്ചിടത്തോളം താനായിരിക്കണം അത് നിർവഹിക്കേണ്ടതെന്നും പാത്രിയർക്കീസ് ശഠിക്കുന്നു. ഒരു മെത്രാൻ മറ്റൊരു മെത്രാനെ എന്നതാണ് ഇവിടത്തെ ആചാരമെന്ന് മലങ്കരസഭാചരിത്ര പഠനത്തിൽ നിന്ന് വ്യക്തമാകുന്നതായിരിക്കും. മെത്രാൻ സ്ഥാനാഭിഷേകത്തിന് ഇവിടെ നിന്ന് സ്ഥാനാർത്ഥികളെ അന്ത്യോഖ്യയിലേക്ക് അയക്കുന്ന നടപടി, വലിയ ചെലവും ഏറിയ അസൗകര്യങ്ങളും വരുത്തിവെയ്ക്കുന്നതാണ്. ആ നടപടി തീർച്ചയായും അവസാനിപ്പിക്കേണ്ടതുണ്ട്. ഒരു വർഷത്തേക്ക് പാത്രിയർക്കീസിനെ ആരും ഒന്നിനും അലട്ടരുത്. പള്ളികൾ സന്ദർശിക്കാനോ, പള്ളികളിലെ തർക്കങ്ങൾ തീർക്കാനോ ആരും അദ്ദേഹത്തോട് അഭ്യർത്ഥിച്ചു കൂടാ. അബ്ദൽ മിശിഹാ പാത്രിയർക്കീസ് ഇപ്പോഴും ജീവിച്ചിരിപ്പുണ്ടെന്ന് ഞങ്ങൾ മനസ്സിലാക്കുന്നു. തുർക്കി സുൽത്താന്റെ ഉത്തരവു പ്രകാരം അദ്ദേഹത്തെ നീക്കം ചെയ്തെങ്കിലും, ജനങ്ങളുടെ മേലും പള്ളികളുടെ മേലും ഇപ്പോഴും അദ്ദേഹം ആത്മീയ അധികാരം വിനിയോഗിച്ചു പോരുന്നുണ്ട്. നമ്മുടെ സഭയോടുള്ള അദ്ദേഹത്തിന്റെ വാത്സല്യവും സ്നേഹവും വികാരതീവ്രമായതാണ്. പതിവ് റശീസ്സാ മാത്രം അദ്ദേഹത്തിന് അയച്ചുകൊടുക്കേണ്ടതായാൽ, കൂടുതൽ പ്രതിഫലമൊന്നും ആവശ്യപ്പെടാതെ നമ്മുടെ എല്ലാ ആത്മീയ വശങ്ങളും നിറവേറ്റിത്തരാൻ അദ്ദേഹം സന്നദ്ധനും സമ്മതമുള്ളവനുമാണെന്ന് ഞങ്ങൾക്ക് കൃത്യമായി അറിയാം. ആവശ്യമെങ്കിൽ വാർദ്ധക്യം വകവെയ്ക്കാതെ ഈ രാജ്യത്തേക്ക് യാത്ര ചെയ്യുന്നതിനും അദ്ദേഹം മടിക്കുന്നതല്ല. എന്തായാലും ഇപ്പോൾ ഇതിൽ കൂടുതലായി പറയത്തക്ക ഒരു ഘട്ടത്തിൽ കാര്യങ്ങൾ എത്തിയിട്ടില്ല. അബ്ദള്ളാ പാത്രിയർക്കീസിന്റെ ജീവിതവും,

Malankara Orthodox TV

സ്വാഭാവവും പ്രതിപാദിക്കുന്ന ലഘുലേഖകൾ (പിന്നാലെ) യഥാവസര ങ്ങളിൽ പ്രസിദ്ധീകരിക്കുന്നതായിരിക്കും. സ്വാതന്ത്ര്യത്തിന്റെ ആത്മാവ് (അബ്ദൽ മശിഹാ പാത്രിയർക്കീസിനെ ആയിരിക്കണം ലഘുലേഖാ കർത്താവ് ഉദ്ദേശിക്കുന്നത്) വിദേശത്തുണ്ട്. നമ്മുടെ സ്വന്തം കാര്യങ്ങ ളിലും സ്വാതന്ത്ര്യം ആഗ്രഹിക്കുന്നതിൽ യാതൊരു തെറ്റുമില്ല. ..."

ലഘുലേഖാ കർത്താവ് അജ്ഞാതനാണ്. ഇതിന്റെ പ്രസിദ്ധീകരണ ത്തിന് ഒന്നാം പ്രതി തെളിവു നൽകിയെന്നോ, അല്ലെങ്കിൽ ഏതെങ്കിലും വിധത്തിൽ ഉത്തരവാദിയായിരുന്നെന്നോ കാണിക്കാൻ തെളിവൊന്നുമില്ല. ചെറിയപള്ളിയിലെ താമസവേളയിൽ പാത്രിയർക്കീസിനെ "ജാത്യാഭി മാനി" വായിച്ച് കേൾപ്പിച്ചപ്പോൾ, തന്നെ അദ്ദേഹം വിളിപ്പിക്കുകയും, അതേപ്പറ്റി എന്തു വിചാരിക്കുന്നുവെന്ന് തന്നോടു ചോദിക്കുകയും ചെയ്ത തായി ഒന്നാം പ്രതി സമ്മതിക്കുന്നു. ഇത്തരം പ്രസിദ്ധീകരണങ്ങളെ അപ ലപിച്ചുകൊണ്ടുള്ള ഒരു മറുപടി പ്രസിദ്ധീകരിക്കുന്നതിനെക്കുറിച്ച് താൻ ആലോചിച്ചിരുന്നതായി അദ്ദേഹം പറഞ്ഞു. അത്തരമൊരു മറുപടി താൻ തയ്യാറാക്കി പാത്രിയർക്കീസിനെ കാണിച്ചെന്നും പിന്നെ പരിഗണിക്കുന്ന തിനായി അതു വാങ്ങി മാറ്റിവച്ചുവെന്നും ഒന്നാം പ്രതി പ്രസ്താവിച്ചു.

പാത്രിയർക്കീസും സംഘവും അനന്തരം പുതുപ്പള്ളിയിലേക്ക് പോയി. അവിടെ വച്ച് ഈ വിഷയം (ജാത്യാഭിമാനിക്കുള്ള മറുപടി) വീണ്ടും പരാ മർശിക്കപ്പെട്ടു. പാത്രിയർക്കീസ് രണ്ടാം സാക്ഷിയായ അഞ്ചാം പ്രതി യുമായി ആലോചിച്ചതിൽ മെത്രാപ്പോലീത്തായുടെ നിർദ്ദിഷ്ട മറുപടി യിൽ അസംതൃപ്തി പ്രകടിപ്പിച്ചു. മറുപടിയുടെ (മറ്റൊരു) നക്കൽ തയ്യാ റാക്കാൻ അഞ്ചാം പ്രതിയോട് പാത്രിയർക്കീസ് നിർദ്ദേശിച്ചു. അങ്ങനെ തയ്യാറാക്കിയ മറുപടി (കണ്ടിട്ട്) ഒരു പക്ഷേ ഗുണത്തേക്കാളേറെ ദോഷ ത്തിന് കാരണമായേക്കാമെന്ന ആശങ്ക ഉണ്ടായതിനാൽ, മെത്രാപ്പോലീ ത്താ അതിൽ (അതു പ്രസിദ്ധീകരിക്കുന്നതിൽ) അനിഷ്ടം പ്രകടിപ്പി ക്കുകയും, താൻ അതിന് ഉത്തരവാദിയായിരിക്കില്ലെന്ന് പ്രസ്താവിക്കു കയും ചെയ്തു. പ്രതിഭാഗം രണ്ടും ഇരുപത്തിമൂന്നും സാക്ഷികൾ (കോനാട്ട് മാത്തൻ മല്പാനും മാർ ഒസ്താത്തിയോസും) നൽകിയ ഭാഷ്യ ങ്ങൾ തികച്ചും വ്യത്യസ്തങ്ങളാണ്. ചെറിയപള്ളിയിൽ (പാത്രിയർ ക്കീസും മെത്രാപ്പോലീത്തായും തമ്മിൽ) നടന്ന കൂടിക്കാഴ്ച്ചയെപ്പറ്റി പ്രതിഭാഗം ഇരുപത്തിമൂന്നാം സാക്ഷി ഇപ്രകാരം സാക്ഷ്യം പറഞ്ഞു: പാത്രിയർക്കീസ് ഒന്നാം പ്രതിയെ "ജാത്യാഭിമാനി" കാണിക്കുകയും, അദ്ദേഹത്തിന്റെ അഭിപ്രായം ചോദിക്കുകയും ചെയ്തു. ഒന്നാം പ്രതി അതു കണ്ട ശേഷം അതിൽ തെറ്റായി യാതൊന്നുമില്ലെന്നു പറയുക യും, തന്നോട് അനാദരവുണ്ടാകാമെന്നതിനാൽ അതിന് ഒരു മറുപടി തയ്യാറാക്കാൻ വിസമ്മതിക്കുകയും ചെയ്തുവെന്ന് സാക്ഷി പറഞ്ഞു.

Malankara Orthodox TV

പ്രതിഭാഗം രണ്ടാം സാക്ഷിയായ അഞ്ചാം പ്രതി പുതുപ്പള്ളിയിലെ കൂടി ക്കാഴ്ച്ചയെപ്പറ്റിയാണ് സാക്ഷ്യം നൽകിയത്. സാക്ഷി ഇപ്രകാരം പറ ഞ്ഞു: പാത്രിയർക്കീസ് കുത്സിതമായ പ്രസിദ്ധീകരണം മെത്രാപ്പോലീ ത്തായുടെ കൈയിൽ കൊടുത്തിട്ട് ഇതേപ്പറ്റി എന്തു വിചാരിക്കുന്നുവെന്ന് ചോദിച്ചു. "അതേപ്പറ്റിയുള്ളതെല്ലാം എനിക്ക് അറിയാം. അതിൽ തെറ്റായി ഒന്നുമില്ല" എന്ന മറുപടിയായിരുന്നു ലഭിച്ചത്. ഈ രണ്ടു കൂടിക്കാഴ് ചകളുടെയും വിഷയത്തിൽ പ്രതിഭാഗത്തെ ഈ സാക്ഷികൾ നൽകിയ തെളിവുകൾ ഏറ്റവും അവിശ്വസനീയമാണ്. പ്രതിഭാഗത്തെ ഈ രണ്ടു സാക്ഷികളും കേസിൽ അങ്ങേയറ്റം തല്പരരാണ്. മാത്രമല്ല, അവരുടെ മൊഴികൾ പരസ്പരം സ്ഥിരീകരിക്കുന്നവയല്ലെന്നതും വ്യക്തമാണ്: ഒന്നാമതായി ഒരാൾ ചെറിയപള്ളിയിലെ കൂടിക്കാഴ്ചയെപ്പറ്റി സാക്ഷ്യം പറയുമ്പോൾ മറ്റെയാൾ പുതുപ്പള്ളിയിലെ കൂടിക്കാഴ്ചയെപ്പറ്റിയാണ് സാക്ഷ്യം നൽകുന്നത്. ഒന്നാം പ്രതി തന്നെ രണ്ടു കൂടിക്കാഴ്ച്ച നടന്ന തായി സമ്മതിക്കുന്നതിനാൽ, ഇത് ഒരുപക്ഷേ പ്രതിഭാഗത്തിന് ഏറെ ദോഷകരമായ ഒരു സാഹചര്യമാകുന്നതല്ലായിരിക്കാം. ഇരു സാക്ഷി കളും താൻ സാക്ഷി നൽകിയ കൂടിക്കാഴ്ച്ചയെപ്പറ്റി പരാമർശിക്കുന്നത്, ഒന്നാം പ്രതിയെയുള്ള ('ജാത്യാഭിമാനി'യെ സംബന്ധിക്കുന്ന) ചോദ്യം ചെയ്യൽ പാത്രിയർക്കീസ് ആരംഭിച്ചത് ആ കൂടിക്കാഴ്ചയിൽ വെച്ചാ യിരുന്നെന്ന വിധത്തിലാണെന്നതാണ് അസാധാരണമായിട്ടുള്ളത്. പാത്രി യർക്കീസ് ചെറിയപള്ളിയിൽ വെച്ച് ലഘുലേഖയെപ്പറ്റിയുള്ള ഒന്നാം പ്രതിയുടെ അഭിപ്രായം ചോദിച്ചിട്ടുണ്ടെങ്കിൽ, അത് തികച്ചും പുതിയ ഒരു വിഷയമാണെന്ന നിലയിൽ പുതുപ്പള്ളി പള്ളിയിൽ വച്ച് പാത്രിയർ ക്കീസ് അതേപ്പറ്റി അദ്ദേഹത്തോട് അഭിപ്രായം ചോദിക്കുന്നതിന് നേരിയ സാദ്ധ്യത മാത്രമേയുള്ളു. വ്യത്യസ്തവും മറക്കാനാവാത്തതുമായ ഒരു മറുപടിയാണ് പാത്രിയർക്കീസിന് (നേരത്തെ) ലഭിച്ചിരുന്നതെങ്കിൽ അദ്ദേ ഹത്തോട് അഭിപ്രായം ചോദിക്കുമായിരുന്നുമില്ല. ഈ സാഹചര്യത്തിൽ ഒന്നാം പ്രതിയുടെ ഭാഷ്യമാണ് സത്യത്തോട് ഏറെ അടുത്തു വന്നിരിക്കു ന്നതെന്നതംഗീകരിക്കാവുന്നതാണ്. എപ്രകാരവും ഒന്നാം പ്രതിക്കെതി രായ യാതൊരു കുറ്റത്തെയുംപറ്റി പറഞ്ഞിട്ടില്ല. ഇവരുടെ ഭാഷ്യങ്ങൾ പ്രകാരം പ്രസിദ്ധീകരണത്തെപ്പറ്റി (ജാത്യാഭിമാനി) യുള്ള അഭിപ്രായ മാണ് ഒന്നാം പ്രതിയോട് ചോദിച്ചത്. എന്നാൽ അതിന് അദ്ദേഹം ഉത്ത രവാദിയായിരുന്നോ എന്നതിനെപ്പറ്റി ചോദിക്കുകയുണ്ടായില്ല. ഒരു ഭാഷ്യ പ്രകാരം ഒന്നാം പ്രതി നൽകിയ ഒരു മറുപടി, അതുകൊണ്ടു തന്നെ ഒരുപക്ഷേ അദ്ദേഹത്തിനെതിരെ ശീശ്മക്കുറ്റത്തിനോ, അല്ലെങ്കിൽ അതിന് സമാനമായ മറ്റെന്തെങ്കിലും കുറ്റത്തിനോ ഉള്ള നടപടികൾ ആരംഭിച്ചേക്കാൻ സാദ്ധ്യതയുള്ളതായിരുന്നു. 'ജാത്യാഭിമാനി' ലഘു ലേഖയോ, അതിന്റെ പ്രസിദ്ധീകരണത്തിന് പ്രേരണ നൽകിയതിന്റെ

Malankara Orthodox TV

യോ ഉത്തരവാദിത്വത്തിന്, സഭയുടെ ട്രൈബ്യൂണൽ (പാത്രിയർക്കീസ്) ഒന്നാം പ്രതിയെ വിചാരണ ചെയ്തുവെന്നു സ്ഥാപിക്കാൻ ശ്രമം നടത്തിയിട്ടില്ല. അപ്രകാരമുള്ളതെന്നു പറയപ്പെടുന്ന അന്വേഷണവിചാരണ ആരംഭിച്ചപ്പോൾ, ഇക്കാര്യവുമായി ബന്ധപ്പെടുത്തി മെത്രാപ്പോലീത്തായെ ആരെങ്കിലും കുറ്റപ്പെടുത്തുകയുണ്ടായെന്നോ, അദ്ദേഹത്തിനെതിരെ തെളിവിന്റെ ഒരു കണികയെങ്കിലുമുണ്ടായിരുന്നെന്നോ കാണിക്കപ്പെട്ടിട്ടില്ല. ഈ വിഷയം നേരത്തെയോ, പിന്നീടോ നടന്ന കൂടിക്കാഴ്ച്ചകളിലേതിലെങ്കിലും പരാമർശിക്കപ്പെട്ടിട്ടുമില്ല. ചുരുക്കത്തിൽ പാത്രിയർക്കീസും മെത്രാപ്പോലീത്തായും തമ്മിൽ തീർച്ചയായും കൂടെക്കൂടെ നടത്തുമായിരുന്ന കൂടിക്കാഴ്ചകളിലെ ഈ വെറും രണ്ടെണ്ണത്തിനു മാത്രമല്ല, ഇവർ തമ്മിൽ നടന്നതായ കൂടിക്കാഴ്ചകൾക്ക് ഒന്നാം പ്രതിയുടെ നടപടിയെ സംബന്ധിക്കുന്ന നീതിന്യായപരമായുള്ള ഒരു അന്വേഷണത്തിന്റെ വിവിധ ഘട്ടങ്ങളായിരുന്നു അവ എന്നതിന്റെ ലക്ഷണങ്ങളൊന്നുമില്ല.

അഞ്ചാമത്തെ കൂടിക്കാഴ്ച (1086-ലെ) കന്നിമാസ യോഗത്തിനുശേഷം മുളന്തുരുത്തിയിൽ നടന്നതായാണ് പറയപ്പെടുന്നത്. മലങ്കരസഭയിന്മേൽ തനിക്കു അവകാശപ്പെട്ടിരുന്നതിലും (ഇപ്പോൾ യഥാർത്ഥത്തിലുള്ളതിലും) കൂടുതൽ അവകാശങ്ങൾ പാത്രിയർക്കീസ് കവർന്നെടുത്തു വരുന്നുവെന്ന് ഭയപ്പെട്ടു ചില സഭാംഗങ്ങൾ നടത്തിയതാണ്, പ്രസ്തുത യോഗമെന്ന് വിധിന്യായത്തിന്റെ 21-ാം ഖണ്ഡികയിൽ പരാമർശിച്ചു കഴിഞ്ഞിട്ടുള്ളതാണ്. പ്രതിഭാഗം രണ്ട്, ഒമ്പത്, ഇരുപത്തിമൂന്ന് എന്നീ സാക്ഷികളാണ് മുളന്തുരുത്തിയിലെ കൂടിക്കാഴ്ച്ചയെപ്പറ്റി സാക്ഷ്യം നൽകിയിട്ടുള്ളത്. ആ യോഗത്തിൽ ഒന്നാം പ്രതിയുടെ പ്രേരണയിൽ, പാത്രിയർക്കീസിനെ അനാദരിച്ചുകൊണ്ടും, വേദവിപരീതാശയങ്ങൾ കുത്തിവച്ചുകൊണ്ടുമുള്ള പ്രസംഗങ്ങൾ ചിലർ നടത്തിയതായി പാത്രിയർക്കീസിനോടും ഏതാനുംപേർ പരാതിപ്പെട്ടിരുന്നതായാണ് തോന്നുന്നത്. കന്നിമാസ യോഗത്തിനു കുറെ ദിവസങ്ങൾ കഴിഞ്ഞ് പാത്രിയർക്കീസിനെ കാണാൻ ഒന്നാം പ്രതി ചെന്നു. യോഗത്തിൽ താൻ സന്നിഹിതനായിരുന്നില്ലെന്നും, അവിടെ ചില കാര്യങ്ങൾ നടന്നിരിക്കാമെന്നും, അതെപ്പറ്റി തനിക്ക് നിശ്ചയമില്ലെന്നും, മറ്റുള്ളവർ പറഞ്ഞതിനോ ചെയ്തതിനോ താൻ ഉത്തരവാദിയല്ലെന്നും, മെത്രാപ്പോലീത്താ ധിക്കാരപൂർവ്വം മറുപടി നൽകിയതായി പ്രതിഭാഗം സാക്ഷികൾ പറയുന്നു. യോഗം തന്റെ നിയന്ത്രണത്തിലുള്ള കെട്ടിടത്തിൽ (കോട്ടയം എം. ഡി. സെമിനാരി) നടത്താൻ അനുമതി നൽകിയെന്നതല്ല, ചില പ്രസംഗങ്ങൾക്ക് പ്രേരണ നൽകിയെന്നതാണ്, മെത്രാപ്പോലീത്തായ്ക്ക് എതിരായ കുറ്റാരോപണമെന്നാണ് തോന്നുന്നത്. ഈ വിവരം നൽകിയിട്ടുള്ളവരുടെ സംശയങ്ങളല്ലാതെ, യാതൊരു തെളിവും പാത്രിയർക്കീസ് മുമ്പാകെ ഇല്ലെന്നാണ്

Malankara Orthodox TV

കാണുന്നത്. ഒന്നാം പ്രതിയെ സമാധാനം ബോധിപ്പിക്കാൻ പാത്രിയർക്കീസിനു മുമ്പാകെ വിളിപ്പിച്ചിരുന്നതല്ലെന്നും, 1085 വൃശ്ചികം മുതൽ തുടരുന്നതോ, അല്ലെങ്കിൽ പത്തു മാസത്തേക്ക് തുടർന്നതോ ആയ അന്വേഷണ വിചാരണയുടെ ഒരു ഘട്ടത്തിൽ യാദൃച്ഛികമായി അദ്ദേഹത്തെ കാണാൻ ചെന്നതായിരുന്നെന്നും കാണുന്നത് രസാവഹമാണ്. അതിരുകവിഞ്ഞ അനൗപചാരികത്വത്തിന്റെ ഒരു ഭാവം ഈ കൂടിക്കാഴ്ചകളിലുടനീളമുണ്ട്. "മതദ്വേഷപരമായ (അല്ലെങ്കിൽ വേദവിപരീതപരമായ) പ്രസംഗങ്ങൾ നടത്താൻ പി. പി. ജോണിനെയും (വാദിഭാഗം ഇരുപത്തിരണ്ടാം സാക്ഷി) മറ്റുള്ളവരെയും നിങ്ങൾ പ്രേരിപ്പിച്ചതായി ഞാൻ കേട്ടു. ഈ വിഷയത്തെപ്പറ്റി നിങ്ങൾക്കെന്താണ് പറയാനുള്ളത്?" ഈ വിധത്തിലുള്ള കൃത്യമായ കുറ്റത്തെപ്പറ്റിയുള്ള ചോദ്യമൊന്നും പാത്രിയർക്കീസ് മെത്രാപ്പോലീത്തായോട് ചോദിക്കുകയുണ്ടായില്ല. മെത്രാപ്പോലീത്താ അന്വേഷിച്ചിരിക്കേണ്ടതായ മറ്റു ചിലരുടെ നടപടിയെ സംബന്ധിച്ചായിരുന്നു സംഭാഷണം. പ്രതിഭാഗം തെളിവുകളിൽപോലും നീതിന്യായപരമായുള്ള ഒരു അന്വേഷണ വിചാരണയുടെ സൂചനകളൊന്നുമില്ല. അതുകൊണ്ട് പ്രതിഭാഗത്തിന്റെ ഭാഷ്യം ഒന്നാം പ്രതി നൽകിയ ഭാഷ്യത്തേക്കാൾ കൂടുതൽ ശരിയാണോ എന്ന കാര്യം പരിഗണിക്കേണ്ട ആവശ്യമില്ല. യാക്കോബ് കത്തനാരിൽ നിന്ന് ഒരു വിശദീകരണം വാങ്ങണമെന്ന് തന്നോട് ആവശ്യപ്പെട്ടുവെന്നു മാത്രമേ ഒന്നാം പ്രതി സമ്മതിക്കുന്നുള്ളു. പാത്രിയർക്കീസിനുള്ള (ഒന്നാം പ്രതിയുടെ) മറുപടി അനാദരവിന്റെ സ്വരത്തിലുള്ളതായിരുന്നുവെന്ന പ്രസ്താവന വെറും അഭിപ്രായപരമായ കാര്യമാണ്. പ്രസ്താവിക്കപ്പെട്ടിട്ടുള്ള കാര്യങ്ങൾ പരിഗണിച്ചാൽ, അത്തരം അഭിപ്രായങ്ങൾ എന്തെങ്കിലും വില അർഹിക്കുന്നതായിരിക്കുകയില്ല. എന്തായാലും അത്തരം അനാദരവിനെപ്പറ്റി അന്വേഷണം നടത്തുകയോ, അല്ല അത്തരം എന്തെങ്കിലും കാരണത്തിന്മേൽ അദ്ദേഹത്തെ മുടക്കുകയോ ചെയ്തിട്ടില്ല.

ആറാമത്തെ കൂടിക്കാഴ്ച നടന്നത് പരുമലയിൽ വച്ചാണെന്നും, മലയാള മനോരമ പത്രത്തിൽ വന്ന കുത്സിതമായ ഒരു ലേഖനത്തെക്കുറിച്ച് പാത്രിയർക്കീസ് ഒന്നാം പ്രതിയോട് ചോദിച്ചെന്നും, അതിന് ധിക്കാരപൂർവ്വമായ മറുപടിയാണ് കിട്ടിയതെന്നുമാണ് പറയുന്നത്. ഒന്നാം പ്രതി ഈ കൂടിക്കാഴ്ച നിഷേധിക്കുന്നു. പ്രതിഭാഗം ഇരുപത്തിമൂന്നാം സാക്ഷിയായ പാത്രിയർക്കാ പ്രതിനിധി മാർ ഒസ്താത്തിയോസ് മാത്രമാണ് ഈ കൂടിക്കാഴ്ചയെപ്പറ്റി സാക്ഷ്യം നൽകിയത്. ഈ സാഹചര്യങ്ങളിൽ ഈ കോടതി ആദ്യത്തെ വിധിന്യായത്തിൽ അദ്ദേഹത്തിന്റെ മൊഴികളെ പിൻപറ്റിപ്പോയില്ല. കേസിന്റെ പുനർവാദവേളയിൽ ഒരു വ്യത്യസ്ത നിഗമനത്തിലെത്താൻ കോടതിയെ പ്രേരിപ്പിക്കുന്നതിനുള്ള യാതൊരു ശ്രമ

Malankara Orthodox TV

വും നടന്നിട്ടില്ല. ഈ കൂടിക്കാഴ്ച്ച തെളിയിക്കപ്പെട്ടിട്ടില്ലെന്ന് ഉറപ്പായി പറയാവുന്നതാണ്. അത് ഒരു കൂടിക്കാഴ്ചയായിരുന്നെങ്കിൽ തന്നെയും, സമാധാനം ആവശ്യപ്പെട്ടുകൊണ്ട് എന്തെങ്കിലും പ്രത്യേക കുറ്റത്തെക്കുറിച്ച് പാത്രിയർക്കീസ് ഒന്നാം പ്രതിയോട് ചോദിച്ചിരുന്നതായി തോന്നുന്നില്ല. മെത്രാപ്പോലീത്തായുടെ നടപടിയെപ്പറ്റിയുള്ള ഒരു അന്വേഷണ വിചാരണയിലെ ഒരു ഘട്ടമായി ഈ കൂടിക്കാഴ്ച രൂപംകൊള്ളുന്നുവെന്ന് കരുതാനാവുന്നതല്ല.

ഏഴാമത്തേതും, അവസാനത്തേതുമായ കൂടിക്കാഴ്ച 1086 മേടം അവസാനത്തോടെ, പാത്രിയർക്കീസും മെത്രാപ്പോലീത്തായും താമസിച്ചിരുന്ന കോട്ടയം പഴയസെമിനാരിയിൽ വച്ച് നടന്നതായാണ് (പ്രതിഭാഗം) അവകാശപ്പെടുന്നത്. എന്നാൽ ഒന്നാം പ്രതി ഈ കൂടിക്കാഴ്ച നിഷേധിക്കുന്നു. ഈ കൂടിക്കാഴ്ച പാത്രിയർക്കീസ് മുമ്പാകെ ഹാജരായി സമാധാനം ബോധിപ്പിക്കാൻ നാലാം പ്രതിയും നാല്പത്തിരണ്ടാം പ്രതിയും ഒന്നാം പ്രതിയോട് ആവശ്യപ്പെടുകയും, അതിന് അദ്ദേഹം വിസമ്മതിക്കുകയും ചെയ്തശേഷമാണ് നടന്നതെന്ന് അവർ അവകാശപ്പെടുന്നു. ഈ സമൻസിനെ സംബന്ധിക്കുന്ന തെളിവുകൾ (പ്രതിഭാഗം സാക്ഷിമൊഴികൾ) പ്രത്യേകം പ്രത്യേകമായി പരിഗണിക്കുന്നതായിരിക്കും. പ്രതിഭാഗത്തെ ഒന്നാം സാക്ഷിയും (ആറാം പ്രതി സി. ജെ. കുര്യൻ), പത്തും പത്തൊമ്പതും സാക്ഷികളുമാണ് കൂടിക്കാഴ്ചയെപ്പറ്റി സാക്ഷ്യം നൽകിയിരിക്കുന്നത്. അവരുടെ മൊഴികളിൽ നിന്ന് പാത്രിയർക്കീസും മെത്രാപ്പോലീത്തായും തമ്മിൽ യാദൃച്ഛികമായി കൂടിക്കണ്ടു എന്നായിരിക്കും തോന്നുക. പാത്രിയർക്കീസ് ഒന്നാം പ്രതിയുടെ തെറ്റായ നടപടികളെക്കുറിച്ച് ചോദ്യം ചെയ്തപ്പോൾ, എന്തുകൊണ്ടാണ് ഒരു വിശദീകരണം നൽകാതിരുന്നതെന്നും, വിളിപ്പിച്ചപ്പോൾ എന്തുകൊണ്ടാണ് വരാതിരുന്നതെന്നും അദ്ദേഹത്തോട് ചോദിച്ചുവത്രേ. ഒപ്പം ഒരു വിശദീകരണം സമർപ്പിക്കാത്ത പക്ഷം കർശനനടപടികൾ സ്വീകരിക്കുന്നതായിരിക്കുമെന്ന താക്കീതും പാത്രിയർക്കീസ് നൽകി. “എന്നെ ചോദ്യം ചെയ്യാൻ നിങ്ങൾക്ക് അധികാരമില്ല” എന്ന് ഒന്നാം പ്രതി മറുപടി നൽകിയതായാണ് സാക്ഷികൾ പറയുന്നത്. പ്രതിഭാഗം പത്തും, പത്തൊമ്പതും സാക്ഷികളുടെ മൊഴികൾ പ്രകാരം “നിങ്ങൾക്ക് ഒറ്റ വെടിക്കുള്ള മരുന്നു മാത്രമേ കൈവശമുള്ളു” എന്ന് ഒന്നാം പ്രതി മലയാളത്തിലും പറഞ്ഞു നിർത്തി. ഈ അവസാനത്തെ വാകൃപ്രയോഗത്തിന്റെ അർത്ഥം അസ്പഷ്ടമാണെങ്കിലും, പാത്രിയർക്കീസിന് ഒന്നാം പ്രതിയെ മെത്രാപ്പോലീത്താ എന്ന നിലയിൽ തനിയെ വിചാരണ ചെയ്യാൻ ആവുകയില്ലെന്നും, ഒരു സുന്നഹദോസിനു മാത്രമേ അതിനാവൂ എന്നുമാണ് അതുകൊണ്ട് അർത്ഥമാക്കുന്നതെന്നും പ്രതിഭാഗം അഭിപ്രായപ്പെടുന്നു. ഒന്നാം സാക്ഷിക്ക് (സി. ജെ. കുര്യൻ)

Malankara Orthodox TV

സുറിയാനി അറിഞ്ഞു കൂടാ. എന്നാൽ മലയാളത്തിൽ മാത്രം ഒന്നാം പ്രതി പറഞ്ഞ വാക്കുകൾ അദ്ദേഹം ഓർത്തിരുന്നില്ലെന്നത് ഒരു കണക്കിന് വിചിത്രമാണ്. പ്രതിഭാഗം പത്താം സാക്ഷി ഒരു യാദൃച്ഛിക സാക്ഷിയാണെന്നാണ് കാണുന്നത്. അദ്ദേഹം തന്റെ പള്ളിയിലേയ്ക്കുവേണ്ടി പട്ടുതുണി വാങ്ങാൻ കോട്ടയത്തു വന്നതായിരുന്നുവത്രെ. ആ തീയതിയിൽ പട്ടു വാങ്ങിയിരുന്നുവെന്നു കാണിക്കുന്നതിന് പള്ളിയുടെ കണക്കുകൾ ഹാജരാക്കാൻ സാക്ഷിയോട് ആവശ്യപ്പെട്ടെങ്കിലും, അതിന് അദ്ദേഹത്തിന് കഴിഞ്ഞില്ല. ഈ കൂടിക്കാഴ്ചയുടെ തീയതിയും, ഒന്നാം പ്രതിയെ വിളിച്ചുവരുത്തിയ തീയതിയും സംബന്ധിച്ചിടത്തോളം കുറച്ച് സങ്കീർണ്ണതയുണ്ട്. ഒന്നാം പ്രതിയെ സമാധാനം ബോധിപ്പിക്കാൻ വിളിച്ചു വരുത്തിയതിനു ശേഷവും, സമരിക്കേസ് (പഴയസെമിനാരിയുടെ കൈവശം സംബന്ധിച്ച കേസ്) ആരംഭിച്ച ഇടവം രണ്ടിന്, മൂന്നോ നാലോ ദിവസം മുമ്പായി മേടത്തിലാണ് ഈ അവസാനത്തെ കൂടിക്കാഴ്ച നടന്നതെന്ന് പ്രതിഭാഗം ഒന്നാം സാക്ഷി പറയുന്നു. പ്രതിഭാഗം ഇരുപത്തിമൂന്നാം സാക്ഷി പാത്രിയർക്കാ പ്രതിനിധി മാർ ഒസ്താത്തിയോസ് പറയുന്നതാകട്ടെ, 110 അക്കം റിപ്പോർട്ട് എഴുതിയ 1086 ഇടവം ഒന്നിനോ അതിനുതൊട്ട് തലേന്നാളോ ആണ് ഒന്നാം പ്രതിയെ വിളിച്ചു വരുത്തിയതെന്നാണ്. മേല്പറഞ്ഞ വസ്തുതകളുടെ അടിസ്ഥാനത്തിൽ കൂടിക്കാഴ്ച ആദ്യം (ഒന്നാം പ്രതിയെ വിളിച്ചുവരുത്തുന്നതിനു മുമ്പായി തന്നെ) നടന്നുവെന്നു വരുന്നതായാണ് കാണുന്നത്. അത് അങ്ങനെയാകാനാവുന്നതല്ല. ഈ വൈരുദ്ധ്യം പ്രതിഭാഗം ഭാഷ്യത്തെ സംശയിക്കുന്നതിനുള്ള കൂടുതലായ ഒരു കാരണമാണ്. പാത്രിയർക്കീസ് ഒന്നാം പ്രതിയെ വിളിപ്പിച്ചതു സംബന്ധിച്ച പ്രതിഭാഗം പതിനേഴാം സാക്ഷി (നാല്പ്പത്തിരണ്ടാം പ്രതി) പൗലൂസ് മാർ അത്താനാസ്യോസിന്റെ മൊഴിയും, അതിനെ കുറച്ചൊക്കെ സ്ഥിരീകരിച്ചുകൊണ്ടുള്ള പാത്രിയർക്കാ പ്രതിനിധിയുടെ മൊഴിയും ചേർന്നുള്ള തെളിവ് ശക്തമായതല്ല. ഈ തെളിവ് പിന്നീട് പരിഗണിക്കുന്നതാണ്. ഒന്നാം പ്രതിയെ വിളിച്ചുവരുത്താനായിരുന്നെങ്കിൽ, ഈ കൂടിക്കാഴ്ചയുടെ കഥ സ്പഷ്ടമായും വ്യാജമായിരിക്കുന്നതാണ്. കേസിന്റെ സാഹചര്യങ്ങളിൽ ഈ കൂടിക്കാഴ്ച സത്യത്തിൽ നടന്നതാണെന്ന് അംഗീകരിക്കുക വിഷമകരമായിരിക്കും. ഈ കഥ മുഴുവനായുള്ള ഒന്നാം പ്രതിയുടെ നിരാകരണം വിശ്വസിക്കുന്നതായിരിക്കും സുരക്ഷിതം.

മെത്രാപ്പോലീത്തായെ പാത്രിയർക്കീസ് നാലാം പ്രതി പൗലൂസ് മാർ കുറീലോസിനെയും, നാല്പത്തിരണ്ടാം പ്രതി പൗലൂസ് മാർ അത്താനാസ്യോസിനെയും കൊണ്ട് വിളിപ്പിച്ചു വരുത്തിയതിന്റെ കഥ മാത്രമേ (പരിഗണിക്കാനായി) ഇനിയും അവശേഷിക്കുന്നുള്ളു. പ്രതിഭാഗം പതിനേഴാം സാക്ഷി പൗലൂസ് മാർ അത്താനാസ്യോസ് ഇപ്രകാരം മൊഴി

നൽകി. ഒന്നാം പ്രതിയുടെ തെറ്റായ അനേകം നടപടികൾ (സാക്ഷി ഇവ വ്യക്തമാക്കുന്നുണ്ട്) മൂലവും തൃപ്തികരമായ ഒരു വിശദീകരണം നൽകാൻ ആവശ്യപ്പെട്ടിട്ട് അദ്ദേഹം അത് ചെയ്യാതിരുന്നതിനാലും, പാത്രിയർക്കീസ് തനിക്ക് ആളയയ്ക്കുകയും, താൻ പഴയസെമിനാരിയിൽ ചെല്ലുകയും ചെയ്തു. പാത്രിയർക്കീസ് തന്നോട് ഒന്നാം പ്രതിയെക്കണ്ട് സ്വയം ദുർനടപടികൾ കൈവെടിയാനും, കൂടുതൽ നന്നായി പെരുമാറാനും ഉപദേശിക്കുന്നതിനും, അപ്രകാരം ചെയ്തുകൊള്ളാമെന്ന് വാഗ്ദാനം ചെയ്യാത്തപക്ഷം അദ്ദേഹത്തെ കൂട്ടിക്കൊണ്ട് വരുന്നതിനും ആവശ്യപ്പെട്ടു. ഇക്കാര്യം താൻ ഒന്നാം പ്രതിയെ അറിയിച്ചു. പാത്രിയർക്കീസിന്റെ അടുക്കൻ പോകുന്നതിന് അദ്ദേഹം ഏറിയ അഹങ്കാരഭാവത്തോടെ വിസമ്മതിക്കുകയും, തന്റെ മേൽ പാത്രിയർക്കീസിന് എന്തെങ്കിലും അധികാരമുണ്ടെന്നതിനെ നിഷേധിക്കുകയും ചെയ്തു. പാത്രിയർക്കീസിന്റെ ആജ്ഞപ്രകാരം അടുത്ത ദിവസം നാലാം പ്രതി പൗലൂസ് മാർ കൂറീലോസുമൊത്ത് താൻ ഒന്നാം പ്രതിയെ കണ്ടു. എന്നാൽ അതേ മറുപടി തന്നെയാണ് ലഭിച്ചത്. സംഭാഷണഫലം തങ്ങൾ പാത്രിയർക്കീസിനെ അറിയിച്ചു. പിന്നീട് പാത്രിയർക്കാ പ്രതിനിധി മാർ ഒസ്താത്തിയോസും, ക്നാനായ സഭയുടെ മാർ സേവേറിയോസും ആയിചേർന്ന് തങ്ങളുടെ അഭിപ്രായങ്ങൾ രേഖപ്പെടുത്തി. അതാണ് 110 അക്കം റിപ്പോർട്ട്. മെത്രാപ്പോലീത്തായുടെ കടുംപിടുത്ത പെരുമാറ്റത്തെപ്പറ്റിയുള്ള വിവരം താൻ കേട്ടിട്ടുണ്ടെന്ന് പാത്രിയർക്കാ പ്രതിനിധി പറയുന്നു.

പാത്രിയർക്കീസിന്റെ അടുത്തേക്ക് തന്നേ, നാലും നാല്പത്തിരണ്ടും പ്രതികൾ വിളിച്ചിരുന്നുവെന്നതിനെ, ഒന്നാം പ്രതി നിഷേധിച്ചിരിക്കുകയാണ്. തന്റെ നിലപാടു വിശദീകരിക്കാൻ ആകാംക്ഷയുണ്ടായിരുന്നതിനാൽ, അവർ വിളിച്ചിരുന്നെങ്കിൽ പാത്രിയർക്കീസിനെ കാണാൻ താൻ പോകുമായിരുന്നുവെന്നും അദ്ദേഹം പറയുന്നു. പ്രതികൾ അവലംബമാക്കുന്ന സാക്ഷികളാവട്ടെ, ഒന്നാം പ്രതിയെപ്പോലെ തന്നെ (കേസിൽ) തല്പരരാണു താനും. ഇവരുടെ തെളിവുകളുടെ മൂല്യം ഗണിക്കുമ്പോൾ പരാമർശിക്കപ്പെട്ടു കഴിഞ്ഞിട്ടുള്ള സാഹചര്യങ്ങൾ അവഗണിക്കാനാവുന്നതല്ല. അത്തരമൊരു വിളിപ്പിക്കൽ നടന്നിരുന്നെങ്കിൽ, നാലാം പ്രതി അതിൽ പങ്കെടുത്തിരുന്ന നിലയ്ക്ക് തീർച്ചയായും അക്കാര്യം അറിയാമായിരുന്ന പ്രതികൾ, അവരുടെ പത്രികയിൽ അതേപ്പറ്റി പറയാതിരുന്നത് എന്തുകൊണ്ടാണ്? (കേസ് വിചാരണയിലെ) രേഖാമൂല ചോദ്യങ്ങൾക്കുള്ള തന്റെ മറുപടിയിൽ നാലാം പ്രതി അതേക്കുറിച്ച് പ്രസ്താവിക്കാതിരുന്നത് എന്തുകൊണ്ടാണ്? എന്തെങ്കിലും ഒരന്വേഷണ വിചാരണയോ, അതിനായുള്ള വിളിപ്പിക്കലോ ആവശ്യമായിരുന്നെന്ന് പത്രികയുടെ തീയതിയിൽ പ്രതികൾക്ക് ബോദ്ധ്യമില്ലായിരുന്നുവെന്നത് വ്യക്ത

Malankara Orthodox TV

മാണ്. ഈ മനോഭാവത്തോടെയാണ് അവർ (കേസിന്റെ വിചാരണയിൽ) ചോദ്യങ്ങൾക്ക് മറുപടി നൽകിയതും. എൽ. അക്കത്തിലോ (മുടക്കു കല്പന), ഒന്നാം പ്രതിയെ മുടക്കിയ വിവരം അറിയിച്ചുകൊണ്ട് പാത്രിയർക്കീസ് പള്ളികൾക്ക് അയച്ച 35 അക്കം കല്പനയിലോ, മെത്രാപ്പോലീത്തായെ വിളിപ്പിച്ചതിനെക്കുറിച്ച് സാക്ഷ്യം നൽകിയിട്ടില്ലെന്നുള്ളതും ശ്രദ്ധേയമാണ്. ഒന്നാം പ്രതിയുടെ സമാധാനം ബോധിപ്പിക്കലിനായുള്ള ഈ വിളിപ്പിക്കലിന്റെ കഥ മുഴുവൻ ഒരു നൂതന സൃഷ്ടിയോ, അല്ലെങ്കിൽ ഏതോ ഒരു അങ്ങേയറ്റം നിസ്സാര സംഭവത്തിന്റെ വളച്ചൊടിക്കലോ ആണെന്ന് ഞാൻ കരുതുന്നു. അർദ്ധ – നീതിന്യായ ട്രൈബ്യൂണലിന്റെ നടപടിക്രമങ്ങൾ പാലിച്ചത് സംബന്ധിച്ച തെളിവുകൾ തങ്ങൾ നൽകേണ്ടതുണ്ടെന്ന്, കേസ് കുറെ പിന്നിട്ടപ്പോൾ മാത്രം ബോദ്ധ്യമായ പ്രതികൾ ഇത് ആവശ്യമാണെന്ന് കാണുകയായിരുന്നു. എപ്രകാരമായാലും പതിനേഴാം സാക്ഷിയുടെ മൊഴി, കേസ് എക്സ്പാർട്ടിയായി (ഒന്നാം പ്രതിയുടെ അസാന്നിദ്ധ്യത്തിൽ) വിചാരണ ചെയ്യാൻ ഒരു സഭാ ട്രൈബ്യൂണലിന് കഴിയുന്നതിന് ആവശ്യമായുള്ള ഒരു വിളിപ്പിക്കൽ (സമൻസ്) നടന്നതായി സ്ഥാപിക്കുന്നുണ്ടോയെന്നത് സംശയാസ്പദമാണ്. ഏതു തരത്തിലുള്ള വിളിപ്പിക്കൽ ആയിരിക്കും വേണ്ടിയതെന്ന് നാലാം പ്രതി മിക്കവാറും മനസ്സിലാക്കിയിരിക്കുകയില്ല. ദുർന്നടപടികൾ കൈ വെടിയാനും, ഭാവിയിൽ കൂടുതൽ നന്നായി പെരുമാറാനും ഒന്നാം പ്രതിയോട് നിർദ്ദേശിക്കുകയായിരുന്നു നാല്പത്തിരണ്ടാം പ്രതിയും നാലാം പ്രതിയും കൂടെ ചെയ്യേണ്ടിയിരുന്നതെന്നും, അപ്രകാരം ചെയ്തുകൊള്ളാമെന്ന് വാഗ്ദാനം നൽകാൻ അദ്ദേഹം വിസമ്മതിക്കുന്നതായാൽ മാത്രം അദ്ദേഹത്തെ പാത്രിയർക്കീസ് മുമ്പാകെ അവർ കൊണ്ടുവരേണ്ടതായിരുന്നുവെന്നുമാണ് പറയുന്നത്. പ്രത്യേകമായ ഒരു കുറ്റത്തിന്മേലോ, കുറ്റങ്ങളിന്മേലോ ഉള്ള വിചാരണയ്ക്ക്, ട്രൈബ്യൂണൽ മുമ്പാകെ ഹാജരാകുന്നതിനുള്ള ഒരു സമൻസിന് ആവശ്യമായ കാര്യങ്ങൾ നിറവേറ്റുന്നതിന്, ഇത് പോരാതെ വരുന്നതായാണ് കാണുന്നത്. റിവ്യൂ ഹർജി ഫയലിൽ സ്വീകരിച്ചുകൊണ്ടുള്ള ഉത്തരവിൽ ചൂണ്ടിക്കാണിച്ചിരുന്നതുപോലെ "ഒന്നാം പ്രതിക്കെതിരായി നടപടി സ്വീകരിക്കുന്നതിനെ ന്യായീകരിച്ചേക്കാവുന്നതായ പാത്രിയർക്കീസിൽ നിന്നുള്ള ഒരു സമൻസ് അനുസരിക്കാനുള്ള അദ്ദേഹത്തിന്റെ വിസമ്മതവും, തന്റെ മുടക്കിലവസാനിച്ചേക്കാവുന്നതായി പാത്രിയർക്കീസിന്റെ മുമ്പാകെയുള്ള നടപടികളിൽ ഹാജരാകാൻ ആവശ്യപ്പെടുന്ന സമൻസ് സംബന്ധിച്ച അദ്ദേഹത്തിന്റെ നിരാകരണവും തമ്മിലുള്ള വ്യത്യാസം തീർച്ചയായും അനുമാനിച്ചെടുത്തിരിക്കേണ്ടതാണ്." നാല്പത്തിരണ്ടാം പ്രതി സാക്ഷ്യം നൽകുന്ന സമൻസ് ആദ്യത്തെ ഇനത്തിൽ ഒന്നാണെന്നാണ് കാണുന്നത്. അതുകൊണ്ട് അദ്ദേഹത്തിന്റെ മൊഴികൾ വിശ്വസിച്ചിരുന്നെങ്കിൽ തന്നെയും, നേരത്തെ അപ്പീ

Malankara Orthodox TV

ലിലുണ്ടായ വിധിന്യായത്തിൽ പറഞ്ഞിരിക്കുന്ന നാലാമതു തത്വം ബാധ കമാണെന്ന് കരുതാനാവുന്നതല്ല. ചുരുക്കിപ്പറഞ്ഞാൽ ഒന്നാം പ്രതിയുടെ നടപടിയെക്കുറിച്ച് പാത്രിയർക്കീസ് എന്തെങ്കിലും ഒരന്വേഷണ വിചാരണ നടത്തിയതായി തെളിയിച്ചിരുന്നില്ല. പാത്രിയർക്കീസും മെത്രാപ്പോലീത്തായും പല സന്ദർഭങ്ങളിൽ കൂടിക്കാണുകയും സഭാസംബന്ധമായ കാര്യങ്ങൾ ചർച്ച ചെയ്യുകയും ചെയ്തിട്ടുണ്ടെന്നതിന് യാതൊരു സംശയവുമില്ല. അത്തരം സന്ദർഭങ്ങളിൽ സഭയിലുണ്ടായ സംഭവങ്ങളെക്കുറിച്ചുള്ള ചോദ്യങ്ങൾ ഒന്നാം പ്രതിയോട് ചോദിച്ചിരിക്കാം. നടന്നിട്ടുള്ളതായി തെളിയിക്കപ്പെട്ടു കാണുന്ന കൂടിക്കാഴ്ചകളിൽ സംഭവിച്ചത് ഇതായിരിക്കണമെന്ന് തോന്നുന്നു. വൃശ്ചിക സുന്നഹദോസിൽ ഒരു ബഹളമുണ്ടായി. അതേപ്പറ്റി പാത്രിയർക്കീസ് ഒന്നാം പ്രതിയെ ചോദ്യം ചെയ്യുകയും, അദ്ദേഹം ചില മറുപടികൾ നൽകുകയും ചെയ്തു. പാത്രിയർക്കീസ് ഈ മറുപടികൾ അംഗീകരിച്ചിരുന്നോ, ഇല്ലയോ എന്ന് വെളിപ്പെട്ടിരുന്നില്ല. എന്നാൽ ഈ വിഷയത്തെക്കുറിച്ച് കൂടുതലൊന്നും കേട്ടിട്ടില്ല.

അനന്തരം ആക്ഷേപകരമായ ഒരു ലഘുലേഖ (ജാത്യാഭിമാനി) പാത്രിയർക്കീസിന്റെ കൈകളിൽ കിട്ടുന്നു. രണ്ടു കൂടിക്കാഴ്ചകൾ കൂടി കഴിഞ്ഞശേഷം ഇതും വിസ്മരിക്കപ്പെട്ടതായാണ് തോന്നുന്നത്. ഈ കേസിലെ തെളിവെടുപ്പ് ഘട്ടംവരെ ഇതേപ്പറ്റി വീണ്ടും പ്രസ്താവിക്കപ്പെട്ടിട്ടില്ല. പിന്നീട് അനേക മാസങ്ങൾക്കു ശേഷം കൂടുതലായുള്ള ചോദ്യങ്ങൾ അവശ്യമാക്കിക്കൊണ്ടുള്ള കന്നിമാസയോഗവും തുടർന്ന് കൂടിക്കാഴ്ചയും നടന്നു. പ്രശ്നം സ്വതവെ നൽകുന്ന സൂചന ഇതാണ്. ഒറ്റപ്പെട്ടതും, വേർപെട്ടതുമായ ഇത്തരം കൂടിക്കാഴ്ചകൾ എങ്ങനെ അതേ ഒരു അന്വേഷണവിചാരണയുടെ തന്നെ ഭാഗമാകും? ഈ കൂടിക്കാഴ്ചയോ, ആ കൂടിക്കാഴ്ചയോ, ഏതാണ് ഒന്നാം പ്രതിക്കെതിരായ കേസിന്റെ ഒരു വാദം കേൾക്കലായി മുദ്രയടിക്കാൻ അവിടെയുള്ളത്? അവിടെ ഏതെങ്കിലും പ്രത്യേക കൂടിക്കാഴ്ചയ്ക്ക് ഇതിനുള്ള ഖണ്ഡിതമായ എന്തെങ്കിലും ലക്ഷണമുള്ളതായി കാണുന്നില്ല.

ഒന്നാം പ്രതി മെത്രാപ്പോലീത്തായായിരിക്കാൻ ധാർമ്മികമായി അയോഗ്യനായിരുന്നെന്ന് തീരുമാനിക്കാൻ എൽ. അക്കം മുടക്കുകല്പനയിൽ ഒമ്പതു കാരണങ്ങൾ കൊടുത്തിരുന്നുവെന്നതു ഓർമ്മിക്കുന്നതായിരിക്കും. ഈ നിഗമനങ്ങളെ ന്യായീകരിക്കുന്നതിനുള്ള ഏത് പ്രവൃത്തികളാണ് അദ്ദേഹം ചെയ്തിട്ടുള്ളതെന്ന് കാണിക്കുന്നതിന് യാതൊന്നും തന്നെയില്ല. ഊഹാപോഹങ്ങൾ മെനഞ്ഞുണ്ടാക്കുക തീർച്ചയായും സാദ്ധ്യമാണ്. ഇവ ഒരുപക്ഷേ തികച്ചും തെറ്റാണെന്നു വന്നേക്കാം. ഉദാഹരണത്തിന് ഒന്നാമത്തെ കാരണം ഇതാണ്. “ഒന്നാം പ്രതി സഭാസ്വത്തുകളുടെ ഭരണം നിഷ്പക്ഷമായും, സുറിയാനി സമുദായത്തിന്റെ ഉത്തമ

Malankara Orthodox TV

താല്പര്യങ്ങൾക്കനുസൃതമായും നിർവഹിക്കുന്നില്ല.” ആലപ്പുഴവസ്തുവിന്റെ വില്പനയെക്കുറിച്ചായിരിക്കും ഈ പരാമർശനമെന്നാണ് പ്രതിഭാഗം അഭിഭാഷകൻ ഊഹിക്കുന്നത്. എന്നാൽ ഇത് ഒരു തരത്തിലും വ്യക്തമല്ല. പ്രതികളുടെ വാദമനുസരിച്ചുപോലും, വൃശ്ചിക സുന്നഹദോസ് വേളയിലെ കൂടിക്കാഴ്ചയ്ക്കുശേഷം നടന്ന യാതൊരു കൂടിക്കാഴ്ചയിലും, ഈ വില്പനയെപ്പറ്റി പരാമർശിക്കുകയോ, അല്ല ഇതൊരു വിഷയമാകുകയോ ചെയ്തിരുന്നില്ല. ആലപ്പുഴ വസ്തു വിൽക്കാൻ താൻ അർഹനാണെന്ന് (അതിനു തനിക്ക് സ്വന്തമായി അധികാരമുണ്ടെന്ന്) ഒന്നാം പ്രതി അപ്പോൾ പ്രഖ്യാപിച്ചതായാണ് അവർ പറയുന്നത്. അദ്ദേഹത്തിന്റെ പ്രസ്താവന പാത്രിയർക്കീസ് അംഗീകരിച്ചില്ലെന്നു തെളിയിക്കാൻ യാതൊന്നുമില്ല. കൂട്ടുട്രസ്റ്റികളുടെ സമ്മതം ആവശ്യമായിരുന്നെങ്കിൽ തന്നെയും, എൽ. അക്കത്തിൽ പറയുന്നതായ ഒന്നാം കാരണത്തിൽ അവരുടെ സമ്മതം കൂടാതെയുള്ള ഒരു ട്രസ്റ്റ്‌വസ്തുവിന്റെ മാത്രമായ വില്പന പെടുന്നുണ്ടോ എന്നത് സംശയകരമാണ്. മാത്രമല്ല എൽ. അക്കത്തിലെ രണ്ടും നാലും കാരണങ്ങളിൽ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ (ബസ്ഗാസാ മുറിയുടെ) താക്കോലുകൾ, ട്രസ്റ്റികളുടെ വോട്ടുകൾ, ഭദ്രാസന വിഭജനം എന്നിവ സംബന്ധിച്ച പ്രമേയങ്ങളുടെ പാസ്സാക്കലിനെക്കുറിച്ചും പരാമർശിക്കുന്നുണ്ടെന്ന് പ്രതിഭാഗം പറയുന്നു. താക്കോലുകളും, വോട്ടുകളും സംബന്ധിക്കുന്ന പ്രമേയങ്ങൾ സുന്നഹദോസിൽ പരിഗണിച്ചിരിക്കാതെ വന്നത് എന്തുകൊണ്ടാണ് എന്നതായിരുന്നു, ഒന്നാം പ്രതിയോടു പാത്രിയർക്കീസ് ചോദിച്ച ഏക ചോദ്യം. ചർച്ച തടഞ്ഞതിലുള്ള ഉത്തരവാദിത്തം ഒന്നാം പ്രതി നിഷേധിച്ചു. പാത്രിയർക്കീസ് അദ്ദേഹത്തെ വിശ്വസിച്ചില്ലായിരുന്നെന്ന് ഞങ്ങൾ മനസ്സിലാക്കുന്നില്ല. L അക്കത്തിലെ മറ്റെല്ലാ കാരണങ്ങളുടെ കാര്യത്തിലും പറയാനുള്ളത് ഇതു തന്നെയാണ്. ഇവയിൽ ചിലതിനെ സംബന്ധിച്ചിടത്തോളം അവ ഏതു ചോദ്യങ്ങളോടാണ് ബന്ധപ്പെട്ടിരിക്കുന്നതെന്നു പറയാൻ പ്രതികൾക്കുപോലും കഴിഞ്ഞിരുന്നില്ല. അന്യായവും, പത്രികയും, രേഖാമൂലമുള്ള ചോദ്യങ്ങളും പരിഗണിച്ചതിൽ അന്വേഷണവിചാരണയെക്കുറിച്ച് തന്റെ കക്ഷികൾ തയ്യാറാക്കിയിരുന്ന സ്റ്റേറ്റുമെന്റുകൾ, വേണ്ടത്ര പൂർണ്ണവും തൃപ്തികരവുമല്ലെന്ന് പ്രതികളുടെ അഭിഭാഷകൻ അഭിപ്രായപ്പെട്ടു. ഒരന്വേഷണ വിചാരണയുടെ ആവശ്യമില്ലായിരുന്നെന്നും, അതു കൂടാതെതന്നെ പാത്രിയർക്കീസിന് ഒന്നാം പ്രതിയെ മുടക്കുകയോ നീക്കം ചെയ്യുകയോ ചെയ്യാവുന്നതായിരുന്നെന്നും, അദ്ദേഹത്തിന്റെ നടപടിയെ ആർക്കും ചോദ്യം ചെയ്യാനാവുന്നതല്ലായിരുന്നെന്നുമുള്ള ഒരു ധാരണ നിലവിലിരുന്നതിനാലായിരുന്നു ഇതെന്നും അദ്ദേഹം പറഞ്ഞു. കക്ഷികൾക്ക് കേസ് ഫയൽ ചെയ്തശേഷവും, നിയമോപദേശത്തിന്റെ പ്രയോജനം സിദ്ധിച്ചു കഴിഞ്ഞതായി കരുതപ്പെടാനാവു

മ്പോഴും, തെറ്റായ ഈ നിലപാട് സാദ്ധ്യമായിരുന്നെങ്കിൽ, തന്റെ അധികാരത്തിന്റെ വ്യാപ്തിയേയും അത് ഏതു രീതിയിലാണ് വിനിയോഗിച്ചിരിക്കേണ്ടതെന്നതിനെയുംകുറിച്ച്, പാത്രിയർക്കീസിനും അവ്വണ്ണം തെറ്റു പറ്റിയിരിക്കുക തീർച്ചയായും സാദ്ധ്യമായിരിക്കും. ഇത് നിശ്ചയമായും വെറും ഊഹാപോഹം മാത്രമായിരിക്കും. എങ്കിലും മെത്രാപ്പോലീത്തായുടെ നടപടിയെ സംബന്ധിച്ച അന്വേഷണവിചാരണകളെപ്പറ്റി പരാമർശിക്കുന്നതിനു പകരം, അഭിമുഖമായിക്കണ്ട് അദ്ദേഹത്തിന്റെ തെറ്റു തിരുത്താൻ പാത്രിയർക്കീസ് ശ്രമിച്ച സന്ദർഭങ്ങളെക്കുറിച്ചു മാത്രം പരാമർശിക്കുന്ന എൽ. അക്കത്തിൽ നിന്ന് ഇതിനു കുറച്ച് പിന്തുണ ലഭിക്കുന്നുണ്ട്. മെത്രാപ്പോലീത്താമാർ (നാലും നാല്പത്തിരണ്ടും പ്രതികൾ) ഒന്നാം പ്രതിയോട് പാത്രിയർക്കീസ് മുമ്പാകെ ഹാജരാകാൻ ഏതാനും ദിവസങ്ങൾക്കു മുമ്പ് ആവശ്യപ്പെടുകയും, അദ്ദേഹം അതിന് വിസമ്മതിക്കുകയും ചെയ്തിരുന്നെങ്കിൽ, ആ വസ്തുതയെപ്പറ്റി എൽ. അക്കത്തിൽ പരാമർശിക്കുക സ്വാഭാവികമാണെന്ന് തോന്നുമെന്നിരുന്നാലും, നേരത്തെ ചൂണ്ടി കാണിക്കപ്പെട്ടിട്ടുള്ള അതേ രീതിയിൽ, അദ്ദേഹത്തിൽ ആരോപിക്കപ്പെട്ടിട്ടുള്ള ധിക്കാരപൂർവ്വമായ എതിർപ്പിനെക്കുറിച്ച് അതിൽ യാതൊരു പരാമർശനവുമില്ല. ഇതിനു പുറമെ ചൂണ്ടിക്കാണിച്ചുകഴിഞ്ഞിട്ടുള്ളതു പോലെ, ഒന്നാം പ്രതി ഹാജരാകാൻ വിസമ്മതിക്കുന്നപക്ഷം എക്സ് പാർട്ടിയായി ട്രൈബ്യൂണൽ അന്വേഷണ നടപടി സ്വീകരിക്കുന്നതിനെ ന്യായീകരിക്കുന്ന ഒരന്വേഷണവിചാരണയിലേക്കുള്ള വിളിപ്പിക്കലാണെന്ന സൂചന നൽകുന്നതല്ല, നാല്പത്തിരണ്ടാം പ്രതിയുടെ പദപ്രയോഗരീതിയെന്നാണ് കാണുന്നത്. ഒന്നാം പ്രതിയോട് എതിർവാദം നടത്താനാണ് നാലും നാല്പത്തിരണ്ടും പ്രതികളെ അയച്ചിരുന്നതെന്നു വരികിൽതന്നെയും, അന്വേഷണവിചാരണകളെന്നു സാക്ഷ്യം പറഞ്ഞുപോയ കൂടിക്കാഴ്ചകളെ അത്തരത്തിൽ വ്യാഖ്യാനിക്കുക വിഷമകരമായേക്കാമെന്ന് മനസിലാക്കിയ 42-ാം പ്രതി, അന്വേഷണ വിചാരണ നടന്നില്ലെങ്കിൽ അത് മെത്രാപ്പോലീത്തായുടെ കുറ്റം മൂലമാണെന്ന പോംവഴിയെ ആശ്രയിക്കുക സാദ്ധ്യമാക്കുന്നതിനുവേണ്ടി, തന്റെ പ്രസ്താവന വളച്ചതാണെന്നുള്ള നിഗമനം അനിവാര്യമാണെന്നു തോന്നുന്നു.

L അക്കത്തിനു മുമ്പുതന്നേ ഏറെക്കാലമായി, മെത്രാപ്പോലീത്തായെ മുടക്കിയേക്കാമെന്ന ബോദ്ധ്യം സമുദായത്തിൽ വളർന്നുകൊണ്ടിരുന്നെന്നും ശിക്ഷാവിധിക്കുള്ള കാരണങ്ങളിൽ ചിലവ പോലും ജനങ്ങൾക്ക് അറിയാമായിരുന്നെന്നും കാണിക്കുന്നതിനുള്ള തെളിവുകളെ പരാമർശിച്ചുകൊണ്ട്, ഒരു അന്വേഷണ വിചാരണയെക്കുറിച്ചുള്ള ഈ ഭാഷ്യത്തെ പിന്തുണയ്ക്കാൻ പ്രതികൾ ശ്രമിക്കുന്നു. അപ്രകാരമുള്ള ഒരു ആശങ്ക ഉണ്ടായിരുന്നുവെന്നതിനെപ്പറ്റി യാതൊരു സംശയവുമില്ല. (മെത്രാപ്പോ

Malankara Orthodox TV

ലീത്തായെ) മുടക്കുന്നതിനുള്ള കാരണങ്ങളെക്കുറിച്ചും സൂചനകളുണ്ടായിരുന്നു. ഇതിന്മേൽ സഭയിലെ അധികാരസ്ഥാനത്തുള്ളവർക്കിടയിൽ ഭിന്നിപ്പുണ്ടായിരുന്നെന്നും കരുതപ്പെട്ടിരുന്നു. പ്രതികൾ ആശ്രയിക്കുന്ന മുഖ്യ വസ്തുത പാത്രിയർക്കീസ് തന്റെ അതൃപ്തിക്കുള്ള കാരണങ്ങളെക്കുറിച്ച് 1086 മീനത്തിലോ, മേടത്തിലോ ഇ. ജെ. ജോണിനോട് നടത്തിയതായി അവകാശപ്പെടുന്ന പ്രസ്താവനയാണ്. വാദിഭാഗം ആറാം സാക്ഷിയായ ജോൺ പറയുന്നത്, പാത്രിയർക്കീസ് ഒന്നാം പ്രതിയിൽ കണ്ട തെറ്റ് എന്തായിരുന്നെന്നും, അത് എന്തിനെക്കുറിച്ചുള്ളതായിരുന്നെന്നും നിശ്ചയം വരുത്താൻ താൻ കഠിനശ്രമം നടത്തിയെന്നും, എന്നാൽ "മെത്രാപ്പോലീത്താ കശീശന്മാരെ മൂത്രമൊഴിക്കുവോളം തല്ലും" എന്നും, തന്നോട് ഒരു വഞ്ചന കാട്ടിയെന്നും ഒഴികെ യാതൊരു മറുപടിയും അദ്ദേഹത്തിൽ നിന്നും ലഭിച്ചില്ലെന്നുമാണ്. വഞ്ചനയെക്കുറിച്ചാകട്ടെ, വിശദാംശങ്ങളൊന്നും അദ്ദേഹം നൽകിയതുമില്ല. ഒന്നാം പ്രതി മറ്റു മെത്രാന്മാർ നൽകിയതുപോലെ ഒരു ഉടമ്പടി നൽകാത്തപക്ഷം സമുദായത്തിൽ സമാധാനം ഉണ്ടാകുന്നതല്ലെന്ന് പാത്രിയർക്കീസ് പ്രസ്താവിച്ചതായും സാക്ഷി പറഞ്ഞു.

തികച്ചും വ്യത്യസ്തമായ ഒരു ഭാഷ്യമാണ് (പ്രതിഭാഗം 23-ാം സാക്ഷി) പാത്രിയർക്കാ പ്രതിനിധി മാർ ഒസ്താത്തിയോസ് നൽകുന്നത്. ഒന്നാം പ്രതി ചെയ്ത കുറ്റങ്ങൾ എന്തൊക്കെയാണെന്ന ചോദ്യത്തിനുള്ള മറുപടിയിൽ പാത്രിയർക്കീസ് ന്യായമായ പൂർണ്ണ വിശദ വിവരങ്ങൾ നൽകുകയുണ്ടായെന്ന് സാക്ഷി പറഞ്ഞു. പാത്രിയർക്കീസ് മറുപടിയിൽ ഇപ്രകാരം പ്രസ്താവിച്ചു. "ഞാൻ മലങ്കരയിൽ എത്തുന്നതിനു മുമ്പായി ഒന്നാം പ്രതി ചിങ്ങത്തിലെ മാനേജിംഗ് കമ്മിറ്റി യോഗത്തിൽ ഭദ്രാസന വിഭജനം നടത്തി. സുന്നഹദോസ് ചേർന്നപ്പോൾ കലക്കമുണ്ടാക്കി. കരിങ്ങാശ്ര ക്രിമിനൽ കേസിന്റെ കാരണക്കാരനായിരുന്നു. കന്നി മാസത്തിലെ യോഗത്തിൽ തന്റെ ശിഷ്യന്മാരെ പഠിപ്പിക്കുകയും, അവർ എന്റെ സിംഹാസനത്തിനും പദവിക്കും എതിരായി പരസ്യമായി പ്രസംഗിക്കുകയും ചെയ്തു. ഞാൻ ചില പള്ളികളിൽ പോകുന്നതിനെ വിലക്കി. ലഘുലേഖകളും "സംരക്ഷകൻ" എന്ന പത്രവും പ്രസിദ്ധീകരിച്ചു". ഇതിൽ ചില കാര്യങ്ങളെ സംബന്ധിച്ചിടത്തോളമുള്ള ഉത്തരവാദിത്തം തനിക്കും മറ്റുള്ളവർക്കുമാണെന്നും മെത്രാപ്പോലീത്തായ്ക്ക് അല്ലെന്നും ജോൺ സ്പഷ്ടമായി പറഞ്ഞു. ഈ രണ്ടു സാക്ഷികളുടെയും മൊഴികളെ എളുപ്പത്തിൽ പൊരുത്തപ്പെടുത്താനാവുന്നതല്ല. വിവാദത്തിലുള്ള മുഖ്യ പോയിന്റിന്മേൽ, അതായത് പാത്രിയർക്കീസ് ഒന്നാം പ്രതിയുടെ കുറ്റങ്ങൾ ജോണിനെ അറിയിക്കുകയുണ്ടായോ എന്നതിന്മേൽ, ഇവരിൽ ആരെങ്കിലുമൊരാൾ വസ്തുതകളിൽ നിന്ന് വ്യതിചലിക്കുന്നുണ്ടായിരിക്കണം.

Malankara Orthodox TV

ജോണിന്റെ പദവിയും വ്യക്തിവൈശിഷ്ട്യവും പരിഗണിക്കുമ്പോൾ, വാദികൾക്ക് അസൗകര്യകരമായ വസ്തുതകൾ അദ്ദേഹം മറയ്ക്കുമെന്ന് വിശ്വസിക്കുക വിഷമകരമാണ്. ഇപ്പോഴത്തെ വിവാദത്തിൽ പക്ഷം പിടിച്ചുള്ള ഒരു സാക്ഷിയാണ് ജോൺ എന്ന കാര്യത്തിൽ ഒരു സംശയവുമില്ല. പക്ഷേ, അദ്ദേഹം നിഷ്പക്ഷമായ രീതിയിൽ തന്റെ മൊഴി നൽകി. ചില കാര്യങ്ങളിൽ എതിർകക്ഷിയോട് അനീതി കാട്ടാതിരിക്കാൻ അദ്ദേഹം പ്രത്യേക ശ്രദ്ധ ചെലുത്തുകയും ചെയ്തിരുന്നു. ഒരു ഉദാഹരണത്തിന്, സുന്നഹദോസ് സമയത്ത് പാത്രിയർക്കീസ് ജോണിനെയും മറ്റുള്ളവരെയും വിളിപ്പിച്ച് തന്റെ അധികാരത്തിന് ചില അംഗീകാരം (ഉടമ്പടി) ആവശ്യപ്പെട്ടപ്പോൾ "ലൗകിക" അധികാരമായിരുന്നു അദ്ദേഹത്തിന് ആവശ്യമായിരുന്നതെന്ന് അറിഞ്ഞിരുന്നെങ്കിലും, പാത്രിയർക്കീസ് ഒരിക്കലും വ്യക്തമായി ലൗകികാധികാരത്തെക്കുറിച്ച് പരാമർശിച്ചിരുന്നില്ലെന്ന് പറയാൻ ജോൺ ശ്രദ്ധ ചെലുത്തി. ഇരുകക്ഷികളിൽ ഏതിന്റെയും വിജയത്തിൽ പ്രത്യേകിച്ചും നേരിട്ടുള്ളതായ താല്പര്യം കുറവായ ഇത്തരം (ജോണിനെപ്പോലുള്ള) സാക്ഷിയെ ആയിരിക്കണം പാത്രിയർക്കാ പ്രതിനിധിയേക്കാൾ സ്വീകാര്യമാക്കിയിരിക്കേണ്ടതെന്നാണ് ഞാൻ കരുതുന്നത്. അതുകൊണ്ട് (പ്രതിഭാഗം) അവകാശപ്പെടുന്നതുപോലെ, ഒന്നാം പ്രതിയുടെ കുറ്റങ്ങൾ (പാത്രിയർക്കീസ്) ജോണിനോട് വെളിപ്പെടുത്തിയിരുന്നുവെന്നത് ഞാൻ വിശ്വസിക്കുന്നതല്ല.

ഈ വിധിന്യായത്തിന്റെ പ്രാരംഭഘട്ടത്തിൽ ഉദ്ധരിച്ചിരുന്ന ചില ആധികാരിക വിധികളുമായി ബന്ധപ്പെടുത്തിക്കൊണ്ട് ഈ കേസ് പരിഗണിക്കാവുന്നതാണ്. കുറ്റാരോപിതനെ (ഇവിടെ ഒന്നാം പ്രതിയായ മെത്രാപ്പോലീത്തായെ) കുറ്റക്കാരനായി (പാത്രിയർക്കീസ്) കണ്ടെത്തിയതിന് അടിസ്ഥാനമായുള്ള കുറ്റങ്ങൾ പൊതുവേ മൊത്തത്തിൽ പറഞ്ഞിരുന്നതല്ലാതെ, വ്യക്തവും നിയതവുമായ രൂപത്തിൽ തയ്യാറാക്കപ്പെട്ടിരുന്നില്ല. കുറ്റം വിധിക്കാൻ അവ പ്രസ്തുത രൂപത്തിൽതന്നെ തയ്യാറാക്കിയിരിക്കേണ്ടതായിരുന്നു. (Capel V Child എന്ന കേസിലെ വിധി കാണുക). മെത്രാപ്പോലീത്തായ്ക്ക് എതിരായി ഉന്നയിക്കപ്പെട്ടിരുന്ന കുറ്റങ്ങളിന്മേൽ സമാധാനം ബോധിപ്പിക്കുന്നതിനുള്ള അവസരം അദ്ദേഹത്തിന് പാത്രിയർക്കീസ് നൽകിയിരുന്നില്ല. ഇപ്രകാരമുള്ള അവസരം നൽകാതെയുള്ള ശിക്ഷാനടപടി അസാധുവായിരിക്കും (Labouchere V Earl of Wharncliffe). പാത്രിയർക്കീസ് ഒരു വിധി പുറപ്പെടുവിക്കാൻ പോവുകയാണെന്ന് മെത്രാപ്പോലീത്തായെ അറിയിച്ചിരുന്നില്ല. ഇപ്രകാരം അറിയിക്കാതെയുള്ള ശിക്ഷാവിധി അസാധുവായിരിക്കുന്നതാണ് (Capel V Child ). മെത്രാപ്പോലീത്തായ്ക്കെതിരായി എന്തെങ്കിലും വൈദികകുറ്റം തെളിയിക്കപ്പെട്ടിട്ടില്ല. കുറ്റം തെളിയിക്കാതെ പ്രതിയെ ശിക്ഷിക്കാൻ പാടില്ലാത്തതാകുന്നു

Malankara Orthodox TV

(Long V Bishop of Cape Town). മെത്രാപ്പോലീത്താ കുറ്റക്കാരനാണെന്നു വിധിച്ച ട്രൈബ്യൂണൽ (പാത്രിയർക്കീസ്) അതിനുള്ള തെളിവിന്റെ കണിക പോലും ഉണ്ടായിരുന്നതായി കാണിച്ചിട്ടില്ല. ഇത് കാണിക്കപ്പെടാതെ പ്രതിയെ ശിക്ഷിക്കാനാവുന്നതല്ല (Labouchere V Earl of Wharncliffe). പാത്രിയർക്കീസിന് മെത്രാപ്പോലീത്തായെക്കുറിച്ചുള്ള ചില കാര്യങ്ങളെപ്പറ്റി നേരിട്ട് അറിവ് ലഭിച്ചിട്ടുണ്ടായിരുന്നേക്കാമെന്ന വസ്തുത, അദ്ദേഹത്തോട് ഒരു വിശദീകരണം ആവശ്യപ്പെടാതിരുന്നതിനെ ന്യായീകരിക്കുന്നില്ല (Capel V Child and Queen V Smith). പാത്രിയർക്കീസിന് മെത്രാപ്പോലീത്തായെക്കുറിച്ചുണ്ടായിരുന്ന അസംതൃപ്തിക്കുള്ള കാരണങ്ങളിൽ ചിലവ അദ്ദേഹം അറിഞ്ഞിരുന്നേക്കാമെന്ന വസ്തുത, അതേപ്പറ്റി അദ്ദേഹത്തിന് അറിയിപ്പ് നൽകാതിരുന്ന ക്രമക്കേട് പരിഹരിച്ചിരുന്നില്ല. അറിയിപ്പ് നൽകിയേ മതിയാകുമായിരുന്നുള്ളു (Fisher V Jackson). ഈ കേസിലെ ട്രൈബ്യൂണൽ (പാത്രിയർക്കീസ്) Local Goverment Board V Alridge എന്ന കേസിന്റെ വിധിയിൽ പറഞ്ഞിരിക്കുന്നതുപോലെയുള്ള നീതിന്യായപരമായ രീതിയിൽ പ്രവർത്തിക്കുകയുണ്ടായില്ല. അതായത് കേസ് നിഷ്പക്ഷമായി കൈകാര്യം ചെയ്യുകയോ, ഓരോ കക്ഷിക്കും തന്റെ ന്യായങ്ങൾ സമർത്ഥിക്കാൻ അവസരം നൽകുകയോ ചെയ്തിട്ടില്ല. ചുരുക്കത്തിൽ പാത്രിയർക്കീസ് നീതിന്യായപരമോ, അർദ്ധ – നീതിന്യായ പരമോ ആയ ഒരു വിധികർത്താവായി പ്രവർത്തിക്കുകയോ ചെയ്തിട്ടില്ല (ഈ കേസുകളെല്ലാം വിധിന്യായത്തിൽ വിശദമായി നേരത്തെ കൊടുത്തിട്ടുള്ളതാണ്).

ഒരു പ്രതിക്കുള്ളതായ അവകാശ സംരക്ഷ ഒരിക്കലും ഒന്നാം പ്രതിക്ക് നൽകിയിരുന്നില്ല. തനിക്കെതിരായ കുറ്റങ്ങൾ എന്തൊക്കെയെന്ന് അദ്ദേഹത്തെ അറിയിക്കുകയുണ്ടായില്ല. അല്ല, തന്റെ ന്യായങ്ങൾ സമർത്ഥിക്കാനുള്ള അവസരം അദ്ദേഹത്തിന് നൽകിയിരുന്നതുമില്ല. ഇക്കാരണങ്ങളാൽ ഒന്നാം പ്രതിയുടെ നടപടിയെപ്പറ്റി യാതൊരു അന്വേഷണ വിചാരണയും നടന്നിട്ടില്ലെന്ന് വരുന്നതാണ്. (ഈ കേസിൽ) അത്തരമൊരു അന്വേഷണ വിചാരണയും, (കുറ്റത്തെപ്പറ്റിയുള്ള) തെളിവിന്റെ ഒരു കണികയും, (ഒന്നാം പ്രതി) കുറ്റക്കാരനാണെന്ന (പാത്രിയർക്കീസിന്റെ) ഒരു തീർപ്പും ഉണ്ടായിരുന്നെങ്കിൽ, തെളിവിന്റെ പര്യാപ്തതയോ നൽകപ്പെട്ട ശിക്ഷയുടെ കാഠിന്യമോ ഈ കോടതി പരിഗണിക്കുമായിരുന്നില്ല. അതുപോലെ തന്നെ അന്വേഷണ വിചാരണ തുടങ്ങിയവ ഇല്ലാതിരുന്നതിനാൽ ശിക്ഷിക്കാമായിരുന്ന കുറ്റങ്ങൾ ഒന്നാം പ്രതി ചെയ്തിരുന്നോ ഇല്ലയോ എന്നതും, ഈ കോടതി പരിഗണിക്കുന്നതല്ല. ചുരുക്കത്തിൽ ഉചിതമായുള്ള ഒരു ഗാർഹിക (സഭാ) ട്രൈബ്യൂണലിന്റെ വിധിക്ക് പകരമായുള്ള ഒരു വിധി നൽകാൻ ഈ കോടതിക്ക് കഴിയുന്നതല്ല. തൽഫലമായി എൽ.

Malankara Orthodox TV

അക്കം മുടക്കു കല്പന മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തു നിന്നും, അന്യായ ട്രസ്റ്റ് സ്വത്തുക്കളുടെ മെത്രാപ്പോലീത്തൻ ട്രസ്റ്റി സ്ഥാനത്തു നിന്നും ഒന്നാം പ്രതിയെ നീക്കം ചെയ്യാൻ ഉദ്ദേശിക്കുന്നിടത്തോളം അത് ഫലദായകമാകാനാവുന്നതല്ല. (അഥവാ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനും, മെത്രാപ്പോലീത്തൻ ട്രസ്റ്റി സ്ഥാനത്തിനും മുടക്കു കല്പന മൂലം യാതൊരുവിധ ന്യൂനതയും സംഭവിച്ചിട്ടില്ല). ഒന്നാം പ്രതി മലങ്കര മെത്രാപ്പോലീത്താ ആയും, മെത്രാപ്പോലീത്തൻ ട്രസ്റ്റിയായും തുടർന്നുപോരുന്നു. കൂട്ടു ട്രസ്റ്റി സ്ഥാനങ്ങളിൽ നിന്ന് അഞ്ചും, ആറും പ്രതികളെ (കോനാട്ട് മാത്തൻ മല്പാനെയും, സി. ജെ. കുര്യനെയും) നീക്കം ചെയ്ത മലങ്കര അസോസിയേഷൻ യോഗം വിളിച്ചുകൂട്ടിയത്, ഒരു നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തായാണ് (അഥവാ അവരെ ആ സ്ഥാനങ്ങളിൽ നിന്നു നീക്കം ചെയ്ത നടപടി സാധുവാണ്). ഈ നിരീക്ഷണങ്ങൾ മുടക്കിനുശേഷം ഒന്നാം പ്രതിയും അനുയായികളും ചെയ്ത പ്രവൃത്തികൾ മൂലം അവർ ഈ സഭയിലെ അംഗങ്ങൾ അല്ലാതായിത്തീർന്നെന്നും, അതുകൊണ്ട് അവർക്ക് ട്രസ്റ്റ് സ്വത്തുക്കൾക്ക് അവകാശമില്ലെന്നുമുള്ള പ്രതികളുടെ തർക്കങ്ങളോട് പ്രതികൂല മനോഭാവമൊന്നും പുലർത്താതെയുള്ളതാണ്. ഈ തർക്കങ്ങളാകട്ടെ പിന്നീട് പരിഗണിക്കുന്നതാണു താനും.

സ്ഥിതി ഇപ്രകാരമായിരിക്കെ വാദികൾ അവലംബമാക്കുന്ന ഇതര പ്രശ്നങ്ങൾ യഥാർത്ഥത്തിൽ പരിഗണിക്കേണ്ട ആവശ്യമില്ല. അതായത് ഒന്നാം പ്രതിയുടെ തെറ്റായ നടപടിയുമായി ബന്ധപ്പെട്ട എല്ലാ കുറ്റങ്ങളെ കുറിച്ചും അദ്ദേഹത്തോട് ചോദിക്കുകയും, അവയ്ക്കുള്ള വിശദീകരണം അദ്ദേഹത്തിൽ നിന്ന് വാങ്ങുകയും ചെയ്തിരുന്നെന്നാൽപോലും, മുടക്ക് ശിക്ഷ ഭാഗികമായി ആ കുറ്റങ്ങളിന്മേലുള്ള തീർച്ചകളെയും, ഭാഗികമായി മറ്റൊരു സംഗതിയെയും അടിസ്ഥാനമാക്കിയുള്ളതായിരുന്നതിനാൽ, അത് (മുടക്ക്) തീർച്ചയായും അസാധുവായി പരിഗണിക്കേണ്ടതാണ്. ഈ മറ്റൊരു സംഗതി, മെത്രാപ്പോലീത്തായുടെ ചില കർത്തവ്യങ്ങൾ നിറവേറ്റാൻ ഒന്നാം പ്രതി അപ്രാപ്തനാകാൻ ഇടയായതായി മുടക്കുകല്പനയുടെ 10-ാം ഖണ്ഡികയിൽ പരാമർശിച്ചിട്ടുള്ള അദ്ദേഹത്തിന്റെ കൈവിറയൽ ആണ്. മുടക്കു കല്പന തീർച്ചയായും താഴെപ്പറയുന്ന രീതിയിൽ വ്യാഖ്യാനിക്കണമെന്നാണ് പ്രതികൾ വിശദീകരിക്കുന്നത്. ഒന്നാമതായി മെത്രാപ്പോലീത്താ ചില രീതിയിലുള്ള തെറ്റായ നടപടികൾക്ക് കുറ്റക്കാരനാണെന്നു കാണുകയും അതിനാൽ അദ്ദേഹത്തെ ആ സ്ഥാനത്തു നിന്ന് നീക്കം ചെയ്യുകയും ചെയ്തു. അദ്ദേഹത്തിന് ശാരീരികമായ അപ്രാപ്തി (കൈവിറയൽ) ഉള്ളതായി പിന്നീട് കാണപ്പെട്ടു. ഈ കാരണത്താൽ അദ്ദേഹത്തെ വീണ്ടും തൽസ്ഥാനത്തു നിന്ന് നീക്കം ചെയ്തു. എൽ.

Malankara OrthodoxTV

അക്കം മുടക്കു കല്പനയുടെ ശരിയായ ഒരു വ്യാഖ്യാനമാണിതെന്നു തോന്നുന്നില്ല.

(മുടക്കുകല്പനയിൽ) മെത്രാപ്പോലീത്താ സ്ഥാനത്തു നിന്നുള്ള ഒന്നാം പ്രതിയുടെ നീക്കം ചെയ്യൽ രേഖപ്പെടുത്തിയിട്ടുള്ള ഭാഗം, അദ്ദേഹത്തിന്റെ തെറ്റായ നടപടികളെയും ശാരീരിക ദൗർബ്ബല്യങ്ങളെയും പറ്റിയുള്ള പ്രസ്താവത്തിനു ശേഷമാണ് വരുന്നത്. ഈ കാരണങ്ങളെല്ലാം കൊണ്ടും, അതുപോലെതന്നെ അപ്രധാനമല്ലാത്ത മറ്റ് കാരണങ്ങൾ കൊണ്ടും, ഈ ശിക്ഷ നൽകുന്നുവെന്ന് അതിൽ പറയുന്നു. എന്നിരുന്നാലും മറ്റ് ഒമ്പതു കാര്യങ്ങളുണ്ടെന്നും, അവ സംബന്ധിച്ച് കുറ്റങ്ങൾ ചുമത്തുകയും പ്രതിയുടെ വാദം കേൾക്കുകയും ചെയ്യുകയുണ്ടായെന്നും വാദത്തിൽ അവകാശപ്പെട്ടാൽ, കുറ്റം ചുമത്തിയിട്ടില്ലാത്ത ഒരു വിഷയത്തിന്റെ മുടക്കു കല്പനയിലുള്ളതായ തിരുകിക്കയറ്റലിന്റെ ഫലം എന്തായിരിക്കുമെന്ന പ്രശ്നം അവശേഷിക്കുന്നു. വാദികൾക്കുവേണ്ടി ഉന്നയിക്കപ്പെട്ടിട്ടുള്ള തർക്കങ്ങളുടെ ഫലശേഷി സംബന്ധിക്കുന്ന എന്തെങ്കിലും സ്ഥിരീകൃത ചട്ടം ഇതുവരെ പരാമർശിച്ച കേസുകളിൽ ഉറപ്പിച്ചു പറഞ്ഞിട്ടുള്ളതായി തോന്നുന്നില്ല. കുറ്റപത്രത്തിൽ ഏതാനും കുറ്റങ്ങൾ ഉണ്ടായിരിക്കെ അവയിൽ ഒന്ന് തെറ്റായിരിക്കുകയും, അതിനുള്ള ശിക്ഷ നിയമത്തിൽ ഖണ്ഡിതമായി പറഞ്ഞിട്ടുമില്ലെങ്കിൽ അതിന്മേലുള്ള സാമാന്യ വിധി നിലനിർത്താനാവുന്നതല്ലെന്ന് O'connal VReg (IICL and F 155; S.E.R. 06) എന്ന കേസിൽ തീരുമാനിച്ചിട്ടുള്ളതാണ്. ഈ കേസ് Euraghtt V Lord Pensuage (7 A. C. 240) എന്ന കേസിൽ പരിഗണിച്ചിരുന്നു. ആ കേസിൽ വൈദികകോടതി ഒരു വൈദികന് ഒരു താക്കീത് ഉത്തരവു നൽകിയിരുന്നു. ദിവ്യാരാധനവേളയിൽ പ്രത്യേകമായ ചില സ്ഥാനവസ്ത്രങ്ങൾ അണിയുന്നത്, രാവിലത്തെ ആരാധന റാസയോടു കൂടി ആരംഭിക്കുന്നത് മുതലായ നടപടികളിൽ നിന്നും, കൂടാതെ നേരത്തെ ആവിഷ്കരിച്ചിട്ടുള്ള ഇതേ പ്രകൃതമുള്ളതോ സമാന പ്രകൃതമുള്ളതോ ആയ എല്ലാ ആചാരങ്ങളിലും, നടപടികളിലും, കാര്യങ്ങളിലും, സംഗതികളിലും നിന്നും, അവയിൽ ഏതിലെങ്കിലും നിന്നും മേല്പറഞ്ഞവയോ അവയിൽ ഏതെങ്കിലുമോ നിയമവിരുദ്ധമായി അനുവദിക്കുന്നതിൽനിന്നും ഒഴിഞ്ഞു നിന്നുകൊള്ളണമെന്ന്, മേല്പറഞ്ഞ ഉത്തരവിൽ വൈദികനോട് നിർദ്ദേശിച്ചിരുന്നു. അനന്തരം വൈദികന് മൂന്നു മാസത്തെ ഒരു നിരോധന ഉത്തരവ് നൽകപ്പെട്ടു. മുൻ താക്കീത് ഉത്തരവുപ്രകാരം വിലക്കപ്പെട്ടിരുന്ന ചില പ്രവൃത്തികളും അതിന് സമാനങ്ങളായ ചില പ്രവൃത്തികളും വൈദികൻ ചെയ്തുവെന്നതിന്റെയും, ദിവ്യാരാധനവേളയിൽ ചില പ്രത്യേകമായതും സമാന ഇനത്തിൽപെട്ടതുമായ മറ്റ് വൈദികവസ്ത്രങ്ങളും ആരാധനാവേളയിൽ അണിയുന്നതിനും, പ്രഭാതപ്രാർത്ഥനയ്ക്കും വിശുദ്ധ

Malankara Orthodox TV

കുർബാനയ്ക്കും ഇടയ്ക്ക് റാസ നടത്തുന്നതിനും തന്റെ സഹ വൈദികന് അനുമതി നൽകിയതിന്റെയും അടിസ്ഥാനത്തിലാണ് വൈദികന് നിരോധനം നൽകപ്പെട്ടത്. ഇതിനെതിരെ ഒരു നിരോധന റിട്ട് ഉത്തരവിന് (writ prohibition) വൈദികൻ കോടതിയോട് അപേക്ഷിച്ചു. ഔപചാരിക ഉത്തരവിലെ പ്രത്യേകമായി നിർദ്ദേശിച്ചിരിക്കുന്നവയോട് സമാനമായ ചില പ്രവൃത്തികൾ ചെയ്യുന്നത് നിരോധിച്ചിരിക്കുന്നുവെന്നു പറയുന്ന ഭാഗം (ഉത്തരവു പുറപ്പെടുവിച്ച ആളിന്റെ) അധികാരപരിധിയിൽ കവിഞ്ഞതാണെന്നതായിരുന്നു, റിട്ട് ഹർജിക്ക് അടിസ്ഥാനമായ കാരണങ്ങളിലൊന്ന്. താക്കീത് ഉത്തരവിൽ പ്രത്യേകമായി പറഞ്ഞിട്ടുള്ള അതേ പ്രകൃതമുള്ള പ്രവൃത്തികളോ സമാന പ്രകൃതമുള്ള പ്രവൃത്തികളോ അല്ല, വൈദികന് വിലക്ക് കല്പിച്ചിട്ടുള്ള പ്രവൃത്തികളിൽ ചിലവയെന്ന തർക്കവും ഉന്നയിക്കപ്പെട്ടു. കോടതി വൈദികനെതിരായാണ് ഈ പോയിന്റുകളെല്ലാം വിധിച്ചത്. മാത്രമല്ല, താക്കീത് ഉത്തരവിൽ ആരോപിക്കപ്പെട്ടിരുന്ന ലംഘനങ്ങളിൽ ചിലവ അവയുടെ യഥാർത്ഥ ലംഘനങ്ങളല്ലെന്നതാണ് വൈദികന്റെ വാദമെങ്കിലും, ഉത്തരവിന്റെ മറ്റ് കുറെ ലംഘനങ്ങളും നടന്നതായി നിരോധന ഉത്തരവിൽ നിന്നു വ്യക്തമാകുന്നുണ്ട്. ഈ ലംഘനങ്ങളിൽ ഏതെങ്കിലുമൊന്നു മതി, പൂർണ്ണമായും മൂന്നു മാസത്തേക്കുള്ള നിരോധനത്തെ ന്യായീകരിക്കുവാൻ. അതുകൊണ്ട് നിരോധന റിട്ടുത്തരവു പുറപ്പെടുവിക്കാൻ കാരണമൊന്നുമില്ലെന്ന് കോടതി വ്യക്തമാക്കി. ഈ കൂടുതൽ ലംഘനങ്ങൾ നിരോധന ഉത്തരവിൽ ഉൾപ്പെടുത്തിയിരുന്നില്ലെങ്കിൽ നിരോധന കാലാവധി ഒരുപക്ഷേ കുറഞ്ഞിരുന്നേക്കാമായിരുന്നുവെന്ന ധാരണ അംഗീകരിക്കാൻ കോടതി വിസമ്മതിക്കുകയും, ഈ അഭിപ്രായം സ്വീകരിക്കാൻ O’connel V Reg എന്ന കേസിലെ തീരുമാനം തങ്ങളെ നിർബ്ബന്ധിതമാക്കുന്നില്ലെന്ന് വിധിക്കുകയും ചെയ്തു. ബ്ലാക്ക് ബേൺ പ്രഭു മേല്പറഞ്ഞ തീരുമാനത്തെ തികച്ചും സാങ്കേതികമായ യുക്തിവാദത്തെ അടിസ്ഥാനമാക്കിയുള്ളതെന്ന് വിശേഷിപ്പിച്ചു. എന്തായാലും ആ തീരുമാനം അപ്പീൽ കേൾക്കുന്ന ഒരു അധികാരിയുടേതായിരുന്നു. ഒരു നിരോധന റിട്ട് ഉത്തരവിനുള്ള അപേക്ഷയ്ക്ക് അതു ബാധകമാകുകയില്ല.

ഈ കേസിലെ വാദികൾ മുഖ്യമായും ആശ്രയിക്കുന്നത് ഗോം പെർട്സ് V ഗോൾഡിങ്ങാം (I. L. R. 9 Mad. 319) എന്ന കേസിനെയാണ്. കേസിലെ വാദി ബെല്ലാറി ക്ലബ്ബിലെ ഒരു അംഗമായിരുന്നു. ക്ലബ്ബിലെ അംഗങ്ങളെ ഉഗ്രമായി വിമർശിച്ചുകൊണ്ടുള്ള ഒരു ലഘുലേഖ പ്രസിദ്ധീകരിച്ചതിലൂടെ, ക്ലബ്ബിന്റെ താല്പര്യങ്ങൾക്കും യോജിപ്പിനും ഹാനികരമായി അദ്ദേഹം പ്രവർത്തിച്ചതായി ആരോപിക്കപ്പെട്ടു. ഈ കുറ്റത്തെ സംബന്ധിച്ചുള്ള സമാധാനം കേൾക്കുന്നതിന് കമ്മിറ്റി അദ്ദേഹത്തിന് വേണ്ടുവോളം അവ

Malankara Orthodox TV

സരം നൽകി. എന്നാൽ വാദിയെ ക്ലബ്ബിൽ നിന്ന് പുറത്താക്കാൻ അവസാനമായി തീരുമാനിക്കുന്നതിന് ഈ ലഘുലേഖ മാത്രമല്ല, കമ്മറ്റി മെംബർമാർക്ക് വ്യക്തിപരമായി അദ്ദേഹം എഴുതിയ ചില കത്തുകളും (ഇവയെപ്പറ്റി സമാധാനം പറയാൻ അദ്ദേഹത്തിന് അവസരമുണ്ടായിരുന്നില്ല) പരിഗണിച്ചു. പുറത്താക്കലിനെക്കുറിച്ച് തീരുമാനമെടുത്ത കമ്മിറ്റിയിലെ ഒരംഗത്തിന്റെ സാക്ഷിമൊഴി വിധിയിൽ രേഖപ്പെടുത്തിയിട്ടുള്ളത് ഇപ്രകാരമാണ്. "ഞങ്ങൾ പ്രത്യേകിച്ചും അപ്പീൽ വാദി പ്രസിദ്ധീകരിച്ച ലഘുലേഖയുടെ പീഠികയിലെയും എനിക്ക് അയച്ചുതന്ന കത്തിലെയും അപകീർത്തികരമായ ഭാഷയും, പിൻവാങ്ങിക്കൊണ്ട് മാപ്പു ചോദിക്കാൻ അദ്ദേഹത്തിന് രണ്ട് അവസരങ്ങൾ നൽകിയതും പരിഗണിക്കുകയുണ്ടായി." അതിനാൽ ക്ലബ്ബിന്റെ താല്പര്യങ്ങൾക്കും യോജിപ്പിനും ഹാനികരമായ പ്രകൃതത്തോടു കൂടിയതായിരുന്നു വാദിയുടെ നടപടിയെന്ന തീരുമാനത്തിലെത്താൻ സാക്ഷിക്ക് വാദി അയച്ച കത്തും കമ്മിറ്റി പ്രത്യക്ഷത്തിൽ പരിഗണിച്ചിരുന്നു. അപ്രകാരം ചെയ്തില്ലായിരുന്നെങ്കിൽ അവർ ഒരുപക്ഷേ വ്യത്യസ്തമായ ഒരു തീരുമാനത്തിൽ എത്തിച്ചേരുമായിരുന്നു. അതുകൊണ്ട് ഇത് വിഭിന്നങ്ങളായ അനേകം കുറ്റങ്ങൾ സ്ഥാപിക്കപ്പെട്ടിട്ടുള്ള ഒരു കേസ് അല്ല. ഇവയിൽ ഏതോ ഒന്നിനെക്കുറിച്ച് പ്രതിയുടെ ന്യായം കേട്ടിട്ടുമില്ല. എന്നാൽ കുറ്റങ്ങളെപ്പറ്റി പ്രതിയുടെ ന്യായങ്ങൾ കേൾക്കുകയും, പ്രതി കുറ്റക്കാരനെന്ന് വിധിക്കപ്പെടുകയും ചെയ്യുന്നിടത്ത് ശിക്ഷാവിധി നീതീകരിക്കപ്പെടുന്നതാണ്.

വാദികളുടെ ഈ തർക്കം അപ്പീലിലാണ് ആദ്യമായി ഉന്നയിച്ചതെന്ന് ശ്രദ്ധിക്കേണ്ടതാണ്. മേൽ ഉദ്ധരിച്ചിട്ടുള്ള കേസുകൾ പൂർണ്ണമായി ഈ തർക്കത്തെ പിൻതാങ്ങുന്നില്ല. എന്തായാലും അവസാന ഖണ്ഡികയിൽ രേഖപ്പെടുത്തിയിട്ടുള്ള തീർപ്പ് പരിഗണിക്കുമ്പോൾ, ഈ വിഷയത്തിലേയ്ക്ക് കൂടുതലായി കടക്കേണ്ട ആവശ്യമില്ലാത്തതാകുന്നു.

പ്രതികൾ അവരുടെ പത്രികയിലും പ്ലീഡിംഗുകളിലും കൂടെ ഒരു വാദം പടുത്തുയർത്തി. എൽ. അക്കം മുടക്കുകല്പനയുടെ സാധുത ഗണിക്കാതെ തന്നെ, സ്വയം വിശ്വാസത്തിന് ഇതരരായിത്തീർന്നിട്ടുള്ള ഒന്നു മുതൽ മൂന്നു വരെ പ്രതികളെ യാക്കോബായ സഭയ്ക്കുവേണ്ടിയുള്ള ട്രസ്റ്റികളായി പ്രവർത്തിക്കാൻ അനുവദിക്കാവുന്നതല്ല. ഡിസ്ട്രിക്ട് കോടതിയിൽ ഇതിന് വിവിധ കാരണങ്ങൾ അവകാശപ്പെട്ടിരുന്നെങ്കിലും, അപ്പീൽവാദികൾ ഈ കോടതിയിൽ ഇവയിൽ പലതിന്റെയും കാര്യത്തിൽ നിർബന്ധം ചെലുത്തുകയുണ്ടായില്ല. വ്യഗ്രത കാട്ടപ്പെടുന്നതായ ഈ തർക്കം മുടക്കു കഴിഞ്ഞ ഉടൻതന്നേ ഉണ്ടായ ചില സംഭവങ്ങളെ സംബന്ധിക്കുന്നതാണ്. ഒന്നാം പ്രതിയും അദ്ദേഹത്തിന്റെ കക്ഷിയും നിയമാനുസൃത പാത്രിയർക്കീസ് ആയ അബ്ദുള്ളായെ നിരാകരിക്കുകയും, ഒരു കാലത്ത്

Malankara Orthodox TV

പാത്രിയർക്കീസ് ആയിരുന്നെങ്കിലും നിഷ്കാസനം ചെയ്യപ്പെടുകയാൽ നിയമാനുസൃത പാത്രിയർക്കീസ് അല്ലാതായിത്തീർന്ന ഒരു അബ്ദൽ മിശിഹായെ സ്വീകരിക്കുകയും ചെയ്തതായി അവർ പറയുന്നു. കോട്ടയത്ത് വൃശ്ചികത്തിൽ നടന്ന സുന്നഹദോസിൽ പാത്രിയർക്കീസിനും ഒന്നാം പ്രതിക്കുമിടയിൽ തെറ്റുധാരണകൾ സംജാതമാകുന്ന സമയം വരെ അബ്ദുള്ളായാണ് ഏക പാത്രിയർക്കീസ് എന്നതിനെപ്പറ്റി ആർക്കും തർക്കമുണ്ടായിരുന്നില്ല. അബ്ദൽ മിശിഹാ പാത്രിയർക്കീസിനെ തുർക്കി സുൽത്താൻ സ്ഥാനഭ്രഷ്ടനാക്കിയെങ്കിലും അദ്ദേഹത്തിന്റെ പാത്രിയർക്കീസ് പദവി ഇപ്പോഴും നിലനിന്നു പോരുന്നുണ്ടെന്നും, ഇതുവരെ സഭാ തലവനായി അംഗീകരിക്കപ്പെട്ടിരുന്ന ആൾക്ക് (അബ്ദുള്ളായ്ക്ക്) വിഹിതമെന്ന നിലയിൽ നൽകിയിരുന്നതിനേക്കാൾ കുറവു പണം കൊണ്ട് അദ്ദേഹം തൃപ്തനായേക്കാമെന്നുമുള്ള ഒരു നിർദ്ദേശം വൈകാതെതന്നെ വയ്ക്കപ്പെട്ടതായി തോന്നുന്നു. ഈ ആശയം മേൽ പരാമർശിച്ചിട്ടുള്ള "ജാത്യാഭിമാനി" ഊമ ലഘുലേഖയിലൂടെ പ്രകാശനം ചെയ്യപ്പെടുകയും ചെയ്തു. അനന്തരം അബ്ദൽ മിശിഹായും, ഒന്നാം പ്രതിയുടെ ശക്തനായ കക്ഷിയും, അന്ത്യോഖ്യാ സിംഹാസനത്തിന്റെ അവകാശവാദങ്ങൾക്ക് എതിരായ അഭിപ്രായങ്ങൾ പുലർത്തുന്നയാളായി അവതരിപ്പിക്കപ്പെടുന്നതുമായ വാദിഭാഗം അമ്പത്തൊന്നാം സാക്ഷി ഫാ. പി. റ്റി. ഗീവർഗീസും (പിന്നീട് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ. അനന്തരം ഇദ്ദേഹം റോമാ സഭയിൽ ചേർന്നു) തമ്മിൽ കത്തിടപാടുകൾ നടന്നതായി പറയപ്പെടുന്നു. ഈ കത്തുകളൊന്നും കേസിൽ ഹാജരാക്കപ്പെട്ടിട്ടില്ല. അമ്പത്തൊന്നാം സാക്ഷി പറയുന്നത് കത്തുകൾ നഷ്ടപ്പെട്ടു പോയെന്നും, എന്നാൽ ഇത്തരം കത്തിടപാടിനെക്കുറിച്ച് 11 അക്കം തെളിവിൽ ഒരു പരാമർശം ഉണ്ടെന്നുമാണ്. മുടക്കിനുശേഷം അബ്ദൽ മിശിഹാ പാത്രിയർക്കീസ് ഒന്നാം പ്രതി വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസിന് ആദ്യം ഒരു ടെലിഗ്രാമും (സി. എച്ച്. അക്കം) അനന്തരം ഒരു കത്തും (2 അക്കം) അയച്ചു. ടെലിഗ്രാമിൽ "അബ്ദുള്ളായുടെ മുടക്ക് വ്യർത്ഥമാകുന്നു. നിങ്ങളും കൂടെയുള്ളവരും അനുഗ്രഹിക്കപ്പെട്ടവരാകുന്നു" എന്നാണ് പറഞ്ഞിരിക്കുന്നത്. മലങ്കരസഭയ്ക്കുള്ള ഒരു ഔപചാരിക സന്ദേശമോ, കല്പനയോ ആയി 2 അക്കം കത്ത് പരിഗണിക്കാവുന്നതാണ്. അതിൽ അബ്ദുള്ളായുടെ സ്വഭാവത്തെ കടും കറുപ്പ് വർണ്ണങ്ങളിലാണ് ചിത്രീകരിച്ചിരിക്കുന്നത്. വിശ്വാസ വിപരീതമടക്കമുള്ള അദ്ദേഹത്തിന്റെ ദുഷ്കൃത്യങ്ങൾ അതിൽ ഒന്നൊന്നായി എണ്ണിഎണ്ണിപ്പറഞ്ഞിരിക്കുന്നു. അബ്ദുള്ളായുടെ പാത്രിയർക്കാസ്ഥാനം കൈക്കൂലി കൊടുത്തുവാങ്ങിയതാണെന്ന് അതിൽ എടുത്തു പറയുന്നുണ്ട്. ഈ രാത്രികാല ചെന്നായ്, ഈ "പിടിച്ചുപറിക്കാരൻ" പാത്രിയാർക്കാസ്ഥാനം നേടിയെങ്കിലും അത് ഇത്തരം മാർഗങ്ങളിലൂടെയും, കാനോനാകൾക്ക് വിരുദ്ധ

Malankara Orthodox TV

മായും ആകയാൽ (അബ്ദൽ മിശിഹാ കാനോനിക പാത്രിയർക്കീസ് ആയി തുടരുന്നതിനാൽ) യാതൊരു അധികാരവും നൽകാനാവുന്നത ല്ലെന്നത് തർക്കമറ്റ കാര്യമാണ്. എന്തൊക്കെയായാലും കാനോനാകൾ പ്രകാരം അബ്ദൽ മിശിഹാ ഭരണം നടത്തിയിരിക്കേണ്ടതും അദ്ദേഹ ത്തിന്റെ എതിരാളിയായ പിന്നീട് വാഴിക്കപ്പെട്ട അബ്ദുള്ളാ സ്വസ്ഥനാ യിരിക്കേണ്ടതുമാണ്. യഥാർത്ഥമായ വസ്തുതകളെക്കുറിച്ചുള്ള അജ്ഞ തയിൽ ഈ വ്യക്തിയെ സ്വീകരിച്ചതിൽ, മലങ്കരയിലെ ജനങ്ങളോട് ഒരു പക്ഷേ പൊറുത്തേക്കാവുന്നതാണ്. എന്നാൽ ഇനിമേൽ അദ്ദേഹത്തെ അവർ അംഗീകരിക്കുന്നത് പൊറുക്കപ്പെടുന്നതായിരിക്കുകയില്ല. മലങ്കര സഭാ സ്വത്തുക്കളിന്മേലുള്ള ഇടപെടൽ തുടങ്ങിയവയിലും, പ്രത്യേകി ച്ചും ഒന്നാം പ്രതിയെ മുടക്കിയതിലുമുള്ള അബ്ദുള്ളായുടെ നടപടിയെ കത്തിൽ അപലപിച്ചിട്ടുമുണ്ട്. അബ്ദൽ മിശിഹാ അനുഗ്രഹിക്കുന്ന ഒന്നാം പ്രതിയെ മുടക്കുന്നതിന് അബ്ദള്ളായ്ക്ക് യാതൊരു അധികാ രവും ഇല്ലായിരുന്നു. അബ്ദൽ മിശിഹാ 1087 വൃശ്ചികം 15-ന് (1911 നവം ബർ 30-ന്) ആയിരുന്നു ഈ കല്പന പുറപ്പെടുവിച്ചത്. മെത്രാപ്പോലീ ത്തായ്ക്ക് കല്പന ലഭിച്ച ഉടൻതന്നെ പള്ളിക്കാരുടെ അറിവിലേയ്ക്കായി അത് സഭയിലെ എല്ലാ പള്ളികളിലും പ്രസിദ്ധീകരിക്കാൻ അദ്ദേഹം നിർദ്ദേശം നൽകി.

## കാതോലിക്കേറ്റ് സ്ഥാപനം

അബ്ദൽ മിശിഹാ പാത്രിയർക്കീസ് അനന്തരം മലങ്കരയിൽ എത്തി ച്ചേർന്നു. അദ്ദേഹം പല സ്ഥലങ്ങളും സന്ദർശിക്കുകയും അന്ത്യോഖ്യാ പാത്രിയർക്കീസിനടുത്ത കർമ്മാനുഷ്ഠാനങ്ങൾ നിർവഹിക്കുകയുമു ണ്ടായി. ചിലരെ അദ്ദേഹം മെത്രാന്മാരായും 1088 കന്നി 2-ന് (1912 സെപ് റ്റംബർ 17-ന്) മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസിനെ കാതോ ലിക്കാ ആയും വാഴിക്കുകയും ചെയ്തു. ഈ അവസാനത്തെ നടപടി മൂലം മലങ്കരസഭ ചിരകാലമായി ആഗ്രഹിച്ചുപോന്നതും, മുൻ പാത്രി യർക്കീസുമാർ നിരാകരിച്ചിരുന്നതുമായ ഒരു വരമാണ് സഭയ്ക്ക് ലഭി ച്ചത്. മലങ്കരസഭയിൽ ഭാവിയിൽ മെത്രാപ്പോലീത്താമാരെ വാഴിക്കുന്ന തിനും മൂറോൻ കൂദാശ ചെയ്യുന്നതിനും മലങ്കരയിൽ തന്നെയുള്ള ഒരു വൈദിക മേലദ്ധ്യക്ഷൻ ഉണ്ടായിരിക്കുമെന്നതും, അങ്ങനെ ഈ ആവ ശ്യങ്ങൾക്ക് സിറിയായെ ആശ്രയിക്കേണ്ടി വരുന്നതുമൂലമുള്ള ചെലവു കളും ക്ലേശങ്ങളും ഒഴിവാക്കാൻ കഴിയുന്നതായിരിക്കുമെന്നതുമാണ് ഈ വരം മൂലമുള്ളതായ നേട്ടം. അതേസമയം തന്നെ പാത്രിയർക്കീസിന് ഭാവിയിൽ മലങ്കരയിൽ ഇടപെടേണ്ടതായ സന്ദർഭം സാധാരണഗതിയിൽ ഇല്ലെന്നതിനാൽ, മലങ്കരസഭയും അന്ത്യോഖ്യാ സിംഹാസനവും തമ്മി ലുള്ള ബന്ധം ക്ഷയിച്ച് മിക്കവാറും ശൂന്യാവസ്ഥയോളം എത്തിക്കഴി

Malankara Orthodox TV

ഞ്ഞിരിക്കുന്നതായും തർക്കിക്കപ്പെടുന്നു.

അന്ത്യോഖ്യാ സിംഹാസനത്തിൽ നിന്നുള്ള ഈ വേർപെടൽ ഒന്നാം പ്രതിയും അദ്ദേഹത്തിന്റെ കക്ഷിക്കാരും ഇക്കാലമത്രയും ആഗ്രഹിച്ച് പോന്നിരുന്നതാണെന്നും, അവസാനം അവരുടെ ശ്രമം വിജയിച്ചുവെന്നും, മലങ്കര യാക്കോബായ സുറിയാനി സഭ യഥാക്രമം 1909-ലും 1914-ലും പുറപ്പെടുവിച്ച രണ്ട് ചോദ്യോത്തരങ്ങളുടെ പതിപ്പുകളായ 130 അക്കത്തിന്റെയും 129 അക്കത്തിന്റെയും താരതമ്യത്തിൽ നിന്ന്, അവരുടെ വിജയത്തിന്റെ തോത് ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ടെന്നും പ്രതികൾക്കുവേണ്ടി തർക്കിക്കപ്പെടുന്നു. സഭയുടെ തലവൻ പാത്രിയർക്കീസ് ആണെന്നാണ് 1909-ൽ പ്രസിദ്ധീകരിച്ച ചോദ്യോത്തരത്തിന്റെ നാലാം പതിപ്പായ 130 അക്കത്തിൽ പറയുന്നത്. അതേസമയം 1914-ൽ പ്രസിദ്ധീകരിച്ച ആറാം പതിപ്പായ 129 അക്കത്തിൽ കാതോലിക്കായാണ് സഭയുടെ തലവൻ എന്നും പറഞ്ഞിരിക്കുന്നു. ഒന്നാം പ്രതിയുടെ ശ്രേഷ്ഠാനുമതിയോടെയാണ് രണ്ടു പതിപ്പുകളും പ്രസിദ്ധീകരിച്ചിരിക്കുന്നത്. അതുകൊണ്ട് അവർ ഒരു പുതിയ സഭ രൂപവൽക്കരിച്ചിരിക്കുന്നുവെന്ന് പ്രതിഭാഗം തർക്കിക്കുന്നു.

പഴയ സഭ R അക്കം വിധി (സെമിനാരിക്കേസിലെ തിരുവിതാംകൂർ റോയൽ കോടതിയുടെ വിധി) അംഗീകരിച്ചിട്ടുള്ളതനുസരിച്ച് അന്ത്യോഖ്യാപാത്രിയർക്കീസിന് കീഴ്പ്പെട്ടതും, ഈ സഭയ്ക്കുവേണ്ടി മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതും, മൂറോൻ കൂദാശ ചെയ്യുന്നതിനുമുള്ള അവകാശം പാത്രിയർക്കീസിനു മാത്രമായുള്ളതുമാകുന്നു. അബ്ദുള്ളാ ആയിരുന്നു 1087-ൽ ശരിയായുള്ള പാത്രിയർക്കീസ്. അബ്ദൽ മിശിഹായുമായി യോജിച്ചുള്ള ഒന്നാം പ്രതിയുടെ നടപടികൾ മൂലം, അദ്ദേഹത്തെ മെത്രാപ്പോലീത്തായായി അംഗീകരിച്ചതും അദ്ദേഹത്തിന്റെ കീഴിൽ തുടരുന്നതുമായ സഭയെ പാത്രിയർക്കീസിന്റെ നിയന്ത്രണത്തിൽ നിന്ന് ഫലപ്രദമായി അദ്ദേഹം സ്വതന്ത്രമാക്കുകയും ചെയ്തു. കൂടാതെ അവർ (വാദി ഭാഗം) ഏതെങ്കിലും പാത്രിയർക്കീസിനെ അംഗീകരിക്കുന്നെങ്കിൽ തന്നെ, അത് നിയമാനുസൃത പാത്രിയർക്കീസ് അല്ലാത്ത അബ്ദൽ മിശിഹായെ ആയിരുന്നെന്നും പ്രതിഭാഗം തർക്കിക്കുന്നു.

### ഫ്രീ ചർച്ച് കേസ്

ഈ പോയിന്റിന്മേൽ പ്രതികൾ Free Church of Scotland V Over Toun (1904 A. C. 515) എന്ന കേസിനെ ആശ്രയിക്കുന്നു. ഫ്രീ ചർച്ച് കേസ് എന്ന് അറിയപ്പെടുന്ന ഈ കേസ് ഫ്രീ ചർച്ച് ഓഫ് സ്കോട്ട്ലണ്ടിന്റെ (സ്കോട്ട്ലണ്ടിലെ സ്വതന്ത്ര സഭയുടെ) കാര്യങ്ങളെ സംബന്ധിക്കുന്നതാണ്. അതിന്റെ ചരിത്രം താഴെപ്പറയാവുന്ന തരത്തിൽ സംഗ്രഹിക്കാം.

Malankara Orthodox TV

പത്തൊമ്പതാം ശതകത്തിന്റെ ആദ്യ പാദത്തിൽ എസ്റ്റാബ്ലിഷ്ഡ് ചർച്ച് ഓഫ് സ്കോട്ട്ലണ്ടിലെ സഭാകാര്യങ്ങളിൽ ഇടപെടുന്നതിനുള്ള സ്റ്റേറ്റിന്റെ (ഗവൺമെന്റിന്റെ) അധികാരങ്ങളെ സംബന്ധിച്ച് തർക്കം ആവിർഭവിച്ചു. സ്വാതന്ത്ര്യത്തിനുള്ള സഭയുടെ അവകാശവാദങ്ങളെ ഏറ്റവും ശക്തമായി പിന്തുണച്ചവർ 1843-ൽ ആ സഭയിൽ നിന്ന് പിരിഞ്ഞുപോയി സ്ഥാപിച്ചതാണ് ഫ്രീ ചർച്ച് ഓഫ് സ്കോട്ട്ലണ്ട്. പഴയ സഭയിൽ സേവനമനുഷ്ഠിച്ചിരുന്ന വൈദികരും മറ്റും അവിടുത്തെ ഉപജീവനവൃത്തി ഉപേക്ഷിച്ചാണ് പോന്നത്. പുതിയ സഭയുടെ വരുമാനമാർഗ്ഗത്തിനായുള്ള പുതിയ ഒരു ദാനസ്വത്ത് രൂപവൽക്കരണത്തിനായി ധനശേഖരണം നടത്താൻ സ്കോട്ടീഷ് ജനതയോടു നടത്തിയ ശക്തമായ അഭ്യർത്ഥനയുടെ ഫലമായി വൻ തുകകൾ ശേഖരിക്കപ്പെട്ടു. ആ സമയങ്ങളിലെ പ്രസംഗങ്ങളിൽ, പ്രത്യേകിച്ചും ഫ്രീ ചർച്ചിന്റെ അസംബ്ലി മോഡറേറ്റർ ചാമേഴ്സ് ചെയ്ത പ്രസംഗത്തിൽ പിരിഞ്ഞു പോന്നവർ എസ്റ്റാബ്ലിഷ്മെന്റ് തത്വത്തിൽ - സഭ സ്ഥാപിക്കുകയും സ്വത്തുദാനം നൽകി സഭയെ പരിരക്ഷിക്കുകയും ചെയ്യേണ്ട ചുമതല സ്റ്റേറ്റിന് ആണെന്ന തത്വത്തിൽ - വിശ്വസിക്കാത്തതു മൂലമല്ല സഭ വിട്ടതെന്ന് വ്യക്തമാക്കിയിരുന്നു. "എസ്റ്റാബ്ലിഷ്മെന്റിൽ (ഗവണ്മെന്റ് അംഗീകൃത സഭയിൽ) നിന്ന് വിട്ടു പോന്നെങ്കിലും, എസ്റ്റാബ്ലിഷ്മെന്റ് തത്വത്തിന് വിധേയമായാണ് ഞങ്ങൾ പോന്നത്. ഒരു ദുഷിത എസ്റ്റാബ്ലിഷ്മെന്റിൽ നിന്ന് ഞങ്ങൾ പോന്നു. എന്നാൽ ശുദ്ധമായ ഒരു എസ്റ്റാബ്ലീഷ്മെന്റിലേക്ക് മടങ്ങി വരുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നതാണ്. മറ്റുവിധത്തിൽ പറയുന്നതായാൽ, ഞങ്ങൾ മതത്തിന് ദേശീയ അംഗീകാരവും, ദേശീയ സഹായവും വേണമെന്ന് വാദിക്കുന്നവരാണ്. ഞങ്ങൾ സ്റ്റേറ്റിന്റെ സഹായം കൂടാതെ ജനങ്ങളുടെ സ്വമേയായുള്ള സംഭാവനകൾ കൊണ്ട് സഭയെ പുലർത്തുന്നവരല്ല" എന്നും ചാമേഴ്സ് പറഞ്ഞു. ഫ്രീ ചർച്ചിന്റെ അസംബ്ലി ഈ പ്രസംഗം അംഗീകരിക്കുകയും, ഇത് പ്രചരിപ്പിക്കാൻ ആജ്ഞാപിക്കുകയും ചെയ്തു. ഫ്രീ ചർച്ച് 1647-ലെ വെസ്റ്റ്മിൻസ്റ്റർ വിശ്വാസപ്രഖ്യാപനം (എസ്റ്റാബ്ലിഷ്ഡ് ചർച്ച് ഓഫ് സ്കോട്ട്ലണ്ടിന്റെ വിശ്വാസപ്രമാണം) മുഴുവനായും സ്വീകരിച്ചു. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനത്തോടെ ഫ്രീ ചർച്ചും, യുണൈറ്റഡ് പ്രസ്ബിറ്റേറിയൻ ചർച്ചും തമ്മിൽ ഐക്യപ്പെടുന്നതിനുള്ള നിർദ്ദേശങ്ങൾ ഉണ്ടായി (എസ്റ്റാബ്ലിഷ്ഡ് ചർച്ച് ഓഫ് സ്കോട്ട്ലണ്ട് വിട്ടുപോന്ന മറ്റൊരു വിഭാഗം സ്ഥാപിച്ചതാണ് യൂണൈറ്റഡ് പ്രസ്ബിറ്റേറിയൻ ചർച്ച്). ഇരു സഭകളും തമ്മിൽ, ഫ്രീ ചർച്ചിന്റെ അസംബ്ലിയുടെ ഭൂരിപക്ഷ തീരുമാനവും (27-ന് എതിരെ 643-ന്), യുണൈറ്റഡ് പ്രസ്ബിറ്റേറിയൻ ചർച്ചിന്റെ സമാനസമിതിയുടെ ഏകകണ്ഠ തീരുമാനവുംപ്രകാരം ആത്യന്തികമായി (1900-ൽ) യുണൈറ്റഡ് ഫ്രീ ചർച്ച് ഓഫ് സ്കോട്ട്ലണ്ട് എന്ന പേരിൽ സംയോജിച്ചു. ഏതെങ്കിലും പ്രത്യേക

Malankara Orthodox TV

രൂപത്തിലുള്ള ആരാധനയെ അംഗീകരിക്കുകയോ, സ്വത്തുദാനം നൽകി പരിരക്ഷിക്കുകയോ ചെയ്യുക സ്റ്റേറ്റിന്റെ കർത്തവ്യങ്ങളിൽ പെടുന്നില്ലെന്ന അഭിപ്രായമാണ്, യുണൈറ്റഡ് പ്രസ്ബിറ്റീറിയൻ ചർച്ചിലെ അംഗങ്ങൾ പുലർത്തിയിരുന്നത്. അവർ വെസ്റ്റ് മിൻസ്റ്റർ വിശ്വാസപ്രഖ്യാപനം ചില ഭേദഗതികളോടെ (മാത്രം) അംഗീകരിച്ചു (ഇത് എസ്റ്റാബ്ലിഷ്മെന്റ് തത്വ ത്തിന് എതിരാണ്). ഈ ഭേഗദഗതികളെക്കുറിച്ച് ഇവിടെ വിശദീകരി ക്കേണ്ട ആവശ്യമില്ല. ഐക്യത്തിന്റെ ഫലമായി ട്രസ്റ്റ് പ്രമാണങ്ങളുടെ മാതൃകകൾ തയ്യാറാക്കപ്പെട്ടു. ഫ്രീചർച്ചിന്റെ സ്വത്തുക്കൾ "യുണൈറ്റഡ് ഫ്രീ ചർച്ച് ഓഫ് സ്കോട്ട്ലണ്ട്" എന്നു വിളിക്കപ്പെടുന്ന ഐക്യ സഭ യുടെ ട്രസ്റ്റികൾക്കുവേണ്ടി കൈമാറാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതായിരു ന്നു പ്രമാണങ്ങൾ. അഭിപ്രായവ്യത്യാസം ഉണ്ടായിരുന്ന കാര്യങ്ങൾ സംബ ന്ധിച്ചിടത്തോളം അഭിപ്രായ സ്വാതന്ത്ര്യത്തിന് വഴങ്ങി കൊടുത്തിരിക്കേ ണ്ടതാണെന്നും, ഈ ലക്ഷ്യ സാധ്യത്തിനായി വൈദികർക്കും, പള്ളി കളിൽ ഉദ്യോഗം വഹിക്കുന്നവർക്കുമായുള്ള പരീക്ഷണ ചോദ്യങ്ങൾ ഭേദ പ്പെടുത്തണമെന്നും വാദിക്കപ്പെട്ടു. ഫ്രീചർച്ചിലെ ചില അംഗങ്ങൾ ഐക്യത്തെ എതിർക്കുകയും, ഐക്യത്തിൽ പങ്കുകൊള്ളുന്നതിനോ തങ്ങളുടെ പള്ളികൾ തുടങ്ങിയവ യുണൈറ്റഡ് ഫ്രീചർച്ചിന് വിട്ടുകൊ ടുക്കുന്നതിനോ വിസമ്മതിക്കുകയും ചെയ്തു. എന്നാൽ യഥാർത്ഥ ഫ്രീ ചർച്ച് തങ്ങളുടേതാണെന്ന് അവകാശപ്പെട്ടുകൊണ്ട് അവർ തങ്ങളുടെ പള്ളികളിൽ ആരാധന തുടർന്നുപോന്നു. യുണൈറ്റഡ് ഫ്രീചർച്ചിന്റെ അസംബ്ലി, പിടിവാശിക്കാരായ ഈ ആരാധനാ സമൂഹങ്ങൾക്കെതിരെ നടപടികൾ സ്വീകരിച്ചു. ഒടുവിൽ ഫ്രീചർച്ചിനാകെ വേണ്ടിയുള്ളതായ സ്വത്തുക്കളിന്മേലും, സഭയിലെ പ്രത്യേകം പ്രത്യേകമായുള്ള ആരാധനാ സമൂഹങ്ങൾക്കായുള്ള ട്രസ്റ്റ് സ്വത്തുക്കളിന്മേലും അവകാശവാദം ഉന്ന യിച്ചുകൊണ്ട് വിയോജിത ന്യൂനപക്ഷം കോടതിയിൽ കേസുകൾ ഫയൽ ചെയ്തു. യഥാർത്ഥ ഫ്രീചർച്ച് തങ്ങളാണെന്ന് വാദികൾ അവകാശപ്പെട്ടു. ഫ്രീചർച്ചിന് ദാനം ചെയ്യപ്പെട്ടതാണ് മേല്പ്പറഞ്ഞ സ്വത്തുക്കൾ. തങ്ങ ളാണ് ഫ്രീചർച്ച് എന്ന ഭാവത്തിൽ സ്വന്തം പ്രയോജനത്തിനായി അവർ ഉപയോഗപ്പെടുത്തുന്നതും, ട്രസ്റ്റ് വ്യവസ്ഥാ ലംഘനം മൂലം തങ്ങൾക്ക് പ്രയോജനം ലഭിക്കാതെ വരുന്ന അരക്ഷിതാവസ്ഥ നേരിടുന്നതുമായ പ്രസ്തുത സ്വത്തുക്കൾ തങ്ങൾക്ക് ലഭിക്കണമെന്ന് വാദികൾ ആവശ്യ പ്പെട്ടു. തർക്കത്തിലിരിക്കുന്ന ദാനസ്വത്തുക്കൾ ഒരു പ്രത്യേക സഭയ്ക്കോ ഒരു ഐക്യ പ്രമാണത്താൽ ഒരുമിച്ച് ബന്ധിതരായ ഒരു ജന സമൂഹ ത്തിനോ നൽകപ്പെട്ടതാണെന്ന് (അവസാന അപ്പീലിൽ) പ്രഭുസഭ ഭൂരി പക്ഷ വിധിയിൽ പ്രസ്താവിച്ചു. ഈ ഐക്യ പ്രമാണത്തിൽ (മറ്റുകാര്യ ങ്ങൾക്കിടയിൽ) "എസ്റ്റാബ്ലിഷ്മെന്റ് തത്വങ്ങളിലും", വെസ്റ്റ് മിൻസ്റ്റർ വിശ്വാസപ്രമാണം മുഴുവനിലുമായി ചില മുക്തികൾ - ഐക്യസഭയിലെ

Malankara Orthodox TV

അംഗങ്ങൾക്ക് ഇവ രണ്ടിനെക്കുറിച്ചും ഇഷ്ടാനുസരണമുള്ള വിശ്വാസം പുലർത്താമെന്ന വ്യവസ്ഥ – ഉൾക്കൊണ്ടിരുന്നു. സഭാംഗങ്ങളുടെ കാഴ്ചപ്പാടിൽ ഇതെല്ലാം അപ്രധാനങ്ങളോ, നിസ്സാരങ്ങളോ ആയ കാര്യങ്ങളായിരുന്നെന്ന് അഭിപ്രായപ്പെടാൻ നീതിന്യായകോടതികൾക്ക് കഴിയാവുന്നതല്ല. ഭൂരിപക്ഷ വിധിയിൽ ചാൻസലർ ഹാൽസ്ബറി പ്രഭു ഇപ്രകാരം തുടർന്നു പ്രസ്താവിച്ചു. ഏതൊരുവനും തന്റെ മത സംബന്ധമായ വീക്ഷണങ്ങളിൽ മാറ്റം വരുത്താം. അതുപോലെതന്നെ ഒരു സമൂഹത്തിനും. എന്നാൽ ഒരു പ്രത്യേക ഉദ്ദേശ്യത്തിനായി ആളുകൾ പണം സംഭാവന ചെയ്യുകയും, ആ ഉദ്ദേശ്യത്തിന്റെ പുരോഗതിക്കായി അത് അവശേഷിപ്പിക്കുകയും ചെയ്യുമ്പോൾ, പണം നൽകപ്പെട്ടവരുടെ (ഗുണഭോക്താക്കളുടെ) പിൻഗാമികൾക്ക് ആ ഉദ്ദേശ്യത്തിൽ മാറ്റം വരുത്താൻ യാതൊരു അവകാശവും ഇല്ലാത്തതാകുന്നു. ഈ വിധി പുറപ്പെടുവിച്ച പ്രഭു സഭയിലെ ഭൂരിപക്ഷ പ്രഭുക്കൾ Craigdallie V Aikman (Dow. 1. 102 Bli. 529) എന്ന ഒരു സാദൃശ്യ കേസിന്റെ വിധിയിലെ എൽഡൻ പ്രഭുവിന്റെ നിയമപരമായ ഒരു പ്രസ്താവനയെയാണ് വലുതായി ആശ്രയിച്ചത്. ഫ്രീ ചർച്ച് കേസ് വിധിയിൽ ഡേവി പ്രഭു അതിൽനിന്ന് ഉദ്ധരിച്ച ഒരു ഭാഗം ആവർത്തിക്കാവുന്നതാണ്. "ഈ മന്ദിരം (ആരാധനാലയം) അനുഭവിപ്പാൻ ആഗ്രഹിക്കുന്നവർക്കിടയിൽ മതപരമായ അഭിപ്രായങ്ങളിൽ ഭിന്നത ഉണ്ടെന്ന് സങ്കല്പിക്കുന്നതായാൽ, മന്ദിരം നിർമ്മിച്ചവരുടെ അഭിപ്രായത്തിൽ ഉറച്ചുനിൽക്കുന്നത് അവരിൽ ഏതൊക്കെയാളുകളാണെന്നതും, അവരുടെ അഭിപ്രായത്തോട് വിയോജിച്ചു നിൽക്കുന്നവർ ഇവരിൽ ഏതൊക്കെയാളുകളാണെന്നതുമായിരിക്കും അപ്പോഴത്തെ പ്രശ്നം. ആ മത തത്വങ്ങളിൽ ഇപ്പോഴും ഉറച്ചു നിൽക്കുന്നവരായിരിക്കും, ഈ ആരാധനാലയം സ്ഥാപിച്ചവരുടെ മത തത്വങ്ങളിൽ നിന്ന് അശേഷം വേർപെട്ടുപോയവരേക്കാൾ കൂടുതൽ ന്യായമായി ട്രസ്റ്റിന്റെ ഗുണഭോക്താക്കളായി പരിഗണിക്കപ്പെടുക." ഈ വീക്ഷണത്തിൽ പരിഗണനയിലിരിക്കുന്ന ട്രസ്റ്റിന്റെ യഥാർത്ഥ ഗുണഭോക്താക്കൾ യുണൈറ്റഡ് പ്രസ് ബിറ്റീറിയൻ ചർച്ചുമായി ചേരാൻ വിസമ്മതിച്ച ന്യൂനപക്ഷമാണെന്നും, അല്ലാതെ അവരോടു ചേർന്ന ഭൂരിപക്ഷമല്ലെന്നും പ്രഭുസഭ വിധിച്ചു. യഥാർത്ഥ ഫ്രീ ചർച്ചായി ന്യൂനപക്ഷം തുടർന്നു. "എതിർ അവകാശവാദികൾ ഫ്രീ ചർച്ച് ഓഫ് സ്കോട്ട്ലണ്ടിന്റെ പേരിലോ, ഘടനയിലോ ഇല്ല. അവർ ഫ്രീ ചർച്ചിലെ ഭൂരിപക്ഷം പോലുമല്ല. ഭൂരിപക്ഷത്താൽ നിയോഗിക്കപ്പെട്ടവർ മാത്രമാണ് അവർ" എന്ന് ഇതിനു പുറമേ റോബർട്ട്സൺ പ്രഭു വിധിയിൽ ചൂണ്ടിക്കാട്ടി.

വിശ്വാസവിപരീത അഭിപ്രായങ്ങളെ ആസ്പദമാക്കിയോ, അല്ലെങ്കിൽ വൈദികകുറ്റം ചെയ്തതിന്റെ പേരിലോ സഭാ ട്രസ്റ്റികളെ കോടതി നീക്കം

ചെയ്തില്ലെന്നതും, എന്നാൽ ട്രസ്റ്റിന്റെ വ്യാപ്തിയിൽ നിയമാനുസൃതം വരുന്ന ഉദ്ദേശ്യ ലക്ഷ്യങ്ങളിൽ നിന്ന് ട്രസ്റ്റ് സ്വത്തുക്കൾ തിരിച്ചു വിടപ്പെട്ടിട്ടില്ലെന്ന് ഉറപ്പാക്കുന്നതിനായി മാത്രം കോടതി ഇടപെട്ടതേയുള്ളു എന്നതും ശ്രദ്ധിക്കപ്പെടുന്നതായിരിക്കും.

## തികച്ചും വ്യത്യസ്തം

ഇവിടത്തെ കേസ് തികച്ചും വ്യത്യസ്തമാണ്. ഒരു കാലത്ത് യാക്കോബായ സുറിയാനി സഭയുടെ പാത്രിയർക്കീസ് അബ്ദൽ മിശിഹായായിരുന്നെന്നും, പീന്നിട് അദ്ദേഹം ആ നിലയിൽ പ്രവർത്തിക്കാതായെന്നും അദ്ദേഹത്തിന്റെ സ്ഥാനത്ത് അബ്ദള്ളായെ അവരോധിച്ചെന്നും ഇരുപക്ഷവും സമ്മതിക്കുന്നുണ്ട്. പാത്രിയർക്കീസ് എന്ന നിലയിൽ അബ്ദൽ മിശിഹാ പ്രവർത്തിക്കാതെ വന്ന സാഹചര്യം അറിവായിട്ടില്ല. സഭാ വാർത്താപത്രമായ "ഇടവകപത്രിക"യിലുള്ള കേട്ടുകേൾവിയെ അടിസ്ഥാനമാക്കിയ റിപ്പോർട്ടുകളെ ആശ്രയിക്കാൻ പ്രതിഭാഗം ഞങ്ങളോട് ആവശ്യപ്പെടുന്നു. അത്തരം റിപ്പോർട്ടുകൾ വിശ്വസിക്കാനാവുന്നതാണെന്നു ഞാൻ കരുതുന്നില്ല. പാത്രിയർക്കീസ് എന്ന നിലയിൽ അബ്ദൽ മിശിഹാ പ്രവർത്തിക്കാതെ വന്നത് തുർക്കി ഗവൺമെന്റ് അദ്ദേഹത്തിനു നൽകിയിരുന്ന അധികാരപത്രം പിൻവലിച്ചതു കാരണമായിരുന്നെന്നും, ആ നടപടി തന്റെ അതിഭദ്രാസനത്തിൽ പാത്രിയർക്കീസ് എന്ന നിലയിൽ നീതിന്യായപരവും ഭരണപരവുമായ ചില കർത്തവ്യങ്ങൾ നിർവഹിക്കുന്നതിന് അദ്ദേഹത്തെ അപ്രാപ്തനാക്കിയെന്നുമാണ് വാദികൾ സമർത്ഥിക്കുന്നത്. രണ്ടു കാര്യങ്ങൾ കൂടി അതായത് അബ്ദൽ മിശിഹായ്ക്ക് നൽകിയിരുന്ന ഫർമാൻ തുർക്കി ഗവൺമെന്റ് പിൻവലിച്ചിരുന്നുവെന്നതും, അത്തരം പിൻവലിക്കൽ പാത്രിയർക്കീസ് തികച്ചും ആത്മീയ കാര്യങ്ങൾ നിർവ്വഹിക്കുന്നതിനെ ബാധിക്കുന്നതല്ലെന്നതും ഇരുപക്ഷവും അംഗീകരിച്ചിട്ടുള്ളതായി കാണുന്നു. എന്നിരുന്നാലും ഈ പിൻവലിക്കൽ തീർച്ചയായും സുറിയാനി സഭയുടെ ഏതോ തീരുമാനത്തിന്റെ ഫലമാണെന്ന് പ്രതികൾ തർക്കിക്കുകയാണ്. അല്ലാത്തപക്ഷം മറ്റൊരു പാത്രിയർക്കീസിനെ വാഴിക്കാനാവുമായിരുന്നില്ല. അഥവാ യാദൃച്ഛികമായി അത് സംഭവിച്ചിരുന്നെങ്കിൽ തന്നെയും പിന്നീട് വാഴിക്കപ്പെട്ട പാത്രിയർക്കീസിന്, അതായത് അബ്ദള്ളായ്ക്ക് പാത്രിയർക്കീസിനടുത്ത കർത്തവ്യങ്ങൾ നിർവ്വഹിക്കാനാവുമായിരുന്നില്ലെന്നും പ്രതിഭാഗം വാദിക്കുന്നു. സഭയുടെ കാനോനുകൾ A അക്കത്തിലും 18 അക്കത്തിലും വിവരിച്ചിട്ടുള്ളപ്രകാരം "വിശ്വാസത്തിൽ ഭിന്നതയില്ലാതിരിക്കുകയും, ഒരു സിംഹാസനത്തിലേക്ക് രണ്ടു പാത്രിയർക്കീസന്മാരോ, ഒരു സിംഹാസനത്തിലേക്ക് രണ്ടു മെത്രാപ്പോലീത്താമാരോ വാഴിക്കപ്പെടുകയും ചെയ്യുന്നതായാൽ, ആദ്യം വാഴിക്കപ്പെട്ടയാൾ (തന്റെ സ്ഥാനത്തിനടുത്ത) കർത്ത

വ്യങ്ങൾ നിർവ്വഹിക്കുകയും, അപരൻ സ്വസ്ഥനായിരിക്കുകയും ചെയ്തിരിക്കേണ്ടതാണ്." അബ്ദുള്ള "സ്വസ്ഥമായി" ഇരുന്നില്ലെന്നും, ഒന്നാം പ്രതിയുടെ മെത്രാൻ സ്ഥാനാഭിഷേകം ഉൾപ്പെടെയുള്ള പല കാര്യങ്ങളും പാത്രിയർക്കീസ് എന്ന നിലയിൽ അദ്ദേഹം നിർവ്വഹിക്കുകയുണ്ടായെന്നുമുള്ള വസ്തുത, അന്ന് മറ്റൊരു പാത്രിയർക്കീസ് നിലവിലില്ലായിരുന്നെന്നു കാണിക്കുന്നതാണ്. വിഷമിപ്പിക്കുന്ന ഈ സ്ഥിതിയിൽ അകപ്പെട്ടുപോയതിനാൽ, വാദികൾക്ക് ഈ നിലപാടിനെതിരെ തർക്കിക്കാൻ വാദതടസ്സം (estoppel) ഉണ്ടെന്ന് പ്രതിഭാഗം പറയുന്നു. അബ്ദള്ളാ ആയിരുന്നിരിക്കണം ഏക പാത്രിയർക്കീസ്. അഥവാ അബ്ദൽ മിശിഹായും പാത്രിയർക്കീസ് ആയിരുന്നെങ്കിൽ, ജൂണിയർ പാത്രിയർക്കീസ് സ്വസ്ഥനായിരിക്കണമെന്ന കാനോൻ നിർദ്ദേശത്തിന് വിരുദ്ധമായുള്ള അബ്ദള്ളായുടെ നടപടികൾ അസാധുവായിരിക്കുമെന്നാണ് സൂചിപ്പിക്കപ്പെടുന്നത്. അങ്ങനെയാണെങ്കിൽ ഒന്നാം പ്രതിയുടെ മെത്രാൻ സ്ഥാനാഭിഷേകവും, തൽഫലമായി സഭാ സ്വത്തുക്കളുടെ മെത്രാപ്പോലീത്താ ട്രസ്റ്റിയായുള്ള അദ്ദേഹത്തിന്റെ നിയമനവും അസാധുവായിരിക്കുന്നതും, കോടതിയിലെ തുകയ്ക്ക് അദ്ദേഹത്തിന് യാതൊരു അവകാശവും ലഭിക്കുന്നതല്ലാത്തതുമായിരിക്കും. എന്നാൽ ഈ കക്ഷികളിലൊന്നിന്റെയും വാദം ഇതല്ല. വാദികളുടെ വാദം തീർച്ചയായും ഇതല്ല. അതുകൊണ്ട് ഈ ഖണ്ഡികയുടെ ആദ്യഭാഗത്ത് പറഞ്ഞിട്ടുള്ളതായ ഒന്നാം പ്രതിയുടെ നടപടികൾ കാരണം അദ്ദേഹവും അനുയായികളും 1087-ൽ യാക്കോബായ സുറിയാനി സഭയിൽ നിന്നും പിരിഞ്ഞുപോയി ഒരു വ്യത്യസ്ത സഭ സ്ഥാപിച്ചെന്നും, ഒന്നു മുതൽ മൂന്നു വരെ പ്രതികളെ ട്രസ്റ്റികളായി പ്രവർത്തിക്കാൻ അനുവദിച്ചാൽ അവർ ഈ പുതിയ അപരിചിത സഭയുടെ ഉപയോഗത്തിനും പ്രയോജനത്തിനുമായി ട്രസ്റ്റ് ഫണ്ടുകൾ തിരിച്ചു വിടുമെന്നും തീർച്ചയായും ധരിക്കേണ്ടതാണ്. ഒന്നു മുതൽ മൂന്നു വരെ പ്രതികളുടെ ട്രസ്റ്റി പദത്തെക്കുറിച്ചുള്ള നാലു മുതൽ ആറു വരെയും, നാല്പത്തിരണ്ടും പ്രതികളുടെ എതിർപ്പ് അവരുടെ പത്രികകളിൽ പ്രസ്താവിച്ചിട്ടുള്ളത് ഈ രൂപത്തിലാണെന്ന് തോന്നുന്നില്ല. എന്തായാലും കാതോലിക്കായുടെ നിയമനം സ്വതേ വിലക്കപ്പെട്ട ഒന്നാണെന്നും അതിനു വേണ്ടി പ്രവർത്തിക്കുന്നത് സഭയോടുള്ള കൂറില്ലായ്മയുടെ ലക്ഷണമാണെന്നും തർക്കിക്കപ്പെടുന്നില്ല. "നിഖ്യായിലെ" കാനോൻ A അക്കത്തിലും 18 അക്കത്തിലും പറഞ്ഞിരിക്കുന്നതുപ്രകാരം, പാത്രിയർക്കീസിനെപ്പോലെ പൗരസ്ത്യ സഭയിൽ മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിന് അധികാരം ഉണ്ടായിരിക്കുന്നതായ ഒരു "കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ"യ്ക്കുള്ള വ്യക്തമായ വ്യവസ്ഥയുണ്ട്. അതുകൊണ്ട് പാത്രിയർക്കീസിനു മാത്രം ചെയ്യാനാവുന്ന പ്രവൃത്തികൾ സാധുതയില്ലാത്ത ഒരു പാത്രിയർക്കീസ് ചെയ്തപ്പോൾ അദ്ദേഹത്തോട് സഹകരി

Malankara Orthodox TV

ച്ചുവെന്നും, അല്ലെങ്കിൽ അങ്ങേയറ്റം അത്തരം പ്രവൃത്തികൾ സാധുത യില്ലാത്ത ആ പാത്രിയർക്കീസിനെക്കൊണ്ട് ചെയ്യിച്ചുവെന്നുമുള്ളതാണ്, ഒന്നാം പ്രതിക്കെതിരെ ആകെക്കൂടി വീറോടെ വാദിക്കാവുന്നത്. അബ്ദ ള്ളാ ഈ പ്രവൃത്തികൾ ചെയ്തിരുന്നെങ്കിൽ ആക്ഷേപരഹിതമായിരു ന്നേനെയെന്ന് പ്രതികൾ സമ്മതിക്കുന്നുണ്ട്. അതിനാൽ പാത്രിയർക്കീസ് പദവിയെക്കുറിച്ചുള്ള രണ്ട് അവകാശവാദികൾ തമ്മിലുള്ള വ്യക്തിപര മായ തർക്കത്തിൽ, തന്നെ മെത്രാപ്പോലീത്തായാക്കിയ പാത്രിയർക്കീ സിനെ ഉപേക്ഷിച്ച്, ഒന്നാം പ്രതി അദ്ദേഹത്തിന്റെ എതിരാളിയെ പിന്തു ണച്ചുവെന്ന തീരുമാനത്തിലാണ് മുഴുവൻ കാര്യങ്ങളും കൊണ്ടെത്തി ക്കുന്നത്. അത്തരം നടപടി ഒരു പക്ഷേ വൈദിക കുറ്റമായിരിക്കാം. ഇതിൽ കുറ്റക്കാരനെ വൈദിക മേലധികാരിക്ക് നീക്കംചെയ്യാനാവുന്നതാണ്. പക്ഷേ, സിവിൽ കോടതികൾക്ക് കുറ്റക്കാരനെ വിചാരണ ചെയ്യുകയോ ആ ആളുടെ കുറ്റത്തെപ്പറ്റി എന്തെങ്കിലും അഭിപ്രായം പ്രകടിപ്പിക്കുകയോ ചെയ്യാനാവുന്നതായ ഒരു കുറ്റമല്ല അത്. ഇതിനു പുറമേ കോടതി മുമ്പാ കെയുള്ള തെളിവിന്മേൽ, ഒന്നാം പ്രതി പാത്രിയർക്കീസായി അംഗീക രിച്ച ആൾക്ക്, ആ വിധത്തിൽ പരിഗണിക്കപ്പെടാനുള്ള അവകാശങ്ങളൊ ന്നുമില്ലെന്ന് നിർണ്ണയിക്കുക അത്യന്തം വിഷമകരവുമാണ്. വിശ്വാസപര മായ കാര്യങ്ങൾ സംബന്ധിച്ച എന്തെങ്കിലും തർക്കം ഗണിക്കാതെ തന്നെ, ഒരേസമയം രണ്ടു പാത്രിയർക്കീസുമാർ ഉണ്ടായിരിക്കുന്നതിനുള്ള സാദ്ധ്യത കാനോൻ അംഗീകരിക്കുന്നുണ്ട്. അവരിൽ ഒരാൾ സ്വസ്ഥനാ യിരിക്കണമെന്നത് വാസ്തവമാണ്. പക്ഷേ, ആ ആൾ സ്വസ്ഥനായിരി ക്കാതെ വരികയും, എന്നാൽ മൂറോൻ കൂദാശ ചെയ്യുക, മെത്രാപ്പോലീ ത്താമാരെ വാഴിക്കുക എന്നിവ പോലുള്ള കർമ്മങ്ങൾ നിർവ്വഹിക്കുകയും ചെയ്യുന്നതായാൽ എന്തായിരിക്കും നേരിടുകയെന്നറിയാൻ മാർഗ്ഗങ്ങളൊ ന്നുമില്ല. അത്തരം സംഭവങ്ങളിൽ ഒരു പക്ഷേ, ചെയ്തുപോയ പ്രവൃത്തി കൾ തുടക്കംമുതലേ അസാധുവായിരിക്കുന്നതല്ലാത്തതും, സീനിയർ പാത്രിയർക്കീസ് അംഗീകരിക്കുന്നപക്ഷം അവ പൂർണ്ണമായും സാധു വായി തീർന്നേക്കാവുന്നതുമാണ്. ഇതെല്ലാം ഊഹാപോഹം മാത്രമാണ്. എന്നാൽ (വാദികൾക്ക്) എതിരായുള്ള ഒരു ഊഹാപോഹത്തിൽ നിന്ന് വസ്തുതയെപ്പറ്റിയുള്ള ഒരു നിഗമനം കണ്ടെത്താനുള്ള പ്രതികളുടെ ശ്രമം അംഗീകരിക്കാനാവുന്നതല്ല. അബ്ദള്ളായും അബ്ദൽ മിശിഹായും അന്തരിച്ചെന്നും, ഒരു പുതിയ പാത്രിയർക്കീസാണ് അന്ത്യോഖ്യായിൽ വാഴുന്നതെന്നും ഇപ്പോൾ സമ്മതിക്കപ്പെടുന്നതാണ്. നൽകുവാനാകുമാ യിരുന്ന അംഗീകാരം മുൻ പ്രതിയോഗികളിൽ ആർക്കെങ്കിലും ഇല്ലാതി രുന്നത് സഭയെ ഇപ്പോൾ സാരവത്തായി ബാധിക്കുന്നതല്ല. ഈ സാഹച ര്യങ്ങളിൽ ഇപ്പോൾ തർക്കത്തിലുള്ള ദാന സ്വത്ത് നൽകപ്പെട്ടത് ഏതു സഭയ്ക്കു വേണ്ടി ആയിരുന്നുവോ, അതിൽ നിന്ന് വ്യത്യസ്തമാണ് ഒന്നു

Malankara Orthodox TV

മുതൽ മൂന്നു വരെ പ്രതികളുടെ സഭയെന്ന് പറയാനാവുന്നതല്ല. അതു കൊണ്ട് എൽ. അക്കം മുടക്കു കല്പനയോ, ട്രസ്റ്റ് ഫണ്ടിന്റെ തിരിച്ചു വിടൽ ഭീഷണിയോ എന്തു തന്നെയായിരുന്നാലും, ഒന്നാം പ്രതിയുടെ ട്രസ്റ്റിസ്ഥാനം നഷ്ടപ്പെടുകയോ, എടുക്കപ്പെടുകയോ ചെയ്യുന്നതായ പ്രശ്നമേയില്ല. വാദികൾക്കു വേണ്ടി ഹാജരാക്കപ്പെട്ടതും അഞ്ചാം പ്രതി യും (കോനാട്ട് മാത്തൻ മല്പാൻ) പാത്രിയർക്കാ പ്രതിനിധിയും (മാർ ഒസ്താത്തിയോസ്) കൂടി എഴുതിയതെന്ന് അവകാശപ്പെടുന്നതും, പാത്രി യർക്കീസ് എന്ന നിലയിലുള്ള അബ്ദൽ മിശിഹായുടെ അധികാരത്തെ മടി കൂടാതെ അംഗീകരിക്കുന്നതും, എന്നാൽ വിദേശികളുടേതെന്ന് അവർ അപലപിക്കുന്നതുമായ കത്തുകളെ, ഈ പ്രശ്നങ്ങൾ പരിഗണിക്കുന്ന തിൽ ഞാൻ ആശ്രയിച്ചിട്ടില്ല. തെളിവുകൾ കേട്ട ഡിസ്ട്രിക്ട് ജഡ്ജി കത്തുകളുടെ കൈപ്പടയുടെ കാര്യത്തിൽ സാക്ഷ്യം നൽകിയ ഒന്നാം പ്രതിയുടെ (വാദിഭാഗം അമ്പത്തൊന്നാം സാക്ഷി) മൊഴി വിശ്വസിക്കുന്നു. പ്രതിഭാഗം ഇരുപത്തിമൂന്നാം സാക്ഷി (മാർ ഒസ്താത്തിയോസ്) എഴു തിയതെന്ന് അവകാശപ്പെടുന്ന HT അക്കത്തിന്റെ കൈപ്പടയുടെ കാര്യ ത്തിലും, അതു സ്വീകരിച്ചതായ ഒന്നാം പ്രതിയുടെ മൊഴി ജഡ്ജി വിശ്വസിക്കുകയുണ്ടായി. എന്തായാലും വിവാദപരമായ ഈ കത്തുകളെ ഈ സാഹചര്യങ്ങളിൽ ആശ്രയിക്കുക പോലും ചെയ്യാതെ, പ്രതികൾ കേസിന്റെ ഈ ഭാഗത്തെ (അബ്ദൽ മിശിഹായ്ക്ക് ആത്മീയാധികാരം നഷ്ടപ്പെട്ടെന്ന് കാണിക്കുന്നതിനെ) സംബന്ധിച്ചിടത്തോളവും പരാജയ പ്പെട്ടുവെന്ന് പറയാവുന്നതാണ്.

**മുടക്ക് അസാധുവാണ്**

സ്വാഭാവികനീതിയുടെ ചട്ടങ്ങൾ ട്രൈബ്യൂണൽ, അതായത് പാത്രി യർക്കീസ് പാലിക്കാതിരിക്കുകയും, ഒന്നാം പ്രതിയുടെ ന്യായങ്ങൾ കേൾ ക്കാതെ അദ്ദേഹത്തെ കുറ്റക്കാരനെന്നു കണ്ട് ശിക്ഷിക്കുകയും ചെയ്തി ട്ടുള്ളതിനാൽ, ഒന്നാം പ്രതിയുടെ (ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ) മുടക്ക് അസാധുവാണെന്ന് തീരുമാനിച്ചുകൊള്ളുന്നു ഒന്നാം പ്രതിയുടെ മെത്രാൻ സ്ഥാനാഭിഷേകം അസാധുവാണെന്നതിനെക്കുറിച്ചുള്ള യാതൊ രുപ്രശ്നവും ഒരിക്കലും ഉന്നയിക്കപ്പെട്ടിട്ടില്ല. എൽ. അക്കം മുടക്കു കല്പ നയ്ക്ക് മുമ്പ് അദ്ദേഹം മലങ്കര മെത്രാപ്പോലീത്തായും, അതിനാൽ മെത്രാ പ്പോലീത്തൻ ട്രസ്റ്റിയും ആയിരുന്നുവെന്നതിൽ യാതൊരു സംശയവു മില്ല. വിശ്വാസവിപരീതമോ, അല്ലെങ്കിൽ ശീശ്മയോ മൂലം പിന്നീട് ഈ സ്ഥാനങ്ങൾ അദ്ദേഹം നഷ്ടപ്പെടുത്തിയിട്ടുമില്ല. അഞ്ചും ആറും പ്രതി കളെ (കോനാട്ട് മാത്തൻ മല്പാനെയും സി. ജെ. കുര്യനെയും) കൂട്ടു ട്രസ്റ്റി സ്ഥാനങ്ങളിൽ നിന്ന് നീക്കം ചെയ്ത മലങ്കര അസോസിയേഷൻ യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചത് മലങ്കര മെത്രാപ്പോലീത്താ (ഒന്നാം

Malankara Orthodox TV

പ്രതി ഗീവറുഗീസ് മാർ ദീവന്നാസ്യോസ്) ആയിരുന്നു. അതുകൊണ്ട് അവരെ നീക്കം ചെയ്ത നടപടി നിയമവിരുദ്ധമാണെന്ന് ഈ കോടതിയുടെ മൂലവിധിയിൽ (അപ്പീലിന്മേലുള്ള ഹൈക്കോടതി വിധിയിൽ) തീരുമാനിച്ചിരുന്നതിനുള്ള കാരണം നിലനിൽക്കാനാവുന്നതല്ല. അവസാനത്തേതായ ഈ തർക്കവാദം സ്ഥാപിക്കുന്നതിനുള്ള മറ്റു കാരണങ്ങളൊന്നും പ്രതികൾ ഈ കോടതിയിൽ തെളിയിച്ചിട്ടില്ല. അപ്രകാരമുണ്ടായ (കൂട്ടുട്രസ്റ്റികളുടെ) ഒഴിവുകൾ നികത്താൻ വേണ്ടിയുള്ള രണ്ടും മൂന്നും പ്രതികളുടെ (പാലപ്പള്ളിൽ മാണി പൗലൂസ് കത്തനാരുടെയും, ചിറക്കടവിൽ കോരുള എബ്രഹാമിന്റെയും) തെരഞ്ഞടുപ്പ് നിയമവിരുദ്ധമാണെന്നു തെളിയിക്കപ്പെട്ടിട്ടില്ല. അവർക്കെതിരായുള്ള വാദങ്ങൾ തീർച്ചയായും ഒന്നാം പ്രതിക്കെതിരായുള്ളവ തന്നെയായിരിക്കണം. അവ പ്രത്യേകം പ്രത്യേകമായി പരിഗണിക്കേണ്ട ആവശ്യമില്ലാത്തതാകുന്നു. അപ്രകാരം ഒന്നും, രണ്ടും മൂന്നും പ്രതികളാണ് അന്യായ ട്രസ്റ്റിന്റെ (വട്ടിപ്പണത്തിന്റെ) ഇപ്പോഴത്തെ ട്രസ്റ്റികളെന്നും തീരുമാനിച്ചുകൊള്ളുന്നു.

തൽഫലമായി സ്വാഭാവികനീതിയെയും, വിശ്വാസ വിപരീതത്തെയും സംബന്ധിച്ച തർക്കങ്ങളിന്മേലുള്ള തീരുമാനം മൂലം ഈ വ്യവഹാരത്തിലെ മറ്റ് തർക്ക പ്രശ്നങ്ങളിന്മേലുള്ള തീരുമാനം തികച്ചും കൂടാതെ തന്നെ അപ്പീൽ തീർച്ചയായും പരാജയപ്പെടുന്നതാണ്. മറ്റ് പ്രശ്നങ്ങൾ നേരത്തെ പരാമർശിച്ചു കഴിഞ്ഞിട്ടുള്ള ഉത്തരവുകൾപ്രകാരം ഈ കോടതിക്ക് പരിഗണിക്കാവുന്നതാണെങ്കിൽ പോലും, അവ പരിഗണിക്കേണ്ട ആവശ്യമില്ലാത്തതാകുന്നു. അതിനാൽ ഒന്നു മുതൽ മൂന്നു വരെ പ്രതികൾക്ക് അനുകൂലമായുള്ള ഡിസ്ട്രിക്ട് ജഡ്ജിയുടെ വിധി ശരി വച്ചിരിക്കുന്നു. ഈ സാഹചര്യങ്ങളിൽ ഞാൻ ഈ അപ്പീൽ ചെലവു സഹിതം തള്ളിക്കളഞ്ഞുകൊള്ളുന്നു.

## ജ. ജോസഫ് തളിയത്തിന്റെ വിധിന്യായം

ഈ കേസിന്റെ വസ്തുതകളും, ഞങ്ങൾ അപ്പീൽ പുനർവാദം കേൾക്കേണ്ടതായി വന്ന സാഹചര്യങ്ങളും ചീഫ് ജസ്റ്റീസിന്റെ വിധിന്യായത്തിൽ മതിയാംവിധം പ്രസ്താവിച്ചിട്ടുണ്ട്.

ഒന്നാം പ്രതി ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ മുടക്കുന്നതിനു മുമ്പായി അബ്ദള്ളാ പാത്രിയർക്കീസ് "സ്വാഭാവികനീതി"ക്കാവശ്യമായ കാര്യങ്ങൾ പാലിച്ചിരുന്നോ എന്നതാണ് ഞങ്ങളോടു തീരുമാനിക്കാൻ മുഖ്യമായി ആവശ്യപ്പെട്ടിട്ടുള്ളത്. എന്തായാലും ഈ വിഷയം കൈകാര്യം ചെയ്യുന്നതിനു മുമ്പായി സ്വാഭാവികനീതിയുടെ തത്വങ്ങൾ നീതിന്യായ കോടതികൾ അംഗീകരിക്കുകയും നടപ്പിലാക്കുകയും ചെയ്യേണ്ടത് ഏതു പരിധികൾക്കുള്ളിലായിരിക്കണം എന്നതിനെക്കുറിച്ച് ചുരുക്കമായി ചർച്ച

Malankara OrthodoxTV

ചെയ്യേണ്ടതാവശ്യമാണെന്നു ഞാൻ കരുതുന്നു.

ഒരു ഭരണപരമായ സമിതിക്കോ, ഒരു ഭരണ സമിതിക്കോ ഒരു പക്ഷേ ഒരാളെ ഉദ്യോഗത്തിൽ നിന്നു നീക്കം ചെയ്യാനുള്ള പരിപൂർണ്ണാധികാരം, അതായത് യാതൊരു കാരണവും കാണിക്കാതെ തന്നെ പിരിച്ചുവിടാനുള്ള അധികാരം നൽകിയേക്കാവുന്നതാണ്. അവിടെ "സ്വാഭാവികനീതി" യുടെ പ്രശ്നം ഉദിക്കുന്നതേയില്ല. Hayman V Governor of Rugby School (1874 L . R . Eg . 28) എന്ന കേസിൽ യാതൊരു കാരണവും നൽകാതെ ഹെഡ്മാസ്റ്ററെ പിരിച്ചുവിടാനുള്ള പരിപൂർണ്ണാധികാരം ഒരു സ്കൂൾ ഭരണസമിതിക്ക് നൽകിയിട്ടുണ്ടെന്ന് കോടതി അഭിപ്രായപ്പെട്ടു. "എന്റെ അഭിപ്രായത്തിൽ വാദിയും, 1868-ലെ ആക്ട് ബാധകമായിട്ടുള്ള എല്ലാ വലിയ പബ്ലിക്ക് സ്കൂളുകളിലെയും ഹെഡ്മാസ്റ്റർമാരും, ഓരോ സ്കൂളിലെയും പുതിയ ഭരണസമിതിയുടെ നിയന്ത്രണത്തിന് വിധേയമാണ്. അവർ ആ സമിതിയുടെ ഇഷ്ടത്തിന്മേൽ മാത്രമാണ് ഉദ്യോഗങ്ങൾ വഹിക്കുന്നത്. തൽഫലമായി യാതൊരു അറിയിപ്പും നൽകാതെയും, യാതൊരു കാരണവും പറയാതെയും പിരിച്ചു വിടപ്പെടാൻ അവർ ബാദ്ധ്യസ്ഥമാണ്. ...... ഒരു കുതിരവണ്ടിക്കാരൻ എത്രത്തോളം തന്റെ യജമാനന്റെ ദയയിലാണോ കഴിയുക, ഓരോ ഹെഡ്മാസ്റ്ററും അത്രത്തോളം ഭരണസമിതിയുടെയും ദയയിലാണ് കഴിയുക. കാരണത്തിന്മേലോ, കാരണം കൂടാതെയോ അവർ പിരിച്ചുവിടപ്പെടാവുന്നതാണ്. കാരണം എന്തു തന്നെയായാലും അതു നൽകാൻ ബാദ്ധ്യസ്ഥമല്ല. വിരുദ്ധമായി സുവ്യക്തം തെളിയിക്കാനാവാത്തപക്ഷം (പിരിച്ചുവിടൽ കാര്യത്തിൽ) അവർ വിവേചനാധികാരം ശരിയായാണ് വിനിയോഗിക്കുന്നതെന്ന് കോടതി തീർച്ചയായും അംഗീകരിക്കേണ്ടതാണ്", വൈസ് ചാൻസലർ സർ റിച്ചാർഡ് മാലിൻസ് തന്റെ വിധിയിൽ അഭിപ്രായപ്പെട്ടു. അദ്ദേഹം ഈ വിധിയിൽ Rex V Darlington School (6 Q B. 682) എന്ന കേസിനെയാണ് ആശ്രയിച്ചിരിക്കുന്നത്. പ്രസ്തുത കേസിന്റെ വിധിയിൽ ഡെന്മാൻ പ്രഭു, ഭരണസമിതിക്ക് പരിപൂർണ്ണാധികാരങ്ങൾ നൽകുന്നതിനുള്ള സംഭാവ്യമായ കാരണങ്ങൾ വിവരിക്കുന്നുണ്ട്. അദ്ദേഹം ഇപ്രകാരം പ്രസ്താവിക്കുന്നു, "സ്കൂൾ സ്ഥാപകർ അത്തരം അധികാരങ്ങൾ സ്കൂൾ ഭരണസമിതിയ്ക്ക് നൽകിയതിൽ ന്യായയുക്തമല്ലാത്ത ഒന്നുമില്ലെന്നാണ് തോന്നുന്നത്. എന്തെന്നാൽ ഒരാൾ സ്കൂൾ മാസ്റ്ററായി തുടരുന്നതിന് ആകെക്കൂടി അയോഗ്യനാക്കാൻ ഇടയാക്കുന്ന പല കാരണങ്ങൾ ഒരുപക്ഷേ ഉണ്ടാകാം. ഇവ ജൂറി മുമ്പാകെ കുറ്റം ചുമത്താനോ, അല്ലെങ്കിൽ മറ്റു വിധത്തിലുള്ള യഥാർത്ഥ തെളിവെടുക്കലിനുള്ള വിഷയമാക്കാനോ ആവുന്നതുമല്ല. സമീപ പ്രദേശങ്ങളിൽ സ്കൂളിനെപ്പറ്റി സാമാന്യമായുള്ള സൽപ്പേര് ഇല്ലാതിരിക്കുക, റിപ്പോർട്ടിൽ സ്കൂൾ മാസ്റ്റർക്കെതിരെ പ്രസ്താവിച്ചിട്ടുള്ളതായ

കുറ്റങ്ങൾ അദ്ദേഹം ചെയ്തിട്ടുണ്ടെന്ന യഥാർത്ഥമായ സംശയം, അത്തരം കുറ്റാരോപണങ്ങൾ ശരി തന്നെയാണെന്ന സമീപവാസികൾക്കിടയിലെ പൊതുവായ വിശ്വാസം, എന്നിവ ആ ആരോപണങ്ങൾ തന്നെ അവാസ്തവങ്ങളായിരുന്നേക്കാമെങ്കിലും, വസ്തുതകളുടെ തന്നേയായ തെളിവ് ജൂറി മുമ്പാകെ എങ്ങനെയായാലും അപര്യാപ്തമാണെങ്കിലും, മാസ്റ്റർ സ്കൂളിൽ തുടർന്നിരുന്നെങ്കിൽ സ്കൂളിന്റെ സുസ്ഥിതി നശിപ്പിക്കപ്പെടുമായിരുന്നേനെ. വിവേചനബുദ്ധിയുടെ ശരിയായ വിനിയോഗത്തിലൂടെയുള്ള പിരിച്ചുവിടലിന് തികച്ചും മതിയായ മറ്റു പല കാരണങ്ങളും പ്രസ്താവിക്കാവുന്നതാണ്. ..... തങ്ങളുടെ ശരിയായ വിവേചനബുദ്ധി പ്രകാരം ഉദ്യോഗത്തിന് അയോഗ്യനും അനുചിതനുമെന്നു കരുതുന്ന ഏതൊരു മാസ്റ്ററെയും പിരിച്ചുവിടാൻ ഭരണസമിതി ബാദ്ധ്യസ്ഥമാണ്. ദുഷ്കൃതമാകാത്ത വിവിധതരം ന്യൂനതകൾ കണ്ടുപിടിക്കാൻ ആ വിവേചനബുദ്ധി ഒരുപക്ഷേ നന്നായി വിനിയോഗിക്കാവുന്നതാണെങ്കിലും, അതുപോലെ സാക്ഷികൾക്ക് തെളിയിക്കാൻ ആവാത്തതും, എന്നാൽ ഭരണസമിതിക്കാർക്ക് തന്നെ പൂർണ്ണമായും അറിയാവുന്നതുമായ ദുഷ്കൃതം ഒരുപക്ഷേ ഉണ്ടായിരിക്കാം. തങ്ങളുടെ കടമകൾ വെടിയാതെ ഇതിന്മേൽ അവരെ പിരിച്ചുവിടാൻ അധികാരം വിനിയോഗിക്കുന്നതിൽനിന്ന് ഒഴിഞ്ഞുനിൽക്കാൻ ഭരണസമിതിക്കാർക്ക് ആവുന്നതല്ല. ഒരു വ്യക്തിയുടെ താല്പര്യങ്ങൾ സംരക്ഷിച്ചിരിക്കണമെന്ന കാര്യത്തിൽ സംശയമില്ലാത്തതാകുന്നു. എന്നാൽ ഒരു വ്യക്തിയുടെ താല്പര്യങ്ങളേക്കാൾ മുന്തിയ താല്പര്യങ്ങൾ ഉണ്ടെന്ന കാര്യവും ഒരുത്തൻ ഓർത്തിരിക്കേണ്ടതുണ്ട്.

നോൺ കൺഫോമിസ്റ്റ് (പ്രോട്ടസ്റ്റന്റ്) പള്ളികളിലെയോ, ചാപ്പലുകളിലെയോ വൈദികരെ പിരിച്ചുവിടുന്നതിനെ സംബന്ധിക്കുന്ന ഒരു സംഘം ഇംഗ്ലീഷ് കേസുകളുണ്ട്. ആ തീരുമാനങ്ങൾ ഇവിടെ പറയേണ്ടത് ആവശ്യമാണെന്ന് ഞാൻ വിചാരിക്കുന്നില്ല. ഈ കേസുകൾ ഓരോന്നിലും വൈദികനെ നീക്കം ചെയ്യുന്നതിന് ട്രസ്റ്റികൾക്കോ ആരാധനാസമൂഹത്തിനോ പരിപൂർണ്ണാധികാരം, അതായത് ഒരു അന്വേഷണ വിചാരണ കൂടാതെ തന്നെ നീക്കം ചെയ്യുന്നതിനുള്ള അധികാരം ഉണ്ടോയെന്ന് തിട്ടപ്പെടുത്താൻ കോടതി ആശ്രയിച്ചത് പ്രതിഷ്ഠാപനത്തെയും, ആചാരത്തേയുമാണ്. Attorney General V Pearson (36, E . R . 135) എന്ന കേസിലെ ലോർഡ് ചാൻസലർ എൽഡൻ പ്രഭുവിന്റെ വിധിന്യായത്തിൽ നിന്നുള്ള ഒരു ഹ്രസ്വഭാഗം ഞാൻ ഉദ്ധരിക്കാം: “എസ്റ്റാബ്ലിഷ്മെന്റിൽ നിന്ന് വിയോജിച്ച ജനവിഭാഗങ്ങൾ അവരുടെ വൈദികരെ പരിമിത കാലത്തേക്ക് നിയമിക്കുന്നതോ, ഇഷ്ടമുള്ളപ്പോൾ പിരിച്ചുവിടുന്നതോ ഒരു പക്ഷേ അവർക്കിടയിലെ ആചാരപ്രകാരമായിരിക്കാം. അത്തരമൊരു പദ്ധതിയെ പിന്തുണയ്ക്കാൻ കഠിനമായി പോരാടുന്നതിന് ഒരു ധാർമ്മിക ന്യായക്കോട

തിയെ (equity court) ബാദ്ധ്യസ്ഥമാക്കത്തില്ലായിരിക്കാമെങ്കിലും, ഈ പദ്ധതി ഫലത്തിൽ വരുത്തുന്നതിന് ആവശ്യപ്പെട്ടാൽ, പദ്ധതി സ്ഥാപിക്കാൻ ഉണ്ടായിരുന്ന കോടതി അതിന് ബാദ്ധ്യസ്ഥമല്ലാതിരിക്കാൻ അടിസ്ഥാനമായ ഒരു തത്വത്തെപ്പറ്റിയും എനിക്ക് അറിഞ്ഞുകൂടാത്തതാകുന്നു. ഒരു വൈദികന് തന്റെ ഉദ്യോഗത്തിലുള്ള അജീവനാന്താനുഭവം നൽകിക്കൊണ്ട്, അദ്ദേഹത്തെ തന്റെ ആരാധനാ സമൂഹത്തിൽ നിന്ന് (ഒരു നിശ്ചിത അളവിൽ) ആശ്രയവിമുക്തമാക്കുകയെന്നതായിരുന്നു, എസ്റ്റാബ്ലിഷ്ഡ് ചർച്ചിന്റെ നയം. ഈ സ്വഭാവത്തോടു കൂടിയതും, സ്ഥാപിച്ചു കിട്ടാൻ കോടതിയോട് ആവശ്യപ്പെട്ടിരിക്കുന്ന ട്രസ്റ്റ് മറ്റുവിധത്തിൽ സംഘടിപ്പിക്കപ്പെട്ടിട്ടുള്ളതുമായ ഒരു കേസിലെ, കോടതിയുടെ തീരുമാനത്തെ നിയന്ത്രിക്കാനായി എങ്ങനെ ഈ നയം വിപുലീകരിക്കാൻ കഴിയുമെന്ന് എനിക്ക് മനസ്സിലാകുന്നില്ല." നോൺ കൺഫോമിസ്റ്റ് സഭയിലെ വൈദികരെ നീക്കം ചെയ്യുന്നതിനെ സംബന്ധിക്കുന്ന വിവിധ കോടതി തീരുമാനങ്ങൾ "ഹാലിസ്ബറിയുടെ ഇംഗ്ലണ്ടിലെ നിയമങ്ങൾ" എന്ന ഗ്രന്ഥത്തിന്റെ രണ്ടാം വാല്യം 1586-ാം ഖണ്ഡികയിൽ ഇപ്രകാരം സംഗ്രഹിച്ചിട്ടുണ്ട്. "ചർച്ച് ഓഫ് ഇംഗ്ലണ്ടിലെ സ്ഥിരമായ ഉദ്യോഗം നൽകപ്പെട്ടിട്ടുള്ള ഒരു വൈദികനിൽ നിന്ന് വ്യത്യസ്തമായി, ഒരു നോൺ കൺഫോമിസ്റ്റ് സഭയിലെ വൈദികൻ ഒരു പ്രത്യേക ആചാരത്തിന്റെയോ കക്ഷികൾ തമ്മിലുള്ള ഉടമ്പടിയുടെയോ അഭാവത്തിൽ, അദ്ദേഹം ഉദ്യോഗം നോക്കുന്നതായ മന്ദിരം നിക്ഷിപ്തമായിരിക്കുന്നത് ട്രസ്റ്റികളിലോ, അതോ ആരാധനാ സമൂഹത്തിലോ, അതോ രണ്ടിലും കൂടിയോ, എങ്കിൽ ആ നിയമം നൽകിയത് ആരോ, ആയവരുടെ ഇഷ്ടത്തിലായിരിക്കും അദ്ദേഹം ഉദ്യോഗം വഹിക്കുക. അതുകൊണ്ട് ചാപ്പലോ, വൈദിക വസതിയോ കൈവശം വയ്ക്കുന്നതിനുള്ള വൈദികന്റെ അവകാശം നിയമനം നൽകിയവർ ആവശ്യപ്പെട്ടാലുടൻ അവസാനിക്കുന്നതാണ്. വീട്ടുസാധനങ്ങൾ മാറ്റുന്നതിനുള്ള അറിയിപ്പ് ലഭിച്ചിരിക്കാനും വൈദികന് അവകാശമുണ്ടായിരിക്കുന്നതല്ല. രാജി വയ്ക്കാൻ വൈദികനോട് ആവശ്യപ്പെട്ടുകൊണ്ട് അതിന് അവകാശപ്പെട്ടവർ യഥാവിധി പാസ്സാക്കുന്ന പ്രമേയം പിരിച്ചുവിടലിന് തുല്യമായിരിക്കും. .... വൈദികജോലി ബന്ധപ്പെട്ടിരിക്കുന്നതായ സമിതിയുടെ ഭരണഘടനയിൽ വൈദികനെ പിരിച്ചുവിടുന്നതിനുള്ള നടപടിക്രമ സമ്പ്രദായങ്ങൾ വ്യവസ്ഥ ചെയ്തിട്ടുള്ളതായാൽ, തീർച്ചയായും അത് അനുവർത്തിച്ചിരിക്കേണ്ടതാണ്."

ചർച്ച് ഓഫ് ഇംഗ്ലണ്ട് പ്രത്യേകമായുള്ള ഒരു നിലയിലാണ്. എസ്റ്റാബ്ലിഷ്ഡ് ചർച്ചിന്റെ നിയമം രാജ്യത്തെ നിയമത്തിന്റെ തന്നെ ഒരു ഭാഗമാണ്. ആ സഭയുടെ കോടതികൾ ഒരു സന്നദ്ധ സമൂഹത്തിന്റെ ആഭ്യന്തര തർക്കങ്ങൾ തീരുമാനിക്കുന്നതിനുള്ള സ്വകാര്യ ട്രൈബ്യൂണലല്ല.

Malankara Orthodox TV

സർ വില്യം ആൻസന്റെ ഭാഷയിൽ ഞാൻ പറയുമ്പോൾ ഇംഗ്ലീഷ് ചർച്ച് ഒരു എസ്റ്റാബ്ലിഷ്മെന്റ് ആണ്. ഗവണ്മെന്റുമായുള്ള ബന്ധത്തിൽ സഭ വലിയ അന്തസ്സ് അനുഭവിക്കുമ്പോൾ, സ്വയംഭരണത്തിന്റെ കാര്യത്തിൽ ഏറെ പരിമിതമായ അധികാരങ്ങൾ മാത്രം അനുഭവിക്കുന്നു. സഭ അതിന്റെ ഓരോ നടപടിയിലും ഗവണ്മെന്റിന്റെയും കോടതിയുടെയും നിയന്ത്രണത്തിൽ ആണ്. ഇക്കാര്യങ്ങൾ ഞാൻ പറയുന്നത് ചർച്ച് ഓഫ് ഇംഗ്ലണ്ടിലെ വൈദികരെ സംബന്ധിച്ചുള്ളതായ കേസുകൾ ഇപ്പോൾ നമ്മുടെ മുമ്പാകെയുള്ള തർക്കങ്ങൾക്ക് ബാധകമാക്കുന്നതിൽ, വേണ്ടതിലുമധികം ശ്രദ്ധാലുവായിരിക്കാൻ ഒരാൾക്ക് ആവുന്നതല്ലെന്ന് സൂചിപ്പിക്കാനാണ്. ഒരു സന്നദ്ധ മതസമൂഹത്തിലെ അംഗങ്ങൾക്കിടയിൽ സംജാതമാകുന്ന വിവാദത്തിൽ ആ സമൂഹത്തിന് എന്തെങ്കിലും ഭരണ ഘടനാ വ്യവസ്ഥകൾ ഉണ്ടെങ്കിൽ അതിനോ, അല്ലെങ്കിൽ അതിന്റെ കാനോനാകൾക്കോ പരമമായ പ്രാധാന്യം ആയിരിക്കും ഉണ്ടായിരിക്കുക. കോടതികൾ അവ ഫലത്തിൽ വരുത്തേണ്ടതുമാണ്.

ഒരു പ്രത്യേക സഭയുടെ ഈ ആചാരപ്രകാരമോ, കാനോനുകൾ അനുസരിച്ചോ ഒരു പാസ്റ്ററെ എന്തെങ്കിലും കാരണം പറയാതെ ട്രസ്റ്റികൾക്കോ, ബിഷപ്പിനോ നീക്കം ചെയ്യാനാവുമെങ്കിൽ, ഒരു വൈദികൻ ആ സഭയിലെ പാസ്റ്ററുടെ ഒരു ഉദ്യോഗം, താനും ആ ഉദ്യോഗവുമായുള്ള ബന്ധത്തെ നിയന്ത്രിക്കുന്നതായ ചട്ടങ്ങൾ പൂർണ്ണമായും നന്നായി മനസ്സിലാക്കിക്കൊണ്ടു സ്വീകരിക്കുന്നതായാൽ, തന്നെ പിരിച്ചുവിട്ടത് ഒരു അന്വേഷണ വിചാരണ കൂടാതെയായിരുന്നെന്നും അതിനു മുമ്പായി ട്രസ്റ്റികളോ, ബിഷപ്പോ സ്വാഭാവികനീതിക്ക് ആവശ്യമായ കാര്യങ്ങൾ പാലിച്ചിരുന്നില്ലെന്നും, വൈദികന് പിന്നീട് പരാതിപ്പെടാൻ ആവുന്നതല്ലെന്നാണ് എനിക്ക് തോന്നുന്നത്. സർ ഫ്രെഡറിക്ക് പൊള്ളോക്കിന്റെ "ലോ ഓഫ് റ്റോർട്ട്സ്" എന്ന ഗ്രന്ഥത്തിലെ ഒരു ഖണ്ഡിക ഇവിടെ ഉദ്ധരിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. അത് ഇപ്രകാരമാണ്. "എന്തൊക്കെയായാലും ഒരു പക്ഷേ, പാർലമെന്റിന്റെ അധികാര പ്രകാരമോ (അല്ലെങ്കിൽ വ്യവസ്ഥകൾ ബാധകമായിത്തീരുന്ന കക്ഷിയുടെ നേരത്തെയുള്ളതായ ഉടമ്പടി അനുസരിച്ചോ ആണെന്ന് തോന്നുന്നു), ഭരണസമിതിക്കോ, നിർവ്വാഹക സമിതിക്കോ, അല്ലെങ്കിൽ അസോസിയേഷന്റെ ഭൂരിപക്ഷത്തിനോ, ഉദ്യോഗത്തിൽ നിന്നോ അതുപോലെയുള്ള സ്ഥാനത്തു നിന്നോ, ഒരാളെ നീതിന്യായ നടപടികളുടെ സ്വഭാവത്തോടു കൂടിയ എന്തെങ്കിലും കൂടാതെയും, കാരണം യാതൊന്നും തന്നെ കാണിക്കാതെയും നീക്കം ചെയ്യാൻ അധികാരമുള്ളതാണ്. ഒരു പ്രത്യേക അധികാരസ്ഥാനം നീതിന്യായപരമായതോ, സമ്പൂർണ്ണാധികാരമുള്ളതോ എന്നത് തീർച്ചയായും അത് രൂപവൽക്കരിക്കപ്പെട്ട പ്രത്യേക പ്രമാണത്തിലെ വ്യവസ്ഥകളിൽ നിന്ന് തീരു

Malankara OrthodoxTV

മാനിക്കാവുന്നതായിരിക്കും.

ക്ലബ്ബുകളിൽ നിന്നുമുള്ള അംഗങ്ങളുടെ പുറത്താക്കലിന്റെ കാര്യത്തിൽപോലും, ഭരണസമിതിക്ക് നൽകപ്പെട്ടിട്ടുള്ള വിവേചനാധികാരം സമ്പൂർണ്ണമായതാണെങ്കിൽ, ആ സമിതി പുറത്താക്കിയ ഒരംഗത്തിന് ഒരു അന്വേഷണ വിചാരണ നടത്തിയിരിക്കേണ്ടതായിരുന്നെന്ന് വിജയകരമായി തർക്കിക്കാനാകുമോ എന്ന് എനിക്ക് സംശയമുണ്ട്. ഡാലിയുടെ "ക്ലബ്ബ് നിയമം" എന്ന പുസ്തകത്തിൽ താഴെപ്പറയുന്ന ഒരു ഭാഗമുണ്ട്. "പുറത്താക്കലിനുള്ള അധികാരം വിനിയോഗിക്കുന്നതും തീർച്ചയായും സ്വാഭാവികനീതിയുടെ തത്വങ്ങൾ പാലിച്ചുകൊണ്ടായിരിക്കണം. അത്തരമൊരു അധികാരം സമ്പൂർണ്ണാധികാര ചട്ടങ്ങളിൽ വ്യക്തമായി ഇല്ലാത്ത പക്ഷം, ആ അധികാരം വിനിയോഗിക്കുന്നവർ (ഉദാ: ഒരു ക്ലബ്ബ് കമ്മിറ്റി) ഒരു അർദ്ധ-നീതിന്യായ പദവിയിലായിരിക്കുന്നതാണ്. അവർ തീർച്ചയായും കുറ്റക്കാരനായ അംഗത്തിന് അറിയിപ്പു നൽകിയിരിക്കേണ്ടതാണ്. ആ അംഗത്തിന് തന്റെ ന്യായങ്ങൾ സമർത്ഥിക്കാനുള്ള ന്യായയുക്തമായ എല്ലാ അവസരങ്ങളും തീർച്ചയായും നൽകിയിരിക്കുകയും വേണം."

ഒരു ശിക്ഷ നൽകുന്നതിന് ചട്ടങ്ങളോ, കാനോനുകളോ ഏതെങ്കിലും പ്രത്യേക നടപടിക്രമം നിർദ്ദേശിക്കുന്നുണ്ടെങ്കിൽ ആ നടപടിക്രമം പാലിച്ചിരിക്കണമെന്നത് സുസ്ഥാപിതമായ ഒരു തത്വമാണ്. ഏതെങ്കിലും നടപടിക്രമത്തിന്റെ അഭാവത്തിൽ, "സ്വാഭാവികനീതി"ക്ക് ആവശ്യമായതെല്ലാം നിറവേറ്റിയിരിക്കണമെന്നതും അതുപോലെ തന്നെ സുസ്ഥാപിതമാണ്. മറ്റു വിധത്തിൽ പറയുന്നതായാൽ ആരോപിതമായിട്ടുള്ള കുറ്റത്തെക്കുറിച്ച് ഒരു അന്വേഷണ വിചാരണ നടത്തിയിരിക്കണം. എന്നാൽ കുറ്റത്തിന്റെ സ്വഭാവമോ ഓരോ കേസിലെയും വ്യത്യസ്തമായ സാഹചര്യങ്ങളോ അവ എന്തു തന്നെയായാലും, അന്വേഷണ വിചാരണ നടത്തുന്നതിൽ അനുവർത്തിച്ചിരിക്കേണ്ടതായ സ്ഥിരം ചട്ടങ്ങൾ എന്തെങ്കിലുമുണ്ടോ? അത്തരം ചട്ടങ്ങളില്ല. "സ്വാഭാവികനീതി" എന്ന ശൈലിപ്രയോഗത്തിന് തന്നെ കൃത്യതയുടെ കാര്യത്തിൽ ദയനീയമായ പോരായ്മയുണ്ടെന്നത് പലപ്പോഴും ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുള്ളതാണ്. Long V Bishop of Cape Town എന്ന കേസിലെ കിംഗ്സ്ഡൗൺ പ്രഭു, Local Government Board V Alridge എന്ന കേസിലെ പാർ മൂർ പ്രഭു എന്നിവരെപ്പോലെയുള്ള പ്രമുഖ ജഡ്ജിമാർ ഈ ശൈലിപ്രയോഗം പരാമർശിക്കുന്നു പോലുമില്ല. അതിനു പകരം അവർ ഉപയോഗിക്കുന്നത് - അവർ സോദ്ദേശ്യത്തോടെ ഉപയോഗിക്കുന്നുവെന്ന് ഞാൻ വിശ്വസിക്കുന്നു - അത്രതന്നെ തെറ്റാകാനിടയില്ലാത്ത പദമായ "സാരവത്തായ നീതി" (substantial Justice) ആണ്.

"സ്വാഭാവികനീതി" എന്ന പദം കൊണ്ട് അർത്ഥമാക്കുന്നത്, നടപടിപ്രക്രിയയുടെ ഫലം നീതിപൂർവ്വമാകണം എന്നതായിരിക്കുന്നിടത്തോളം,

ശബ്ദധോരണി ഏറിയ ശൈലി ആയേക്കാമെങ്കിലും അത് നിർദ്ദോഷ കരമായതാണ്. "സ്വാഭാവിക നിയമത്തെ" പ്രതിഫലിപ്പിക്കാൻ അത് ശ്രമിക്കുന്നിടത്തോളം, മറ്റ് സവിശേഷതകൾക്ക് ഉപയോഗിച്ചുപോരുന്ന ഒരു പദത്തിന്റെ നീതിശാസ്ത്ര മണ്ഡലത്തിലേക്കുള്ള കുഴയ്ക്കുന്നതും, നീതികരണമില്ലാത്തതുമായ മാറ്റിസ്ഥാപിക്കലായിരിക്കും. മറ്റ് ഉദ്ദേശ്യങ്ങൾക്കായി അതിനെ ആശ്രയിക്കുന്നിടത്തോളം അത് പൊള്ളത്തരവുമായിരിക്കുന്നതാണ്." ലോക്കൽ ഗവൺമെന്റ് ബോർഡ് കേസിന്റെ വിധിയിൽ ഷാ പ്രഭു പ്രസ്താവിച്ചിരിക്കുന്നു: "സ്വാഭാവികനീതി" എന്ന ശൈലി പ്രയോഗം ഇത്തരം കേസുകളുടെ വാദങ്ങളിലും, ചിലപ്പോൾ വിധിപ്രഖ്യാപനങ്ങളിലും കാണുന്നുണ്ട്. എന്റെ പ്രഭുക്കന്മാരെ, ഒരു സെൻട്രൽ അഡ്മിനിസ്ട്രേറ്റീവ് ബോർഡ് ഒരു തദ്ദേശ ഗവൺമെന്റ് സ്ഥാപനത്തിൽ നിന്നുള്ള അപ്പീൽ പരിഗണിക്കുമ്പോൾ, നീതിപൂർവ്വം പ്രവർത്തിക്കാനും, നീതിപൂർവ്വമായ മാർഗ്ഗങ്ങളിലൂടെ നീതിപൂർവ്വമായ തീരുമാനത്തിൽ എത്തിച്ചേരാനും പരമാവധി യത്നിക്കേണ്ടതാണ്. (ബന്ധപ്പെട്ട) നിയമത്തിൽ ഇതിനുള്ള മാർഗ്ഗങ്ങൾ നിർദ്ദേശിച്ചിട്ടുണ്ടെങ്കിൽ അവ തീർച്ചയായും ഉപയോഗപ്പെടുത്തിയിരിക്കണം. വ്യക്തമായ നിർദ്ദേശങ്ങൾ അതിൽ നൽകിയിട്ടില്ലെങ്കിൽ തന്നെയും, ബോർഡ് തീർച്ചയായും സത്യസന്ധമായും, സത്യസന്ധമായ മാർഗ്ഗങ്ങളിലൂടെയും പ്രവർത്തിച്ചിരിക്കേണ്ടതാണ്. ഈ കാര്യങ്ങളിൽ നീതിന്യായപരമായുള്ള ചില മാർഗ്ഗങ്ങളും ചില രീതികളും അനുകരിക്കാൻ ഏറെ സംഭാവ്യത ഉണ്ടായിരിക്കാം. അഭിഭാഷകരുടേതുപോലുള്ള രീതികൾക്ക് അഭിഭാഷകരിൽ നിന്ന് പ്രത്യേകമായ പ്രീതി ലഭിച്ചേക്കാവുന്നതാണ്. എന്നാൽ തങ്ങളുടെ സ്വന്തമായ രീതികൾ അഡ്മിനിസ്ട്രേറ്റീവ് ഓഫീസർമാരുടെയോ, എക്സിക്യൂട്ടീവ് ഓഫീസർമാരുടെയോ മേൽ അടിച്ചേൽപ്പിക്കുന്നത് ശരിയാണെന്നാണ് കോടതികളുടെ അനുമാനമെങ്കിൽ, അത് അവകാശമില്ലാത്തതായ ഒന്നിന്റെ കൈയടക്കലായിരിക്കും. നീതിന്യായ കോടതികളുടെ ആവശ്യമാണ് സ്വാഭാവികനീതിയുടെ നടപടിക്രമങ്ങൾ, എന്ന സങ്കല്പം പൂർണ്ണമായും അടിസ്ഥാനമില്ലാത്തതാകുന്നു. ഇത് വ്യക്തമായും നടപടിക്രമങ്ങളുടെ ചുവടുവെയ്പ്പുകൾക്കോ, വാദങ്ങളുടെ രീതികൾക്കോ, ബാധകമായിരിക്കുന്നതാണ്." മനുഷ്യവാസത്തിനു യോഗ്യമല്ലാത്ത ഒരു വീട് അടച്ചിടുന്നതിന് നൽകപ്പെട്ട ഉത്തരവിനെതിരായുള്ളതും, ഗവൺമെന്റ് ബോർഡ് കേട്ടതുമായ ഒരു അപ്പീലിനെ പരാമർശിച്ചുകൊണ്ടാണ് ഷാ പ്രഭു ഇപ്രകാരം അഭിപ്രായപ്പെട്ടതെന്ന കാര്യം ശ്രദ്ധിക്കേണ്ടതാണ്.

എന്റെ അഭിപ്രായത്തിൽ ഈ ശൈലി പ്രയോഗങ്ങൾ ആഭ്യന്തരമായി സംഘടിപ്പിക്കപ്പെടുന്ന ട്രൈബ്യൂണലുകൾക്കും ഒരേപോലെ നന്നായി ബാധകമാകുന്നതായിരിക്കും. നീതിപൂർവ്വമായ നടപടി ഉണ്ടായിരിക്കണ

Malankara Orthodox TV

മെന്നതാണ് എന്റെ വീക്ഷണത്തിൽ ആകെക്കൂടി ആവശ്യമായിട്ടുള്ളത്. ഒരാളെ ശിക്ഷിക്കുന്നതിനു മുമ്പായി അയാളുടെ ന്യായവാദങ്ങൾ കേട്ടിരിക്കണം. അഭിഭാഷകർ മനസ്സിലാക്കിയിരിക്കുന്ന തരത്തിലുള്ളതായ ഒരു ക്രമവൽകൃത വിചാരണ ആവശ്യമില്ലാത്തതാകുന്നു.

"കോടതി മുമ്പാകെയുള്ള നടപടികളിൽ അനുവർത്തിച്ചുപോരുന്നതായ അതേ ഔപചാരികതകളോടെ, കുറ്റപത്രം കേൾക്കുന്നതിന് നടപടി സ്വീകരിക്കാൻ ട്രൈബ്യൂണൽ ബാദ്ധ്യസ്ഥമല്ല. ഒരു മേധാവി ഒരു കീഴുദ്യോഗസ്ഥനെ, ഉദാഹരണത്തിന് ഒരു പള്ളിയുടെ ചുമതലയുള്ള വൈദികൻ പള്ളിയിലെ ക്ലാർക്കിനെ, കൃത്യവിലോപത്തിന് പിരിച്ചുവിടുന്നതിനെ നീതീകരിക്കാൻ മതിയാകുന്നതിനേക്കാൾ കൂടിയ രീതിയിലുള്ള ഒരു നടപടിയും ആവശ്യമില്ല. എന്നാൽ കുറ്റക്കാരനെന്ന് സങ്കല്പിക്കപ്പെടുന്നയാളെ കുറ്റം എന്തെന്നത് അറിയിച്ചിരിക്കേണ്ടതും, അത് നിഷേധിക്കാനുള്ള ന്യായമായ അവസരം അയാൾക്ക് നൽകിയിരിക്കേണ്ടതും ആവശ്യമാണ്." പാർക്കർ ബി. Bonaker V Evans (117 E.R. 840) എന്ന കേസിൽ പ്രസ്താവിച്ചു. ഒരു ഡൊമസ്റ്റിക് ട്രൈബ്യൂണലിന്റെ നടപടികൾ ഒരു ക്രിമിനൽ പ്രോസിക്യൂഷന്റെ നടപടികളുടെ അത്രത്തോളം അനുരൂപമാക്കേണ്ട ആവശ്യമില്ലാത്തതാകുന്നുവെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. Osgood V Nelson (English and Irish Appeals) എന്ന കേസിൽ കോളൻസേയ് പ്രഭു പറയുന്നത് ഇപ്രകാരമാണ്. "ജഡ്ജി തന്നെ സാക്ഷിയെ നേരിട്ട് കാണുകയോ കേൾക്കുകയോ ചെയ്യേണ്ട ആവശ്യമില്ല. ... നടപടിക്രമങ്ങളുടെ ഒരു പദ്ധതി മറ്റൊന്നിനേക്കാൾ മെച്ചമായിരിക്കാം. എന്നാൽ വാങ്മൂലവും രേഖാമൂലവുമായ പദ്ധതികൾ രണ്ടും മത്സര നടപടിക്രമങ്ങളായി ഇപ്പോഴും തുടരുന്നു. ...... പ്രതിയെ നേരിട്ട് കേൾക്കേണ്ടതായ ആവശ്യമില്ല." Local Goverment Board V Alridge എന്ന കേസിൽ ഹാമിൽട്ടൻ എൽ. ജെ. (പിന്നീട് സമ്മർ പ്രഭു) പറയുന്നു, "ഡൊമസ്റ്റിക് ട്രൈബ്യൂണലുകൾ ഒരു തീരുമാനത്തിൽ എത്തേണ്ടത് ശരിയായ അന്വേഷണത്തിനു ശേഷം മാത്രമായിരിക്കണം. അതായത് പ്രതിക്ക് നോട്ടീസ് നൽകിക്കൊണ്ടായിരിക്കണം അന്വേഷണം. നിയമപരമായ തെളിവെന്നോ, കർശനമായി നിയമപരമല്ലെങ്കിലും സ്വീകാര്യമല്ലാതായേക്കാവുന്ന തെളിവെന്നോ ഞാൻ പറയുന്നില്ല. പക്ഷേ, തങ്ങളുടെ മുമ്പാകെയുള്ള വസ്തുതാ പ്രശ്നത്തിന്മേലുള്ളതും, സത്യത്തെ സംബന്ധിച്ചിടത്തോളം തങ്ങൾക്ക് തന്നെ തൃപ്തികരമായതുമായ തെളിവെടുത്തുകൊണ്ടുള്ള ഒരു അന്വേഷണമായിരിക്കണം അത്." Lobouchere V Earl of Wharncliffe എന്ന കേസിൽ ജസ്സൽ എം. ആർ. പറയുന്നത് നൽകാൻ പോകുന്ന ശിക്ഷ എന്തായിരിക്കുമെന്ന് പ്രതിയെ അറിയിച്ചിരിക്കേണ്ട ആവശ്യമില്ലെന്നാണ്. അദ്ദേഹം തുടർന്നു പറയുന്നു: "വാദം കേൾക്കപ്പെടുകയും കുറ്റക്കാരനെന്ന് കണ്ടെ

Malankara Orthodox TV

ത്തുകയും ചെയ്ത ഒരു കക്ഷിക്ക്, ശിക്ഷ എന്തായിരിക്കുമെന്ന് താൻ അറിഞ്ഞിരുന്നില്ലെന്ന് പരാതിപ്പെടാൻ അവകാശമുണ്ടെന്ന് ശക്തിപൂർവ്വം വാദിച്ചിരിക്കുന്നതായി ഞാൻ കരുതുന്നില്ല. നിങ്ങൾ എന്നോട് എന്തു ചെയ്യുമായിരുന്നെന്ന് എനിക്ക് അറിവുണ്ടായിരുന്നെങ്കിൽ ഞാൻ അനുസരിക്കുമായിരുന്നുവെന്നു പറയാൻ ഒരാൾക്ക് അവകാശമില്ലാത്തതാകുന്നു. അയാൾക്ക് അങ്ങനെ പറയുക എളുപ്പമായിരിക്കാം. എന്നാൽ നീതിക്ക് അത് ആവശ്യമായിരിക്കുന്നതല്ല." Bartlet V Kirwood എന്ന കേസിൽ ജഡ്ജി കോൾ റിഡ്ജ് പറഞ്ഞിരിക്കുന്നു, "സ്വാഭാവികനീതി"ക്ക് ആവശ്യമായ കാര്യങ്ങളെക്കുറിച്ച് പരിഗണിക്കേണ്ടി വന്ന ഇംഗ്ലണ്ടിലെ പ്രമുഖരായ ചില ജഡ്ജിമാരുടെ വിധിന്യായങ്ങളിൽ നിന്ന് ഞാൻ ഈ ഭാഗങ്ങൾ ഉദ്ധരിച്ചത് ആ ജഡ്ജിമാരുടെ അഭിപ്രായത്തിൽ ഒരു അന്വേഷണ വിചാരണ നടത്തുന്നതിൽ ഒരു ഡൊമസ്റ്റിക് ട്രൈബ്യൂണലിനുള്ള സ്വാതന്ത്ര്യത്തിന്റെ വ്യാപ്തി എത്രമാത്രമുണ്ടെന്നതിനെക്കുറിച്ച്, ഒരു ധാരണ നമുക്ക് ലഭിച്ചേക്കാമെന്നതിനാലാണ്."

"സ്വാഭാവികനീതി"ക്ക് ആവശ്യമായ കാരണങ്ങൾ നിറവേറ്റപ്പെട്ടിട്ടുണ്ടോ എന്ന് നിർണ്ണയിക്കുന്നതിനുള്ള രീതിയിൽ ഒരു കാലത്ത് ഇംഗ്ലണ്ടിലെ കോടതികൾ വേണ്ടതിലധികം ശ്രദ്ധ ചെലുത്തിയിരുന്നു. ഇംഗ്ലണ്ടിലെ സിവിൽ കോടതികളിലെ പ്രത്യേക നടപടിക്രമമായിരുന്ന നാട്ടാചാരത്തിന് തീർച്ചയായും ഇതുമായി എന്തെങ്കിലും ബന്ധമുണ്ടായിരുന്നിരിക്കണം. നേരത്തെ ഇംഗ്ലീഷ് കോടതികളിൽ നിന്ന്, പ്രതി ഹാജരായ ഫലം വരുമാറ് പ്രതിക്കുവേണ്ടിയുള്ള (അഭിഭാഷകന്റെ) ഹാജരാകൽ കൂടാതെ, പ്രതിക്കെതിരായി ഒരു ഡിക്രി വാദിക്ക് ലഭിക്കുമായിരുന്നില്ല. പാർലമെന്റ് വ്യക്തമായും ഈ ലക്ഷ്യത്തിനുവേണ്ടി നിർമ്മിച്ചിട്ടുള്ള നിയമമനുസരിച്ച്, കോടതിയിൽ ഒന്നുകിൽ പ്രതി യഥാർത്ഥത്തിൽ ഹാജരാകുകയോ, അല്ലാത്തപക്ഷം പകരം പ്രതിക്കുവേണ്ടി വാദി അഭിഭാഷകനെ ഹാജരാക്കുകയോ ചെയ്യുന്നതാണ്. ഒരു കക്ഷിക്കെതിരെ ഒരു വിധി പ്രഖ്യാപിച്ചിരിക്കേണ്ടതിനു മുമ്പായി, തന്റെ ന്യായം സമർത്ഥിക്കാനുള്ള അവസരം അയാൾക്ക് ലഭിക്കാതെയും, കോടതിയിൽ അയാൾ ഹാജരാകാതെയും അയാൾക്കെതിരെ നടപടി സ്വീകരിക്കാനാവുന്നതല്ലെന്നത്, മാറ്റമില്ലാത്ത ഒരു പൊതു നിയമ തത്വമാണെന്ന് കരുതിയിരുന്നതിനാലാണ് ആ നിയമം ഉണ്ടാക്കിയത്. Capel V Child എന്ന കേസ് തീരുമാനിക്കുമ്പോൾ ഇംഗ്ലണ്ടിലെ സിവിൽ കോടതികളിലെ നടപടിക്രമചട്ടം ഇതായിരുന്നെന്ന് ആ കേസിലെ വിധിയിൽ നിന്നു തന്നെ കാണാവുന്നതാണ്. ഇംഗ്ലീഷ് ജഡ്ജിമാരുടെ മുമ്പാകെ ഇത്തരമൊരു നടപടിക്രമം ഉണ്ടായിരിക്കെ, "സ്വാഭാവികനീതി"യുടെ ആവശ്യങ്ങൾ പരിഗണിക്കേണ്ടതായി വന്നപ്പോൾ അവർ അതി കർക്കശ വിമർശനക്കാരായിരുന്നത്

Malankara Orthodox TV

എന്തെങ്കിലും അത്ഭുതമാണോ? പക്ഷേ കാലങ്ങൾ മാറിയിരിക്കുന്നു. ലോക്കൽ ഗവൺമെന്റ് ബോർഡിന്റെ കേസിൽ സമ്മർ പ്രഭു (അന്ന് ഹാമിൽട്ടൻ എൽ. ജെ.) വിദേശ കോടതിവിധികൾ സംബന്ധിച്ച "സ്വാഭാവിക നീതി"യുമായി ബന്ധപ്പെട്ട പഴയതും പുതിയതുമായ ഇംഗ്ലീഷ് കേസുകൾ പുനപ്പരിശോധിച്ചശേഷം പ്രസ്താവിച്ചിരിക്കുന്നത്, "മറ്റ് ട്രൈബ്യൂണലുകളുടെ നടപടിക്രമങ്ങളുടെ കാര്യത്തിൽ സഹിഷ്ണുത പുലർത്തുന്ന സാധന പാഠങ്ങൾ – ഏറ്റവും അടുത്തകാലത്തെ വിധികളെയാണ് അദ്ദേഹം അർത്ഥമാക്കുന്നത് – തന്നെ അഗാധമായി സ്വാധീനിച്ചതായി ബോദ്ധ്യപ്പെടാതിരിക്കാൻ തനിക്ക് ആവുന്നില്ല" എന്നാണ്.

### കർശനചട്ടങ്ങളില്ല

"സ്വാഭാവികനീതി"യുടെ ആവശ്യങ്ങൾക്ക് അനുരൂപമാകുന്നതിന് ഡൊമസ്റ്റിക് ട്രൈബ്യൂണൽ അനുവർത്തിച്ചിരിക്കേണ്ടതായ കർശന ചട്ടങ്ങളൊന്നുമില്ല. ഒരു പ്രതിക്ക് നീതിപൂർവ്വമായ വിചാരണ ലഭിച്ചിരുന്നോ എന്നത് ഓരോ കേസിലെയും വസ്തുതകളെ ആശ്രയിച്ചിരിക്കുന്നതാണ്. ഉദാഹരണത്തിന് ഒരു മേധാവി തന്റെ നേരിട്ട് കീഴിൽ ദീർഘകാലമായി ജോലി ചെയ്തു വരുന്നയാളെ ശിക്ഷിക്കണമെന്ന് ആഗ്രഹിക്കുന്നു. അയാൾ ചെയ്തതായും, ചെയ്യാതിരുന്നതായും ആരോപിക്കപ്പെടുന്ന കൃത്യങ്ങൾ നേരിട്ടു ഗ്രഹിക്കാൻ മേധാവിക്ക് ധാരാളം അവസരങ്ങൾ ലഭിച്ചിരുന്നു. ഇതേ മേധാവി തന്നെ, തന്റെ സാന്നിദ്ധ്യത്തിലല്ലാതെ ജോലി നിർവ്വഹിക്കുന്നയാളെ ശിക്ഷിക്കാൻ ആഗ്രഹിക്കുന്നുവെന്നിരിക്കട്ടെ. മേധാവി ഇതിലേക്ക് സ്വാഭാവികമായും വ്യത്യസ്ത രീതികളിലുള്ള രണ്ട് അന്വേഷണ വിചാരണകളായിരിക്കും നടത്തുക. ഒന്നു മറ്റേതിനേക്കാൾ വിപുലമായതായിരിക്കും. ഓരോ കേസിലും നീതിപൂർവ്വമായ വിചാരണ നടന്നോ ഇല്ലയോ എന്നത് വസ്തുതാപരമായ ഒരു പ്രശ്നമായിരിക്കുന്നതാണ്. നേരത്തെ പരാമർശിക്കപ്പെട്ടു കഴിഞ്ഞ ബാർട്ട്ലെറ്റിന്റെ കേസിലെ ചീഫ് ജസ്റ്റീസ് കാംപ്ബെൽ പ്രഭുവിന്റെ വിധിന്യായമാണ് ഈ വീക്ഷണത്തിൽ എന്നെ പിന്തുണയ്ക്കുന്നത്.

### കേസിന്റെ വസ്തുതകളിലേയ്ക്ക്

അടുത്തതായി ഈ കേസിന്റെ (റിവ്യൂ കേസിന്റെ) വസ്തുതകളിലേക്ക് ഞാൻ കടക്കുകയാണ്. ഒരു മെത്രാപ്പോലീത്തായെ മുടക്കുന്നതിനുള്ള പ്രത്യേക നടപടിക്രമങ്ങളെപ്പറ്റി 18 അക്കം കാനോനിൽ പറഞ്ഞിട്ടില്ല. അതുകൊണ്ട് അബ്ദള്ളാ പാത്രിയർക്കീസ് എൽ. അക്കം മുടക്കു കല്പന പറപ്പെടുവിക്കുന്നതിന് മുമ്പായി, യഥാർത്ഥമായ നീതിയുടെ തത്വങ്ങൾ ആവശ്യപ്പെടുന്നപ്രകാരമുള്ളതായ ഒരു അന്വേഷണ വിചാരണ നടത്തുകയുണ്ടായോ എന്ന് നമുക്ക് നോക്കേണ്ടതുണ്ട്. പ്രതികൾ

Malankara Orthodox TV

അവർ ആശ്രയിക്കുന്ന വിവിധ കൂടിക്കാഴ്ചകളും, ആ കൂടിക്കാഴ്ചകളിൽ നടന്ന സംഭാഷണങ്ങളുടെ അവർ ആവശ്യപ്പെടുന്നതുപോലെയുള്ള സ്വഭാവവും സ്ഥാപിക്കുന്നതിൽ വിജയിച്ചിരുന്നെങ്കിൽ, എൽ. അക്കത്തിൽ ഒന്നാം പ്രതിക്കെതിരായി പറഞ്ഞിട്ടുള്ള കുറ്റങ്ങളിൽ ചിലതിനെ സംബന്ധിച്ചിടത്തോളമെങ്കിലും അദ്ദേഹത്തിന് നീതിപൂർവ്വമായ ഒരു വിചാരണ ലഭിച്ചില്ലെന്ന് പറയാനാവുമെന്ന് ഞാൻ കരുതുന്നില്ല. പ്രതികളുടെ ഭാഷ്യ പ്രകാരം ആദ്യത്തെ കൂടിക്കാഴ്ച്ചയിൽ (സുന്നഹദോസ് വിളിച്ചു കൂട്ടിയ 1085 വൃശ്ചികം 11-ന് വെള്ളിയാഴ്ച്ച) സുന്നഹദോസിൽ കലക്കം സൃഷ്ടിച്ചതിനെയും, മാനേജിംഗ് കമ്മിറ്റി പാസാക്കിയ ചില പ്രമേയങ്ങൾ ചർച്ച ചെയ്യുന്നതിനെതിരെ അതേ സുന്നഹദോസിൽ തടസ്സമുണ്ടാക്കിയതിനെയും, കൂടാതെ ആലപ്പുഴ വസ്തു വിറ്റതിനെയും സംബന്ധിച്ച് പാത്രിയർക്കീസ് ഒന്നാം പ്രതിയെ ചോദ്യം ചെയ്യുകയുണ്ടായി. ഇതിനുള്ള ഒന്നാം പ്രതിയുടെ മറുപടി താൻ സുന്നഹദോസിൽ സംബന്ധിച്ചിരുന്നില്ലെന്നും, താൻ തന്റെ മുറിയിൽ തന്നേയായിരുന്നെന്നും, പ്രമേയങ്ങൾ സുന്നഹദോസിൽ ചർച്ച ചെയ്യേണ്ട ആവശ്യമില്ലായിരുന്നെന്നും ആലപ്പുഴ വസ്തു തനിച്ചു വിൽക്കാൻ താൻ തികച്ചും അർഹനായിരുന്നെന്നുമായിരുന്നു.

രണ്ടാമത്തെ കൂടിക്കാഴ്ചയിൽ മെത്രാന്മാരുടെ സ്ഥാനാഭിഷേകത്തെയും, മൂറോൻ കൂദാശയെയും സംബന്ധിച്ച് ഫാ. പി. റ്റി. ഗീവറുഗീസ് സ്കൂളിൽ പഠിപ്പിച്ച തെറ്റായ സിദ്ധാന്തങ്ങളെക്കുറിച്ച് ഒന്നാം പ്രതിയെ പാത്രിയർക്കീസ് ചോദ്യം ചെയ്തു. ഫാ. ഗീവറുഗീസ് അത്തരം സിദ്ധാന്തങ്ങൾ പഠിപ്പിക്കുന്നതിനുള്ള സംഭാവ്യത ഇല്ലെന്നും, അഥവാ അദ്ദേഹം പഠിപ്പിച്ചിട്ടുണ്ടെങ്കിൽ തീർച്ചയായും അവ ശരിയായിരിക്കണമെന്നും ഒന്നാം പ്രതി മറുപടി നൽകി.

“ജാത്യാഭിമാനി” എന്ന പേരിലുള്ള ഒരു ലഘുലേഖയെ സംബന്ധിക്കുന്നതായിരുന്നു മൂന്നും നാലും കൂടിക്കാഴ്ചകൾ. ലഘുലേഖ കാണുകയുണ്ടായോ എന്നും അതിൽ പറഞ്ഞിരിക്കുന്ന അനുചിതമായ കാര്യങ്ങളെക്കുറിച്ച് എന്തെങ്കിലും അന്വേഷണം നടത്തുകയുണ്ടായോ എന്നും പാത്രിയർക്കീസ് ഒന്നാം പ്രതിയോട് ചോദിച്ചു. ലഘുലേഖയിലൂടെ കണ്ണോടിച്ച ശേഷം അത് മേശപ്പുറത്ത് ഇട്ടിട്ട് “അതേപ്പറ്റിയെല്ലാം എനിക്കറിയാം. അതിൽ തെറ്റായി യാതൊന്നുമില്ല” എന്ന് പറഞ്ഞുകൊണ്ട് ഒന്നാം പ്രതി നടന്നകന്നു.

അഞ്ചാമത്തെ കൂടിക്കാഴ്ചയിൽ കന്നിമാസയോഗത്തിൽ നടന്ന സംഭവങ്ങളെപ്പറ്റി എന്തെങ്കിലും അന്വേഷണങ്ങൾ ഒന്നാം പ്രതി നടത്തിയോ എന്ന് അദ്ദേഹത്തിൽ നിന്നും അറിയുന്നതിന് പാത്രിയർക്കീസ് അഭിലഷിച്ചു. ആ യോഗത്തിൽ താൻ സന്നിഹിതനായിരുന്നില്ലെന്നും, അവിടെ പല കാര്യങ്ങൾ നടന്നിരിക്കാമെന്നും, അവയെപ്പറ്റി തനിക്ക് നിശ്ചയമി

Malankara Orthodox TV

ല്ലെന്നും, മറ്റുള്ളവർ പറഞ്ഞതിനോ, ചെയ്തതിനോ താൻ ഉത്തരവാദിയ ല്ലെന്നും ഒന്നാം പ്രതി ധിക്കാരപരമായ സ്വരത്തിൽ മറുപടി നൽകി.

പരുമലയിൽ നടന്ന ആറാമത്തെ കൂടിക്കാഴ്ചയിൽ തന്നെ വിമർശിച്ചു കൊണ്ട് "മലയാള മനോരമ"യിൽ വന്ന ഒരു ലേഖനം കണ്ടുകൊണ്ട്, അതേക്കുറിച്ച് പാത്രിയർക്കീസ് ഒന്നാം പ്രതിയോട് ചോദിച്ചു. അതിൽ ആക്ഷേപാർഹമായി യാതൊന്നുമില്ലെന്നും, മലങ്കരയിൽ ഉയർന്നു നിന്നി രുന്ന പാത്രിയർക്കീസിന്റെ പ്രശസ്തി താഴ്ത്തിയിരിക്കണമെന്നും, നിഷേ ധസ്വരത്തിൽ ഒന്നാം പ്രതി മറുപടി നൽകി.

പഴയസെമിനാരിയിൽ നടന്ന അവസാനത്തെ കൂടിക്കാഴ്ചയിൽ, നേര ത്തെ ചോദ്യം ചെയ്യപ്പെട്ടിരുന്ന കുറ്റങ്ങളെക്കുറിച്ചുള്ള സമാധാനം എന്തു കൊണ്ടാണ് സമർപ്പിക്കാതിരുന്നതെന്നും, മെത്രാപ്പോലീത്താമാർ ആവ ശ്യപ്പെട്ടിട്ടും എന്തുകൊണ്ടാണ് തന്റെ മുമ്പാകെ വരാതിരുന്നതെന്നും, പാത്രിയർക്കീസ് ഒന്നാം പ്രതിയോട് ചോദിച്ചു. ഇതിനു പുറമെ, സമാ ധാനം സമർപ്പിക്കാതിരുന്നാൽ ഒന്നാം പ്രതിക്കെതിരെ താൻ കർശന നടപടി സ്വീകരിക്കുന്നതാണെന്നും പാത്രിയർക്കീസ് അദ്ദേഹത്തോട് പറ ഞ്ഞു. തന്നെ ചോദ്യം ചെയ്യുന്നതിന് പാത്രിയർക്കീസിന് അധികാരമി ല്ലെന്നും, അദ്ദേഹത്തിന്റ പക്കൽ ഒരു വെടിക്കുള്ള മരുന്നു മാത്രമേയു ള്ളെന്നും ഒന്നാം പ്രതി തിരിച്ചടിച്ചു.

ഈ ഏഴു കൂടിക്കാഴ്ചകളും യഥാർത്ഥത്തിൽ നടന്നുവെന്നും, മേൽ പ്രസ്താവിച്ച പ്രകാരമുള്ളതായിരുന്നു കൂടിക്കാഴ്ചകളിലെ സംഭാഷണ ങ്ങളുടെ സ്വഭാവമെന്നും സങ്കല്പിക്കുക. ഒന്നാം പ്രതിയെ മുടക്കുന്നതിനു മുമ്പായി യഥാർത്ഥമായ നീതിക്ക് ആവശ്യമായ കാര്യങ്ങളെല്ലാം പാത്രി യർക്കീസ് അനുവർത്തിച്ചിരുന്നുവെന്ന് അപ്പോൾ പറയാനാവുമോ? "ജാത്യാഭിമാനി"യെപ്പറ്റി എല്ലാം തനിക്ക് അറിയാമായിരുന്നെന്നും, അതിൽ തെറ്റായി യാതൊന്നുമില്ലായിരുന്നെന്നും പാത്രിയർക്കീസിനോട് ഒന്നാം പ്രതി പറഞ്ഞപ്പോൾ, അതിനെ ആ ലഘുലേഖയിൽ പ്രകടിപ്പിച്ചി രുന്ന അഭിപ്രായങ്ങളും വികാരങ്ങളും ഒന്നാം പ്രതി പുലർത്തിയിരുന്ന തായി പാത്രിയർക്കീസിന് ഗണിക്കാതിരിക്കാനാകുമോ? ലഘുലേഖയിൽ വിവരിച്ചിരിക്കുന്ന അഭിപ്രായങ്ങൾ പുലർത്തിയതിന് ഒന്നാം പ്രതിയെ തെറ്റുകാരനെന്നു വിധിക്കുന്നതിനു മുമ്പായി, പാത്രിയർക്കീസിന്റെ ഭാഗ ത്തുനിന്ന് എന്തെങ്കിലും കൂടുതൽ അന്വേഷണ വിചാരണ നടന്നിരിക്ക ണമായിരുന്നോ? യഥാർത്ഥമായ നീതി കിട്ടുന്നതിന് എന്തെങ്കിലും കൂടു തൽ അന്വേഷണ വിചാരണ നടത്തിയിരുന്നിരിക്കണമെന്ന് ഞാൻ കരുതു ന്നില്ല. കൂടിക്കാഴ്ചകൾ പലതിലും വച്ച് പാത്രിയർക്കീസിന്റെ ചോദ്യങ്ങ ൾക്ക് മറുപടി നൽകിയപ്പോൾ, തന്റെ സ്ഥാനത്തുള്ള ഒരാൾ സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ പാത്രിയർക്കീസിനോട് സംസാരിക്കുന്നതിൽ

Malankara Orthodox TV

നിന്ന്, തികച്ചും അനുചിതമായ ഒരു ഭാവമാണ് ഒന്നാം പ്രതി കൈക്കൊണ്ടത്. മറുപടി നൽകിയപ്പോഴുള്ള ഒന്നാം പ്രതിയുടെ ഭാവം സംബന്ധിച്ച തന്റെ സ്വന്തം തീരുമാനത്തിന്മേൽ പാത്രിയർക്കീസിന് നടപടിയെടുക്കാൻ ആവില്ലെന്നുണ്ടോ? അതോ ഇക്കാര്യത്തിനുപോലും ഒരന്വേഷണ വിചാരണ നടത്തിയിരിക്കേണ്ടതുണ്ടോ? കുറെ കൂടിക്കാഴ്ചകളുടെയും കൂടി കാര്യത്തിലും, സമാനമായ വിമർശനം നടത്താനാവുന്നതാണ്. വിവിധ കൂടിക്കാഴ്ചകളെപ്പറ്റിയുള്ള പ്രതികളുടെ കഥ നാം വിശ്വസിക്കുന്നതായാൽ, L അക്കം മുടക്കു കല്പനയിൽ പറഞ്ഞിട്ടുള്ള ചില കുറ്റങ്ങളുടെ കാര്യത്തിലെങ്കിലും, പാത്രിയർക്കീസ് യഥാർത്ഥമായ നീതിക്ക് ആവശ്യമായുള്ള കാര്യങ്ങൾ നിറവേറ്റാൻ മതിയായ ഒരന്വേഷണ വിചാരണ നടത്തുകയുണ്ടായെന്ന്, ഞാൻ തീർച്ചയായും ധരിക്കേണ്ടിയിരിക്കുന്നു. ഒന്നാം പ്രതി സമ്മതിക്കുന്നപ്രകാരം, മുടക്കു കല്പനയിൽ പറഞ്ഞിരിക്കുന്ന കുറ്റങ്ങളിൽ ഏതെങ്കിലുമൊന്ന് മുടക്കു ശിക്ഷ നൽകുന്നതിന് മതിയായ കാരണമായിരിക്കുന്നതാണ്.

എന്നാൽ ഈ കൂടിക്കാഴ്ച്ചകളെക്കുറിച്ചുള്ള പ്രതികളുടെ ഭാഷ്യം ശരിയാണോ എന്നതാണ് പ്രശ്നം. കൂടിക്കാഴ്ചകളെ സംബന്ധിക്കുന്ന തെളിവുകൾ മതിക്കുന്നതിൽ ഞാൻ ഏറ്റവും അധികം സൂഷ്മതയോടു കൂടിയ പരിഗണന നൽകി. ഇക്കാര്യത്തിലുള്ള പ്രതിഭാഗം സാക്ഷികളുടെ മൊഴികളിന്മേൽ നടപടി സ്വീകരിക്കുന്നത് സുരക്ഷിതമല്ലെന്ന നിഗമനത്തിലാണ് ഞാൻ എത്തിച്ചേർന്നിരിക്കുന്നത്. തെളിവുകൾ വിശദമായി ചർച്ച ചെയ്യാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ചീഫ് ജസ്റ്റീസ് തന്റെ വിധിന്യായത്തിൽ അത് വളരെ വിശദമായി ചർച്ച ചെയ്തിട്ടുണ്ട്. തെളിവുകളുമായി ബന്ധപ്പെട്ട ചില സുപ്രധാന സാഹചര്യങ്ങൾ മാത്രമേ ഞാൻ പരാമർശിക്കുന്നുള്ളു.

കേസിന്റെ പ്രാരംഭ ഘട്ടങ്ങളിൽ അന്വേഷണ വിചാരണ നടന്നുവെന്നു തെളിയിക്കാൻ ഈ കൂടിക്കാഴ്ചകളെ അവലംബമാക്കണമെന്ന്, ഒരിക്കലും പ്രതികൾ വിചാരിച്ചിരുന്നില്ലെന്ന് എനിക്ക് വളരെയധികം വ്യക്തമായിട്ടുണ്ട്. നാലും, അഞ്ചും, ആറും പ്രതികൾക്ക് നൽകിയ രേഖാമൂല ചോദ്യങ്ങളും അതിനുള്ള മറുപടികളും ഈ പോയിന്റിന്മേൽ വെളിച്ചത്തിന്റെ പ്രവാഹം വീഴ്ത്തുന്നുണ്ട്. ചോദ്യങ്ങൾ ഇവയാണ്.

17. മുടക്കുന്നതിന് മുമ്പായി പാത്രിയർക്കീസ് ഒന്നാം പ്രതിയെ അദ്ദേഹത്തിന്റെ പേരിലുള്ള കുറ്റാരോപണങ്ങൾ ധരിപ്പിക്കുകയോ, അദ്ദേഹത്തോട് സമാധാനം ആവശ്യപ്പെടുകയോ ഉണ്ടായോ?

18. എങ്കിൽ എപ്പോൾ എവിടെ വച്ച്?

19. ഒന്നാം പ്രതിയുടെ വീഴ്ചകളെയും തെറ്റായ നടപടികളേയും

Malankara Orthodox TV

കുറിച്ച് പാത്രിയർക്കീസ് നേരിട്ടോ, അല്ലെങ്കിൽ അദ്ദേഹത്തിന്റെ ആജ്ഞാനുസരണം മറ്റാരെങ്കിലുമോ അന്വേഷണമോ, വിചാരണയോ നടത്തിയിട്ടുണ്ടോ?

20. എങ്കിൽ എപ്പോൾ, എവിടെ വച്ച്?

ഈ ചോദ്യങ്ങൾക്ക് പ്രതികൾ ഒഴിഞ്ഞു മാറുന്ന ഒരു മറുപടിയാണ് നൽകിയത്. മുടക്കുകല്പനയിൽ ആവശ്യമായ എല്ലാ വിശദ വിവരങ്ങളുമുണ്ടെന്നായിരുന്നു അവരുടെ മറുപടി. എന്തൊക്കെയായാലും മുടക്കുകല്പനയിൽ വിശദാംശങ്ങൾ ഒന്നുംതന്നെ നൽകിയിരുന്നില്ല. വാസ്തവത്തിൽ എന്തെങ്കിലും അന്വേഷണമോ, വിചാരണയോ നടത്തിയിരുന്നതായി മുടക്കുകല്പനയിൽ പറഞ്ഞിരുന്നുമില്ല. രേഖാമൂല ചോദ്യങ്ങളിൽ ആവശ്യപ്പെട്ടിരുന്ന വിവരങ്ങൾ നൽകുന്നതിൽ കാട്ടിയ ഉപേക്ഷയ്ക്ക്, തീർച്ചയായും ഒരു നീതിന്യായക്കോടതിയിൽ ഇത്തരം പെരുമാറ്റത്തിനു നൽകപ്പെടുന്ന വ്യാഖ്യാനം നൽകേണ്ടതാണ്. നാലു മുതൽ ആറു വരെ പ്രതികൾ സംയുക്തമായാണ് രേഖാമൂല ചോദ്യങ്ങൾക്ക് മറുപടി നൽകിയത്. ഇവരിൽ അഞ്ചും ആറും പ്രതികളാണ് (കോനാട്ട് മാത്തൻ മല്പാനും, സി. ജെ. കുര്യനും) കേസിൽ കൂടിക്കാഴ്ചകളിൽ അധികവും തെളിയിക്കുന്നതിനുള്ള മുഖ്യ സാക്ഷികൾ. അതുകൊണ്ട് രേഖാമൂല ചോദ്യങ്ങൾക്ക് മറുപടി നൽകുമ്പോൾ അവരുടെ പക്കൽ തീർച്ചയായും ഉണ്ടെന്ന് നമ്മൾ സങ്കല്പിക്കുന്നതായ വിവരം നൽകുന്നതിൽ അവർ കാട്ടിയ ഉപേക്ഷ അമ്പരപ്പിക്കുന്നതാണ്.

ഏകദേശം ആറു മാസങ്ങൾക്കു ശേഷം പ്ലീഡിംഗുകൾ രേഖപ്പെടുത്തി. കൂടിക്കാഴ്ചകൾ അങ്ങേയറ്റം അസംഭാവ്യങ്ങളായാണ് പ്രതികളെക്കൊണ്ട് പ്ലീഡിംഗുകൾ അവതരിപ്പിച്ചിരിക്കുന്നത്. ഇഷ്യൂ പേപ്പറിൽ രേഖപ്പെടുത്തിയിരിക്കുന്നപ്രകാരമുള്ള കക്ഷികളുടെ തർക്കങ്ങൾ ഞാൻ ചുവടെ ചേർക്കുന്നു.

വാദികളുടെ ആരോപണങ്ങൾ:- “44. മുടക്കുകല്പന പുറപ്പെടുവിക്കുന്നതിനു മുമ്പായി പാത്രിയർക്കീസ് യാതൊരു രീതിയിലുമുള്ള അന്വേഷണ വിചാരണയും നടത്തിയിരുന്നില്ല.”

പ്രതികളുടെ മറുപടി: “നിഷേധിക്കുന്നു. ആവശ്യമായ എല്ലാ അന്വേഷണ വിചാരണയും നടത്തിയിരുന്നു. പാത്രിയർക്കീസ് തന്നെയാണ് അന്വേഷണ വിചാരണ നടത്തിയത്. അത് അദ്ദേഹം മാത്രം അറിഞ്ഞിരുന്ന ഒരു സ്വകാര്യ അന്വേഷണ വിചാരണയായിരുന്നോ, അതോ അത് പരസ്യമായ ഒന്നായിരുന്നോ എന്നും എങ്ങനെയാണ് അത് നടത്തിയതെന്നും, മൊഴികൾ സാരാംശം വിടാതെ സംഗ്രഹിച്ച് രേഖപ്പെടുത്തിയിരുന്നോ, ഇല്ലയോ എന്നും പറയാവുന്ന ഒരു നിലയിലല്ല ഞാൻ. ചില മെത്രാ

Malankara Orthodox TV

പ്പോലീത്താമാരോട് (മാർ കൂറിലോസ്, മാർ അത്താനാസ്യോസ്, മാർ സേവേറിയോസ്, മാർ ഒസ്താത്തിയോസ് എന്നിവരോട്) സ്റ്റേറ്റുമെന്റുകൾ (110 അക്കം) പാത്രിയർക്കീസ് വാങ്ങിയിരുന്നതായും ഞാൻ മനസ്സിലാക്കുന്നു."

വാദികളുടെ 44-ാം നമ്പർ ആരോപണത്തിന് മറുപടി നൽകിയത് നാലും, അഞ്ചും, ആറും പ്രതികളുടെ അഭിഭാഷകനാണ്. അദ്ദേഹം തീർച്ചയായും തന്റെ കക്ഷികളിൽ നിന്നു ലഭിച്ച നിർദ്ദേശങ്ങളെ ആശ്രയിച്ചു കൊണ്ടായിരിക്കണം, ന്യായസമർത്ഥനം നടത്തിയത്. അന്വേഷണ വിചാരണ പാത്രിയർക്കീസ് മാത്രം അറിഞ്ഞിരുന്ന ഒരു സ്വകാര്യ അന്വേഷണ വിചാരണ ആയിരുന്നോ, അതോ അതു പരസ്യമായ ഒന്നായിരുന്നോ, അത് എങ്ങനെയാണ് നടത്തിയത്, മൊഴികൾ സാരാംശത്തിൽ മാറ്റം വരുത്താതെ സംഗ്രഹിച്ചു രേഖപ്പെടുത്തുകയുണ്ടായോ ഇല്ലയോ, എന്നിവയെപ്പറ്റി പറയാവുന്ന ഒരു നിലയിൽ അല്ല താൻ എന്ന് അദ്ദേഹം പറയുന്നു. പ്ലീഡിംഗുകൾ രേഖപ്പെടുത്തുന്ന അവസരത്തിൽ കൂടിക്കാഴ്ചകളെ അന്വേഷണ വിചാരണകളാക്കി അവതരിപ്പിക്കാനുള്ള എന്തെങ്കിലും ആശയം പ്രതികൾക്ക് ഉണ്ടായിരുന്നെങ്കിൽ, അവരുടെ മറുപടിയുടെ വാക്യഘടന എത്ര വ്യത്യസ്തമായിരുന്നേനെ. കൂടിക്കാഴ്ചകൾ ആദ്യമായി ഉന്നയിക്കപ്പെടുന്നത് സാക്ഷികൾ വിസ്തരിക്കപ്പെടുന്നതിനു വേണ്ടി എത്തിയപ്പോഴാണ്. പാത്രിയർക്കീസ് രണ്ടു വർഷത്തോളം മലങ്കരയിൽ ഉണ്ടായിരുന്നപ്പോൾ, മുടക്കു കല്പന പുറപ്പെടുവിക്കുന്നതിന് മുമ്പായി തീർച്ചയായും അദ്ദേഹവും ഒന്നാം പ്രതിയും തമ്മിലുള്ള കൂടിക്കാഴ്ചകൾ പല തവണ നടന്നിരിക്കണം. ചില കൂടിക്കാഴ്ചകളിൽ സംഭാഷണങ്ങൾ ഒരു പക്ഷേ പ്രതികൾ പ്രസ്താവിച്ചിട്ടുള്ള വിഷയങ്ങളെ അവലംബമാക്കിയായിരുന്നിരിക്കാം. പക്ഷേ, നമുക്ക് ചില കാര്യങ്ങൾ കൂടെ വേണ്ടതായുണ്ട്. എല്ലാ കാര്യങ്ങളും വിവിധ കൂടിക്കാഴ്ചകളിൽ പാത്രിയർക്കീസും ഒന്നാം പ്രതിയും തമ്മിൽ നടത്തിയ സംഭാഷണങ്ങളുടെ കൃത്യമായ പ്രകൃതത്തെ ആശ്രയിച്ചിരിക്കുന്നതാണ്. ഈ വിവരത്തിന് നമുക്ക് പ്രതിഭാഗം സാക്ഷികളെ ആശ്രയിക്കാവുന്നതാണോ? പ്രസ്താവിക്കപ്പെട്ടു കഴിഞ്ഞ സാഹചര്യങ്ങൾ ഹേതുവായും, ഈ കൂടിക്കാഴ്ചകളെക്കുറിച്ച് സാക്ഷ്യം നൽകുന്ന മുഖ്യ സാക്ഷികൾ കേസിൽ അങ്ങേയറ്റം തല്പരരാണ് - അവർ വാസ്തവത്തിൽ കേസിൽ ഏതെങ്കിലും കക്ഷിക്ക് ആകാവുന്നിടത്തോളം തല്പരരാണ് - എന്ന വസ്തുത കാരണമായും, എനിക്ക് അവരുടെ മൊഴികളെ ആശ്രയിച്ചുകൊണ്ട് നീതിപൂർവ്വം പ്രവർത്തിക്കാൻ ആവുന്നതല്ലെന്ന് പറയേണ്ടിയിരിക്കുന്നു. ഈ കൂടിക്കാഴ്ചകളെ സംബന്ധിച്ചിടത്തോളം ഒന്നാം പ്രതി നടത്തിയിട്ടുള്ള സമ്മതങ്ങളെ മാത്രമേ എനിക്ക് ആശ്രയിക്കാനാവുകയുള്ളു. എന്തായാലും അത്തരം സമ്മത

ങ്ങൾ ഒരു അന്വേഷണ വിചാരണ നടന്നതായി സ്ഥാപിക്കുന്നില്ല.

പ്രതികൾ അവകാശപ്പെടുന്ന പരുമലയിലെ കൂടിക്കാഴ്ചയും, പഴയ സെമിനാരിയിലെ കൂടിക്കാഴ്ചയും (ഏഴാമത്തേത്), ഫാ. പി. ടി. ഗീവറുഗീസിന്റെ തെറ്റായ പഠിപ്പിക്കലിനെ സംബന്ധിക്കുന്ന കൂടിക്കാഴ്ചയും ഒന്നാം പ്രതി പൂർണ്ണമായും നിഷേധിക്കുകയാണ്. ഒന്നാമത്തെ കൂടിക്കാഴ്ചയെ സംബന്ധിച്ചിടത്തോളം ആലപ്പുഴ വസ്തുവിന്റെ വില്പനയെപ്പറ്റി പാത്രിയർക്കീസ് തന്നെ ചോദ്യം ചെയ്തിരുന്നുവെന്നത് അദ്ദേഹം നിഷേധിക്കുന്നു. സുന്നഹദോസിൽ കലക്കം സൃഷ്ടിച്ചതിന് കാരണക്കാരൻ ഒന്നാം പ്രതിയാണെന്ന് പാത്രിയർക്കീസ് സംശയിച്ചിരുന്നുവെന്നതും, ജെറുശലേമിലെ ഈവാനിയോസിന് സംഭവിച്ചത് നേരിടുമെന്ന് പറഞ്ഞ് പാത്രിയർക്കീസ് അദ്ദേഹത്തെ ഭീഷണിപ്പെടുത്തിയെന്നതും വാസ്തവമാണ്. ഈ കൂടിക്കാഴ്ച മാത്രമാണ് ഒന്നാം പ്രതിയുടെ നടപടിയെ സംബന്ധിക്കുന്ന ഏതോ ഒരു തരം അന്വേഷണം പോലെയിരിക്കുന്നത്. എങ്കിലും ഈ അന്വേഷണം അതു തന്നെയായിക്കൊണ്ട്, ശരിയായ ഒരു അന്വേഷണ വിചാരണയായി കരുതപ്പെടാനാവുന്നതല്ല. മറ്റേ രണ്ട് കൂടിക്കാഴ്ചകളിലും, അതായത് ഒന്ന് “ജാത്യാഭിമാനി”യെക്കുറിച്ചുള്ളതിലും, മറ്റേത് മുളന്തുരുത്തിയിൽ വച്ച് നടന്നതിലും, ഒരു അന്വേഷണ വിചാരണയോട് സാദൃശ്യമുള്ളതായ യാതൊന്നും തന്നെ നടന്നിട്ടില്ല. അതുകൊണ്ട് ഒന്നാം പ്രതിയെ മുടക്കുന്നതിന് മുമ്പായി, അദ്ദേഹം ചെയ്തിട്ടുള്ളതായി ആരോപിക്കപ്പെടുന്ന കുറ്റങ്ങളെ സംബന്ധിച്ചിടത്തോളം, പാത്രിയർക്കീസ് ശരിയായ ഒരു അന്വേഷണ വിചാരണ നടത്തുകയുണ്ടായെന്ന് സ്ഥാപിക്കാൻ പ്രതികൾക്ക് കഴിഞ്ഞിട്ടില്ലെന്ന് എനിക്ക് തീരുമാനിക്കേണ്ടിയിരിക്കുന്നു. ഒരു നീതിന്യായക്കോടതിക്ക് ഈ മുടക്ക് സാധുവായി അംഗീകരിക്കാവുന്നതല്ല. യഥാർത്ഥമായ നീതിയുടെ തത്വങ്ങൾ (പാത്രിയർക്കീസ്) അനുവർത്തിക്കുകയുണ്ടായില്ല.

(പ്രതിഭാഗം) അവകാശപ്പെടുന്നതായ, സമാധാനം ആവശ്യപ്പെടുന്നതിനായി പ്രതിയെ പാത്രിയർക്കീസ് വിളിച്ചതിനെയും അതനുസരിക്കാനുള്ള വിസമ്മതിക്കലിനെയും വെവ്വേറെ വേണം പരിഗണിച്ചിരിക്കേണ്ടതെന്ന് ഞാൻ കരുതുന്നു. ഒന്നാം പ്രതിയെ തന്റെ മുമ്പാകെ വിളിച്ചുവരുത്താൻ രണ്ടു മെത്രാപ്പോലീത്താമാരെ - നാലാം പ്രതി പൗലൂസ് മാർ കൂറിലോസിനെയും, നാല്പത്തിരണ്ടാം പ്രതി പൗലൂസ് മാർ അത്താനാസ്യോസിനെയും - പാത്രിയർക്കീസ് നിയോഗിച്ചിരുന്നതായാണ് പറയപ്പെടുന്നത്. ഇവരിൽ പൗലൂസ് മാർ കൂറിലോസ് വ്യവഹാരത്തിനിടയിൽ അന്തരിച്ചു. കേസിൽ സാക്ഷിയായി വിസ്തരിക്കപ്പെടാൻ കഴിയുന്നതിനു മുമ്പായാണ് അന്തരിച്ചത്. എന്നിരുന്നാലും ഈ പ്രതിയെ ജീവിച്ചിരിക്കെ വിസ്തരിക്കുന്നതിന് വാദികൾ നിരന്തരം ഊർജ്ജസ്വലതയോടെ ശക്തമായ സമ്മർദ്ദം

Malankara Orthodox TV

ചെലുത്തിയിരുന്നു. നാലാം പ്രതിയെ വിസ്തരിച്ച് കിട്ടുന്നതിന് വാദികൾ സ്വീകരിച്ച വിവിധ നടപടികളും, കൂടാതെ വിസ്താരം അവധി വയ്പിച്ച് നീട്ടുന്നതിന് നാലാം പ്രതിയും അദ്ദേഹത്തിന്റെ കക്ഷിക്കാരും പറഞ്ഞ ഒട്ടേറെ ഒഴികഴിവുകളും ഞാൻ സസൂക്ഷ്മം പരിശോധിച്ചു. എന്റെ അഭിപ്രായത്തിൽ നാലാം പ്രതിയുടെ രോഗാവസ്ഥ മാത്രമല്ല, കുറഞ്ഞത് കമ്മീഷൻ മുഖാന്തിരമെങ്കിലും വിസ്തരിക്കപ്പെടുന്നതിൽ നിന്നും അദ്ദേഹത്തെ തടഞ്ഞുനിറുത്തിയത്. ഈ കേസിൽ മൊഴി നൽകാൻ നാലാം പ്രതിക്ക് വളരെ വൈമനസ്യം ഉണ്ടായിരുന്നെന്നാണ് കാണുന്നത്. പ്രതിഭാഗം ഒരുപക്ഷേ ആഗ്രഹിച്ചത്, തങ്ങളുടേതായ ന്യയസമർത്ഥനത്തെക്കുറിച്ച് കൂടുതൽ സുനിശ്ചിതമായ ശേഷം അദ്ദേഹം വിസ്തരിക്കപ്പെടുന്നതിനായിരിക്കാം. അതെന്തു തന്നെയായാലും മൊഴി നൽകാനുള്ള നാലാം പ്രതിയുടെ വൈമനസ്യം സംശയാസ്പദമാണ്. ഇതോട് കൈകോർത്തുള്ള മറ്റൊരു വസ്തുതയുമുണ്ട്. അതായത് പാത്രിയർക്കീസ് മുമ്പാകെ ഹാജരാകാനുള്ള ആജ്ഞ ഒന്നാം പ്രതി നിരാകരിച്ചതിനു തൊട്ടുപിന്നാലെ നാലും, നാല്പത്തിരണ്ടും പ്രതികളും അതു പോലെ തന്നെ മറ്റ് രണ്ട് മെത്രാപ്പോലീത്താമാരും (മാർ സേവേറിയോസും, മാർ ഒസ്താത്തിയോസും) സംഗ്രഹിച്ച് രേഖപ്പെടുത്തിയതായി പറയുന്ന 110 അക്കം സ്റ്റേറ്റ്മെന്റിൽ, അദ്ദേഹത്തിനെതിരായി മറ്റ് ഒട്ടേറെ കുറ്റങ്ങൾ പ്രസ്താവിച്ചിട്ടുണ്ടെങ്കിലും, അവർ അവകാശപ്പെട്ടതായ ഒന്നാം പ്രതിയുടെ വിളിപ്പിക്കലിനെയും, അദ്ദേഹത്തിന്റെ ധിക്കാരപൂർവ്വമായ വിസമ്മതിക്കലിനെയും കുറിച്ച് യാതൊരു പരാമർശനവും അതിൽ ഇല്ല. ഇതിനു പുറമേ 110 അക്കത്തിൽ ഒന്നാം പ്രതി ചെയ്ത നിയമവിരുദ്ധ പ്രവൃത്തികളെക്കുറിച്ച് പാത്രിയർക്കീസ് അദ്ദേഹത്തെ നേരിട്ട് ചോദ്യം ചെയ്തെന്ന ഒരു പ്രസ്താവമുണ്ട്. കൂടിക്കാഴ്ചകളുടെ കാര്യത്തിലെന്ന പോലെ തന്റെ മുമ്പാകെ ഹാജരാകാനുള്ള പാത്രിയർക്കീസിന്റെ ആജ്ഞ അനുസരിക്കുന്നതിനുള്ള ഒന്നാം പ്രതിയുടെ സഗർവ്വമായ വിസമ്മതത്തെക്കുറിച്ച്, വിസ്തരിക്കപ്പെടുന്നതിനായി (പ്രതിഭാഗം) സാക്ഷികൾ (കോടതിയിൽ) എത്തുന്നതുവരെ നാം യാതൊന്നും കേട്ടിട്ടില്ല. ഈ സാഹചര്യങ്ങളിൽ നാല്പത്തിരണ്ടാം പ്രതിയുടെ (പൗലൂസ് മാർ അത്താനാസ്യോസിന്റെ) സ്ഥിരീകരിക്കപ്പെടാത്തതും, തല്പരപരമായതുമായ സാക്ഷ്യത്തിന്മേൽ പ്രവർത്തിക്കാൻ ഞാൻ വളരെയധികം മടിക്കുന്നു. അതുകൊണ്ട് പാത്രിയർക്കീസിനു മുമ്പാകെ ഹാജരാകാനുള്ളതായ ആജ്ഞ സംബന്ധിച്ചുള്ള ഒന്നാം പ്രതിയുടെ ധിക്കാരപൂർവ്വമായ നിരാകരണം തെളിയിക്കപ്പെട്ടിട്ടില്ലെന്ന് ഞാൻ തീരുമാനിക്കുന്നു.

### പുതിയ ഒരു വാദം

കേസിന്റെ ഒരു പുതിയ വശം പ്രതിഭാഗം അഭിഭാഷകൻ സർ സി.

Malankara Orthodox TV

പി. രാമസ്വാമി അയ്യർ (പിൽക്കാലത്ത് തിരുവിതാംകൂർ ദിവാൻ) ഞങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവന്നു. L അക്കം കല്പന കാണിക്കുന്നത് വൈദികപരമായ ഒരു ശിക്ഷയെ അല്ലെന്നും, എന്നാൽ മെത്രാപ്പോലീത്താ സ്ഥാനത്തുനിന്നും ഒന്നാം പ്രതിയുടെ ഭരണപരമായ ഒരു നീക്കം ചെയ്യലിനെ മാത്രമാണ് അത് കാണിക്കുന്നതെന്നും അദ്ദേഹം വാദിക്കുന്നു. ഇതിലേക്ക് അദ്ദേഹം O' Callaghan V O' Sullivan എന്ന കേസിനെയാണ് ആശ്രയിച്ചത്. ഈ കേസിലെ കക്ഷികൾ റോമൻ കത്തോലിക്കരായിരുന്നു. ആ സഭയുടെ കാനോൻ നിയമം തങ്ങൾക്ക് ബന്ധിതമാണെന്ന് അവർ സമ്മതിക്കുന്നുണ്ട്. ഒരു ഇടവകപ്പട്ടക്കാരനെ ചില സാഹചര്യങ്ങളിൽ ആ സ്ഥാനത്തുനിന്നു നീക്കം ചെയ്യുന്നതിന്, പ്രസ്തുത കാനോൻ നിയമം ബിഷപ്പിന് പരിപൂർണ്ണമായ വിവേചനാധികാരം നൽകുന്നുണ്ടെന്നാണ് കാണുന്നത്. വൈദിക നിയന്ത്രണത്തിന്റെയും ഭരണത്തിന്റെയും കാര്യത്തിൽ റോമൻ കത്തോലിക്കാ സഭയും യാക്കോബായ സഭയും തമ്മിൽ വളരെ അടുത്ത സാദൃശ്യമുണ്ടെന്നും, അതിനാൽ ഒ' കല്ലഗന്റെ കേസിൽ പ്രഖ്യാപിക്കപ്പെട്ട തത്വം ഇപ്പോഴത്തെ കേസിലും അവ്വണ്ണം ബാധകമാക്കാനാവുന്നതാണെന്നും സർ സി. പി. രാമസ്വാമി അയ്യർ തർക്കിക്കുന്നു.

ഈ രണ്ടു സഭകൾക്കും അവരുടേതായ പ്രത്യേക കാനോനുകൾ ഉണ്ട്. റോമൻ കത്തോലിക്കാസഭയുടെ കാനോൻ നിയമത്തിലെ ചില വ്യവസ്ഥകൾ പരിഗണിച്ചുകൊണ്ടായിരുന്നു മേല്പറഞ്ഞ കേസ് തീരുമാനിച്ചത്. പ്രസ്തുത വ്യവസ്ഥകൾക്ക് അനുരൂപമായ വ്യവസ്ഥകളൊന്നും 18 അക്കം കാനോനിൽ ഇല്ല. അതിനാൽ ആ കേസ് നമുക്ക് പ്രയോജനപ്പെടുന്നില്ല. ഈ കേസ് പുനർ വാദത്തിനു വരുന്നതിനുമുമ്പ്, ഒന്നാം പ്രതിയെ പാത്രിയർക്കീസിന് ഭരണപരമായി നീക്കം ചെയ്യാനാവുമെന്ന് പ്രതിഭാഗം വാദിച്ചിട്ടേയില്ല. L അക്കം മുടക്കുകല്പന ശ്രദ്ധാപൂർവ്വം വായിക്കുന്നതായാൽ ഒന്നാം പ്രതിക്ക് നീതിന്യായപരമായുള്ള ശിക്ഷയാണ് (അതായത് ഭരണപരമായതല്ല) നൽകിയിരുന്നതെന്ന് കാണാം.

കുറ്റങ്ങളുടെ കൂട്ടിച്ചേർക്കലിനെ കുറിച്ച് എനിക്ക് ഇത്ര മാത്രമേ പറയാനുള്ളു. L അക്കത്തിന്റെ സൂക്ഷ്മമായ ഒരു വായനയിൽ കൈ വിറയൽ എന്ന കാരണം, മുടക്കിനെ ന്യായീകരിക്കത്തക്ക ഒന്നായല്ല അതിൽ പറഞ്ഞിട്ടുള്ളതെന്ന് ഞാൻ കാണുന്നു. ഒന്നാം പ്രതി ഈ അപ്രാപ്തി മൂലം, മെത്രാപ്പോലീത്തായുടെ സ്ഥാനത്തിനടുത്ത കർത്തവ്യങ്ങൾ നിർവഹിക്കത്തക്ക ഒരു നിലയിലല്ലെന്നും, അതിനാൽ ആ പദവിയിലിരിക്കാൻ അദ്ദേഹം അയോഗ്യനാണെന്നും സൂചിപ്പിക്കുന്നതിനും വേണ്ടിയാണ് അക്കാര്യം പറഞ്ഞിരിക്കുന്നത്. അതുകൊണ്ട് എന്റെ അഭിപ്രായത്തിൽ കുറ്റങ്ങളുടെ കൂട്ടിക്കലർത്തലിന്റെ പ്രശ്നം ഇവിടെ ആവിർഭവിക്കുന്നില്ല.

Malankara Orthodox TV

ഈ കേസിന്റെ മറ്റൊരു വശം കൂടി പരിഗണിക്കേണ്ടതായുണ്ട്. ഒന്നാം പ്രതിയുടെ മുടക്ക് അസാധുവാണെന്ന് കോടതി തീരുമാനിച്ചെന്നാൽ പോലും, മുടക്കിനുശേഷം അദ്ദേഹം യാക്കോബായ സഭയുടെ നിയമാനുസൃത പാത്രിയർക്കീസ് ആയ അബ്ദള്ളായുടെ അധികാരത്തിനെതിരെ പരസ്യമായി വിപ്ലവമുണ്ടാക്കുകയും, ഒരു എതിർ പാത്രിയർക്കീസ് ആയ അബ്ദൽ മിശിഹായെ സ്വീകരിക്കുകയും ചെയ്തതുകൊണ്ട് അദ്ദേഹം സഭയ്ക്ക് ഇതരനും, ശീശ്മക്കാരനുമായി തീർന്നതായി പരിഗണിക്കേണ്ടതാണെന്നും, അത്തരം ഒരാൾക്ക് ഒരു മെത്രാപ്പോലീത്തായുടെ അധികാരവും, അവകാശവും എല്ലാം ഇല്ലാതായിത്തീർന്നിട്ടുണ്ടെന്നും, അതുകൊണ്ട് മലങ്കര യാക്കോബായസഭയുടെ ട്രസ്റ്റി എന്ന നിലയിൽ ഇനി ഒരിക്കലും അദ്ദേഹത്തിന് പ്രവർത്തിക്കാവുന്നതല്ലെന്നും സി. പി. രാമസ്വാമി അയ്യർ വാദിച്ചു. ഒരു വൈദികകുറ്റത്തിന്മേൽ ഞങ്ങൾക്ക് (കോടതിക്ക്) അതു സംബന്ധിച്ച് നിയമാനുസൃത മേലധികാരികളുടെ ഒരു പ്രഖ്യാപനം ഇല്ലാത്തിടത്തോളം തീർപ്പു കല്പിക്കാനാവുമോ എന്ന പ്രശ്നം ഇവിടെ ഉന്നീതമാകുന്നുണ്ട്. ഈ പ്രശ്നത്തിൽ തീരുമാനമെടുക്കുക വളരെയധികം വിഷമകരമാണ്. സഭാമേലധികാരികളുടെ പ്രഖ്യാപനം എന്തുതന്നെയായാലും കോടതികൾക്ക് ഈ പ്രശ്നം പരിഗണിക്കാനാവുന്നതാണെന്ന് ചൂണ്ടിക്കാണിക്കുന്ന ഒരു കേസ്വിധി എനിക്ക് കാണാനിടയായെങ്കിലും, അത് അനുവർത്തിക്കാൻ ഞാൻ വളരെയധികം സന്ദേഹിക്കുകയാണ്. എന്റെ മനസ്സിലുള്ള കേസ് Attorney General V Murdoch (68 E. R. 183) എന്നതാണ്. വൈസ് ചാൻസലർ സർ ജയിംസ് വിഗ്രാം ആണ് ഈ കേസ് വിധിച്ചത്. ഒരു പ്രത്യേക വൈദികൻ എസ്റ്റാബ്ലിഷ്ഡ് ചർച്ച് ഓഫ് സ്കോട്ട്ലണ്ടിലെ വൈദികനായിരിക്കാൻ അയോഗ്യനായോ എന്ന പ്രശ്നം തീരുമാനിക്കുന്നതിന്, തന്റെ നടപടികൾ ആ വൈദികനെ ആ വിഷമ സ്ഥിതിയിൽ എത്തിച്ചിട്ടുണ്ടോ എന്ന കാര്യം വൈസ് ചാൻസിലർ പരിഗണിച്ചു. വൈദികന്റെ ലൈസൻസ് റദ്ദാക്കിക്കൊണ്ടുള്ള ഒരു പ്രത്യേക വൈദിക കോടതിയുടെ ശിക്ഷാവിധി ഉണ്ടായിരുന്നു. വൈദികനെ അയോഗ്യനാക്കുന്ന ആ വിധി അന്തിമമായ ഒരു വിധിയായിരുന്നോ, അല്ലയോ എന്നു നിർണ്ണയിക്കാതെ തന്നെ സഭയുടെ ജനറൽ അസംബ്ലിയുടെ പ്രഖ്യാപനത്തിലെ വ്യവസ്ഥപ്രകാരം, സഭയുമായുള്ള വൈദികന്റെ ബന്ധം വേർപ്പെടുത്താനാവുമെന്നതായിരുന്നു മേല്പറഞ്ഞ വിഷമ സ്ഥിതി. "അസംബ്ലിയുടെയോ, ഏതെങ്കിലും വൈദിക കോടതിയുടെയോ ഒരു പ്രഖ്യാപനം ആവശ്യമാണ്. മുർദോക്ക് തന്റെ അഭിപ്രായങ്ങൾ സ്പഷ്ടമായും പരസ്യമായും പ്രഖ്യാപിച്ചിരിക്കാമെങ്കിലും, ഈ അഭിപ്രായങ്ങളും നടപടികളും എസ്റ്റാബ്ലിഷ്ഡ് ചർച്ച് ഓഫ് സ്കോട്ട്ലണ്ടിന്റെ വൈദികസ്ഥാനത്തിന് അദ്ദേഹത്തെ അയോഗ്യനാക്കുന്നുവെന്നു ആകസ്മികമായി തീരുമാനിക്കാൻ ലൗകിക കോടതിക്ക് അധികാരമില്ല. തീർച്ച

Malankara Orthodox TV

യായും ഇതായിരിക്കണം കേസിലെ വാദം. അത്തരമൊരു നിഗമനം ശരിയായിരിക്കുമെന്ന് കരുതാൻ എനിക്ക് ആവുന്നതല്ല." വൈസ് ചാൻസലർ അഭിപ്രായപ്പെട്ടു. ഈ പോയിന്റുമായി ബന്ധമുള്ളതായി എനിക്ക് അറിയാവുന്ന ഏക പ്രാമാണികാഭിപ്രായവും ഇതാണ്. സർ ജയിംസ് വിഗ്രാമിനെപ്പോലെയുള്ള അത്ര പണ്ഡിതനായ ഒരു ജഡ്ജിയുടെ അഭിപ്രായത്തോട് എല്ലാ ആദരവുകളും പ്രകടിപ്പിച്ചുകൊണ്ടുതന്നെ, ഇപ്പോഴത്തെ കേസിൽ ഒന്നാം പ്രതിയുടെ ഭാഗത്ത് ശീശ്മ ഉണ്ടെന്ന ആരോപണത്തിന്റെ പ്രശ്നത്തിലേക്ക് എനിക്ക് കടക്കാൻ ആവുമെന്ന് ഞാൻ കരുതുന്നില്ല. സാധാരണമായി വൈദിക ട്രൈബ്യൂണലുകളാണ്, ഒരാൾ വൈദികകുറ്റം ചെയ്തിട്ടുണ്ടോ എന്നും, കുറ്റക്കാരനാണെന്നു കണ്ടാൽ അനന്തരഫലങ്ങൾ എന്തായിരിക്കുമെന്നും വിധിക്കേണ്ടത്. വൈദികകാര്യങ്ങൾ സംബന്ധിച്ചുള്ള മതേതര കോടതികളുടെ തീരുമാനങ്ങൾ, അത്തരം കാര്യങ്ങളുടെ പ്രകൃതംകൊണ്ട് തികച്ചും തൃപ്തികരമായിരിക്കാനാവുന്നതല്ല. ഉചിതമായ വൈദിക ട്രൈബ്യൂണലുകൾ നടത്തുന്ന ഏതെങ്കിലും പ്രഖ്യാപനത്തിന്റെ അഭാവത്തിൽ, ഒരാൾ വൈദികകുറ്റം ചെയ്തിട്ടുണ്ടോ എന്ന് ലൗകികകോടതികൾ തീരുമാനിക്കുന്നതിന്റെ ഫലമായി സംഭാവ്യമാകാവുന്ന അസൗകര്യങ്ങളും കണക്കിലെടുക്കേണ്ടതുണ്ട്. ഒന്നാം പ്രതിയുടെ മേൽ ആരോപിക്കപ്പെട്ടിട്ടുള്ള ശീശ്മക്കുറ്റത്തെക്കുറിച്ച് ഞങ്ങൾ ഇപ്പോൾ അന്വേഷണം നടത്തുന്നതായാലും ഇതായിരിക്കും ഫലം. മെത്രാപ്പോലീത്താ വട്ടിപ്പണപ്പലിശയ്ക്ക് അപേക്ഷിക്കുന്നതായ ഓരോ സമയത്തും, അതിനെ എതിർക്കുന്നതിന് യാക്കോബായ സഭയിലെ ചിലർ കാണും. അവരുടെ അഭിപ്രായത്തിൽ മെത്രാപ്പോലീത്താ ഘോരമായ ചില വൈദികകുറ്റമോ, മറ്റെന്തെങ്കിലുമോ ചെയ്തിരിക്കുന്നതിനാൽ അദ്ദേഹത്തിന് സഭയുടെ ട്രസ്റ്റിയായി തുടരാൻ ആവുന്നതല്ലെന്നായിരിക്കും ഇതിന് അവർക്കുള്ളതായ കാരണം. അങ്ങനെ ഓരോ പ്രാവശ്യവും ഈ പ്രശ്നം തീരുമാനിക്കാൻ പുതിയ വ്യവഹാരം വേണ്ടിവരും. ഇക്കാരണങ്ങളാൽ ഈ വിഷയത്തിന്മേൽ സഭാമേലധികാരികളുടെ ഒരു അധികൃത പ്രഖ്യാപനം ഇല്ലാത്തിടത്തോളം, ഇത്തരം പ്രശ്നങ്ങളിലേക്ക് കടക്കരുതെന്നായിരിക്കും ലൗകിക കോടതികൾക്ക് സ്വീകരിക്കാവുന്ന മെച്ചപ്പെട്ട നയമെന്നാണ് എനിക്ക് തോന്നുന്നത്. ഇപ്പോഴത്തെ കേസിലും അത്തരം പ്രഖ്യാപനമൊന്നുമില്ല. അതിനാൽ ഞാൻ ഈ പോയിന്റും പ്രതികൾക്കെതിരായി തീരുമാനിക്കുന്നു

ഒന്നാം പ്രതിയുടെ മുടക്ക് ഒരു നീതിന്യായക്കോടതിക്ക് പരിഗണിക്കാനാവാത്തതാണെന്നു കണ്ടെത്തിയിരിക്കുന്നതിനാലും, സഭയിൽ നിന്നുള്ള ഒന്നാം പ്രതിയുടെ വേർപ്പെട്ടു പോകലിനെപ്പറ്റിയുള്ള വാദം അതു സംബന്ധിച്ചതായ വൈദികപരമായുള്ള ഒരു പ്രഖ്യാപനത്തിന്റെ അഭാവത്തിൽ,

Malankara Orthodox TV

പ്രതികൾക്ക് പ്രയോജകീഭവിക്കാനാകാതിരിക്കുന്നതിനാലും ചീഫ് ജസ്റ്റീസിന്റെ വിധിന്യായത്തിൽ ചൂണ്ടിക്കാട്ടിയിട്ടുള്ള അനന്തരഫലങ്ങൾ അവശ്യമായും ഉണ്ടായിവരുന്നതാണ്. എന്റെ സഹോദരന്റെ വിധിയോട് ഞാൻ യോജിച്ചുകൊള്ളുന്നു.

# ജ. കെ. പരമേശ്വരൻ പിള്ളയുടെ വിധിന്യായം

എന്റെ വിധിന്യായത്തിന്റെ ഒരു ഭാഗം ഞാൻ എഴുതി കഴിഞ്ഞപ്പോൾ ചീഫ് ജസ്റ്റീസിന്റെ വിധിന്യായം വായിക്കുന്നതിനുള്ള സൗകര്യം എനിക്ക് ലഭിച്ചിരുന്നു. അദ്ദേഹം ഈ വിഷയത്തിന്മേലുള്ള ബന്ധപ്പെട്ട നിയമവും തെളിവുകളും വളരെ വിശദമായി സ്വവിധി ന്യായത്തിൽ ചർച്ച ചെയ്തിട്ടുള്ളതിനാൽ, അദ്ദേഹത്തിന്റെ വിധിന്യായവുമായി യോജിക്കുന്നതിൽ ഞാൻ തികച്ചും സംതൃപ്തനായിരിക്കേണ്ടതാണ്. എന്നു വരികിലും കേസിന്റെ പ്രാധാന്യവും ഞങ്ങളുടെ തീരുമാനം ബാധമാകുന്ന സംസ്ഥാനത്തെ ഒരു വലിയ വിഭാഗം ജനങ്ങളെയും പരിഗണിച്ച്, എന്റെ വിധിന്യായം പൂർത്തിയാക്കണമെന്നും, അതിൽ എത്തിച്ചേർന്ന ന്യായവാദപ്രക്രിയ സംഗ്രഹിച്ചാണെങ്കിലും എന്റേതായ ഭാഷയിൽ തന്നെ പ്രകടമാക്കണമെന്നും ഞാൻ കരുതി.

ഈ റിവിഷൻ ഹർജി ഫയലിൽ സ്വീകരിക്കുന്നതിന് അടിസ്ഥാനമായ കാരണങ്ങൾ ചീഫ് ജസ്റ്റീസ് തന്റെ ഉത്തരവിന്റെ 11-ാം ഖണ്ഡികയിൽ നൽകിയിരിക്കുന്നത് ഇപ്രകാരമാണ്:

“മേൽ പ്രസ്താവിച്ചിട്ടുള്ള കാര്യങ്ങൾ വച്ചുകൊണ്ട് നോക്കുമ്പോൾ ഈ കോടതി കണ്ടെത്തിയ വസ്തുതകൾപ്രകാരം ഒന്നാം പ്രതിയെ മുടക്കാനുള്ള പാത്രിയർക്കീസിന്റെ തീരുമാനം അപ്പീൽ വിധിന്യായം 185-ാം ഖണ്ഡികയിൽ പറഞ്ഞിട്ടുള്ള സ്വാഭാവികനീതിയുടെ തത്വങ്ങൾക്ക് അനുസരണമായി സ്വീകരിച്ച നടപടികളുടെ ഫലമാണെന്ന് തെളിയിച്ചിട്ടില്ലെന്ന് വെളിപ്പെടുന്നതായിരിക്കും. മാത്രമല്ല, മറ്റ് കുറ്റാരോപണങ്ങളോടൊപ്പം ഒന്നാം പ്രതിയെ തീർത്തും അറിയിക്കാതെയിരുന്ന ഒരു കുറ്റാരോപണം കൂടി കൂട്ടിക്കലർത്തിയതിനെ സംബന്ധിക്കുന്ന ഒരു സുപ്രധാന വാദം അപ്പീൽ കോടതി ശ്രദ്ധയിലെടുക്കുകയുണ്ടായില്ല. ഇക്കാരണങ്ങൾകൊണ്ട് ചില തെറ്റുകളോ, പിശകുകളോ, അതിനു തുല്യമായി പരിഗണിക്കാവുന്ന എന്തെങ്കിലുമോ അപ്പീൽ വിധിന്യായത്തിൽ പ്രത്യക്ഷത്തിലുള്ളതായി കാണാവുന്നതാണ്. മാത്രമല്ല, കേസിലെ ഈ ഭാഗത്തിന്റെ ഹേതു വരെ പോകുന്ന ഒരു സുപ്രധാന വാദം അവഗണിക്കപ്പെടുകയും ചെയ്തു. ഇക്കാരണങ്ങളാൽ ഈ കോടതിയുടെ പ്രസ്തുത വിധിക്ക് (അപ്പീൽ വിധിക്ക്) നിലനിൽക്കാനാവുന്നതുമല്ല. എന്നാൽ കക്ഷികൾക്ക് ഗണ്യമായ പണച്ചെലവ് ഉണ്ടായികഴിഞ്ഞതിനാലും, ഈ വിധിയുടെ ഒരു

Malankara Orthodox TV

ഭാഗം ഒഴികെയുള്ളവ തെറ്റു മൂലം അസാധുവാക്കപ്പെട്ടിട്ടില്ലാത്തതിനാലും, ആ ഭാഗം (തെറ്റു വന്ന ഭാഗം) വിധിയുടെ ബാക്കി ഭാഗത്തു നിന്നു നിഷ്പ്ര യാസം വേർതിരിക്കാനാവുമെന്നതിനാലും, റിവ്യൂ ഹർജി സ്വീകരിക്കു ന്നതിന് ഞാൻ ഒരു വ്യവസ്ഥ വെയ്ക്കുകയാണ്. (അപ്പീൽ) വീണ്ടും വാദം കേൾക്കുമ്പോൾ A അക്കം കാനോന്റെയും 18 അക്കം കാനോന്റെയും ആധികാരികതയെയും സുന്നഹദോസിന്റെ ഇടപെടൽ കൂടാതെ മുടക്കു ന്നതിന് പാത്രിയർക്കീസിനുള്ള അധികാരത്തെയും, മുടക്കുന്നതിനുള്ള തന്റെ അധികാരം പ്രയോഗിക്കുന്നതിനു പ്രേരകമായി പാത്രിയർക്കീ സിന്റെ ഭാഗത്ത് പരോക്ഷമായ എന്തെങ്കിലും ആന്തരികോദ്ദേശ്യം ഉണ്ടാ യിരുന്നില്ലെന്നതിനെയും സംബന്ധിച്ച് (ഫുൾ ബഞ്ച്) രേഖപ്പെടുത്തിയി ട്ടുള്ള തീർച്ചകൾ ബന്ധിതമായി നിശ്ചയമായും എടുത്തിരിക്കേണ്ടതാണ്. ഈ വ്യവസ്ഥകൾക്ക് വിധേയമായി നിശ്ചയമായും റിവ്യൂ ഹർജി സ്വീകരി ച്ചിരിക്കുന്നു. കേസ് പരിഗണനയ്ക്കായി ഒരു ഫുൾ ബഞ്ച് മുമ്പാകെ വയ്ക്കുന്നതായിരിക്കും.”

മെത്രാപ്പോലീത്തായെ മുടക്കുന്നതിനുള്ള പാത്രിയർക്കീസിന്റെ തീരു മാനം സ്വാഭാവികനീതിയുടെ തത്വങ്ങൾ പാലിച്ചുകൊണ്ടുള്ള നടപടി യുടെ ഫലമായിരുന്നോ എന്നതാണ് അപ്പോൾ നമ്മുടെ പരിഗണനയ്ക്കു വരുന്ന മുഖ്യ പ്രശ്നം. ഇഷ്യൂകൾ 9-ബി, സി, എന്നിവയുടെ പ്രതിപാദ്യ വിഷയവും ഇതാണ്. ഈ ഇഷ്യൂകളെക്കുറിച്ചുള്ള തെളിവുകൾ കൈ കാര്യം ചെയ്യുന്നതിനു മുമ്പായി ഈ വിഷയത്തെ സംബന്ധിക്കുന്ന നിയമം എന്താണെന്ന് പരിഗണിക്കാൻ ഞാൻ ഉദ്ദേശിക്കുന്നു.

പ്രശസ്ത പണ്ഡിതനായ ലൊക്കെ ഒരു സഭയെ നിർവ്വചിച്ചിരിക്കുന്നത് “ദൈവത്തിന് സ്വീകാര്യമായതെന്ന് തങ്ങൾ തീർച്ചപ്പെടുത്തുന്ന രീതി യിലുള്ളതായ പൊതു ദൈവാരാധനയ്ക്കു വേണ്ടി സ്വമനസ്സാലെ ഒന്നിച്ചു കൂടുന്നവരുടെ ഒരു സന്നദ്ധ സമൂഹം” എന്നാണ്. ആഭ്യന്തരകാര്യങ്ങളുടെ നടത്തിപ്പ് സ്വന്തം ചട്ടങ്ങളാൽ മാർഗ്ഗദർശനം നൽകപ്പെടുകയും നിയന്ത്രി ക്കപ്പെടുകയും ചെയ്യുന്ന ഒരു സന്നദ്ധ സമൂഹമാണ് സഭയെന്ന് ഇരു പക്ഷവും സമ്മതിക്കുന്നുണ്ട്. ക്ലബ്ബുകൾ, ജാതികൾ, മറ്റു സ്ഥാപനങ്ങൾ എന്നിവ പോലുള്ള സമാന സ്വമേധയാ സമൂഹങ്ങളെ നിയന്ത്രിക്കുന്ന നിയമം, അതുകൊണ്ട് മേൽ നിർവ്വചിക്കപ്പെട്ടിരിക്കുന്ന പ്രകാരമുള്ള ഒരു സഭയ്ക്കും ബാധകമായിരിക്കുന്നതാണ്. അത്തരം സമൂഹങ്ങൾ പൊതു വേ സ്വന്തം ചട്ടങ്ങൾ രൂപവൽക്കരിക്കുകയും, ചട്ടങ്ങൾ ലംഘിക്കപ്പെട്ടി ട്ടുണ്ടോ ഇല്ലയോ എന്നും, ഉണ്ടെങ്കിൽ അത്തരം ലംഘനങ്ങളുടെ അന ന്തരഫലങ്ങൾ എന്തായിരിക്കണമെന്നും നിർണ്ണയിക്കുന്നതിന്, അവരുടെ സ്വന്തമായ ട്രൈബ്യൂണലുകൾ സംഘടിപ്പിക്കുകയും ചെയ്യുന്നതായി രിക്കും. സമൂഹത്തിലെ ഏതെങ്കിലും അംഗം ഏതെങ്കിലും ചട്ടങ്ങൾ

Malankara Orthodox TV

ലംഘിക്കുന്നതായാൽ, (ട്രൈബ്യൂണലുകൾ) അതിന്മേലുള്ള തീരുമാന ങ്ങളിൽ എത്തിച്ചേരേണ്ടതിനുള്ള നടപടിക്രമവും, അത്തരം ചട്ടങ്ങൾ പലപ്പോഴും നിർദ്ദേശിക്കുന്നുണ്ട്. ചട്ടങ്ങൾ ഏതെങ്കിലും നടപടിക്രമം നിർ ദ്ദേശിച്ചിട്ടുണ്ടെങ്കിൽ ആയത് അനുവർത്തിക്കുകയും, ഇല്ലാത്തപക്ഷം സ്വാഭാവികനീതിയുടെ തത്വങ്ങൾ പാലിക്കുകയും ചെയ്യുന്നിടത്തോളം, ഈ ട്രൈബ്യൂണലുകളുടെ തീരുമാനങ്ങൾ അവർക്ക് ബാധകമായിരി ക്കുന്നതും, അത്തരം തീരുമാനങ്ങളിൽ ഇടപെടാൻ കോടതിക്ക് അധി കാരമില്ലാത്തതുമാകുന്നു.

Long V Bishop of Cape Town എന്ന കേസിൽ ഈ വിഷയം സംബന്ധി ക്കുന്ന നിയമം വളരെ വ്യക്തമായി വിവരിച്ചിട്ടുണ്ട്. കിംഗ്സ് ഡൗൺ പ്രഭു തന്റെ വിധിന്യായത്തിന്റെ 774-ാം പേജിൽ ഇപ്രകാരം പറയുന്നു, “ചർച്ച് ഓഫ് ഇംഗ്ലണ്ട് നിയമപ്രകാരം പള്ളി സ്ഥാപിച്ചിട്ടില്ലാത്ത സ്ഥലങ്ങളിൽ, മറ്റേതെങ്കിലും മതസമൂഹത്തിന്റെ അതേ സ്ഥിതിയിലാണ് - അവരേ ക്കാൾ മെച്ചമോ, മോശമോ ആയ സ്ഥിതിയിലല്ല. (സഭയിലെ) അംഗ ങ്ങൾക്ക് മറ്റേതെങ്കിലും സമൂഹത്തിലെ അംഗങ്ങളെപ്പോലെ തങ്ങളുടെ സമൂഹത്തിൽ അച്ചടക്കം നടപ്പാക്കുന്നതിനുള്ള ചട്ടങ്ങൾ സ്വീകരിക്കാ വുന്നതും, വ്യക്തമായോ വിവക്ഷമായോ ആ ചട്ടങ്ങൾക്ക് സമ്മതം നൽ കുന്നവർക്ക് അത് ബന്ധിതമായിരിക്കുന്നതുമാണ്.

ഇത് കൂടുതലായി വിശദീകരിക്കാവുന്നതാണ്. ഏതെങ്കിലും മത സമൂ ഹമോ അല്ലെങ്കിൽ മറ്റേതെങ്കിലും നിയമാനുസൃത സമൂഹമോ, ഐക്യ ത്തിനുള്ള വ്യവസ്ഥകളിൽ യോജിക്കുക മാത്രമല്ല, എന്നാൽ ഏതെങ്കിലും അംഗം സമൂഹത്തിന്റെ ചട്ടങ്ങൾ ഏതെങ്കിലും ലംഘിക്കുകയുണ്ടായോ ഇല്ലയോ എന്നും, അത്തരം ലംഘനങ്ങളുടെ അനന്തരഫലം എന്തായിരി ക്കണമെന്നും തീരുമാനിക്കുന്നതിന്, ഒരു ട്രൈബ്യൂണൽ രൂപവൽക്കരി ക്കുകയും ചെയ്തിട്ടുണ്ടെന്നുമിരിക്കട്ടെ. അത്തരം ട്രൈബ്യൂണൽ അതി ന്റെ അധികാര സീമയ്ക്കുള്ളിൽ നിന്നുകൊണ്ടു പ്രവർത്തിക്കുകയും, അല്ലാത്തപക്ഷം നീതിയുടെ ചട്ടങ്ങൾക്ക് അനുരൂപമായ നടപടികൾ സ്വീകരിക്കുകയും ചെയ്യുമ്പോൾ ട്രൈബ്യൂണലിന്റെ തീരുമാനം ബന്ധിത മായിരിക്കുന്നതാണ്.

ഇത്തരം അവസ്ഥകളിൽ ഇപ്രകാരം രൂപവൽക്കരിക്കപ്പെടുന്ന ട്രൈ ബ്യൂണലുകൾ ഏതെങ്കിലും അർത്ഥത്തിലുള്ള കോടതികൾ ആയിരി ക്കുന്നതല്ല. അവർക്ക് ഗവൺമെന്റിൽ നിന്ന് ഒരു അധികാരവും ലഭിക്കു ന്നില്ല. തങ്ങളുടെ ശിക്ഷാവിധികൾ നടപ്പാക്കാൻ അവർക്ക് സ്വന്തമായ അധികാരവുമില്ല. അവർ ഈ ആവശ്യത്തിന്, നിയമപ്രകാരം സ്ഥാപിത മായിട്ടുള്ള കോടതികളോട് തീർച്ചയായും അപേക്ഷിച്ചിരിക്കണം. അത്ത രം കോടതികൾ കക്ഷികളുടെ ഉടമ്പടിയിന്മേൽ അധികാരം പൂർണ്ണമായും

Malankara Orthodox TV

അധിഷ്ഠിതമായിരിക്കുന്ന ആർബിട്രേറ്റർമാരുടെ (മദ്ധ്യസ്ഥർ) തീരുമാനങ്ങൾ നടപ്പിലാക്കുന്നതുപോലെ, ട്രൈബ്യൂണലുകളുടെ തീരുമാനങ്ങളും നടപ്പിലാക്കുന്നതായിരിക്കും.

ഈ രാജ്യത്തെ കോടതികൾ ചർച്ച് ഓഫ് ഇംഗ്ലണ്ടിലെ അംഗങ്ങളല്ലാത്തവരും, ഒരേ മതസമൂഹത്തിലെ അംഗങ്ങളായവരുമായവർക്കിടയിലെ തർക്കങ്ങളിൽ, ഈ തത്വങ്ങൾ പ്രകാരമാണ് എപ്പോഴും നടപടികൾ സ്വീകരിച്ചിരുന്നത്. ഡോ. വാറന്റെ കേസിൽ വൈസ് ചാൻസലർ ഷാഡ്വെല്ലും, ലിൻഡ് ഹഴ്സ്റ്റ് പ്രഭുവും ഈ തത്വങ്ങൾ വളരെ സ്പഷ്ടമായി വിവരിച്ചിട്ടുള്ളതും, കോടതിയിൽ ഈ തത്വങ്ങൾപ്രകാരം പ്രവർത്തിച്ചിട്ടുള്ളതും, ഇവയെ അത്ര കണ്ട് ആശ്രയിച്ചിട്ടുള്ളതുമാകുന്നു. ഗ്രിൻഡ് വുഡ്സിന്റെ പുസ്തകത്തിലെ ഇതു സംബന്ധിച്ചുള്ള റിപ്പോർട്ട് കൃത്യതയുടെ എല്ലാ ലക്ഷണങ്ങളും പേറുന്നതായാണ് കാണുന്നത്.

ഏറ്റവും ഉന്നത പ്രാമാണികർ നല്ല അർത്ഥത്തിലും, നീതിയിലും അധിഷ്ഠിതമാക്കി സ്ഥാപിച്ചിട്ടുള്ള ഈ തത്വങ്ങൾ കർശനമായി അവലംബമാക്കിക്കൊണ്ട് ലോംഗിന്റെ കേസ് എത്രമാത്രം ഈ കേസിലെ വസ്തുതകൾക്ക് ബാധകമാകുമെന്നത് ഞങ്ങൾ പരിഗണിക്കുന്നതായിരിക്കും.

അനന്തമാധവ പൈ V നാരായണ പ്രഭു ബാബാ പ്രഭു (31 T.L.R. 173) എന്ന കേസിൽ ഒരു സമുദായത്തിലേയോ, ഒരു യോഗത്തിലെയോ, ഒരംഗത്തിന്റെ ക്രമരഹിതവും, തെറ്റായതുമായ പുറത്താക്കലിന് സിവിൽ കോടതികൾക്ക് പരിഹാരമുണ്ടാക്കാനാവുമോ എന്ന പ്രശ്നം ഉന്നീതമായി. കോടതി ഈ വിഷയം സംബന്ധിച്ച നിയമം ഇപ്രകാരമാണ് വിശദീകരിച്ചിരിക്കുന്നത്.

"ഞങ്ങളുടെ അഭിപ്രായത്തിൽ ഈ നിയമം നിലകൊള്ളുന്നത് ഇപ്രകാരമാണ്. രണ്ടോ അതിലധികമോ പേർ അന്യോന്യം കൂടിച്ചേരാൻ സമ്മതിക്കുന്നതായാൽ, ഈ ചേർച്ച നിയമാനുസൃതമായ അവകാശങ്ങളും കർത്തവ്യങ്ങളും സൃഷ്ടിച്ചിരിക്കണമെന്നോ, സൃഷ്ടിക്കേണ്ടതില്ലെന്നോ ഉദ്ദേശിച്ചിരിക്കാം. ഇതിൽ രണ്ടാമത്തേതിൽ ഈ അസോസിയേഷന്റെ പ്രത്യേകാവകാശങ്ങൾ നിയമ സംരക്ഷണത്തിന്റെ പരിധിയിൽ പെടുന്നതല്ല. ആദ്യത്തേതിലാണെങ്കിൽ അസോസിയേഷന് സ്വത്തുക്കൾ ഇല്ലാത്തപക്ഷം, കോടതികളുടെ സാമാന്യ നീതി പ്രകാരമുള്ള വിചാരണാധികാരം വിനിയോഗിക്കുന്നതിനായുള്ള അടിസ്ഥാനം ഇല്ലാത്തതുമാകുന്നു (Regby V Connol - 1880, 14 Ch. D.P. 482 & Baird V Wells -1890, 44 Ch. 661). എങ്കിലും ഒരു അംഗം തെറ്റായി പുറത്താക്കപ്പെടുന്നപക്ഷം മിക്കവാറും ഉടമ്പടി ലംഘനത്തിനുള്ള നഷ്ടപരിഹാര നടപടി ആകാവുന്നതായിരിക്കും (ഹാലിസ്ബറിയുടെ ഇംഗ്ലണ്ടിലെ നിയമങ്ങൾ, വാല്യം 4, പേജ്

417). എന്നിരുന്നാലും അസോസിയേഷന് സ്വത്തുക്കൾ ഉള്ളപക്ഷം തെറ്റായി പുറത്താക്കപ്പെടുന്ന ഒരു അംഗത്തിന്, നിരോധനം, ഉടമ്പടി വ്യവസ്ഥകളുടെ കൃത്യമായ നിർവ്വഹണം എന്നീ സാമാന്യനീതിയുടെ അടിസ്ഥാനത്തിലുള്ള പരിഹാരങ്ങൾ ലഭ്യമാകുന്നതാണ് (Rigby V Connol & Baird V Wells). ഇതു സംബന്ധിച്ച സ്വത്തുക്കളിൽ വരിസംഖ്യ നൽകിയതു പരിഗണിച്ച് അംഗങ്ങൾക്ക് ലഭ്യമായിട്ടുള്ള അവകാശങ്ങൾ - അസോസിയേഷന്റെ പ്രയോജനങ്ങൾ അനുഭവിക്കുന്നതിനുള്ള അവകാശം, വോട്ടവകാശം എന്നിവ - ഉൾപ്പെടുന്നതാണ്. ജാതിയിൽ നിന്നുമുള്ള ഒരംഗത്തിന്റെ തെറ്റായ പുറത്താക്കൽ ആ അംഗത്തിന്റെ പദവിയെ ബാധിക്കുന്നതായാൽ, കോടതിക്ക് ഇടപ്പെട്ട് സാമാന്യനീതിയുടെ അടിസ്ഥാനത്തിലുള്ള പരിഹാരമുണ്ടാക്കിക്കൊടുക്കാവുന്നതാണ്.

മേൽപറഞ്ഞ പ്രസ്താവന കോടതിയുടെ ഇടപെടലിന്റെ വ്യാപ്തിയെക്കുറിച്ചുള്ള പ്രശ്നം തീരുമാനിക്കാതെ വിട്ടിരിക്കുകയാണ്. അസോസിയേഷന്റെ ചട്ടങ്ങളിലെ പുറത്താക്കൽ വ്യവസ്ഥപ്രകാരമുള്ള അധികാരം ഉത്തമ വിശ്വാസത്തോടെയും, അസോസിയേഷന്റെ പ്രയോജനത്തിനായും, കർക്കശമായി ആ ചട്ടങ്ങൾക്ക് അനുസൃതമായും, സ്വാഭാവിക നീതിയുടെ തത്വങ്ങൾക്ക് അനുയോജ്യമായുമാണ് വിനിയോഗിക്കുന്നതെങ്കിൽ, കോടതികൾ അസോസിയേഷന്റെ ഉൾഭരണ സ്വാതന്ത്ര്യത്തിൽ കൂടുതലായി ഇടപെടുന്നതല്ല എന്നതാണ് ഇതു സംബന്ധിച്ച നിയമം."

അത്തരം ഡൊമസ്റ്റിക് ട്രൈബ്യൂണലുകളുടെ തീരുമാനങ്ങളെ നിയന്ത്രിക്കുന്നതായ സ്വാഭാവികനീതിയുടെ ചട്ടങ്ങൾ എന്തെല്ലാമെന്നതാണ് കൂടുതലായുള്ള പ്രശ്നം. ഈ ചട്ടങ്ങൾ മറു കക്ഷിയെയും കേൾക്കുക (Aude Alteram Partem) എന്ന ലാറ്റിൻ ആപ്തവാക്യത്തിൽ ഉൾകൊള്ളുന്നുണ്ട്. തീർപ്പു കല്പിക്കേണ്ട കക്ഷി, തനിക്കെതിരായി ആവശ്യപ്പെട്ടിട്ടുള്ളതെന്തെന്ന് ഇരു കക്ഷികളെയും അറിയിക്കുകയും അതിന്മേലുള്ള തങ്ങളുടെ ന്യായങ്ങൾ കേൾക്കാനുള്ള അവസരം അവർക്ക് നല്കുകയും ചെയ്തിരിക്കണമെന്നതും, നീതിന്യായപരമായ ഏതെങ്കിലും നടപടിയിൽ യാതൊരാളെയും അയാൾക്ക് പറയാനുള്ളത് കേൾക്കാതെ കുറ്റക്കാരനെന്ന് വിധിക്കുകയോ, ശിക്ഷിക്കുകയോ, അയാളുടെ സ്വത്തുക്കൾ ഇല്ലാതാക്കുകയോ ചെയ്തുകൂടാത്തതാണെന്നതും, നീതി നിർവ്വഹണത്തിലെ ഒഴിച്ചു കൂടാനാവാത്ത ഒരു ആവശ്യമാണ്. ജഡ്ജിമാർ സാമാന്യനീതി, അല്ലെങ്കിൽ മാതൃകാപരമായ നീതി, അല്ലെങ്കിൽ യഥാർത്ഥമായ നീതി എന്നൊക്കെ വിവിധ പേരുകൾ നൽകിയിട്ടുള്ള നീതിയുടെ ഈ പ്രാഥമിക ചട്ടം റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടുള്ള വിവിധ ഇംഗ്ലീഷ് കേസുകളിലും ഇൻഡ്യൻ കേസുകളിലും പ്രതിപാദ്യ വിഷയമായിരുന്നു. നീതിക്ക് ആവശ്യമായ കാര്യങ്ങളെക്കുറിച്ചുള്ള വ്യക്തമായ ഒരു ധാരണയ്ക്ക് ഈ തീരുമാ

നങ്ങളിൽ ചിലവ വിശദമായി പരിഗണിക്കേണ്ടത് ആവശ്യമാണെന്ന് ഞാൻ കരുതുന്നു. ഈ വിഷയവുമായി ബന്ധപ്പെട്ട വിധികളിൽ അധികവും ഈ കേസിൽ ഈ കോടതിയുടെ ആദ്യത്തെ വിധിന്യായത്തിലെ 181 മുതൽ 201 വരെ ഖണ്ഡികകളിൽ പരാമർശിക്കപ്പെട്ടിട്ടുള്ളതാണ്, അതുകൊണ്ട് ഈ കേസുകളെപ്പറ്റിയുള്ള വളരെ വിശദമായ ഒരു ചർച്ച ആവശ്യമില്ലാത്തതാകുന്നു. എങ്കിലും തീരുമാനത്തിനായുള്ള പോയിന്റുകൾ വ്യക്തമാക്കുന്നതിന് ഈ കേസുകളിൽ ചിലതിനെക്കുറിച്ച് പരാമർശിക്കുന്നതാണ്.

Fisher V Jackson എന്ന കേസിൽ ജസ്റ്റീസ് നോർത്ത് ഈ വിഷയം സംബന്ധിച്ചുള്ള ആധികാരിക കേസ് വിധികൾ സമഗ്രമായി പുനപ്പരിശോധിക്കുകയും തന്റെ ആശയങ്ങൾ താഴെ പറയുംപ്രകാരം വിവരിക്കുകയും ചെയ്തിരിക്കുന്നു:-

“ഇത്തരം പ്രശ്നങ്ങളുമായി ബന്ധപ്പെട്ട പുസ്തകങ്ങളിൽ ധാരാളം ആധികാരികാഭിപ്രായങ്ങൾ ഉണ്ട്. എന്നാൽ ഞാൻ ഒന്നിനെക്കുറിച്ച് - Capel V Child എന്ന കേസിലെ കോർട്ട് ഓഫ് എക്സ് ചെക്കറിന്റെ വിധിയെ - മാത്രമേ പരാമർശിക്കുന്നുള്ളു. അതിൽ വിശദീകരിക്കപ്പെട്ടിരിക്കുന്നതായ തത്വം കൊണ്ടും, ആ കേസിലെ വാദിയെ സമയം കഴിഞ്ഞു പോയതിന്റെ പേരിലും, തന്റെ ഇടപെടലോ എതിർപ്പോ കൂടാതെ തനിക്കെതിരായ നടപടികൾക്ക് എതിരാളികളെ അനുവദിച്ചതിന്റെ പേരിലും, ഉദ്യോഗത്തിൽ നിന്ന് തന്നെ പുറത്താക്കാവുന്നതാണെന്ന പ്രതികളുടെ അവകാശവാദത്തിന് ഒരുപക്ഷേ നൽകാമായിരുന്ന എന്തെങ്കിലും മറുപടിയുമായി മുന്നോട്ട് വരുന്നതിൽ നിന്ന് താൻ തടയപ്പെട്ടതിനെ സംബന്ധിക്കുന്നതായ പ്രശ്നത്തിനുള്ള ഉത്തരങ്ങൾ ഉൾക്കൊള്ളുന്നതുകൊണ്ടും, പ്രസ്തുത വിധിയെ വളരെ പ്രധാനപ്പെട്ട ഒന്നായാണ് ഞാൻ കാണുന്നത്. Capel V Child എന്ന കേസിലെ വസ്തുതകൾ ഇവയായിരുന്നു: 57 Geo. 3, C. 99 ആക്ട് 50-ാം വകുപ്പ് ഇപ്രകാരം വ്യവസ്ഥ ചെയ്യുന്നുണ്ട്. “ഏതൊരു ബിഷപ്പിനും തന്റെ സ്വതന്ത്രമായ അറിവുകൊണ്ടോ അല്ലെങ്കിൽ തന്റെ മുമ്പാകെ സമർപ്പിച്ചിരിക്കുന്ന സത്യവാങ്മൂല പ്രകാരമുള്ള തെളിവുകൊണ്ടോ, തന്റെ ഭദ്രാസനത്തിൽ പെടുന്ന ഏതെങ്കിലും വൈദികന്റെ ചുമതലയിലുള്ള പള്ളികളുടെയോ ചാപ്പലുകളുടെയോ സംഖ്യാബാഹുല്യം കാരണം, അത്തരം പള്ളികളും ചാപ്പലുകളും തമ്മിലുള്ള അകലം കൊണ്ടോ, അല്ലെങ്കിൽ അവിടെ സേവനമനുഷ്ഠിക്കുന്ന വൈദികന്റെ വസതിയും അത്തരം പള്ളികളും ചാപ്പലുകളുമായുള്ള അകലംകൊണ്ടോ, ഇതിലേതെങ്കിലുമോ അല്ലെങ്കിൽ സേവനമനുഷ്ഠിക്കുന്ന വൈദികന്റെ ഉദാസീനത കൊണ്ടോ, വൈദികപരമായ കർത്തവ്യങ്ങൾ അപര്യാപ്തമായാണ് നിർവ്വഹിക്കപ്പെടുന്നതെന്ന് ബോദ്ധ്യപ്പെടുന്നതായി

Malankara Orthodox TV

തോന്നുമ്പോൾ, ചുരുക്കിപ്പറഞ്ഞാൽ ബിഷപ്പിന് ആ കർത്തവ്യ നിർവ്വഹണത്തിനോ, കർത്തവ്യ നിർവ്വഹണത്തിൽ സഹായിക്കുന്നതിനോ വേണ്ടി സഹായിയായി ഒരു വൈദികനെ നിയമിക്കാവുന്നതും, സഹായിക്കുള്ള സ്റ്റൈപ്പെൻഡിന്റെ ബാദ്ധ്യത ഈ നിയമനം ആവശ്യമാക്കിത്തീർത്ത കർത്തവ്യനിർവഹണത്തിലെ അപര്യാപ്തത ആരുടേതോ, ആ വൈദികന്റെ മേൽ ചുമത്തുന്നതുമാണ്." ലണ്ടനിലെ ബിഷപ്പ് 1830 ജനുവരി 18-ന് ചില കാര്യങ്ങൾ ആവശ്യപ്പെട്ടുകൊണ്ടുള്ള അധികൃതവും ഔപചാരികവുമായ ഒരു അറിയിപ്പ് വാദിക്ക് നൽകി. അതിൽ ഇപ്രകാരം പറയുന്നു. "വാട്ട്ഫോർഡിലെ വികാരിയത്തിന്റെയും ഇടവകപ്പള്ളിയുടെയും വൈദികപരമായ കർത്തവ്യങ്ങൾ താങ്കളുടെ ഉദാസീനത കാരണം അപര്യാപ്തമായാണ് നിർവഹിക്കപ്പെടുന്നതെന്ന് സ്വന്തം അറിവു പ്രകാരം നമുക്ക് തോന്നുന്നു. ഇംഗ്ലണ്ടിലെ കൃഷിയിടങ്ങൾ കൈവശത്തിലുള്ള ആത്മീയ വ്യക്തികളെ സംബന്ധിക്കുന്ന നിയമങ്ങൾ സംയോജിപ്പിച്ച് ഒന്നാക്കുന്നതിനും, ഭേദഗതി ചെയ്യുന്നതിനും, ആത്മീയ വ്യക്തികളുടെ വസതികൾ അവരുടെ പള്ളിസ്വത്തിൽ സ്ഥിരപ്പെടുത്തുന്നതിനും, സ്റ്റൈപ്പെൻഡിന്മേൽ സേവനമനുഷ്ഠിക്കുന്ന സഹായ വൈദികരുടെ തുണയ്ക്കും ഉപജീവനത്തിനുമായി, ജോർജ്ജ് മൂന്നാമൻ രാജാവിന്റെ ഭരണത്തിന്റെ 57-ാം വർഷം പാർലമെന്റ് നിർമ്മിച്ച് പാസാക്കിയ നിയമം കൊണ്ടും ആ നിയമപ്രകാരവും, താങ്കളെ താക്കീത് ചെയ്യുകയും, മേൽ പറഞ്ഞ വാട്ട്ഫോർഡിലെ വികാരിയത്തിലെയും, ഇടവകപ്പള്ളിയിലെയും വൈദിക കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിൽ സഹായിക്കുന്നതിന് ആണ്ടിൽ 75 പവനിൽ കുറയാത്ത സ്റ്റൈപ്പെൻഡോടെ ഒരു സഹായ വൈദികനെ നിയമിക്കുന്നതിന് അനുമതി നൽകേണ്ടതിന്, അതിന് യോഗ്യതയുള്ളയാളെ നമ്മോട് നാമനിർദ്ദേശം ചെയ്യണമെന്ന് ആവശ്യപ്പെടുകയും ചെയ്തുകൊള്ളുന്നു. മാത്രമല്ല, ഈ അറിയിപ്പ് ലഭിച്ചു കഴിഞ്ഞു മൂന്നു മാസത്തിനകം ഇത്തരം നാമനിർദ്ദേശം അറിയിക്കുന്നതിൽ ഉപേക്ഷകാട്ടുകയോ, അറിയിക്കാതിരിക്കുകയോ ചെയ്യുന്നതായാൽ, മേൽ പ്രസ്താവിച്ച നിയമത്തിന്റെ ശരിയായ അർത്ഥത്തിലുള്ള ഒരു സഹായിയെ നിയമിക്കാൻ നാം നടപടി സ്വീകരിക്കുന്നതായിരിക്കുമെന്നും താങ്കൾക്ക് താക്കീത് നൽകിയിരിക്കുന്നു." പ്രവിശ്യയിലെ ആർച്ച്ബിഷപ്പിന് അപ്പീൽ നൽകാമായിരുന്നെങ്കിലും വാദി അതിനു പോയില്ല. സഹായിയായ വൈദികനെ നിയമിച്ചതുമില്ല. ബിഷപ്പ് 1830 ജൂലൈ രണ്ടിന് പ്രതിവർഷം 75 പവൻ സ്റ്റൈപ്പെൻഡിന്മേൽ കർത്തവ്യ നിർവ്വഹണം നടത്തുന്നതിനുള്ള ഒരു സഹായിക്ക് അനുമതിപത്രം നൽകി. കർത്തവ്യ നിർവ്വഹണത്തിനുള്ള സന്നദ്ധത  സഹായിയായ വൈദികൻ ഔപചാരികമായി അറിയിച്ചെങ്കിലും വാദി അതിന് സമ്മതിച്ചില്ല.

Malankara Orthodox TV

ബിഷപ്പ് 1831 ഫെബ്രുവരി 22-ന് വാദിക്ക് ഒരു ശാസനമോ സമൻസോ അയച്ചു. അതിൽ ഇപ്രകാരം പറയുന്നു. സഹായ വൈദികന് ജനുവരി 2-ന് ആറു മാസത്തെ സ്റ്റൈപ്പെൻഡ് ആയ 37 പവൻ 10 ഷില്ലിംഗ് ചെല്ലാനുണ്ടെന്നു കാണിച്ചുള്ള ഒരു നിവേദനം തനിക്ക് ലഭിച്ചു. ഈ തുക നൽകണമെന്ന് (താങ്കളോട്) ആവശ്യപ്പെട്ടിരുന്നതാണ്. എന്നാൽ സ്റ്റൈപ്പെൻഡ് നൽകപ്പെടാതെ കിടക്കുന്നു. തന്റെ മുമ്പാകെ ഹാജരായി സ്റ്റൈപ്പെൻഡ് കുടിശിക എന്തുകൊണ്ടാണ് കൊടുത്തു തീർക്കാതിരുന്നതെന്നതിനുള്ള സമാധാനം ബോധിപ്പിക്കണം. നമ്മുടെ തീർച്ച അരമനയിൽ വച്ച് കേൾക്കുകയും സ്വീകരിക്കുകയും വേണമെന്നും വാദിയോട് ബിഷപ്പ് ആവശ്യപ്പെട്ടു. വാദി ഹാജരാകാതിരിക്കുകയോ, ഹാജരാകാൻ പോകുന്നില്ലെങ്കിലോ, അതിനുള്ള മതിയായ കാരണം കാണിക്കുന്നില്ലെങ്കിലോ, നിയമപ്രകാരം തനിക്ക് ലഭിച്ചിട്ടുള്ള അധികാരമനുസരിച്ച് നടപടികൾ സ്വീകരിക്കുന്നതാണെന്നും സമൻസിൽ ബിഷപ്പ് വാദിയെ അറിയിച്ചു. സമൻസ് വാദിക്ക് നൽകപ്പെട്ടു. അതിൽ ആവശ്യപ്പെട്ടിരുന്നപ്രകാരം ബിഷപ്പിനെ കാണാൻ വാദി കൂട്ടാക്കിയില്ല. അതിന്മേൽ നടന്ന കാര്യങ്ങളെല്ലാം എണ്ണിപ്പറഞ്ഞുകൊണ്ടും, സ്റ്റൈപ്പെൻഡ് കൊടുത്തുതീർക്കാൻ ശാസിച്ചുകൊണ്ടും വാദിക്ക് ഒരു താക്കീത് നൽകുന്നതിലേക്ക് ബിഷപ്പ് കടന്നു. താക്കീത് നല്കപ്പെട്ടതിനെ തുടർന്ന് വാദി ആദ്യമായി ബിഷപ്പിനു മുമ്പാകെ ഹാജരായി. അസ്സൽ അപേക്ഷയിന്മേൽ തനിക്ക് പറയാനുള്ളത് കേൾക്കുന്നതിന് അവസരം നൽകുകയുണ്ടായില്ലെന്ന് വാദി ആരോപിച്ചു. ഈ കേസിൽ നിയമത്തിലെ 50-ാം വകുപ്പ് വായിച്ചശേഷം ലിൻഡ് ഹേഴ്സ്റ്റ് പ്രഭു പ്രസ്താവിച്ചത് ഇപ്രകാരമാണ്. "അന്വേഷണവും ആ അന്വേഷണത്തിന്റെ ഫലമായുള്ള വിധിയുമായി ഇത് അർത്ഥമാക്കപ്പെടാതിരിക്കുമോ? ബിഷപ്പാണ് തന്റെ വിധിന്യായം രൂപപ്പെടുത്തേണ്ടത്. വിധിന്യായത്തിന്റെ രൂപം അദ്ദേഹത്തിന് വെളിപ്പെടേണ്ടത് തന്റെ മുമ്പാകെ സമർപ്പിക്കപ്പെട്ടിട്ടുള്ള സത്യവാങ്മൂലത്തിൽ നിന്നു വേണം. വ്യക്തി വൈശിഷ്ട്യത്തെയും, യോഗ്യതയെയും ബാധിക്കുന്ന ഉദാസീനതക്കുറ്റം ചുമത്തപ്പെട്ടിട്ടുള്ള മറു കക്ഷിക്ക് പറയാനുള്ളതു കേൾക്കാതെ, തന്റെ മുമ്പാകെയുള്ള ഒരു പക്ഷത്തെ സത്യവാങ്മൂലത്തിൽ നിന്നുമാണ് അദ്ദേഹം വിധിന്യായം രൂപപ്പെടുത്തേണ്ടതെന്ന് പറയുക സാദ്ധ്യമാണോ? അതായത് സത്യവാങ്മൂലത്തിനുള്ള എതിർ സത്യവാങ്മൂലം സമർപ്പിക്കാൻ മറു കക്ഷിക്ക് അവസരം നൽകാതെയും, മറു കക്ഷിയുടെ ന്യായ സമർത്ഥനം കേൾക്കാതെയും ഇതിലേക്ക് വിളിപ്പിക്കുകപോലും ചെയ്യാതെയും അദ്ദേഹം ഈ തീരുമാനത്തിൽ എത്തിച്ചേരണമെന്നാണോ? ഇപ്പോഴത്തെ സംഭവത്തിൽ കക്ഷിക്ക് സമൻസ് നൽകിയിട്ടില്ല. 'റെക്വിസിഷൻ' നടപടിയെടുക്കാൻ പോകുന്നതിനുള്ള ഉദ്ദേശ്യം കക്ഷിയെ അറിയിക്കാതെ താക്കീത് നൽകൽ നടപടി ബിഷപ്പ് പെട്ടെന്ന് സ്വീകരിക്കുകയായിരുന്നു.

Malankara Orthodox TV

ഇപ്പോൾ ഇതാണ് സംഭവമെങ്കിൽ പാർലമെന്റ് നിയമത്തിലെ സത്യ വാങ്മൂലത്തിന്മേൽ നടപടി സ്വീകരിക്കുന്നതിനെപ്പറ്റിയുള്ള ഭാഗത്തെ സംബന്ധിച്ചിടത്തോളം ആവശ്യമായ ഒരു അനന്തരഫലമെന്ന നിലയിൽ, ബിഷപ്പ് സത്യവാങ്മൂലത്തിന്മേലല്ല സ്വന്തം അറിവിന്മേലാണ് നടപടി സ്വീകരിക്കുകയെങ്കിൽ, അപ്പോഴും അതേ നടപടി (സമാധാനം ബോധി പ്പിക്കാൻ കക്ഷിക്ക് അവസരം നൽകിയിരുന്നിരിക്കണമെന്നത്) ആവശ്യമാ ണെന്നാണ് എനിക്ക് തോന്നുന്നത്. കാരണം, ഒരു കക്ഷിക്ക് തന്റെ നടപടി വിശദീകരിക്കുന്ന ആവശ്യത്തിന് തന്നെ കേട്ടിരിക്കേണ്ടതായ ഒരു അവ കാശമുണ്ട്. ബിഷപ്പിന്റെ മനസ്സിൽ കടന്നുകൂടിയിട്ടുള്ള (തെറ്റായ) ധാര ണകൾ മാറ്റുന്നതിന് സാക്ഷികളെ വരുത്തി വിസ്തരിക്കാൻ വേണ്ട അവ കാശവും അയാൾക്കുണ്ട്. തന്റെ ന്യായ സമർത്ഥനങ്ങൾ കേൾക്കപ്പെടേ ണ്ടതിനുള്ള അവകാശവും അയാൾക്കുള്ളതാണ്. ബിഷപ്പിന്റെ റെക്വി സിഷൻ വിധിന്യായമായി പരിഗണിക്കുന്നതായാൽ അത് നീതിയുടെ എല്ലാ തത്വങ്ങൾക്കും എതിരാണെന്നാണ് എനിക്ക് തോന്നുന്നത്. കാര ണം, തെളിവു നൽകാൻ കക്ഷിക്ക് ഒരു അവസരം നൽകാതെയും, വിധിപ്രഖ്യാപനത്തിലേക്ക് നീങ്ങുന്നതിനുള്ള വിധികർത്താവിന്റെ ഉദ്ദേ ശ്യം കക്ഷിയെ അറിയിക്കാതെയുമാണ് വിധി പ്രഖ്യാപനം നടത്തേണ്ടി വരുന്നത്." അടുത്തതായി റെക്വിസിഷനെ പരാമർശിച്ചുകൊണ്ട് ലിൻഡ് ഹേഴ്സ്റ്റ് പ്രഭു വിധിന്യായം 574-ാം പേജിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "രൂപത്തിൽ അതൊരു വിധിന്യായമാണ്. ഫലത്തിലും അനന്തരഫല ത്തിലും അതൊരു വിധിന്യായം തന്നെ. അതുകൊണ്ട് നീതിയുടെ തത്വ ങ്ങൾ പരിഗണിക്കുമ്പോൾ മുൻകൂട്ടി സമൻസ് പുറപ്പെടുവിച്ചിരിക്കണ മെന്ന് നിയമം ആവശ്യപ്പെടുന്നുണ്ടെങ്കിൽ, നിയമത്തിന്റെ ഈ വ്യാഖ്യാനം കൂടുതലായി ഒട്ടും ആവശ്യമില്ലാത്തതാണെന്നാണ് എനിക്ക് തോന്നുന്നത്. പിന്നീട് വിധിന്യായത്തിന്റെ 576-ാം പേജിൽ അദ്ദേഹം പറയുന്നു. "ഒരു വിധി പ്രഖ്യാപിക്കാൻ ഒരു അധികാരിയുള്ളപ്പോൾ, അത് പ്രഖ്യാപിച്ച് അതിന്മേൽ അപ്പീൽ കൊടുക്കുമ്പോൾ, വിധി ആർക്കെതിരായിരുന്നോ ആ ആൾക്ക്, അസൽ വിധിയെക്കുറിച്ച് തന്നെ കേട്ടിരിക്കേണ്ടതിനുള്ള അവകാശമുണ്ട്. ആ വിധി പ്രഖ്യാപിക്കുന്നത് തടയുന്നതിന്, ആ വിധി പ്രഖ്യാപിക്കുന്നതിനു മുമ്പുതന്നെ, തന്റെ ന്യായങ്ങൾ കേൾക്കപ്പെട്ടിരി ക്കുന്നതിനുള്ള അവകാശവും അയാൾക്കുണ്ട്. വിധി പ്രഖ്യാപിക്കാ നിടയായ സാഹചര്യം വിധിക്ക് എന്തെങ്കിലും പ്രത്യേകത നൽകുന്നി ല്ലെന്ന് ഞാൻ കരുതുന്നു." അദ്ദേഹം 577-ാം പേജിൽ പറയുന്നു: "ഇതാ, ഇവിടെ ഒരു പുതിയ വിചാരണാധികാരം നൽകപ്പെട്ടിരിക്കുന്നു - ഒരു പുതിയ അധികാരം നൽകപ്പെട്ടിരിക്കുന്നു. ബിഷപ്പിന് ഒരു വിധി പ്രഖ്യാ പിക്കാൻ അധികാരം നൽകപ്പെട്ടിരിക്കുന്നു. നിയമത്തിന്റെയും സാമാന്യ നീതിയുടെയും എല്ലാ തത്വപ്രകാരവും അത്തരം വിധി പ്രഖ്യാപിക്കാനാ

Malankara Orthodox TV

വുന്നതല്ല. ആദ്യ സന്ദർഭത്തിൽ തന്നെ, തന്റെ ന്യായസമർത്ഥനം കേൾക്കേണ്ടതിന് അയാൾക്ക് അവസരം നൽകാത്തപക്ഷം – ഈ കേസിൽ അയാൾക്ക് അതിന് അവസരം നൽകിയിരുന്നില്ല – അത്തരം വിധി പ്രഖ്യാപിച്ചിരുന്നെങ്കിൽ അത് ഒരു നിമിഷംപോലും നിലനിൽക്കാനാവുന്ന ഒന്നല്ല. മാത്രമല്ല സമാധാനം പറയാൻ അവസരം ലഭിക്കുമാറ് അയാൾക്കെതിരെ കുറ്റാരോപണമൊന്നുമില്ല. എന്തെങ്കിലും കുറ്റാരോപണത്തിന് സമാധാനം പറയത്തക്കവിധം അയാളെ വിളിപ്പിച്ചതുമില്ല."

അനന്തരം ബെയ്ലേയ് പ്രഭു കേസിലേക്ക് പൂർണ്ണമായി തന്നെ കടന്നു. അദ്ദേഹം 578–ാം പേജിൽ പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്: "ബിഷപ്പ് സത്യവാങ്മൂലത്തിന്മേൽ നടപടി സ്വീകരിച്ചിരുന്നെങ്കിൽ, തന്നെ കേൾക്കുന്നതിനുള്ള ഒരു അവസരം എതിർ കക്ഷിക്ക് നൽകേണ്ടത് നിയമത്തിന്റെ സാമാന്യതത്വങ്ങൾ പ്രകാരം അത്യന്താപേക്ഷിതമായിരുന്നു. ബിഷപ്പ് സ്വന്തം അറിവിന്മേൽ നടപടിയുമായി നീങ്ങുമ്പോൾ, അതിന് അടിസ്ഥാനമായ സ്വന്തം അറിവുപ്രകാരമുള്ള കാര്യങ്ങൾ പ്രസ്താവിക്കുമ്പോൾ, അതിനുള്ള മറുപടി നൽകാൻ കക്ഷിക്ക് അവസരം നൽകാത്തപക്ഷം, ഒരുപക്ഷേ ഈ നിയമത്തിന്റെ വിവക്ഷപ്രകാരം ബിഷപ്പിനോ, അദ്ദേഹത്തിന്റെ സ്വന്തം അറിവിനോ തൃപ്തി വരാനാവുന്നതല്ലെന്ന അഭിപ്രായമാണ് എനിക്കുള്ളത്. അത്തരം നടപടികൾ പ്രയോഗത്തിലാക്കുന്നതിന് വൈദിക കോടതികളിലെ ഒരു കേസിന് സ്വാഭാവികമായി നേരിടുന്ന കാലതാമസം ഉണ്ടായിരിക്കണമെന്നത് അത്യന്താപേക്ഷിതമേയല്ല. ബിഷപ്പ് കക്ഷിയെ തന്റെ മുമ്പാകെ വിളിപ്പിച്ച്, കക്ഷിയുടെ ഉദാസീനത മൂലം (പള്ളിയിലെ) കർത്തവ്യങ്ങൾ അപര്യാപ്തമായാണ് നിർവ്വഹിക്കപ്പെട്ടു പോന്നിരുന്നതെന്ന് താൻ കരുന്നതിനുള്ള കാരണങ്ങൾ കക്ഷിയോടു പറഞ്ഞിരുന്നെങ്കിൽ, അത് തികച്ചും മതിയാകുമായിരുന്നു. ഈ കുറ്റത്തിന് ഉത്തരം നൽകാൻ കഴിയുന്നതിന് അടിസ്ഥാനമായി എന്തെങ്കിലും അയാളുടെ പക്കൽ ഉണ്ടോ, ഇല്ലയോ, എന്നും ബിഷപ്പ് ചോദിച്ചിരിക്കേണ്ടതായിരുന്നു. ഒരു നീതിന്യായ നടപടിയുടെ സ്വഭാവമുള്ള എല്ലാ കേസിലും, വിധിന്യായം ആർക്കെതിരായാണോ, ആ കക്ഷിക്ക് തന്നെ കേട്ടിരിക്കാൻ ഒരവസരം ലഭിച്ചിരിക്കണമെന്നത് എല്ലാ കേസുകൾക്കും പൊതുവായുള്ള ഒരു തത്വമല്ലേ? നമ്മുടെ നിയമക്കോടതികളിൽ ഒരു കക്ഷി ഹാജരായി എന്നു തോന്നിക്കത്തക്കവിധം, അയാൾക്കുവേണ്ടി ഒരു ഹാജരാകൽ രേഖപ്പെടുത്താതെ അയാൾക്കെതിരെ ഒരു വിധി സമ്പാദിക്കാനാവുന്നതല്ല. അയാൾ വാസ്തവത്തിൽ ഹാജരായിരിക്കണം. അല്ലെങ്കിൽ ആ ആവശ്യത്തിലേക്ക്, വ്യക്തമായും പാർലമെന്റ് നിർമ്മിച്ചിട്ടുള്ള നിയമപ്രകാരം അയാൾക്കുവേണ്ടി നിങ്ങൾ ഒരു ഹാജരാകൽ (അഭിഭാഷകനെ വച്ചുള്ളത്) നടത്തിയിരിക്കണം. ഒരു കക്ഷിക്കെതിരെ

ഒരു വിധി പ്രഖ്യാപിക്കുന്നതിനു മുമ്പായി, തന്നേ കേൾക്കുന്നതിനുള്ള ഒരു അവസരം അയാൾക്ക് ലഭിക്കാതെയും, കോടതിയിൽ അയാളുടെ ഹാജരാകൽ കൂടാതെയും, അയാൾക്കെതിരെ മുന്നോട്ടു പോകാനാവുക യില്ലെന്നത് മാറ്റമില്ലാത്ത ഒരു നിയമ തത്വമായാണ് പരിഗണിക്കപ്പെ ടുന്നതെന്ന കാരണത്താലാണ്, പാർലമെന്റ് മേൽപറഞ്ഞ നിയമം ഉണ്ടാ ക്കിയിരിക്കുന്നത്. ലഘു നടപടികൾ സ്വീകരിച്ചുള്ള കുറ്റക്കാരനെന്ന വിധി ക്കൽ സംബന്ധിച്ച് മജിസ്ട്രേട്ടുമാരുടെ മുമ്പാകെയുള്ള നടപടികളുടെ കാര്യത്തിൽപോലും കക്ഷിക്ക് സമൻസ് നൽകിയിരുന്നെന്നോ, അല്ലെ ങ്കിൽ കക്ഷി ഹാജരായിരുന്നെന്നോ വിധിയിൽ പ്രസ്താവിച്ചിട്ടില്ലെങ്കിൽ ആ വിധി സാധുവായിരിക്കുന്നതല്ല. നിങ്ങൾ ഒരു കോർപ്പൊറേഷൻ അംഗ ത്തെ നീക്കം ചെയ്യുന്നെങ്കിൽ, അയാൾക്ക് സമൻസ് നൽകപ്പെട്ടിരുന്നി ല്ലെന്നു വന്നാൽ അയാളുടെ ദുർനടപടി ഒരുപക്ഷേ എത്രതന്നെ ഘോര വും ഗൗരവമേറിയതുമായിരുന്നിരിക്കാമെങ്കിലും, ആ സ്ഥാനത്ത് പുനഃപ്ര തിഷ്ഠിക്കപ്പെടുന്നതിന് അയാൾക്ക് അവകാശമുണ്ടായിരിക്കുന്നതാണ്. തന്നെ കേൾക്കുന്നതിന് അവസരം ലഭിക്കാത്ത ഒരാളുടെ സ്വത്തിന്റെ ഏതെങ്കിലും ഭാഗത്തിന്റെ അനുഭവാവകാശം ഇല്ലാതാക്കുന്നതിന്, നിങ്ങ ൾക്ക് ഒരു നീതിന്യായ നടപടി സ്വീകരിക്കാനാവുന്ന ഒരു കേസിനെപ്പറ്റി എനിക്ക് അറിവില്ല.”

ബോഗൻ പ്രഭുവും ബോള്ളണ്ട് പ്രഭുവും ഇതേ നിഗമനത്തിലാണ് എത്തിച്ചേർന്നത്. “ആ കേസിന്റെ തീരുമാനം അതിനുശേഷം ആവർ ത്തിച്ചുപോരുകയും അതനുസരിച്ച് പ്രവർത്തിച്ചു പോരുകയുമാണ്. ഇപ്പോഴത്തെ കേസിൽ പ്രതികൾ വാദിയോടു നീതി ചെയ്തിട്ടുണ്ടെന്നു പറയാൻ ആ തീരുമാനം എന്നെ അസാദ്ധ്യമാക്കുന്നു. മൂന്നു വികാരിമാർ, അല്ലെങ്കിൽ ഇവരിൽ രണ്ടുപേർ ചേർന്ന് എന്നു ഞാൻ പറയട്ടെ, ഒരു നിശ്ചിത ദിവസം അയാൾക്ക് (വാദിക്ക്) എതിരെയുള്ള ചില പ്രധാന കുറ്റാരോപണങ്ങൾ ചർച്ച ചെയ്യാൻ പോകുകയാണെന്നും, തങ്ങൾ ഉദ്യോ ഗത്തിൽ നിന്നും അയാളെ പിരിച്ചുവിടാതിരിക്കാനുള്ള കാരണം ഹാജ രായി ബോധിപ്പിക്കണമെന്നും അയാളോട് പറഞ്ഞിരുന്നെങ്കിൽ, അത് ഹാജരാകാനുള്ള ഒരു അവസരം നൽകലാകുമായിരുന്നു. അപ്രകാരം ചെയ്യേണ്ടതില്ലെന്നാണ് അവർ (വികാരിമാർ) തീരുമാനിച്ചിരുന്നതെങ്കിൽ സമൻസ് നൽകിയില്ലെന്നും തന്നെ കേൾക്കാനുള്ള അവസരം വാദിക്ക് ലഭിച്ചിരുന്നില്ലെന്നും അപ്പോൾ പറയാനാവുന്നതാണ്. മാത്രമല്ല, എന്തൊ ക്കെയായാലും വാസ്തവത്തിൽ അയാൾക്കെതിരെ വിധി പ്രസ്താവിച്ച രണ്ടു പേരുടെ മുമ്പാകെ ഹാജരാകാൻ ആവശ്യപ്പെട്ടുള്ള സമൻസ് അയാ ൾക്ക് നൽകിയതേയില്ല. പക്ഷേ, ഈ രണ്ടു പേരും തന്നെ ഇക്കാര്യം എപ്പോഴെങ്കിലും പരിഗണിച്ചിരുന്നതായി തെളിവുകളിൽ നിന്ന് കാണാൻ

Malankara Orthodox TV

പോലും എനിക്ക് ആവുന്നില്ല. ആകെക്കൂടി എനിക്ക് അറിയാവുന്നത് കൂടിക്കാഴ്ച്ച നടന്നത് വാദിയും ജാക്സനും തമ്മിൽ മാത്രമായിരുന്നെന്നാണ്. വാദി ഒരിക്കലും ബെക്ക്വിത്തുമായി കൂടിക്കണ്ടിട്ടില്ല. ബെക്ക് വിത്തിനെക്കുറിച്ച് എനിക്ക് ആകെ അറിയാവുന്നത്, പിരിച്ചുവിടൽ നോട്ടീസിൽ അയാൾ ഒപ്പിട്ടപ്പോൾ 'വാദി അയാളുടെ പദവിയിൽ തുടരുന്നത് സ്കൂളിന്റെ താല്പര്യങ്ങൾക്ക് ഹാനികരമാണെന്ന് എനിക്ക് ബോദ്ധ്യപ്പെട്ടിരിക്കുന്നു' എന്ന് തന്റെ സത്യവാങ്മൂലത്തിൽ പറഞ്ഞിരിക്കുന്നുവെന്നതാണ്. അയാളുടെ ബോദ്ധ്യപ്പെടൽ മതിയാവുന്നത് ആകുന്നില്ല. ഒരു പക്ഷേ ജാക്സനെ ആശ്രയിക്കുകയും, ജാക്സൻ ശരിയെന്നു വിശ്വസിച്ചത് തീർച്ചയായും ശരി തന്നെയാണെന്ന് വിചാരിച്ചതും കാരണം അയാൾക്ക് അപ്രകാരം ബോദ്ധ്യപ്പെട്ടതാകാം" ബോഗൻ പ്രഭു അഭിപ്രായപ്പെട്ടു.

Geore Osgood V Thomas James Nelson (5 English and Irish Appeals 636) എന്ന കേസ് ലണ്ടൻ നഗരത്തിലെ ഷെറിഫിന്റെ കോടതിയിലെ രജിസ്ട്രാർഉദ്യോഗത്തിൽ നിന്നു പിരിച്ചുവിടപ്പെട്ട ജോർജ്ജ് ഓസ്ഗുഡിന്റേതാണ്. ആജീവനാന്ത ഉദ്യോഗമായിരുന്നു തന്റെ ഉദ്യോഗമെന്ന് അവകാശപ്പെട്ട ഓസ്ഗുഡ്, പിരിച്ചുവിടൽ നടപടി തെറ്റാകയാൽ ആ ഉദ്യോഗത്തിന്റെ ശമ്പളം തനിക്ക് വീണ്ടുകിട്ടണമെന്ന് ആവശ്യപ്പെട്ടുകൊണ്ടുള്ളതായിരുന്നു പ്രസ്തുത കേസ്. ഈ കേസിൽ പ്രഭു സഭയുടെ വിധി പ്രഖ്യാപിച്ചുകൊണ്ട് ലോർഡ് ചാൻസലർ ഹാതർ ലേയ് പ്രഭു ഇപ്രകാരം നിരീക്ഷിച്ചു. "എന്റെ പ്രഭുക്കന്മാരെ, ക്വീൻസ് ബഞ്ച് കോടതി ജഡ്ജിമാരുടെ പേരിൽ അവരുടെ ഏകകണ്ഠ വിധി പ്രഖ്യാപിച്ച പ്രഭു പറഞ്ഞിരിക്കുന്നതുപ്രകാരം, ആ കോടതി എപ്പോഴും കരുതിപ്പോരുന്നത് ഈ കേസിലും പരിഗണിക്കപ്പെട്ടതായി കാണാവുന്നതുപോലെ, ഏതെങ്കിലും കോടതിയോ, അല്ലെങ്കിൽ ട്രൈബ്യൂണലോ, അല്ലെങ്കിൽ ഇവയുടെ അധികാരങ്ങളോടു കൂടിയ ഒരു സമിതിയോ, ഒരാളെ ജോലിയിൽ നിന്നു പിരിച്ചുവിടുന്നതിനു മുമ്പായി നടത്തപ്പെട്ട അന്വേഷണ വിചാരണയിൽ നീതിക്ക് ആവശ്യമായ കാര്യങ്ങളിൽ ഏതെങ്കിലും അവഗണിച്ചിരുന്നതായി കണ്ടെത്തിയാലോ, അല്ലെങ്കിൽ ന്യായയുക്തമായ കാരണത്തിനു പകരം സ്പഷ്ടമായും വ്യക്തിപരമായ മാനസിക ദൗർബ്ബല്യത്തിന്മേലോ (പിരിച്ചുവിടൽ) നടപടി സ്വീകരിച്ചതായി കാണുന്നതായാലോ, അവരെ (ആ കോടതിയെയോ, ട്രൈബ്യൂണലിനെയോ, സമിതിയെയോ) തിരുത്തുന്നതിന് (അവരുടെ വിധി റദ്ദാക്കുന്നതിന്) ആ കോടതി (ക്വീൻസ് ബഞ്ച് കോടതി) ബാദ്ധ്യസ്ഥമാണെന്ന് ഞാൻ ഗ്രഹിക്കുന്നു. ലോർഡ് ചീഫ് ജസ്റ്റീസ് പ്രസ്താവിച്ചിരിക്കുന്നതുപോലെ പിരിച്ചുവിടലിന് ന്യായയുക്തമായ കാരണം നൽകപ്പെട്ടിരുന്നോ എന്ന് പരിശോധിക്കാനുള്ള അധികാരം കോടതികൾക്കുണ്ട്. ഇന്നു രാവിലെ ഞങ്ങൾക്ക് ഉദ്ധരിക്കപ്പെട്ടു തന്ന പ്രാമാ

Malankara Orthodox TV

ണിക വിധിന്യായങ്ങളിലൊന്നിൽ പറഞ്ഞിരിക്കുന്നതുപോലെ ന്യായയുക്തമായ കാരണം എന്നതുകൊണ്ട് അർത്ഥമാക്കേണ്ടത് നീതി പൂർവ്വമായ കാരണമെന്നാണ്. നീതിപൂർവ്വമായ കാരണം നൽകപ്പെട്ടിരുന്നോ എന്നും, നൽകപ്പെട്ടിരുന്നുവെന്നതിനെ – അതായത് ട്രൈബ്യൂണൽ എന്തെങ്കിലും അന്വേഷണ വിചാരണ കൂടാതെയും, ശരിയെന്ത്, തെറ്റെന്ത്, എന്നതിനെക്കുറിച്ചുള്ള വെറും സ്വന്തം അഭിപ്രായത്തിന്മേലുമല്ല നടപടി സ്വീകരിച്ചത് എന്നതിനെ – പിന്തുണയ്ക്കാനുള്ള എന്തെങ്കിലും തെളിവുണ്ടോ എന്നും, അതു മാത്രമല്ല, തന്റെ പേരിലുള്ള കുറ്റാരോപണങ്ങൾക്കെതിരായ ന്യായസമർത്ഥനം നടത്തുന്നതിന് പ്രതിക്ക് എല്ലാ അവസരങ്ങളും നൽകിയിരുന്നോ എന്നും പരിശോധിക്കുന്നതിന് കോടതികൾക്ക് അധികാരമുണ്ട്.”

അതേ വിധിന്യായത്തിൽ കോളൻസേയ് പ്രഭു പറയുന്നു: “എന്റെ പ്രഭുക്കന്മാരെ, ഈ കേസിലെ അപ്പീൽ വാദിയുടെ തർക്കങ്ങളോട് എനിക്ക് യോജിക്കാനാവാത്തതിന്റെ കാരണങ്ങൾ സൂചിപ്പിച്ചുകൊണ്ട് ഏതാനും വാക്കുകൾ ഞാൻ പറഞ്ഞുകൊള്ളട്ടെ. ഓസ്ഗുഡ് വഹിച്ചിരുന്നത് നീതിന്യായപരമോ, ഔദ്യോഗികമോ ആയ ഉദ്യോഗമായിരുന്നുവെന്നതിനോട് ഞാൻ തികച്ചും യോജിക്കുന്നു. ആ ജോലിയുടെ സ്വഭാവത്തിൽ അപ്രകാരമായിരുന്നെന്നും, നിയമത്തിലെ 11–ാം വകുപ്പു പ്രകാരം ഉദ്യോഗത്തിന്റെ കാലാവധി അദ്ദേഹത്തിന് ഭദ്രമാക്കപ്പെട്ടു കൊടുത്തിരുന്നെന്നും, അതായത് തക്കതായ കാരണത്തിന്മേലല്ലാതെ അയാളെ ഉദ്യോഗത്തിൽ നിന്നും നീക്കം ചെയ്യാനാവുന്നതല്ലെന്നും ഞാൻ കരുതുന്നു. നിയമത്തിലെ അതേ വകുപ്പു തന്നെ ആ കാരണത്തിന്റെ വിധികർത്താക്കൾ ആരായിരിക്കണമെന്നും നിർദ്ദേശിക്കുന്നുണ്ട്. ആ വസ്തുതയുടെ വിധികർത്താക്കളും, ആ വസ്തുതയുടെ അപര്യാപ്തതയുടെ വിധി കർത്താക്കളും ആയിരിക്കണം അവർ. ആ പോയിന്റ് സ്ഥാപിക്കപ്പെട്ടിരിക്കുകയാലും, അവരുടെ വിചാരണാധികാരം അത്തരത്തിലുള്ളതായിരിക്കുകയാലും, വിചാരണാധികാരം വിനിയോഗിക്കുന്നുവെന്ന നാട്യത്തിൽ അവർ (സാദ്ധ്യമെങ്കിൽ) ദുരുദ്ദേശ്യത്തോടെ പ്രവർത്തിക്കുന്നപക്ഷം, അല്ലെങ്കിൽ നിസ്സാരമായ കാരണങ്ങളെ അവലംബമാക്കി അവർ പ്രവർത്തിക്കുന്നതായാൽ, നിയമം നൽകിയിട്ടുള്ള കർത്തവ്യങ്ങൾ അവർ നിർവ്വഹിക്കുകയോ, നിയമം പ്രദാനം ചെയ്തിട്ടുള്ള അധികാരം അവർ വിനിയോഗിക്കുകയോ അല്ല ചെയ്യുന്നതെന്ന അഭിപ്രായമാണ് എനിക്കുള്ളത്. ചപലമായ ഏതെങ്കിലും കാരണത്തിന് – അയാളുടെ തൊപ്പിയുടെ ആകൃതി, അല്ലെങ്കിൽ താടിമീശ കണ്ടിച്ചിരിക്കുന്ന രീതി എന്നിവയ്ക്ക് – അയാളെ അവർ നീക്കം ചെയ്തിരുന്നെങ്കിൽ, അതു സ്പഷ്ടമായ, അനുചിത നടപടിയായിരിക്കുമെന്നും, ഒരു ഉന്നത കോടതിക്ക് അത് തിരുത്താവുന്നതാണെന്നും ഞാൻ

Malankara OrthodoxTV

ഉറപ്പിച്ചു പറയുന്നതാണ്. അതുപോലെ തന്നെ അതിലും ചപലത കുറവായതാണെന്നുവരികിലും, അത് ഒരു നിസ്സാരമായ കാര്യമായിരുന്നെങ്കിലും കോടതി ഇടപെടുന്നതും, മേയർ അൽഡർമാനും, കോമൺ കൗൺസിലിനും പ്രദാനം ചെയ്തിട്ടുള്ള വിചാരണാധികാരത്തിന്റെ നാട്യത്തിലുള്ളതോ, അല്ലെങ്കിൽ തെറ്റായുള്ളതോ ആയ ഒരു അധികാര വിനിയോഗത്തിലൂടെ അനീതി ചെയ്യപ്പെട്ടതുമായ കക്ഷിയെ സംരക്ഷിക്കുന്നതുമായിരിക്കും. പക്ഷേ, വസ്തുതയുടെ വിധികർത്താക്കളും നിയമത്തിന്റെ വിധികർത്താക്കളുമാകയാൽ അവർ ഈ കേസിൽ ഒരു അന്വേഷണത്തിലേക്ക് നീങ്ങി."

ഒരു ഡൊമസ്റ്റിക് ട്രൈബ്യൂണലിന് തീർപ്പു കല്പിക്കാൻ കഴിയുന്നതിന് ആവശ്യമായ തെളിവിന്റെ സ്വഭാവത്തെ സംബന്ധിച്ച് കോളൻസേയ് പ്രഭു വിധിന്യായത്തിന്റെ 654-ാം പേജിൽ ഇപ്രകാരം അഭിപ്രായപ്പെട്ടിരിക്കുന്നു: "കോടതി മുമ്പാകെ അപ്പീൽ വാദിയുടെ അഭിഭാഷകന്റെ ഉദ്യമം ആ വിഭാഗങ്ങളിൽ പെടുന്ന ഏന്തെങ്കിലും തെളിവ് ഇല്ലെന്നു കാണിക്കാനായിരുന്നു. പക്ഷേ, മറിച്ച് ആകെ സ്ഥാനം തെറ്റിച്ചുള്ള നിലയിലായിരുന്നു അവയെല്ലാമെന്നതിനാൽ, തീർപ്പുകളിൽ ഏതിനെയെങ്കിലും പിന്തുണയ്ക്കാൻ തെളിവുകൾ ഉണ്ടായിരുന്നില്ല. ഇതായിരുന്നു സ്ഥിതിയെങ്കിൽ, തീർപ്പുകളെ ഏതിനെയെങ്കിലും തുണയ്ക്കാൻ യാതൊരു തെളിവും തന്നെ ഉണ്ടായിരുന്നില്ലെങ്കിൽ, ട്രൈബ്യൂണലിന്റെ ഭാഗത്തു നിന്നും നാം പറയാറുള്ള നീതിനിർവ്വഹണത്തിലെ പരാജയമോ, അല്ലെങ്കിൽ അസാധാരണ ദുർനടപടിയോ ഉണ്ടായിട്ടുണ്ട്. എന്നാൽ തീർപ്പുകളെ തുണയ്ക്കാൻ തെളിവുണ്ടെങ്കിൽ – നിങ്ങളുടെ അഭിപ്രായത്തിലോ എന്റെ അഭിപ്രായത്തിലോ ഉള്ള ഖണ്ഡിതമായ തെളിവല്ല ഞാൻ ഉദ്ദേശിക്കുന്നത് – ലോർഡ് ചീഫ് ജസ്റ്റിസ് വിശേഷിപ്പിച്ചതുപോലെ, ഒരുപക്ഷേ കേസിൽ ജൂറിക്ക് ആവശ്യമായ ഇനം തെളിവുണ്ടെങ്കിൽ, നിയമം ട്രൈബ്യൂണലിനെ ഖണ്ഡിതമായ തീർപ്പു നൽകുന്ന ട്രൈബ്യൂണലാക്കുന്നതായിരിക്കും. ആ തീർപ്പുകളിന്മേൽ ഏതെങ്കിലുംവിധത്തിലുള്ള അപ്പീൽ ഉണ്ടായിരിക്കുന്നതുമല്ല."

Weinberger V Inglis (1919 Appeal Cases, p. 631) എന്ന കേസിൽ ആറ്റ്കിൻസൻ പ്രഭു ഇപ്രകാരം നിരീക്ഷിച്ചിരിക്കുന്നു: "ഒരാൾക്ക് എതിരെ അയാൾ എന്തെങ്കിലും പ്രവൃത്തി ചെയ്തതിന്റെയോ, അയാളുടെ പ്രത്യേക ഭാവം ഉൾക്കൊള്ളുന്ന പെരുമാറ്റത്തിന്റെയോ അടിസ്ഥാനത്തിൽ അധികൃതർ കുറ്റം ചുമത്തുകയും, അയാൾ ആ പ്രവൃത്തിയാലോ പെരുമാറ്റത്താലോ കുറ്റക്കാരനാണെന്ന് കണ്ടെത്താൻ കഴിയുന്നതിനു മുമ്പായി സ്വാഭാവികനീതി പ്രകാരം അയാൾക്ക് തീർച്ചയായും തന്റെ പേരിലുള്ള കുറ്റത്തെപ്പറ്റിയുള്ള അറിയിപ്പ് ലഭിച്ചിരിക്കുകയും, തന്റെ ന്യായങ്ങൾ

ബോധിപ്പിക്കാനുള്ള അവസരം കിട്ടിയിരിക്കുകയും വേണം. അതു ലഭിച്ച ശേഷം അയാൾക്കെതിരായ കുറ്റം തെളിയിക്കപ്പെട്ടാൽ, ആ വസ്തുത അപ്രകാരം സ്ഥാപിക്കപ്പെട്ടിട്ടുള്ളതുകൊണ്ട് അയാളുടെയോ, അയാളുടെ സ്വത്തുക്കളുടെയോ കാര്യത്തിൽ എന്തു ചെയ്യണമെന്നുള്ള ആ അധികൃതരുടെ തീരുമാനത്തിനെതിരെ അപ്പീലിന്, അയാൾക്ക് യാതൊരു അവകാശവുമുണ്ടായിരിക്കുന്നതല്ല."

Queen V Smith എന്ന കേസിൽ ഒരു പള്ളിയിലെ ക്ലാർക്കും, ശുശ്രൂഷകനുമായിരുന്ന ആളെ, പള്ളിയിലെ അയാളുടെ ക്രമരഹിതവും, മദ്യപിച്ചുള്ളതുമായ പെരുമാറ്റം നേരിട്ടുള്ള തന്റെ ശ്രദ്ധയിൽപ്പെട്ട വികാരി പിരിച്ചുവിട്ടു. വികാരി ശുശ്രൂഷകന്റെ ദുർനടത്തയെപ്പറ്റിയുള്ള സ്വന്തം അഭിപ്രായത്തിന്മേൽ ആണ് നടപടി സ്വീകരിച്ചതെന്ന് വികാരിക്കു വേണ്ടിയുള്ള തർക്കവാദത്തിൽ പറയുന്നു. അതിനാൽ കുറ്റാരോപണം ശരിയല്ലെന്ന് തെളിയിക്കാനോ, അല്ലെങ്കിൽ വിശദീകരണം നൽകാനോ, ശുശ്രൂഷകന് കഴിയുമാറുള്ള ഏതെങ്കിലും രീതിയിലുള്ള നടപടി പ്രക്രിയ ആവശ്യമില്ലാത്തതാണെന്നും വാദിച്ചു. നിയമം ഒരു പ്രതിയുടെയും, ഒരു സാക്ഷിയുടെയും ഒരു വിധികർത്താവിന്റെയും കർത്തവ്യങ്ങൾ വികാരിയിൽ നിക്ഷിപ്തമാക്കുന്നുണ്ട്. ഇത് തന്റെ കീഴ് ഉദ്യോഗസ്ഥന്റെ മേലുള്ള തുടർച്ചയായ മേൽനോട്ടത്തിനും നിയന്ത്രണത്തിനും, തന്റെ സാന്നിദ്ധ്യത്തിൽ കാട്ടിയ അപമര്യാദയായ പെരുമാറ്റത്തിന് അയാളെ പിരിച്ചുവിടുന്നതിനുള്ള തന്റെ അധികാരം വിനിയോഗിക്കുന്നതിനും, വികാരിയെ ബാദ്ധ്യസ്ഥനാക്കുന്നുണ്ട്. ഒരു ആജീവനാന്ത ഉദ്യോഗത്തിൽ നിന്ന് ഒരാളെ നീക്കം ചെയ്യുന്നതിനു മുമ്പായി ഏതെങ്കിലും രീതിയിലുള്ള ഒരു അന്വേഷണം നടത്തിയിരിക്കണമെന്നും, അതിൽ പങ്കെടുക്കാൻ പ്രതിക്ക് അവസരമുണ്ടായിരിക്കണമെന്നും ചീഫ് ജസ്റ്റീസ് ഡെന്മാൻ പ്രഭു അഭിപ്രായപ്പെട്ടു. പെരുമാറ്റത്തെപ്പറ്റി സമാധാനം ബോധിപ്പിക്കാൻ കുറ്റം ചുമത്തപ്പെട്ടിട്ടുള്ളയാളോട് ആവശ്യപ്പെട്ടിരുന്നെങ്കിൽ അങ്ങേയറ്റം തെറ്റെന്ന് തോന്നിച്ച കുറ്റത്തിന് കടുത്ത ശിക്ഷ നൽകരുതെന്നും, ശിക്ഷ പിരിച്ചുവിടലിനേക്കാൾ വളരെ കുറഞ്ഞതായ ഒന്നായിരിക്കണമെന്നും അയാൾ ഒരുപക്ഷേ വികാരിയെ ബോദ്ധ്യപ്പെടുത്തിയേക്കാമായിരുന്നു. ചീഫ് ജസ്റ്റീസ് ഇപ്രകാരം തുടർന്നു: Rex V Gaskin (S.T. R. 209) എന്ന കേസിൽ (ഇവിടെ അദ്ദേഹം വിധിന്യായത്തിലെ വാക്കുകൾ ഉദ്ധരിക്കുന്നു) "കെനിയോൺ പ്രഭു ശക്തിപൂർവ്വം ഉറപ്പിച്ചു പറഞ്ഞതായ ആ സുപ്രധാന തത്വം സാധുത്വമുള്ളതെന്ന് കൂടെക്കൂടെ തീരുമാനിക്കപ്പെട്ടിട്ടുള്ളതും, ഒരിക്കലും ചോദ്യം ചെയ്യപ്പെട്ടിട്ടില്ലാത്തതുമാകുന്നു. Earl Thanet V Garthen (1Bing. 357), Rex V Neale (4 N & M 868), Rex V Vicar of St. James Colchester, Rex V Governors of Darlington School എന്നീ കേസുകളിലും, റിപ്പോർട്ട് ചെയ്യപ്പെ

Malankara Orthodox TV

ടാത്ത മറ്റ് പല കേസുകളിലും ഈ തത്വം അനുവർത്തിക്കപ്പെടുകയുണ്ടായി. കുറ്റകരമായ ഉദ്ദേശ്യങ്ങളുടെയും ഇംഗിതങ്ങളുടെയും ശരിയല്ലെന്ന തെളിയിക്കലുമായും, ശിക്ഷ ലഘൂകരിക്കപ്പെടാൻ ഒരു പക്ഷേ പ്രതിയെ അർഹനാക്കിയേക്കാവുന്ന മറ്റു വസ്തുതകളുമായും, അല്ലെങ്കിൽ കുറ്റത്തിനുള്ള മാപ്പു നൽകലുമായും പൊരുത്തപ്പെടാഴിക ഇല്ലാത്തിടത്തോളം, കുറ്റം ചുമത്തൽ വൈദികന്റെ വ്യക്തിപരമായ നിരീക്ഷണത്തിന്മേലാണ് അധിഷ്ഠിതമായിരിക്കുന്നതെന്ന കാരണത്താൽ, ഈ തത്വത്തിന്റെ പ്രയോഗം ഒഴിവാക്കപ്പെട്ടിട്ടുണ്ടെന്ന് ഞങ്ങൾ കരുതുന്നില്ല. കുറ്റം ചുമത്തപ്പെട്ടിട്ടുള്ളയാളുടെ ഗുണത്തിന് എല്ലാ നീതിന്യായപരമായ അധികാരത്തിന്റെയും ഉചിതമായുള്ള വിനിയോഗം എല്ലാ കേസുകളിലും ഒഴിച്ചുകൂടാൻ ആവാത്തതാണെന്ന് ഞങ്ങൾ കരുതുമ്പോൾ, സ്വന്തം പ്രഥമ ധാരണയ്ക്ക് വളരെ തിടുക്കത്തിൽ വഴങ്ങിക്കൊടുക്കാത്ത ഭദ്രതയോട് ചായ്‌വുള്ള ജഡ്ജിമാർക്ക് ഈ തത്വം വിലപ്പെട്ടതായിരിക്കുമെന്ന് ഞങ്ങൾ കരുതുന്നു.”

ഈ തത്വം Willis V Childe (51 E.R. 46), Bonaker V Evans (117 E.R. 840 ) എന്നീ കേസുകളിലും സ്ഥിരീകരിച്ചിട്ടുള്ളതാണ്.

Labouchere V Earl of Warncliffs എന്ന കേസിൽ ഡൊമസ്റ്റിക് ട്രൈബ്യൂണലുകളെ സംബന്ധിക്കുന്ന നിയമം, ജസ്സൽ എം. ആർ. ഇപ്രകാരമാണ് വിശദീകരിച്ചിരിക്കുന്നത്:

“ഒരു കേസിൽ ഒരു തീരുമാനം അവരുടെ (കമ്മിറ്റിയുടെ) തീരുമാനത്തെ – വേറൊരുവിധത്തിൽ അവരുടെ വിധിയെ – ആശ്രയിച്ചിരുന്നപ്പോൾ, വിധിക്ക് അടിസ്ഥാനമായ വിവരങ്ങൾ കൃത്യമായി തിട്ടപ്പെടുത്തിയിരിക്കേണ്ടതായിരുന്നു. തീർച്ചയായും അത് ഉചിതമായ ഒരു അന്വേഷണത്തിലൂടെ മാത്രമേ സാധിക്കുകയുള്ളു. പ്രതിക്ക് അവകാശപ്പെട്ടതായ അറിയിപ്പു നൽകിക്കൊണ്ടും, എന്തെങ്കിലും തെളിവെടുത്ത് – അത് നിയമപരമായ തെളിവെന്നോ, അല്ലെങ്കിൽ സ്വീകാര്യമായേക്കാവുന്നതല്ലാത്ത കർശനമായും നിയമപരമല്ലാത്ത തെളിവെന്നോ ഞാൻ പറയുന്നില്ല – തങ്ങളുടെ മുമ്പാകെയുള്ള വസ്തുതാ പ്രശ്നത്തിന്മേലുള്ള തെളിവെടുത്ത് സത്യത്തെപ്പറ്റി ബോദ്ധ്യപ്പെട്ടുകൊണ്ടും ആയിരിക്കണം അന്വേഷണം. അതിനുശേഷം അവർക്ക് തങ്ങളുടെ അഭിപ്രായം രൂപവൽക്കരിക്കാനാവുന്നതാണ്. ഇപ്പോഴത്തെ കേസിൽ അപ്രകാരം ചെയ്തിട്ടില്ല. എന്റെ അഭിപ്രായത്തിൽ കമ്മിറ്റി അവരുടെ ചട്ടം പോലും ഒട്ടു തന്നെ അനുവർത്തിച്ചിട്ടില്ല. ഒരു കേസിന്റെ വസ്തുതകൾ പൂർണ്ണമായും മുമ്പാകെ വച്ചുകൊണ്ടുള്ള ഒരു കമ്മിറ്റിയുടെ വിധി ശരിയോ, തെറ്റോ ആയിരുന്നേക്കാം. കോടതിക്ക് അതുമായി യാതൊന്നും ചെയ്യാനില്ല. പ്രതിക്ക് ന്യായമായ അറിയിപ്പ് നൽകുകയും, ഉചിതമായ അന്വേഷണം നടത്തു

Malankara Orthodox TV

കയും ചെയ്തിട്ട്, ക്ലബ്ബിലെ അംഗങ്ങളിലൊരാളുടെ നടത്ത ക്ലബ്ബിന്റെ ക്ഷേമത്തിനും താല്പര്യങ്ങൾക്കും ഹാനികരമായിരുന്നുവെന്ന തീരുമാനത്തിൽ കമ്മിറ്റി എത്തിച്ചേർന്നിരുന്നാൽ, അപ്രകാരം ന്യായമായി രൂപവൽക്കരിക്കപ്പെട്ട ഒരു അഭിപ്രായത്തിൽ നിന്ന് ആവിർഭവിച്ചേക്കാവുന്ന എന്തെങ്കിലും അനന്തരഫലങ്ങളിൽ, ഒരു നീതിന്യായ ട്രൈബ്യൂണലിനും ഇടപെടാനാവുന്നതല്ല."

Josiah Bartlet V George Henry Kirkwood (11 E.R. 956) എന്ന കേസിൽ കോൾറിഡ്ജ് പ്രഭു ഇപ്രകാരം അഭിപ്രായപ്പെട്ടിരിക്കുന്നു: "തന്റെ മേൽ ചുമത്തപ്പെട്ടിട്ടുള്ള കുറ്റം എന്തെന്ന് അറിയുന്നതിന് കക്ഷിക്ക് അവസരമുണ്ടായിരിക്കണം. കൂടാതെ ഇത്തരം താക്കീതിന്റെ അവസ്ഥയിൽ അത് അനുസരിക്കാനോ, അല്ലെങ്കിൽ സ്വയം സംരക്ഷിക്കാനോ കക്ഷിക്ക് അവസരമുണ്ടായിരിക്കേണ്ടതാണ്. പ്രതിയുടെ തർക്കം സംബന്ധിച്ച് ബിഷപ്പ് ആണ് ജഡ്ജിയെന്ന നിലയിൽ തീരുമാനം എടുക്കേണ്ടത്."

The Board of Education V Rice (1911 A.C. 179) എന്ന കേസിൽ ലോർബോൺ പ്രഭു പറയുന്നു: "ഇത്തരം കേസുകളിൽ എഡ്യുക്കേഷൻ ബോർഡ്, നിയമവും കേസിലെ വസ്തുതകളും ഉറപ്പാക്കിയിരിക്കേണ്ടതുണ്ട്. ഇതിൽ ഏതും ചെയ്യുന്നതിൽ അവർ തീർച്ചയായും ഉത്തമ വിശ്വാസത്തോടെ പ്രവർത്തിക്കണമെന്നും, ഇരു പക്ഷങ്ങളുടെയും വാദങ്ങൾ ന്യായമായും കേൾക്കണമെന്നും ഞാൻ കൂടുതലായി പറയേണ്ട ആവശ്യമില്ലല്ലോ. കാരണം ഇത് എന്തിലെങ്കിലും തീരുമാനമെടുക്കുന്ന ഓരോരുത്തരുടെയും ചുമതലപ്പെട്ട കർത്തവ്യമാണ്. എന്നാൽ അത്തരമൊരു പ്രശ്നം, ഒരു വിചാരണയെന്നപോലെ കൈകാര്യം ചെയ്യുന്നതിന് അവർ ബാദ്ധ്യസ്ഥമാണെന്ന് ഞാൻ വിചാരിക്കുന്നില്ല. അവർക്ക് സത്യപ്രതിജ്ഞ എടുപ്പിക്കാനുള്ള അധികാരമില്ല. അവർ സാക്ഷികളെ വിസ്തരിക്കേണ്ടതുമില്ല. വിവാദത്തിൽ കക്ഷികളായവർക്ക് അവരുടെ കാഴ്ചപ്പാടിൽ ഹാനികരമായ ഏതെങ്കിലും സംഗതമായ പ്രസ്താവന തിരുത്തുന്നതിനോ, അതിനെ എതിർക്കുന്നതിനോ എപ്പോഴും ന്യായമായ അവസരം നല്കിക്കൊണ്ട്, തങ്ങൾക്ക് നല്ലതെന്ന് തോന്നുന്ന ഏതെങ്കിലും മാർഗ്ഗത്തിലൂടെ അവർക്ക് വിവരങ്ങൾ ലഭ്യമാക്കാനാവുന്നതാണ്. ഇതു ചെയ്തെന്നാൽ, ഈ നിയമത്തിന്റെ 7-ാം വകുപ്പ് 3-ാം ഉപവകുപ്പു പ്രകാരം ബോർഡിന്റെ തീരുമാനത്തിന്മേൽ അപ്പീൽ ഉണ്ടായിരിക്കുന്നതല്ല. .... എന്നാൽ ഞാൻ വിവരിച്ച രീതിയിൽ ബോർഡ് നീതിന്യായപരമായി പ്രവർത്തിച്ചില്ലെന്നോ, അല്ലെങ്കിൽ അവർ തീരുമാനിക്കാൻ നിയമം ആവശ്യപ്പെടുന്ന പ്രശ്നം അവർ തീരുമാനിച്ചില്ലെന്നോ കോടതിക്ക് ബോദ്ധ്യപ്പെട്ടാൽ, അപ്പോൾ അതിന് മാൻഡമസ് റിട്ടും സെർഷ്യോറാറി റിട്ടും വഴി പരിഹാരമുണ്ടായിരിക്കുന്നതാണ്."

Malankara Orthodox TV

ഇൻഡ്യയിൽ ജാതിയിൽ നിന്നോ, ക്ലബ്ബുകളിൽ നിന്നോ ഉള്ള പുറത്താക്കലിൽ നിന്ന് ആവിർഭവിച്ചിട്ടുള്ള കേസുകളിൽ ഈ തത്വങ്ങൾ സ്വീകരിക്കുകയും പാലിക്കുകയും ചെയ്തിട്ടുണ്ട്. ഈ കേസുകളെല്ലാം ആ തത്വം വിവരിക്കുന്നതേയുള്ളു. അതുകൊണ്ട് അവയിൽ ചിലതു മാത്രം വിശദമായി പരിഗണിക്കാം.

ഗോംപെർട്സ് V ഗോൾഡിങ്ങാം (I.L.R. 9. Mad. 319) എന്ന കേസ് ഒരു ക്ലബ്ബ് അംഗത്തിന്റെ തെറ്റായതെന്ന് ആരോപിക്കപ്പെടുന്ന പുറത്താക്കലിനെ സംബന്ധിക്കുന്നതാണ്. അപകീർത്തികരമെന്ന് ക്ലബ്ബു കമ്മിറ്റി കരുതുന്ന ഒരു ലഘുലേഖ പ്രസിദ്ധീകരിച്ചതിനാണ് ഗോംപർട്സിനെ ക്ലബ്ബിൽ നിന്ന് പുറത്താക്കിയത്. ലഘുലേഖാ പ്രസിദ്ധീകരണത്തെ സംബന്ധിച്ചുള്ള E-യുടെ നടപടി പരിഗണിക്കുന്നതിൽ, G ചില കമ്മിറ്റി അംഗങ്ങൾക്ക് എഴുതിയ കത്തുകളും കമ്മിറ്റി പരിഗണിച്ചു. ഗോംപെർട്സിന്റെ പുറത്താക്കൽ ഭാഗികമായി ലഘുലേഖ അച്ചടിച്ചതിനും, ഭാഗികമായി ഈ കത്തുകൾ എഴുതിയതിനുമായിരുന്നു. ലഘുലേഖയുടെ പ്രസിദ്ധീകരണത്തെ സംബന്ധിച്ചുള്ള തീരുമാനത്തിൽ കമ്മിറ്റി ഉത്തമ വിശ്വാസത്തോടെയാണ് എത്തിച്ചേർന്നതെന്നും, ആ തീരുമാനത്തിൽ ഇടപെടാൻ കോടതിക്ക് ആവുന്നതല്ലെന്നും തീരുമാനിക്കപ്പെട്ടു. എങ്കിലും കത്തുകൾ അയച്ചെന്ന കുറ്റാരോപണത്തിനെതിരെയുള്ള ന്യായസമർത്ഥനം നടത്താൻ അംഗത്തിന് അവസരം നൽകപ്പെട്ടിരുന്നില്ലെന്നതിനാൽ, പുറത്താക്കൽ നിയമവിരുദ്ധമായി പ്രഖ്യാപിക്കപ്പെട്ടു. മദ്രാസ് ഹൈക്കോടതിയിൽ ചീഫ് ജസ്റ്റീസ് കൊള്ളിൻസ്, ജ. മുത്തുസ്വാമി എന്നിവരടങ്ങിയ ഡിവിഷൻ ബഞ്ച് വിധിയിൽ ഇപ്രകാരം അഭിപ്രായപ്പെട്ടു. "കമ്മിറ്റിയംഗങ്ങളിൽ ചിലരുടെയെങ്കിലും മനസ്സിൽ ഈ കത്തുകൾ ഉളവാക്കിയ ഫലത്തെപ്പറ്റി, അപ്പീൽ വാദിയെ അറിയിക്കേണ്ടത് ആവശ്യമായിരുന്നു. അപ്പീൽ വാദിയെ പുറത്താക്കിയത് ഭാഗികമായി ലഘുലേഖ അച്ചടിച്ചതിനും അത് പ്രചരിപ്പിച്ചതിനും, ഭാഗികമായി മേജർ ചാർഡ്, കേണൽ സ്മിത്ത് എന്നിവർക്ക് ഈ കത്തുകൾ എഴുതിയതു മൂലവുമാണെന്നും, ഈ മൂന്ന് മാന്യന്മാരുടെ തെളിവുകൾ നമുക്ക് വ്യക്തമാക്കിത്തരുന്നുണ്ട്. ലഘുലേഖയിലേക്ക് ഒഴികെ മറ്റൊന്നിലേക്കും, അയാളുടെ (ഗോംപെർട്സിന്റെ) ശ്രദ്ധയെ കൊണ്ടുവന്നിരുന്നില്ല. മേജർ ചാർഡിനുള്ള കത്ത് കമ്മിറ്റി മുമ്പാകെ വയ്ക്കുകയുണ്ടായെന്നത്, അപ്പീൽ വാദി അറിഞ്ഞിരുന്നുവെന്ന വസ്തുത അപ്പീൽ എതിർ കക്ഷിയുടെ അഭിഭാഷകൻ ഞങ്ങളുടെ ശ്രദ്ധയിൽപെടുത്തിയിരുന്നു. Innes V Wylie (I C & K 263) എന്ന കേസിൽ ചീഫ് ജസ്റ്റീസ് ഡെന്മാൻ പ്രഭുവും, Woad V Woad (L. R. Q. Exchequer 196) എന്ന കേസിൽ കെല്ലി സി. ബി. യും വളരെ വ്യക്തമായി പ്രഖ്യാപിച്ചിട്ടുള്ള നിയമചട്ടം മനസ്സിൽ ഓർമ്മിക്കുമ്പോൾ, അപ്പീൽവാദിക്ക് തന്റെമേൽ ചുമത്തിയ

Malankara Orthodox TV

കുറ്റത്തിന് (കത്തുകൾ അയച്ച പ്രശ്നത്തിന്) എതിരെ സ്വന്തം ന്യായ സമർത്ഥനം നടത്തുന്നതിനുള്ള അവസരം ലഭിച്ചിരുന്നില്ലെന്ന നിഗമ നത്തിൽ ഞങ്ങൾ എത്തിച്ചേർന്നിരിക്കുകയാണ്. ഞങ്ങൾക്ക് തീരുമാനി ക്കാനാവുന്നതിനെ സംബന്ധിച്ചിടത്തോളം, ഈ കത്തെഴുത്തുകൾ തനി ക്കെതിരെയുള്ള കുറ്റത്തിന്റെ ഭാഗമാകുമെന്ന് തീർച്ചയായും അയാൾ അറിഞ്ഞിരുന്നില്ല. കമ്മിറ്റി സാദ്ധ്യമാവുന്നിടത്തോളം സ്വന്തം തീർപ്പുകൾ പ്രകാരമാണ് പ്രവർത്തിച്ചതെന്ന് ഞങ്ങൾ വിശ്വസിക്കുന്നു. എങ്കിലും അവർക്ക് ഒരു തെറ്റു പറ്റിയിട്ടുണ്ട്. അക്കാര്യം അവർ പരിചിന്തിച്ചിരുന്നെ ങ്കിൽ, പ്രസ്തുത കുറ്റം അപ്പീൽ വാദിയുടെ ശ്രദ്ധയിൽ ഒരിക്കലും പെടു ത്തിയിരുന്നില്ലെന്ന് അവർക്ക് കണ്ടെത്താമായിരുന്നു. ഇക്കാരണത്തി ന്മേലും, ഇക്കാരണത്തിന്മേൽ മാത്രമായും ഈ അപ്പീലിൽ വിജയിക്കാൻ അപ്പീൽ വാദിക്ക് അവകാശമുണ്ടെന്ന അഭിപ്രായമാണ് ഞങ്ങൾക്കുള്ളത്."

കൃഷ്ണസ്വാമിച്ചെട്ടി V വീരസ്വാമിച്ചെട്ടി (10 Mad. 133) എന്ന കേസിൽ, ഒരു ഹിന്ദുജാതിയിൽപ്പെട്ടവരുടെ പൊതു സ്വത്തിന്റെ ഭരണത്തെ സംബ ന്ധിച്ചുള്ള വാദിയുടെ അവകാശം, ജാതിയുടെ ചട്ടങ്ങൾ ലംഘിച്ചുവെ ന്നതിനാൽ ജാതിയിൽ നിന്നും പുറത്താക്കപ്പെട്ടുവെന്ന കാരണത്തിന്മേൽ നിഷേധിക്കപ്പെട്ടു. വാദിയെ പുറത്താക്കിയ ജാതിയോഗങ്ങളിൽ അനുവർ ത്തിച്ചിരുന്നതായ നടപടിക്രമം നീതിന്യായപരമായിരുന്നില്ലെന്ന് സബോർ ഡിനേറ്റ് ജഡ്ജി കണ്ടെത്തി. അദ്ദേഹം പ്രസ്താവിച്ചു: തെളിവെടുപ്പൊ ന്നും നടന്നില്ലെന്നും, ഔപചാരികരേഖകൾ സൂക്ഷിച്ചിരുന്നില്ലെന്നും, ജാതിക്കുറ്റം ചുമത്തപ്പെട്ട പ്രതിയെ യോഗത്തിലേക്ക് ക്ഷണിച്ചിരുന്നി ല്ലെന്നും, പ്രതിയോടു വിശദീകരണമൊന്നും ആവശ്യപ്പെട്ടിരുന്നില്ലെന്നും, ഓരോ യോഗത്തിലും നടത്താൻ പോകുന്ന കാര്യങ്ങളെക്കുറിച്ചുള്ള മുൻകൂർ അറിയിപ്പ് ജാതിയിൽപ്പെട്ട അംഗങ്ങൾക്ക് നൽകിയിരുന്നില്ലെ ന്നുമാണ് കാണുന്നത്. നടപടിക്രമം മറ്റു വിധത്തിലായിരുന്നെന്ന് തർക്കി ച്ചിട്ടുമില്ല. എന്നാൽ അത് ആചാരത്തിന് അനുസരണമായതായിരുന്നു വെന്ന് ന്യായീകരിച്ചു. യോഗത്തിൽ സംബന്ധിച്ചിരുന്നവർ അയൽക്കാരും അതേ ജാതിയിൽ തന്നെ പെട്ടവരുമായിരുന്നുവെന്ന് കാണുന്നതിൽ നിന്ന്, ഔപചാരികമായ ഏതെങ്കിലും നടപടിക്രമത്തേക്കാൾ അവരുടെ അഭിപ്രാ യങ്ങൾക്കാണ് ആചാരമനുസരിച്ച് പ്രാധാന്യം നൽകിയിരുന്നതെന്ന തർ ക്കവാദത്തിന് അടിസ്ഥാനമുണ്ട്. എന്തൊക്കെയായാലും അത് ജാതിയുടെ ആചാരമായ നടപടിക്രമമാണെന്നും, വിരുദ്ധമായ ഒരു നിഗമനത്തിലേക്ക് എന്നെ നയിക്കുന്നതിനുള്ള തെളിവുകൾ യാതൊന്നുമില്ലെന്നാണ് കാണു ന്നത്. "ഈ കേസിൽ അപ്പീലിൽ മദ്രാസ് ഹൈക്കോടതിയിൽ ജ. കെർ ണൻ പ്രസ്താവിച്ചു: "രണ്ടു യോഗങ്ങളിലെയും നടപടികൾ നീതിന്യാ യപരമായുള്ള അനുഭവമാണ് നൽകുക. 'മറുകക്ഷിയെയും കേൾക്കുക'

Malankara Orthodox TV

എന്ന ആപ്തവാക്യത്തിൽ നീതിയുടെ സുസ്ഥിരമായ ഒരു തത്വം ഉൾ ക്കൊള്ളുന്നുണ്ട്. ബ്രിട്ടീഷ് ഭരണത്തിന് വിധേയമായ എല്ലാ രാജ്യങ്ങളിലും അത് പ്രാബല്യത്തിലിരിക്കുന്നു. അത് ഗവൺമെന്റിന്റെ പൊതുക്കോട തികൾ നീതിന്യായക്കോടതികൾക്കായി പരിമിതപ്പെടുത്തിയിട്ടുള്ളതല്ല. അത് കക്ഷികളുടെ അവകാശത്തിന്റെ സ്വഭാവം തീരുമാനിക്കാനുള്ള അധികാരം നിക്ഷിപ്തമായിരിക്കുന്നതോ, ആ അധികാരം ഏറ്റെടുക്കു ന്നതോ ആയ എല്ലാ ട്രൈബ്യൂണലുകൾക്കും - എല്ലാവിധ പൊതു ട്രൈബ്യൂണലുകൾക്കും സ്വകാര്യ ട്രൈബ്യൂണലുകൾക്കും - ബാധക മായിരിക്കുന്നതാണ്. ഈ കോടതി തീർപ്പു കല്പിച്ച വളരെയടുത്ത കാല ത്തെ ഒരു കേസിൽ, ഈ വിഷയത്തെക്കുറിച്ചുള്ള വിധികളിൽ അധികവും പരാമർശിക്കപ്പെട്ടിട്ടുണ്ട്. ഗോംപെർട്സ് V ഗോൾഡിങ്ങാം എന്ന കേസ് കാണുക. അത് ഒരു ക്ലബ്ബിലെ ഒരു അംഗത്തെ പുറത്താക്കിയതിനെപ്പറ്റിയു ള്ളതായിരുന്നു. അതിന്റെ റിപ്പോർട്ടിൽ പരാമർശിച്ചിട്ടുള്ള രണ്ടു കേസു കളും ക്ലബ്ബിലെ അംഗങ്ങളെ പുറത്താക്കിയതിനെ സംബന്ധിക്കുന്ന തായിരുന്നു. "മറു കക്ഷിയെയും കേൾക്കുക" എന്ന ആപ്തവാക്യത്തിൽ ഉൾക്കൊള്ളുന്ന ചട്ടം – അതായത്, ആരെയും ന്യായസമർത്ഥനത്തിനുള്ള അവസരം നൽകാതെ ആരോപിക്കപ്പെട്ടിട്ടുള്ള തെറ്റായ നടപടികൾക്ക് ശിക്ഷിച്ചു കൂടാത്തതാകുന്നു എന്ന ചട്ടം – പുറത്താക്കൽ നടത്തിയ കമ്മി റ്റിക്ക് ബന്ധിതമായിരുന്നുവെന്ന് ഓരോ കേസിലും തീരുമാനിക്കപ്പെടുക യുണ്ടായി. പ്രഭു സഭയിൽ ബ്രെറ്റ് പ്രഭു ഒരു വിധിയിൽ പറഞ്ഞിരിക്കു ന്നത്, ഒരു അംഗത്തിന്റെ ന്യായം കേൾക്കാതെ, ക്ലബ്ബ് ആ അംഗത്തിനെ തിരായ ഒരു തീരുമാനത്തിൽ എത്തിയിരുന്നാൽ, അത് സ്വാഭാവികനീതി യുടെ നിഷേധമായിരിക്കുമെന്നാണ്. ജാതിയിലെ ഒരു അംഗത്തിന്റെ, ജാതിയുടെ ചട്ടങ്ങൾക്കും ആചാരങ്ങൾക്കും വിരുദ്ധമെന്ന് ആരോപിക്ക പ്പെട്ടതായ നടത്തയെപ്പറ്റി തീരുമാനമെടുക്കാനുള്ള ചുമതല ഏൽക്കുന്ന കമ്മിറ്റി യോഗങ്ങളുടെ നടപടികൾക്ക്, എന്തുകൊണ്ട് ഈ തത്വം ബാധക മായിക്കൂടാത്തതാകുന്നു എന്നതിൽ കാരണമൊന്നുമില്ല. ജാതിയിൽ നിന്ന് പുറത്താക്കപ്പെടുകയെന്നത്, പുറത്താക്കപ്പെടുന്ന അംഗത്തിനും, അയാ ളുടെ കുടുംബത്തിനും, അവരുടെ സാമൂഹ്യബന്ധത്തിനും, ഏറ്റവുമ ധികം ഗൗരവതരമായ ഹാനി വരുത്തിവയ്ക്കുന്നതായിരിക്കും. ഈ കേസിൽ (കൃഷ്ണസ്വാമിച്ചെട്ടിയുടെ കേസിൽ) ഭാഗികമായി വാദിയു ടെയും അവരുടെ പൂർവ്വികരുടെയും സംഭാവനകൾ കൊണ്ട് സൃഷ്ടിക്ക പ്പെട്ട ധർമ്മസ്ഥാപനത്തിന്റെ കണക്കുകൾ പരിശോധിക്കുന്നതിന് വാദി ക്കുള്ള എന്തെങ്കിലും അവകാശം ഈ പുറത്താക്കൽ മൂലം എടുത്തു കളയപ്പെട്ടിരിക്കുകയാണെന്ന് തർക്കിക്കപ്പെടുന്നു.

നിയമത്തിന് ഉപരിയായതോ, നിയമത്തിന്റെ സീമയ്ക്ക് വെളിയിലു

Malankara Orthodox TV

ള്ളതോ ആയ ഒന്നല്ല, ജാതി എന്ന സ്ഥാപനം. ജാതിയുടെ ആചാരങ്ങളും, ജാതിയുടെ സമ്പ്രദായങ്ങളും നിയമത്തിനെതിരായല്ല, നിയമത്തിനു കീഴിൽ മാത്രമാണ് നിലനിൽക്കുന്നത്.

### ആചാരം നിയമത്തിൽ അധിഷ്ഠിതമാവണം

എപ്പോഴെല്ലാം സമ്പ്രദായമോ, ആചാരങ്ങളോ നിയമത്തിന് എതിരാകുന്നുവോ, അപ്പോഴെല്ലാം അത് സാധുതയില്ലാത്തതായിരിക്കുന്നതാണ്. ആചാരങ്ങളെ സംബന്ധിക്കുന്ന കോൾബ്രൂക്കിന്റെ ഒന്നാം പുസ്തകം, രണ്ടാം അദ്ധ്യായത്തിൽ ഇപ്രകാരം പറയുന്നു: നിയമത്തിൽ അധിഷ്ഠിതമായ ആചാരം നിലനിൽക്കുന്നതാണ്. അതുകൊണ്ട് അതുമായി നിരക്കാത്ത ആചാരം തീർച്ചയായും നിർത്തലാക്കേണ്ടതാണ്. ഒരു ആചാരം തീർച്ചയായും ന്യായയുക്തമായിരിക്കണം. പക്ഷേ, ഒരാൾക്ക് തന്റെ മേൽ ചുമത്തിയിട്ടുള്ള കുറ്റത്തിനെതിരെ ന്യായസമർത്ഥനം നടത്താൻ അവസരം ലഭിച്ചില്ലെങ്കിലും അയാളെ പുറത്താക്കാനാവുന്നതാണെന്ന് പറയുന്നിടത്തോളം ജഡ്ജി അനുവർത്തിച്ച ആചാരം ന്യായയുക്തമല്ലാത്തതാകുന്നു. യോഗം ചേരാൻ ഉദ്ദേശിക്കുന്ന സമയവും സ്ഥലവും, ചുമത്തപ്പെട്ടിട്ടുള്ള കുറ്റത്തിന്റെ സാരാംശവും സംബന്ധിച്ചുള്ള ന്യായയുക്തമായ അറിയിപ്പ് നൽകുകയും, യോഗത്തിൽ സംബന്ധിച്ച് വിശദീകരണം നൽകാനോ, സ്വന്തം ന്യായസമർത്ഥനം നടത്താനോ അയാളെ അനുവദിക്കുകയും ചെയ്തിരുന്നെങ്കിൽ, അപ്പോൾ അത് നിയമത്തിന് അനുസൃതമാകുമായിരുന്നു. ന്യായയുക്തമായ അറിയിപ്പ് എന്തെന്ന് ജാതിക്കാർക്ക് നിശ്ചയിക്കാവുന്നതാണ്. അത് ന്യായയുക്തമായിരിക്കണമെന്നേയുള്ളു. നിയമാനുസൃതമായ ഏതെങ്കിലും ആചാരത്തെയും ജാതിയുടെ ചട്ടംകെട്ടുകളെയും ഉല്ലംഘിക്കുന്നതോ, അറിയിപ്പു നൽകിയശേഷം ചേരുന്ന അവരുടെ യോഗം കൈക്കൊള്ളുന്ന ഏതെങ്കിലും തീരുമാനത്തെ ബാധിക്കുന്നതോ അല്ല, നിയമത്തിന്റെ ഈ ചട്ടം. എന്നാൽ ജാതിയിലെ ഒരു അംഗം അത്തരം ന്യായയുക്തമായ ഒരു അറിയിപ്പ് ലഭിച്ചശേഷം യോഗത്തിൽ പങ്കെടുക്കാതിരിക്കുന്നതിന് തീരുമാനിക്കുകയും, അയാൾ യോഗത്തിൽ പങ്കെടുക്കുന്നതിനെ ന്യായയുക്തമായ ഏതെങ്കിലും കാരണത്താൽ തടയാതിരിക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ, ജാതിക്ക് അവരുടെ സാധാരണ നടപടിക്രമവും, ആചാരവും അനുസരിച്ചുള്ള തീരുമാനമെടുക്കുന്നതിലേക്ക് നീങ്ങാവുന്നതാകുന്നു. അവകാശപ്പെടുന്ന ആചാരത്തെ സംബന്ധിച്ചിടത്തോളം തെളിവുകളിൽ ആകെ കാണുന്നത്, കുറ്റക്കാർക്ക് അറിയിപ്പ് നൽകുക സാധാരണമല്ലെന്നതാണ്. ജാതിയിൽ നിന്ന് 1864-ന് മുമ്പ് നടപ്പാക്കിയ എന്തെങ്കിലും പുറത്താക്കലിന് തെളിവൊന്നുമില്ല. അന്ന് ഒരു പുറത്താക്കൽ നടത്തിയതായി തെളിയിക്കപ്പെട്ടിട്ടുണ്ടെങ്കിലും, മറ്റു പുറത്താക്കലുകൾ 1874-ലോ, 1875-ലോ നടന്നിട്ടുണ്ടെങ്കിലും പുറത്താക്കപ്പെ

Malankara Orthodox TV

ട്ടവർക്ക് (തീരുമാനമെടുത്ത) യോഗത്തെപ്പറ്റി അറിയിപ്പ് നൽകിയിരുന്നി ല്ലെന്നതിനുള്ള തെളിവൊന്നും എന്നിട്ടും നൽകിയിരുന്നില്ല."

വല്ലഭ V മധുസൂദനൻ (12 Mad: 495) എന്ന കേസ് ഒരു നമ്പൂതിരി ബ്രാഹ്മ ണൻ വാദിയായി, അപകീർത്തിക്ക് നഷ്ടപരിഹാരം ആവശ്യപ്പെട്ടുകൊണ്ട് കൊടുത്തതാണ്. ഒരു സ്മാർത്തവിചാരത്തിൽ (വ്യഭിചാരശങ്ക നേരിടുന്ന നമ്പൂതിരി സ്ത്രീയെ സംബന്ധിച്ച് സ്മാർത്തന്മാർ – സ്മൃതികൾ പഠിച്ചി ട്ടുള്ള ബ്രാഹ്മണർ – നടത്തുന്ന ശാസ്ത്രീയ വിചാരണയിൽ) വാദി താനു മായി അവിഹിത വേഴ്ച നടത്തുകയുണ്ടായെന്ന് ഒരു നമ്പൂതിരി സ്ത്രീ കുറ്റസമ്മതത്തിൽ വെളിപ്പെടുത്തിയതിനെ അടിസ്ഥാനമാക്കി പ്രതികൾ തന്നെ ജാതിഭ്രഷ്ടനായി പ്രഖ്യാപിച്ചുകൊണ്ട് അപകീർത്തിപ്പെടുത്തി യെന്നതായിരുന്നു വാദിയുടെ കേസ്. വാദിയുടെ മേൽ കുറ്റം ചുമത്തപ്പെ ട്ടിരുന്നില്ല. (വിചാരണയിൽ) ഹാജരായിക്കൊണ്ട് ആ നമ്പൂതിരി സ്ത്രീയെ എതിർ വിസ്താരം നടത്തുന്നതിനോ, തന്റെ ന്യായങ്ങൾ സമർത്ഥിക്കു ന്നതിനോ, തന്റെ സ്വഭാവം നിർദോഷകരമെന്ന് മറ്റുവിധത്തിൽ സ്ഥാപിക്കു ന്നതിനോ വാദിക്ക് അവസരം ലഭിച്ചിരുന്നില്ല. ഈ കേസിൽ മദ്രാസ് ഹൈ ക്കോടതിയിൽ ചീഫ് ജസ്റ്റീസ് കൊള്ളിൻസ്, ജ. മുത്തുസ്വാമി എന്നിവ രടങ്ങുന്ന ഡിവിഷൻ ബഞ്ച് ഇപ്രകാരം പ്രസ്താവിച്ചു. "അപേക്ഷകന്റെ മേൽ ദുരുദ്ദേശ്യം ചുമത്തിയതിന് അടിസ്ഥാനമൊന്നുമില്ലെന്നും, ഈ കേസിൽ നടത്തിയ അന്വേഷണ വിചാരണ ജാത്യാചാരങ്ങൾക്ക് അനു സൃതമായതാണെന്നും ഡിസ്ട്രിക്ട് മുൻസിഫ് കരുതി. എന്നാൽ തന്റെ നിരപരാധിത്വം തെളിയിക്കാനോ ഇട്ടിച്ചെരിയെ (ഇട്ടിച്ചെരി എന്നത് പ്രസ്തുത നമ്പൂതിരി സ്ത്രീയുടെ പേരാണ്. അത് ശ്രീദേവി എന്ന പേരി ന്റെ തത്ഭവമാണ്) എതിർ വിസ്താരം നടത്താനോ അപ്പീൽ പ്രതിക്ക് അവസരം നൽകുകയുണ്ടായില്ലെന്നും, ജാതിക്കാർ നടത്തുന്ന വിചാരണ കളിൽ ഇതുവരെയും സ്വീകരിച്ചുപോന്ന സമ്പ്രദായത്തിന് അനുയോജ്യ മായ നടപടിക്രമമാണ് പിന്തുടർന്നതെന്ന് വരികിലും, ആരെയും അയാ ളുടെ ന്യായം കേൾക്കാതെ കുറ്റക്കാരനാണെന്ന് വിധിച്ചു കൂടെന്ന ആ സുപ്രസിദ്ധ തത്വം പാലിക്കുകയുണ്ടായില്ലെന്നും, അത് അപലപിക്കപ്പെടാ വുന്നതാണെന്നും മുൻസിഫ് അഭിപ്രായപ്പെട്ടു. ഈ അടിസ്ഥാനത്തിൽ അപ്പീൽ വാദിക്കും മറ്റും എതിരായി മുൻസിഫ് കേസ് വിധിച്ചു. അപ്പീലിൽ, പ്രതി ഉത്തമ വിശ്വാസത്തോടെയാണ് പ്രവർത്തിച്ചിരുന്നതെന്ന് മറ്റു കാര്യങ്ങൾക്കിടയിൽ തർക്കിച്ചു. ഈ തർക്കം അംഗീകരിക്കാൻ അപ്പീൽ കേട്ട ജഡ്ജി മൂന്ന് കാരണങ്ങളാൽ വിസമ്മതിച്ചു. 1) തന്റെ കുറ്റത്തെപ്പ റ്റിയുള്ള അറിയിപ്പോ, തന്റെ നിർദ്ദോഷിത്വം സ്ഥാപിക്കാനോ, നിരപരാ ധിത്വം തെളിയിക്കാനോ ഉള്ള അവസരമോ അപ്പീൽ പ്രതിക്ക് ലഭിച്ചിരു ന്നില്ല. 2) ജാത്യാചാരം അതിന്റെ സംശുദ്ധിയിൽ പിന്തുടർന്നിരുന്നെങ്കിൽ,

Malankara Orthodox TV

മൂന്നാം പ്രതിയും അയാളുടെ ബന്ധുക്കളും, ചക്രവർത്തിയുടെ പ്രതിനിധി എന്ന നിലയിൽ കലക്ടർക്ക് ഇക്കാര്യം സംബന്ധിച്ച നിവേദനം സമർപ്പി ക്കേണ്ടിയിരുന്നതും, അതിന്മേലുള്ള ഗവണ്മെന്റിന്റെ ഉത്തരവുകൾക്കായി കാത്തിരിക്കേണ്ടതുമായിരുന്നു. 3) ക്രമാനുസൃതമായ ഒരു അന്വേഷണം നടത്തുന്നതിന് രണ്ടാം പ്രതിയെ നിയോഗിക്കുന്നതിനു മുമ്പായി എന്തെ ങ്കിലും അന്വേഷണം നടത്തുന്ന കാര്യം അപ്പീൽ വാദി വിട്ടുപോയി. അ തുകൊണ്ട് അയാളുടെ നടപടി ഉത്തമ വിശ്വാസത്തോടു കൂടിയതായിരു ന്നില്ല. ഈ അടിസ്ഥാനങ്ങളിലൊന്നിനും നിയമത്തിന്റെ പിന്തുണ ലഭി ക്കാനാവുന്നതല്ലെന്ന് ഞങ്ങളുടെ മുമ്പാകെ വാദിക്കപ്പെടുന്നു.

ബന്ധുക്കൾ തന്റെ സ്വഭാവത്തിനെതിരെ പരാതിപ്പെടുന്നതിനെക്കു റിച്ച് ചിന്തിക്കുന്നതിന് മുമ്പായിപോലും, അപ്പീൽ പ്രതിയുമായുള്ള തന്റെ അസാന്മാർഗ്ഗിക ലൈംഗികബന്ധം വെളിപ്പെടുത്തിയ ഇട്ടിച്ചെരിയുടെ, തെളിവുകളാൽ ശരിയെന്നു സ്ഥിരീകരിക്കപ്പെട്ടിട്ടില്ലാത്ത മൊഴിയിന്മേൽ കുറ്റക്കാരനെന്നു വിധിക്കുന്നതിനു മുമ്പായി, ആ കക്ഷിയെ കേൾക്കാ തിരുന്നത് തീർച്ചയായും അന്വേഷണത്തിലെ ഗൗരവതരമായ ഒരു വീഴ്ച യായിരുന്നു. അപ്പീൽ പ്രതി ജാതിഭ്രഷ്ടനായിരുന്നെന്ന പ്രഖ്യാപനമാകട്ടെ സ്പഷ്ടമായും നിയമപ്രകാരം സാധുവല്ലാത്തതുമായിരുന്നു. യാതൊരു ആരോപണവും, കരുതലോടെയല്ലാത്തതോ അവഗണനാപരമായതോ ആയ രീതിയിൽ നടത്തിക്കൂടാത്തതാണ്. കൃത്യമായ വിവരം ലഭിക്കുന്ന തിന് മാർഗ്ഗമുണ്ടായിരിക്കുകയും, സത്യാവസ്ഥ മനസ്സിലാക്കാൻ ആത്മാ ർത്ഥമായ ശ്രമം നടത്താതിരിക്കുകയും ചെയ്യുമ്പോൾ ആരോപണം നട ത്തിയത് എന്തു വിശ്വാസത്തിലാണോ ആ വിശ്വാസം രൂപംകൊണ്ടത് സൂക്ഷ്മതയോടും കരുതലോടും കൂടിയോ, അല്ലെങ്കിൽ ഉത്തമ വിശ്വാസ ത്തോടുകൂടിയോ ആയിരുന്നെന്ന് പറയാനാവുന്നതല്ല. ജാതിയിലെ തന്റെ പദവി ഇല്ലാതാക്കപ്പെട്ട ഒരാളെ കുറ്റക്കാരനെന്നു വിധിക്കുന്നതിനു മുമ്പായി, അയാളുടെ ന്യായങ്ങൾ കേൾക്കാത്തതായ യാതൊരു അന്വേ ഷണവും നീതിപൂർവ്വമായി പരിഗണിക്കാനാവുന്നതല്ല. എന്തൊക്കെയാ യാലും ഉത്തമ വിശ്വാസ പ്രശ്നത്തിന്റെ കാര്യത്തിൽ ഇട്ടിച്ചെരിക്കെ തിരായ തങ്ങളുടെ സംശയം മൂന്നാം പ്രതിയും അയാളുടെ ബന്ധുക്കളും കലക്ടറെ അറിയിച്ചശേഷം ഗവണ്മെന്റുത്തരവുകൾക്കായി കാത്തിരിക്കേ ണ്ടതായിരുന്നുവെന്ന് നിരീക്ഷിച്ചതിൽ ജഡ്ജിക്ക് തെറ്റു പറ്റിയിട്ടുണ്ട്. അപ്പീൽ വാദി ഒരു നാമമാത്ര രാജാവ് മാത്രമാണ്, ഒരു രാജകുമാരനല്ല. എന്നു വരികിലും അയാളെ അതിനു പുറമേ ആ ജാതിയുടെ തലവനാ യോ, അല്ലെങ്കിൽ പാരമ്പര്യ രക്ഷാധികാരിയായോ അംഗീകരിക്കാവുന്ന താണ്. ആ നിലയിൽ അയാൾക്ക് പ്രത്യേകിച്ചും ജാതിയുടെയോ മതത്തി ന്റെയോ കാര്യങ്ങളിലുള്ള ഇടപെടാതിരിക്കൽ ബ്രിട്ടീഷ് ഭരണത്തിന്റെ

Malankara Orthodox TV

ഒരു അംഗീകൃത തത്വമാകയാൽ, നമ്മുടെ മുമ്പാകെയുള്ളപോലെയുള്ള ഒരു അന്വേഷണ വിചാരണയിൽ പങ്കെടുക്കാൻ അവകാശം ഉണ്ടായിരിക്കാവുന്നതാണ്. ഭരണകർത്താക്കളും ജാതിക്കുതലവന്മാരുമായ രാജകുമാരന്മാർ എന്ന നിലയിൽ അപ്പീൽ വാദിയുടെ പൂർവ്വികന്മാർ ചെയ്തുപോന്നത്, ജാത്യാചാരപ്രകാരവും ബ്രിട്ടീഷ് ഗവണ്മെന്റിന്റെ പ്രഖ്യാപിത നയം മൂലവും, അപ്പീൽ വാദിക്ക് ഇപ്പോഴും നിയമപ്രകാരം ചെയ്യാവുന്നതാണെന്ന വസ്തുത ജഡ്ജി വിഗണിച്ചതായാണ് പ്രത്യക്ഷത്തിൽ തോന്നുന്നത്. മാത്രമല്ല, ക്രമാനുസൃതമായ ഒരു അന്വേഷണം നടത്തുന്നതിന് രണ്ടാം പ്രതിയെയും മറ്റും നിയോഗിക്കുന്നതിനു മുമ്പായി, അപ്പീൽ വാദി ഒരു അന്വേഷണം നടത്താൻ വിട്ടുപോയതിനെക്കുറിച്ച് ജഡ്ജി പരാമർശിക്കുകയും, ശങ്കുണ്ണിമേനോന്റെ തിരുവിതാംകൂർ ചരിത്രത്തിന്റെ 77-ാം പേജിനെ അവലംബമാക്കുകയും ചെയ്യുന്നു. ഈ പുസ്തകം ഈ കേസിലെ തെളിവക്കങ്ങളിലൊന്നല്ല. അപ്പീൽ വാദികളുടെ സാക്ഷികളോ അപ്പീൽ പ്രതികളുടെ സാക്ഷികളോ, അത്തരം കർത്തവ്യത്തെപ്പറ്റി പരാമർശിച്ചതായി അവകാശപ്പെടുന്നില്ല. ഇക്കാര്യം സംബന്ധിച്ച് അവരെ വിസ്തരിച്ചിട്ടുമില്ല. ആദ്യമായി ആ പുസ്തകത്തിലേക്ക് കക്ഷികളുടെ ശ്രദ്ധ ക്ഷണിക്കുകയും, തുടർന്ന് അതിൽ നിർദ്ദേശിച്ചിരിക്കുന്ന നടപടിക്രമം വയനാടു താലൂക്കിലെ ആചാരമനുസരിച്ചുള്ള ഒരു സംഭവമാണോ എന്ന അവരുടെ അഭിപ്രായം കേൾക്കുകയും ചെയ്യാതെ, ആ പുസ്തകത്തെ പതിവായി അവലംബമാക്കി പോന്നിരുന്നെന്ന് ഞങ്ങൾ കരുതുന്നില്ല. ആവർത്തിക്കപ്പെടുന്നത് തടയുകയെന്നത് പരിഗണിച്ചുകൊണ്ടുതന്നെ, ഞങ്ങൾ ശ്രദ്ധ ക്ഷണിക്കുന്ന നടപടിക്രമത്തെറ്റുകൾ എന്തു തന്നെയായാലും, നേരത്തെ പ്രസ്താവിച്ചു കഴിഞ്ഞിട്ടുള്ള കാരണത്താൽ, ജഡ്ജിയുടെ തീരുമാനത്തെ തീർച്ചയായും പിന്തുണയ്ക്കണമെന്നതാണ് ഞങ്ങളുടെ അഭിപ്രായം."

അപ്പയ്യാ V പാഡപ്പാ (23 Bom - 122) എന്ന കേസിലെ വാദിയായ അപ്പയ്യാ ഒരു ജൈനക്ഷേത്രത്തിലെ പൂജാരിയായിരുന്നു. പ്രതികൾക്ക് അവരുടെ ദുർന്നടത്തയുടെ പേരിൽ സ്വാമി ജാതിഭ്രഷ്ട് കല്പിച്ചിട്ടുള്ളതിനാൽ, ക്ഷേത്രത്തിൽ പ്രവേശിച്ച് വിഗ്രഹാരാധന നടത്തുന്നതിൽ നിന്ന് അവരെ തടഞ്ഞുകൊണ്ടുള്ള ഒരു ഇൻജങ്ക്ഷൻ ഉത്തരവ് പുറപ്പെടുവിക്കണമെന്നായിരുന്നു വാദിയുടെ ആവശ്യം. ജാതിഭ്രഷ്ട് ശിക്ഷ, ന്യായമായി നൽകാനാവുന്നതായ ഒരു കുറ്റവും തങ്ങൾ ചെയ്തിട്ടില്ലെന്നും, തങ്ങളുടെ നടത്തയെപ്പറ്റിയുള്ള അന്വേഷണവിചാരണ സ്വാമി നടത്തിയത് തങ്ങൾക്ക് എന്തെങ്കിലും അറിയിപ്പു നൽകാതെയും, എക്സ്പാർട്ടിയായും ആയിരുന്നെന്നും പ്രതികൾ വാദിച്ചു. ബോംബെ ഹൈക്കോടതിയിൽ ജ. റണാഡെ ഈ പോയിന്റിനോടു ബന്ധപ്പെട്ട ആധികാരിക വിധി

Malankara Orthodox TV

കളുടെ വളരെ വിശദമായ ഒരു പുനരവലോകനത്തിനുശേഷം ഇപ്രകാരം പ്രസ്താവിച്ചു. "ഇത്തരം കാര്യങ്ങളിൽ ജാതിസ്ഥാപനങ്ങളെ മറ്റേതെങ്കിലും സന്നദ്ധ സമൂഹങ്ങളോ അല്ലെങ്കിൽ ക്ലബ്ബുകളോ പോലെയാണ് പരിഗണിക്കുന്നത്. അവരുടെ നടപടികൾ ഉത്തമ വിശ്വാസത്തോടെയും നീതിപൂർവ്വമായുമാണ് നടത്തിയിരുന്നതെങ്കിൽ അവരുടെ പ്രവൃത്തി കോടതി ശരിവയ്ക്കുന്നതും, അല്ലാത്തപക്ഷം ശരിവയ്ക്കാത്തതുമാകുന്നു. Advocate General V David Haim Devakar (11 Bom. 185) എന്ന ബെനി ഇസ്രായേലി കക്ഷികൾ തമ്മിലുള്ള തർക്കം സംബന്ധിച്ച കേസിലെയും, ഗോംപെർട്സ് V ഗോൾഡിങ്ങാം എന്ന ഒരു ക്ലബ്ബിനെ സംബന്ധിച്ച കേസിലെയും തീർപ്പുകളുടെ തത്വം, ജാതിയിൽ നിന്നുള്ള പുറത്താക്കലിനും ഒരുപോലെ ബാധകമായിരിക്കുന്നതാണ്. വിചാരണാധികാരം ഉണ്ടായിരിക്കുകയും, നടപടിക്രമം നീതിപൂർവ്വമായും ഉത്തമ വിശ്വാസത്തോടെയും നിർവഹിക്കപ്പെടുകയും ചെയ്യുന്നതായാൽ ജാതി സ്ഥാപനത്തിന്റെയോ, ക്ലബ്ബിന്റെയോ പ്രവൃത്തി കോടതി ശരി വയ്ക്കുന്നതാണ്. സാദ്ധ്യമെങ്കിൽ ജഗന്നാഥ് ചേൺ V അകാലി ദാസിയ എന്ന കേസ് വിധിച്ച ജഡ്ജിമാർ പ്രസ്താവിച്ചിട്ടുള്ള കാരണങ്ങൾകൊണ്ട്, സന്നദ്ധസംഘങ്ങളിൽ നിന്നുള്ള പുറത്താക്കൽ സംബന്ധിച്ച കേസിന് ആവശ്യമായതിനേക്കാൾ കൂടുതൽ സൂക്ഷ്മത, ജാതിയിൽ നിന്നുമുള്ള പുറത്താക്കൽ സംബന്ധിച്ച കേസുകളിൽ സിവിൽ കോടതികൾ പുലർത്തേണ്ടതുണ്ട്. ഈ പ്രസിഡൻസി കോടതിയുടെ അധികാരത്തിന്മേൽ 1827-ലെ രണ്ടാം റഗുലേഷൻ 21-ാം വകുപ്പ് ഒരു പ്രത്യേക നിയന്ത്രണം ഏർപ്പെടുത്തുന്നുണ്ടെന്ന് തീർച്ചയായും തർക്കിച്ചേക്കാവുന്നതാണ്. എന്തൊക്കെയായാലും ഈ തർക്കം ശരിയായതല്ല. ആനന്ദറാവു V ശങ്കർ എന്ന കേസിൽ ജ. വെസ്റ്റ് പ്രസ്താവിച്ചിട്ടുള്ളപ്രകാരവും, അദ്ദേഹം തന്നേ പ്രാഗ്ജി V ഗോവിന്ദ് എന്ന കേസിലും സ്ഥിരീകരിച്ച് പ്രഖ്യാപിച്ചിട്ടുള്ളപ്രകാരവും ജാതിക്കാരുടെ ട്രൈബ്യൂണലുകളുടെ ഉൾഭരണ സ്വാതന്ത്ര്യത്തെ ബാധിക്കാൻ സാദ്ധ്യതയുള്ളതരം ഇടപെടലുകളെ മാത്രമേ, 1827-ലെ 2-ാം റഗുലേഷൻ 21-ാം വകുപ്പ് തടയുന്നുള്ളു. ജാതിക്കോ, യശസ്സിനോ നേരിടുന്നതായി ആരോപിക്കപ്പെടുന്ന ഹാനിയുടെ കാര്യത്തിൽ നഷ്ടപരിഹാര രൂപത്തിലുള്ള പരിഹാരം ഈ വകുപ്പു തന്നെ വ്യവസ്ഥ ചെയ്യുന്നുണ്ട്. ഇതുകൊണ്ട് അർത്ഥമാക്കുന്നത്, ഹാനി നേരിടുന്നത് മറ്റെ കക്ഷിയുടെ നിയമവിരുദ്ധവും അനീതിപരവുമായ പെരുമാറ്റം കൊണ്ടാവുമ്പോൾ, കോടതിക്ക് ഇടപെടാൻ അധികാരമുണ്ടെന്നാണ്. അത്തരം വ്യവഹാരങ്ങളെ ശരിയായ ജാതി തർക്കങ്ങളിൽ നിന്ന് തീർച്ചയായും വ്യക്തമായി തിരിച്ചറിഞ്ഞിരിക്കേണ്ടതാണ്. ജാതിയുടെ ഉൾഭരണ സ്വാതന്ത്ര്യത്തെയും അതിന്റെ സാമൂഹ്യ ബന്ധങ്ങളെയും ബാധിക്കുന്ന കാര്യങ്ങൾ, ജാതിയുടെ പൊതുസ്വത്തിനു വേണ്ടിയുള്ള അതേ ജാതിയിലെ വിരുദ്ധ വിഭാഗ

Malankara Orthodox TV

ങ്ങൾ തമ്മിലുള്ള അവകാശവാദങ്ങൾ, പ്രത്യേക അംഗങ്ങൾക്ക് ബലികളും, ബഹുമതികളും, പാരിതോഷികങ്ങളും, സ്വമേധയാ നൽകാൻ ആവശ്യപ്പെടാനുള്ള അവകാശവാദങ്ങൾ, ജാതിയുടെ സമ്മതത്തിനെതിരായി പുരോഹിതന്മാരായി കർത്തവ്യ നിർവഹണം നടത്തുന്നതിനുള്ള അവകാശവാദങ്ങൾ, സദ്യയ്ക്ക് നിർബ്ബന്ധിതമായി ക്ഷണിക്കപ്പെടുന്നതിനുള്ള അവകാശവാദങ്ങൾ മുതലായവയാണ്. ഇവ സംബന്ധിച്ചുള്ള ഗിരിധർ V കല്യാ (5 Bom. 83); ദുല്ലഭ V നാരായണൻ (4 Bom. H.C. Rep, A. C. J. 110), മുരാർ V നാഗ്രിയാ (6 Bom. H.C. Rep. 17); മുരാരി V സുബ; അർച്ചകൻ V ഉദയഗിരി; ഗൊശൈസെയിൻ ദോസ്സ് V ഗുരു ദോസ്സ് (16. C. W. R. 198); കൃഷ്ണസ്വാമി V കൃഷ്ണമ്മ; ദയാറാം V ജാതഭട്ട്; മായാശങ്കർ V ഹരിശങ്കർ (10 Bom. 661); കറുപ്പ V കൊളന്തയൻ (7 Mad. 91); ജോയിചന്ദർ V റാം ചേൺ (6 C. W. R. 325); സുധാരം V സുധാരം (3 Bengal L. Rep. 91); ശങ്കര V ഹൻമ (2 Bom. 470); സ്ത്രീമൻ V കൃഷ്ണ (5 M. H. C. R. 301) എന്നീ കേസുകളിൽ 1827-ലെ 2-ാം റഗുലേഷൻ 21-ാം വകുപ്പ് പ്രകാരവും ഇൻഡ്യയുടെ മറ്റു ഭാഗങ്ങളിലെ സമാന നിയമങ്ങൾ പ്രകാരവും ഇത്തരം കാര്യങ്ങളെ (അവകാശവാദങ്ങളെ) സംബന്ധിക്കുന്ന വ്യവഹാരങ്ങൾ തടയപ്പെട്ടിട്ടുള്ളതായി ശരിയായി വിധിക്കപ്പെട്ടിട്ടുമുണ്ട്.

എന്നാൽ ഈ കേസിലേതുപോലെ ഒരാളുടെ വ്യക്തി വൈശിഷ്ട്യവും ജാതിയിലെ പദവിയും വെല്ലുവിളിക്കപ്പെടുമ്പോഴും, ആരോപിക്കപ്പെടുന്ന ഒരു ജാതിഭ്രഷ്ടിന്റെ ബലത്തിൽ ഭൂസ്വത്തുള്ള ഒരു ക്ഷേത്രവുമായി ബന്ധപ്പെട്ട മേൽവരവോടു കൂടിയ പുരോഹിതജോലി ഇല്ലാതാക്കുവാൻ പരിശ്രമിക്കുമ്പോഴും, കോടതികൾ തീർച്ചയായും ജാതിഭ്രഷ്ട് കല്പിക്കലിന്റെ വസ്തുതയെപ്പറ്റി അന്വേഷണം നടത്തുകയും, പുറത്താക്കൽ ജാത്യാചാരത്തിന് അനുയോജ്യമായും, സ്വാഭാവികനീതിക്ക് അനുസരണമായും ആയിരുന്നോ എന്ന് നിർണ്ണയിക്കുകയും ചെയ്യേണ്ടതുണ്ടെന്നത് വ്യക്തമാണ്. ജാതിയിൽ നിന്നുള്ള ഭ്രഷ്ട് കല്പിക്കലിന് ആധാരമായുള്ള മതപരമായ കാരണങ്ങളുടെ പര്യാപ്തത തീരുമാനിക്കുക ഒരു പക്ഷേ കോടതികൾക്ക് സാദ്ധ്യമല്ലായിരിക്കാം. എന്നു വരികിലും അത്തരം നടപടിക്ക് ന്യായമായതും ഉത്തമ വിശ്വാസത്തോടെയുള്ളതുമായ കാരണങ്ങളുണ്ടായിരുന്നെന്ന്, കോടതിക്ക് സ്വയം ബോദ്ധ്യപ്പെടാനാവുന്നതും ബോദ്ധ്യപ്പെടാൻ ബാദ്ധ്യസ്ഥമായതുമാകുന്നു."

ജാതി തർക്കങ്ങളിൽ നിന്ന് ആവിർഭവിക്കുന്ന കേസുകളിൽ "മറുകക്ഷിയെയും കേൾക്കുക" എന്ന ആപ്തവാക്യത്തിലെ തത്വം ഈ കോടതി ബാധകമാക്കിയിട്ടുണ്ട്. കണ്ടൻ വാസുദേവര് V നാരായണൻ കണ്ടൻ (19 T. L. R. 241), ആന്ദപ്പൈ മാധവപ്പൈ V നാരായണപ്രഭു ബാബ്ല പ്രഭു, സർക്കാർ V നാരായണൻ കേശവൻ (5 T. L. R. 311) എന്നീ കേസു

Malankara Orthodox TV

കൾ കാണുക.

ഇവയിൽ ആനന്ദപ്പൈ മാധവപ്പൈ V നാരായണ പ്രഭു ബാബ്ല പ്രഭു എന്ന കേസിനെപ്പറ്റി ഞാൻ പരാമർശിച്ചു കഴിഞ്ഞിട്ടുള്ളതാണ്.

കണ്ടൻവാസുദേവര് V നാരായണൻ കണ്ടൻ, സർക്കാർ V നാരായണൻ കേശവൻ എന്നീ രണ്ടു കേസുകളും ഒരു സ്മാർത്ത വിചാരത്തിൽ, പരസ്ത്രീഗമനം കണ്ടെത്തിയെന്നതിന്റെ പേരിൽ നടത്തിയ, ജാതിയിൽ നിന്നുള്ള തെറ്റായ പുറത്താക്കലിൽ നിന്ന് ആവിർഭവിച്ചിട്ടുള്ളതാണ്. സ്മാർത്തവിചാരങ്ങളിൽ താനുമായി അവിഹിത വേഴ്ച നടത്തിയിട്ടുണ്ടെന്ന് സ്ത്രീ കുറ്റപ്പെടുത്തുന്ന എല്ലാ ആളുകളെയും ജാതിഭ്രഷ്ടരാക്കുന്നത്, കുറ്റപ്പെടുത്തൽ അവർ അറിയാതെയും, അതിനെ ഖണ്ഡിക്കുന്നതിനും, തങ്ങളുടെ സ്വഭാവം നിർദ്ദോഷകരമാണെന്ന് സ്ഥാപിക്കുന്നതിനും, അവർക്ക് അവസരം നൽകാതെയുമായിരുന്നെന്നത് പരക്കെ അറിയാവുന്ന ഒരു വസ്തുതയാണ്. കണ്ടൻ വാസുദേവര് V നാരായണൻ കണ്ടൻ എന്ന കേസിലെ ഈ കോടതിയുടെ (തിരുവിതാംകൂർ ഹൈക്കോടതിയുടെ) താഴെപ്പറയുന്ന നിരീക്ഷണങ്ങൾ സംഗതങ്ങളാണ്. "ഒരു നമ്പൂതിരി സ്ത്രീയുടെ ദുർന്നടപടിയെക്കുറിച്ച് കൊല്ലവർഷം 1063-64 ൽ ഒരു സ്മാർത്തവിചാരം നടന്നതായി പറയുന്നു. വാദിയാണ് തന്റെ ജാരൻ എന്ന് സ്ത്രീ കുറ്റസമ്മതം നടത്തി. അത്തരം കുറ്റസമ്മതത്തിന്റെ ഫമായി സ്ത്രീയ്ക്കും വാദിക്കും ജാതിഭ്രഷ്ട് കല്പിക്കുകയും അവരെ ജാതിയിൽ നിന്ന് പുറത്താക്കുകയും ചെയ്തു. വാദിയെ ജാതിയിൽ നിന്ന് പുറത്താക്കിക്കൊണ്ടുള്ളതായ തീരുമാനമൊന്നും രേഖയിലില്ല. സ്ത്രീയുടെ പ്രസ്താവനയുടെ കാര്യത്തിൽ വാദിയുടെ നടത്തയെക്കുറിച്ച് എന്തെങ്കിലും അന്വേഷണം നടത്തിയതായി ഭാവിക്കുന്നുമില്ല. ജാതിയിൽ നിന്ന് വാദിയെ പുറത്താക്കാൻ അധികാരമുണ്ടെന്ന് അവകാശപ്പെടുന്നവരിൽ ആരെങ്കിലും ഇതേപ്പറ്റി എപ്പോഴെങ്കിലും വാദിയെ ചോദ്യം ചെയ്തുവെന്നതിന് തെളിവിന്റെ ഒരു തരി പോലുമില്ല താനും. അന്വേഷണത്തിൽ വാദിക്ക് എന്തെങ്കിലും ബന്ധമുണ്ടായിരുന്നുവെന്ന് കാണിക്കാനുള്ള രേഖാമൂലമോ, വാങ്മൂലമോ ആയ എന്തെങ്കിലും തെളിവിന്റെ അഭാവത്തിൽ, അത്തരം അന്വേഷണമോ, അല്ലെങ്കിൽ അതിന്റെ ഫലമായി ചെയ്തതായി പറയപ്പെടുന്ന എന്തെങ്കിലുമോ ശ്രദ്ധയിലെടുക്കാൻ വാദി ബാദ്ധ്യസ്ഥനല്ല. വാദിയുടെ സമാധാനം കേട്ടശേഷം ജാതിയുടെ ആചാരാനുസാരിയായ യോഗം ചേർന്നതിന്റേയോ, യോഗതീരുമാനം പ്രഖ്യാപിച്ചതിന്റെയോ എന്തെങ്കിലും തെളിവ് ഇല്ലാതെയാണിരിക്കുന്നത്. വാദിയെ ജാതിയിൽ നിന്ന് പുറത്താക്കിയെന്ന് ഏതാനും സാക്ഷികൾ ഇപ്പോൾ പറയുന്നുവെന്നതുകൊണ്ട്, വാദിയുടെ സിവിൽ അവകാശങ്ങൾ നഷ്ടപ്പെടുത്താൻ അത് പര്യാപ്തമാവുമെന്ന് സമ്മതിക്കാനാവുന്നതല്ല.

Malankara Orthodox TV

സ്വാഭാവികനീതിയുടെ പ്രശ്നവുമായി ബന്ധപ്പെട്ട ആധികാരിക വിധികൾ പുനരവലോകനം ചെയ്തതിൽ താഴെപ്പറയുന്നവയാണ് സ്വാഭാവിക നീതിയുടെ തത്വങ്ങൾ എന്ന് ഞങ്ങൾ അനുമാനിക്കുന്നു.

1) ഡൊമസ്റ്റിക്ക് ട്രൈബ്യൂണലിന്റെ തീരുമാനങ്ങളിൽ ചില സാഹചര്യങ്ങളിലും, ചില നിയന്ത്രണങ്ങൾക്ക് വിധേയമായും ഇടപെടുന്നതിന് സിവിൽ കോടതികൾക്ക് അധികാരമുണ്ടായിരിക്കുന്നതാകുന്നു.

2) ഒരാളെ അയാൾ വഹിച്ചു വരുന്ന ആജീവനാന്ത ഉദ്യോഗത്തിൽ നിന്ന് നീക്കം ചെയ്യാൻ നോക്കുമ്പോഴും ഒരു അസോസിയേഷനിൽ നിന്നോ, ഒരു ജാതിയിൽ നിന്നോ ഒരാളെ പുറത്താക്കാൻ നോക്കുമ്പോഴും, ട്രൈബ്യൂണൽ അത്തരം നടപടികൾക്ക് അസോസിയേഷന്റെയോ, ജാതിയുടെയോ ചട്ടങ്ങളിൽ (അതു സംബന്ധിച്ച്) നിർദ്ദേശിച്ചിട്ടുള്ള നടപടിക്രമം പിന്തുടർന്നിരിക്കേണ്ടതാണ്. അത്തരം ചട്ടങ്ങൾ ഇല്ലാത്തപക്ഷം ട്രൈബ്യൂണൽ സ്വാഭാവികനീതിയുടെ ചട്ടങ്ങൾക്ക് അനുസൃതമായി പ്രവർത്തിച്ചിരിക്കണം.

3) അത്തരം കാര്യങ്ങളിൽ സ്വാഭാവികനീതിയുടെ ചട്ടങ്ങൾ പാലിക്കേണ്ട ആവശ്യമില്ലെന്ന് അവരുടെ ചട്ടങ്ങളിൽ വ്യവസ്ഥ ചെയ്തിട്ടുണ്ടെങ്കിൽ തന്നേയും, സ്വാഭാവികനീതിയുടെ തത്വങ്ങൾ അനുവർത്തിച്ചിരിക്കേണ്ടതാണ്.

4) സ്വാഭാവികനീതിയുടെ തത്വങ്ങൾ ആവശ്യപ്പെടുന്ന കാര്യങ്ങൾ ഇവയാണ്.

(a) പ്രതിക്കെതിരെ വ്യക്തമായ കുറ്റങ്ങൾ ആരോപിക്കപ്പെട്ടിരിക്കണം.

(b) കുറ്റാരോപണങ്ങൾക്ക് വിശദീകരണം നൽകാൻ ഹാജരാകുന്നതിന് പ്രതിയോട് ആവശ്യപ്പെട്ടിരിക്കണം.

(c) പ്രതിയോട് തന്റെ കുറ്റാരോപകർ ആരൊക്കെയെന്ന് പറഞ്ഞിരിക്കണം.

(d) ട്രൈബ്യൂണൽ മുമ്പാകെ എന്തെങ്കിലും തെളിവ്, ഈ കേസിൽ ഒരു ജൂറി കൈകാര്യം ചെയ്തേക്കാവുന്നതായ തെളിവ്, ഉണ്ടായിരിക്കണം.

(e) ആ തെളിവുകളുടെ സാധുത പരിശോധിക്കുന്നതിനുള്ള അവസരം പ്രതിക്ക് നൽകിയിരിക്കണം.

(f) തന്റെ വാദങ്ങൾ തെളിയിക്കാൻ സാക്ഷികളെ വിളിച്ചു വരുത്തി വിസ്തരിക്കുന്നതിന് പ്രതിക്ക് അവസരം നൽകിയിരിക്കണം.

Malankara Orthodox TV

5) കുറ്റാരോപണങ്ങൾക്ക് മറുപടി നൽകാൻ ഹാജരാകുന്നതിന് ആവശ്യപ്പെട്ടിട്ട് അതനുസരിക്കാൻ പ്രതി കട്ടായമായി വിസമ്മതിക്കുന്നപക്ഷം, ന്യായങ്ങൾ സമർത്ഥിക്കാൻ തനിക്ക് അവസരം നൽകുകയുണ്ടായില്ലെന്ന് പിന്നീട് പ്രതിക്ക് പരാതി പറയാനാവാത്തതാണ്.

6) സ്വാഭാവികനീതിയുടെ മേല്പറഞ്ഞ തത്വങ്ങൾ പാലിക്കപ്പെടുന്ന പക്ഷം, ഡൊമസ്റ്റിക്ക് ട്രൈബ്യൂണലിന്റെ തീരുമാനങ്ങളിൽ – അത്തരം തീരുമാനങ്ങൾ തെറ്റായിരുന്നെന്നാൽ പോലും – കോടതികൾ ഇടപെടുന്നതല്ല. ഈ തത്വങ്ങൾ പാലിക്കപ്പെട്ടിട്ടില്ലെങ്കിൽ കോടതികൾ ഇടപെടുന്നതായിരിക്കും.

പാത്രിയർക്കീസ് ഒന്നാം പ്രതി ഗീവറുഗീസ് മാർ ദീവന്നാസ്യോസിന് എതിരായ മുടക്കുകല്പന പുറപ്പെടുവിക്കുന്നതിൽ, മേൽ ചൂണ്ടിക്കാണിച്ചിരിക്കുന്നതുപ്രകാരമുള്ള സ്വാഭാവികനീതിക്ക് ആവശ്യമായ കാര്യങ്ങൾ പരിഗണിച്ചിരുന്നോ എന്ന് നമുക്ക് ഇപ്പോൾ പരിചിന്തിക്കേണ്ടിയിരിക്കുന്നു. എന്നാൽ ആ പ്രശ്നം ചർച്ച ചെയ്യുന്നതിലേക്ക് കടക്കുന്നതിനു മുമ്പായി സർ സി. പി. രാമസ്വാമി അയ്യരുടെ ഒരു വാദം ശ്രദ്ധിക്കേണ്ടത് ആവശ്യമാണ്. സ്വാഭാവികനീതി പ്രകാരമുള്ള നടപടിക്രമം പാലിക്കുക പാത്രിയർക്കീസിന് ആവശ്യമില്ലാതായിത്തീർന്നിട്ടുണ്ടെന്നാണ് അദ്ദേഹം വാദിക്കുന്നത്. ഇതിന് അദ്ദേഹം പറയുന്ന കാരണങ്ങൾ ഇവയാണ്:

ഒന്നാമതായി പാത്രിയർക്കീസിന് തനിച്ച് തന്നെ മുടക്കാൻ അധികാരമുണ്ടെന്നതിനെ ഒന്നാം പ്രതി നിഷേധിച്ചു.

രണ്ടാമതായി തന്റെ മുമ്പാകെ ഹാജരായി സമാധാനം ബോധിപ്പിക്കാൻ ആവശ്യപ്പെട്ടുകൊണ്ട്, പാത്രിയർക്കീസ് പുറപ്പെടുവിച്ച സമൻസ് അനുസരിക്കാൻ ഒന്നാം പ്രതി വിസമ്മതിച്ചിടത്തോളം, അദ്ദേഹം ധിക്കാരപരമായ പെരുമാറ്റത്തിന് കുറ്റക്കാരനാണ്.

ശരിയായ കാനോനായി A അക്കം കാനോനെ ആശ്രയിക്കുന്ന ഒന്നാം പ്രതി, ഒരു സുന്നഹദോസിന്റെ സഹായത്തോടുകൂടിയല്ലാതെ ഒരു മെത്രാപ്പോലീത്തായെ മുടക്കുന്നതിന് പാത്രിയർക്കീസ് അനർഹനാണെന്നു വാദിച്ചിരുന്നുവെന്നതിൽ സംശയമൊന്നുമില്ല. പക്ഷേ, മുടക്കുകല്പന പുറപ്പെടുവിച്ചതിൽ പാത്രിയർക്കീസ് സ്വാഭാവികനീതിയുടെ തത്വങ്ങൾ അവഗണിച്ചതിന് അത് മതിയായ ഒരു കാരണമാണെന്ന് എന്റെ മനസ്സിന് തോന്നുന്നില്ല. മെത്രാപ്പോലീത്തായെ മുടക്കുന്നതിനുള്ള തന്റെ അധികാരം വിനിയോഗിക്കാൻ തീരുമാനിച്ചപ്പോൾ, ന്യായയുക്തതയുള്ള ഒരാൾ എന്ന നിലയിൽ പാത്രിയർക്കീസ് മെത്രാപ്പോലീത്തായുടെ ന്യായസമർത്ഥനം കേൾക്കുന്നതിനുള്ള ഒരു അവസരം അദ്ദേഹത്തിന് നൽകിയിരിക്കേണ്ടതായിരുന്നു.

Malankara Orthodox TV

നേരെമറിച്ച് സർ സി. പി. രാമസ്വാമിഅയ്യർ തർക്കിക്കുന്നതുപോലെ, കുറ്റാരോപണങ്ങൾക്കുള്ള സമാധാനം ബോധിപ്പിക്കുന്നതിനു തന്റെ മുമ്പാകെ ഹാജരാകാൻ പാത്രിയർക്കീസ് ഒന്നാം പ്രതിയെ വിളിപ്പിച്ചിട്ട്, അപ്രകാരം ഹാജരായി തന്റെ ന്യായവാദങ്ങൾ സമർത്ഥിക്കാനുള്ള അവ സരം സ്വയം പ്രയോജനപ്പെടുത്താൻ ഒന്നാം പ്രതി ധിക്കാരപൂർവ്വം വിസ മ്മതിച്ചിട്ടുള്ളപക്ഷം, (മുടക്കു) തീരുമാനം എക്സ് പാർട്ടിയായി കൈക്കൊ ണ്ടതിലുള്ള പാത്രിയർക്കീസിന്റെ നടപടി തികച്ചും ന്യായീകരിക്കപ്പെടു മായിരുന്നു. അപ്പോഴുള്ള പ്രശ്നം അത്തരത്തിലുള്ള ഒരു വിളിപ്പിക്കൽ നടന്നിരുന്നോ എന്നതും, പാത്രിയർക്കീസ് വിളിപ്പിച്ചതനുസരിച്ച് അദ്ദേഹ ത്തിന്റെ മുമ്പാകെ ഹാജരാകാൻ ഒന്നാം പ്രതി വിസമ്മതിച്ചിരുന്നോ എന്ന തുമാണ്. ഈ തർക്കവാദത്തിന്റെ അടിസ്ഥാനം പ്രതിഭാഗം പതിനേഴാം സാക്ഷിയായ നാല്പത്തിരണ്ടാം പ്രതി പൗലൂസ് മാർ അത്താനാസ്യോ സിന്റെ മൊഴിയാണ്. അത് ഇപ്രകാരമായിരുന്നു. കൊല്ലവർഷം 1086 മേട ത്തിൽ ഒരു ദിവസം വാദി ഭാഗം ആറാം സാക്ഷി ഇ. ജെ. ജോണും പാത്രിയർക്കീസും തമ്മിൽ നടന്ന മീനത്തിലെയോ, മേടത്തിലെയോ കൂടിക്കാഴ്ചയ്ക്കും, ഒന്നാം പ്രതിയും പാത്രിയർക്കീസും തമ്മിൽ 1086 മേടത്തിൽ നടന്നതായി അവകാശപ്പെടുന്ന കൂടിക്കാഴ്ചയ്ക്കുമിടയിൽ നാല്പത്തിരണ്ടാം പ്രതിയായ പ്രതിഭാഗം പതിനേഴാം സാക്ഷിയോട്, ഒന്നാം പ്രതി മെത്രാപ്പോലീത്തായെ പോയി കണ്ട് സ്വയം നന്നാകാനും ഭാവിയിൽ കൂടുതൽ നന്നായി പെരുമാറാനും അദ്ദേഹത്തെ ഉപദേശിക്കു ന്നതിനും, അപ്രകാരം ചെയ്തുകൊള്ളാമെന്ന് വാഗ്ദാനം ചെയ്യാത്ത പക്ഷം തന്റെ മുമ്പാകെ അദ്ദേഹത്തെ കൊണ്ടുവരുന്നതിനും പാത്രിയർ ക്കീസ് ആജ്ഞാപിച്ചു. പാത്രിയർക്കീസിന്റെ ആജ്ഞ ഒന്നാം പ്രതിയെ അറിയിച്ചതിൽ അദ്ദേഹം പാത്രിയർക്കീസിന്റെ മുമ്പാകെ ഹാജരാകാൻ വിസമ്മതിക്കുകയും, തന്റെ മേൽ പാത്രിയർക്കീസിന് ഒരു രീതിയിലുള്ള അധികാരവുമില്ലെന്ന് പറയുകയും ചെയ്തു. പ്രതിഭാഗം പതിനേഴാം സാക്ഷി പൗലൂസ് മാർ അത്താനാസ്യോസിനെയും, പ്രതിഭാഗം നാലാം പ്രതി പൗലൂസ് മാർ കൂറിലോസിനെയും, ഒന്നാം പ്രതിയെ തന്റെ മുമ്പാ കെ കൂട്ടിക്കൊണ്ടുവരുന്നതിന് പാത്രിയർക്കീസ് അടുത്തദിവസം വീണ്ടും നിയോഗിച്ചു. എന്നാൽ ഒന്നാം പ്രതി ഹാജരായി സമാധാനം ബോധി പ്പിക്കാൻ വിസമ്മതിച്ചു. പാത്രിയർക്കീസ് തന്റെ പേർക്ക് ആളയച്ചിരുന്നു വെന്നത് ഒന്നാം പ്രതി മെത്രാപ്പോലീത്താ ശക്തമായി നിഷേധിക്കുന്നു. ഈ വിളിപ്പിക്കലിന്റെ തെളിവിൽ അടങ്ങിയിരിക്കുന്നത് പ്രതിഭാഗം പതി നേഴാം സാക്ഷിയുടെ – ഇത് നാല്പത്തിരണ്ടാം പ്രതി അല്ലാതെ മറ്റാരുമല്ല – ശരിയെന്ന് സ്ഥിരീകരിക്കപ്പെട്ടിട്ടില്ലാത്ത സാക്ഷിമൊഴിയാണ്. ഈ സാക്ഷി (ഈ കേസിന്റെ വിധിയിൽ) അതീവ തല്പരനും, ഒരു പക്ഷ ത്തോട് ചായ്വ് ഉള്ളതുമായ സാക്ഷിയാണെന്നുള്ളത് നിഷേധിക്കാനാ

Malankara Orthodox TV

വുന്നതല്ല. ഒന്നാം പ്രതിയെ വിളിക്കാൻ പ്രതിഭാഗം പതിനേഴാം സാക്ഷി യുടെ കൂടെ പോയത് നാലാം പ്രതി പൗലൂസ് മാർ കൂറിലോസ് ആണ്. ഈ സാക്ഷിയെ കേസിൽ വിസ്തരിച്ചിരുന്നില്ല. അദ്ദേഹത്തെ വിസ്തരി ക്കാതിരിക്കാനുള്ള കാരണങ്ങൾ നൽകപ്പെട്ടിട്ടുമില്ല. നേരെമറിച്ച് ഈ കേസിൽ സാക്ഷിയായി വിസ്തരിക്കപ്പെടുന്നതിൽനിന്ന്, ആ പ്രതി മനപ്പൂർവ്വം ഒഴിഞ്ഞുമാറുകയായിരുന്നുവെന്നുള്ള ഡിസ്ട്രിക്ട് ജഡ്ജി യുടെ അഭിപ്രായത്തോട് ഞാൻ യോജിക്കുകയാണ്. വിസ്താരത്തിന് വിധേയനാകാനുള്ള നാലാം പ്രതിയുടെ ഹാജരാകാതിരിക്കൽ അദ്ദേഹ ത്തിന്റെ ഭാഗത്തുള്ള മനപ്പൂർവ്വമായ എന്തെങ്കിലും കുറ്റം മൂലമല്ലെന്നും, എന്നാൽ അത് അദ്ദേഹത്തിന്റെ നിയന്ത്രണത്തിന് അതീതമായ കാരണ ങ്ങളാലാണെന്നുമുള്ള അനുമാനത്തിൽ, ഈ കോടതി അതിന്റെ ആദ്യ വിധിയിലെ (അപ്പീൽ വിധി) 246-ാം ഖണ്ഡികയിൽ എത്തിച്ചേർന്നിരുന്നു. രണ്ടു വസ്തുതകളെ അടിസ്ഥാനമാക്കിയുള്ളതായിരുന്നു ഈ അനു മാനം. അതിൽ ഒന്ന് ഡോ. വെങ്കിട്ടരാമനായിഡുവിന്റെ 22-2-1093 ലെ സർട്ടിഫിക്കേറ്റ് ആണ്. നാലാം പ്രതി അപ്പോൾ മൊഴി നൽകുന്നതിന് യോഗ്യമായ ഒരു ആരോഗ്യസ്ഥിതിയിൽ ആയിരുന്നില്ലെന്ന് അതിൽ പറ യുന്നു. മറ്റേത് അധികം താമസിയാതെ നാലാം പ്രതി അന്തരിച്ചു എന്ന തുമാണ്. ഡോ. നായിഡുവിന്റെ സർട്ടിഫിക്കേറ്റിൽ സാക്ഷിക്ക് മൊഴി നൽകാൻ ആവുകയില്ലെന്ന് പറഞ്ഞിട്ടില്ല. തിരുവനന്തപുരം വരെ യാത്ര ചെയ്യാനുള്ള ശേഷി സാക്ഷിക്കില്ലെന്ന് മാത്രമേ പറയുന്നുള്ളു. ഈ സർട്ടി ഫിക്കേറ്റ് 19-2-1093 ലേതാണ്. ഡോ. നായിഡു നൽകിയ മറ്റൊരു സർട്ടി ഫിക്കേറ്റ് ഉണ്ട്. അത് 29-2-1093 ലേതാണ്. നാലാം പ്രതിക്ക് തിരുവന ന്തപുരം വരെ യാത്ര ചെയ്യാനുള്ള ശേഷി ഇല്ലെങ്കിലും, അദ്ദേഹത്തിന്റെ ജീവന് കാര്യമായ വിപത്തൊന്നും സംഭവിക്കാതെ, ദിവസം രണ്ടു മണി ക്കൂറോളം വസതിയിൽവച്ച് അദ്ദേഹത്തെ വിസ്തരിക്കാനാവുന്നതാ ണെന്ന് അതിൽ പറയുന്നുണ്ട്. നാലാം പ്രതി അന്തരിച്ചത് 1-5-1093 ൽ മാത്രമാണ്. അതിന് മൂന്നിൽപരം വർഷങ്ങൾക്കു മുമ്പ്, അതായത് 17-3-1090 ൽ ആണ് നാലാം പ്രതിയെ വിസ്തരിക്കുന്നതിനു വേണ്ടിയുള്ള ഒന്നാം പ്രതിയുടെ ശ്രമങ്ങൾ ആരംഭിക്കുന്നത്. ഈ കാലഘട്ടത്തിൽ നാലാം പ്രതിയെ വിസ്തരിക്കണമെന്ന് ആവശ്യപ്പെട്ട് വിവിധ ഹർജികൾ സമർപ്പിക്കപ്പെട്ടു. പല നടപടികൾ സ്വീകരിക്കുകയും ചെയ്തു. അവയിൽ നിന്നെല്ലാം പ്രതി വിജയപൂർവ്വം ഒഴിഞ്ഞുമാറി. ഈ ഹർജികളിൽ ആദ്യ ത്തേത് 17-3-1090 ലേതാണ്. ഇ. ജെ. ഫീലിപ്പോസ് ഒന്നു മുതൽ മൂന്നു വരെ പ്രതികൾക്കു വേണ്ടി സമർപ്പിച്ച ഹർജിയാണിത്. രേഖാമൂല ചോദ്യ ങ്ങൾക്ക് നാലാം പ്രതി നൽകിയിരുന്ന മറുപടി അവ്യക്തവും അതൃപ്തിക രവുമാകയാൽ, അതു സംബന്ധിച്ച് കമ്മീഷൻ മുഖാന്തരം വിസ്തരിക്ക പ്പെടുന്നതിന് തിരുവനന്തപുരത്ത് ഹാജരാകാൻ അദ്ദേഹത്തിന് നിർദ്ദേശം

Malankara OrthodoxTV

നൽകണമെന്ന് കോടതിയോട് അപേക്ഷിച്ചുകൊണ്ടുള്ളതായിരുന്നു പ്രസ്തുത ഹർജി. ആ ഘട്ടത്തിൽ നാലാം പ്രതിയെ വിസ്തരിക്കുന്നതിനെ അദ്ദേഹത്തിന്റെ അഭിഭാഷകൻ ഒരു ഹർജിയിലൂടെ എതിർത്തു. കേസിലെ ഇഷ്യൂകൾ (തർക്കവിഷയങ്ങൾ) 14-7-1090 ലും 23-1-1091 ലുമായി തീരുമാനിക്കപ്പെട്ടു. കമ്മീഷൻ മുഖാന്തരം വിസ്തരിക്കപ്പെടുന്നതിന് തിരുവനന്തപുരത്ത് ഹാജരാകാൻ നാലാം പ്രതിക്ക് നിർദ്ദേശം നൽകണമെന്ന് കോടതിയോട് അപേക്ഷിച്ചുകൊണ്ടുള്ള ഒരു ഹർജി ഫീലിപ്പോസ് വീണ്ടും ഹാജരാക്കി. ഈ ഹർജിയിന്മേൽ നോട്ടീസ് അയയ്ക്കാൻ കോടതി ഉത്തരവായി. എന്നാൽ നാലാം പ്രതി ഹാജരായില്ല. ഫീലിപ്പോസ് 3-4-1091 ൽ വീണ്ടും അതേ ഹർജി പുതുക്കി നൽകി. കമ്മീഷൻ മുഖാന്തരം വിസ്തരിക്കപ്പെടുന്നതിന് നാലാം പ്രതിയെ തിരുവനന്തപുരത്ത് ഹാജരാക്കാൻ കോടതി 5-4-1091 ൽ ഉത്തരവായി. കോടതി ഉത്തരവിൻ പ്രകാരം നാലു മുതൽ ആറു വരെ പ്രതികൾ തെളിവു നൽകുന്നതിനായി വരാത്തതിനാൽ, കേസിലെ അവരുടെ തർക്കംതള്ളി ഉത്തരവാകണമെന്ന് കാണിച്ച് 30-7-1091 ൽ അദ്ദേഹം ഹർജി സമർപ്പിച്ചു.

അനന്തരം നാലാം പ്രതിയുടെ ഹാജരാകൽ ആവശ്യപ്പെട്ടുകൊണ്ടുള്ള കുറെ ഹർജികൾ സമർപ്പിക്കപ്പെടുകയുണ്ടായി. ഇവയിൽ നിന്നെല്ലാം നാലാം പ്രതി വിജയപൂർവ്വം ഒഴിഞ്ഞുമാറി. ചില ഹർജികൾക്ക് മറുപടിയായി അദ്ദേഹം പറയും, തനിക്ക് ശരീരസുഖം ഇല്ലെന്ന്. മറ്റ് സമയങ്ങളിൽ തെളിവുഭാരം വാദികൾക്കാകയാൽ അവരെ വിസ്തരിക്കുന്നതിനു മുമ്പായി തന്നെ വിസ്തരിക്കുന്നതിൽ അദ്ദേഹം ആക്ഷേപം ഉന്നയിക്കുകയും ചെയ്യും. നാലാം പ്രതിയെ വിസ്തരിക്കണമെന്ന് വാദികൾ ആഗ്രഹിക്കുന്നത് എന്ത് ലക്ഷ്യത്തിനു വേണ്ടിയാണോ, അത് അഞ്ചും ആറും പ്രതികളുടെ (കോനാട്ട് മാത്തൻ മല്പാന്റെയും, സി. ജെ. കുര്യന്റെയും) വിസ്താരത്തിലൂടെ അവർക്ക് വേണ്ടുവോളം സാധിച്ചിട്ടുണ്ടെന്നും, അതിനാൽ നാലാം പ്രതിയെ വിസ്തരിക്കുക ആവശ്യമില്ലാത്ത കാര്യമാണെന്നും പ്രതിഭാഗം അഭിപ്രായപ്പെട്ടു. തെളിവു നൽകിത്തുടങ്ങിയ വാദികളെ, തങ്ങളുടെ തന്നെ വിസ്താരത്തിനു മുമ്പായി, നാലാം പ്രതിയെ വിസ്തരിക്കാൻ അനുവദിച്ചു കൂടാത്തതാണെന്ന ആക്ഷേപവും ഉന്നയിക്കപ്പെട്ടു. ഈ ഹർജികളെയും അവയ്ക്കുള്ള മറുപടികളെയും കുറിച്ചുള്ള സൂക്ഷ്മപഠനത്തിന്, ഒരു വിസ്താരത്തിന് വഴങ്ങിക്കൊടുക്കാതിരിക്കാൻ നാലാം പ്രതി സമാധാനം കണ്ടുപിടിക്കുക മാത്രമായിരുന്നുവെന്ന അനുമാനത്തിലേക്കു മാത്രമേ, നമ്മെ എത്തിക്കാനാവുകയുള്ളു. എങ്കിലും നാലാം പ്രതിയെ വാദികൾക്ക് മുമ്പായി അടുത്തതായി വിസ്തരിക്കാവുന്നതാണെന്ന്, കോടതി 30-7-1092 ൽ ഉത്തരവായി. അനന്തരം നാലാം പ്രതിയെ കോടതിയവധിക്കാലത്ത് കമ്മീഷൻ മുഖാന്തിരം വിസ്തരിക്കാവുന്നതാ

Malankara Orthodox TV

ണെന്ന് കാണിച്ചും, എപ്പോൾ എവിടെ വച്ച് അദ്ദേഹത്തെ വിസ്തരിക്ക ണമെന്ന് അറിയിക്കാൻ നാലാം പ്രതിയുടെ അഭിഭാഷകന് കോടതി നിർ ദ്ദേശം നൽകണമെന്ന് അഭ്യർത്ഥിച്ചുംകൊണ്ടുമുള്ള അപേക്ഷ ഫീലി പ്പോസ് 14-8-1092 ൽ നൽകി. ഈ ഹർജിക്കുള്ള മറുപടി വളരെ വിചിത്ര മായിരുന്നു. അദ്ദേഹത്തിന്റെ അഭിഭാഷകൻ കെ. പരമേശ്വരൻപിള്ളയുടെ ഒരു പ്രസ്താവനയിലാണ് ഈ മറുപടി ഉൾക്കൊള്ളിച്ചിരുന്നത്. ഫല ത്തിൽ മറുപടി ഇപ്രകാരമാണ്. നാലാം പ്രതി പൗലൂസ് മാർ കൂറിലോസ് ആഗ്രഹിക്കുന്നത് തന്നെ കമ്മീഷൻ മുഖാന്തിരമല്ല, പരസ്യക്കോടതിയിൽ വച്ചുതന്നെ വിസ്തരിക്കണമെന്നാണ്. അവധി കഴിഞ്ഞ് കോടതി തുറന്ന ശേഷം, കോടതിയിൽ ഹാജരാകാമെന്നാണ് അദ്ദേഹം പ്രതീക്ഷിക്കു ന്നത്. ഒന്നു മുതൽ മൂന്നു വരെ പ്രതികൾ നാലാം പ്രതിയുടെ വിസ്താര ത്തിനായി 17-5-1090 മുതൽ 14-8-1092 വരെയുള്ള 18 മാസക്കാലത്തോളം പരമാവധി ശ്രമം നടത്തിയെന്നും, പക്ഷേ എന്തെങ്കിലും മുടക്കു ന്യായ ത്തിന്മേലോ, മറ്റൊന്നിന്മേലോ, ഏതെങ്കിലും വിസ്താരത്തിന് വിധേയനാ കാൻ അദ്ദേഹം വിസമ്മതിച്ചതായി മേൽ പ്രസ്താവിച്ചവയിൽ നിന്ന് ഞങ്ങൾ കണ്ടുകഴിഞ്ഞു. പക്ഷേ, ഈ 18 മാസക്കാലമത്രയും ഒട്ടേറെ ഹർജികളും അവയ്ക്കുള്ള മറുപടികളും ഉണ്ടായിട്ടും, തന്നെ മൊഴി നൽ കാൻ ഹാജരാക്കുന്നതിനുള്ള സന്നദ്ധത ഒരിക്കൽപോലും അദ്ദേഹം കാട്ടി യിട്ടില്ല. ഇനിയും തനിക്ക് ഒട്ടുംതന്നെ ചെറുത്തുനിൽക്കാനാവില്ലെന്നും, കോടതി അവധിക്കാലത്ത് തന്നെ വിസ്തരിക്കുന്ന കാര്യത്തിൽ ആക്ഷേപ മൊന്നും ഉന്നയിക്കാനാവില്ലെന്നും നാലാം പ്രതിക്ക് ബോദ്ധ്യമായി. നാലാം പ്രതിയുടെ വിസ്താരം ഏതു സ്ഥലത്തു വച്ചും, അതുകൊണ്ട് കോട്ട യത്തെ സ്വവസതിയിൽ വച്ചു തന്നെ നടത്താനും ഒന്നു മുതൽ മൂന്ന് വരെ പ്രതികൾ ഒരുക്കമായിരുന്നെന്ന്, അവരുടെ ഹർജിയിൽ നിന്ന് ഞങ്ങൾ മനസ്സിലാക്കുകയുണ്ടായി. അപ്പോഴാണ് നാലാം പ്രതി തികച്ചും വിചിത്രമായ ഈ പ്രസ്താവന നടത്തിയത്. അതായത് കമ്മീഷൻ മുഖാ ന്തരമെന്നതിനേക്കാൾ താൻ ഇഷ്ടപ്പെടുന്നത് കോടതിയിൽ വിസ്തരിക്ക പ്പെടുന്നതിനെയാണെന്ന്. രണ്ടു മാസത്തേക്ക് (കോടതിയവധിക്കാലം) തനിക്ക് ഉൽക്കണ്ഠയ്ക്ക് വകയുണ്ടാകുകയില്ലെന്ന് സ്പഷ്ടമായും നാലാം പ്രതിക്ക് അറിയാമായിരുന്നതു മൂലമാണ് അദ്ദേഹം ഈ പ്രസ്താ വന നടത്തിയത്. കൂടുതൽ വിചിത്രമായിരിക്കുന്നത്, ഈ ഹർജിയിൽ തനിക്ക് ശരീരസുഖമില്ലായിരുന്നെന്ന് നാലാം പ്രതി പറയുന്നില്ലെന്നതും, എന്നാൽ നേരെമറിച്ച് തനിക്ക് നല്ല ശരീരസുഖം തോന്നുന്നുണ്ടെന്നും, അവധി കഴിഞ്ഞ് കോടതി തുറന്നാലുടൻ വിസ്താരത്തിനായി കോടതി യിൽ ഹാജരാകാമെന്ന് പ്രതീക്ഷിക്കുന്നുവെന്നുമുള്ള അതിലെ പ്രസ്താ വനയുമാണ്. കോടതി ഈ അഭ്യർത്ഥന 18-8-1092 ൽ അനുവദിച്ച് ഉത്തര വായി.

Malankara OrthodoxTV

അവധി കഴിഞ്ഞു. കോടതി തുറന്നു. പിന്നെയും നാലാം പ്രതി ഒഴികഴിവുകൾ പറഞ്ഞ് തെന്നിമാറിത്തുടങ്ങി. രോഗാവസ്ഥയാണ് കോടതിയിൽ ഹാജരാകാതിരിക്കാനുള്ള കാരണമെന്ന് ബോധിപ്പിക്കുകയും ചെയ്തു. നാലാം പ്രതിയുടെ അഭിഭാഷകൻ കെ. പരമേശ്വരൻപിള്ള 24-10-1092 ൽ ഒരു ഹർജി സമർപ്പിച്ചു. കോടതിയിൽ തെളിവു നൽകാൻ ഹാജരാകാനാവാത്തവിധത്തിലുള്ള രോഗാവസ്ഥയിലാണ് തന്റെ കക്ഷിയെന്നും, സുഖം പ്രാപിച്ചാലുടൻ വിസ്താരത്തിനായി കോടതിയിൽ അദ്ദേഹം തന്നെ ഹാജരായിക്കൊള്ളാമെന്നും ഹർജിയിൽ പറഞ്ഞിരുന്നു. കോടതി ഈ ഹർജി തള്ളിക്കളയുകയും, കമ്മീഷൻ മുഖാന്തരം നാലാം പ്രതിയെ വിസ്തരിക്കാൻ ഉത്തരവാകുകയും ചെയ്തു. കമ്മീഷൻ മുഖാന്തരമുള്ള വിസ്താരത്തിനു വിധേയനാകുന്നതിനു പകരം അദ്ദേഹം കോട്ടയത്തെ ഒരു ആയുർവ്വേദ ഭിഷഗ്വരന്റെ മെഡിക്കൽ സർട്ടിഫിക്കേറ്റ് 1-11-1092 ൽ ഹാജരാക്കി. കമ്മീഷൻ മുഖാന്തരം നാലാം പ്രതിയെ കോട്ടയത്തു വച്ച് വിസ്തരിക്കാവുന്നതാണെന്ന് 16-11-1092 ൽ കോടതി ഉത്തരവായി. അഡ്വക്കേറ്റ് പരമേശ്വരൻപിള്ള 19-11-1092 ൽ മറ്റൊരു ഹർജി സമർപ്പിച്ചു. നാലാം പ്രതിയെ വിസ്തരിക്കുമ്പോൾ അദ്ദേഹത്തിനു വേണ്ടത്ര സൗകര്യം നൽകണമെന്ന് കമ്മീഷണറോട് കോടതി നിർദ്ദേശിക്കണമെന്ന് ഹർജിയിൽ ആവശ്യപ്പെട്ടിരുന്നു. വിസ്താരം നടക്കുമ്പോൾ സാക്ഷിക്ക് അദ്ദേഹത്തിന്റെ ശാരീരികസ്ഥിതിക്ക് ആവശ്യമാകുന്ന എല്ലാ സൗകര്യങ്ങളും നൽകുന്നതിന് കമ്മീഷണർക്ക് നിർദ്ദേശം നൽകിക്കൊണ്ട് 19-12-1092 ൽ കോടതി ഉത്തരവിട്ടു. വിസ്താരത്തിന് ഏഴ് ആഴ്ചത്തെ സാവകാശത്തിന് നാലാം പ്രതി 30-11-1092 ൽ അപേക്ഷിച്ചു. ഡോ. നായിഡുവിൽ നിന്നുള്ള ഒരു മെഡിക്കൽ സർട്ടിഫിക്കേറ്റ് ഹാജരാക്കാൻ കോടതി 11-12-1092 ൽ ഉത്തരവായി. നാലാം പ്രതിയുടെ അഭ്യർത്ഥനയിന്മേൽ അദ്ദേഹത്തെ പരിശോധിക്കുന്നതിനും, ഒരു സർട്ടിഫിക്കേറ്റ് അയച്ചുതരുന്നതിനും ഡോ. നായിഡുവിനോട് ആവശ്യപ്പെടാൻ കോടതി 15-12-1092 ൽ ഉത്തരവിട്ടു. മേൽ പ്രസ്താവിച്ച സർട്ടിഫിക്കേറ്റ് ഡോ. നായിഡു 21-12-1092 ൽ നൽകി. തിരുവനന്തപുരത്തേക്ക് യാത്ര ചെയ്യുന്നതിന് നാലാം പ്രതിക്ക് ആവില്ലെങ്കിലും കോട്ടയത്തെ വസതിയിൽ വച്ച് ദിവസം രണ്ടു മണിക്കൂറോളം വീതം അദ്ദേഹത്തെ വിസ്തരിക്കാനാവുമെന്ന് സർട്ടിഫിക്കേറ്റിൽ പറഞ്ഞിരുന്നു. ഡോ. നായിഡു പിന്നാലെ 19-2-1093 ൽ മറ്റൊരു സർട്ടിഫിക്കേറ്റ് നൽകി. തിരുവനന്തപുരത്തേക്കുള്ള യാത്ര നാലാം പ്രതിക്ക് ആവുന്നതല്ലെന്ന് അതിൽ പറയുന്നു. എന്നാൽ അദ്ദേഹത്തെ കോട്ടയത്തെ വസതിയിൽ വിസ്തരിക്കാനാവുന്നതല്ലെന്ന് അതിൽ പറഞ്ഞിട്ടില്ല. ഇതേ തുടർന്ന് അദ്ദേഹം അന്തരിക്കുന്ന 1-5-1093 വരെ, ഈ സാക്ഷിയുടെ വിസ്താരത്തെ സംബന്ധിക്കുന്ന അനേകം ഹർജികളും ബദൽ ഹർജികളും കോടതിയിൽ സമർപ്പിക്കപ്പെട്ടു.

Malankara Orthodox TV

അങ്ങനെ മൂന്നു വർഷക്കാലം പൂർണ്ണമായും ഒന്നു മുതൽ മൂന്നു വരെ പ്രതികൾ നാലാം പ്രതിയുടെ വിസ്താരം ആവർത്തിച്ച് ആവശ്യപ്പെടുകയും, നാലാം പ്രതി ആവർത്തിച്ച് ഒഴിഞ്ഞുമാറുകയും ചെയ്തതായി ഞങ്ങൾ കണ്ടിരിക്കുന്നു. അദ്ദേഹം 1-5-1093 ൽ അന്തരിച്ചുവെന്നതിലും, അതിനു മുമ്പ് കുറെക്കാലം ഒരുപക്ഷേ അസുഖത്തിലായിരുന്നിരിക്കാമെന്നതിലും സംശയമില്ല. എന്നാൽ നാലാം പ്രതിയെ വിസ്തരിക്കാതെ പോയത്, എന്തെങ്കിലും സാധുവായ കാരണങ്ങളാലല്ല, ഒക്കുന്നപക്ഷം മൊഴി നൽകേണ്ടതില്ലെന്നുള്ള നാലാം പ്രതിയുടെ മനപ്പൂർവ്വമായുള്ള തീരുമാനം കൊണ്ടാണെന്ന്, മുകളിൽ വിശദമായി പറഞ്ഞിട്ടുള്ള കാര്യങ്ങളിൽ നിന്ന് കാണാവുന്നതാണ്. നാലാം പ്രതിയുടെ വിസ്താരവുമായി ബന്ധപ്പെട്ടുള്ള സാഹചര്യങ്ങൾ വിവരിക്കുന്നതിന്, ഞാൻ അത്രത്തോളം കഠിനയത്നം നടത്തിയത്, എല്ലാവരും സമ്മതിക്കുന്നതുപോലെ അദ്ദേഹം വളരെ പ്രധാനപ്പെട്ട ഒരു സാക്ഷിയാകുമായിരുന്നു എന്നതിനാലും, പ്രതികളുടെ വാദത്തിന്മേൽ - അതായത് പ്രതിഭാഗം പതിനേഴാം സാക്ഷി കൂടിയായ നാലാം പ്രതി വഴി പാത്രിയർക്കീസ് നൽകിയ സമൻസ് പ്രകാരം, ഹാജരായി സമാധാനം ബോധിപ്പിക്കുന്നതിന് ഒന്നാം പ്രതി ധിക്കാരപൂർവ്വം വിസമ്മതിച്ചുവെന്നതിന്മേൽ - ആ സാക്ഷിയുടെ മൊഴികൾ വെളിച്ചത്തിന്റെ പ്രവാഹം വീഴ്ത്തുമായിരുന്നു എന്നതിനാലുമാണ്. സുപ്രധാനമായ ഈ പോയിന്റിന്മേൽ ഈ കോടതി (ഹൈക്കോടതി) അപ്പീൽ വാദം കേട്ടതിന്മേൽ രൂപപ്പെടുത്തിയ നിഗമനം, ഡിസ്ട്രിക്ട് കോടതിയുടേതിൽനിന്ന് വ്യത്യസ്തമായിരുന്നു. എങ്കിലും മേൽ വിശദീകരിച്ചിട്ടുള്ള സാഹചര്യങ്ങൾ വ്യക്തമായി കാണിക്കുന്നത്, സാക്ഷി എന്ന നിലയിലുള്ള നാലാം പ്രതിയുടെ (വിസ്താരത്തിനായുള്ള) ഹാജരാകാതിരിക്കൽ സംബന്ധിച്ച ഡിസ്ട്രിക്ട് ജഡ്ജിയുടെ അഭിപ്രായത്തിനാണ് വില കല്പിക്കേണ്ടതെന്നാണ്.

ഒന്നാം പ്രതിയുടെ നടപടിയെപ്പറ്റി നീതിന്യായപരമായ ഒരു അന്വേഷണം നടന്നില്ലെങ്കിൽ, അത് തന്റെ മുമ്പാകെ ഹാജരായി സമാധാനം ബോധിപ്പിക്കാനുള്ള പാത്രിയർക്കീസിന്റെ ആവശ്യപ്പെടൽ അദ്ദേഹം പ്രയോജനപ്പെടുത്താതിരുന്നതിനാലാണ്, എന്ന നാലു മുതൽ ആറു വരെ പ്രതികളുടെ വാദത്തെ പിന്തുണയ്ക്കാൻ വേണ്ടിയുള്ള വെറും കണ്ടുപിടുത്തങ്ങളാണ് ഈ വിളിപ്പിക്കലും നിഷേധിക്കലും കഥ, എന്ന ഒന്നാം പ്രതിയുടെ തർക്കത്തിന് വേണ്ടത്ര പിന്തുണ ഏകുന്നുണ്ട് നാലാം പ്രതിയുടെ നടപടി. (പാത്രിയർക്കീസ് മുമ്പാകെ സമാധാനം ബോധിപ്പിക്കാൻ) ഒന്നാം പ്രതിയെ വിളിച്ചശേഷം പ്രതിഭാഗം പതിനേഴാം സാക്ഷിയും നാലാം പ്രതിയും മടങ്ങിവരുമ്പോൾ, ഒന്നാം പ്രതിയെ വിളിച്ചപ്പോൾ പാത്രിയർക്കീസ് മുമ്പാകെ ഹാജരാകാൻ അദ്ദേഹം വിസമ്മതിച്ചുവെന്ന്

Malankara Orthodox TV

അവർ തന്നോട് പറഞ്ഞുവെന്ന മറ്റൊരു തല്പരകക്ഷിയായ പ്രതിഭാഗം ഇരുപത്തിമൂന്നാം സാക്ഷി മാർ ഒസ്താത്തിയോസിന്റെ പ്രസ്താവനയ്ക്ക്, ഈ സാഹചര്യങ്ങളിൽ എന്തെങ്കിലും വില കല്പിക്കാൻ ഞാൻ ഒരുക്കമല്ല. ഈ പോയിന്റിന്മേലുള്ള തെളിവുകളും സാഹചര്യങ്ങളും സൂക്ഷ്മമായി പരിശോധിച്ചതിൽ, ഇക്കാര്യം സംബന്ധിച്ച പ്രതികളുടെ വാദം തെളിയിക്കപ്പെട്ടിട്ടുണ്ടെന്നു തീരുമാനിക്കാൻ എനിക്കു കഴിയുന്നില്ല.

സമാധാനം ബോധിപ്പിക്കുന്നതിന് ഹാജരാകാൻ ഒന്നാം പ്രതിയെ വിളിപ്പിക്കുന്നതും, അതിനുള്ള ഒന്നാം പ്രതിയുടെ വിസമ്മതിക്കലും തെളിയിക്കപ്പെട്ടതായി അംഗീകരിച്ചെന്നിരുന്നാൽ തന്നെയും, അത് പ്രതികൾക്ക് എങ്ങനെ ഏതെങ്കിലുംവിധത്തിൽ സഹായകമാകാനാവുമെന്ന് എനിക്ക് മനസ്സിലാകുന്നില്ല. വ്യക്തമായുള്ള കുറ്റാരോപണങ്ങൾക്ക് സമാധാനം ബോധിപ്പിക്കാൻ അദ്ദേഹത്തെ വിളിപ്പിച്ചിരിക്കണമെന്നാണ് നിയമം ആവശ്യപ്പെടുന്നത്. ഒന്നാം പ്രതിയെ പോയിക്കണ്ട് സ്വയം നന്നാകാനും, മേലിൽ കൂടുതൽ നന്നായി പെരുമാറാനും ഉപദേശിച്ചിരിക്കണമെന്നും, അപ്രകാരം ചെയ്തുകൊള്ളാമെന്ന് വാഗ്ദാനം ചെയ്യാത്തപക്ഷം മാത്രം തന്റെ മുമ്പാകെ അദ്ദേഹത്തെ കൊണ്ടുവന്നിരിക്കണമെന്നും, പാത്രിയർക്കീസ് തന്നോട് ആവശ്യപ്പെട്ടിരുന്നതായി പതിനേഴാം സാക്ഷി പറയുന്നു. അതുകൊണ്ട് പാത്രിയർക്കീസിന്റെ ആദ്യമായുള്ള ലക്ഷ്യം ഒന്നാം പ്രതിയെ പ്രതിഭാഗം പതിനേഴാം സാക്ഷി സ്വയം നന്നാകാൻ ഉപദേശിച്ചിരിക്കണമെന്നും, അപ്രകാരം ചെയ്യുന്നതിന് വിസമ്മതിക്കുന്നപക്ഷം മാത്രം അദ്ദേഹത്തെ തന്റെ മുമ്പാകെ കൊണ്ടുവന്നിരിക്കണമെന്നുമായിരുന്നു. ഒന്നാം പ്രതിയെ തന്റെ മുമ്പാകെ കൊണ്ടുവരാൻ പ്രതിഭാഗം പതിനേഴാം സാക്ഷിയോട് ആവശ്യപ്പെട്ടിരുന്നതിലെ പാത്രിയർക്കീസിന്റെ ഉദ്ദേശ്യം എന്തായിരുന്നെന്ന് വെളിപ്പെട്ടിരുന്നില്ല. പ്രതിഭാഗം പതിനേഴാം സാക്ഷിയുടെ ഉപദേശം ഫലിക്കാത്തപക്ഷം, ഒന്നാം പ്രതിയെ നന്നാക്കാൻ താൻ തന്നെ സ്വാധീനം ചെലുത്തിയേക്കാമായിരുന്നുവെന്നതു മാത്രമായിരുന്നു പാത്രിയർക്കീസിന്റെ ഉദ്ദേശ്യമെന്ന് അനുമാനിക്കുന്നെങ്കിൽ, അത് തീരെ തെറ്റായ ഒരു അനുമാനമായിരിക്കുകയില്ല. വ്യക്തമായ എന്തെങ്കിലും കുറ്റാരോപണങ്ങളെക്കുറിച്ചുള്ള സമാധാനം ബോധിപ്പിക്കാൻ, ഒന്നാം പ്രതിയെ വിളിച്ചു വരുത്തുന്നതിന് പാത്രിയർക്കീസ് ഉദ്ദേശിച്ചിരുന്നില്ലെന്നാണ് അത് വെളിപ്പെടുത്തുന്നത്. പ്രതികളുടെ കേസ് പ്രകാരം പാത്രിയർക്കീസും ഒന്നാം പ്രതിയും തമ്മിൽ മുമ്പു നടന്ന കൂടിക്കാഴ്ചകളിൽ വച്ച് ഒന്നാം പ്രതിയുടെ നടപടിയെക്കുറിച്ചുള്ള അന്വേഷണ വിചാരണ അവസാനിച്ചുകഴിഞ്ഞിരുന്നു. മാത്രമല്ല, എന്തെങ്കിലും കുറ്റാരോപണങ്ങളെക്കുറിച്ചുള്ള കൂടുതലായ അന്വേഷണ വിചാരണ ഇനിയും ആവശ്യമില്ല. കൂടാതെ, എന്തെങ്കിലും കുറ്റാരോപണങ്ങളെക്കുറിച്ച് സമാധാനം

Malankara Orthodox TV

ബോധിപ്പിക്കേണ്ട ആവശ്യത്തിനായിരുന്നില്ല പാത്രിയർക്കീസ് ഒന്നാം പ്രതിയെ വിളിപ്പിച്ചിരുന്നതെന്ന് സ്പഷ്ടമായി കാണിക്കുന്ന മറ്റൊരു സാഹചര്യവുമുണ്ട്. കാരണം, പ്രതിഭാഗം പതിനേഴാം സാക്ഷി സത്യപ്രതിജ്ഞ ചെയ്ത് (കോടതിയിൽ) ബോധിപ്പിക്കുന്നു, ഒന്നാം പ്രതി എന്തു കുറ്റമാണ് ചെയ്തിരുന്നതെന്നോ, എന്തു കുറ്റങ്ങൾക്കാണ് സമാധാനം ബോധിപ്പിക്കാൻ ഒന്നാം പ്രതിയോട് ആവശ്യപ്പെടുന്നതെന്നോ, തന്നോടോ നാലാം പ്രതിയോടോ പാത്രിയർക്കീസ് പറഞ്ഞിട്ടില്ലെന്ന്. ഒന്നാം പ്രതിയുടെ കുറ്റങ്ങൾ എന്തൊക്കെയായിരുന്നെന്ന് പ്രതിഭാഗം പതിനേഴാം സാക്ഷി പാത്രിയർക്കീസിനോട് ഒട്ടു ചോദിച്ചതുമില്ല. അത് അങ്ങനെയെങ്കിൽ (ഒന്നാം പ്രതിയെയുള്ള) വിളിപ്പിക്കൽ വ്യക്തമായ എന്തെങ്കിലും കുറ്റാരോപണങ്ങളെക്കുറിച്ച് സമാധാനം ബോധിപ്പിക്കുന്നതിനുള്ള ആവശ്യത്തിനായിരുന്നില്ല. ആ വിളിപ്പിക്കലിനെ അനുസരിക്കാതിരുന്നത്, ഒന്നാം പ്രതിക്കെതിരെ എക്സ് പാർട്ടിയായുള്ള നടപടിക്ക് പാത്രിയർക്കീസിനെ അവകാശപ്പെടുത്തുന്നതും, അദ്ദേഹത്തിനെതിരായ കുറ്റാരോപണങ്ങളെക്കുറിച്ചുള്ള ഒരു അന്വേഷണ വിചാരണയുടെ ആവശ്യം ഇല്ലാതാക്കിത്തീർക്കുന്നതുമായ, ധിക്കാരപരമായ ഒരു വിസമ്മതിക്കലാകുമായിരുന്നില്ല.

ഒന്നാം പ്രതിയുടെ ധിക്കാരപൂർവ്വമായ വിസമ്മതിക്കലിന്റെ പ്രശ്നം തീരുമാനിച്ചു കഴിഞ്ഞിരിക്കെ, മെത്രാപ്പോലീത്തായെ മുടക്കുന്നതിൽ പാത്രിയർക്കീസ് സ്വാഭാവികനീതിയുടെ തത്വങ്ങൾ പാലിച്ചിരുന്നോ എന്ന പ്രശ്നത്തിലേക്ക് ഞാൻ മടങ്ങി വരികയാണ്. എന്റെ അഭിപ്രായത്തിൽ ഡിസ്ട്രിക്ട് കോടതിയോ, ഈ കേസ് (അപ്പീൽ) ആദ്യവാദം കേട്ട ഹൈക്കോടതി ഫുൾബഞ്ചോ, ഈ പ്രശ്നത്തിന്മേലുള്ള എന്തെങ്കിലും തീർപ്പ് രേഖപ്പെടുത്തിയിട്ടില്ല. ഡിസ്ട്രിക്ട് കോടതി (വാദിഭാഗം ഹാജരാക്കിയ) A അക്കം കാനോൻ ആണ് സഭയുടെ ശരിയായ കാനോൻ എന്നു തീരുമാനിച്ചു. അതിൽ ഒരു മെത്രാപ്പോലീത്തായെ മുടക്കുന്നതിനുള്ള ചില നടപടിക്രമങ്ങൾ പ്രസ്താവിച്ചിട്ടുള്ളതിനാൽ, മുടക്കുകല്പന പുറപ്പെടുവിക്കുന്നതിൽ പാത്രിയർക്കീസ് ആ ചട്ടങ്ങൾ പാലിക്കുകയുണ്ടായോ എന്നതിൽ കോടതി പരിഗണന ഒതുക്കിനിർത്തി. പാത്രിയർക്കീസ് മുടക്കുകല്പന പുറപ്പെടുവിക്കുന്നതിൽ A അക്കം കാനോനിൽ നിർദ്ദേശിച്ചിരിക്കുന്ന നടപടിക്രമങ്ങൾ പാലിച്ചിട്ടില്ലെന്ന തീരുമാനത്തിലെത്തുകയാൽ ഒന്നാം പ്രതി ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ മുടക്ക് അസാധുവായിരുന്നെന്നു ഡിസ്ട്രിക്ട് കോടതി വിധിച്ചു. അപ്പീൽ ആദ്യം കേട്ട ഫുൾബഞ്ചിന് ഒന്നാം പ്രതി, (പാത്രിയർക്കീസിന്റെ) വിളിപ്പിക്കലിന്റെ ധിക്കാരപൂർവ്വമായ നിരാകരണത്തിന് കുറ്റക്കാരനാണെന്നും, അതുകൊണ്ട് വാസ്തവത്തിൽ ഒരു അന്വേഷണ വിചാരണ ഉണ്ടായിരുന്ന

തായി കാണേണ്ട ആവശ്യമില്ലാത്തതാണെന്നുമുള്ള അഭിപ്രായമാണ് ഉണ്ടായിരുന്നത്. ഈ പ്രശ്നത്തെക്കുറിച്ച് ഫുൾബഞ്ചിലെ ജഡ്ജിമാർ പ്രസ്താവിച്ചിട്ടുള്ളത് ഇപ്രകാരമാണ്. "എന്തൊക്കെയായാലും 1086 മേടത്തിനു മുമ്പ് (ഒന്നാം പ്രതിയുടെ നടപടിയെപ്പറ്റിയുള്ള) ഒരു അന്വേഷണ വിചാരണ വാസ്തവത്തിൽ ആരംഭിച്ചിരുന്നതായി കാണേണ്ട ആവശ്യമില്ല. പ്രതിഭാഗം പതിനേഴാം സാക്ഷിയുടെ സുദീർഘമായി പരിഗണിച്ച തെളിവും പ്രതിഭാഗം ഇരുപത്തിമൂന്നാം സാക്ഷിയുടെ തെളിവും അവിശ്വസിക്കാൻ യാതൊരു കാരണവും ഞങ്ങൾ കാണുന്നില്ല. ഈ തെളിവുകൾ കാണിക്കുന്നത് പാത്രിയർക്കീസ് ഒന്നാം പ്രതിയെ (സമാധാനം ബോധിപ്പിക്കാൻ ഹാജരാകാൻ) വിളിച്ചെന്നും, അതനുസരിക്കാൻ ഒന്നാം പ്രതി വിസമ്മതിച്ചെന്നുമാണ്. ഒന്നാം പ്രതിയ്ക്ക് തന്റെ വൈദിക) മേലധികാരി തന്നെക്കുറിച്ച് സംശയിക്കുന്നതായ കാര്യങ്ങളെപ്പറ്റി അറിയാമായിരുന്നെങ്കിലും, പാത്രിയർക്കീസിന്റെ സമൻസ് അദ്ദേഹം അനുസരിക്കുകയോ, തന്റെ ന്യായങ്ങൾ സമർത്ഥിക്കാനുള്ള അവസരം അദ്ദേഹം പ്രയോജനപ്പെടുത്തുകയോ ഉണ്ടായില്ല. ഇത് മിക്കവാറും, മലങ്കര അസോസിയേഷനോ, മെത്രാപ്പോലീത്തന്മാരുടെ സുന്നഹദോസിനോ ഒഴികെ മറ്റൊരു അധികാരിക്കും, താൻ ചെയ്ത എന്തിനെങ്കിലും തന്നെ കുറ്റപ്പെടുത്താനാവുന്നതല്ലെന്ന അഭിപ്രായം ഒന്നാം പ്രതിയുടെ മനസ്സിൽ നിറഞ്ഞുനിന്നിരുന്നതുകൊണ്ടായിരിക്കണം. അതിനാൽ താൻ പിന്തുടർന്ന നടപടികളുടെ ഗതിയിൽ നിന്ന് ഒഴുകിയെത്തിയ അനന്തര ഫലങ്ങൾക്ക്, ഒന്നാം പ്രതി അദ്ദേഹത്തോടു തന്നെ കൃതജ്ഞതപ്പെടേണ്ടതേയുള്ളു" (ഫുൾ ബഞ്ചിന്റെ വിധിന്യായം 248-ാം ഖണ്ഡികയുടെ അവസാന ഭാഗം). വിധിന്യായം 252-ാം ഖണ്ഡികയിൽ ജഡ്ജിമാർ വീണ്ടും പറയുന്നത് "അതുകൊണ്ട് ചുരുക്കിപ്പറഞ്ഞാൽ ഒരു അന്വേഷണ വിചാരണയുടെ അഭാവം - ഒരു അന്വേഷണ വിചാരണ ഉണ്ടായിരുന്നില്ലെങ്കിൽ അത് - തന്റെ ന്യായം സമർത്ഥിക്കാൻ അവസരം നൽകാതെ തന്നെ ദ്രോഹിച്ചുവെന്ന് ഇനിയും പരാതിപ്പെടാനാവാത്തതായ ഒന്നാം പ്രതിയുടെ പെരുമാറ്റം മൂലമായിരുന്നുവെന്ന് വ്യക്തമാണ്." മദ്രാസ് ഹൈക്കോടതിയിൽ ഗണപതിഭട്ട് V ഭാരതി സ്വാമി (17 Mad. 222) എന്ന കേസിൽ ജഡ്ജി പ്രസ്താവിച്ചതുപോലെ "ഒരു അന്വേഷണ വിചാരണ ഉണ്ടായിരുന്നില്ലെങ്കിൽ, അത് ഇല്ലാതെ പോയത് അത്തരം അന്വേഷണ വിചാരണയിൽ ഹാജരാകുന്നതിനുള്ള, അപ്പീൽ വാദിയുടെ ധിക്കാരപൂർവ്വമായ വിസമ്മതം മൂലമാണ്. വൈദികതലവന് വിചാരണാധികാരമുള്ള ജാത്യാചാരങ്ങളെ സംബന്ധിക്കുന്ന ഒരു കാര്യത്തിൽ, അദ്ദേഹം തന്റെ അധികാരം അർഹിക്കുന്ന സൂക്ഷ്മതയോടും, ജാത്യാചാരങ്ങൾക്ക് അനുസൃതമായും വിനിയോഗിക്കുന്നതായാൽ, സിവിൽ കോടതികൾക്ക് അതിൽ ഇടപെടാനാവുന്നതല്ല."

Malankara Orthodox TV

അതുകൊണ്ട് ഞങ്ങളുടെ മുമ്പാകെ ഇപ്പോഴുള്ള പ്രശ്നത്തിന്മേൽ ഡിസ്ട്രിക്ട് കോടതിയുടെ വ്യക്തമായ ഒരു അഭിപ്രായ പ്രകടനം ഇല്ലാതിരിക്കെ മേൽ ഉദ്ധരിച്ചിരിക്കുന്ന വിവിധ കോടതി വിധികളിൽ പ്രഖ്യാപിച്ചിട്ടുള്ള സ്വാഭാവികനീതിയുടെ തത്വങ്ങൾ ശ്രദ്ധയിൽ വച്ചു കൊണ്ടും, A അക്കം കാനോനിൽ നിർദ്ദേശിച്ചിരിക്കുന്ന നടപടിക്രമങ്ങളാൽ സ്വാധീനിക്കപ്പെടാതെയുമിരിക്കുന്ന ഞങ്ങൾ, ഭാഗ്യവശാലോ, നിർഭാഗ്യവശാലോ സ്വാഭാവികനീതിയുടെ തത്വങ്ങൾ പാത്രിയർക്കീസ് പാലിക്കുകയുണ്ടായോ എന്ന വസ്തുതയെ സംബന്ധിച്ച് ഫുൾ ബഞ്ചിന്റെ വ്യക്തമായ എന്തെങ്കിലും തീർപ്പ് ഇല്ലാത്തതിനാൽ, പ്രതിബന്ധമൊന്നുമില്ലാത്ത ഒരു അവസ്ഥയിലാണ്. മെത്രാപ്പോലീത്തായ്ക്ക് എതിരായ കുറ്റാരോപണങ്ങളെക്കുറിച്ചുള്ള അന്വേഷണ വിചാരണയുടെ വിവിധ ഘട്ടങ്ങളായി രൂപപ്പെടുന്നതും, പാത്രിയർക്കീസും മെത്രാപ്പോലീത്തായും തമ്മിൽ നടന്നതുമായ അനേകം കൂടിക്കാഴ്ചകളെപ്പറ്റി ഫുൾ ബഞ്ച് പ്രകടിപ്പിച്ച അഭിപ്രായങ്ങൾ അത്രത്തോളവും, സ്പഷ്ടമായും കേസിന്റെ തീരുമാനവുമായി നേരിട്ടു ബന്ധമില്ലാത്തതും, ആനുഷെങ്ഗികമായി ജഡ്ജിമാർ പറയുന്നതുമായ അഭിപ്രായങ്ങൾ (Obiter dicta) മാത്രമാണ്. ഞാൻ (ആ ജഡ്ജിമാരോടുള്ള) ബഹുമാനത്തോടു കൂടി ഇപ്രകാരം പറയുന്നെങ്കിൽ, പാത്രിയർക്കീസിന്റെ വിളിപ്പിക്കൽ നിരാകരിച്ചതിലെ മെത്രാപ്പോലീത്തായുടെ നടപടിയെപ്പറ്റി പക്ഷപാതപരമായ കാഴ്ചപ്പാട് സ്വീകരിച്ചതിനാലാണ്, ആ നടപടി ധിക്കാരപൂർവ്വമായ വിസമ്മതത്തിനു തുല്യമായതും, (അങ്ങനെ) മെത്രാപ്പോലീത്തായ്ക്കെതിരായ കുറ്റാരോപണങ്ങളെക്കുറിച്ചുള്ള കൂടുതൽ അന്വേഷണ വിചാരണ ആവശ്യമില്ലാതാക്കിത്തീർത്തതും.

ഒന്നാം പ്രതിക്കെതിരായ തീരുമാനം കൈക്കൊണ്ടത് എക്സ് പാർട്ടിയായല്ല എന്നത്, നാലു മുതൽ ആറു വരെ പ്രതികളുടെ കേസ് അല്ല. തന്റെ ന്യായസമർത്ഥനം കേൾക്കുന്നതിനുള്ള എല്ലാ അവസരവും അദ്ദേഹത്തിനു നൽകിയിരുന്നെന്നും, L അക്ക തീരുമാനം (മുടക്കു തീരുമാനം) കൈക്കൊണ്ടത് അദ്ദേഹത്തിന്റെ കുറ്റങ്ങളെക്കുറിച്ച്, സ്വാഭാവികനീതിയുടെ തത്വങ്ങൾക്ക് അനുസൃതമായുള്ള ഒരു സമ്പൂർണ്ണ അന്വേഷണ വിചാരണയ്ക്ക് ശേഷമായിരുന്നെന്നുമുള്ളതാണ് അവരുടെ തർക്കം. അതിനാൽ L അക്കം മുടക്കു കല്പന സംബന്ധിച്ച തീരുമാനത്തിൽ എത്തിച്ചേരുന്നതിന്, മേൽ 28-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന പ്രകാരമുള്ള സ്വാഭാവികനീതിയുടെ തത്വങ്ങൾ, എത്രത്തോളം പാലിക്കപ്പെട്ടിട്ടുണ്ടെന്നതാണ് ഏക പ്രശ്നം. L അക്കം മുടക്കു കല്പന തന്നെ അവ്യക്തമാണ്. യുക്തിപൂർവ്വം ആലോചിച്ച് ഉത്തരവാദിത്വത്തോടു കൂടി പ്രവർത്തിക്കുന്ന ഒരാൾക്ക്, ഉത്തരം നൽകാൻ കഴിയുന്ന തരത്തിലുള്ള വ്യക്തമായ കുറ്റാ

Malankara Orthodox TV

രോപണങ്ങൾ അതിലില്ല. കൂട്ടിച്ചേർത്ത് പെരുപ്പിച്ച രീതിയിലുള്ള ഈ കുറ്റാരോപണങ്ങൾ, ഒന്നാം പ്രതിയെ അറിയിക്കുകയോ അതിന്മേലുള്ള അദ്ദേഹത്തിന്റെ വിശദീകരണം ആവശ്യപ്പെടുകയോ ചെയ്തിട്ടില്ലെന്നത്, തർക്കമില്ലാത്ത കാര്യമാണ്. ഒന്നാം പ്രതിയുടെ നടപടിയെക്കുറിച്ച് എന്തെങ്കിലും അന്വേഷണം നടത്തിയെന്നതിനെപ്പറ്റിയുള്ള യാതൊരു രേഖയുമില്ല. അന്വേഷണ വിചാരണ 11-4-1085 നും L അക്കം മുടക്കു കല്പന പുറപ്പെടുവിച്ച 26-11-1086 നും ഇടയ്ക്കുള്ള ദീർഘ കാലയളവിലെ ചില ദിവസങ്ങളിൽ, പാത്രിയർക്കീസും ഒന്നാം പ്രതിയും തമ്മിൽ നടന്ന ചില കൂടിക്കാഴ്ചകളുടെ രൂപത്തിലായിരുന്നെന്ന് (പ്രതിഭാഗം) ഇപ്പോൾ തർക്കിക്കുന്നു. ഇത്തരം ഏഴു കൂടിക്കാഴ്ചകളുണ്ട്. അവയെപ്പറ്റി ഡിസ്ട്രിക്ട് ജഡ്ജിയുടെ വിധിന്യായത്തിന്റെ 239-ാം ഖണ്ഡികയിൽ പരാമർശിച്ചിട്ടുള്ളത് താഴെപ്പറയുംപ്രകാരമാണ്.

1. കോട്ടയം സുന്നഹദോസ് സമ്മേളിച്ച 1909 വൃശ്ചികം 11-ന് വെള്ളിയാഴ്ച.

2. അതിനു മുമ്പ് കോട്ടയത്തു വച്ച് ഫാ. പി. റ്റി. ഗീവറുഗീസിന്റെ വേദവിപരീതപരമായുള്ള പഠിപ്പിക്കലിനെപ്പറ്റി പാത്രിയർക്കീസ് ഒന്നാം പ്രതിയെ ചോദ്യം ചെയ്തപ്പോൾ.

3. ചെറിയപള്ളിയിൽ വെച്ച് 'ജാത്യാഭിമാനി'യെപ്പറ്റി പാത്രിയർക്കീസ് ഒന്നാം പ്രതിയെ ചോദ്യം ചെയ്തപ്പോൾ.

4. പുതുപ്പള്ളിയിൽ വച്ച്. അതും 'ജാത്യാഭിമാനി'യെക്കുറിച്ച്.

5. മുളന്തുരുത്തിയിൽ വച്ച് 1086 കന്നിയിൽ, കോട്ടയം എം. ഡി. സെമിനാരിയിൽ നടന്ന യോഗത്തെക്കുറിച്ച്.

6. പരുമലയിൽ വച്ച്, മലയാള മനോരമയിൽ പാത്രിയർക്കീസിനെ വിമർശിച്ചുകൊണ്ടു പ്രസിദ്ധീകരിച്ച ഒരു ലേഖനത്തെപ്പറ്റി.

7. കോട്ടയം പഴയസെമിനാരിയിൽ വച്ച് മുടക്കിന് ഏതാനും ദിവസങ്ങൾ മുമ്പ്.

ഈ കൂടിക്കാഴ്ചകളിൽ രണ്ടാമത്തേതിന്, അതായത് ഫാ. പി. റ്റി. ഗീവറുഗീസിന്റെ വേദവിപരീതം പഠിപ്പിക്കലിനെപ്പറ്റിയുള്ള ചോദ്യം ചെയ്യലിനെ സംബന്ധിച്ചുള്ളതിന്, ഈ കോടതിയിൽ അപ്പീൽ വാദ വേളയിൽ (പ്രതിഭാഗം) ഊന്നൽ നൽകിയില്ല. പരുമലയിലെ കൂടിക്കാഴ്ച ഈ കോടതി വിശ്വസിച്ചിരുന്നില്ല. ഈ കോടതിയുടെ വിധി (അപ്പീൽ വിധി) 239-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന കാരണങ്ങളാൽ പരുമല കൂടിക്കാഴ്ച ഒരിക്കലും നടന്നിട്ടില്ലെന്ന് കരുതുന്നതിനോടാണ് എനിക്ക് ചായ്‌വ്.

Malankara Orthodox TV

ശേഷിച്ച അഞ്ച് കൂടിക്കാഴ്ചകളിൽ കോട്ടയം പഴയസെമിനാരിയിലേത് ഒന്നാം പ്രതി നിഷേധിച്ചിരിക്കുകയാണ്. അദ്ദേഹത്തിന്റെ പ്രായവും, പദവിയും, ലഭ്യമാകുന്ന സന്ദർഭങ്ങളിലെല്ലാം പാത്രിയർക്കീസുമായി കൂടിക്കാണാൻ കാംക്ഷിക്കുന്ന മുന്നമേയുള്ള അദ്ദേഹത്തിന്റെ സ്വഭാവവും കണക്കിലെടുക്കുമ്പോൾ, അദ്ദേഹത്തിന്റെ നിഷേധം വിലമതിക്കപ്പെടാൻ അർഹമായതാണ്. പ്രതിഭാഗം പത്തും, പത്തൊമ്പതും സാക്ഷികളുടെ മൊഴികളിൽ ഉൾക്കൊള്ളുന്നതാണ് ഈ കൂടിക്കാഴ്ച. ഇവരെല്ലാവരും ഈ കേസിലെ തല്പരകക്ഷികളുമാണ്. ഇവരെ കാണുന്നതിനും, സാക്ഷിക്കൂട്ടിൽ നിന്ന് ഇവർ മൊഴി നൽകുമ്പോഴുള്ള ഇവരുടെ ഭാവചേഷ്ടകൾ നേരിട്ടു ശ്രദ്ധിക്കാനും സൗകര്യം ലഭിച്ച ഡിസ്ട്രിക്ട് ജഡ്ജി, ഇവരെ വിശ്വസിക്കുന്നില്ല. അതുകൊണ്ട് ഈ കൂടിക്കാഴ്ച ഒരിക്കലും നടന്നിട്ടില്ലെന്ന ഡിസ്ട്രിക്ട് കോടതിയുടെ അഭിപ്രായത്തോട് ഞാൻ യോജിച്ചുകൊള്ളുന്നു.

ഈ കൂടിക്കാഴ്ചകളെയും, അവയിൽ നടന്ന കാര്യങ്ങളെയുംപറ്റി, ചീഫ് ജസ്റ്റീസ് തന്റെ വിധിന്യായം 22 മുതൽ 26 വരെ ഖണ്ഡികകളിൽ ചർച്ച ചെയ്തിട്ടുണ്ട്. ഈ പോയിന്റിന്മേലുള്ള അദ്ദേഹത്തിന്റെ തീരുമാനങ്ങളോട് ഞാൻ പൂർണ്ണമായും യോജിക്കുകയാണ്. അതുകൊണ്ട് അവ ഇവിടെ ആവർത്തിക്കുന്നതു മൂലം പ്രയോജനകരമായ യാതൊരു കാര്യവും നിർവ്വഹിക്കപ്പെടുന്നതല്ല. ഒന്നാം പ്രതിക്ക് ആത്മീയ ശിക്ഷ നൽകുന്നതിന് ഉദ്ദേശിച്ചുകൊണ്ട് അദ്ദേഹത്തിന്റെ നടപടിയെപ്പറ്റി നടത്തിയ ഒരന്വേഷണ വിചാരണയിലെ വിവിധ ഘട്ടങ്ങളായി, ഈ കൂടിക്കാഴ്ചകളെ ഏതെങ്കിലും അർത്ഥത്തിൽ പരിഗണിക്കാനാവുമോ എന്നതും, കക്ഷികൾ അവയെ ആ വിധത്തിൽ മനസിലാക്കിയിരുന്നോ എന്നതും, അവ അപ്രകാരമുള്ള ഒരന്വേഷണ വിചാരണയുടെ അത്തരം ഘട്ടങ്ങളാകുന്നതായാൽ, സ്വാഭാവികനീതിക്ക് ആവശ്യമായ കാര്യങ്ങൾ നിറവേറ്റപ്പെട്ടിട്ടുണ്ടോ എന്നതുമാണ് ഏക പ്രശ്നം.

മെത്രാപ്പോലീത്താമാരെ മുടക്കുന്നതിനുള്ള തന്റെ അധികാരം പൂർണ്ണമായതാണെന്നും, ഇത്തരം കാര്യങ്ങളിൽ താൻ മാത്രമാണ് വിധികർത്താവെന്നും, മുടക്കധികാരം വിനിയോഗിക്കുന്നതിൽ എന്തെങ്കിലും പ്രത്യേക നടപടിക്രമം പാലിക്കാൻ താൻ ബാദ്ധ്യസ്ഥനല്ലെന്നുമായിരുന്നു, പാത്രിയർക്കീസിന്റെ അവകാശവാദം. അതുകൊണ്ട് ഒന്നാം പ്രതിയുടെ നടപടിയെക്കുറിച്ച് അദ്ദേഹം ഔപചാരികമായുള്ള എന്തെങ്കിലും അന്വേഷണ വിചാരണ നടത്തുമെന്നത് പ്രഥമദൃഷ്ട്യാ അസംഭാവ്യമാണ്. മാത്രമല്ല, ഈ കൂടിക്കാഴ്ചകൾ ഒന്നാം പ്രതിയെക്കുറിച്ചുള്ള ഒരു അന്വേഷണ വിചാരണയായി രൂപംകൊള്ളുന്നതായി നാലു മുതൽ ആറു വരെ പ്രതികൾ ഒരിക്കലും പരിഗണിച്ചിരുന്നില്ലെന്ന് അവരുടെ പെരുമാറ്റം സ്പഷ്ടമായി

Malankara Orthodox TV

കാണിക്കുന്നതാണ്. കേസിന്റെ ആദ്യ ഘട്ടങ്ങളിലല്ല, തെളിവെടുപ്പു വേള യിൽ മാത്രമാണ് ആ വാദം അവർ ഉന്നയിക്കുന്നത്. ഒന്നാം പ്രതിയുടെ പത്രികയിലെ ഏഴാം ഖണ്ഡികയിലെ മൂന്നാം വാകൃത്തിൽ തനിക്കെതി രായ കുറ്റാരോപണങ്ങളെക്കുറിച്ച് തന്നെ അറിയിച്ചിരുന്നില്ലെന്നും, സമാ ധാനമൊന്നും തന്നോട് ആവശ്യപ്പെട്ടിരുന്നില്ലെന്നും, ഇക്കാര്യത്തിൽ പാത്രി യർക്കീസിന്റെ പ്രവൃത്തികളെല്ലാം സമുദായത്തിന്റെ ചട്ടങ്ങൾക്കും, കീഴ് വഴക്കങ്ങൾക്കും എതിരായിരുന്നെന്നും അദ്ദേഹം വ്യക്തമായി പറഞ്ഞി രുന്നു. നാലാം പ്രതി തന്റെ പത്രികയിൽ ഈ പ്രശ്നത്തിൽ നിന്ന് ഒഴി ഞ്ഞുമാറിയിരിക്കുകയാണ്. മുടക്ക് നിയമാനുസൃതമായിരുന്നെന്നും, ഈ പ്രശ്നത്തിലേക്കു കടക്കാൻ കോടതിക്ക് അധികാരമില്ലെന്നും, ഒന്നാം പ്രതിയുടെ പത്രികയിലെ മുടക്കിനെതിരായുള്ള ആരോപണങ്ങളെല്ലാം നിലനിൽക്കുന്നതല്ലെന്നും പ്രസ്താവിച്ചുകൊണ്ട്, അദ്ദേഹം സ്വയം തൃപ്തിയടഞ്ഞിരിക്കുകയാണ്. ഇരു കക്ഷികളും അനന്തരം രേഖാ മൂല ചോദ്യങ്ങൾ പരസ്പരം കൈമാറി. ഒന്നു മുതൽ മൂന്നു വരെ പ്രതികൾ നാലു മുതൽ ആറു വരെ പ്രതികൾക്ക് നൽകിയ രേഖാമൂല ചോദ്യങ്ങ ളിൽ 17 മുതൽ 20 വരെയുള്ളവ, പാത്രിയർക്കീസ് അനുവർത്തിച്ചിരി ക്കേണ്ട നടപടിക്രമത്തെ സംബന്ധിക്കുന്നതാണ്. ആ ചോദ്യങ്ങൾ ഇവ യാണ്:

1. (17) മുടക്കുന്നതിനു മുമ്പായി പാത്രിയർക്കീസ് ഒന്നാം പ്രതിയെ, അദ്ദേഹത്തിന്റെ പേരിലുള്ള കുറ്റാരോപണങ്ങൾ ധരിപ്പിച്ചതായോ, അദ്ദേ ഹത്തോട് സമാധാനം ചോദിച്ചതായോ നിങ്ങൾക്ക് അറിവുണ്ടോ?

2. (18) എങ്കിൽ എപ്പോൾ, എവിടെ വച്ച്?

3. (19) ഒന്നാം പ്രതിയുടെ വീഴ്ചകളെയും, തെറ്റായ നടപടികളെയും കുറിച്ച്, പാത്രിയർക്കീസ് നേരിട്ടോ, അല്ലെങ്കിൽ അദ്ദേഹത്തിന്റെ ആജ്ഞാനുസാരണം മറ്റാരെങ്കിലുമോ, എന്തെങ്കിലും അന്വേഷണമോ, വിചാരണയോ നടത്തിയിട്ടുണ്ടോ?

4. (20) എങ്കിൽ എപ്പോൾ, എവിടെ വച്ച്?

ഉത്തരം:- 12 മുതൽ 20 വരെ ചോദ്യങ്ങളിൽ പരാമർശിച്ചിട്ടുള്ള എല്ലാ കാര്യങ്ങളെയുംകുറിച്ച് മുടക്കു കല്പനയിൽ തന്നെ വ്യക്തമായി പ്രസ്താ വിച്ചിട്ടുള്ളതിനാൽ, അതിന് മറുപടി ബോധിപ്പിക്കേണ്ട ആവശ്യമില്ലാത്ത താകുന്നു.

ഈ ഉത്തരം നൽകിയത് 28-2-1090 ലാണ്. അനന്തരം പ്ലീഡിംഗുകൾ 22-6-1090 ൽ രേഖപ്പെടുത്തി. ഒന്നു മുതൽ മൂന്നു വരെ പ്രതികൾ അതേ ആരോപണങ്ങൾ ആവർത്തിക്കുകയും ചെയ്തു. ഇവയിൽ 44-ാം ആരോ

Malankara Orthodox TV

പണവും മറുപടിയും ചേർക്കുന്നു.

44-ാം ആരോപണം: മുടക്കു കല്പന പുറപ്പെടുവിക്കുന്നതിനു മുമ്പായി പാത്രിയർക്കീസ് യാതൊരു രീതിയിലുമുള്ള അന്വേഷണ വിചാരണ നടത്തിയിരുന്നില്ല.

ഉത്തരം: നിഷേധിക്കുന്നു. ആവശ്യമായ എല്ലാ അന്വേഷണ വിചാരണയും നടത്തിയിരുന്നു. പാത്രിയർക്കീസ് തന്നെയാണ് അന്വേഷണ വിചാരണ നടത്തിയത്. അത് അദ്ദേഹം മാത്രമറിഞ്ഞിരുന്ന ഒരു സ്വകാര്യ അന്വേഷണ വിചാരണയായിരുന്നോ എന്നും, അതോ അത് പരസ്യമായ ഒന്നായിരുന്നോ എന്നും, എങ്ങനെയാണ് അത് നടത്തിയതെന്നും, മൊഴികൾ സാംരാംശങ്ങൾ വിടാതെ സംഗ്രഹിച്ചു രേഖപ്പെടുത്തിയിരുന്നോ ഇല്ലയോ എന്നും, പറയാനാവുന്ന ഒരു നിലയിലല്ല ഞാൻ. ചില മെത്രാപ്പോലീത്താമാരോട് (മാർ കൂറിലോസ്, മാർ അത്താനാസ്യോസ്, മാർ സേവേറിയോസ്, മാർ ഒസ്താത്തിയോസ് എന്നിവരോട്) പാത്രിയർക്കീസ് സ്റ്റേറ്റുമെന്റുകൾ (110 അക്കം റിപ്പോർട്ട്) വാങ്ങിയിരുന്നതായും ഞാൻ മനസ്സിലാക്കുന്നു.

ഈ കൂടിക്കാഴ്ച്ചകൾ ഒന്നാം പ്രതിയുടെ നടപടിയെക്കുറിച്ചുള്ള ഏതെങ്കിലും അന്വേഷണ വിചാരണയുടെ ഭാഗങ്ങളാകുമായിരുന്നെങ്കിൽ, ഈ കൂടിക്കാഴ്ച്ചകളെപ്പറ്റി അറിയാമായിരുന്ന നാലു മുതൽ ആറു വരെ പ്രതികൾ ഈവിധത്തിലുള്ള ഒരു പ്രസ്താവന – "അത് അദ്ദേഹം മാത്രം അറിഞ്ഞിരുന്ന ഒരു സ്വകാര്യ അന്വേഷണ വിചാരണയായിരുന്നോ അതോ അത് പരസ്യമായ ഒന്നായിരുന്നോ എന്നും, എങ്ങനെയാണ് അതു നടത്തിയതെന്നും, മൊഴികൾ സാരാംശങ്ങൾ വിടാതെ സംഗ്രഹിച്ച് രേഖപ്പെടുത്തിയിരുന്നോ ഇല്ലയോ എന്നും, പറയാവുന്ന ഒരു നിലയിലല്ല ഞാൻ" – നടത്തുമെന്ന് പ്രതീക്ഷിക്കാനാവുന്നതല്ല. പ്രതികൾ ഈ കൂടിക്കാഴ്ചകളെക്കുറിച്ച് വിയോജിച്ചുള്ള അഭിപ്രായങ്ങളൊന്നും പറയുന്നില്ല. L അക്കം മുടക്കു കല്പനയിൽ ഈ കൂടിക്കാഴ്ച്ചകളെപ്പറ്റി യാതൊരു പരാമർശനവുമില്ല.

തെളിവെടുപ്പു തുടങ്ങിയശേഷം വാദിഭാഗം ഒന്നും രണ്ടും സാക്ഷികളെ ആദ്യം വിസ്തരിച്ചു. പക്ഷേ, ഈ കൂടിക്കാഴ്ചകളെ സംബന്ധിക്കുന്ന ചോദ്യങ്ങളൊന്നും അവരോട് ചോദിച്ചിരുന്നില്ല. പ്രതിഭാഗം ഒന്നാം സാക്ഷിയെ വിസ്തരിച്ചപ്പോഴാണ്, ഈ കൂടിക്കാഴ്ചകളെപ്പറ്റി ആദ്യമായി പരാമർശിക്കുന്നത്. ഒന്നാം പ്രതിയുടെ മേൽ ചുമത്തപ്പെട്ട കുറ്റങ്ങൾ എന്തൊക്കെയായിരുന്നെന്നുപോലും വ്യക്തമായി പറയാൻ നാലു മുതൽ ആറു വരെ പ്രതികൾക്ക് കഴിഞ്ഞിരുന്നില്ലെന്ന്, അവരുടെ പത്രികയും രേഖാമൂലമുള്ള ചോദ്യങ്ങളും ഉത്തരങ്ങളും, പ്ലീഡിംഗുകളും പരിശോധിച്ചാൽ വ്യക്തമാകു

Malankara Orthodox TV

ന്നതാണ്. ഒന്നാം പ്രതിക്കെതിരായ കുറ്റാരോപണങ്ങൾ എന്തൊക്കെ, കുറ്റാരോപകർ ആരോക്കെ, കുറ്റം ചെയ്തത് എപ്പോൾ, എവിടെ വച്ച് എന്നിവ സംബന്ധിക്കുന്നതാണ് 27 മുതൽ 34 വരെയുള്ള രേഖാമൂല ചോദ്യങ്ങൾ. ഏതാനും സന്ദർഭങ്ങളിലായാണ് കുറ്റങ്ങൾ ചെയ്തിരുന്ന തെന്നും, കൈവശം ഏതെല്ലാം രേഖകളുണ്ടായിരുന്നോ അവയെല്ലാം ഹാജരാക്കിയിട്ടുണ്ടെന്നുമായിരുന്നു ഉത്തരം. നാലു മുതൽ ആറു വരെ പ്രതികൾ മുടക്കു കല്പനയെ അവലംബമാക്കുന്നതിനാൽ, അതിൽ അവ്യക്തമായും നിശ്ചിതമല്ലാതെയും പറഞ്ഞിരിക്കുന്ന കുറ്റങ്ങൾ, വ്യക്ത മായി പ്രസ്താവിക്കാൻ അവരോട് ആവശ്യപ്പെടണമെന്നാണ് ഫലത്തിൽ ഇഷ്യൂപേപ്പറിലെ 37-ാം ആരോപണം. മുടക്കു കല്പനയിൽ കാരണങ്ങൾ വേണ്ടുവോളം വിവരിച്ചിട്ടുണ്ട്. അതിൽ കൂടുതലായി തനിക്കൊന്നും പറയാനില്ല എന്നായിരുന്നു ഓരോരുത്തരുടെയും ഉത്തരം.

ഇതുമായി ബന്ധപ്പെട്ട് വാദിഭാഗം ആറാം സാക്ഷി ഇ. ജെ. ജോണും പാത്രിയർക്കീസും തമ്മിൽ 1086 മീനത്തിലോ, മേടത്തിലോ നടന്ന ഒരു കൂടിക്കാഴ്ച പ്രാധാന്യം അർഹിക്കുന്നതായിരുന്നു. പാണമ്പടി പള്ളിയിൽ വച്ചാണ് കൂടിക്കാഴ്ച നടന്നത്. പ്രതിഭാഗം 23-ാം സാക്ഷി മാർ ഒസ്താ ത്തിയോസും അവിടെ സന്നിഹിതനായിരുന്നു. പാത്രിയർക്കീസ് ഒന്നാം പ്രതി ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ മുടക്കാൻ ഉദ്ദേശിക്കുന്നു വെന്നുള്ള ഒരു കിംവദന്തി ഈ സമയത്ത് പരന്നിട്ടുണ്ടായിരുന്നു. ജോണി ന്റെ ചെവിയിലും ഇതെത്തിയിരുന്നു. അദ്ദേഹം നിർബന്ധം പിടിച്ചിട്ടും പാത്രിയർക്കീസ് ഒന്നാം പ്രതിയുടെ കുറ്റങ്ങൾ അറിയിച്ചില്ല. "മെത്രാപ്പോ ലീത്താ കശീശന്മാരെ മൂത്രമൊഴിക്കുവോളം തല്ലും" എന്നു മാത്രം പറ ഞ്ഞു. ഇ. ജെ. ജോണിന്റെ വാക്കുകൾ തന്നെ ഞാൻ ഇവിടെ ഉദ്ധരിക്കാം:

"ഒന്നാം പ്രതി ചെയ്തിട്ടുള്ള കുറ്റങ്ങൾ എന്താണെന്നു പരസ്യമായി പറയണമെന്ന് ഞാൻ ഉൾപ്പെടെ പലരും ബാവായോട് ആവശ്യപ്പെട്ടിട്ടും, ഇതേവരെ അങ്ങിനെ ചെയ്യാത്തത് ഞങ്ങൾക്ക് വളരെ സങ്കടമാണെന്നും, ഞങ്ങളുടെ എല്ലാവരുടെയും അപേക്ഷയിന്മേൽ ബാവാ പട്ടം കൊടുത്ത ഒരാൾ ആ സ്ഥാനത്തേക്ക് യോഗ്യനല്ലെന്ന് അവിടേക്ക് തോന്നിയിട്ടുണ്ടെ ങ്കിൽ, അതിന്റെ കാരണം ഇന്നതാണെന്നു ഞങ്ങളോട് പറയേണ്ട ചുമ തല അവിടേക്കുണ്ടെന്നും, ആ കാരണങ്ങൾ അറിഞ്ഞ് ഒന്നാം പ്രതിയോട് സമാധാനം ചോദിക്കുന്നതിനുള്ള അവകാശവും അർഹതയും ഞങ്ങൾക്ക് ഉണ്ടായിരിക്കുന്നതാണെന്നും, ബാവായുടെ യാത്രയുടെ ഫലമായി മലങ്കര സഭയ്ക്ക് ഒരു വലിയ നാശവും മാനഹാനിയും ഉണ്ടായി എന്നു വരുന്നത്, അവിടേക്കും അന്ത്യോഖ്യാ സിംഹാസനത്തിനും ഒരു അപഖ്യാതിയായി എന്നും നിലനിൽക്കുമെന്നും, ഒരു കടലാസിൽ മുടക്ക് എഴുതിയിട്ടേച്ച് ബാവായ്ക്ക് അങ്ങു പോകാമെന്നും, എന്നാൽ അതിൽ നിന്നുള്ള വിപത്തു

Malankara Orthodox TV

കൾ അനുഭവിക്കേണ്ടത് ഇവിടെയുള്ള ഞങ്ങളാണെന്നും മറ്റു മുട്ടിപ്പായി വേദനയോടുകൂടി ഞാൻ പറഞ്ഞു. ശേഷം മെത്രാന്മാർ ഉടമ്പടി തന്നതു പോലെ മെത്രാപ്പോലീത്തായും ഉടമ്പടി തന്നില്ലെങ്കിൽ, നിങ്ങളുടെ സഭയിൽ സമാധാനം ഉണ്ടാകുകയില്ലെന്നാണ് ബാവാ ഉടമ്പടിയെപ്പറ്റി ഒടുവിൽ പറഞ്ഞത്. ഞങ്ങളുടെ വൈദിക മേലദ്ധ്യക്ഷനായിരിക്കുന്ന ഒരു ദേഹത്തിന്റെ വായിൽ നിന്നും, ഇങ്ങനെയുള്ള വാക്കുകൾ കേൾക്കാൻ ഇടവന്നത് വളരെ സങ്കടകരമാണെന്നും ഞാൻ പറഞ്ഞു. ഒന്നാം പ്രതിയുടെ കുറ്റങ്ങളെപ്പറ്റി വിശദമായി പ്രസ്താവിക്കണമെന്ന് പല പ്രാവശ്യം ആവശ്യപ്പെട്ടു. ശരിയായിട്ടു മറുപടി കിട്ടുന്നതു വരെ ഞാൻ ബാവായുടെ മുമ്പിൽ നിന്നു പോകയില്ലാ എന്നു പറഞ്ഞപ്പോൾ "മെത്രാപ്പോലീത്താ കശീശന്മാരെ മൂത്രമൊഴിക്കുവോളം തല്ലും" എന്നൊന്ന് കുറ്റമായിട്ട് എന്നോട് പറഞ്ഞു. മെത്രാപ്പോലീത്താ തന്നോട് ഒരു വഞ്ചന കാട്ടിയെന്നും ബാവാ പറഞ്ഞു."

പ്രതിഭാഗം ഇരുപത്തിമൂന്നാം സാക്ഷി മാർ ഒസ്താത്തിയോസ് ഈ കൂടിക്കാഴ്ച്ചയെപ്പറ്റി തികച്ചു വ്യത്യസ്തമായ ഒരു ഭാഷ്യമാണ് നൽകുന്നത്. ജോണിന്റെ അഭ്യർത്ഥനയിന്മേൽ പാത്രിയർക്കീസ് ഒന്നാം പ്രതിയുടെ കുറ്റങ്ങൾ ഇനംതിരിച്ച് എണ്ണിപ്പറഞ്ഞുവെന്ന് അദ്ദേഹം പ്രസ്താവിക്കുന്നു. അദ്ദേഹത്തിന്റെ വാക്കുകളാണിവ:

"മെത്രാച്ചൻ എന്തു കുറ്റം ചെയ്തുവെന്ന് ജോൺ വക്കീൽ ബാവായോട് ചോദിച്ചു. അപ്പോൾ ബാവാ ഇപ്രകാരം പറഞ്ഞു: നീ പള്ളികളെല്ലാം സഞ്ചരിച്ചു കണ്ടോ? മെത്രാപ്പോലീത്താ ചെയ്യുന്നതെല്ലാം നീ അറിഞ്ഞിട്ടുണ്ടോ? ഞാൻ വരുംമുമ്പേ ചിങ്ങ മാസത്തിലെ കമ്മിറ്റിയിൽ ഇടവകകൾ ഭാഗിച്ചു. സുന്നഹദോസ് കൂടിയപ്പോൾ അതു കലക്കി. കരിങ്ങാശ്രയിൽ ക്രിമിനൽ കേസ് ഉണ്ടാക്കി. ശിഷ്യന്മാരെ (എനിക്കെതിരെ) പഠിപ്പിച്ചു. എന്റെ സിംഹാസനത്തിനെതിരായി അവർ പരസ്യമായി പ്രസംഗിച്ചു. ഞാൻ ചില പള്ളികളിൽ ചെന്നപ്പോൾ എന്നെ അവിടെ കേറ്ററുതെന്ന് വിരോധിച്ചു. ലഘുലേഖകളും പത്രങ്ങളും പുറപ്പെടുവിച്ചു. മെത്രാപ്പോലീത്താ ഇതെല്ലാം ചെയ്തിരിക്കെ ഒന്നും ചെയ്തില്ല എന്നു നീ പറയുന്നു."

## ഇ. ജെ. ജോണിനു പ്രശംസ

ഈ കോടതി ഈ കേസിന്റെ ആദ്യ വിചാരണവേളയിൽ (അപ്പീൽ വിചാരണയിൽ) ജോണിനെ അവിശ്വസിക്കുകയുണ്ടായില്ല. എന്നാൽ വാദിഭാഗം ആറാം സാക്ഷി ഇ. ജെ. ജോണിന്റെയും പ്രതിഭാഗം 23-ാം സാക്ഷി മാർ ഒസ്താത്തിയോസിന്റെയും മൊഴികൾ, പരസ്പര പൂരകങ്ങളാണെന്നാണ് കരുതിയത്. ജഡ്ജിമാർ പറയുന്നു: "ഈ പോയിന്റിന്മേലുള്ള

Malankara Orthodox TV

വാദിഭാഗം ആറാം സാക്ഷിയുടെയും, പ്രതിഭാഗം ഇരുപത്തിമൂന്നാം സാക്ഷിയുടെയും മൊഴികൾ കൂട്ടിച്ചേർത്തു വായിക്കുന്നതായാൽ, കൂടിക്കാഴ്ചയിൽ വാസ്തവത്തിൽ നടന്ന കാര്യങ്ങളുടെ ശരിയായ വിവരണമായി അതിനെ ഉറപ്പായി അംഗീകരിക്കാവുന്നതാണ്." നേരെമറിച്ച് രണ്ടു സാക്ഷികളുടെയും മൊഴികൾ തികച്ചും പരസ്പര വിരുദ്ധങ്ങളും പൊരുത്തപ്പെടുത്താനാവാത്തതുമാണെന്ന്, അപ്പീൽ വാദികളുടെ അഭിഭാഷകൻ നൂജന്റ് ഗ്രാന്റ് ഞങ്ങളുടെ മുമ്പാകെ സമ്മതിക്കുകയുണ്ടായി. മേൽ ഉദ്ധരിച്ചിട്ടുള്ള ഭാഗം വളരെ ശ്രദ്ധാപൂർവ്വം വായിച്ചതിൽ അവയെ എങ്ങനെ പൊരുത്തപ്പെടുത്താനാവുമെന്ന് എനിക്ക് മനസ്സിലാക്കാൻ കഴിയുന്നില്ല. അതുകൊണ്ട് ഞങ്ങൾക്ക് ഈ രണ്ടു ഭാഷ്യങ്ങളിൽ ഒന്നു മാത്രം തെരഞ്ഞെടുക്കുകയും, മറ്റേത് നിരാകരിക്കുകയും ചെയ്യേണ്ടതായേയുള്ളു. എന്റെ മനസ്സിന് ഏതു തെരഞ്ഞെടുക്കണം, ഏതു നിരാകരിക്കണം, എന്ന കാര്യത്തിൽ പ്രയാസം ഒന്നുംതന്നെയില്ല. പ്രതിഭാഗം ഇരുപത്തിമൂന്നാം സാക്ഷി പാത്രിയർക്കീസിന്റെ (മലങ്കരയിലെ) പ്രതിനിധിയാണ്. ആ നിലയ്ക്ക് അദ്ദേഹം കേസിന്റെ ഫലത്തിന്റെ കാര്യത്തിൽ നാലു മുതൽ ആറു വരെ പ്രതികളേക്കാൾ കൂടുതലായില്ലെങ്കിലും, അവരുടെ അത്രത്തോളം തന്നെ തല്പരനായ ഒരാളാണ്. പാത്രിയർക്കീസിനെതിരായ വിവാദ വിഷയത്തിൽ ഒന്നാം പ്രതി മെത്രാപ്പോലീത്തായെ പിന്തുണയ്ക്കുന്ന അത്രത്തോളം, ജോണും ഒരർത്ഥത്തിൽ ഒരു പക്ഷപാതിയാണ്. പക്ഷേ, ഈ വിഷയത്തിൽ ജോണിന് സാധിക്കാനുള്ളതായി സ്വന്തം കാര്യങ്ങളൊന്നുമില്ല. അദ്ദേഹം നിലകൊള്ളുന്നത് ഈ വ്യവഹാരം കൊണ്ട് കാര്യമായി എന്തെങ്കിലും നേടാനോ നഷ്ടപ്പെടാനോ അല്ല. സഭാ സ്വത്തുക്കളുടെ ഭരണവുമായി ഏതെങ്കിലും വിധത്തിലുള്ളതായ എന്തെങ്കിലും ബന്ധം അദ്ദേഹത്തിനില്ല. എന്നാൽ യാക്കോബായ സമുദായത്തിലെ ഒരംഗമെന്ന നിലയിൽ, പാത്രിയർക്കീസിന് മലങ്കര സഭയിന്മേലുള്ള അധികാരം സഭയുടെ ആത്മീയ കാര്യങ്ങളിന്മേലുള്ള പൊതുവായ മേൽനോട്ടത്തിൽ അടങ്ങിയിരിക്കുമെന്നും, അത് സഭയുടെ ലൗകിക കാര്യങ്ങളിലേക്ക് വ്യാപരിക്കുന്നില്ലെന്നുമുള്ള തത്വത്തെ പിൻതുണയ്ക്കുന്നതിലാണ് അദ്ദേഹം തല്പരൻ. അങ്ങനെ അദ്ദേഹം ഒരു തത്വത്തിനുവേണ്ടി മാത്രമാണ് പോരാടുന്നത്. താൻ വിശ്വസിക്കുന്ന തത്വത്തിന്റെ സ്ഥാപനത്തിനായി ത്യാഗങ്ങൾ അനുഷ്ഠിക്കാനും തയ്യാറുള്ള അദ്ദേഹം, ആ തത്വത്തെ പിന്തുണയ്ക്കാൻ വേണ്ടി കള്ളസാക്ഷ്യം പറയുന്ന അവസാനത്തെ ആൾ മാത്രമായിരിക്കുന്നതാണ്. ഈ രാജ്യത്ത് ജോണിനുള്ളതായ സ്ഥാനം മാത്രം മതി, അദ്ദേഹം നൽകുന്ന ഏത് മൊഴിക്കും ഏറ്റവും വലിയ വിലകല്പിക്കാൻ ഞങ്ങളെ അവകാശപ്പെടുത്തുന്നതിന്. അതിനു പുറമേ ഞാൻ പ്രസ്താവിച്ച സാഹചര്യം പ്രതിഭാഗം 23-ാം സാക്ഷിയുടെ മൊഴികളേക്കാൾ ജോണിന്റെ മൊഴികളെ

Malankara Orthodox TV

വിലമതിക്കുന്നതിന് മറ്റൊരു ശക്തമായ കാരണമാണ്. അതുകൊണ്ട് പാത്രിയർക്കീസുമായി ജോൺ നടത്തിയ ഈ കൂടിക്കാഴ്ചയെയും, മറ്റ് കൂടിക്കാഴ്ചകളെയുംകുറിച്ചുള്ള അദ്ദേഹത്തിന്റെ ഭാഷ്യം, മറ്റുള്ളവർ നൽകിയ ഭാഷ്യത്തേക്കാൾ മുൻഗണനയോടെ അംഗീകരിക്കുന്നതിന് യാതൊരുമടിയുമില്ല. അത് അങ്ങനെയെങ്കിൽ 1086 മേടത്തിൽ ഒന്നാം പ്രതിക്കെതിരായ കുറ്റാരോപണങ്ങൾ പ്രസ്താവിക്കാൻ പാത്രിയർക്കീസിന് കഴിയുന്നതല്ലെന്നും, അതുവരെ താനും ഒന്നാം പ്രതിയും തമ്മിൽ നടന്ന കൂടിക്കാഴ്ചകളെ ഒന്നാം പ്രതിക്കെതിരായ കുറ്റാരോപണങ്ങളെക്കുറിച്ച് നടത്തുന്ന ഏതെങ്കിലും അന്വേഷണ വിചാരണയുടെ വിവിധ ഘട്ടങ്ങളായി പാത്രിയർക്കീസ് പരിഗണിച്ചിരുന്നില്ലെന്നും, ഉറപ്പായി വ്യക്തമാകുന്നതാണ്. കാരണം, അത്തരം കുറ്റാരോപണങ്ങൾ ഉണ്ടായിരിക്കുകയും, അതേപ്പറ്റി പാത്രിയർക്കീസ് അന്വേഷണ വിചാരണ നടത്തിക്കൊണ്ടിരിക്കുകയുമായിരുന്നെങ്കിൽ, 1086 മേടത്തിനു മുമ്പു നടന്ന കൂടിക്കാഴ്ചകളിൽ ഒന്നാം പ്രതിക്കെതിരായ കുറ്റാരോപണങ്ങൾ എന്തൊക്കെയായിരുന്നെന്നും, ഈ കാര്യത്തിൽ താൻ ഏത് അന്വേഷണ വിചാരണകളാണ് നടത്തിയിരുന്നതെന്നും, ആ അന്വേഷണ വിചാരണകളുടെ ഫലം എന്തായിരുന്നെന്നും ഇ. ജെ. ജോണിനോട് പാത്രിയർക്കീസ് പറയുമായിരുന്നില്ലെന്ന് വിശ്വസിക്കുക പ്രയാസകരമാണ്.

അതിനു പുറമേ കേസിന്റെ ഈ ഭാഗത്തേക്ക് ഗണ്യമായ വെളിച്ചം വീഴ്ത്തുന്ന മറ്റൊരു സാഹചര്യമുണ്ട്. പാത്രിയർക്കീസ് തന്നെ മുടക്കിയത് അത്തരം ശിക്ഷ അർഹിക്കുന്ന ആത്മീയമായ ഏതെങ്കിലും കുറ്റം ചെയ്തിരുന്നതുകൊണ്ടല്ലെന്നും, സഭയുടെ കാര്യങ്ങളിന്മേൽ പാത്രിയർക്കീസിന് അധികാരമുണ്ടെന്ന് അംഗീകരിച്ചുകൊണ്ടുള്ള ഒരു (രജിസ്റ്റർ) ഉടമ്പടി അദ്ദേഹത്തിന് നൽകാതിരുന്നതുകൊണ്ടാണെന്നുമുള്ളതാണ് ഒന്നാം പ്രതിയുടെ വാദം. ഒന്നാം പ്രതിയായ മെത്രാപ്പോലീത്തായും പാത്രിയർക്കീസും തമ്മിൽ നടന്ന ഏതാനും കൂടിക്കാഴ്ചകൾ, പാത്രിയർക്കീസിന്റെ ലൗകികാധികാരത്തിന് വഴങ്ങാൻ ഒന്നാം പ്രതിയെ പ്രേരിപ്പിക്കുകയെന്ന ലക്ഷ്യത്തിനു വേണ്ടിയുള്ളതായിരുന്നെങ്കിലും അവ പിന്നീട് ദുർ വ്യാഖ്യാനം ചെയ്ത് ഒന്നാം പ്രതിയിൽ ആരോപിക്കപ്പെടുന്ന നടപടിക്കുറ്റത്തെപ്പറ്റിയുള്ള അന്വേഷണ വിചാരണയാക്കി മാറ്റുകയായിരുന്നെന്നും, അപ്പീൽ പ്രതികൾക്ക് വേണ്ടി നൂജന്റ് ഗ്രാന്റ് ഊർജ്ജസ്വലതയോടെ തർക്കിച്ചു. ഈ ലൗകികാധികാരദാഹമോഹത്തിന് ദുഷ്ടമോ അനുചിതമോ ആയ എന്തെങ്കിലും ഉദ്ദേശ്യത്താൽ പാത്രിയർക്കീസ് പ്രേരിതനായിരുന്നേക്കാവുന്നതല്ലെങ്കിലും, വളരെ തുടക്കം മുതൽ തന്നെ അദ്ദേഹത്തിന്റെ മനസ്സിൽ ഇതുണ്ടായിരുന്നതായാണ് കാണുന്നത്. മലങ്കര സഭയുടെ ലൗകികാധികാരങ്ങളിന്മേൽ പാത്രിയർക്കീസിന് യാതൊരധികാ

Malankara Orthodox TV

രവും ഇല്ലായിരുന്നുവെന്നത് R അക്കം വിധി (സെമിനാരി കേസിൽ തിരുവിതാംകൂർ റോയൽ കോടതിയുടെ അന്തിമ വിധി) സംശയാതീതമായി സ്ഥാപിച്ചിട്ടുണ്ട്. ഈ അധികാരം (ലൗകികാധികാരം) തനിക്ക് ആവശ്യമില്ലെന്ന് പാത്രിയർക്കീസ് ആവർത്തിച്ചു പറയുന്നുണ്ടെങ്കിലും, അതുകൊണ്ട് അർത്ഥമാക്കുന്നത്, തന്റെ അധികാരം ദൈവത്തിൽ നിന്നും വിശുദ്ധ പത്രോസിൽ നിന്നും തനിക്ക് ലഭിച്ചിട്ടുള്ളതാണെന്നും, അതിനാൽ തനിക്ക് മനുഷ്യരാൽ അതു നൽകപ്പെടേണ്ട ആവശ്യമില്ലെന്നും, തന്നിൽ നിന്ന് അത് എടുത്തുകളയാൻ ഒരു മനുഷ്യനും അവകാശമില്ലാത്തതാകുന്നു എന്നുമാണ്. അതുകൊണ്ട് പാത്രിയർക്കീസിന്റെ അഭിപ്രായത്തിൽ R അക്കം വിധി അദ്ദേഹത്തിന് ബന്ധിതമാകുന്നതല്ല. പാത്രിയർക്കീസ് സ്വീകരിച്ചിരുന്ന നിലപാട് ഇതായിരുന്നെന്ന് പാണമ്പടി പള്ളിയിൽ നടന്ന കൂടിക്കാഴ്ചയിൽ അദ്ദേഹം ഇ. ജെ. ജോണിനോട് പറഞ്ഞ കാര്യങ്ങളിൽ നിന്ന് വ്യക്തമാകുന്നതായിരിക്കും. ആത്മീയവും ലൗകികവുമായ തന്റെ അധികാരം ദൈവത്തിൽ നിന്നും തനിക്ക് ലഭിച്ചതാണെന്നും, ഇവ രണ്ടിനെയും വേർപെടുത്തുന്നതിന് മനുഷ്യന് യാതൊരു അധികാരവുമില്ലെന്നും, (സഭാ) ട്രസ്റ്റ് സ്വത്തുക്കളിന്മേലുള്ള തന്റെ അധികാരത്തെ നിഷേധിക്കുന്നവർ ശപിക്കപ്പെട്ടവരായിരിക്കുമെന്നും പാത്രിയർക്കീസ് തന്നോട് പ്രസ്താവിച്ചതായാണ് ജോൺ പറയുന്നത്. ലൗകികാധികാരം ലഭിക്കണമെന്നു താൻ ആവശ്യപ്പെട്ടതായി കാണിച്ച് ജോൺ തനിക്ക് കത്തയച്ചത് എന്തുകൊണ്ടാണെന്നും, അവരിൽ നിന്ന് എന്തെങ്കിലും ലൗകികാധികാരം തനിക്ക് ലഭിക്കേണ്ട ആവശ്യമില്ലെന്നും, തന്റെ അധികാരം ദൈവം തനിക്കു നൽകിയതാണെന്നും ജോണിനോടും മറ്റുള്ളവരോടും താൻ പറയാതിരുന്നിട്ടുള്ളതാണോ എന്നും പാത്രിയർക്കീസ്, വാദിഭാഗം ആറാം സാക്ഷി ഇ. ജെ. ജോണിനോട് ചോദിച്ചു എന്ന പ്രതിഭാഗം 23-ാം സാക്ഷി മാർ ഒസ്താത്തിയോസിന്റെ ഭാഷ്യത്തിനും, ജോണിന്റെ ഭാഷ്യത്തിനും തമ്മിൽ ഈ പോയിന്റിന്മേൽ സാരവത്തായ ഐകരൂപ്യം ഉണ്ട്. തന്റെ അധികാരത്തിന്റെ ദൈവികമോ, അപ്പോസ്തോലികമോ ആയ ഉത്ഭവത്തെക്കുറിച്ചുള്ള ആശയം മനസ്സിൽ നിറഞ്ഞു നിന്ന പാത്രിയർക്കീസ്, തന്റെ അധികാരം അംഗീകരിക്കുന്ന മെത്രാപ്പോലീത്തായിൽ നിന്നും മറ്റ് മെത്രാപ്പോലീത്താമാരിൽ നിന്നും, ട്രസ്റ്റികളിൽ നിന്നും, ഉടമ്പടികൾ വാങ്ങിക്കൊണ്ട് R അക്കം വിധി അവഗണിക്കാൻ ആഗ്രഹിച്ചു. അത് അങ്ങനെയായിരുന്നെന്ന് അനേകം പള്ളികൾ സന്ദർശിക്കുകയും പള്ളി അധികൃതരിൽ നിന്നും (രജിസ്റ്റർ) ഉടമ്പടികൾ വാങ്ങുകയും ചെയ്തുകൊണ്ടുള്ള പാത്രിയർക്കീസിന്റെ നടപടികളിൽ നിന്നും വ്യക്തമാണ്. പുതുപ്പള്ളി പള്ളിയിലെ ട്രസ്റ്റികൾ 11-7-1085 ൽ അദ്ദേഹത്തിന് 77 അക്കം ഉടമ്പടി നൽകി. കണ്ടനാട് പള്ളി അധികാരികളിൽ നിന്ന് പാത്രിയർക്കീസിന് 8-8-1085 ൽ W അക്കം ഉടമ്പടി ലഭിച്ചു. കരിങ്ങാശ്ര പള്ളി

ട്രസ്റ്റികളിൽ നിന്ന് പാത്രിയർക്കീസ് 4-9-1085 ൽ JT അക്കം ഉടമ്പടി വാങ്ങി. അവിടെ ട്രസ്റ്റികളിൽ രണ്ടു പേർ പാത്രിയർക്കീസിന്റെ ലൗകികാധികാരം അംഗീകരിക്കാനോ, ഉടമ്പടി ഒപ്പു വയ്ക്കാനോ വിസ്സമ്മതിക്കുകയും അവരെയും അവരുടെ ഭാര്യമാരെയും മക്കളെയും, 1-12-1085 ലെ തന്റെ കല്പന (HN അക്കം) പ്രകാരം പാത്രിയർക്കീസ് മുടക്കുകയും ചെയ്തു. അനന്തരം പാത്രിയർക്കീസ്, പള്ളിക്കര പള്ളിയിലേക്കു താൻ ചെല്ലുന്നതാണെന്നു കാണിച്ച് പള്ളിക്കാർക്ക് എഴുതി. എന്നാൽ ട്രസ്റ്റികൾ നേരെ അദ്ദേഹത്തെ ചെന്നു കണ്ട്, പള്ളിയിൽ ചെല്ലുന്നതിനെ സ്വാഗതം ചെയ്യുന്നുവെങ്കിലും, ഉടമ്പടി നൽകാൻ തങ്ങൾ ഒരുക്കമല്ലെന്ന് അറിയിച്ചു. തീർച്ചയായും നാലു മുതൽ ആറുവരെ പ്രതികൾ ഇത് നിഷേധിക്കുന്നുണ്ട്. അനന്തരം പാത്രിയർക്കീസ് നാല്പത്തിരണ്ടാം പ്രതിയെ (പൗലൂസ് മാർ അത്താനാസ്യോസിനെ) മെത്രാനായി അഭിഷേകം ചെയ്യുകയും അദ്ദേഹത്തിൽ നിന്ന് 25-10-1085ൽ AL അക്കം ഉടമ്പടി വാങ്ങുകയും ചെയ്തു. അഞ്ചാം പ്രതി (കോനാട്ടു മാത്തൻ മല്പാൻ) ഈ ഉടമ്പടിയിൽ സാക്ഷിയായി ഒപ്പു വച്ചിട്ടുണ്ട്. മെത്രാനായി താൻ അഭിഷേകം ചെയ്ത ഇടവഴിക്കൽ മാർ സേവേറിയോസ് (ക്നാനായ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാൻ) പാത്രിയർക്കീസിന് 11-1-1086 ൽ BH അക്കം ഉടമ്പടി നൽകി. നാലാം പ്രതിയിൽ (പൗലൂസ് മാർ കൂറിലോസ്) നിന്ന് 29-1-1086 ൽ പാത്രിയർക്കീസിന് U അക്കം ഉടമ്പടി ലഭിച്ചു. ജെറുശലേമിൽ വച്ച് രണ്ടു വർഷം മുമ്പ് തന്നെ മെത്രാനായി അഭിഷേകം ചെയ്തപ്പോൾ, ഉടമ്പടി നൽകിക്കൊള്ളാമെന്ന് താൻ വാഗ്ദാനം ചെയ്തിരുന്നെന്നും, അതിന്റെ നിർവ്വഹണാർത്ഥം ഈ ഉടമ്പടി നൽകുന്നുവെന്നും U അക്കത്തിൽ നാലാം പ്രതി പറയുന്നുണ്ട്. ഈ ഉടമ്പടികളിലെല്ലാം (മലങ്കരസഭയിന്മേലുള്ള) പാത്രിയർക്കീസിന്റെ ലൗകികാധികാരം അംഗീകരിക്കുന്നുണ്ട്. ഈ ഉടമ്പടികളിൽ നിന്നും, മലങ്കരസഭയിന്മേലുള്ള തന്റെ ലൗകികാധികാരം അംഗീകരിക്കുന്ന പള്ളികളിൽ നിന്നും അവയുടെ സാഹചര്യങ്ങളിൽ നിന്നും, മെത്രാപ്പോലീത്താമാരിൽ നിന്നും ഉടമ്പടി വാങ്ങിക്കൊണ്ട്, തനിക്ക് ലൗകികാധികാരമില്ലെന്ന് പ്രഖ്യാപിച്ചിട്ടുള്ള R അക്കം വിധി നിഷ്ഫലമാക്കിത്തീർക്കണമെന്ന അതീവമായ ആഗ്രഹം, പാത്രിയർക്കീസ് പുലർത്തിയിരുന്നുവെന്നത് സംശയാതീതമായ കാര്യമാണ്. ഈ ആഗ്രഹം നിറവേറ്റിക്കിട്ടുന്നതിന് വേണ്ടി ഏതൊരു ത്യാഗവും, അത് എത്രകണ്ട് അധികമായാലും ചെയ്യാനും പാത്രിയർക്കീസ് ഒരുക്കവുമായിരുന്നു.

ഈ ഉടമ്പടികൾ നേരത്തെ (പത്രോസ് പാത്രിയർക്കീസിന്) കണ്ടനാട്, പുതുപ്പള്ളി പള്ളികളിലെ ട്രസ്റ്റികൾ യഥാക്രമം നൽകിയിരുന്ന 99 അക്കം, 157 അക്കം ഉടമ്പടികൾക്ക് അനുരൂപമായി മാത്രം തയ്യാറാക്കിയതായിരു

Malankara Orthodox TV

ന്നെന്നും, ഇവയിൽ പുതിയതായി ഒന്നുമില്ലെന്നുമുള്ള അപ്പീൽ പ്രതികളുടെ വാദം അതുകൊണ്ടു തന്നെയായി എനിക്ക് ബോദ്ധ്യപ്പെടുന്നില്ല. ഉടമ്പടികളിൽ 99 അക്കം 5-2-1052 ലേതും, 157 അക്കം 22-2-1052 ലേതുമാണ്. അതുകൊണ്ട് പ്രസ്തുത ഉടമ്പടികൾ ലൗകികാധികാരത്തിനു വേണ്ടിയുള്ള പാത്രിയർക്കീസിന്റെ അവകാശവാദം അദ്ദേഹത്തിനെതിരായി ആത്യന്തികമായി തീരുമാനിക്കപ്പെട്ട R അക്കം വിധിക്ക് മുമ്പ് നൽകപ്പെട്ടതാണ്. ആ പ്രശ്നം R അക്കം വിധിയാൽ തീരുമാനിക്കപ്പെട്ട ശേഷം (അബ്ദള്ളാ) പാത്രിയർക്കീസ് തന്റെ ലൗകികാധികാരം അംഗീകരിച്ചുകൊണ്ടുള്ള ഈ ഉടമ്പടികൾ വാങ്ങിയത് തികച്ചും യാതൊരു ന്യായീകരണവുമില്ലാത്ത നടപടിയായിരുന്നു. ഈ ലൗകികാധികാരം തനിക്ക് ദൈവത്താൽ നൽകപ്പെട്ടതാണെന്നും, ദൈവത്താൽ നൽകപ്പെട്ടത് യാതൊരുവനും എടുത്തുകളയാനാവുന്നതല്ലെന്നും ശരിയായോ തെറ്റായോ വിശ്വസിക്കുന്ന പാത്രിയർക്കീസിന്റെ ഭാഗത്തു നിന്ന്, R അക്കം വിധിയെ അവഗണിക്കുന്നതിനുള്ള ഒരു ശ്രമമായി മാത്രമേ ഇതിനെ മനസ്സിലാക്കാനാവുകയുള്ളു. പാത്രിയർക്കീസുമായി താൻ നടത്തിയിരുന്ന കൂടിക്കാഴ്ചയെക്കുറിച്ച് വാദിഭാഗം ആറാം സാക്ഷി ഇ. ജെ. ജോൺ നൽകുന്ന വിവരം, ഒന്നാം പ്രതിയിൽ നിന്നു സദൃശ്യമായുള്ള ഒരു ഉടമ്പടി വാങ്ങാൻ പാത്രിയർക്കീസ് ആഗ്രഹിച്ചിരുന്നുവെന്നു തെളിയിക്കുന്നതാണ്. പാണമ്പടി പള്ളിയിൽ വെച്ച് 1086 മീനത്തിലോ, മേടത്തിലോ ജോണും പാത്രിയർക്കീസും തമ്മിൽ നടന്ന കൂടിക്കാഴ്ചയിൽ ഇതേ പ്രശ്നം ചർച്ചയ്ക്കു വന്നു. ഈ കോടതിയുടെ ആദ്യ വിധിയുടെ (അപ്പീൽ വിധി) 92-ാം പേജിൽ 167-ാം ഖണ്ഡികയിൽ നിന്ന് ജോണിന്റെ ഭാഷ്യമാണ് താഴെ ഉദ്ധരിച്ചിരിക്കുന്നത്:

“പാത്രിയർക്കീസിന്റെ ലൗകികാധികാരം അംഗീകരിച്ചുകൊണ്ടുള്ള ഒരു ഉടമ്പടി നൽകാനുള്ള വിസമ്മതം കാരണം ഒന്നാം പ്രതി ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ പാത്രിയർക്കീസ് മുടക്കാൻ പോകുന്നുവെന്ന ശക്തമായ ഒരു കിംവദന്തി നിലവിലുള്ളതായി ഞാൻ പാത്രിയർക്കീസിനെ അറിയിച്ചു. തിരുവിതാംകൂറിലെയും കൊച്ചിയിലെയും പരമോന്നത കോടതികൾ (റോയൽ കോടതികൾ) പ്രഖ്യാപിച്ചിരുന്ന വിധികളുടെ ഫലമായി പാത്രിയർക്കീസിന് ആ വിധികൾ മൂലം തന്നെ ഒന്നാം പ്രതി (മലങ്കര) മെത്രാപ്പോലീത്തായുടെ കൈവശത്തിൽ വന്നു ചേർന്നിട്ടുള്ള സഭാ സ്വത്തുക്കളിന്മേൽ യാതൊരുവിധ അധികാരവുമില്ലെന്നും, ഈ വിധികൾ ഒന്നാം പ്രതിക്കും സമുദായത്തിനും ബന്ധിതമാണെന്നും, പാത്രിയർക്കീസ് ആവശ്യപ്പെട്ടിരിക്കുന്നപ്രകാരമുള്ള ഒരു ഉടമ്പടി മെത്രാപ്പോലീത്താ നൽകിയിരുന്നെങ്കിൽ അത് വിശ്വാസ ലംഘനമായിരിക്കുമെന്നും, അതുകൊണ്ട് അദ്ദേഹത്തോട് യാതൊരു ഉടമ്പടിയും ആവശ്യ

Malankara Orthodox TV

പ്പെട്ടുകൂടെന്നും പാത്രിയർക്കീസിനോടു ഞാൻ പറഞ്ഞു. ലൗകികാധി കാരം ലഭിക്കുന്നതിനുള്ള ഉചിതമായ മാർഗ്ഗം സമുദായത്തിന്റെ ഒന്നടങ്കം അംഗീകാരം വാങ്ങുകയോ, അല്ലെങ്കിൽ R അക്കം വിധി അസ്ഥിരപ്പെടു ത്തിക്കിട്ടാൻ കോടതിയിൽ വ്യവഹാരപ്പെടുകയോ ആണ് വേണ്ടതെന്നും ഞാൻ പാത്രിയർക്കീസിനോട് പറഞ്ഞു. ലൗകികാധികാരം ആരെയും മുടക്കിക്കൊണ്ട് കരസ്ഥമാക്കുകയാണ് പാത്രിയർക്കീസിന്റെ ലക്ഷ്യമെ ങ്കിൽ, അദ്ദേഹത്തിന്റെ ലൗകികാധികാരത്തെ പരസ്യമായി നിഷേധിച്ചു വെന്ന കാരണത്താൽ എന്നെ മുടക്കാവുന്നതാണെന്നും, എന്റെ സ്വന്തം ചെലവിൽ കേസ് നടത്തി ഞാൻ ആ മുടക്ക് റദ്ദാക്കിക്കുന്നതാണെന്നും ഞാൻ പാത്രിയർക്കീസിനെ അറിയിച്ചു. ഇതു കൂടാതെ ഒന്നാം പ്രതി മെത്രാപ്പോലീത്താ ചെയ്ത കുറ്റങ്ങൾ പരസ്യമായി വെളിപ്പെടുത്തു ന്നതിലുള്ള പാത്രിയർക്കീസിന്റെ വീഴ്ച, തനിക്കും മറ്റുള്ളവർക്കും വലിയ സങ്കടമുള്ള കാര്യമാണെന്നും, അവ വെളിപ്പെടുത്തുന്നതായാൽ മെത്രാ പ്പോലീത്തായോട് സമാധാനം ചോദിക്കുന്നതിനുള്ള അവകാശവും അർ ഹതയും ഞങ്ങൾക്ക് ഉണ്ടായിരിക്കുന്നതാണെന്നും അദ്ദേഹത്തോടു ഞാൻ പറഞ്ഞു. മറ്റു മെത്രാന്മാർ ഉടമ്പടി തന്നതുപോലെ മെത്രാപ്പോ ലീത്തായും തനിക്ക് ഉടമ്പടി തരാത്തപക്ഷം സമുദായത്തിൽ സമാധാനം ഉണ്ടായിരിക്കുകയില്ലെന്ന് പാത്രിയർക്കീസ് മറുപടിയായി പ്രസ്താവിച്ചു. ഒരു വൈദികമേലദ്ധ്യക്ഷന്റെ വായിൽ നിന്ന് വന്നതായ ഇങ്ങനെയുള്ള വാക്കുകൾ അങ്ങേയറ്റം വേദനാജനകമായിരുന്നെന്ന് ഞാൻ അദ്ദേഹ ത്തോട് പറയുകയും, മെത്രാപ്പോലീത്തായുടെ കുറ്റങ്ങളെക്കുറിച്ച് വ്യക്ത മായ ഒരു പ്രഖ്യാപനം നടത്താൻ അദ്ദേഹത്തോട് നിർബ്ബന്ധപൂർവ്വം ആവ ശ്യപ്പെടുകയും ചെയ്തു. ശരിയായുള്ള മറുപടി വരാതിരുന്നപ്പോൾ, ഒരു മറുപടി ലഭിക്കാതെ അദ്ദേഹത്തിന്റെ മുന്നിൽ നിന്ന് ഞാൻ പോകുന്നത ല്ലെന്നു പറഞ്ഞു. അപ്പോൾ പാത്രിയർക്കീസ് പ്രസ്താവിച്ചു. "മെത്രാ പ്പോലീത്താ കശീശന്മാരെ മൂത്രമൊഴിക്കുവോളം തല്ലും. ഒന്നാം പ്രതി എന്നോട് ഒരു വഞ്ചന കാട്ടുകയും ചെയ്തു." വഞ്ചനയുടെ സ്വഭാവത്തെ ക്കുറിച്ച് ഞാൻ ചോദിച്ചപ്പോൾ മറുപടി ലഭിക്കുകയുണ്ടായില്ല. മുടക്ക് ആത്മീയമായതോ, അതോ ലൗകികമായതോ ആയ കാര്യമായിരുന്നോ എന്ന് അദ്ദേഹം എന്നോടു ചോദിച്ചു. അത് രണ്ടുമായിരുന്നില്ല, എന്നാൽ അത് പൈശാചികമായ കാര്യമായി എന്ന് ഞാൻ അദ്ദേഹത്തോടു പറ ഞ്ഞു. ഇതിനോട് പാത്രിയർക്കീസ് പ്രതിവചിച്ചത് 'ഞാൻ ഒരു പരമാർത്ഥി യാണെന്നും, ഞാൻ ഒരു പാപിയെ സഹായിക്കരുതെന്നും, അപ്രകാരം ഞാൻ ചെയ്താൽ വേദപുസ്തകത്തിൽ നെബുക്കദ്നേസറിനു സംഭവി ച്ചതായി പറയുന്ന ശാപവും ശിക്ഷയും എനിക്കും ലഭിക്കും' എന്നായിരു ന്നു." പാത്രിയർക്കീസ് ഒന്നാം പ്രതിയോട് ഉടമ്പടി ആവശ്യപ്പെട്ടുവെന്നുള്ള ജോണിന്റെ വ്യക്തമായ ആരോപണം ഉണ്ടായിട്ടും അദ്ദേഹം അത് നിഷേ

Malankara OrthodoxTV

ധിച്ചില്ല. എന്നാൽ മറിച്ച് മറ്റു മെത്രാന്മാർ ഉടമ്പടി തന്നതുപോലെ മെത്രാപ്പോലീത്തായും തനിക്ക് ഉടമ്പടി തരാത്തപക്ഷം, സമുദായത്തിൽ സമാധാനം ഉണ്ടായിരിക്കുകയില്ലെന്ന് ജോണിന് അദ്ദേഹം മുന്നറിയിപ്പു നൽകുകയാണുണ്ടായത്.

ഈ സാഹചര്യങ്ങളിൽ തുടക്കം മുതൽതന്നെ പാത്രിയർക്കീസ് തന്റെ ലൗകികാധികാരം അംഗീകരിച്ചുകൊണ്ടുള്ള ഒരു ഉടമ്പടി, മെത്രാപ്പോലീത്തായിൽ നിന്ന് കരസ്ഥമാക്കുന്നതിനുള്ള മോഹത്താൽ അതിനായി പ്രവർത്തിക്കാൻ പ്രേരിതനായിരുന്നെന്നും, ഉടമ്പടി നൽകാൻ വിസമ്മതിച്ചതാണ് മെത്രാപ്പോലീത്തായ്ക്കുണ്ടായ പ്രയാസങ്ങൾക്ക് കാരണമെന്നും, ഈ കൂടിക്കാഴ്ചകളിൽ ചിലവയുടെ ലക്ഷ്യം പാത്രിയർക്കീസിന്റെ ആഗ്രഹങ്ങൾക്കു വഴങ്ങാൻ അദ്ദേഹത്തെ ഹേമിക്കുകയായിരുന്നെന്നുമുള്ള അപ്പീൽ വാദികളുടെ അഭിഭാഷകൻ നൂജന്റ് ഗ്രാന്റിന്റെ തർക്കവാദം കഴമ്പുള്ളതാണെന്ന് കരുതുന്നതിനോടാണ് എനിക്ക് ചായ്‌വ്.

ഈ കൂടിക്കാഴ്ചകൾ ഒരർത്ഥത്തിലും ഒന്നാം പ്രതിയുടെ മുടക്ക് ലക്ഷ്യമാക്കിക്കൊണ്ട് നടത്തിയ അദ്ദേഹത്തിന്റെ നടപടിയെക്കുറിച്ചുള്ള ഒരു അന്വേഷണ വിചാരണയായിരുന്നില്ലെന്നും ബന്ധപ്പെട്ട കക്ഷികൾ ഈ കൂടിക്കാഴ്ചകൾ അത്തരമേതെങ്കിലും വിചാരണയാണെന്ന് മനസ്സിലാക്കിയിരുന്നില്ലെന്നും, കൂടിക്കാഴ്ചകളെ സംബന്ധിക്കുന്ന തെളിവുകളെപ്പറ്റിയുള്ള സൂക്ഷ്മവും ശ്രദ്ധാപൂർവ്വവുമായ പരിശോധനയിൽ നിന്ന് എനിക്ക് ബോദ്ധ്യപ്പെട്ടിട്ടുണ്ട്. അപ്പീൽ വാദികൾ തർക്കിക്കുന്നതു പോലെ, ഈ കൂടിക്കാഴ്ചകൾ ഒരർത്ഥത്തിലും ഒരു അന്വേഷണ വിചാരണയിലെ വിവിധ ഘട്ടങ്ങളായിരുന്നില്ല. ഇതിനുള്ള കാരണങ്ങൾ ഇവയാണ്. ഓരോ കൂടിക്കാഴ്ചയും പ്രത്യേകം പ്രത്യേകമായ കുറ്റാരോപണത്തെക്കുറിച്ചുള്ളതായിരുന്നു. ഒരു കൂടിക്കാഴ്ചയിലെ അന്വേഷണ വിചാരണ അനന്തര കൂടിക്കാഴ്ചകളിൽ തുടർന്നിരുന്നില്ല. കൂടിക്കാഴ്ചകളിലൊന്നിലും ഒരു തീരുമാനത്തിൽ എത്തിച്ചേർന്നിരുന്നതുമില്ല. അവ നടന്നതാകട്ടെ, ദീർഘമായ ഇടവേളകൾക്ക് ശേഷവുമാണ്. അവ സ്വഭാവം കൊണ്ടു തന്നെ സുന്നഹദോസിലും, കന്നിമാസ യോഗത്തിലും നടന്ന കാര്യങ്ങളെയും "ജാത്യാഭിമാനി"യുടെ പ്രസിദ്ധീകരണത്തെയും കുറിച്ച് പാത്രിയർക്കീസും മെത്രാപ്പോലീത്തായും തമ്മിൽ നടന്ന യാദൃച്ഛികവും, അടുക്കും ക്രമവുമില്ലാത്തതുമായ വെറും സംഭാഷണങ്ങളെന്നതിൽ കവിഞ്ഞ് ഒന്നുമായിരുന്നില്ല.

എന്നിരുന്നാലും ഈ കൂടിക്കാഴ്ചകൾ ഏതെങ്കിലുംവിധത്തിൽ മെത്രാപ്പോലീത്തായ്ക്കെതിരായ കുറ്റങ്ങളെ കുറിച്ചുള്ള ഒരു അന്വേഷണ വിചാരണയായി രൂപപ്പെടുന്നുണ്ടെന്നത് അംഗീകരിക്കുന്നതായാൽ തന്നേയും, അവ സ്വാഭാവികനീതിയ്ക്ക് ആവശ്യമായ ഏറെ കാര്യങ്ങൾ നിറവേറ്റി

Malankara Orthodox TV

യിട്ടില്ല. ഒന്നാമതായി അപ്പീൽ വാദികളുടെ അഭിഭാഷകൻ നൂജന്റ് ഗ്രാന്റ് തർക്കിക്കുന്നതുപോലെ, പാത്രിയർക്കീസ് ഈ കൂടിക്കാഴ്ചകളിൽ മെത്രാപ്പോലീത്തായുടെ സുഹൃത്തും ആത്മീയോപദേഷ്ടാവുമായ പാത്രിയർക്കീസ് എന്ന നിലയിൽ മാത്രമല്ല, പാത്രിയർക്കീസും ന്യായാധിപനും കൂടിയെന്ന നിലയിലും പ്രവർത്തിച്ചിരുന്നുവെന്നതിന് തെളിവുകളൊന്നുമില്ല. രണ്ടാമതായി ഈ കൂടിക്കാഴ്ചകളിലൊന്നിലും ഒന്നാം പ്രതിയോട് വ്യക്തമായ എന്തെങ്കിലും കുറ്റാരോപണത്തെക്കുറിച്ച് ചോദിച്ചിട്ടില്ല. കുറ്റാരോപണങ്ങളെക്കുറിച്ച് ഹാജരായി സമാധാനം ബോധിപ്പിക്കണമെന്ന് ആവശ്യപ്പെട്ടിരുന്നുമില്ല. മൂന്നാമതായി ഒന്നാം പ്രതിക്കെതിരെ കുറ്റാരോപണം നടത്തിയിരുന്നവർ ആരൊക്കെയെന്ന് അദ്ദേഹത്തെ അറിയിക്കുകയോ, അവരെ എതിർ വിസ്താരം നടത്തുന്നതിനുള്ള അവസരം അദ്ദേഹത്തിന് നൽകുകയോ ഉണ്ടായില്ല. നാലാമതായി മിക്ക കൂടിക്കാഴ്ചകളിലും അന്വേഷണ വിചാരണയ്ക്കു അടിസ്ഥാനം പാത്രിയർക്കീസ് പുലർത്തിയിരുന്ന സംശയം മാത്രമാണ്. അതായത് വൃശ്ചികം സുന്നഹദോസ് കലക്കിയതിനു കാരണക്കാരൻ ഒന്നാം പ്രതിയായിരുന്നു. അല്ലെങ്കിൽ "ജാത്യാഭിമാനി"യുടെ പ്രസിദ്ധീകരണത്തിന് അദ്ദേഹമായിരുന്നു കാരണക്കാരൻ. അല്ലെങ്കിൽ പാത്രിയർക്കീസിനെതിരെ ചിലർ തീപ്പൊരി പ്രസംഗങ്ങൾ നടത്തിയ കന്നി മാസയോഗം വിളിച്ചു കൂട്ടാൻ പ്രേരിപ്പിച്ചത് അദ്ദേഹമായിരുന്നു.

പാത്രിയർക്കീസിന്റെ ഭാഗത്തുള്ള ഈ വെറും സംശയം ഒന്നാം പ്രതിയിൽ നിന്ന് ഒരു വിശദീകരണം ആവശ്യപ്പെടാൻ പോലുമുള്ള അധികാരം അദ്ദേഹത്തിനു നൽകുന്നില്ല. ഈ കേസുകളിലേതിലെങ്കിലും പാത്രിയർക്കീസിന്റെ മുമ്പാകെ (ഒന്നാം പ്രതിയുടെ കുറ്റങ്ങൾ സംബന്ധിച്ച) തെളിവിന്റെ കണിക പോലും, കോളൻ സേയ് പ്രഭുവിന്റെ വാക്കുകളിൽ "കേസിൽ ജൂറിയുടെ മുമ്പാകെ എത്തിയേക്കാവുന്ന തരം തെളിവിലും" വളരെ കുറഞ്ഞ തെളിവു പോലുമുണ്ടായിരുന്നില്ല. പാത്രിയർക്കീസ് 11-4-1085 ൽ നടന്ന ആദ്യ കൂടിക്കാഴ്ചയിൽ ഒന്നാം പ്രതിയോടു ചോദിച്ചത് (ബസ്ഗാസാ മുറിയുടെ) താക്കോൽ, (ട്രസ്റ്റികളുടെ) വോട്ടുകൾ എന്നിവ സംബന്ധിച്ച മാനേജിംഗ് കമ്മിറ്റി നിശ്ചയങ്ങൾ, ആലപ്പുഴ വസ്തുവിന്റെ വില്പന എന്നിവയെപ്പറ്റിയായിരുന്നു. ഇവയെല്ലാം ലൗകിക കാര്യങ്ങളെ സംബന്ധിക്കുന്നതാണ്. അതുകൊണ്ട് അവയെപ്പറ്റി ഒരു വിശദീകരണം നൽകാൻ ഒന്നാം പ്രതിയോട് ആവശ്യപ്പെടുന്നതിന് പാത്രിയർക്കീസിന് അവകാശം ഉണ്ടായിരുന്നില്ല. ഒന്നാം പ്രതിക്കെതിരായി സഭാ ഫണ്ടുകളുടെ ദുർവിനിയോഗമോ, അല്ലെങ്കിൽ അതിലേക്കുള്ളതും, അധാർമ്മികമായതുമായ എന്തെങ്കിലും കുറ്റമോ തെളിയിക്കപ്പെട്ടിരുന്നെങ്കിൽ, അദ്ദേഹത്തിന് ആത്മീയ ശിക്ഷ നൽകാൻ തന്റെ ആത്മീയാധികാരം വിനി

യോഗിക്കുക ശരിക്കും പാത്രിയർക്കീസിന്റെ അവകാശങ്ങളിൽ പെടുമായിരുന്നുവെന്നത് ഞാൻ അംഗീകരിക്കുന്നു. എന്നാൽ അത്തരം എന്തെങ്കിലും പ്രവൃത്തി ഒന്നാം പ്രതിക്കെതിരെ ആരോപിക്കപ്പെടുകയോ, തെളിയിക്കപ്പെടുകയോ ചെയ്തിരുന്നില്ല. അതുകൊണ്ട് മെത്രാപ്പോലീത്തൻ ട്രസ്റ്റിയും, കൂട്ടു ട്രസ്റ്റികളും തമ്മിലുള്ള തർക്കവുമായി ബന്ധപ്പെട്ട ഈ പ്രവൃത്തികൾ, സഭയുടെ ആത്മീയ തലവൻ മാത്രമായ പാത്രിയർക്കീസിന് ഒരുവിധത്തിലും താല്പര്യമുള്ള കാര്യങ്ങളല്ലാത്തതാകുന്നു.

**തീരുമാനങ്ങൾ**

കേസിലെ വസ്തുതകളുടെയും, സാഹചര്യങ്ങളുടെയും വളരെ ശ്രദ്ധാപൂർവ്വവും ഉത്സുകവുമായ പരിചിന്തനത്തിനു ശേഷം, എന്തെങ്കിലും ഒരു അന്വേഷണ വിചാരണ കൂടാതെയാണ് ഒന്നാം പ്രതി മലങ്കര മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മുടക്കപ്പെട്ടതെന്നും, മേൽ പരാമർശിച്ചിട്ടുള്ള കൂടിക്കാഴ്ചകൾ ഒന്നാം പ്രതിയെ ശിക്ഷിക്കാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതും അദ്ദേഹത്തിന്റെ നടപടിയെ സംബന്ധിക്കുന്നതുമായ ഒരു അന്വേഷണ വിചാരണയായി രൂപപ്പെട്ടിരുന്നില്ലെന്നും, ആ കൂടിക്കാഴ്ചകൾ അത്തരം ഏതെങ്കിലും അന്വേഷണ വിചാരണയായി രൂപപ്പെട്ടിട്ടുള്ളതായി കക്ഷികൾ മനസ്സിലാക്കിയിരുന്നില്ലെന്നും, ഇവയെ ഒന്നാം പ്രതിയുടെ നടപടിയെക്കുറിച്ചുള്ള അന്വേഷണ വിചാരണയായി പരിഗണിക്കുന്നതായെന്നാൽ തന്നെയും, സ്വാഭാവികനീതിക്ക് ആവശ്യമായ കാര്യങ്ങൾ നിറവേറ്റിയിരുന്നില്ലെന്നുമുള്ള തീരുമാനത്തിലാണ് ഞാൻ എത്തിച്ചേർന്നിരിക്കുന്നത്. ഈ കാഴ്ചപ്പാടിൽ അവിതർക്കിതമായും ഒന്നാം പ്രതിയുടെ കൈവിറയലിനെ സംബന്ധിച്ച് ഒരു വിചാരണയും നടന്നിട്ടില്ലെന്ന കാരണത്താൽ, ഒന്നാം പ്രതിയുടെ മുടക്ക് അസാധുവായിരുന്നോ എന്ന് തീരുമാനിക്കുക ആവശ്യമില്ലാത്തതാകുന്നു. ഗോംപെർട്സ് V ഗോൾഡിങ്ങാം എന്ന കേസിലെ എല്ലാ നാല് കാര്യങ്ങളിലെയും (സ്വാഭാവിക നീതിയുടെ നാലു തത്വങ്ങളിലെയും) വസ്തുതകൾ ഇപ്പോഴത്തെ കേസിലെ പ്രസ്തുത വസ്തുതകളുമായി യോജിക്കുന്നുണ്ടെന്നും, ഒന്നാം പ്രതിക്കെതിരായ ഈ കുറ്റാരോപണത്തിന് (കൈ വിറയലിന്) വിശദീകരണം നൽകാനുള്ള അവസരം അദ്ദേഹത്തിന് നൽകിയിരുന്നില്ലെന്ന വസ്തുത നടപടികൾ നിഷ്ഫലമാക്കാൻ മതിയാകുന്നതാണെന്നും ഞാൻ പറയുന്നതായിരിക്കും. അതായത് പാത്രിയർക്കീസിന്റെ നേരിട്ടുള്ള അറിവിൽപ്പെട്ടിരുന്ന കാര്യമാണ് കൈവിറയൽ എന്നത്, ഒരു അന്വേഷണ വിചാരണയുടെ ആവശ്യകതയെ തടയുന്നില്ല. അതുകൊണ്ട് ഒന്നാം പ്രതിയുടെ മുടക്ക് അസാധുവാണെന്നും, അദ്ദേഹം നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തായും മലങ്കരസഭയുടെ മെത്രാപ്പോലീത്തൻ ട്രസ്റ്റിയായി തുടരുന്നുവെന്നും ഞാൻ തീരുമാനിച്ചുകൊള്ളുന്നു.

Malankara Orthodox TV

അബ്ദൽ മിശിഹായെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയി അംഗീകരിച്ചതുമൂലം, ഒന്നാം പ്രതിയും അദ്ദേഹത്തിന്റെ അനുയായികളും സ്വയം മലങ്കരസഭയിൽ നിന്ന് വേർപെട്ട് ഒരു പ്രത്യേക സഭയായി രൂപം കൊണ്ടുവെന്നതായിരുന്നു, സർ സി. പി. രാമസ്വാമി അയ്യരുടെ അവസാനമായുള്ള വാദം. തന്മൂലം ഒന്നാം പ്രതി ശീശ്മക്കാരനായിത്തീർന്നെന്നും ഫണ്ടുകൾ (വട്ടിപ്പണപലിശ) വാങ്ങുന്നതിന് അദ്ദേഹത്തെ അനുവദിച്ചാൽ, ആ പണത്തിന്റെ ആദിമ ഉദ്ദേശ്യം എന്തായിരുന്നുവോ, അതിൽ നിന്ന് തിരിച്ചുവിട്ട് ചെലവഴിക്കപ്പെടുമെന്നും അദ്ദേഹം പറഞ്ഞു.

കേസിന്റെ ഈ വശം വളരെ ശ്രദ്ധാപൂർവ്വം പരിഗണിച്ചതിൽ, ഈ തർക്ക വാദത്തിൽ യാതൊരു കഴമ്പുമില്ലെന്ന തീരുമാനത്തിലാണ് ഞാൻ എത്തിയിരിക്കുന്നത്. ഒന്നാം പ്രതി അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തെ നിഷേധിച്ചിട്ടില്ല. അതിനാൽ അദ്ദേഹം മലങ്കരസഭയുടെ ട്രസ്റ്റിയായി തുടരുകയും, സഭയ്ക്കു വേണ്ടി വട്ടിപ്പണപലിശ വാങ്ങുന്നതിന് അവകാശിയായിരിക്കുകയും ചെയ്യുന്നു. അദ്ദേഹം അങ്ങേയറ്റം ചെയ്തത് അന്ത്യോഖ്യാ പാത്രിയർക്കീസ് താനാണെന്ന് അബ്ദള്ളായും അബ്ദൽ മിശിഹായും ഒരുപോലെ അവകാശപ്പെട്ടപ്പോൾ, അബ്ദള്ളായേക്കാൾ മുൻഗണന നൽകിക്കൊണ്ട് അബ്ദൽ മിശിഹായെ പാത്രിയർക്കീസ് ആയി സ്വീകരിച്ചു എന്നതാണ്. അതിൽ അദ്ദേഹം തെറ്റുകാരനാണെങ്കിൽ, അത് ഒരു ആത്മീയ കുറ്റമാകുന്നതാണ്. അതിൽ അദ്ദേഹത്തിന്റെ ആത്മീയ മേലധികാരികൾക്ക് ഉചിതമായ നടപടിക്രമങ്ങളിലൂടെ ശിക്ഷിക്കാവുന്നതുമാണ്. അദ്ദേഹത്തിന്റെ ഈ ആത്മീയകുറ്റത്തിന്റെ കാര്യത്തിൽ ഈ കോടതിക്ക് ഒന്നും ചെയ്യാനില്ല. സർ സി. പി. രാമസ്വാമി അയ്യർ ഇതു സംബന്ധിച്ചു പരാമർശിച്ച Free Church of Scotland V Overtoun എന്ന കേസിന് ഈ കേസിലെ വസ്തുതകളുമായി യാതൊരു ബന്ധവുമില്ല.

ഒന്നാം പ്രതിയുടെ മുടക്ക് അസാധുവാകയാൽ, അഞ്ചും ആറും പ്രതികളുടെ (കൂട്ടു ട്രസ്റ്റി) സ്ഥാനങ്ങളിലേക്ക് രണ്ടും മൂന്നും പ്രതികൾ ക്രമാനുസൃതമായും സാധുവാംവിധവുമാണ് തെരഞ്ഞെടുക്കപ്പെട്ടതെന്ന് തീർച്ചയായും തീരുമാനിക്കേണ്ടതാണ്. ഈ അപ്പീലിന്റെ തീരുമാനത്തിൽ ഈ നിഗമനങ്ങൾ മതിയാകുമെന്നതിനാൽ, കേസിലെ മറ്റ് തർക്ക വിഷയങ്ങൾ തീരുമാനിക്കേണ്ട ആവശ്യമില്ലാത്തതാകുന്നു.

ഇക്കാരണങ്ങളാൽ ഈ കേസ് ചെലവു സഹിതം തള്ളിക്കളയുന്നതിനോട് ഞാൻ യോജിച്ചുകൊള്ളുന്നു.

Malankara Orthodox TV

# 11

# സസ്പെൻഷൻകേസ്

വട്ടിപ്പണക്കേസിൽ തിരുവിതാംകൂർ ഹൈക്കോടതിയുടെ അന്തിമ വിധിയിലൂടെ ആത്യന്തിക വിജയം കൈവരിച്ച മലങ്കര മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ, ആ കേസിലെ തങ്ങളുടെ ലക്ഷ്യം സാധിച്ചു കിട്ടുന്നതിനു വേണ്ടി പാത്രിയർക്കീസ് പക്ഷം വീണ്ടും കോടതി കയറ്റുകയുണ്ടായി. പാത്രിയർക്കാ പ്രതിനിധി മാർ യൂലിയോസ് ഏലിയാ സിനെക്കൊണ്ട് അദ്ദേഹത്തെ സസ്പെൻഡ് ചെയ്യിക്കുക, അതിന്റെ ബല ത്തിൽ ഹർജി കൊടുത്തുകൊണ്ട് വട്ടിപ്പണപ്പലിശ വാങ്ങുന്നതിൽ നിന്ന് മെത്രാപ്പോലീത്തായെ തടയുക, ഇതായിരുന്നു അവരുടെ പദ്ധതി. "മല ങ്കര യാക്കോബായ സുറിയാനിക്കാരുടെ വൈദിക മേലദ്ധ്യക്ഷൻ" എന്ന് സ്വയം വിശേഷിപ്പിച്ചുകൊണ്ട് ഏലിയാസ് മാർ യൂലിയോസ് 1104 ചിങ്ങം 2-ന് (1928 ഓഗസ്റ്റ് 17-ന്) മെത്രാപ്പോലീത്തായെ സസ്പെൻഡ് ചെയ്തു കൊണ്ട് നോട്ടീസ് പുറപ്പെടുവിച്ചു. സസ്പെൻഷന് കാരണം പാത്രിയർ ക്കീസിന്റെ അധികാരത്തെ നിഷേധിച്ചു, അന്ത്യോഖ്യാ സിംഹാസന ത്തിനും, സഭയുടെ വിശ്വാസാചാരങ്ങൾക്കും എതിരായ പല കുറ്റങ്ങളും ചെയ്തു തുടങ്ങിയവയാണ്. (പാത്രിയർക്കീസിന്റെ ലൗകികാധികാരം അംഗീകരിച്ചുള്ള) ഒരു ഉടമ്പടി രണ്ടു ദിവസത്തിനകം അയച്ചു തരണ മെന്നും മാർ യൂലിയോസ് നോട്ടീസിൽ മെത്രാപ്പോലീത്തായോട് ആവശ്യ പ്പെട്ടിരുന്നു. കൂടാതെ വട്ടിപ്പണപ്പലിശ മെത്രാപ്പോലീത്തായ്ക്ക് കൊടുക്ക രുതെന്ന് കാണിച്ച് അദ്ദേഹം തിരുവിതാംകൂർ, മദ്രാസ് ഗവൺമെന്റുക ൾക്ക് എഴുതുകയും ചെയ്തു.

ഇതേത്തുടർന്ന് തിരുവാർപ്പ് ചേരിക്കൽ ചുമ്മാരു വർക്കി തുടങ്ങി 18 പേർ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, മാർ ബസ്സേ ലിയോസ് ഗീവറുഗീസ് പ്രഥമൻ കാതോലിക്കാ (വാകത്താനം), മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, കുണ്ടറ (പിന്നീട് മാർ ബസ്സേലി യോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ), ബഥനിയുടെ ഗീവറുഗീസ് മാർ ഈവാനിയോസ് (പിന്നീട് തിരുവനന്തപുരം ആർച്ച് ബിഷപ്പ്), പാലപ്പ ള്ളിൽ മാണി പൗലൂസ് കത്തനാർ (വൈദികട്രസ്റ്റി), വലിയ പാറേട്ട് മാത്യൂ സ് കത്തനാർ (പിന്നീട് മാത്യൂസ് മാർ ഈവാനിയോസ്), ചിറക്കടവിൽ കോരുള ഏബ്രഹാം (അത്മായ ട്രസ്റ്റി), ഇ. ജെ. ജോൺ, തിരുവനന്തപുരം, ഇ. ജെ. ജോസഫ്, എറികാട്ട്, ഇൻഡ്യാ സ്റ്റേറ്റ് സെക്രട്ടറി മുതലായവരെ പ്രതികളാക്കി കോട്ടയം ജില്ലാക്കോടതിയിൽ ഫയൽ ചെയ്ത 1104-ലെ ഒ. എസ്. 2-ാം നമ്പർ കേസ് ആണ് സസ്പെൻഷൻ കേസ് എന്ന് അറിയ

Malankara Orthodox TV

പ്പെടുന്നത്.

കേസ് നടപടികൾ മുറ പോലെ നടന്നു. സാക്ഷിവിസ്താരങ്ങൾ ഏറെ ദിവസങ്ങൾ നീണ്ടു നിന്നു. എന്നാൽ വാദികൾ കമ്മീഷൻപടി ഒടുക്കാതിരുന്നതിനാൽ 1106 മകരം 10-ന് (1931 ജനുവരി 23-ന്) കേസ് തള്ളിക്കൊണ്ട് ജഡ്ജി എൻ. കുമാരൻ വിധിയായി. വിധിയിൽ ഇപ്രകാരം പറയുന്നു. വാദികൾ അപേക്ഷിച്ചപ്രകാരം നിയമിക്കപ്പെട്ട കമ്മീഷണരുടെ പടി ഒടുക്കാൻ ഇന്നത്തേക്ക് അവധി വച്ചിരുന്നു. പടി ഒടുക്കുന്നതിനായി വാദികൾ നേരത്തെ പല അവധികൾ വാങ്ങിയിരുന്നു. അവസാനത്തെ അവധി ദിവസമായ ഇന്നു പോലും അവർ പടി ഒടുക്കിയില്ല. ഇന്നു വാദികളോ അവരുടെ വക്കീലോ ഹാജരായതുമില്ല. ഒരു അവധിക്ക് അപേക്ഷ പോലും തന്നതുമില്ല. അതിനാൽ അന്യായം ചെലവു സഹിതം തള്ളിയിരിക്കുന്നു. കമ്മീഷണർ എം. ജെ. ജോസഫ് മേൽനടപടി സ്വീകരിച്ച് പടിയായുള്ള രൂപാ 389/- ഒമ്പതു ശതമാനം പലിശ സഹിതം വാദികളിൽ നിന്ന് ഈടാക്കാൻ അനുവദിച്ചിരിക്കുന്നു.

കേസ് വീണ്ടും ഫയലിൽ സ്വീകരിപ്പിക്കാനുള്ള അപേക്ഷ കോടതി 1931 സെപ്റ്റംബർ 29-ന് തള്ളി. കീഴ്ക്കോടതി വിധിക്കെതിരെ വാദികൾ 1107 ധനു 20-ന് (1932 ജനുവരി 4-ന്) ഹൈക്കോടതിയിൽ അപ്പീൽ ബോധിപ്പിച്ചെങ്കിലും ഇതിന്മേൽ എതിർ കക്ഷികൾക്ക് നോട്ടീസ് അയയ്ക്കുന്നതിന് ആവശ്യമായ പടി പോലും വാദികൾ ഒടുക്കാഞ്ഞതിനാൽ അപ്പീൽ തള്ളിക്കൊണ്ട് കോടതി ഉത്തരവായി.

Malankara Orthodox TV

# 12

# പരുമലച്ചിട്ടിക്കേസ്

പരുമല സെമിനാരിയിൽ നിന്നു ചേർന്ന ഒരു ചിട്ടിയുടെ പണം വാങ്ങു ന്നതിനെ സംബന്ധിക്കുന്ന ഒരു കേസിലും ഗീവറുഗീസ് മാർ ദീവന്നാ സ്യോസ് കോടതി കയറേണ്ടി വന്നു. ചിട്ടി വട്ടമറുതി ആയിട്ടും, അബ്ദള്ളാ പാത്രിയർക്കീസിന്റെ വ്യർത്ഥമായ മുടക്കിന്റെ പേരിൽ, ചിട്ടിത്തലയാള ന്മാർ മെത്രാപ്പോലീത്തായ്ക്ക് ചിട്ടിപ്പണം നൽകാൻ കൂട്ടാക്കിയില്ല. ഇതെ തുടർന്ന് പള്ളിവാതുക്കൽ അലക്സന്ത്രയോസ് കത്തനാർ, കാരിക്കോട്ട് ബർസ്ലീബിക്കത്തനാർ, പുതുക്കേരി പീറ്റർ കുഞ്ഞുവൈദ്യൻ, പുതുക്കേരി ചെറിയാൻകുഞ്ഞു വൈദ്യൻ എന്നിവരെ പ്രതികളാക്കി മെത്രാപ്പോലീ ത്താ കൊല്ലം ജില്ലാക്കോടതിയിൽ കേസ് കൊടുത്തു. കേസിന്റെ നമ്പർ ഏറെ ശ്രമിച്ചിട്ടും വാദിക്കു ലഭിച്ചില്ല. കോടതിയിൽ നിന്ന് വേണ്ട രേഖയെ ടുക്കാൻ അതുകൊണ്ട് സാധിക്കാതെ വന്നു. പീറ്റർകുഞ്ഞു വൈദ്യൻ മരണമടഞ്ഞതിനാൽ നാലാം പ്രതി ചെറിയാൻകുഞ്ഞു വൈദ്യനാണ് ചിട്ടിക്കാര്യങ്ങൾ നടത്തിവരുന്നതെന്ന് അപ്പോഴാണ് മെത്രാപ്പോലീത്താ അറിയുന്നത്.

കേസ് പിന്തുടർന്നപ്പോൾ മെത്രാപ്പോലീത്തായെ പാത്രിയർക്കീസ് മുടക്കിയിട്ടുള്ളതിനാൽ അദ്ദേഹത്തിന് ചിട്ടിപ്പണം നൽകരുതെന്ന്, കൂട്ടുട്രസ്റ്റിയെന്ന് അവകാശപ്പെട്ടുകൊണ്ട് സി. ജെ. കുര്യൻ നോട്ടീസ് മുഖേന തങ്ങളെ അറിയിച്ചിട്ടുണ്ടെന്നും, അതിനാൽ ഇത് ഒരു പ്രാതിനിധ്യ വ്യവഹാരമായി പരിഗണിച്ച് താല്പര്യമുള്ളവർക്ക് കേസിൽ കക്ഷി ചേരാൻ കഴിയേണ്ടുന്നതിന് കേസ് കാര്യം പരസ്യം ചെയ്യണമെന്നും പ്രതികൾ തർക്കിച്ചു. കോടതി നിർദേശമനുസരിച്ച് അപ്രകാരം പരസ്യം ചെയ്യുകയും, സി. ജെ. കുര്യൻ കേസിൽ കക്ഷി ചേരുകയും ചെയ്തു (മലങ്കര അസോസ്യേഷൻ 1087 ചിങ്ങത്തിൽ യോഗം ചേർന്ന് കോനാട്ട് കോര മാത്തൻ മല്പാനെയും, സി. ജെ. കുര്യനെയും കൂട്ടുട്രസ്റ്റി സ്ഥാന ങ്ങളിൽ നിന്നും നീക്കം ചെയ്തിട്ടുള്ളതാണ്). വാദിയെ പാത്രിയർക്കീസ് മുടക്കിയിട്ടുള്ളതാണെന്നും, വാദി മുടക്ക് നിരാകരിച്ചിട്ടുള്ളതിനാൽ സഭയ്ക്ക് ഇതരനായിത്തീർന്നിട്ടുണ്ടെന്നും, അതുകൊണ്ട് ചിട്ടിപ്പണം വാങ്ങാൻ വാദിക്ക് അവകാശമില്ലെന്നും, കൂട്ടുട്രസ്റ്റികളായ കോനാട്ട് കോര മാത്തൻ മല്പാനും തനിക്കും മാത്രമാണ് അതിനുള്ള അവകാശമെന്നും സി. ജെ. കുര്യൻ തർക്കിച്ചു. ചിട്ടിപ്പണം വാങ്ങാനുള്ള അവകാശം വാദി ക്കാണെന്ന് ജില്ലാക്കോടതി വിധിച്ചു.

Malankara Orthodox TV

ഈ വിധിക്കെതിരെ സി. ജെ. കുര്യൻ തിരുവിതാംകൂർ ഹൈക്കോടതിയിൽ അപ്പീൽ ബോധിപ്പിച്ചു. ഈ കേസ് നടന്നുവരവെ സി. ജെ. കുര്യൻ അന്തരിച്ചു. തുടർന്ന് കോനാട്ട് കോര മാത്തൻ മല്പാൻ കേസിൽ കക്ഷി ചേർന്നു. ഹൈക്കോടതിയിൽ ജ. എച്ച്. എസ്. ചാറ്റ് ഫീൽഡ്, ജ. പി. രാമൻതമ്പി, ജ. കെ. ജി. പരമേശ്വരമേനോൻ എന്നിവരടങ്ങുന്ന ഫുൾ ബഞ്ച് ആണ് അപ്പീൽ വാദം കേട്ടത്. പരുമല സെമിനാരിയും സ്വത്തുക്കളും സമുദായത്തിന്റെ കൂട്ടുട്രസ്റ്റിൽ പെടുന്നതല്ലെന്നും, അവ മുടക്കിന് മുമ്പും പിമ്പും വാദിയുടെ കൈവശത്തിലായിരുന്നെന്നും, മുടക്കുകൊണ്ട് മലങ്കര സുറിയാനി സഭയിലെ അദ്ദേഹത്തിന്റെ അംഗത്വത്തിന് യാതൊരുവിധ ന്യൂനതയും സംഭവിച്ചിട്ടില്ലെന്നും, അതിനാൽ ചിട്ടിപ്പണം വാങ്ങാൻ വാദിക്കാണ് അവകാശമെന്നും 1918 ഓഗസ്റ്റ് 15-ന് ഫുൾ ബഞ്ച് വിധി പ്രഖ്യാപിച്ചു. അങ്ങനെ വ്യർത്ഥമായ ഒരു മുടക്കിന്റെ പേരിൽ താൻ നേരിടേണ്ടിവന്ന അവസാനത്തേതായ കേസിലും ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ വിജയിച്ചു.

(മലങ്കര മെത്രാപ്പോലീത്താ മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ്, 24 വർഷക്കാലത്തെ സഭാഭരണത്തിനുശേഷം 1934 ഫെബ്രുവരി 23-ന് 77-ാമത്തെ വയസ്സിൽ അന്തരിച്ചു. കോട്ടയം പഴയസെമിനാരിചാപ്പലിൽ കബറടക്കം നടത്തപ്പെട്ടു)

Malankara Orthodox TV

# 13

# ഒന്നാം സമുദായക്കേസ് സുപ്രീംകോടതി വിധി

ഇൻഡ്യൻ സുപ്രീംകോടതിയിൽ ചീഫ് ജസ്റ്റീസ് എസ്. ആർ. ദാസ്, ജസ്റ്റീസുമാരായ പി. എൻ. ഭഗവതി, ബി. പി സിൻഹ, കെ. സുബ്ബറാവു, കെ. എൻ. വാഞ്ചു എന്നിവരടങ്ങുന്ന കോൺസ്റ്റിറ്റ്യൂഷൻ ബഞ്ച്, മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ അപ്പീൽ വാദിയായി തുകലൻ പൗലോ അവിരാ മുതൽ പേരെ അപ്പീൽ പ്രതികളാക്കി 1958-ലെ CA 267-ാം നമ്പരായി ബോധിപ്പിച്ചിരുന്ന അപ്പീൽ കേസിന്റെ വിധി 12-9-1958-ൽ കോൺസ്റ്റിറ്റ്യൂഷൻ ബഞ്ച് ഏകകണ്ഠമായി പ്രഖ്യാപിച്ചു.

കോട്ടയം ജില്ലാക്കോടതിയിലെ കൊല്ലവർഷം 1113-ലെ (1938) O.S. 111-ാം നമ്പർ അസൽ കേസിലെ (സമുദായക്കേസ്) വിധി, കേരള ഹൈക്കോടതി 1119-ലെ (1944) A.S. 1-ാം നമ്പർ അപ്പീൽ കേസിൽ അസ്ഥിരപ്പെടുത്തിക്കൊണ്ട് പുറപ്പെടുവിച്ച വിധിയിന്മേലുള്ള അപ്പീലാണ് ഇത്.

അപ്പീൽ വാദി മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായ്ക്കുവേണ്ടി ബാരിസ്റ്റർ എം. കെ. നമ്പ്യാർ അഡ്വക്കേറ്റുമാരായ എം. ഏബ്രഹാം, എസ്. എൻ. ആൻഡ്ലേയ്, രാമേശ്വർ നാഥ്, ജെ. ബി. ദാദാചഞ്ജി എന്നിവരും ഒന്നാം അപ്പീൽ പ്രതിക്കുവേണ്ടി അഡ്വക്കേറ്റുമാരായ കെ. പി ഏബ്രഹാം, എം. ആർ. കൃഷ്ണപിള്ള, പി. ശിവരാമയ്യർ, എസ്. സുബ്രഹ്മണ്യയ്യർ, പി. പി. ജോൺ എന്നിവരും, മൂന്നാം അപ്പീൽ പ്രതിക്കുവേണ്ടി അഡ്വക്കേറ്റുമാരായ റ്റി. എൻ. സുബ്രഹ്മണ്യയ്യർ, ജി. ബി. പൈ എന്നിവരും, നാലാം അപ്പീൽ പ്രതിക്കുവേണ്ടി ജി. ബി. പൈ, സർദാർ ബഹദൂർ സഹറയാ എന്നിവരും ഹാജരായിരുന്നു.

### വിധിന്യായം

ഈ കേസിലെ പോയിന്റുകൾ ഗ്രഹിക്കുന്നതിന്, മലങ്കര യാക്കോബായ സുറിയനി സമുദായത്തിലെ രണ്ട് മത്സര കക്ഷികൾക്കിടയിൽ ദീർഘകാലമായി നിലനിന്നു വരുന്നതും, അതിന്റെ ഗതിയിൽ വിനാശകരമായ ചെലവുകൾ ഉൾക്കൊള്ളുന്ന സുദീർഘമായൊരു വ്യവഹാരത്തിന് ഇടയാക്കിയതുമായ വിവാദത്തിന്റെ ഉല്പത്തിയെ കുറിച്ചുള്ള വസ്തുതകൾ ചുരുക്കമായി വിവരിക്കേണ്ടത് ആവശ്യമാണ്.

Malankara OrthodoxTV

മലബാറിൽ (മലങ്കരയിൽ) മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനികളെന്ന് പൊതുവെ അറിയപ്പെടുന്ന ഒരു ക്രൈസ്തവ സമുദായം ഉണ്ട്. ഈ സമുദായത്തിന്റെ ഉല്പത്തി എ. ഡി. 52-ാം ആണ്ടാണ്. യേശുക്രിസ്തുവിന്റെ ശിഷ്യന്മാരിൽ ഒരാളായ മാർത്തോമ്മാ ശ്ലീഹാ ആ വർഷം മലങ്കരയിൽ എത്തി ഇവിടുത്തെ ക്രൈസ്തവസഭ സ്ഥാപിച്ചു. എ.ഡി. 1599-ൽ ഇൻഡ്യയുടെ പശ്ചിമതീരത്തെ പോർട്ടുഗീസ് രാഷ്ട്രീയാധികാരത്തിന്റെ സ്വാധീനത്തിൽപ്പെട്ട് ഈ സമുദായം റോമൻ കത്തോലിക്കാ വിശ്വാസം സ്വീകരിച്ചു. എന്നാൽ ഈ ആശ്ലേഷം അധികനാൾ നീണ്ടുനിന്നില്ല. മട്ടാഞ്ചേരിയിൽ 1653-ൽ നടത്തപ്പെട്ട സമ്മേളനത്തിൽ (കൂനൻകുരിശു സമ്മേളനം) വച്ച് അവർ റോമൻ കത്തോലിക്കാ അധികാരത്തെ വലിച്ചെറിയുകയും, മലങ്കരയിലെ സഭ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തിൻകീഴിൽ വരികയും ചെയ്തു. മലങ്കരയിൽ മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനായി അന്ത്യോഖ്യാ പാത്രിയർക്കീസ് മെത്രാപ്പോലീത്താമാരെ മലങ്കരയിലേയ്ക്ക് നിയോഗിച്ചു തുടങ്ങി. പിൽക്കാലങ്ങളിൽ പാത്രിയർക്കീസ് തന്നെയും മലങ്കരയ്ക്ക് മെത്രാപ്പോലീത്തായെ വാഴിച്ചു. അങ്ങനെ 1840-ൽ അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് സിറിയയിലേയ്ക്ക് ചെന്ന പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശനെ മാത്യൂസ് മാർ അത്താനാസ്യോസ് എന്ന സ്ഥാനനാമത്തിൽ മെത്രാപ്പോലീത്തായായി വാഴിച്ചു.

## ട്രസ്റ്റ് സ്ഥാപനം

വലിയ മാർ ദീവന്നാസ്യോസ് എന്നറിയപ്പെട്ടിരുന്ന മാർത്തോമ്മാ ആറാമൻ 1808-ൽ ധർമ്മാവശ്യങ്ങൾക്കായി ഒരു ട്രസ്റ്റ് സ്ഥാപിച്ചു. പ്രതിവർഷം എട്ട് ശതമാനം പലിശനിരക്കിൽ തിരുവനന്തപുരത്തെ ബ്രിട്ടീഷ് ട്രഷറിയിൽ അദ്ദേഹം മൂവായിരം പൂവരാവഹൻ (10,500 രൂപാ) ശാശ്വതമായി നിക്ഷേപിക്കുകയുണ്ടായി (അക്കാലങ്ങളിൽ പലിശക്കിടുക എന്ന് പറഞ്ഞാൽ *വട്ടിക്കിടുക* എന്നും, പലിശക്കിട്ട പണം എന്നു പറഞ്ഞാൽ *വട്ടിപ്പണം* എന്നുമാണ് പറഞ്ഞുവന്നിരുന്നത്). തർക്കത്തിൽപെടുന്ന ട്രസ്റ്റ് സ്വത്തുക്കളിൽ ഈ തുകയും, അതിൽ നിന്നുമുള്ള പലിശയും ഉൾപ്പെടും. ഈ ട്രസ്റ്റ് സ്വത്തുക്കളടക്കം ചില സ്വത്തുക്കൾ മലങ്കര യാക്കോബായ സുറിയാനി സഭയും ചർച്ച് മിഷണറി സൊസൈറ്റിയും ചേർന്ന് കൈവശത്തിൽ വച്ച് പോന്നിരുന്നതായി കാണുന്നു. ഇത്തരം സ്വത്തുക്കളെ സംബന്ധിച്ച് മലങ്കര യാക്കോബായ സുറിയാനിസഭയും, ചർച്ച് മിഷനറി സൊസൈറ്റിയും തമ്മിൽ തർക്കമുണ്ടായി. കൊച്ചിൻ അവാർഡ് എന്നറിയപ്പെടുന്നതും 1840 ഏപ്രിൽ 4-ന് പ്രഖ്യാപിക്കപ്പെട്ടതുമായ വിധിയനുസരിച്ച് തർക്കങ്ങൾ തീരുമാനിക്കപ്പെട്ടു (മിഷനറിമാർ നിർദ്ദേശിച്ച ബാരൻഡി ആൽബിസൈലിനും, ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് മെത്രാ

Malankara Orthodox TV

പ്പോലീത്താ നിർദ്ദേശിച്ച ജെ. എസ്. വെർനീഡും, തിരുവിതാംകൂർ ഗവൺമെന്റ് നിർദേശിച്ച ഡബ്ലിയു. എച്ച്. ഹോഴ്സിലിയും അടങ്ങുന്ന മദ്ധ്യസ്ഥ ക്കോടതിയുടേതാണ് ഈ വിധി). അവാർഡ് പ്രകാരം സ്വത്തുക്കൾ ഈ രണ്ടു സമുദായങ്ങൾക്കുമായി ഭാഗിച്ചു. മലങ്കര യാക്കോബായ സുറിയാനി സമുദായത്തിന് വിഹിതമായി നൽകപ്പെട്ട സ്വത്തുക്കളെ സംബന്ധിച്ചിടത്തോളം അവയുടെ ഭരണം മെത്രാപ്പോലീത്താ, ഒരു വൈദികട്രസ്റ്റി, ഒരു അൽമായ ട്രസ്റ്റി എന്നീ മൂന്ന് ട്രസ്റ്റിമാർ ചേർന്ന് നടത്തേണ്ടതാണെന്നും കൊച്ചിൻ അവാർഡിൽ വ്യവസ്ഥ ചെയ്തിരുന്നു.

## മുളന്തുരുത്തി സുന്നഹദോസ്

പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് 1876-ൽ മലങ്കരയിൽ വന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ വൈദിക പരമാധികാരം അംഗീകരിച്ചിട്ടുള്ള മലങ്കരയിലെ എല്ലാ പള്ളികളിൽ നിന്നുമുള്ള അംഗീകൃത പ്രതിനിധികളുടെ യോഗം അദ്ദേഹം മുളന്തുരുത്തിയിൽ വിളിച്ചുകൂട്ടി. പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന മുളന്തുരുത്തി സുന്നഹദോസ് എന്നറിയപ്പെടുന്ന ഈ സമ്മേളനത്തിൽ പ്രതിനിധികൾ ഒന്നിച്ചുകൂടി. യോഗനടപടികൾ രേഖപ്പെടുത്തിയിട്ടുള്ളതിന്റെ പകർപ്പാണ് FO അക്കം തെളിവായി അടയാളപ്പെടുത്തിയിരിക്കുന്നത്. പള്ളികളുടെയും സമുദായത്തിന്റെയും എല്ലാ കാര്യങ്ങളെയും സംബന്ധിച്ച ഭരണം നടത്തുന്നതിനായി, മലങ്കര അസോസിയേഷൻ എന്നറിയപ്പെടുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സുന്നഹദോസിൽ വച്ച് രൂപവൽക്കരിച്ചു. എക്സ് ഒഫീഷ്യോ പ്രസിഡന്റ് എന്ന നിലയിൽ മലങ്കര മെത്രാപ്പോലീത്തായും, ഓരോ പള്ളിയിൽ നിന്നുമുള്ള മൂന്ന് പ്രതിനിധികളും അതിൽ ഉൾപ്പെടുന്നു. അസോസിയേഷന്റെ സ്റ്റാൻഡിംഗ് വർക്കിംഗ് കമ്മറ്റി 24 പേരടങ്ങുന്ന മാനേജിംഗ് കമ്മറ്റിയാണ്.

## സെമിനാരിക്കേസ്

മലങ്കര യാക്കോബായ സുറിയാനിസഭയുടെ ശരിയായി വഴിക്കപ്പെട്ട മെത്രാപ്പോലീത്തായും, മലങ്കര അസോസിയേഷന്റെ പ്രസിഡന്റും താനാണെന്ന് അവകാശപ്പെട്ടുകൊണ്ട് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (ദീവന്നാസ്യോസ് അഞ്ചാമൻ) പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസിനും (തന്റെ സഹോദരൻ മാത്യൂസ് അത്താനാസ്യോസ് അദ്ദേഹത്തിന്റെ പിൻഗാമിയായി തന്നെ വാഴിച്ചിട്ടുണ്ടെന്ന് ഇദ്ദേഹം അവകാശപ്പെടുന്നുണ്ട്), വൈദികട്രസ്റ്റി എന്നും അൽമായ ട്രസ്റ്റി എന്നും അവകാശപ്പെടുന്ന രണ്ട് പേർക്കും എതിരായി 1879 മാർച്ച് 4-ന് (പഴയസെമിനാരി അടക്കമുള്ള) സഭാസ്വത്തുക്കൾ വീണ്ടുകിട്ടുന്നതിനുവേണ്ടി, ആലപ്പുഴ ജില്ലാക്കോടതിയിൽ (1054-ലെ O.S.

Malankara Orthodox TV

439-ാം നമ്പരായി) ഒരു കേസ് ഫയൽ ചെയ്തു. അതതുകാലങ്ങളിൽ മലങ്കര ഇടവകയുടെ ഭരണം നടത്തുന്നതിന് മെത്രാപ്പോലീത്താമാരെ വാഴിക്കുകയും നിയമിക്കുകയും ചെയ്യുക, മാമോദീസ ആവശ്യങ്ങൾക്കുള്ള മൂറോൻ (വിശുദ്ധ തൈലം) അയച്ചുതരിക, പദവി പുലർത്തുന്നതിന് സമുദായത്തിൽ നിന്ന് റശീസ്സാ സ്വീകരിക്കുക, പൊതുവായി ഇടവകയുടെ വൈദികവും, ലൗകികവുമായ കാര്യങ്ങളെ നിയന്ത്രിക്കുക എന്നിവയാണ് പാത്രിയർക്കീസിന്റെ പരമാധികാരത്തിൽ അടങ്ങിയിരിക്കുന്നതെന്ന് ജോസഫ് മാർ ദീവന്നാസ്യോസ് ഉറപ്പിച്ചു പറഞ്ഞു. പാത്രിയർക്കീസിനുള്ളതായി അവകാശപ്പെടുന്ന അത്തരം പരമാധികാരത്തെ തോമസ് മാർ അത്താനോസ്യോസ് പൂർണ്ണമായും നിഷേധിച്ചു. തങ്ങളുടെ രക്ഷകനായ യേശുക്രിസ്തു ജനിക്കുകയും ക്രൂശിക്കപ്പെടുകയും ചെയ്ത രാജ്യത്തെ സഭകളിലെ ഒരു ഉന്നതനായ സ്ഥാനി എന്ന നിലയിൽ പാത്രിയർക്കീസിനെ മലങ്കരയിലെ സുറിയാനി ക്രിസ്ത്യാനി സമുദായം ബഹുമാനിക്കുന്നുണ്ടെങ്കിലും, ഒരു അവകാശം എന്ന നിലയിൽ പാത്രിയർക്കീസിന് ലൗകികമോ, ആത്മീയമോ ആയ കാര്യങ്ങളിൽ എന്തെങ്കിലും നിയന്ത്രണം ആവശ്യപ്പെടാൻ ആവുന്നതല്ലെന്ന് അദ്ദേഹം വാദിച്ചു. കേസ് വിവിധങ്ങളായ നടപടികൾക്ക് ശേഷം അവസാന അപ്പീലിന്മേൽ തിരുവിതാംകൂർ റോയൽ ഫൈനൽ അപ്പീൽ കോടതി 1889-ൽ വിധി (DY അക്കം) പ്രഖ്യാപിച്ചതോടെ അന്തിമമായി തീരുമാനിക്കപ്പെട്ടു. ഒന്നിനെതിരെ രണ്ട് ജഡ്ജിമാർ ചേർന്ന് എഴുതിയ ഭൂരിപക്ഷവിധി പ്രകാരം പ്രതിയും അപ്പീൽ വാദിയുമായ തോസ് മാർ അത്താനാസ്യോസിന്റെ അപ്പീൽ കോടതി തള്ളുകയും, വാദിയും അപ്പീൽ പ്രതിയുമായ ജോസഫ് മാർ ദീവന്നാസ്യോസിന് അനുകൂലമായുള്ള കീഴ്കോടതികളുടെ ഡിക്രി ശരിവച്ച് സ്ഥിരപ്പെടുത്തുകയും ചെയ്തു.

ഭൂരിപക്ഷം ജഡ്ജിമാർ മറ്റു പല കാര്യങ്ങൾക്കുമിടയിൽ എത്തിചേർന്നിട്ടുള്ള തീരുമാനങ്ങൾ വിധിന്യായത്തിലെ 347-ാം ഖണ്ഡികയിൽ വിവരിച്ചിരിക്കുന്നതിൽ ഇപ്രകാരം കാണുന്നു. മലങ്കരയിലെ യാക്കോബായ സുറിയാനിസഭയുടെ മേൽ അന്ത്യോഖ്യാ സിംഹാസനത്തിനുള്ള വൈദികപരമായ പരമാധികാരം, യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമുദായവും അവരുടെ മെത്രാപ്പോലീത്താമാരും എക്കാലവും അംഗീകരിച്ചും സമ്മതിച്ചും പോന്നിട്ടുള്ളതാണ്. മലങ്കരസഭയുടെ ആത്മീയകാര്യങ്ങളിൽ ഭരണം നടത്തുന്നതിന് നേരിട്ടോ അതത് കാലങ്ങളിലെ യഥാവിധി അധികാരപ്പെടുത്തിയിട്ടുള്ള പ്രതിനിധികൾ മുഖേനയോ മെത്രാപ്പോലീത്താമാരെ വാഴിക്കുക, പള്ളികളിൽ മാമോദീസാ തുടങ്ങിയ ആവശ്യങ്ങൾക്ക് ഉപയോഗിക്കുന്നതിനുവേണ്ടിയുള്ള മൂറോൻ അയച്ചുതരിക, സഭയുടെ ആത്മീയഭരണത്തിൽ പൊതുവായ മേൽനോട്ടം വഹിക്കുക

Malankara Orthodox TV

എന്നിവ ഈ പരമാധികാരത്തിൽ ഉൾപ്പെട്ടിരുന്നു. പാത്രിയർക്കീസിന്റെ അധികാരം സഭയുടെ ലൗകികകാര്യങ്ങളുടെ (സഭാസ്വത്തുക്കളുടെ) ഭരണത്തിന്മേൽ ഒരിക്കലും വ്യാപിച്ചിരുന്നില്ല. മലങ്കരസഭ ഇക്കാര്യത്തിൽ ഒരു സ്വതന്ത്ര സഭയാകുന്നു. തിരുവിതാംകൂറിലെ (മലങ്കരയിലെ) യാക്കോബായ സുറിയാനിസഭയുടെ മെത്രാപ്പോലീത്താ മലങ്കര സ്വദേശി യായിരിക്കേണ്ടതും, പാത്രിയർക്കീസിനാലോ അദ്ദേഹം യഥാവിധി അധി കാരപ്പെടുത്തിയിട്ടുള്ള പ്രതിനിധിയാലോ വാഴിക്കപ്പെടേണ്ടതും, ജനങ്ങൾ തങ്ങളുടെ മെത്രാപ്പോലീത്തായായി അദ്ദേഹത്തെ സ്വീകരിച്ചിരിക്കേണ്ട തുമാണ്. വാദി - അപ്പീൽ പ്രതി (അസൽകേസിലെ വാദിയും അപ്പീൽ കേസിലെ പ്രതിയുമായ കക്ഷി) ഇപ്രകാരം വാഴിക്കപ്പെട്ടതാണെന്നും, ഭൂരിപക്ഷം ജനങ്ങളും അദ്ദേഹത്തെ അംഗീകരിച്ചിട്ടുണ്ടെന്നും മാത്യൂസ് മാർ അത്താനാസ്യോസിന്റെ കാലശേഷം അദ്ദേഹം മെത്രാപ്പോലീത്താ സ്ഥാനത്തേക്കുള്ള പിന്തുടർച്ചക്കാരനായിട്ടുണ്ടെന്നും വിധിയിൽ വ്യക്ത മാക്കിയിട്ടുണ്ട്. വിധിയുടെ ഫലമായി മാർ ദീവന്നാസ്യോസിന് മലങ്കര മെത്രാപ്പോലീത്താ സ്ഥാനം സിദ്ധിക്കുകയും, സഭാസ്വത്തുക്കളുടെ കൈ വശം ലഭിക്കുകയും ചെയ്തു. സഭാസ്വത്തുക്കളിന്മേലുള്ള എന്തെങ്കിലും അധികാരം തനിക്ക് നിഷേധിക്കപ്പെട്ടതിനാൽ പത്രോസ് പാത്രിയർക്കീസ് ഈ വിധിക്ക് വേണ്ടത്ര അംഗീകാരം നൽകിയില്ല.

### അബ്ദൽ മിശിഹായും അബ്ദുള്ളായും

അന്ത്യോഖ്യയിൽ 1905 വരെ ഭരണം നടത്തിയ പാത്രിയർക്കീസ് അബ്ദൽ മിശിഹാ ആയിരുന്നു. പാത്രിയർക്കീസ് സ്ഥാനത്തുനിന്ന് അബ്ദൽ മിശിഹായെ സുന്നഹദോസ് നിയമാനുസൃതമാണോ നീക്കം ചെയ്തത് എന്നത് തർക്കമുള്ള ഒരു കാര്യമാണ്. തുർക്കി സുൽത്താൻ അബ്ദൽ മിശിഹായെ പാത്രിയർക്കീസായി അംഗീകരിച്ചുകൊണ്ട് പുറ പ്പെടുവിച്ചിരുന്ന ഫെർമാൻ (അധികാരപത്രം) പിൻവലിക്കുകയും, പാത്രിയ ർക്കീസിന്റെ കർത്തവ്യങ്ങൾ നിർവഹിക്കാൻ തുടങ്ങിയ അബ്ദുള്ളാ രണ്ടാമന് അനുകൂലമായി പുതിയ ഒരു ഫെർമാൻ പുറപ്പെടുവിക്കുകയും ചെയ്തുവെന്ന കാര്യത്തിൽ തർക്കമില്ല.

ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ 1909-ൽ കാലം ചെയ്തു. മലങ്കര അസോസിയേഷൻ വട്ടശ്ശേരിൽ ഗീവറുഗീസ് ദീവന്നാ സ്യോസിനെ (ഇദ്ദേഹം 1909-ൽ സിറിയായിൽ പോയി അബ്ദുള്ളാ രണ്ടാ മൻ പാത്രിയർക്കീസിൽ നിന്ന് മെത്രാപ്പോലീത്താ പട്ടം ഏറ്റതാണ്) മല ങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുത്ത് അവരോധിക്കുകയും, ആ നിലയിൻ അദ്ദേഹം മലങ്കര അസോസിയേഷന്റെ എക്സ് ഒഫീഷ്യോ പ്രസിഡന്റും സഭാസ്വത്തുക്കളുടെ ട്രസ്റ്റിമാരിലൊരാളും ആയിത്തീരു

Malankara Orthodox TV

കയും ചെയ്തു. ജോസഫ് മാർ ദീവന്നാസ്യോസിന്റെ കൂട്ടുട്രസ്റ്റിമാരായി രുന്ന കോര മാത്തൻ മല്പാൻ, സി. ജെ. കുര്യൻ എന്നിവർ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെയും കൂട്ടുട്രസ്റ്റിമാരായി തുടർന്നു.

മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനിസഭയുടെ മേലുള്ള ലൗകികാധികാരം വീണ്ടെടുക്കാനുള്ള ഉദ്ദേശ്യത്തോടെ അബ്ദള്ളാ രണ്ടാമൻ 1909–ൽ മലങ്കരയിലെത്തി. ആഗമനശേഷം അദ്ദേഹം മലങ്കര അസോസിയേഷന്റെ ഒരു യോഗം കോട്ടയം പഴയസെമിനാരിയിൽ വിളിച്ചുകൂട്ടുകയും, പാത്രിയർക്കീസിന്റെ ലൗകികാധികാരം സമ്മതിച്ച് അംഗീകരിക്കണമെന്ന് അസോസിയേഷനോട് ആവശ്യപ്പെടുകയും ചെയ്തു. അസോസിയേഷൻ ഇത് വിസമ്മതിക്കുകയാൽ യോഗം കുഴപ്പത്തിൽ അവസാനിച്ചു. അതിനുശേഷം അബ്ദള്ളാ രണ്ടാമൻ ഇടവകപ്പള്ളികളെ ഒന്നൊന്നായി സമീപിച്ച് പാത്രിയർക്കീസിന്റെ ആത്മീയവും ലൗകികവുമായ പരമാധികാരം സമ്മതിച്ചുകൊണ്ടുള്ള ഉടമ്പടികൾ (വിധേയത്വ ഉടമ്പടികൾ) വാങ്ങുന്നതിന് ശ്രമിക്കുകയും ചെയ്തു. ഏറെ പള്ളികളിൽ നിന്ന് ലഭിച്ചില്ലെങ്കിലും, കുറെ പള്ളികളിൽ നിന്ന് ഇത്തരം ഉടമ്പടികൾ വാങ്ങുന്നതിൽ അദ്ദേഹം വാസ്തവത്തിൽ വിജയിച്ചു. ഉടമ്പടികൾ നൽകിയവരെ മെത്രാന്മാരായി അഭിഷേകം ചെയ്ത് കൃതാർത്ഥരാക്കുന്നതിനും, ഉടമ്പടികൾ നൽകാൻ വിസ്സമ്മതിച്ചവരെ മുടക്കുന്നതിനും, അദ്ദേഹം തുടങ്ങി. പൗലൂസ് മാർ അത്താനാസ്യോസ് (ഇപ്പോഴത്തെ കേസിലെ ഒന്നാം വാദിയും ഈ അപ്പീലിലെ അപ്പീൽ പ്രതിയും) 1910–ൽ ഉടമ്പടി നൽകുകയും അദ്ദേഹം മെത്രാപ്പോലീത്തായായി വാഴിക്കപ്പെടുകയും ചെയ്തു. ഗീവറുഗീസ് മാർ ദീവന്നാസ്യോസ് വഴങ്ങിക്കൊണ്ട് ഉടമ്പടി നൽകുന്നതിന് വിസമ്മതിക്കുകയും അബ്ദള്ളാ രണ്ടാമൻ തന്നെ 1907–ൽ മെത്രാപ്പോലീത്താ ആയി വാഴിച്ച അദ്ദേഹത്തെ മുടക്കുകയും, സ്വയമേവ മലങ്കര സമുദായത്തിന്റെ എക്സ് ഒഫീഷ്യോ പ്രസിഡന്റും ട്രസ്റ്റ് സ്വത്തുക്കളുടെ ട്രസ്റ്റിമാരിലൊരാളുമായിത്തീരത്തക്കവണ്ണം പൗലൂസ് മാർ കൂറിലോസിനെ മലങ്കര മെത്രാപ്പോലീത്താ ആയി വാഴിക്കുകയും ചെയ്തു. കൂട്ടു ട്രസ്റ്റിമാരായ കോര മാത്തൻ മല്പാനും സി. ജെ. കുര്യനും അബ്ദള്ളാ രണ്ടാമന്റെ പക്ഷത്തേയ്ക്ക് കടന്നുചെന്ന് അദ്ദേഹം പുതിയതായി നിയമിച്ച പൗലൂസ് മാർ കൂറിലോസിനെ മലങ്കര മെത്രാപ്പോലീത്തായായും ആ നിലയിൽ എക്സ് ഒഫീഷ്യോ ട്രസ്റ്റിയായും അംഗീകരിച്ചു. ഗീവർഗീസ് മാർ ദീവന്നാസ്യോസ് മലങ്കര അസോസിയേഷന്റെ ഒരു യോഗം വിളിച്ചുകൂട്ടിക്കൊണ്ട് തിരിച്ചടിച്ചു. അസോസിയേഷൻ അദ്ദേഹത്തിന്റെ മുടക്ക് അസാധുവാണെന്ന് പ്രഖ്യാപിക്കുകയും, പാത്രിയർക്കീസ് പക്ഷത്തേയ്ക്ക് പോയ രണ്ട് ട്രസ്റ്റിമാരെയും തൽസ്ഥാനങ്ങളിൽ നിന്ന് നീക്കം ചെയ്യുകയും അവർക്ക് പകരമായി രണ്ടാം അപ്പീൽ വാദിയായ മാണി പൗലൂസ് കത്തനാർ,

Malankara Orthodox TV

കോര കൊച്ചുകോരുള എന്നിവരെ പുതിയ ട്രസ്റ്റിമാരായി നിയമിക്കുകയും ചെയ്തു. ഇവർ ഇരുവരും പിന്നീട് മരണമടഞ്ഞു. അബ്ദള്ളാ രണ്ടാമന്റെയും അബ്ദൽ മിശിഹായുടെയും യഥാർത്ഥ നിലയെക്കുറിച്ച് അന്വേഷണം നടത്തുന്നതിനും, പാത്രിയർക്കീസിന് റശീസ്സാ നൽകുന്നത് തൽക്കാലത്തേയ്ക്ക് നിറുത്തി വെയ്ക്കുന്നതിനും യോഗം തീരുമാനിച്ചു. അബ്ദള്ളാ രണ്ടാമൻ 1911 ഒക്ടോബറിൽ മലങ്കര വിട്ടു. അബ്ദൽ മിശിഹായെയും, ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെയും "ചെന്നായ്ക്കൾ" എന്നു മുദ്രയടിച്ചുകൊണ്ടും, വിശ്വാസികൾ അവരിൽ നിന്ന് പൂർണ്ണമായി ഒഴിഞ്ഞു നിൽക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ടുമുള്ള ഒരു കൽപ്പന അബ്ദള്ളാ രണ്ടാമൻ 1912-ൽ പുറപ്പെടുവിച്ചു.

## കാതോലിക്കേറ്റ് സ്ഥാപിക്കുന്നു

തുർക്കി സുൽത്താൻ ഫെർമാൻ പിൻവലിച്ചിരുന്ന അബ്ദൽ മിശിഹാ പാത്രിയർക്കീസ് 1912-ൽ മലങ്കരയിൽ വന്നു. ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ മുടക്ക് അസാധുവായി അദ്ദേഹം പ്രഖ്യാപിച്ചു. "ഒരു കാതോലിക്കേറ്റ് സ്ഥാപിക്കാത്തപക്ഷം മലങ്കരയിലെ നമ്മുടെ സഭയ്ക്ക് വിവിധ കാരണങ്ങൾകൊണ്ട് വെടുപ്പിലും വിശുദ്ധിയിലും ഉറച്ചുനിൽക്കാൻ സാധിക്കുന്നതല്ല" എന്നു കണ്ടതിനാൽ, അദ്ദേഹം 1912 സെപ്തംബർ 17-ന് മലങ്കരയിൽ ഒരു കാതോലിക്കേറ്റ് (കാതോലിക്കായുടെ അധികാരത്തിൻകീഴിലുള്ള സഭ) സ്ഥാപിച്ചുകൊണ്ടുള്ള കൽപ്പന (80 അക്കം) പുറപ്പെടുവിച്ചു. ഈ കൽപ്പന മുഖാന്തരം കണ്ടനാട് ഇടവകയുടെ മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ മാർ ബസ്സേലിയോസ് പൗലൂസ് പ്രഥമൻ എന്ന സ്ഥാനനാമത്തിൽ അബ്ദൽ മിശിഹാ പാത്രിയർക്കീസ് മലങ്കരയുടെ ഒന്നാമത്തെ കാതോലിക്കായായി വാഴിച്ചു. മൂന്നു മെത്രാപ്പോലീത്താമാരെയും അദ്ദേഹം വാഴിക്കുകയുണ്ടായി. കൂടാതെ "നമ്മുടെ പരിശുദ്ധ പിതാക്കന്മാരുടെ കാനോനാകൾക്ക് അനുസരണമായി" മെത്രാപ്പോലീത്താമാരുടെ സഹായത്തോടെ മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും, വിശുദ്ധ മൂറോൻ കൂദാശ ചെയ്യുന്നതിനും, കാതോലിക്കാ കാലം ചെയ്യുമ്പോൾ പുതിയ കാതോലിക്കായെ വാഴിക്കുന്നതിന് മെത്രാപ്പോലീത്താമാർക്ക് അധികാരവും അനുവാദവും നൽകിക്കൊണ്ടുള്ള കൽപ്പനയും പുറപ്പെടുവിച്ചു.

ഇതിനുശേഷം കുറെക്കാലം കഴിഞ്ഞ് 1913 മാർച്ചിൽ അബ്ദൽ മിശിഹാ മലങ്കരയിൽ നിന്നു മടങ്ങി. ആ സമയത്ത് ഇവിടുത്തെ (മലങ്കരയിലെ) സ്ഥിതി ഇതായിരുന്നു. മലങ്കര യാക്കോബായ സുറിയാനി സഭയിൽ രണ്ടു മത്സരകക്ഷികൾ ഉണ്ടായിരുന്നു. അവരെ രണ്ട് വിരുദ്ധസംഘം ട്രസ്റ്റിമാർ - ഗീവർഗീസ് മാർ ദീവന്നാസ്യോസും അദ്ദേഹത്തിന്റെ കൂട്ടുട്ര

Malankara Orthodox TV

സ്റ്റിമാരായ മാണി പൗലൂസ് കത്തനാർ (രണ്ടാം അപ്പീൽ വാദി) കോര കൊച്ചുകോരുള എന്നിവർ ഒരു ഭാഗത്തെയും, പൗലൂസ് മാർ കൂറിലോസും, മാർ ദീവന്നാസ്യോസിനെ വിട്ട് മാർ കൂറിലോസിന്റെ പക്ഷം ചേർന്നവരായ കോര മാത്തൻ മല്പാൻ, സി. ജെ. കുര്യൻ എന്നിവരും മറു ഭാഗത്തെയും - പ്രതിനിധാനം ചെയ്തു. അബ്ദള്ളാ രണ്ടാമനും അബ്ദൽ മിശിഹായും 1915-ൽ കാലം ചെയ്തു.

## വട്ടിപ്പണക്കസ്

ഇതിനോട് ഇടയിൽ ഇൻഡ്യാ സ്റ്റേറ്റ് സെക്രട്ടറി തിരുവനന്തപുരം ജില്ലാക്കോടതിയിൽ കൊല്ലവർഷം 1088-ലെ O.S. 94-ാം നമ്പരായി ഒരു ഇന്റർപ്ലീഡർ സ്യൂട്ട് ഫയൽ ചെയ്യുകയുണ്ടായി. സ്റ്റേറ്റ് സെക്രട്ടറി (വട്ടിപ്പണത്തിന്) അവകാശവാദികളായ ഇരു മത്സര സംഘം ട്രസ്റ്റിമാരെയും, അതായത് 1) ഗീവറുഗീസ് മാർ ദീവന്നാസ്യോസ്, 2) മാണി പൗലൂസ് കത്തനാർ, 3) കോര കൊച്ചുകോരുള എന്നിവരെയും, ഇതേ അവകാശ വാദം തന്നെ ഉന്നയിക്കുന്ന 4) പൗലൂസ് മാർ കൂറിലോസ്, 5) കോര മാത്തൻ മല്പാൻ, 6) സി. ജെ. കുര്യൻ എന്നിവരെയും കേസിൽ എതിർ കക്ഷികളാക്കി. ബ്രിട്ടീഷ് ട്രഷറിയിൽ മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമുദായത്തിന്റെ പേരിൽ നിക്ഷേപിച്ചിട്ടുള്ള തുകയുടെ (വട്ടിപ്പണം) പലിശ വാങ്ങുന്നതിന് ഈ ഇരു മത്സര സംഘം ട്രസ്റ്റികളിൽ ആർക്കാണ് അവകാശമെന്നു തീരുമാനിക്കണമെന്നാണ് സ്റ്റേറ്റ് സെക്രട്ടറി കേസിൽ ആവശ്യപ്പെട്ടിരുന്നത്. ഇരു സംഘട്രസ്റ്റിമാരും വട്ടിപ്പണപലിശയ്ക്ക് അവകാശം ഉന്നയിച്ചുകൊണ്ട് പരസ്പരവിരുദ്ധ പത്രികകൾ ഫയൽ ചെയ്തു. ജില്ലാക്കോടതി, കേസിന്റെ സൗകര്യാർത്ഥം പ്രതികളായ ഗീവറുഗീസ് മാർ ദീവന്നാസ്യോസ്, മാണി പൗലൂസ് കത്തനാർ, കോര കൊച്ചുകോരുള എന്നിവരെ വാദികളായും പൗലൂസ് മാർ കൂറിലോസ്, കോര മാത്തൻ മല്പാൻ, സി. ജെ. കുര്യൻ എന്നിവരെ പ്രതികളായും പരിഗണിച്ച് ഈ കേസ് മാത്രമായി വിചാരണ ചെയ്ത് വിധി കല്പിക്കാൻ പ്രത്യേകം നിയോഗിക്കപ്പെട്ട, സ്പെഷൽ ജഡ്ജി ജി. ശങ്കരപ്പിള്ള 1919 സെപ്റ്റംബർ 15-ന് പ്രഖ്യാപിച്ച വട്ടിപ്പണക്കേസ് വിധിയിലെ (225 അക്കം) മൂന്നാം ഖണ്ഡികയിൽ കോടതിയുടെ അനുവാദത്തോടുകൂടി, കേസ് മലങ്കര യാക്കോബായ സുറിയാനിക്രിസ്ത്യാനി സമൂഹത്തിനു വേണ്ടിയുള്ള പ്രാതിനിധ്യവ്യവഹാരമായി രൂപാന്തരപ്പെടുത്തിയതായും, പ്രസ്തുത കേസ് തുടങ്ങിയതു സംബന്ധിച്ച അറിയിപ്പുകൾ തിരുവിതാംകൂർ സിവിൽ നടപടി നിയമം 26-ാം വകുപ്പു പ്രകാരം കോടതിയുടെ അധികാരപരിധിയിൽ വരുന്നതും സുറിയാനി ക്രിസ്ത്യാനി സമൂഹം അധിവസിക്കുന്നതുമായ പല കേന്ദ്രങ്ങളിലും പ്രസിദ്ധപ്പെടുത്തിയിരുന്നതായും പറയുന്നുണ്ട്. കേസിൽ 7 മുതൽ 41 വരെ പ്രതികൾ സ്വയം കക്ഷിചേർന്ന്

Malankara Orthodox TV

1 മുതൽ 3 വരെ പ്രതികളെ പിന്തുണച്ചു. കേസ് കോടതിയിൽ നിലവിലിരിക്കെ 4-ാം പ്രതി പൗലൂസ് മാർ കൂറിലോസ് കാലം ചെയ്യുകയും, മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ അദ്ദേഹത്തിന്റെ പിൻഗാമിയെന്ന് അവകാശപ്പെട്ട പൗലൂസ് മാർ അത്താനാസ്യോസിനെ 42-ാം പ്രതിയായി കക്ഷി ചേർക്കുകയുമുണ്ടായി. മുൻ പ്രസ്താവിച്ച വിധി (225 അക്കം) അനുസരിച്ച് സഭാസ്വത്തുക്കളുടെ നിയമാനുസൃത ട്രസ്റ്റികൾ തങ്ങളാണെന്ന 1 മുതൽ 3 വരെ പ്രതികളായ ഗീവറുഗീസ് മാർ ദീവന്നാസ്യോസ്, മാണി പൗലൂസ് കത്തനാർ, കോര കൊച്ചുകോരുള എന്നിവരുടെ അവകാശവാദം ശരിവച്ചുകൊണ്ട് സ്പെഷൽ ജഡ്ജി ശങ്കരപ്പിള്ള വിധിച്ചു.

കോര മാത്തൻ മല്പാൻ, സി. ജെ കുര്യൻ, പൗലൂസ് മാർ അത്താനാസ്യോസ് എന്നിവർ (5, 6, 42 പ്രതികൾ) ഈ വധിയിന്മേൽ തിരുവിതാംകൂർ ഹൈക്കോടതിയിൽ അപ്പീൽ ബോധിപ്പിച്ചു. ചീഫ് ജസ്റ്റീസ് വീരരാഘവഅയ്യങ്കാർ അദ്ധ്യക്ഷനും, ജ. ചാറ്റ്ഫീൽഡ്, ജ. പപ്പുപിള്ള എന്നിവർ അംഗങ്ങളുമായുള്ള ഫുൾ ബഞ്ച് അപ്പീലിന്മേൽ 1923 മർച്ച് 23-ന് വിധി (DZ അക്കം) പ്രസ്താവിച്ചു. ഇത് T.L.R: 1 (A)-ൽ റിപ്പോർട്ട് ചെയ്തിട്ടുണ്ട്.

ഫുൾബഞ്ച് ജില്ലാക്കോടതിയുടെ വിധിയും ഡിക്രിയും അസ്ഥിരപ്പെടുത്തുകയും, കോടതിയിൽ നിക്ഷേപിച്ചിരിക്കുന്ന പണം (വട്ടിപ്പണപ്പലിശ) 5, 6 പ്രതികളും ഇനിയും തെരഞ്ഞെടുത്തു നിയമിച്ച് വാഴിക്കപ്പെടുന്ന മലങ്കര മെത്രാപ്പോലീത്തായും ചേർന്ന് വാങ്ങുന്നതിന് നിർദ്ദേശിക്കുകയും ചെയ്തു.

ഗീവറുഗീസ് മാർ ദീവന്നാസ്യോസും കൂട്ടു ട്രസ്റ്റിമാരും (1, 2, 3 പ്രതികൾ) 1909-ലെ തിരുവിതാംകൂർ ഹൈക്കോടതി റഗുലേഷൻ 12-ാം വകുപ്പുപ്രകാരം ഫുൾബഞ്ച് വിധി പുനപ്പരിശോധിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചു. താഴെപ്പറയുന്ന വ്യവസ്ഥകൾക്ക് വിധേയമായി കോടതി അപേക്ഷ സ്വീകരിച്ചു. കേസ് പുനർവാദം കേൾക്കുമ്പോൾ (1) 5, 6, 42 പ്രതികൾ ഹാജരാക്കിയ കാനോൻഭാഷ്യത്തിന്റെ (18 അക്കം) ആധികാരികതയെയും, (2) സുന്നഹദോസിന്റെ ഇടപെടൽ കൂടാതെ മുടക്കുന്നതിന് പാത്രിയർക്കീസിനുള്ള അധികാരത്തെയും (3) മുടക്കുന്നതിനുള്ള തന്റെ അധികാരങ്ങൾ പ്രയോഗിക്കുന്നതിനു പ്രേരകമായി പാത്രിയർക്കീസിന്റെ ഭാഗത്ത് പരോക്ഷമായ എന്തെങ്കിലും ആന്തരോദ്ദേശ്യം ഉണ്ടായിരുന്നില്ലെന്നതിനെയും സംബന്ധിച്ച് ഫുൾ ബഞ്ച് രേഖപ്പെടുത്തിയിട്ടുള്ള തീർച്ചകൾ ബന്ധിതമായി എടുത്തിരിക്കേണ്ടതാണ്. ചീഫ് ജസ്റ്റീസ് ചാറ്റ്ഫീൽഡ്, ജ. ജോസഫ് തളിയത്ത്, ജ. ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള എന്നിവരടങ്ങുന്ന ഫുൾബഞ്ച് അപ്പീൽ വീണ്ടും

Malankara Orthodox TV

കേൾക്കുകയും, ജില്ലാ ജഡ്ജിയുടെ വിധി ശരിവച്ചും, ഡിക്രി സ്ഥിരപ്പെടുത്തിയുംകൊണ്ട് 1928 ജൂലൈ 4-ന് വിധി പ്രഖ്യാപിക്കുകയും ചെയ്തു. ഈ വിധി 45. T. L. R. 116 (A)-ൽ റിപ്പോർട്ടു ചെയ്തിട്ടുണ്ട്. അതുകൊണ്ട് ഈ വ്യവഹാരത്തിന്റെ അന്തിമഫലം വട്ടിപ്പണ പലിശ വാങ്ങുന്നതിന് ഗീവറുഗീസ് മാർ ദീവന്നാസ്യോസും അദ്ദേഹത്തിന്റെ കൂട്ടുട്രസ്റ്റിമാരും (1, 2, 3 പ്രതികൾ) സഭാസ്വത്തുക്കളുടെ നിയമാനുസൃത ട്രസ്റ്റിമാരെന്ന നിലയിൽ അവകാശികളായിത്തീർന്നു എന്നതാണ്.

## സസ്പെൻഷൻ കേസ്

മലങ്കരസഭയ്ക്കും മലങ്കര അസോസിയേഷനും വേണ്ടിയുള്ള ഭരണഘടനയുടെ ഒരു നക്കൽ തയ്യാറാക്കുന്നതിന് അസോസിയേഷന്റെ മാനേജിംഗ് കമ്മിറ്റിയെ 1928 ഓഗസ്റ്റ് 26-ന് ചുമതലപ്പെടുത്തി. അടുത്ത ദിവസം തന്നെ മലങ്കരയിൽ അന്നുണ്ടായിരുന്ന പാത്രിയർക്കാ പ്രതിനിധിയും ഇപ്പോഴത്തെ നടപടികളിൽ വാദിഭാഗം 17-ാം സാക്ഷിയുമായ ഏലിയാസ് മാർ യൂലിയോസ്, രണ്ട് ദിവസങ്ങൾക്കകം ഒരു ഉടമ്പടി നൽകണമെന്ന് ഗീവറുഗീസ് മാർ ദീവന്നാസ്യോസിനോട് ആവശ്യപ്പെട്ടുകൊണ്ടും ഒപ്പം തന്നെ "പരിശുദ്ധ അന്ത്യോഖ്യാ സിംഹാസനത്തിനും പ. സഭയുടെ വിശ്വാസാചാരങ്ങൾക്കും എതിരായി ഗുരുതരമായ നിരവധി കുറ്റങ്ങൾ ചെയ്തതിനാലും, ഭരണത്തിലിരിക്കുന്ന പാത്രിയർക്കീസിന്റെ അധികാരത്തെ നിഷേധിച്ചതിനാലും" അദ്ദേഹത്തെ സസ്പെൻഡു ചെയ്തുകൊണ്ടുമുള്ള ഒരു കല്പന പുറപ്പെടുവിച്ചു. ഈ സസ്പെൻഷന്റെ അടിസ്ഥാനത്തിൽ പ്രതിയായ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന് വട്ടിപ്പണപലിശ നൽകരുതെന്നു കാണിച്ച്, തിരുവിതാംകൂർ, മദ്രാസ് ഗവണ്മെന്റുകൾക്ക് അദ്ദേഹം കത്തുകളയച്ചു.

പാത്രിയർക്കീസു കക്ഷിയിൽപെട്ട 18 പേർ ചേർന്ന് 1928 ഓഗസ്റ്റ് 21-ന് 1104-ലെ O. S. 2-ാം നമ്പരായി ഒരു കേസ് ഫയൽ ചെയ്തു. ഈ കേസ് 1088-ലെ O. S. 94-ാം നമ്പർ കേസിലെ (വട്ടിപ്പണക്കേസിലെ) 1, 2, 3 പ്രതികളെയും കൂടാതെ കാതോലിക്കാ കക്ഷിയിലെ തന്നെ രണ്ടാം കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് പ്രഥമനും ഇൻഡ്യാ സ്റ്റേറ്റ് സെക്രട്ടറിയും ഉൾപ്പെടെ മറ്റ് 12 പേരെയും പ്രതികളാക്കിയുള്ളതാണ്. മോറോൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് പ്രഥമൻ കാലം ചെയ്തതിനെ തുടർന്ന് അദ്ദേഹത്തിനു പകരമായി, അബ്ദൽ മിശിഹായുടെ കല്പനയിൽ (80 അക്കം) നിർദ്ദേശിച്ചിട്ടുള്ള നടപടിക്രമങ്ങൾ പ്രകാരം മലങ്കരയിലെ മെത്രാപ്പോലീത്താമാർ ചേർന്ന് വാഴിച്ച കാതോലിക്കായും, ഞങ്ങളുടെ മുമ്പാകെയുള്ള അപ്പീൽ വാദിയും, ഈ അപ്പീലിന് അടിസ്ഥാനമായ കേസിലെ ഒന്നാം പ്രതിയുമായ മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയനെ 1104-ലെ O. S. 2-ാം നമ്പർ

Malankara Orthodox TV

കേസിൽ കക്ഷിചേർത്തുവെന്ന് ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഈ കേസിൽ നിയമിക്കപ്പെട്ട കമ്മീഷണർക്ക് ചില തുകകൾ നൽകുന്ന തിനുള്ള കോടതി ഉത്തരവ് വാദികൾ പാലിക്കാതിരുന്നതിനാലും, കേസി ന്റെ അവധിക്ക് കോടതിയിൽ ഹാജരാകാതിരുന്നതിനാലും, 1931 ജനു വരി 23-ന് കേസ് തള്ളിക്കളഞ്ഞുകൊണ്ട് കോടതി ഉത്തരവായി. ഈ ഉത്തരവ് അസ്ഥിരപ്പെടുത്തി കേസ് വീണ്ടുമെടുപ്പിക്കാൻ വാദികൾ അപേക്ഷ ബോധിപ്പിച്ചു. എന്നാൽ അപേക്ഷ നിരസിച്ചുകൊണ്ടാണ് 1931 സെപ്റ്റംബർ 29-ന് വിധി (46 അക്കം) ഉണ്ടായത്. ഈ വിധിക്കെതിരെ കൊല്ലവർഷം 1107-ലെ 74-ാം നമ്പരായി ഒരു സിവിൽ മിസ്സലേനിയസ് അപ്പീൽ ബോധിപ്പിക്കപ്പെട്ടു (കോടതി ഈ അപ്പീൽ പിന്നീട് തള്ളി).

## അപ്രേം പാത്രിയർക്കീസ്

സമുദായക്കേസിലെ രണ്ടു വിഭാഗങ്ങൾ തമ്മിലുള്ള രൂക്ഷമായ വിവാ ദങ്ങൾ സഭയിൽ തീവ്രമായ ഭിന്നിപ്പിനു കാരണമായിത്തീർന്നതിനാൽ, സമുദായാംഗങ്ങൾക്കിടയിൽ സൗഹൃദവും മൈത്രിയും പുനസ്ഥാപിക്കു ന്നതിനുള്ള ശ്രമത്തിൽ, അന്നത്തെ ഇൻഡ്യാ വൈസ്രോയി ഇർവ്വിൻ പ്രഭു വിന്റെ അഭ്യർത്ഥനപ്രകാരം, ഏലിയാസ് പ്രഥമൻ പാത്രിയർക്കീസ് 1931-ൽ മലങ്കര സന്ദർശിച്ചു. എന്നാൽ എന്തെങ്കിലും തീരുമാനം ഉണ്ടാക്കുന്ന തിനു മുമ്പായി അദ്ദേഹം (ഇവിടെ വച്ച്) കാലം ചെയ്തു. തുടർന്ന് 1933-ൽ പാത്രിയർക്കീസായി മാർ അപ്രേം തെരഞ്ഞെടുക്കപ്പെട്ടു. ഇതു സംബ ന്ധിച്ച അറിയിപ്പ് മലങ്കര സമുദായത്തിന് നൽകിയിരുന്നില്ലെന്നു പറയ പ്പെടുന്നു. ഗീവറുഗീസ് മാർ ദീവന്നാസ്യോസും അനുയായികളും മാർ അപ്രേമിനെ യഥാവിധി വാഴിക്കപ്പെട്ട പാത്രിയർക്കീസ് ആയി അംഗീക രിച്ചില്ല.

## എം. ഡി. സെമിനാരി യോഗം

ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ കൂട്ടുട്രസ്റ്റികളിലൊരാളായ കോര കൊച്ചുകോരുള 1931-ൽ മരണമടയുകയും, അദ്ദേഹത്തിന്റെ സ്ഥാന ത്ത് എറികാട്ട് ഇ. ജെ. ജോസഫിനെ ട്രസ്റ്റിയായി നിയമിക്കുകയും ചെയ്തു. മേൽ പ്രസ്താവിച്ച സിവിൽ മിസ്സലേനിയസ് അപ്പീൽ നിലവി ലിരിക്കെ 1934 ഫെബ്രുവരിയിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് കാലം ചെയ്യുകയും, ട്രസ്റ്റ് സ്വത്തുക്കൾ കൂട്ടുട്രസ്റ്റികളായ മാണി പൗലൂസ് കത്ത നാർ, ഇ. ജെ. ജോസഫ് എന്നിവരുടെ കൈവശത്തിൽ വന്നുചേരുകയു മുണ്ടായി. ഒട്ടും താമസിയാതെ സഭയുടെ നക്കൽ ഭരണഘടന ലഘു ലേഖാ രൂപത്തിൽ പ്രസിദ്ധീകരിച്ചു. മറ്റു പല കാര്യങ്ങൾക്കുമൊപ്പം മല ങ്കരമെത്രാപ്പോലീത്തായെ തെരഞ്ഞെടുക്കുന്നതിനും, നക്കൽ ഭരണഘ ടന അംഗീകരിക്കുന്നതിനും വേണ്ടി കോട്ടയത്ത് എം. ഡി. സെമിനാരി

Malankara Orthodox TV

യിൽ 1934 ഡിസംബർ 26-ന് പള്ളിപ്രതിപുരുഷന്മാരുടെ ഒരു യോഗം വിളിച്ചുകൂട്ടുന്നതിനായുള്ള മൂന്നു നോട്ടീസുകൾ (59, 60, 61 അക്കങ്ങൾ) 1934 ഡിസംബർ 3-ന് പുറപ്പെടുവിച്ചു. നോട്ടീസുകൾ രണ്ട് പ്രമുഖ മലയാളദിനപ്പത്രങ്ങളിലും (62, 63 അക്കങ്ങൾ) പ്രസിദ്ധപ്പെടുത്തിയിരുന്നു. യോഗം നിശ്ചയിച്ച ദിവസം നടത്തപ്പെട്ടു. ആ യോഗത്തിന്റെ നടപടികൾ 64 അക്കത്തിൽ രേഖപ്പെടുത്തിയിട്ടുള്ളതായി കാണാവുന്നതാണ്. ചുരുക്കിപ്പറഞ്ഞാൽ, ഈ കേസിൽ ഒന്നാം പ്രതിയും ഇപ്പോഴത്തെ അപ്പീൽ വാദിയും 1104-ലെ O. S. 2-ാം നമ്പർ കേസിലെ (സസ്പെൻഷൻ കേസ്) 3-ാം പ്രതിയുമായ മൂന്നാം കാതോലിക്കായെ മലങ്കരമെത്രാപ്പോലീത്തായായി യോഗം ഏകകണ്ഠമായി തെരഞ്ഞെടുക്കുകയും, ആ നിലയിൽ അദ്ദേഹം സ്വയമേവ സഭാസ്വത്തുക്കളുടെ ട്രസ്റ്റിയായിത്തീരുകയും ചെയ്തു. സഭാഭരണഘടനയും (AM അക്കം) യോഗം ഐകകണ്ഠ്യേന അംഗീകരിച്ചു. ഈ യോഗത്തിന്റെ വസ്തുതയും നിയമസാധുതയും വിവിധങ്ങളായ അടിസ്ഥാനങ്ങളിന്മേൽ ശക്തിപൂർവ്വം ചോദ്യംചെയ്യപ്പെട്ടിട്ടുണ്ട്. അവയെപ്പറ്റി പിന്നീട് പരാമർശിക്കുന്നതായിരിക്കും.

### കരിങ്ങാശ്രയോഗം

മലങ്കര മെത്രാപ്പോലീത്തായെ തെരഞ്ഞെടുക്കുന്നതിന് പള്ളിപ്രതിപുരുഷന്മാരുടെ ഒരു യോഗം 1935 ഓഗസ്റ്റ് 22-ന് കരിങ്ങാശ്രയിൽ വിളിച്ചുകൂട്ടാൻ പാത്രിയർക്കീസ് പക്ഷത്തെ മെത്രാപ്പോലീത്താമാർ 1935 ജൂലൈ 5-ന് ഒരു നോട്ടീസ് (D അക്കം) പുറപ്പെടുവിച്ചു. കാതോലിക്കാകക്ഷിയിൽപെട്ട ആരെയും തെരഞ്ഞെടുക്കരുതെന്ന് നോട്ടീസിൽ പറഞ്ഞിരുന്നു. എങ്കിലും ഇത്തരം ബഹിഷ്കരണത്തിനു കാരണമായി AM അക്കം (സഭാഭരണഘടന) അതിൽ പരാമർശിക്കപ്പെട്ടിരുന്നില്ല. യോഗം 1935 ഓഗസ്റ്റ് 22-ന് നടത്തപ്പെട്ടു. ഇപ്പോഴത്തെ കേസിലെ (സമുദായക്കേസ്) അസൽ 1-ാം വാദിയായ പൗലൂസ് മാർ അത്താനാസ്യോസിനെ മലങ്കരമെത്രാപ്പോലീത്തായായി യോഗം തെരഞ്ഞെടുത്തു. ഈ കേസിലെ രണ്ടും മൂന്നും പ്രതികളായ മാണിപൗലൂസ് കത്തനാർ, ഇ. ജെ. ജോസഫ് എന്നിവരെ യോഗം ട്രസ്റ്റിസ്ഥാനത്തുനിന്നു നീക്കം ചെയ്യുകയും, മരിച്ച രണ്ടാം വാദി കോര മാത്തൻ മല്പാനു പകരമായുള്ള രണ്ടാം വാദി അവിരാ ജോസഫ് കത്തനാരെയും, മൂന്നാം വാദി തുകലൻ പൗലോ അവിരായെയും ട്രസ്റ്റിമാരായി തെരഞ്ഞെടുക്കുകയും ചെയ്തു. ഈ മൂന്നു പുതിയ ട്രസ്റ്റിമാരെ (1 മുതൽ 3 വരെ വാദികളെ) ട്രസ്റ്റ് സ്വത്തുക്കൾ വീണ്ടെടുക്കാൻ കേസ് ഫയൽ ചെയ്യുന്നതിന് യോഗം അധികാരപ്പെടുത്തി. ഈ തീരുമാനങ്ങൾ യോഗത്തിൽ പാസ്സാക്കപ്പെട്ടശേഷം ഹൈക്കോടതിയിൽ നിലവിലിരുന്ന 1107-ലെ 74-ാം നമ്പർ സിവിൽ മിസ്സലേനിയസ് അപ്പീൽ കേസ് തുടർന്നു നടത്താതെ 1936 ജൂലൈ 23-ന് തള്ളപ്പെടാൻ അനുവദി

Malankara Orthodox TV

ക്കുകയും ചെയ്തു.

**സമുദായക്കേസ്**

ഇപ്പോഴത്തെ അപ്പീലിനു കാരണമായതും, വിവിധ നിവൃത്തികൾ തേടിക്കൊണ്ടുള്ളതുമായ കേസ് (സമുദായക്കേസ്) പാത്രിയർക്കീസ് പക്ഷത്തെ കൂട്ടു ട്രസ്റ്റികളായ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, അവിരാ ജോസഫ് കത്തനാർ, തുകലൻ പൗലോ അവിരാ എന്നിവർ ഒന്നുമുതൽ മൂന്നുവരെ വാദികളായി കാതോലിക്കാപക്ഷത്തെ കൂട്ടുട്രസ്റ്റികളായ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ, മാണി പൗലൂസ് കത്തനാർ, ഇ. ജെ. ജോസഫ് എന്നിവരെ ഒന്നുമുതൽ മൂന്നുവരെ പ്രതികളാക്കിക്കൊണ്ട് 1938 മാർച്ച് 10-ന് കോട്ടയം ജില്ലാക്കോടതിയിൽ 1113-ലെ O. S. 111-ാം നമ്പരായി ഫയൽ ചെയ്തതാണ് (പഴയസെമിനാരിയിൽ താമസം ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ എന്നു വിളിച്ചുവരുന്ന കല്ലാശ്ശേരിൽ പുന്നൂസ് അവർകൾ എന്നാണ് അന്യായത്തിൽ വിവരിച്ചിരുന്നത്). കേസിൽ ആവശ്യപ്പെട്ടിരുന്ന നിവൃത്തികളെപ്പറ്റി പിന്നീട് അല്പം വിശദമായി തന്നെ പരാമർശിക്കുന്നതാണ് (സമുദായത്തിന്റെ പ്രതിനിധിയെന്ന നിലയിൽ കക്ഷിചേരണമെന്നുള്ളവരെ ചേർക്കണമെന്ന കോടതി തീരുമാനപ്രകാരം ചെറിയമഠത്തിൽ സ്കറിയാ കത്തനാർ, കണ്ടത്തിൽ മാത്തുള്ള മാത്തു, ഉള്ളാട്ടിൽ തൊമ്മിഇത്താക്ക്, പ്ലാപ്പറമ്പിൽ കുര്യൻ ജോർജ് ശെമ്മാശൻ എന്നിവരെ 4 മുതൽ 7 വരെ പ്രതികളായി ചേർക്കുകയുണ്ടായി). ഈ കേസ് കേൾക്കാൻ സ്പെഷൽ ജഡ്ജിയായി നിയമിക്കപ്പെട്ട ബി. കൃഷ്ണയ്യർ കേസ് തള്ളിക്കൊണ്ട് 1943 ജനുവരി 18-ന് വിധിച്ചു. ജില്ലാക്കോടതിയിൽ പാത്രിയർക്കീസ് പക്ഷത്തെ പ്രധാന അഭിഭാഷകൻ വി. പി. അനന്തപത്മനാഭയ്യരും, കാതോലിക്കാ പക്ഷത്തെ പ്രധാന അഭിഭാഷകൻ ടി. ജെ. മാത്യു തെള്ളിയിൽ, കെ. ചെറിയാൻ വട്ടക്കുന്നേൽ എന്നിവരുമായിരുന്നു.

ഈ വിധിക്കെതിരെ തിരുവിതാംകൂർ ഹൈക്കോടതിയിൽ അപ്പീൽ (1119-ലെ A. S. 1-ാം നമ്പർ) ബോധിപ്പിച്ചു. ഹൈക്കോടതിയിൽ സമുദായക്കേസിന്റെ എല്ലാ ഘട്ടങ്ങളിലും, കേസ് നടത്തിപ്പിന്റെ മുഖ്യ ചുമതലക്കാരൻ കൂടിയായിരുന്ന ഇലഞ്ഞിക്കൽ ഇ. ജെ. പീലിപ്പോസ് ഹാജരായിരുന്നു. അപ്പീൽ കേട്ട (ചീഫ് ജസ്റ്റീസ് ടി. എം. കൃഷ്ണസ്വാമി അയ്യർ, ജ. നോക്സ്, ജ. സത്യനേശൻ എന്നിവരടങ്ങുന്ന) മൂന്നംഗ ഫുൾ ബഞ്ച് ഒന്നിനെതിരെ രണ്ടിന്റെ ഭൂരിപക്ഷത്തോടെ അപ്പീൽ അനുവദിച്ചുകൊണ്ട് 1946 ഓഗസ്റ്റ് 8-ന് വിധിച്ചു. ജ. നോക്സും, ജ. സത്യനേശനും വാദികൾക്ക് അനുകൂലമായി വിധിച്ചപ്പോൾ, ചീഫ് ജസ്റ്റീസ് കൃഷ്ണസ്വാമി

Malankara Orthodox TV

അയ്യർ വിയോജനവിധി രേഖപ്പെടുത്തി. കാതോലിക്കാപക്ഷത്തേക്ക് ടി. ആർ. വെങ്കിട്ടരാമശാസ്ത്രിയും, പാത്രിയർക്കീസ് പക്ഷത്തേക്ക് ബ്രാഡൽ എന്ന ധ്വരയുമാണ് ഹാജരായി വാദം നടത്തിയത്.

[ഈ ബ്രാക്കറ്റിൽ ചേർത്തിരിക്കുന്നത് വിധിന്യായത്തിന്റെ ഭാഗമല്ല. കേസിൽ സഭ നേരിടേണ്ടി വന്നതായ അഗ്നിപരീക്ഷയുടെ കഥയാണിത്. തിരുവിതാംകൂറിലെ പരമോന്നത നീതിന്യായക്കോടതിയായ തിരുവിതാം കൂർ ഹൈക്കോടതി പുറപ്പെടുവിച്ച അപ്പീൽ വിധിക്കെതിരെ ആ കോടതി മുമ്പാകെ തന്നെ റിവ്യൂ ഹർജി സമർപ്പിക്കുകയാണല്ലോ പരാജിത കക്ഷി ക്കുള്ള ഏകരക്ഷാമാർഗ്ഗം. അങ്ങനെ റിവ്യൂ ഹർജിയുമായി മുന്നോട്ടു പോയ കാതോലിക്കാ കക്ഷിക്ക് ഒന്നിനു പുറകെ ഒന്നായി വന്നുകൊ ണ്ടിരുന്ന ഒട്ടേറെ പ്രതിബന്ധങ്ങൾ തരണം ചെയ്തുകൊണ്ട് നീണ്ട പതി നൊന്ന് വർഷങ്ങൾ തള്ളിനീക്കിയശേഷം മാത്രമാണ്, അപ്പോഴേക്കും ഒരു റിപ്പബ്ലിക്ക് ആയിട്ട് ഏഴു വർഷങ്ങൾ പിന്നിട്ടുകഴിഞ്ഞിരുന്ന നമ്മുടെ ഇൻഡ്യാ രാജ്യത്തെ പരമോന്നത നീതിപീഠമായ സുപ്രീംകോടതിയെ അന്ത്യവിധിക്കായി അഭയം പ്രാപിക്കാൻ കഴിഞ്ഞത്. നമ്മുടെ സഭാംഗ ങ്ങളുടെ പ്രത്യേകിച്ചും പുത്തൻ തലമുറയുടെ പ്രയോജനാർത്ഥം ആ ദുർഘടസ്ഥിതിയെപ്പറ്റി വളരെ ലഘുവായ ഒരു വിവരണം നൽകുന്നത് ഉചിതമായിരിക്കുമെന്ന് തോന്നുകയാലാണ് വിവർത്തകൻ ഇവിടെ അതിനു തുനിഞ്ഞത്. ഇതേപ്പറ്റിയെല്ലാം സ്പർശിച്ചുമാത്രം പോകുന്ന തുടർന്നുള്ള വിധിന്യായഭാഗങ്ങൾ വായിക്കുമ്പോൾ ആവർത്തനവിരസത തോന്നിയേക്കാമെങ്കിൽ തന്നേയും, കാര്യങ്ങൾ കൂടുതലായി ഗ്രഹിക്കാൻ ഇത് സഹായകരമാകുന്നതാണ്. നീതി താമസിപ്പിക്കുന്നത് നീതി നിഷേ ധിക്കുന്നതിന് തുല്യമാണല്ലോ. തിരുവിതാംകൂർ ഹൈക്കോടതിയുടെ ഫുൾബഞ്ചിന്റെ വിധി റിവ്യൂ ചെയ്യണമെന്ന് അപേക്ഷിച്ചുകൊണ്ടുള്ള കാതോലിക്കാകക്ഷിയുടെ ഹർജി 1947 ഫെബ്രുവരി 6-ന് ചീഫ് ജസ്റ്റീസ് കൃഷ്ണസ്വാമി അയ്യർ, ജ. നോക്സ്, ജ. പുതുപ്പള്ളി കൃഷ്ണപിള്ള എന്നി വരടങ്ങുന്ന ഫുൾബഞ്ചിന്റെ പരിഗണനയ്ക്ക് വന്നു. അപ്പോഴേക്കും ജ. സത്യനേശൻ വിരമിച്ചുകഴിഞ്ഞിരുന്നതിനാലാണ് ജ. പുതുപ്പള്ളി കൃഷ്ണ പിള്ളയെ ഫുൾ ബഞ്ചിൽ ഉൾപ്പെടുത്തിയത്. ഫുൾബഞ്ച് ആകട്ടെ കേസ് അവധിക്കു വച്ച് നീട്ടിക്കൊണ്ടുമിരുന്നു. ഇതിനോടിടയിൽ ജ. കൃഷ്ണ സ്വാമി അയ്യരും ജ. നോക്സും റിട്ടയർ ചെയ്തു. അനന്തരം ചീഫ് ജസ്റ്റീസ് പുതുപ്പള്ളി കൃഷ്ണപിള്ള, ജ. ഹബീബ് മുഹമ്മദ്, ജ. കെ. എസ്. ഗോവി ന്ദപ്പിള്ള എന്നിവരടങ്ങുന്ന ഫുൾബഞ്ച് മുമ്പാകെ 1123 (1948) തുലാ മാസ ത്തിൽ റിവ്യൂ ഹർജി പരിഗണനയ്ക്കു വന്നു. കാതോലിക്കാപക്ഷത്തേക്ക് മുൻ മദ്രാസ് അഡ്വക്കേറ്റ് ജനറൽ കെ. രാജാ അയ്യർ, വി. സോമയ്യാ എന്നിവരും, പാത്രിയർക്കീസ് പക്ഷത്തേക്ക് സി. കെ. ഡഫ്താരി (പിന്നീട്

Malankara Orthodox TV

ഇന്ത്യയുടെ സോളിസിറ്റർ ജനറൽ) യും ഹാജരായിരുന്നു. ഒരു കേസ് വിധിച്ച ഫുൾബഞ്ചിലെ മൂന്ന് ജഡ്ജിമാരിൽ ഒരാൾ പോലുമില്ലാത്ത ഒരു ഫുൾബഞ്ചിന് ആ കേസിന്റെ റിവ്യൂഹർജി കേൾക്കാൻ അധികാരമുണ്ടോ എന്ന ഒരു നിയമപ്രശ്നം വാദവേളയിൽ പൊന്തിവന്നു. തുടർന്ന് പ്രശ്നം ഒരു അഞ്ചംഗ ഫുള്ളർ ബഞ്ചിന് റഫർ ചെയ്യാൻ 1124 കുംഭം 26-ന് (1949 മാർച്ച് 9) തീരുമാനിച്ചു. ചീഫ് ജസ്റ്റീസ് പുതുപ്പള്ളി കൃഷ്ണപിള്ള, ജ. ഹബീബ് മുഹമ്മദ്, ജ. കെ. എസ്. ഗോവിന്ദപ്പിള്ള, ജ. കെ. ശങ്കരൻ, ജ. മാത്യു മുരിക്കൻ എന്നിവരടങ്ങുന്ന ഫുള്ളർ ബഞ്ച് വാദം കേട്ട ശേഷം രണ്ടിനെതിരെ മൂന്നിന്റെ ഭൂരിപക്ഷത്തിന് റിവ്യൂഹർജി കേൾക്കാൻ അധി കാരമുണ്ടെന്നു 1124 മിഥുനം 15-ന് (1949 ജൂൺ 29) വിധിച്ചു. ജ. കെ. ശങ്ക രനും, ജ. മാത്യു മുരിക്കനും വിയോജനവിധിയാണ് രേഖപ്പെടുത്തിയിരു ന്നത്. കാതോലിക്കാപക്ഷത്തേക്ക് കെ. എം. മുൻഷിയും, പാത്രിയർക്കീസ് പക്ഷത്തേക്ക് ബോംബെ അഡ്വക്കേറ്റ് ജനറൽ എം. പി. അമീനും ആണ് ഹാജരായിരുന്നത്. ഇതിനിടയിൽ തിരുവിതാംകൂർ - കൊച്ചി സംയോ ജനം നടക്കുകയാൽ തിരു-കൊച്ചി ഹൈക്കോടതി നിലവിൽ വന്നു. റിവ്യൂ ഹർജി ചീഫ് ജസ്റ്റീസ് കെ. കുഞ്ഞിരാമൻ, ജ. പി. കെ. സുബ്രഹ്മണ്യ യ്യർ, ജ. ജോസഫ് വിതയത്തിൽ എന്നിവരടങ്ങുന്ന ഫുൾബഞ്ചിന്റെ പരി ഗണനയ്ക്ക് 24-10-1951-ൽ വരികയും, ഹർജി തള്ളിക്കൊണ്ട് 21-12-1951-ൽ ഫുൾബഞ്ച് ഏകകണ്ഠമായി വിധിക്കുകയും ചെയ്തു. കാതോലിക്കാപ ക്ഷത്തേക്ക് ഇൻഡ്യയുടെ മുൻ അഡ്വക്കേറ്റ് ജനറൽ സർ എൻ. പി. എൻജിനീയറും, പാത്രിയർക്കീസ് പക്ഷത്തേക്ക് പഞ്ചാബ് ഹൈക്കോ ടതി മുൻ ജഡ്ജി അച്ചു റാമുമാണ് ഹാജരായിരുന്നത്.

ഈ വിധിയിന്മേൽ സുപ്രീംകോടതിയിൽ അപ്പീൽ ബോധിപ്പിക്കാൻ ഹൈക്കോടതി കാതോലിക്കാകക്ഷിക്ക് അനുമതി നൽകുകയുണ്ടായി ല്ല. എന്നാൽ ഇൻഡ്യൻ ഭരണഘടന 136-ാം വകുപ്പ്പ്രകാരം അപ്പീൽ ബോധിപ്പിക്കുന്നതിന് പ്രത്യേകാനുമതി തേടിക്കൊണ്ട് കാതോലിക്കാ കക്ഷി സമർപ്പിച്ച ഹർജി സുപ്രീംകോടതി അനുവദിച്ചു. അതനുസരിച്ച് അപ്പീൽ വാദം കേട്ട ജ. ഫസൽ അലി, ജ. ബി. കെ. മുക്കർജി, ജ. എസ്. ആർ. ദാസ് എന്നിവരടങ്ങുന്ന കോൺസ്റ്റിറ്റ്യൂഷൻ ബഞ്ച് തിരു-കൊച്ചി ഹൈക്കോടതി വിധി അസ്ഥിരപ്പെടുത്തിക്കൊണ്ടും പാത്രിയർക്കീസ് ഭാഗം ഹൈക്കോടതിയിൽ കൊടുത്തിരുന്ന എല്ലാ പോയിന്റുകളിന്മേലും വീണ്ടും വാദം കേൾക്കാൻ ഹൈക്കോടതിയോട് നിർദ്ദേശിച്ചുകൊണ്ടും വിധിച്ചു. കാതോലിക്കാപക്ഷത്തേയ്ക്ക് എൻ. പി. എൻജിനീയറും, പാത്രിയർക്കീസ് പക്ഷത്തേക്ക് അച്ചുറാമുമാണ് വാദം നടത്തിയത്. ജ. കെ. ശങ്കരൻ, ജ. ജി. കുമാരപിള്ള, ജ. എം. എസ്. മേനോൻ എന്നിവർ ഉൾക്കൊള്ളുന്ന ബഞ്ച് വീണ്ടും വാദം കേട്ടു. ഇതിനിടെ സംസ്ഥാന പുനസംഘടനയെ

Malankara Orthodox TV

തുടർന്ന് 1956 നവംബർ 1-ന് കേരള സംസ്ഥാനം നിലവിൽ വരുകയും തിരു-കൊച്ചി ഹൈക്കോടതി കേരള ഹൈക്കോടതിയായിത്തീരുകയും ചെയ്തു. മേല്പറഞ്ഞ കേരള ഹൈക്കോടതി ഫുൾബഞ്ച് റിവ്യൂ ഹർജി ഏകകണ്ഠമായി തള്ളിക്കൊണ്ട് 31-12-1956-ൽ പാത്രിയർക്കീസ് ഭാഗത്തിന് അനുകൂലമായി വിധിച്ചു. പാത്രിയർക്കീസ് പക്ഷത്തേക്ക് കെ. പി. ഏബ്രഹാം, തൈക്കാട്ടു സുബ്രഹ്മണ്യയ്യർ എന്നിവരും, കാതോലിക്കാപക്ഷത്തേക്ക് ബാരിസ്റ്റർ എം. കെ. നമ്പ്യാരും ഹാജരായിരുന്നു. ഇതിനോടിടയിൽ പഴയസെമിനാരിയും മറ്റും കൈവശപ്പെടുത്താൻ പാത്രിയർക്കീസ് കക്ഷി തിരക്കിട്ട ശ്രമങ്ങൾ തുടങ്ങി. ഈ സാഹചര്യത്തിൽ വിധി നടത്ത് സ്റ്റേ ചെയ്യുന്നതിനും, സുപ്രീംകോടതിയിൽ അപ്പീൽ ബോധിപ്പിക്കുന്നതിനുള്ള സർട്ടിഫിക്കേറ്റ് ലഭിക്കുന്നതിനുമായി കാതോലിക്കാകക്ഷി ഹൈക്കോടതിയിൽ ഹർജികൾ സമർപ്പിച്ചു. എന്നാൽ സ്റ്റേ ഹർജി ഇതര ഹർജിയോടൊപ്പം കേൾക്കാൻ കോടതി അവധി വയ്ക്കുക മാത്രമാണ് ചെയ്തത്. റിവ്യൂ തള്ളിക്കൊണ്ടുള്ള ഹൈക്കോടതിവിധി നിർജ്ജീവമാക്കണമെന്നും, സ്റ്റേ ഹർജിയിന്മേൽ ഉടനടി ഉത്തരവു പാസ്സാക്കാൻ ഹൈക്കോടതിക്ക് നിർദ്ദേശം നൽകണമെന്നും ആവശ്യപ്പെട്ട് കാതോലിക്കാ കക്ഷിയിലെ ഫാ. കെ. സി. തോമസ് (പിന്നീട് തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ) തുടങ്ങി എട്ടുപേർ ചേർന്ന് സുപ്രീംകോടതിയിൽ റിവ്യൂ ഹർജി ബോധിപ്പിച്ചു. ഇതിന്മേൽ വിധിനടത്തു സ്റ്റേ ചെയ്തുകൊണ്ട് സുപ്രീംകോടതി 1957 മാർച്ച് 4-ന് ഉത്തരവായി. കാതോലിക്കാകക്ഷി 1958 മാർച്ചിൽ സുപ്രീംകോടതിയിൽ അപ്പീൽ (1958-ലെ C. A. 267-ാം നമ്പർ) ഫയൽ ചെയ്യുകയും കേസ് കേട്ട കോൺസ്റ്റിറ്റ്യൂഷൻ ബഞ്ച് 1958 സെപ്റ്റംബർ 12-ന് അപ്പീൽ അനുവദിച്ച് വിധി പ്രഖ്യാപിക്കുകയും ചെയ്തു.]

കാതോലിക്കാപക്ഷത്തിന് ദോഷകരമായി ഭവിച്ച ഹൈക്കോടതി ഫുൾബഞ്ചിന്റെ വിധി (1946 ഓഗസ്റ്റ് 8-ലെ വിധി) റിവ്യൂ ചെയ്യണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് കാതോലിക്കാപക്ഷം തിരുവിതാംകൂർ ഹൈക്കോടതിയിൽ ഹർജി സമർപ്പിച്ചു. തിരുവിതാംകൂർ ഹൈക്കോടതി തിരു-കൊച്ചി ഹൈക്കോടതിയായി മാറിയശേഷം 1951 ഡിസംബർ 21-ന് റിവ്യൂ ഹർജി തള്ളിക്കൊണ്ട് വിധിയായി (ഇതിന്മേൽ സുപ്രീംകോടതിയിൽ അപ്പീൽ ബോധിപ്പിക്കാൻ ഹൈക്കോടതി അനുമതി നൽകാതിരുന്നതിനാൽ) പ്രതികൾ ഇൻഡ്യൻ ഭരണഘടന 136-ാം വകുപ്പുപ്രകാരം അപ്പീൽ ബോധിപ്പിക്കാൻ പ്രത്യേകാനുമതി ആവശ്യപ്പെട്ടുകൊണ്ടുള്ള ഹർജി ഈ കോടതിയിൽ (സുപ്രീംകോടതിയിൽ) സമർപ്പിക്കുകയും, കോടതി ആയത് അനുവദിക്കുകയും ചെയ്തു. ഇതനുസരിച്ച് പ്രതികൾ സമർപ്പിച്ച 1952-ലെ 193-ാം നമ്പർ സിവിൽ അപ്പീൽ അനുവദിച്ച് തിരു-കൊച്ചി ഹൈക്കോട

Malankara Orthodox TV

തിവിധി അസ്ഥിരപ്പെടുത്തിക്കൊണ്ടും, റിവ്യൂ ഹർജി അനുവദിച്ച് 1119 -ലെ എ. എസ്. 1-ാം നമ്പർ അപ്പീൽ മുഴുവനായി എല്ലാ പോയിന്റുളിന്മേലും വീണ്ടും വാദം കേൾക്കാൻ ഹൈക്കോടതിയോടു നിർദ്ദേശിച്ചുകൊണ്ടും ഈ കോടതി 1954 മെയ് 21-ന് വിധി പ്രഖ്യാപിച്ചു. ഇതിന്മേൽ തിരു-കൊച്ചി ഹൈക്കോടതി അപ്പീൽ വീണ്ടും കേട്ടു. വാദങ്ങൾ 1956 സെപ്റ്റംബർ 15-ന് ആരംഭിച്ച് ഒക്ടോബർ ആദ്യവാരം അവസാനിക്കുകയും, കേസ് വിധി പറയാൻ കോടതി അവധി വയ്ക്കുകയും ചെയ്തു. സംസ്ഥാന പുനസംഘടനാ നിയമപ്രകാരം 1956 നവംബർ ഒന്നിന് കേരളസംസ്ഥാനവും, കേരള ഹൈക്കോടതിയും നിലവിൽ വന്നു. അതേ ജഡ്ജിമാർ തന്നെ 1956 ഡിസംബറിൽ ചില വിവരങ്ങൾ തേടിക്കൊണ്ട് അപ്പീൽ ഔപചാരികമായി പുതുതായി കേട്ടശേഷം 1956 ഡിസംബർ 31-ന് വാദികളുടെ (പാത്രിയർക്കീസ് ഭാഗത്തിന്റെ) അപ്പീൽ അനുവദിച്ചുകൊണ്ട് ഏകകണ്ഠമായി വിധി പ്രഖ്യാപിച്ചു.

## കേസ് സുപ്രീംകോടതിയിൽ

കേരള ഹൈക്കോടതി 1957 മാർച്ച് 21-ന് ഭരണഘടന 133-ാം വകുപ്പനുസരിച്ച് അപ്പീൽ ബോധിപ്പിക്കുന്നതിനുള്ള സർട്ടിഫിക്കേറ്റ് നൽകിയതുപ്രകാരം, അസൽ 1-ാം പ്രതി മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ, നീണ്ട വ്യവഹാര നടപടികൾക്കിടയിൽ മറ്റ് കക്ഷികൾ മരിച്ചുപോയതിനാൽ, അസൽ 3-ാം വാദി തുകലൻ പൗലോ അവിരായെയും, അസൽ 7-ാം പ്രതി കുര്യൻ ജോർജ് ശെമ്മാശനെയും അപ്പീൽ പ്രതികളാക്കി ഈ കോടതിയിൽ (സുപ്രീംകോടതിയിൽ) ഈ അപ്പീൽ ബോധിപ്പിച്ചു.

കേസ് നിലവിലിരിക്കെ ഒന്നാം അപ്പീൽ പ്രതി മരണമടയുന്നതായാൽ, കേസ് നടത്തിപ്പിനായി ഈ കോടതിയുടെ 1957 ഏപ്രിൽ 22-ലെ ഉത്തരവുപ്രകാരം പാത്രിയർക്കീസ് കക്ഷി (മണർകാട് പള്ളിയിൽ 1957 ജൂണിൽ യോഗം ചേർന്ന്) ഏബ്രഹാം മാർ ക്ലിമ്മീസ് മെത്രാപ്പോലീത്തായെ മലങ്കര മെത്രാപ്പോലീത്താ ആയും, വി. എം. ഗീവറുഗീസ് കത്തനാരെ വൈദികട്രസ്റ്റിയായും തെരഞ്ഞെടുക്കുകയും അവരെയും അപ്പീൽ പ്രതികളായി കക്ഷി ചേർക്കുകയും ചെയ്തു.

ഇതിനിടയിൽ 1957 ഏപ്രിൽ 17-ന് ഭരണഘടന 32-ാം വകുപ്പ് പ്രകാരം കാതോലിക്കാ കക്ഷിയിൽപെട്ട 8 പേർ (ഫാ. കെ. സി. തോമസ് - പിന്നീട് തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ - മുതൽപേർ) ചേർന്ന് ഒരു ഹർജി ഈ കോടതിയിൽ ഫയൽ ചെയ്യുകയുണ്ടായി. കേരള ഹൈക്കോടതി 1119-ലെ A. S. 1-ാം നമ്പർ കേസിൽ 1956 ഡിസംബർ 31-ന് പുറപ്പെടുവിച്ച ഉത്തരവ് റദ്ദാക്കുന്നതിന് സെർഷിയോറാറി റിട്ടോ, ഉചിതമായ

Malankara Orthodox TV

മറ്റ് ഉത്തരവോ, ആജ്ഞയോ, റിട്ടോ പുറപ്പെടുവിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ടുള്ള ഹർജിയായിരുന്നു അത്. അപ്പീലിനോടൊപ്പം കേൾക്കുന്നതിന് ആ ഹർജിയും വന്നിട്ടുണ്ട്.

### പ്രാരംഭ തടസ്സവാദം

അപ്പീലിന്റെ നിലനിൽപ്പിനെ സംബന്ധിച്ച് ഒരു പ്രാരംഭ തടസ്സവാദം അപ്പീൽ പ്രതിയുടെ അഭിഭാഷകൻ ടി. എൻ. സുബ്രഹ്മണ്യയ്യർ ഉന്നയിച്ചു. കേരള ഹൈക്കോടതിയുടെ ഈ കേസിലെ അവസാനവിധി 1956 ഡിസംബർ 13-ന് ആണ് ഉണ്ടായതെങ്കിലും അത് 1946 ഓഗസ്റ്റ് 8-ന് പ്രഖ്യാപിക്കപ്പെട്ട തിരുവിതാംകൂർ ഹൈക്കോടതിയുടെ ഭൂരിപക്ഷ ഡിക്രി പുനസ്ഥാപിക്കുക മാത്രമാണ് ചെയ്തിട്ടുള്ളതെന്നും, അതുപ്രകാരം ആ ഡിക്രി ഇൻഡ്യൻ ഭരണഘടന നിലവിൽ വരുന്നതിനുമുമ്പ് പാസ്സാക്കപ്പെട്ടതാകയാൽ അതിന് ഭരണഘടന 133-ാം വകുപ്പ് അനുസരിച്ച് അപ്പീൽ ഇല്ലാതാകുന്നുവെന്നുമുള്ള അടിസ്ഥാനത്തിലാണ് അദ്ദേഹം വാദിച്ചത്. എന്തായാലും അഭിഭാഷകൻ ഈ പ്രാരംഭ തടസ്സവാദത്തിൽ കാര്യമായി ശഠിച്ചുനിന്നില്ല. ഏതുനിലയിലും അത് ഭരണഘടന 32-ാം വകുപ്പുപ്രകാരമുള്ള ഹർജിയെ ഒരുവിധത്തിലും ബാധിക്കുന്നതുമല്ല. ഈ സാഹചര്യങ്ങളിൽ പ്രാരംഭ തടസ്സവാദം നിലനിൽക്കാത്തതാകയാൽ തള്ളിക്കളയുന്നു എന്നല്ലാതെ, അതെക്കുറിച്ച് കൂടുതലായി യാതൊന്നും പറയേണ്ട ആവശ്യമില്ല.

### യോഗവും തെരഞ്ഞെടുപ്പും അസാധു

ട്രസ്റ്റികൾ തങ്ങളാണെന്ന് അവകാശപ്പെട്ടും, തങ്ങളുടെ ഈ അവകാശം സ്ഥാപിച്ചുകിട്ടണമെന്നും, പ്രതികൾ ട്രസ്റ്റികളല്ലെന്ന് പ്രഖ്യാപിക്കണമെന്നും, ട്രസ്റ്റ് സ്വത്തുക്കളുടെ കൈവശവും ആനുഷംഗികങ്ങളായുള്ള മറ്റ് നിവൃത്തികളും തങ്ങൾക്ക് ലഭിക്കണമെന്നും ആവശ്യപ്പെട്ടുകൊണ്ട് വാദികൾ കൊണ്ടുവന്നിട്ടുള്ള വ്യവഹാരത്തിൽ നിന്നാണ് ഇപ്പോഴത്തെ അപ്പീൽ ആവിർഭവിച്ചിട്ടുള്ളത്. ഇപ്രകാരമുള്ള ഒരു കേസിൽ വാദികൾക്ക് വിജയിക്കണമെങ്കിൽ അത് അവരുടേതായ അവകാശത്തെളിവിന്റെ ബലത്തിന്മേലായിരിക്കണമെന്നത് തികച്ചും സ്പഷ്ടമാണ്. ഈ വ്യവഹാരത്തിൽ വാദികൾ ട്രസ്റ്റിന്മേലുള്ള അവകാശം, 1935 ഓഗസ്റ്റ് 22-ന് കരിങ്ങാശ്രയിൽ ചേർന്നുവെന്ന് അവകാശപ്പെടുന്ന പള്ളിപ്രതിപുരുഷയോഗത്തിൽ നടന്ന തങ്ങളുടെ തെരഞ്ഞെടുപ്പിന്മേലാണ് അടിസ്ഥാനപ്പെടുത്തിയിരിക്കുന്നത്. പ്രസ്തുതയോഗത്തിൽ അസൽവാദിയെ മലങ്കരമെത്രാപ്പോലീത്താ ആയും, രണ്ടും മൂന്നും വാദികളെ യഥാക്രമം വൈദികട്രസ്റ്റിയും അത്മായട്രസ്റ്റിയുമായും തെരഞ്ഞെടുത്തുവെന്നു പറയപ്പെടുന്നു. കാതോലിക്കാ കക്ഷിയിലെ അംഗങ്ങൾക്ക് എന്തെങ്കിലും അറിയി

Malankara Orthodox TV

പ്പുനൽകാതെയാണ് പ്രസ്തുതയോഗം നടത്തിയതെന്നത് തർക്കമറ്റ കാര്യമാണ്. കാതോലിക്കാ പക്ഷക്കാർ സഭയ്ക്ക് ഇതരരായിത്തീർന്നുവെന്നു അവർ തികച്ചും തെറ്റായി കരുതുകയുണ്ടായി. ഈ നിലപാടിന്റെ ന്യായീകരണത്തിനുവേണ്ടി അവർ അർദ്ധമനസ്സോടെയെങ്കിലും, വിശ്വാസവിപരീതികളുമായി ഒന്നും ആയിക്കൂടാ എന്ന് വിശ്വാസികളോട് ആജ്ഞാപിക്കുന്ന കല്പനയെ (Z അക്കം) പറ്റി പരാമർശനം നടത്തുന്നുണ്ട്. ആ പ്രശ്നത്തിന്മേൽ ഞങ്ങളുടെ തീരുമാനം ഇപ്രകാരമാണ്. പ്രതികളും അവരുടെ കക്ഷിക്കാരും അതുകൊണ്ടുതന്നെ സിവിൽകോടതിയുടെ ദൃഷ്ടിയിൽ വേദവിപരീതികളോ, സഭയ്ക്ക് ഇതരരോ, സഭ വിട്ടുപോയവരോ ആകുന്നില്ല. അതിനാൽ യോഗം വിളിച്ചുകൂട്ടിയ ആളിന്റെ അർഹത സംബന്ധിച്ച പ്രശ്നത്തിന് ഉപരിയായി, ബന്ധപ്പെട്ട പള്ളികൾക്കെല്ലാം അറിയിപ്പു നൽകാതെയാണ് അത് വിളിച്ചുകൂട്ടിയതെന്നതുകൊണ്ട് അതു സാധുവായ യോഗമായിരുന്നില്ലെന്നും, അതിനാൽ വാദികളുടെ തെരഞ്ഞെടുപ്പ് അസാധുവാണെന്നും അവശ്യമായും വരുന്നതാണ്. അവരുടെ കേസ് (വസ്തു) ഒഴിപ്പിക്കൽ സ്വഭാവത്തിലുള്ള ഒന്നായിരിക്കുന്നതിനാൽ, ട്രസ്റ്റിമാരെന്ന നിലയിലുള്ള അവകാശം അവർക്കില്ലാത്തതിനാൽ അത് തീർച്ചയായും പരാജയപ്പെടേണ്ടതാണ്.

അപ്പീൽ പ്രതികളുടെ അഭിഭാഷകൻ ഈ വൈഷമ്യം തരണം ചെയ്യുന്നതിന് ട്രസ്റ്റികൾ എന്ന നിലയിൽ മാത്രമല്ല, മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമുദായത്തിലെ അംഗങ്ങൾ എന്നുള്ള വ്യക്തിപരമായ നിലയിലുമാണ് വാദികൾ ഇപ്പോഴത്തെ വ്യവഹാരം ഫയൽ ചെയ്തിട്ടുള്ളതെന്ന് തർക്കിക്കുന്നു. സഭാംഗങ്ങൾ എന്ന നിലയിൽ തങ്ങൾ ഉൾപ്പെടുന്ന സമുദായത്തിലെ എല്ലാ അംഗങ്ങൾക്കും വേണ്ടിയുള്ളതായ ട്രസ്റ്റ് സ്വത്തുക്കളുടെ സംരക്ഷണാർത്ഥം, കോടതി മുമ്പാകെ വരുന്നതിന് അവർക്ക് അവകാശമുണ്ടെന്നാണ് അദ്ദേഹത്തിന്റെ വാദം. ഇപ്പോഴത്തേത് ഒരു പ്രാതിനിധ്യ വ്യവഹാരമോ, ഇൻഡ്യൻ സിവിൽ നടപടി നിയമം 92-ാം വകുപ്പിന് അനുരൂപമായ തിരുവിതാംകൂർ സിവിൽ നടപടി നിയമം 72-ാം വകുപ്പു പ്രകാരമുള്ള ഒരു വ്യവഹാരമോ അല്ലെന്നും, അതുകൊണ്ട് സഭവക സ്വത്തുക്കളിന്മേൽ ട്രസ്റ്റികളെന്ന നിലയിൽ പ്രതികൾക്കുള്ള അവകാശത്തിന്റെ നിയമസാധുതയെ ചോദ്യം ചെയ്യാവുന്നതല്ലെന്നും, പ്രതി - അപ്പീൽ വാദിയുടെ (അസൽ കേസിലെ പ്രതിയും അപ്പീൽ കേസിലെ വാദിയും) അഭിഭാഷകൻ തർക്കിക്കുന്നു. പ്രതികളെ ട്രസ്റ്റി സ്ഥാനത്തുനിന്നു നീക്കം ചെയ്യണമെന്ന ഉദ്ദേശ്യത്തിൽ സമുദായാംഗങ്ങൾ എന്ന വ്യക്തിപരമായ നിലയിൽ ഈ കേസ് നടത്താൻ വാദികൾക്ക് അവകാശമുണ്ടായിരിക്കാമെങ്കിൽ തന്നെയും, പ്രതികൾക്ക് ട്രസ്റ്റികളെന്ന നിലയിലുള്ള അവകാശമില്ലെന്ന് സ്ഥാപിക്കുന്നതിനുള്ള തെളി

Malankara Orthodox TV

വുഭാരം വാദികൾക്കാണെന്നും, അല്ലാതെ തങ്ങൾക്ക് ട്രസ്റ്റികളെന്ന നിലയിലുള്ള അവകാശമില്ലെന്ന് സ്ഥാപിക്കണമെന്ന് ആവശ്യപ്പെട്ടു കോടതിയിൽ എത്തിയിട്ടില്ലാത്തതായ പ്രതികൾക്കല്ലെന്നും അദ്ദേഹം ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

ഇരുകക്ഷികളും അവരവരുടെ തെളിവുകൾ നൽകിക്കഴിഞ്ഞിരിക്കെ, കേസിന്റെ അന്ത്യമായപ്പോൾ തെളിവുഭാരം സംബന്ധിച്ച പ്രശ്നം വളരെ വലിയ പ്രാധാന്യമുള്ള ഒന്നല്ല. എല്ലാ വസ്തുതകളും തെളിവുകളും പരിഗണിച്ചുകൊണ്ട് കോടതിക്ക് ഒരു തീരുമാനത്തിൽ എത്തേണ്ടതായാണിരിക്കുന്നത്. കൂടാതെ അന്യായത്തിന്റെ ശീർഷകത്തിലോ, അന്യായത്തിലോ ഈ വ്യവഹാരം തങ്ങൾക്കും, സമുദായത്തിലെ മറ്റ് എല്ലാ അംഗങ്ങൾക്കും വേണ്ടിയാണ് നടത്തുന്നതെന്ന് അവകാശപ്പെട്ടിട്ടില്ലെങ്കിലും, ഇൻഡ്യൻ സിവിൽ നിയമം ഓർഡർ 1, റൂൾ 8-ന് അനുരൂപമായി തിരുവിതാംകൂർ സിവിൽ നടപടി നിയമത്തിലുള്ള വ്യവസ്ഥകൾപ്രകാരം നടപടികൾ എടുത്തു. അതുകൊണ്ട് ഈ അപ്പീലിൽ നിന്ന് ഉന്നീതമാകുന്ന പ്രശ്നങ്ങൾ, വാദികൾക്ക് മലങ്കര സുറിയാനി ക്രിസ്ത്യാനി സമുദായാംഗങ്ങൾ എന്ന നിലയിൽ അവർക്കുവേണ്ടി മാത്രമല്ല, സമുദായത്തിലെ എല്ലാ അംഗങ്ങൾക്കുവേണ്ടിയും ഈ വ്യവഹാരം നടത്തുന്നതിന് അവകാശമുണ്ടായിരുന്നു എന്ന അടിസ്ഥാനത്തിൽ തീരുമാനിക്കാനാണ് ഞങ്ങൾ പോകുന്നത്.

വാദികൾ ആദ്യമായി ശ്രമിക്കുന്നത് പ്രതികൾ വേദവിപരീതികളോ, സഭയ്ക്ക് ഇതരരോ, ഒരു പുതിയ സഭ സ്ഥാപിച്ചുകൊണ്ട് സ്വയമേവ സഭയ്ക്ക് വെളിയിൽ പോയവരോ ആണെന്നും, തൽഫലമായി മലങ്കര യാക്കോബായ സുറിയാനിസഭയിലെ അംഗത്വവും സഭാസ്വത്തുക്കളുടെ ട്രസ്റ്റിസ്ഥാനവും അവർക്ക് നഷ്ടപ്പെട്ടുവെന്നുമുള്ള വാദങ്ങളിലൂടെ, അവരുടെ അവകാശത്തിന് ഭ്രംശം വരുത്തുന്നതിനാണ്. ഇരുഭാഗക്കാരും ഞങ്ങളുടെ മുമ്പാകെ കൊണ്ടുവന്ന വാദങ്ങളുടെ വലിയഭാഗം പ്രതികളുടെ അവകാശം ഹനിക്കുന്നതിന് ഈ വ്യവഹാരത്തിൽ ഇപ്പോൾ വാദികൾ മുന്നോട്ടുകൊണ്ടുവന്നിരിക്കുന്ന തർക്കങ്ങൾ വട്ടിപ്പണക്കേസിലെ (1088-ലെ O. S. 94-ാം നമ്പർ) അന്തിമ വിധി (256 അക്കം) മൂലവും, വാദികളുടെ വീഴ്ചമൂലം സസ്പെൻഷൻ കേസ് (1104-ലെ O. S. രണ്ടാം നമ്പർ) തള്ളിക്കളഞ്ഞതിന്റെ വെളിച്ചത്തിൽ ഇൻഡ്യൻ സിവിൽ നടപടി നിയമത്തിലെ ഓർഡർ 9 റൂൾ 9-ന് അനുരൂപമായി കേരള സിവിൽ നടപടി നിയമത്തിലുള്ള വ്യവസ്ഥകൾ കൊണ്ടും എത്രകണ്ട് തീരുമാനിക്കപ്പെട്ടിട്ടുണ്ട് എന്നതിനെയാണ് കേന്ദ്രീകരിച്ചിരിക്കുന്നത്.

വിവിധ കേസുകളിലെ കക്ഷികളുടെ സാരൂപ്യം സംബന്ധിച്ച പ്രശ്നം തീർച്ചയായും മുൻപന്തിയിൽ വരുന്നുണ്ട്. വട്ടിപ്പണക്കേസിൽ (1088-ലെ

Malankara Orthodox TV

O. S. 94-ാം നമ്പർ) ജില്ലാക്കോടതി 1919 സെപ്റ്റംബർ 15-ന് പുറപ്പെടുവിച്ച വിധിയുടെ (255 അക്കം) 3-ാം ഖണ്ഡികയിൽ കാണുന്നപ്രകാരം, കോടതിയുടെ അനുവാദത്തോടെ ഈ വ്യവഹാരം മലങ്കരയിലെ യാക്കോബായ സുറിയാനി ക്രിസ്ത്യാനികൾക്കുവേണ്ടിയുള്ള ഒരു പ്രാതിനിധ്യ വ്യവഹാരമായി രൂപാന്തരപ്പെടുത്തി. അതുകൊണ്ട് വട്ടിപ്പണക്കേസിലെ തീരുമാനം മലങ്കര യാക്കോബായ സുറിയാനി സമുദായത്തിലെ എല്ലാ അംഗങ്ങൾക്കും ബന്ധിതമായിരിക്കേണ്ടതാണ്. വട്ടിപ്പണക്കേസിലെ 4 മുതൽ 6 വരെ പ്രതികളുടെ താല്പര്യങ്ങളെ പ്രതിനിധാനം ചെയ്യുന്നവരായ ഇപ്പോഴത്തെ കേസിലെ വാദികൾ തന്നെ, തങ്ങളുടെ അന്യായത്തിലെ 6, 9, 32 ഖണ്ഡികകളിൽ പരാമർശിച്ചിരിക്കുന്ന പ്രശ്നങ്ങളെ സംബന്ധിച്ചിടത്തോളമുള്ള വട്ടിപ്പണക്കേസിലെ വിധി, ഈ കേസിലെ കക്ഷികൾക്കിടയിൽ നിയമതടസ്സമായി വർത്തിക്കുമെന്നതിനെ ആശ്രയമാക്കുന്നുണ്ട്. ഇപ്പോഴത്തെ വ്യവഹാരത്തിൽ വാദികൾ ഫയൽ ചെയ്തിട്ടുള്ള അപ്പീലിന് അടിസ്ഥാനമായ കാരണങ്ങളിൽ 55-ാം ഖണ്ഡികയിൽ മറ്റു പല കാര്യങ്ങൾക്കുമിടയിൽ, വട്ടിപ്പണക്കേസിന്റെ അപ്പീൽ വിധി (256 അക്കം) ആ കേസിൽ തീരുമാനിച്ചിട്ടുള്ള പോയിന്റുകളുടെ കാര്യത്തിൽ നിയമതടസ്സമായി വർത്തിക്കുമെന്ന് തീരുമാനിക്കേണ്ടതായിരുന്നുവെന്ന തർക്കം മുന്നോട്ടു വച്ചിട്ടുണ്ട്. ഇപ്പോഴത്തെ കേസിലെ 1-ാം വാദി വട്ടിപ്പണക്കേസിലെ 42-ാം പ്രതിയും 2-ാം വാദി വട്ടിപ്പണക്കേസിലെ 2-ാം പ്രതിയും ആയിരുന്നുവെന്നതും ഓർത്തിരിക്കേണ്ടതാണ്. ഈ സാഹചര്യത്തിൽ നിയമതടസ്സവാദം പ്രയോഗിക്കുന്നതിനുള്ള മറ്റു വ്യവസ്ഥകൾ തൃപ്തികരമാണെങ്കിൽ, ഈ വ്യവഹാരത്തിലെ പോയിന്റുകളെ സംബന്ധിച്ച് നിയമതടസ്സവാദം ബാധകമാക്കേണ്ട കക്ഷികളുടെ കാര്യത്തിൽ ഞങ്ങൾക്ക് എന്തെങ്കിലും ബുദ്ധിമുട്ടുള്ളതായി തോന്നുന്നില്ല.

ഇപ്പോഴത്തെ വ്യവഹാരത്തിൽ കക്ഷികൾക്കിടയിൽ തർക്കവിഷയമായിരിക്കുന്ന കാര്യങ്ങൾ എന്തെല്ലാമാണെന്നു നിർണ്ണയിക്കുന്നതിന്, അന്യായം അല്പം വിശദമായി വിശകലനം ചെയ്യേണ്ടതുണ്ട്. മലങ്കര യാക്കോബായ സുറിയാനിസഭയുടെ വകയാണെന്ന് അവകാശപ്പെടുന്നതും, സഭ തെരഞ്ഞെടുക്കുന്ന മൂന്നു ട്രസ്റ്റികൾ - മലങ്കര മെത്രാപ്പോലീത്തായും, ഒരു വൈദികനും ഒരു അൽമായനും - ചേർന്ന് ഭരിക്കേണ്ടതുമായ സ്വത്തുക്കളെപ്പറ്റിയാണ് അന്യായത്തിലെ 1, 2 ഖണ്ഡികകളിൽ പരാമർശിച്ചിരിക്കുന്നത്. ഈ തർക്കങ്ങളുടെ പശ്ചാത്തലത്തിൽ ഉൾക്കൊള്ളുന്നതും, മുകളിൽ സംഗ്രഹിച്ചു പറഞ്ഞിട്ടുള്ളതുമായ ശ്രദ്ധേയ വസ്തുതകൾ തുടർന്ന് 3 മുതൽ 12 വരെ ഖണ്ഡികകളിൽ വിവരിച്ചിട്ടുണ്ട്. ഇതിനുശേഷം 13, 14 ഖണ്ഡികകളിൽ 1935 ഓഗസ്റ്റിൽ കരിങ്ങാശ്രയിൽ നടത്തിയെന്നു പറയുന്ന മലങ്കര അസോസിയേഷൻ യോഗത്തെക്കുറിച്ച് പരാ

Malankara Orthodox TV

മർശിച്ചിരിക്കുന്നു. ഈ യോഗം ഒന്നാം വാദിയെ മലങ്കര മെത്രാപ്പോലീത്തായായും, രണ്ടും മൂന്നും വാദികളെ യഥാക്രമം വൈദികട്രസ്റ്റിയും അൽമായ ട്രസ്റ്റിയുമായും തെരഞ്ഞെടുത്തെന്നും, രണ്ടും മൂന്നും പ്രതികളെ ട്രസ്റ്റിസ്ഥാനങ്ങളിൽ നിന്ന് നീക്കം ചെയ്തെന്നും അവകാശപ്പെടുന്നുണ്ട്. സഭാസ്വത്തുക്കളുടെ കൈവശത്തിനുള്ള വാദികളുടെ അവകാശവാദത്തിന്റെ ന്യായങ്ങൾ 15-ാം ഖണ്ഡികയിൽ വ്യക്തമാക്കിയിരിക്കുന്നു. എം. ഡി. സെമിനാരിയിൽ 1934 ഡിസംബറിൽ നടത്തിയതായി അവകാശപ്പെടുന്ന അസോസിയേഷൻ യോഗം, തന്നെ മലങ്കര മെത്രാപ്പോലീത്താ ആയും, സഭാ സ്വത്തുക്കളുടെ ട്രസ്റ്റിയായും തെരഞ്ഞെടുത്തുവെന്നതിനെ അടിസ്ഥാനമാക്കിയുള്ള ഒന്നാം പ്രതിയുടെ അവകാശവാദങ്ങളെ 16 മുതൽ 21 വരെ ഖണ്ഡികകളിൽ വാദികൾ നിരാകരിച്ചിരിക്കുകയാണ്. ഈ യോഗം അർഹനായ ഏതെങ്കിലും ആൾ വിളിച്ചുകൂട്ടിയതല്ലെന്നും, എല്ലാ പള്ളികൾക്കും ഇതേപ്പറ്റി യഥാവിധിയുള്ള അറിയിപ്പു നൽകിയിരുന്നില്ലെന്നുമാണ് ആരോപിച്ചിരിക്കുന്നത്. ഇരുപത്തിരണ്ടാം ഖണ്ഡികയിൽ ഒന്നാം പ്രതി ഇതിൽ പ്രസ്താവിച്ചിരിക്കുന്ന കാരണങ്ങൾകൊണ്ടും 26-ാം ഖണ്ഡികയിൽ കൂടുതൽ പ്രത്യേകമായി ഇനംതിരിച്ചു പറഞ്ഞിട്ടുള്ള കാര്യങ്ങൾ കൊണ്ടും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് അയോഗ്യനും അനർഹനുമാണെന്ന് പറഞ്ഞിരിക്കുന്നു. ഇതിലേക്ക് അഞ്ചു കാരണങ്ങളാണ് പ്രസ്താവിച്ചിട്ടുള്ളത്. പ. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരങ്ങളെ നിരാകരിക്കുകയോ നിഷേധിക്കുകയോ ചെയ്തുവെന്നതിന് തുല്യമായി വിശേഷിക്കപ്പെടുന്നതാണ് ഇവ ഓരോന്നും. വേദവിപരീതമെന്ന് പരാമർശിച്ചിരിക്കുന്ന പ്രവൃത്തികളെയും അവകാശവാദങ്ങളെയും കുറിച്ചുള്ളതാണ് 23, 25 ഖണ്ഡികകളിൽ ചിട്ടയോടെ വിവരിച്ചിരിക്കുന്നതായ തർക്കങ്ങൾ. ഒന്നാം പ്രതിയും, അദ്ദേഹവുമായി സഹകരിക്കുകയും, അദ്ദേഹത്തെ പിന്തുണയ്ക്കുകയും ചെയ്ത രണ്ടും മൂന്നും പ്രതികളും അതുകൊണ്ടുതന്നെ വേദവിപരീതികളും മലങ്കര യാക്കോബായ സുറിയാനി സഭയ്ക്ക് ഇതരരുമായിട്ടുണ്ടെന്നും തർക്കങ്ങളിൽ പറയുന്നുണ്ട്.

ഈ അപ്പീലിന്മേലുള്ള ഞങ്ങളുടെ തീരുമാന കാര്യങ്ങൾ സംബന്ധിച്ച് വളരെ പ്രാധാന്യം അർഹിക്കുന്നതാണ് അന്യായത്തിലെ 26-ാം ഖണ്ഡിക. അതിൽ ഇപ്രകാരം പറയുന്നു:

"പ്രതികളും അവരുടെ കക്ഷികളും പുരാതന യാക്കോബായ സുറിയാനി സഭയിൽ നിന്നു സ്വയമേവ വേർപിരിഞ്ഞ്, 'മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ' എന്ന പേരിൽ അവർക്കായി ഒരു പുതിയ സഭ സ്ഥാപിച്ചു. ആ സഭയുടെ വിശ്വാസങ്ങളും വിശ്വാസപ്രമാണങ്ങളും പ്രകാരം, പ. പാത്രിയർക്കീസിന്റെ മാത്രം അധികാരങ്ങളിൽപെടുന്ന പ്രത്യേകാവകാശങ്ങളായ മൂറോൻ കൂദാശ ചെയ്യുക, മെത്രാപ്പോലീത്താ

മാരെ വാഴിക്കുക, സ്താത്തിക്കോൻ നൽകുക, മെത്രാപ്പോലീത്താമാർക്ക് ഇടവകകൾ വിഭജിച്ചു കൊടുക്കുക മുതലായ പ്രവൃത്തികൾ, ഒന്നാം പ്രതിക്കും മറ്റുള്ളവർക്കും പാത്രിയർക്കീസിന്റെ ഏതെങ്കിലും ആശ്രയം കൂടാതെ തന്നെ നിർവ്വഹിക്കാൻ കഴിയുന്നതാണ്. കൂടാതെ പ. പാത്രിയർക്കീസിനു ചെല്ലേണ്ട റശീസ്സാ മേല്പറഞ്ഞ സഭയുടെ കാതോലിക്കാ പദവിയിലിരിക്കുന്ന ആളിനു നൽകുന്നതിനും വ്യവസ്ഥ ചെയ്തിട്ടുണ്ട്. ചുരുക്കത്തിൽ പ. പാത്രിയർക്കീസിനോട് യാതൊരു ബന്ധവും കൂടാതെയും, അദ്ദേഹത്തെ നിരാകരിച്ചും നിഷേധിച്ചുംകൊണ്ടും, പ്രസ്തുത സഭയുടെ സ്ഥായിയായ ഭരണഘടനയ്ക്കുവേണ്ടി വ്യവസ്ഥ ചെയ്യുന്ന ഈ പ്രവൃത്തി അവ്വണ്ണം വേദവിപരീതമാകുന്നതാണ്. പുരാതന യാക്കോബായ സുറിയാനിസഭയുടെ അംഗത്വം അവകാശപ്പെടുന്നതിന് പ്രതികൾക്ക് അവകാശമില്ലാത്തതാകുന്നു. യാക്കോബായ സുറിയാനി സഭയുടെ ട്രസ്റ്റികളാകുന്നതിനോ, സഭയിൽ ഏതെങ്കിലും സ്ഥാനം വഹിക്കുന്നതിനോ, സഭയിൽ നിന്ന് എന്തെങ്കിലും പ്രയോജനം അനുഭവിക്കുന്നതിനോ, ഇക്കാരണങ്ങളാൽ കൂടിയും പ്രതികൾ അയോഗ്യരും അനർഹരുമായിത്തീർന്നിട്ടുണ്ട്.”

അതിൽ പ്രസ്താവിച്ചിരിക്കുന്ന ഭരണഘടന 1934 ഡിസംബറിൽ എം. ഡി. സെമിനാരിയിൽ കൂടിയ യോഗത്തിൽ അംഗീകരിച്ചതെന്നു പറയുന്ന ഭരണഘടന (AM അക്കം) ആണെന്ന് അനുമാനിക്കാവുന്നതാണ്. ട്രസ്റ്റികൾ എന്ന നിലയിൽ മാത്രമല്ല, സമുദായാംഗങ്ങൾ എന്ന വ്യക്തിപരമായ നിലയിലും വ്യവഹാരം നടത്തുന്നതിന് അധികാരമുണ്ടെന്നുള്ള വാദികളുടെ അവകാശവാദം ഉൾക്കൊള്ളുന്ന 35-ാം ഖണ്ഡിക ശ്രദ്ധിക്കേണ്ടതൊഴിച്ചാൽ, അന്യായത്തിലെ ബാക്കി ആരോപണങ്ങളെ സംബന്ധിച്ച് സൂക്ഷ്മപരിശോധനയൊന്നും നടത്തേണ്ട ആവശ്യമില്ല.

നിയമാനുസൃത ട്രസ്റ്റികളായി തങ്ങളെ പ്രഖ്യാപിക്കേണ്ടതാണെന്ന് അവകാശപ്പെട്ടുകൊണ്ട് വാദികൾ താഴെപ്പറയുന്ന കാര്യങ്ങളും ആവശ്യപ്പെട്ടു. സഭാസ്വത്തുക്കൾ കൈവശം വച്ചുകൊണ്ടിരിക്കാൻ പ്രതികൾക്ക് അവകാശമില്ലെന്നു പ്രഖ്യാപിക്കണം. വ്യവഹാരസ്വത്തുക്കൾ വച്ചൊഴിയാൻ പ്രതികളെ നിർബന്ധിതരാക്കുകയും, അവ വാദികളുടെ കൈവശത്തിൽ വിട്ടുകൊടുക്കുകയും വേണം. സ്വത്തുക്കൾ തെറ്റായി കൈവശം വച്ചിരുന്ന കാലത്തെ ആദായങ്ങൾ ഏല്പിക്കാനും, ഭരണത്തിന്റെയും, വരുമാനത്തിന്റെയും കണക്കുകൾ ബോദ്ധ്യപ്പെടുത്തുന്നതിനും പ്രതികൾക്ക് ആജ്ഞ നൽകണം. ട്രസ്റ്റികളായി പ്രവർത്തിക്കുന്നതിൽ നിന്ന് പ്രതികളെ നിരോധിക്കണം.

വാദികളുടെ അന്യായത്തിലെ തർക്കങ്ങളെ നിഷേധിച്ചുകൊണ്ടുള്ള പത്രിക പ്രതികൾ ഫയൽ ചെയ്തു. വേദവിപരീതപരമായ പ്രവൃത്തി

Malankara Orthodox TV

മൂലം തങ്ങൾ കുറ്റക്കാരായെന്ന ആരോപണത്തെ പ്രത്യേകമായും പ്രതികൾ നിഷേധിച്ചിട്ടുണ്ട്. അഥവാ അപ്രകാരമാണെങ്കിൽ തന്നെയും അതുകൊണ്ട് തങ്ങൾ സഭയിലെ അംഗങ്ങൾ അല്ലാതായിത്തീരുന്നില്ലെന്ന് അവർ പറയുന്നു. അന്യായത്തിലെ 22 മുതൽ 26 വരെ ഖണ്ഡികകളിൽ പറയുന്ന കാര്യങ്ങളെ പത്രികയിലെ 26 മുതൽ 39 വരെ ഖണ്ഡികകളിലായാണ് നിഷേധിച്ചിരിക്കുന്നത്. രണ്ടു വ്യത്യസ്ത സഭകളൊ രണ്ട് വ്യത്യസ്ത വിശ്വാസങ്ങളൊ ഉണ്ടായിരുന്നില്ലെന്നും, പ്രതികൾ ഒരു പ്രത്യേക സഭ സ്ഥാപിച്ചിട്ടില്ലെന്നും, യാക്കോബായ സുറിയാനി സഭയിൽ നിന്നും അവർ വേർപെട്ടുപോയിട്ടില്ലെന്നും പത്രികയിൽ ഉറപ്പിച്ചു പറഞ്ഞിരിക്കുന്നു. കരിങ്ങാശ്രയിൽ 1935-ൽ ചേർന്നുവെന്നു പറയപ്പെടുന്ന യോഗം അർഹനായ ആളാണ് വിളിച്ചുകൂട്ടിയതെന്നതിനെയും, എല്ലാ പള്ളികൾക്കും അറിയിപ്പു നൽകിക്കൊണ്ടാണ് യോഗം കൂടിയതെന്നതിനെയും പ്രതികൾ നിഷേധിച്ചിട്ടുണ്ട്. ഈ യോഗം അസാധുവാണെന്നും, ഒന്നാം വാദി മലങ്കര മെത്രാപ്പോലീത്താ ആയും, രണ്ടും മൂന്നും വാദികൾ കൂട്ടുട്രസ്റ്റിമാരായും നിയമാനുസൃതം തെരഞ്ഞെടുക്കപ്പെട്ടിട്ടില്ലെന്നുമാണ് അവർ തർക്കിക്കുന്നത്. പത്രികയുടെ 45-ാം ഖണ്ഡികയിൽ വാദികൾ 1085 (1919) മുതൽ താഴെപ്പറയുംപ്രകാരം തർക്കിച്ചുപോരുന്നുവെന്ന് പറഞ്ഞിരിക്കുന്നു. പാത്രിയർക്കീസിന് സഭവക സ്വത്തുക്കളിന്മേൽ ലൗകികാധികാരമുണ്ട്. സ്വന്തം നിലയിൽ മെത്രാപ്പോലീത്താമാരെ മുടക്കുന്നതിനും, അവരെ വാഴിക്കുന്നതിനും പാത്രിയർക്കീസിന് അധികാരമുണ്ട്. പാത്രിയർക്കീസിനു മാത്രമേ മൂറോൻ (വിശുദ്ധ തൈലം) കൂദാശ ചെയ്യാനാവൂ. സഭയുടെ കാനോൻ 1913-ലെ വ്യവഹാരത്തിലെ (വട്ടിപ്പണക്കേസിലെ) 18 അക്കം കാനോൻ ഭാഷ്യമാണ്. കാതോലിക്കേറ്റ് നിയമാനുസൃതമല്ല സ്ഥാപിച്ചത്. മലങ്കര സുറിയാനി സഭയുമായി സഹകരിക്കാതിരിക്കുകയും, സഭയെ എതിർക്കുകയും ചെയ്തതിനാൽ വാദികൾ സഭയിൽ നിന്ന് സ്വയമേവ വേർപെട്ടുപോകുകയും സഭയിലെ അംഗങ്ങൾ അല്ലാതായിത്തീരുകയും ചെയ്തു. സഭാ സ്വത്തുക്കളിന്മേൽ എന്തെങ്കിലും അവകാശം വാദികൾക്കും അവരുടെ കക്ഷികൾക്കും ഉണ്ടെങ്കിൽ തന്നെയും അത് എതിർ കൈവശവും കാലഹരണദോഷവും മൂലം അവർക്ക് നഷ്ടപ്പെട്ടിരിക്കുകയാണെന്നും പത്രികയുടെ 46, 47 ഖണ്ഡികകളിൽ വാദികൾ സ്വീകരിച്ച മാറിയുള്ളതായ വാദങ്ങളിൽ പറയുന്നു. നിയമപരമായ വാദങ്ങളുടെ അടിസ്ഥാനത്തിലും വാദികൾക്ക് അവകാശരേഖയില്ലെന്നും അതിനാൽ അവർക്ക് വ്യവഹാരപ്പെടാൻ അവകാശമില്ലെന്നും പ്രതികൾ തർക്കിക്കുന്നു.

പ്രതികളുടെ പത്രികയ്ക്ക് മറുപടിയായി വാദികൾ ഫയൽ ചെയ്ത വിവരപ്പത്രികയിൽ, പത്രികയിലെ ആരോപണങ്ങൾ നിഷേധിക്കുകയും,

Malankara Orthodox TV

അന്യായത്തിൽ ഉറപ്പിച്ചു പറഞ്ഞിട്ടുള്ള കാര്യങ്ങൾ ആവർത്തിക്കുകയും ചെയ്തിട്ടുണ്ട്. തിരുവിതാംകൂർ സിവിൽ നടപടിനിയമത്തിലെ ചട്ടങ്ങളും ചിട്ടകളും പ്രകാരം ഇഷ്യൂ പേപ്പറുകൾ എന്നു പറയുന്ന ചില വിശദീകരണങ്ങളും അവർ ഫയൽ ചെയ്യുകയുണ്ടായി. അവ സ്പഷ്ടമായും കേസിലെ ഇഷ്യൂകളിന്മേൽ (issue - തർക്കവിഷയങ്ങൾ) തീരുമാനമെടുക്കുന്നതിനുള്ള അടിസ്ഥാനം രൂപപ്പെടുത്താൻ വേണ്ടി തയ്യാറാക്കിയതും, ചോദ്യോത്തര മാതൃകയിലുള്ളതുമായിരുന്നു.

പ്ലീഡിംഗുകളിന്മേൽ (pleading - വാദിഭാഗത്തിന്റെ അന്യായവും അതിനു മറുപടിയായുള്ള പ്രതിഭാഗത്തിന്റെ പത്രികയും) 37-ൽ കുറയാതെ ഇഷ്യൂകൾ ഉന്നയിക്കപ്പെട്ടു. ഇവയിൽ 1 മുതൽ 3 വരെ ഇഷ്യൂകളിൽ മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിലുള്ള ഒന്നാം വാദിയുടെ അവകാശത്തിന്റെയും, സഭാ സ്വത്തുക്കളുടെ ട്രസ്റ്റിമാർ എന്ന നിലയിലുള്ള രണ്ടും മൂന്നും വാദികളുടെ അവകാശങ്ങളുടെയും 1935-ൽ ചേർന്ന കരിങ്ങാശ്ര യോഗത്തിന്റെയും നിയമസാധുത ഉന്നയിക്കപ്പെട്ടിരുന്നു. ഒന്നാം പ്രതിയെ മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തുവെന്ന് അവകാശപ്പെടുന്ന 1934 ഡിസംബറിൽ ചേർന്ന എം. ഡി. സെമിനാരി യോഗത്തിന്റെയും, രണ്ടും മൂന്നും പ്രതികൾ യഥാക്രമം വൈദികട്രസ്റ്റിയായും അൽമായ ട്രസ്റ്റിയായും നേരത്തെ തെരഞ്ഞെടുക്കപ്പെട്ടിരുന്നുവെന്നതിന്റെയും നിയമസാധുതയെ സംബന്ധിക്കുന്നതാണ് 6 മുതൽ 9 വരെയുള്ള ഇഷ്യൂകൾ. താഴെപ്പറയുന്നവയാണ് 10, 11, 13-17, 19, 20 എന്നീ ഇഷ്യൂകൾ.

10 - ഒന്നാം പ്രതിയെ 1104-ൽ യഥാവിധി നിയമാനുസൃതമായാണോ കാതോലിക്കായായി വാഴിച്ചത്? അങ്ങനെയെങ്കിൽ ആരാലാണ് വാഴിക്കപ്പെട്ടത്? ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെയും, മലങ്കരയിലെ മറ്റു മെത്രാപ്പോലീത്താമാരുടേയും സഹകരണത്തോടും സമ്മതത്തോടും കൂടിയാണോ അപ്രകാരം വാഴിച്ചത്?

എ) അദ്ദേഹത്തിന്റെ നേരെ മുൻഗാമികളായ രണ്ടുപേരെയും ആ സ്ഥാനത്ത് യഥാവിധി നിയമാനുസൃതം അതേ രീതിയിൽ തന്നെയാണോ വാഴിച്ചത്? അവർ ആ നിലയ്ക്ക് കർത്തവ്യ നിർവ്വഹണം നടത്തിയിട്ടുണ്ടോ?

ബി) മലങ്കരയുടെ മേൽ അധികാരമുള്ളതായ കിഴക്കിന്റെ കാതോലിക്കേറ്റ് 1088-നു മുമ്പ് ഏതെങ്കിലും കാലത്ത് നിലവിലിരുന്നിട്ടുണ്ടോ?

സി) മലങ്കരയുടെ മേൽ അധികാരത്തോടുകൂടിയ കിഴക്കിന്റെ കാതോലിക്കേറ്റ് ആദ്യമായി 1088-ൽ നിലവിൽ വരുത്താനാണോ ഉദ്ദേശിച്ചിരുന്നത്? അതോ അത് കുറെ കാലത്തേക്ക് അന്യം നിന്നു പോയി എന്നു മാത്രമേയുള്ളോ? അത് 1088-ൽ പുനരുദ്ധരിച്ച് പുനസ്ഥാപിക്കുക മാത്ര

Malankara Orthodox TV

മായിരുന്നുവോ?

ഡി) കാലം ചെയ്ത മലങ്കര മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെയും, മലങ്കരയിലെ മറ്റു മെത്രാപ്പോലീത്താമാരുടേയും, മലങ്കരസഭയുടെയും സഹകരണത്തോടുകൂടിയാണോ അബ്ദൽ മിശിഹാ അത്തരമൊരു പുനസ്ഥാപനം (കാതോലിക്കേറ്റിന്റെ പുനസ്ഥാപനം) നടത്തിയത്? അങ്ങനെയെങ്കിൽ അത് സാധുവും നിയമാനുസൃതവുമാണോ? അപ്രകാരം പ്രവർത്തിക്കുന്നതിന് അബ്ദൽ മിശിഹാ യോഗ്യനായിരുന്നോ?

ഇ) കാതോലിക്കേറ്റിന്റെ അധികാരത്തിന് 1088 മുതൽ തന്റെ മരണം വരെയും ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തന്നത്താൻ വഴങ്ങിയിരുന്നോ?

എഫ്) മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും, അസോസിയേഷൻ കമ്മിറ്റി (മാനേജിംഗ് കമ്മിറ്റി) യും, മലങ്കരയിലെ പള്ളികളും ജനങ്ങളും, 1088 മുതൽ കാതോലിക്കേറ്റിനെ അംഗീകരിക്കുകയും കാതോലിക്കേറ്റിന്റെ അധികാരത്തിന് വഴങ്ങുകയും ചെയ്തിരുന്നോ?

ജി) കാതോലിക്കേറ്റ് നിയമാനുസൃതമല്ല പുനഃസ്ഥാപിച്ചതെന്നും, അഥവാ കാതോലിക്കേറ്റിന്റെ അധികാരം മലങ്കര യാക്കോബായ സുറിയാനിസഭ സമ്മതിക്കുകയോ, അംഗീകരിക്കുകയോ ചെയ്തിട്ടില്ലെന്നും തർക്കിക്കുന്നതിന് വാദികൾക്ക് വാദതടസ്സം (estoppel) ഉണ്ടോ?

എച്ച്) കാതോലിക്കേറ്റിന്റെ പുനസ്ഥാപനശേഷം, മലങ്കര മെത്രാപ്പോലീത്തായെയും, മലങ്കരയിലെ മെത്രാപ്പോലീത്താമാരെയും വാഴിക്കുകയും നിയമിക്കുകയും ചെയ്യുന്നതു സംബന്ധിച്ചുള്ള പാത്രിയർക്കീസിന്റെ ഏതെങ്കിലും അധികാരങ്ങൾ കാതോലിക്കായിൽ നിക്ഷിപ്തമായിത്തീർന്നിട്ടുണ്ടോ?

ഐ) കാതോലിക്കാസ്ഥാനവും മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും ഒരേ ഒരാളിൽ ഒന്നിക്കാൻ പാടില്ലെന്നുണ്ടോ?

11) അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കര യാക്കോബായ സുറിയാനി സഭയുടെ വൈദിക മേലദ്ധ്യക്ഷനാണോ? അതോ ആത്മീയ പരമാധികാരി മാത്രമാണോ?

എ) മലങ്കര യാക്കോബായ സുറിയാനിസഭയുടെ മേൽ പാത്രിയർക്കീസിനുള്ള വൈദീകമോ ആത്മീയമോ ആയ അധികാരത്തിന്റെയും, അധികാര പരിധിയുടെയും, അധീശത്വത്തിന്റെയും പ്രകൃതവും, വ്യാപ്തിയും,

Malankara Orthodox TV

പരിധിയും എന്താണ്?

ബി) മലങ്കരയ്ക്ക് മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനുള്ള യോഗ്യനായ ഒരേ ഒരു അധികാരി, തന്നത്താനെയോ തനിക്കുവേണ്ടി യഥാവിധി അധികാരപ്പെടുത്തിയിട്ടുള്ള പ്രതിനിധി മുഖേനയോ പ്രവർത്തിക്കുന്ന പാത്രിയർക്കീസ് ആണോ? അതോ രണ്ടിലധികം മെത്രാപ്പോലീത്താമാർ ഉൾക്കൊള്ളുന്ന സുന്നഹദോസുമായി ചേർന്ന് മാത്രം പാത്രിയർക്കീസ് നടത്തുന്ന സുന്നഹദോസിനടുത്ത കർമ്മമാണോ മെത്രാൻ സ്ഥാനാഭിഷേകം?

സി) മെത്രാപ്പോലീത്താമാരുടെ അഭിഷേകത്തിൽ ആവശ്യമായതും, ഒഴിച്ചുകൂടാൻ പാടില്ലാത്തതുമായ "കൈവെയ്പ്" അല്ലെങ്കിൽ "തലയിലുള്ള കൈവെയ്ക്കൽ" പാത്രിയർക്കീസോ, അല്ലെങ്കിൽ അദ്ദേഹം യഥാവിധി നിയമിക്കുന്ന പ്രതിനിധിയോ മാത്രം നിർവ്വഹിക്കേണ്ടതാണോ? കാതോലിക്കായ്ക്കും ആ കർമ്മം നിർവ്വഹിക്കാമോ?

ഡി) മലങ്കരസഭയിലെ ഉപയോഗത്തിനുള്ള വിശുദ്ധ മൂറോൻ കൂദാശ ചെയ്യുന്നതിനുള്ള അവകാശവും യോഗ്യതയും പാത്രിയർക്കീസിനു മാത്രമാണോ? കാതോലിക്കായ്ക്കും ആ കർമ്മം നിർവ്വഹിക്കുന്നതിന് അവകാശമുണ്ടോ?

ഇ) മലങ്കരസഭ ദീർഘകാലമായി അനുവർത്തിച്ചുപോരുന്ന ആചാരങ്ങളുടെയും കോടതിവിധികളുടെയും പ്രാഭവം മൂലം, മലങ്കരയിലെ പള്ളികളിൽ ഉപയോഗിക്കേണ്ട വിശുദ്ധ മൂറോൻ പാത്രിയർക്കീസിനാൽ കൂദാശ ചെയ്യപ്പെടേണ്ടതാണോ?

എഫ്) മലങ്കരയിലെ ഇടവക വിഭജനം പാത്രിയർക്കീസിൽ മാത്രം നിക്ഷിപ്തമായിരിക്കുന്ന ഒരു അവകാശമാണോ? പാത്രിയർക്കീസിനാൽ വാഴിക്കപ്പെടുകയും, സ്താത്തിക്കോൻ മുഖാന്തിരം നിയമിക്കപ്പെടുകയും ചെയ്യുന്ന മെത്രാപ്പോലീത്തായെ, ഇടവകയിൽ അധികാരം നടത്തുന്നതിനു മുമ്പായി മാത്രം ജനങ്ങൾ അംഗീകരിച്ചാൽ മതിയാകുമോ? മലങ്കരയെ സംബന്ധിച്ചിടത്തോളം ഇടവകകളുടെ വിഭജനം പാത്രിയർക്കീസിനോ കാതോലിക്കായ്ക്കോ ഇല്ലാത്തതും, ഒരിക്കലും ഇല്ലാതിരുന്നതും, എന്നാൽ മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ നിക്ഷിപ്തമായിരിക്കുന്നതും എന്നും നിക്ഷിപ്തമായിരുന്നതുമായ ഒരു അധികാരമാണോ? ഒരു മെത്രാപ്പോലീത്തായ്ക്ക് മലങ്കരയിലെ ഏതെങ്കിലും ഇടവകയിൽ അധികാരം നടത്താൻ കഴിയുന്നതിന്, അഭിഷേകത്തിനു മുമ്പായിത്തന്നേ അദ്ദേഹത്തെ ആ സ്ഥാനത്തേക്ക് യഥാവിധി വിളിച്ചുകൂട്ടിയ മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം തെരഞ്ഞെടുത്തിരിക്കേണ്ടതോ,

Malankara Orthodox TV

അഭിഷേകത്തിനു ശേഷം അംഗീകരിച്ചിരിക്കേണ്ടതോ ആണോ?

ജി) മലങ്കര മെത്രാപ്പോലീത്തായെ വാഴിക്കുകയും നിയമിക്കുകയും ചെയ്യുന്നതിന് യോഗ്യതയുള്ള ഒരേ ഒരു അധികാരി പാത്രിയർക്കീസ് ആണോ? പള്ളിപ്രതിപുരുഷയോഗം അദ്ദേഹത്തെ തെരഞ്ഞെടുക്കുന്ന തിനു മുമ്പോ, അതിനുശേഷമോ പാത്രിയർക്കീസ് അദ്ദേഹത്തിന് സ്താത്തിക്കോനോ, നിയമന ഉത്തരവോ നൽകേണ്ടത് അത്യന്താപേക്ഷി തമാണോ? അതോ അത്തരം ഉത്തരവുകൾ ആവശ്യമില്ലാത്തതും, യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ തെരഞ്ഞെ ടുപ്പോ, അംഗീകാരമോ മാത്രം മതിയാകുന്നതുമല്ലേ?

എച്ച്) റശീസ്സാ എന്താണ്? അത് ഒരു അവകാശം എന്ന നിലയിൽ പാത്രിയർക്കീസിനും, അദ്ദേഹത്തിനു മാത്രവും വസൂൽ ചെയ്യാൻ അവ കാശമുള്ള ഒരു സംഭാവനയാണോ? അതോ പാത്രിയർക്കീസിനോ, കാതോലിക്കായ്ക്കോ നൽകുകയോ, അവർക്ക് സ്വീകരിക്കുകയോ ചെയ്യാ വുന്ന ഒരു സ്വമേധയാ ദാനത്തിന്റെ രീതിയിൽ മാത്രമുള്ള ഒന്നാണോ അത്?

ഐ) പാത്രിയർക്കീസിന് മലങ്കര യാക്കോബായ സുറിയാനി സഭയു ടെമേൽ എന്തെങ്കിലും ലൗകികാധികാരമോ, ആധിപത്യമോ, നിയന്ത്ര ണമോ ഇല്ലെന്നുണ്ടോ? അതോ വൈദികതലവനെന്ന നിലയിൽ, സഭാ സ്വത്തുക്കളുടെ ദുർഭരണത്തിനോ, ദുർവിനിയോഗത്തിനോ ഉചിതമായ ആത്മീയ ശിക്ഷണം നൽകിക്കൊണ്ടുള്ള ലൗകികാധികാരം പാത്രിയർ ക്കീസിന് വിനിയോഗിക്കാവുന്നതും, ഇക്കാലമെല്ലാം അദ്ദേഹം അത് വിനി യോഗിച്ചു പോന്നിരുന്നതുമാണോ?

13) ബാർ എബ്രായ ക്രോഡീകരിച്ച ഹൂദായ കാനോന്റെ ശരിയായ തും, യഥാർത്ഥമായതുമായ ഭാഷ്യം ഏതാണ്? അത് വട്ടിപ്പണക്കേസിൽ A അക്കമായി അടയാളപ്പെടുത്തിയിട്ടുള്ള പുസ്തകമാണോ? അതോ 18 അക്കമായി അടയാളപ്പെടുത്തിയിട്ടുള്ള പുസ്തകമാണോ?

14) ഒന്നാം പ്രതിയുടെയും അദ്ദേഹത്തിന്റെ കക്ഷിക്കാരുടെയും താഴെ പ്പറയുന്ന പ്രവൃത്തികൾ എല്ലാമോ, അവയിൽ ഏതെങ്കിലുമോ പാത്രി യർക്കീസിന്റെ അധികാരത്തോടുള്ള പരസ്യമായ നിഷേധിക്കലാകുമോ? അവ യാക്കോബായ സുറിയാനി സഭയുടെ സിദ്ധാന്തങ്ങൾക്ക് വിരുദ്ധ മാണോ? അവ വേദവിപരീതത്തിനു തുല്യമാകുമോ? ആ പ്രവൃത്തികൾ അതുകൊണ്ടുതന്നെ അവരെ വിശ്വാസവിപരീതികളും വിശ്വാസത്തിൽ അന്യരും ആക്കിത്തീർക്കുന്നുണ്ടോ?

(1) ഒരു കാതോലിക്കാ ആണ് താൻ എന്നുള്ള ഒന്നാം പ്രതിയുടെ

Malankara Orthodox TV

അവകാശവാദം.

(2) മലങ്കര മെത്രാപ്പോലീത്താ ആണ് താൻ എന്നുള്ള അദ്ദേഹത്തിന്റെ അവകാശവാദം.

(3) വിശുദ്ധ മൂറോൻ കൂദാശ ചെയ്യാൻ തനിക്ക് അവകാശമുണ്ടെന്നുള്ള ഒന്നാം പ്രതിയുടെ അവകാശവാദവും, അദ്ദേഹം അപ്രകാരം കൂദാശ ചെയ്യുന്നുണ്ടെന്ന വസ്തുതയും.

(4) ഒന്നാം പ്രതിയുടെ റശീസ്സാ ശേഖരണം.

15 എ) ഒന്നാം പ്രതിയും അദ്ദേഹത്തിന്റെ കക്ഷിക്കാരും സ്വമേധയാ പുരാതന യാക്കോബായ സുറിയാനി സഭയോടുള്ള കൂറു വെടിയുകയും സഭയിൽ നിന്ന് പിരിഞ്ഞുപോകുകയും ചെയ്തിട്ടുണ്ടോ?

ബി) മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ എന്ന പേരിൽ പുതിയ ഒരു സഭ അവർ സ്ഥാപിച്ചിട്ടുണ്ടോ?

സി) വിശുദ്ധ മൂറോൻ കൂദാശ ചെയ്യുന്നതിനും, മേല്പട്ടക്കാരെ (മെത്രാപ്പോലീത്താമാരെ) വാഴിക്കുന്നതിനും, അവർക്ക് സ്താത്തിക്കോൻ നൽകുന്നതിനും, ഇടവകകൾ വിഭജിച്ചുകൊടുക്കുന്നതിനും, റശീസ്സാ പിരിക്കുന്നതിനും കാതോലിക്കായ്ക്ക് അധികാരം നൽകിക്കൊണ്ടുള്ളതായ ഒരു ഭരണഘടന അവർ പുതിയ സഭയ്ക്കുവേണ്ടി രൂപവൽക്കരിച്ചിട്ടുണ്ടോ?

ഡി) പാത്രിയർക്കീസിനു മാത്രം ചേർന്നതാണോ ഈ കർത്തവ്യങ്ങളും അവകാശങ്ങളും? ഈ അവകാശം വിനിയോഗിക്കുന്നതിനുള്ള ഒന്നാം പ്രതിയുടെ അവകാശവാദവും, ഉറപ്പിച്ചുള്ള പ്രഖ്യാപനവും പാത്രിയർക്കീസിനെ നിരാകരിക്കുന്നതിനു തുല്യമാകുമോ?

ഇ) മലങ്കരയിൽ ആദ്യമായിട്ടാണോ അവർ കാതോലിക്കേറ്റ് സ്ഥാപിച്ചത്? മേല്പറഞ്ഞ പ്രവൃത്തികൾ തെളിയിക്കപ്പെട്ടാൽ അവ വേദവിപരീതത്തിന് തുല്യമാകുമോ?

16 എ) പ്രതികൾ യാക്കോബായ സുറിയാനി സഭയിലെ അംഗങ്ങൾ അല്ലാതായിത്തീർന്നിട്ടുണ്ടോ?

ബി) സഭയുടെ ട്രസ്റ്റികളാകുന്നതിനോ, സഭയിൽ മറ്റെന്തെങ്കിലും സ്ഥാനം വഹിക്കുന്നതിനോ ഉള്ള അവകാശം അവർ നഷ്ടപ്പെടുത്തിയിട്ടുണ്ടോ?

സി) മലങ്കര യാക്കോബായ സുറിയാനി സമുദായംവക ട്രസ്റ്റ് സ്വത്തുക്കളുടെ ഗുണഭോക്താക്കളാകുന്നതിനുള്ള അവകാശം അവർ നഷ്ടപ്പെടുത്തിയിട്ടുണ്ടോ?

Malankara Orthodox TV

17) മേല്പറഞ്ഞ പ്രവൃത്തികളിലും, അവകാശവാദങ്ങളിലും ഒന്നാം പ്രതിയെ സഹായിക്കുകയും, സജീവമായി അദ്ദേഹത്തോടു സഹകരിക്കുകയും ചെയ്തതിനാൽ രണ്ടും മൂന്നും പ്രതികൾ വേദവിപരീതികളും, വിശ്വാസത്തിൽ അന്യരും, സഭയ്ക്ക് വെളിയിൽ പോയവരുമായിത്തീർന്നിട്ടുണ്ടോ?

19. എ) വാദികളും അവരുടെ കക്ഷിക്കാരും, ഗീവറുഗീസ് മാർ ദീവന്നാസ്യോസിനും, മലങ്കര യാക്കോബായ സുറിയാനി സഭയ്ക്കും എതിരായ ഒരു പ്രത്യേക സഭയായി തന്നത്താൻ രൂപംകൊണ്ടിട്ടുണ്ടോ?

ബി) ട്രസ്റ്റിന്റെ ഗുണഭോക്താക്കളുടെ മുഖ്യഗണത്തിൽ നിന്ന് 1085 മുതൽ അവർ തന്നത്താൻ വേർപെട്ടിട്ടുണ്ടോ?

20. 1) വാദികളുടെ താഴെപ്പറയുന്ന പ്രവൃത്തികളും, അവകാശവാദങ്ങളും അത്തരം വേർപെടൽ ഉണ്ടാക്കുന്നുണ്ടോ?

എ. (1) മൂറോൻ കൂദാശ ചെയ്യാൻ പാത്രിയർക്കീസിനു മാത്രമേ കഴിയൂ എന്ന അവകാശവാദം.

(2) വട്ടിപ്പണക്കേസിലെ 18 അക്കമാണ് സഭയുടെ കാനോൻ എന്ന അവകാശവാദം.

(3) കാതോലിക്കേറ്റ് സ്ഥാപിച്ചിട്ടില്ല എന്ന അവകാശവാദം.

(4) പാത്രിയർക്കീസിനു തനിയെ മെത്രാപ്പോലീത്താമാരെ വാഴിക്കുകയും മുടക്കുകയും ചെയ്യാമെന്ന അവകാശവാദം

ബി) പാത്രിയർക്കീസിന് സഭയുടെമേൽ ലൗകികാധികാരങ്ങൾ ഉണ്ടെന്നു വാദികൾ അവകാശപ്പെട്ടു വന്നിരുന്നോ?

സി) ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ അല്ലെന്ന് അവർ ശക്തമായി വാദിച്ചു വന്നിരുന്നോ?

ഡി) സഭയുടെ തക്സായിൽ അവർ മാറ്റങ്ങൾ വരുത്തിയോ?

ഇ) യാക്കോബായ സുറിയാനി സഭയിന്മേലും സഭവക സ്വത്തുക്കളിന്മേലും പാത്രിയർക്കീസിന് ലൗകികാധികാരങ്ങൾ സമ്മതിച്ചു കൊടുത്തുകൊണ്ട്, ഒന്നാം വാദി അദ്ദേഹത്തിന് ഒരു ഉടമ്പടി നൽകിയിട്ടുണ്ടോ?

എഫ്) മുൻ പ്രസ്താവിച്ച പ്രവൃത്തികളുടെയും അവകാശവാദങ്ങളുടെയും ഫലമായി, വാദികളും അവരുടെ കക്ഷിക്കാരും സഭയ്ക്ക് ഇതരരായിത്തീരുകയും, സഭയുടെയും സഭാസ്വത്തുക്കളുടെയും ട്രസ്റ്റികളോ, ഗുണഭോക്താക്കളോ ആകുന്നതിന് അവകാശികളല്ലാതായിത്തീരുകയും ചെയ്തിട്ടുണ്ടോ?

Malankara Orthodox TV

വിവരപ്പത്രികയും ഇഷ്യൂപേപ്പറുകളും, ഈ കേസിൽ ഉന്നയിക്കപ്പെട്ടിട്ടുള്ള യഥാർത്ഥ ഇഷ്യൂകളും ഉൾക്കൊള്ളിച്ചിരിക്കാവുന്നതായ പ്ലീഡിംഗുകൾ തികച്ചും സ്പഷ്ടമായി സൂചിപ്പിക്കുന്നത്, ഈ കേസിൽ വാദികളുടെ മുഖ്യ തർക്കം അന്യായത്തിന്റെ 19 മുതൽ 26 വരെ ഖണ്ഡികകളിൽ എടുത്തുപറഞ്ഞിരിക്കുന്നതും, താഴെ വിവരിക്കുന്നതുമായ ചില പെരുമാറ്റങ്ങൾ കൊണ്ടു മാത്രം പ്രതികൾ വേദവിപരീതികളോ, സഭയ്ക്ക് ഇതരരോ, സ്വയമേവ സഭയ്ക്ക് വെളിയിൽ പോയവരോ ആയിത്തീർന്നിട്ടുണ്ടെന്നതാണ്.

പ്രസ്തുത പെരുമാറ്റങ്ങൾ ഇവയാണ്: (1) നിയമാനുസൃതം തുടർന്നു പോരുന്ന പാത്രിയർക്കീസായി അബ്ദൽ മിശിഹായെ സ്വീകരിച്ചു. (2) മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും, വിശുദ്ധ മൂറോൻ കൂദാശ ചെയ്യുന്നതിനും, സ്താത്തിക്കോൻ നൽകുന്നതിനും, ഇടവകകൾ വിഭജിച്ചു കൊടുക്കുന്നതിനും, റശീസ്സാ സ്വീകരിക്കുന്നതിനുമുള്ള അധികാരം അതതുകാലത്തെ കാതോലിക്കായ്ക്ക് നൽകിക്കൊണ്ടുള്ളതായ കാതോലിക്കേറ്റിന്റെ സ്ഥാപനത്തെ അംഗീകരിച്ചു. വേദവിപരീതക്കുറ്റമോ, പുതിയ ഒരു സഭ സ്ഥാപിച്ചുകൊണ്ട് സഭയ്ക്ക് വെളിയിൽ പോയി എന്ന കുറ്റമോ അധിഷ്ഠിതമാക്കിയിരിക്കുന്നത് ഈ പ്രത്യേക പ്രവൃത്തികളിന്മേലാണ്. സ്താത്തിക്കോൻ നൽകുന്നതിനും, ഇടവകകൾ വിഭജിച്ചു കൊടുക്കുന്നതിനുമുള്ള അധികാരങ്ങൾ സ്വതന്ത്രാധികാരങ്ങളല്ലെന്നും, മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനുള്ള അധികാരത്തിന്റെ സഹജവും അതിൽ നിന്ന് സിദ്ധിക്കുന്നതുമായ അധികാരങ്ങളാണ് അവയെന്നുമുള്ളതിനെപ്പറ്റി തർക്കമില്ലാത്തതാകുന്നു. വട്ടിപ്പണക്കേസിൽ 1928 ജൂലൈ 4-ന് പ്രഖ്യാപിച്ച അന്തിമമായ വിധിയിൽ ഈ തർക്കങ്ങൾ തീരുമാനിക്കപ്പെട്ടിട്ടുണ്ടോ എന്നതാണ് പ്രശ്നം. ഇത് ആ കേസിൽ തർക്കവിഷയമായിരുന്ന കാര്യങ്ങളെ സംബന്ധിച്ച സൂക്ഷ്മ പരിശോധനയിലേക്ക് നമ്മെ നയിക്കുന്നു.

## നിർഭാഗ്യകരം

വട്ടിപ്പണക്കേസിലെ പ്ലീഡിംഗുകൾ ഇപ്പോഴത്തെ കേസിൽ തെളിവിലേക്ക് എടുക്കാതിരുന്നത് നിർഭാഗ്യകരമായിപ്പോയി. ഏതായാലും ആ കേസിൽ ജില്ലാക്കോടതി 1919-ൽ പുറപ്പെടുവിച്ച വിധിയിൽ (255 അക്കം) പ്ലീഡിംഗുകളും, രണ്ട് എതിർസംഘം ട്രസ്റ്റിമാരുടെ വിരുദ്ധങ്ങളായ തർക്കങ്ങളും സംഗ്രഹിച്ചുകൊടുത്തിട്ടുണ്ട്. ജില്ലാക്കോടതി വിധിയിലെ നമ്മുടെ ഇപ്പോഴത്തെ ആവശ്യത്തിനുള്ള സംഗതമായ ഭാഗങ്ങൾ ഇപ്രകാരം സംഗ്രഹിക്കാവുന്നതാണ്.

(1) ഗീവറുഗീസ് മാർ ദീവന്നാസ്യോസ് നിയമാനുസൃത മലങ്കര മെത്രാ

Malankara Orthodox TV

പ്പോലീത്താ ആയിരുന്നു. മലങ്കര സുറിയാനിസഭ അദ്ദേഹത്തെ അപ്ര കാരം അംഗീകരിക്കുകയും സ്വീകരിക്കുകയും ചെയ്തിരുന്നു. ആ നില യ്ക്ക് അദ്ദേഹം സഭാസ്വത്തുക്കളുടെ ട്രസ്റ്റിമാരിൽ ഒരാളായിത്തീർന്നി രുന്നു (ഇഷ്യൂ 1).

(2) സഭയുടെ ആത്മീയ ഭരണത്തിൽ പൊതുവായ മേൽനോട്ടം വഹി ക്കുന്നതിനുള്ള അധികാരം മാത്രമേ പാത്രിയർക്കീസിന് ഉണ്ടായിരുന്നു ള്ളു. എന്നാൽ മെത്രാപ്പോലീത്തായിൽ മാത്രം നിക്ഷിപ്തമായിരിക്കുന്ന സഭയുടെ ആത്മീയ കാര്യങ്ങളുടെ ആഭ്യന്തരഭരണത്തിൽ ഇടപെടുന്ന തിന് പാത്രിയർക്കീസിന് അധികാരം ഇല്ലായിരുന്നു. മലങ്കര മഹാ ഇടവ കയുടെ ലൗകികകാര്യങ്ങളിന്മേലോ, അവ സംബന്ധിച്ചോ പാത്രിയർക്കീ സിന് ആധിപത്യമോ, അധികാരമോ, നിയന്ത്രണമോ, മേൽനോട്ടമോ, ബന്ധമോ ഇല്ലാത്തതുമാകുന്നു (ഇഷ്യൂ 3).

(3) അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസ് 1085-ൽ മലങ്കര സന്ദർശി ച്ചപ്പോൾ, മലങ്കര സുറിയാനി സഭയുടെ ലൗകികസ്വത്തുക്കളിന്മേൽ അധി കാരം കൈവശമാക്കുന്നതിന് ഒരു ശ്രമം നടത്തി. എന്നാൽ സഭയുടെ ലൗകികസ്വത്തുക്കളുടെ ഭരണത്തെ സംബന്ധിച്ചുള്ള അദ്ദേഹത്തിന്റെ ഉദ്യമങ്ങളും അവകാശവാദങ്ങളും നിയമവിരുദ്ധവും, മലങ്കരസഭയുടെയും സമുദായത്തിന്റെയും നന്മയ്ക്കും താല്പര്യങ്ങൾക്കും ഹാനികരവും ആയിരുന്നു (ഇഷ്യൂകൾ 5, 6).

(4) ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസ് മുടക്കി. എന്നാൽ അത്തരത്തിലുള്ള മുടക്ക് മുളന്തു രുത്തി സുന്നഹദോസിൽ രൂപവൽക്കരിച്ച ഭരണഘടനയ്ക്ക് വിരുദ്ധവും, കാനോനികമായി അസാധുവും ആയിരുന്നു. എന്നിട്ടും അദ്ദേഹത്തെ മല ങ്കര മെത്രാപ്പോലീത്താ ആയി മലങ്കര സുറിയാനി ക്രിസ്ത്യാനി സമുദാ യത്തിലെ ബഹുഭൂരിപക്ഷവും അംഗീകരിക്കുകയും സ്വീകരിക്കുകയും ചെയ്തിരുന്നു (ഇഷ്യൂകൾ 7-17).

(5) ഗീവറുഗീസ് മാർ ദീവന്നാസ്യോസുമായി സഹകരിച്ചു പ്രവർത്തി ക്കുന്നതിന് രണ്ടും മൂന്നും പ്രതികളായ മാണി പൗലൂസ് കത്തനാരെ യും, കോര കൊച്ചുകോരുളയെയും സമുദായം കൂട്ടുട്രസ്റ്റിമാരായി തെര ഞ്ഞെടുത്തു (ഇഷ്യു 18).

(6) മലങ്കര മെത്രാപ്പോലീത്താ ആയി 4-ാം പ്രതി പൗലൂസ് മാർ കൂറി ലോസിനെ സമുദായം തെരഞ്ഞെടുത്തിട്ടില്ലാത്തതും, ആ നിലയിൽ സമു ദായം അദ്ദേഹത്തെ സ്വീകരിക്കുകയും അംഗീകരിക്കുകയും ചെയ്തിട്ടി ല്ലാത്തതുമാകുന്നു (ഇഷ്യുകൾ 19, 20).

Malankara Orthodox TV

(7) അഞ്ചും ആറും പ്രതികളെ (കോര മാത്തൻ മല്പാനെയും സി. ജെ. കുര്യനെയും) ട്രസ്റ്റിസ്ഥാനത്തുനിന്ന് നിയമാനുസൃതം നീക്കം ചെയ്തിട്ടുള്ളതും, രണ്ടും മൂന്നും പ്രതികളെ (മാണി പൗലൂസ് കത്തനാരെയും കോര കൊച്ചുകോരുളയെയും) അവരുടെ സ്ഥാനങ്ങളിൽ നിയമാനുസൃതം നിയമിച്ചിട്ടുള്ളതുമാകുന്നു (ഇഷ്യൂകൾ 21, 22).

(8) ഒന്നും രണ്ടും മൂന്നും പ്രതികളായ ഗീവറുഗീസ് മാർ ദീവന്നാസ്യോസ്, മാണി പൗലൂസ് കത്തനാർ, കോര കൊച്ചുകോരുള എന്നിവർ, സഭയുടെ ആത്മീയ മേൽനോട്ടകാര്യത്തിന്മേൽ അബ്ദൽ മിശിഹായെ സ്വീകരിക്കുകയോ, അബ്ദുള്ളാ രണ്ടാമനെ നിരാകരിക്കുകയോ ചെയ്തിട്ടില്ലാത്തതാകുന്നു. അത്തരം പ്രവൃത്തി മൂലം അവർ വിശ്വാസത്തിൽ അന്യരോ, ട്രസ്റ്റിമാരാകുന്നതിന് അയോഗ്യരോ ആയിത്തീർന്നിട്ടില്ലാത്തതുമാകുന്നു (ഇഷ്യൂ 27).

(9) നാല്പത്തിരണ്ടാം പ്രതിയെ (അസൽ കേസിലെ ഒന്നാം പ്രതിയായ പൗലൂസ് മാർ അത്താനാസ്യോസിനെ) മലങ്കര മെത്രാപ്പോലീത്തായായി കാനോനികമായി വാഴിച്ചിട്ടില്ലാത്തതും, മലങ്കര മെത്രാപ്പോലീത്താ ആയോ, മലങ്കര അസോസിയേഷൻ പ്രസിഡന്റ് ആയോ നിയമാനുസൃതം നിയമിച്ചിട്ടില്ലാത്തതുമാകുന്നു (ഇഷ്യൂകൾ 30-33).

(10) വട്ടിപ്പണപ്പലിശ വാങ്ങുന്നതിന് ഒന്നും രണ്ടും മൂന്നും പ്രതികൾ (ഗീവറുഗീസ് മാർ ദീവന്നാസ്യോസും, മാണി പൗലൂസ് കത്തനാരും, കോര കൊച്ചുകോരുളയും) അവകാശപ്പെട്ടവരാണ്.

മേല്പറഞ്ഞ തീരുമാനങ്ങളെ അടിസ്ഥാനമാക്കികൊണ്ടാണ്, ഒന്നും രണ്ടും മൂന്നും പ്രതികൾ സഭാസ്വത്തുക്കളുടെ നിയമാനുസൃത ട്രസ്റ്റികളാണെന്നു പ്രഖ്യാപിച്ചുകൊണ്ട് ജില്ലാ ജഡ്ജി വട്ടിപ്പണക്കേസിൽ അവർക്ക് അനുകൂലമായി ഡിക്രി പാസ്സാക്കിയത്.

ജില്ലാ ജഡ്ജിയുടെ വിധിക്കെതിരെ 5, 6, 42 പ്രതികൾ ഹൈക്കോടതിയിൽ അപ്പീൽ ബോധിപ്പിച്ചു. അപ്പീലിൽ വ്യഗ്രതയോടെ ഉന്നയിക്കപ്പെട്ട പ്രശ്നങ്ങൾ താഴെപ്പറയുന്നവയായിരുന്നു.

“(1) സഭയ്ക്ക് ബന്ധിതമായ കാനോൻ നിയമം ഏതായിരുന്നു? ആ നിയമം അനുസരിച്ച് ഒരു മെത്രാപ്പോലീത്തായെ മുടക്കുന്നതിനെ സംബന്ധിച്ചിടത്തോളം, പാത്രിയർക്കീസിനുള്ള അധികാരങ്ങൾ എന്തെല്ലാമായിരുന്നു?

(2) ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ മുടക്ക് കാനോൻ നിയമത്തിനും, മുളന്തുരുത്തി സുന്നഹദോസിൽ രൂപവൽക്കരിച്ച മലങ്കരസുറിയാനി സഭാഭരണഘടനയ്ക്കും വിരുദ്ധമായിരുന്നോ?

Malankara Orthodox TV

(3) ഒരു മെത്രാപ്പോലീത്തായെ മുടക്കുന്നതിന് പാത്രിയർക്കീസ് തന്ന ത്താൻ യോഗ്യനാണെങ്കിൽ, മുടക്കധികാരം പ്രയോഗിക്കുന്നതിനു മുമ്പാ യി പാത്രിയർക്കീസ് പാലിച്ചിരിക്കേണ്ടതായ എന്തെങ്കിലും നടപടിക്രമം നിഷ്കർഷിച്ചിട്ടുണ്ടോ?

(4) അപ്രകാരമൊരു നടപടിക്രമം നിഷ്കർഷിച്ചിട്ടില്ലെങ്കിൽ ആ അധി കാരം സ്വാഭാവികനീതിയുടെ തത്വങ്ങൾക്ക് അനുരൂപമായ രീതിയിലും, ദുരുദ്ദേശ്യം കൂടാതെയുമാണോ പ്രയോഗിച്ചിരുന്നത്?

(5) ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ മുടക്ക് സാധുവായിരുന്നോ?

തിരുവിതാംകൂർ ഹൈക്കോടതിയുടെ ഫുൾ ബഞ്ച് 1923-ൽ വട്ടിപ്പണ ക്കേസ് അപ്പീലിന്മേലുള്ള വിധി (DZ അക്കം) പ്രസ്താവിച്ചു. അപ്പീൽ വാദികൾ (പാത്രിയർക്കീസ് പക്ഷം) ഹാജരാക്കിയ 18 അക്കമാണ് കാനോൻ നിയമത്തിന്റെ ശരിയായ ഭാഷ്യമെന്നും, മലങ്കര യാക്കോബായ സുറിയാനിസഭ ആ നിലയിൽ അംഗീകരിച്ചിരുന്ന കാനോൻ അതായിരു ന്നെന്നും വിധിയുടെ 80-ാം ഖണ്ഡികയിൽ അഭിപ്രായപ്പെട്ടിരുന്നു.

മുൻ പ്രസ്താവിച്ച 1, 2, 3 പ്രശ്നങ്ങളിന്മേലുള്ള ഫുൾ ബഞ്ചിന്റെ തീരുമാനങ്ങൾ വിധിന്യായത്തിന്റെ 124-ാം പേജിൽ സംഗ്രഹിച്ചിരുന്നത് താഴെപ്പറയുംപ്രകാരമാണ്.

"തീരുമാനങ്ങളെടുക്കുന്നതിലേക്ക് ഞങ്ങൾ രൂപം നൽകിയിട്ടുള്ളതും, 1, 2, 3 പ്രശ്നങ്ങളിന്മേലുള്ളതുമായ ഞങ്ങളുടെ നിഗമനങ്ങൾ ഇവയാണ്:

(എ) മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭ ബന്ധിത മായി അംഗീകരിക്കുകയും സ്വീകരിക്കുകയും ചെയ്യുന്ന കാനോൻ നിയമ ഭാഷ്യം എ അക്കമല്ല, 18 അക്കമാണ്.

(ബി) പാത്രിയർക്കീസിന് 18 അക്കം കാനോൻ അനുസരിച്ച് തന്ന ത്താൻ - അതായത് സ്വന്തം അവകാശത്തിന്മേൽ - എപ്പിസ്കോപ്പാമാ രെയും, മെത്രാപ്പോലീത്താമാരെയും വാഴിക്കുന്നതിനും, മുടക്കുന്നതിനും അധികാരമുണ്ട്. അതായത് ഈ അധികാരങ്ങൾ പ്രയോഗിക്കാൻ കഴി യുന്നതിന്, പാത്രിയർക്കീസ് മെത്രാപ്പോലീത്താമാരുടെ സുന്നഹദോസ് വിളിച്ചുകൂട്ടുകയോ, സുന്നഹദോസിനടുത്ത നടപടികൾ സ്വീകരിക്കു കയോ ചെയ്യേണ്ട ആവശ്യമില്ല (എപ്പിസ്കോപ്പാ ആയോ മെത്രാപ്പോ ലീത്താ ആയോ) വാഴിക്കപ്പെടേണ്ടയാൾ തീർച്ചയായും, മലങ്കര സ്വദേ ശിയും, ജനങ്ങൾ അംഗീകരിച്ചയാളും ആയിരിക്കേണ്ടതാണ്.

(സി) മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങളിൽ (EL അക്കം) കാനോൻ നിയമം അനുസരിച്ച് ആത്മീയകാര്യങ്ങളിൽ പാത്രിയർക്കീ സിനുള്ള അധികാരങ്ങളെ പരിമിതപ്പെടുത്തുകയോ, അത്തരം അധികാ

Malankara Orthodox TV

രങ്ങളുടെ പ്രയോഗത്തെ സംബന്ധിച്ചിടത്തോളം പാത്രിയർക്കീസിന്റെ മേൽ നിയന്ത്രണം ഏർപ്പെടുത്തുകയോ ചെയ്യേണ്ടതായ യാതൊന്നും ഇല്ലാത്തതാകുന്നു.

(ഡി) മുടക്കധികാരം പ്രയോഗിക്കുന്നതിനു മുമ്പായി പാത്രിയർക്കീസ് പാലിച്ചിരിക്കേണ്ടതായുള്ള പ്രത്യേക നടപടിക്രമരീതികളൊന്നും 18 അക്കത്തിൽ നിർദ്ദേശിച്ചിട്ടില്ല."

സംഗതമായ വസ്തുതകളെ സംബന്ധിച്ച സവിസ്തര ചർച്ചകൾക്കു ശേഷം ജഡ്ജിമാർ 254-ാം ഖണ്ഡികയിൽ 4, 5 പ്രശ്നങ്ങളിന്മേൽ വാദികൾക്ക് അനുകൂലമായുള്ള വിധി രേഖപ്പെടുത്തി. ഗീവറുഗീസ് മാർ ദീവന്നാസ്യോസിന് മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും, മെത്രാപ്പോലീത്തൻ ട്രസ്റ്റി സ്ഥാനവും നഷ്ടപ്പെട്ടിട്ടുള്ളതായി ജഡ്ജിമാർ വിധിച്ചു. ഇതുമൂലം അബ്ദുള്ളാ രണ്ടാമനെ നിരാകരിക്കുകയും, അബ്ദൽ മിശിഹായെ സ്വീകരിക്കുകയും ചെയ്ത ഗീവറുഗീസ് മാർ ദീവന്നാസ്യോസ് ശീശ്മക്കാരനും യാക്കോബായസഭയ്ക്ക് ഇതരനുമായിത്തീർന്നിട്ടുണ്ടോ എന്ന പ്രശ്നത്തെപ്പറ്റി അഭിപ്രായം പ്രകടിപ്പിക്കേണ്ട ആവശ്യമേയില്ലെന്ന് അവർ കരുതുകയുണ്ടായി. മലങ്കര അസോസിയേഷന് അഞ്ചും ആറും പ്രതികളെ ട്രസ്റ്റി സ്ഥാനങ്ങളിൽ നിന്ന് നീക്കാൻ അധികാരമുണ്ടെങ്കിലും, മുടക്കപ്പെട്ട ഒരു മെത്രാപ്പോലീത്താ ആയ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് വിളിച്ചുകൂട്ടിയതും, അദ്ദേഹം ആദ്ധ്യക്ഷ്യം വഹിച്ചതുമായ ഒരു യോഗമാകയാൽ അഞ്ചും ആറും പ്രതികൾ നിയമാനുസൃതം നീക്കം ചെയ്യപ്പെട്ടിട്ടില്ലെന്നും, യോഗ നടപടികൾ തുടക്കം മുതൽക്കെ അസാധുവാകയാൽ അഞ്ചും ആറും പ്രതികൾ ട്രസ്റ്റിമാരായി തുടരുന്നുവെന്നും ജഡ്ജിമാർ അഭിപ്രായപ്പെട്ടു.

## വട്ടിപ്പണം: റിവ്യൂ വിധി

ഗീവറുഗീസ് മാർ ദീവന്നാസ്യോസും കൂട്ടുട്രസ്റ്റിമാരും ഈ വിധി പുനപ്പരിശോധിക്കണമെന്ന് (റിവ്യൂ ചെയ്യണമെന്ന്) ആവശ്യപ്പെട്ടുകൊണ്ട് സമർപ്പിച്ച അപേക്ഷ മുമ്പ് പറഞ്ഞിട്ടുള്ള മൂന്നു വ്യവസ്ഥകൾക്ക് വിധേയമായി ഫയലിൽ സ്വീകരിച്ച കാര്യം പ്രസ്താവിച്ചിട്ടുള്ളതാണല്ലോ. ഹൈക്കോടതി ഫുൾ ബഞ്ച് അപ്പീൽ വീണ്ടും കേട്ട ശേഷം 1928 ജൂലൈ 4-ന് വിധി (256 അക്കം) പ്രസ്താവിച്ചു.

(പാത്രിയർക്കീസ് പക്ഷത്തിന് അനുകൂലമായുള്ള ഫുൾബഞ്ചിന്റെ അപ്പീൽ വിധി ഏകകണ്ഠമായി അസ്ഥിരപ്പെടുത്തിക്കൊണ്ടുള്ളതായിരുന്നു, ഇപ്പോഴത്തെ ഫുൾബഞ്ചിന്റെ റിവ്യൂ വിധി).

ഈ കേസിലെ അന്തിമവിധിയായിരുന്നു ഇത്. പ്രസ്തുത വിധിയുടെ

Malankara Orthodox TV

ഫലം ഇപ്രകാരം സംഗ്രഹിക്കാവുന്നതാണ്.

(1) ഗീവറുഗീസ് ദീവന്നാസ്യോസിന്റെ മുടക്ക്, തനിക്കെതിരായ കുറ്റമെന്തെന്ന് അദ്ദേഹത്തെ അറിയിക്കുകയോ, തന്റെ ന്യായം ബോധിപ്പിക്കുന്നതിനുള്ള ന്യായയുക്തമായ അവസരം അദ്ദേഹത്തിനു നൽകുകയോ ചെയ്യാതെ നടത്തിയതായിരുന്നതിനാൽ, അത് സ്വാഭാവികനീതിയുടെ ചട്ടങ്ങൾ ലംഘിച്ചുകൊണ്ടുള്ളതായിരുന്നു. ആ നിലയ്ക്ക് മുടക്ക് അസാധുവായിരുന്നു.

(2) മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും, വിശുദ്ധ മൂറോൻ കൂദാശ ചെയ്യുന്നതിനും അതതുകാലത്തെ കാതോലിക്കായ്ക്ക് അധികാരം നൽകിക്കൊണ്ടും, അങ്ങനെ മലങ്കരയിന്മേൽ പാത്രിയർക്കീസിനുള്ള അധികാരം ശൂന്യാവസ്ഥയിലെത്തുവോളം ന്യൂനീകരിച്ചുകൊണ്ടും അബ്ദൽ മിശിഹാ സ്ഥാപിച്ചതായ കാതോലിക്കേറ്റിനെ അംഗീകരിച്ചതു മൂലം ഒന്നുമുതൽ മൂന്നുവരെ പ്രതികൾ വേദവിപരീതികളോ, സഭയ്ക്ക് ഇതരരോ ആയിത്തീർന്നിട്ടില്ലാത്തതും, അവർ ഒരു പുതിയ സഭ സ്ഥാപിച്ചിട്ടില്ലാത്തതുമാകുന്നു.

(3) നാലു മുതൽ ആറു വരെ പ്രതികൾ (കൂട്ടുട്രസ്റ്റിമാരായി) നിയമാനുസൃതം തെരഞ്ഞെടുക്കപ്പെട്ടിട്ടില്ലാത്തതാകുന്നു.

ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ മേൽ ആരോപിക്കപ്പെടുന്ന പ്രവൃത്തികൾ അദ്ദേഹം ചെയ്തതാണോ അല്ലയോ, അബ്ദൽ മിശിഹാ നടത്തിയ മൂന്നു മെത്രാപ്പോലീത്താമാരുടെ സ്ഥാനാഭിഷേകം സാധുവാണോ അല്ലയോ, ഒന്നു മുതൽ മൂന്നു വരെ പ്രതികളായ ഗീവറുഗീസ് ദീവന്നാസ്യോസിനും കൂട്ടുട്രസ്റ്റിമാർക്കും എതിരെ ചുമത്തപ്പെട്ട കുറ്റം അവരുടെ ചില പ്രവൃത്തികളെ അടിസ്ഥാനമാക്കിയുള്ള വേദവിപരീതക്കുറ്റം മാത്രമായിരുന്നോ എന്നിവയെപ്പറ്റി തർക്കമില്ലായിരുന്നെന്നാണ് പറയുന്നത്. ഇതേ പ്രവൃത്തികളെക്കുറിച്ച് തന്നെ ഇപ്പോഴത്തെ അന്യായത്തിന്റെ 19, 20 ഖണ്ഡികകളിൽ വാസ്തവത്തിൽ പരാമർശിച്ചിട്ടുണ്ട്. എന്നാൽ അതേ പ്രവൃത്തികൾ സ്പഷ്ടമാക്കുന്നതുപോലെ അവർ പുതിയ ഒരു സഭ സ്ഥാപിച്ചുകൊണ്ട് സഭയ്ക്കു പുറത്തുപോയി എന്ന കുറ്റം ചുമത്തൽ ഉണ്ടായിരുന്നില്ലെന്നാണ് തർക്കിക്കപ്പെടുന്നത്. ഈ തർക്കത്തിന് എന്തെങ്കിലും കരുത്തുണ്ടെന്ന് ഞങ്ങൾ വിചാരിക്കുന്നില്ല.

ചീഫ് ജസ്റ്റീസ് ചാറ്റ് ഫീൽഡ് വട്ടിപ്പണക്കേസിലെ തന്റെ വിധിന്യായത്തിലെ 32-ാം ഖണ്ഡികയിൽ ഇപ്രകാരം പറയുന്നു: ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ നടപടിയെക്കുറിച്ച് അന്വേഷണം നടത്തുകയുണ്ടായില്ല. പ്രതിക്കുള്ള അവകാശ സംരക്ഷ അദ്ദേഹത്തിന് ഒരിക്കലും നൽകപ്പെട്ടില്ല. തനിക്കെതിരായ കുറ്റം എന്തെന്ന് അദ്ദേഹത്തെ അറിയിച്ചില്ല.

Malankara Orthodox TV

തന്റെ ന്യായങ്ങൾ സമർത്ഥിക്കാനുള്ള അവസരമൊന്നും അദ്ദേഹത്തിന് നൽകിയതുമില്ല. ആ നിലയ്ക്ക് അദ്ദേഹത്തിന്റെ മുടക്ക് അസാധുവായിരുന്നതിനാൽ അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ ആയും, അങ്ങനെ സഭാ സ്വത്തുക്കളുടെ ട്രസ്റ്റിമാരിലൊരാളായും തുടർന്നുപോരുന്നതുമാണ്. ജ. ജോസഫ് തളിയത്ത്, ജ. പരമേശ്വരൻ പിള്ള എന്നിവരുടെ തീരുമാനങ്ങളും ഫലത്തിൽ ഇതുതന്നെയായിരുന്നു. ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ മുടക്കിന്റെ സാധുത തീർത്തും ഗണിക്കാതെതന്നെ, അദ്ദേഹവും കൂട്ടുട്രസ്റ്റിമാരും മറ്റുപല കാരണങ്ങളോടൊപ്പം നിയമാനുസൃത പാത്രിയർക്കീസ് ആയ അബ്ദുള്ളാ രണ്ടാമനെ നിരാകരിക്കുകയും, സ്ഥാനഭ്രഷ്ടനാക്കപ്പെട്ട പാത്രിയർക്കീസ് ആയ അബ്ദൽ മിശിഹായെ സ്വീകരിക്കുകയും, മുമ്പ് പ്രസ്താവിച്ചിട്ടുള്ള അധികാരങ്ങൾ കാതോലിക്കായ്ക്ക് നൽകിക്കൊണ്ടുള്ള കാതോലിക്കേറ്റിനെ അംഗീകരിക്കുകയും ചെയ്തതിനാൽ അവർ വിശ്വാസത്തിൽ ഇതരരായിത്തീർന്നിട്ടുണ്ടെന്നും, അതുകൊണ്ട് അവരെ ട്രസ്റ്റികളായി പ്രവർത്തിക്കാൻ അനുവദിക്കാവുന്നതല്ലെന്നുമുള്ള ന്യായത്തെ അന്നത്തെ അപ്പീൽ വാദികളുടെ (4 മുതൽ 6 വരെ പ്രതികളുടെ) അഭിഭാഷകൻ ആശ്രയിച്ചു. ഗീവറുഗീസ് മാർ ദീവന്നാസ്യോസും അനുയായികളും പാത്രിയർക്കീസിന്റെ നിയന്ത്രണത്തിൽ നിന്നു വിട്ട് സ്വതന്ത്രമായ ഒരു പുതിയ സഭ സ്ഥാപിച്ചു എന്നുള്ള തന്റെ തർക്കത്തിനു പിന്തുണയായി അദ്ദേഹം അവലംബമാക്കിയത് ഫ്രീ ചർച്ച് ഓഫ് സ്കോട്ട്ലൻഡ് V ഓവർടൂൻ എന്ന കേസിലെ (ഫ്രീ ചർച്ച് കേസിലെ) പ്രഭു സഭയുടെ വിധിയെയാണ്. അതുകൊണ്ട് സ്വാഭാവികനീതിയുടെ ചട്ടങ്ങളിന്മേലുള്ള വിധിയുടെ അനന്തരഫലമായി, ഫ്രീ ചർച്ച് കേസിന്റെ തീരുമാനത്തിൽ അധിഷ്ഠിതമായ ഇതര തർക്കവും പരിഗണിക്കാൻ ഫുൾ ബഞ്ച് നിർബന്ധിതമായി എന്നത് സ്പഷ്ടമാണ്. ചീഫ് ജസ്റ്റീസ് ചാറ്റ് ഫീൽഡ് വിധിന്യായത്തിന്റെ 34-ാം ഖണ്ഡികയിൽ 4 മുതൽ 6 വരെ പ്രതികളുടെ തർക്കങ്ങൾ സംഗ്രഹിച്ച് ചേർത്തിട്ടുണ്ട്. ഗീവർഗീസ് മാർ ദീവന്നാസ്യോസും അദ്ദേഹത്തിന്റെ കൂട്ടുട്രസ്റ്റികളും (1 മുതൽ 3 വരെ പ്രതികൾ) വിശ്വാസത്തിൽ അന്യരായിത്തീർന്നു എന്നാണ് പറയപ്പെട്ടിരുന്നതെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. "അന്യൻ" എന്ന പദം പ്രാധാന്യം അർഹിക്കുന്നതാണ്. കാരണം, ഒരാൾ വിശ്വാസത്തിന് പുറത്തുപോയി എന്ന ആശയവും ആ പദം കൊണ്ട് അർത്ഥമാക്കുന്നുണ്ട്. എന്തായാലും തർക്ക തീരുമാനം ഈ നിസാരകാര്യത്തിന്മേൽ മാത്രമല്ല ആശ്രയിച്ചിരിക്കുന്നത്. ഗീവർഗീസ് മാർ ദീവന്നാസ്യോസിന്റെ മുടക്കിന് ശേഷം സംഭവിച്ച വിവിധ വസ്തുതകളെയും, അദ്ദേഹത്തിന്റെ പ്രവൃത്തികളെയും നടപടികളെയും കുറിച്ചും വിധിയിൽ പരാമർശിച്ചു. ഉദാഹരണത്തിന് നിയമാനുസൃത പാത്രിയർക്കീസിനെ അദ്ദേഹം നിരാകരിച്ചു. സ്ഥാനഭ്രഷ്ടനാക്കപ്പെട്ട

Malankara Orthodox TV

പാത്രിയർക്കീസിനെ സ്വീകരിക്കുകയും മലങ്കരയിൽ വരുന്നതിനും അന്ത്യോഖ്യാ പാത്രിയർക്കീസിനടുത്തവിധ പ്രവൃത്തികൾ ചെയ്യിക്കുന്ന തിനും – ചിലരെ മെത്രാപ്പോലീത്താമാരായി വാഴിക്കുന്നതിനും, വിശുദ്ധ മൂറോൻ കൂദാശ ചെയ്യുന്നതിനും മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതി നുമുള്ള അധികാരത്തോടെ പൗലൂസ് മാർ ഈവാനിയോസിനെ കാതോ ലിക്കാ ആയി വാഴിച്ചുകൊണ്ട് ഒരു കാതോലിക്കേറ്റ് സ്ഥാപിക്കുന്നതിനും – അദ്ദേഹത്തെ സഹായിക്കുകയും ചെയ്തു. ഇവയെക്കുറിച്ചെല്ലാം പരാമർശിച്ച ശേഷം, 4 മുതൽ 6 വരെ പ്രതികൾക്കുവേണ്ടി ഉന്നയിക്ക പ്പെട്ടിരുന്ന തർക്കങ്ങളെക്കുറിച്ച് ചീഫ് ജസ്റ്റീസ് ഇപ്രകാരം പ്രസ്താവി ച്ചിരിക്കുന്നു. ഗീവർഗീസ് മാർ ദീവന്നാസ്യോസും അദ്ദേഹത്തിന്റെ കക്ഷി ക്കാരും ഇക്കാലമെല്ലാം, അന്ത്യോഖ്യാ സിംഹാസനത്തിൽ നിന്നുമുള്ള ഒരു വേർപെടൽ ആഗ്രഹിച്ചിരുന്നു. അവർ ആ ഉദ്യമത്തിൽ വിജയിക്കു കയും 'ഒരു പുതിയ സഭ സൃഷ്ടിക്കപ്പെടുകയും ചെയ്തിട്ടുണ്ട്.' ആ ഖണ്ഡികയുടെ അവസാനഭാഗത്ത് 4 മുതൽ 6 വരെ പ്രതികൾക്കുവേണ്ടി ഉന്നയിച്ചിട്ടുള്ള തർക്കത്തെക്കുറിച്ച് ചീഫ് ജസ്റ്റീസ് വീണ്ടും പരാമർശി ച്ചിട്ടുണ്ട്. അതായത് "പ്രസ്തുത ഖണ്ഡികയുടെ ആദ്യ ഭാഗത്ത് പ്രസ്താ വിച്ചിട്ടുള്ളതും, ഒന്നാം പ്രതി ചെയ്തിട്ടുള്ളതുമായ പ്രവൃത്തികൾ മൂലം, ഒന്നാം പ്രതിയും അദ്ദേഹത്തിന്റെ അനുയായികളും കൊല്ലവർഷം 1087–ൽ യാക്കോബായ സുറിയാനി സഭയിൽ നിന്ന് വേർപിരിഞ്ഞ് ഒരു പുതിയ സഭ സ്ഥാപിച്ചിട്ടുണ്ട്. ...." "വേർപിരിഞ്ഞു" എന്ന പദം അത് ഉപയോഗിച്ചിരിക്കുന്ന സന്ദർഭം വച്ചു നോക്കിയാൽ, മുൻ പ്രസ്താവിച്ച അധികാരങ്ങളോടുകൂടിയ കാതോലിക്കേറ്റിനെ സ്വീകരിച്ചതിനാൽ പുതിയ ഒരു സഭ സ്ഥാപിച്ചുകൊണ്ട് (യാക്കോബായ സുറിയാനി) സഭ യ്ക്കു വെളിയിൽ പോയി എന്ന കുറ്റാരോപണം, റിവ്യൂവിന്മേലുണ്ടായതും അന്തിമമായുള്ളതുമായ വിധിയിൽ യഥാർത്ഥത്തിൽ കൂലങ്കഷമായി പരിശോധിച്ചശേഷം തീരുമാനിക്കപ്പെട്ടിട്ടുള്ളതാണെന്നുള്ള കാര്യത്തിൽ സംശയത്തിന് വകയൊന്നുമില്ല. ചീഫ് ജസ്റ്റീസ് ചാറ്റ് ഫീൽഡും സഹ ജഡ്ജിമാരും, 4 മുതൽ 6 വരെ പ്രതികൾക്കുവേണ്ടി ഉന്നയിച്ച തർക്ക ങ്ങൾ താഴെപ്പറയുന്ന നിഗമനങ്ങളോടെ നിരാകരിച്ചിരിക്കുകയാണ്.

## ചീഫ് ജസ്റ്റീസ് ചാറ്റ് ഫീൽഡ്

"നാലു മുതൽ ആറു വരെയും, നാല്പത്തിരണ്ടും പ്രതികൾ ഹാജരാ ക്കിയ പത്രികയിൽ, ഒന്നു മുതൽ മൂന്നുവരെ പ്രതികളുടെ ട്രസ്റ്റി സ്ഥാന ത്തോടുള്ളതായ അവരുടെ ആക്ഷേപം, ഈ രീതിയിലാണ് പ്രസ്താ വിച്ചിട്ടുള്ളതെന്ന് തോന്നുന്നില്ല. എങ്ങനെയായാലും ഒരു കാതോലിക്കാ യുടെ നിയമനം അതുകൊണ്ട് തന്നെ നിരോധിക്കപ്പെട്ട കാര്യമാണെന്നും, കാതോലിക്കേറ്റിനുവേണ്ടി പ്രവർത്തിക്കുന്നത് സഭയോടുള്ള കൂറില്ലാ

Malankara OrthodoxTV

യ്മയുടെ ലക്ഷണമാണെന്നും തർക്കിക്കപ്പെട്ടിട്ടില്ല. നിഖ്യാ കാനോൻ A അക്കത്തിലും 18 അക്കത്തിലും കൊടുത്തിരിക്കുന്നപ്രകാരം കിഴക്കിന് മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിന് പാത്രിയർക്കീസിനെപ്പോലെ അധികാരമുള്ള ഒരു "കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ" ഉണ്ടായിരിക്കണം എന്ന് വ്യക്തമായി വ്യവസ്ഥ ചെയ്തിട്ടുണ്ട്. പാത്രിയർക്കീസിനു മാത്രം ചെയ്യാവുന്ന ചില പ്രവൃത്തികൾ, നിയമാനുസൃതമല്ലാത്ത ഒരു പാത്രിയർക്കീസ് ചെയ്തപ്പോൾ ഒന്നാം പ്രതി അദ്ദേഹവുമായി സഹകരിച്ചുവെന്നതോ, അല്ലെങ്കിൽ അങ്ങേയറ്റം പാത്രിയർക്കീസിനെക്കൊണ്ട് ഈ പ്രവൃത്തികൾ ചെയ്യിച്ചു എന്നതോ ആണ്, ഒന്നാം പ്രതിക്കെതിരായി ശക്തിയായി വാദിക്കാവുന്ന ആകെ കാര്യങ്ങൾ. ഈ പ്രവൃത്തികൾ അബ്ദള്ളയാണ് ചെയ്തിരുന്നതെങ്കിൽ യാതൊരെതിർപ്പും ഉണ്ടാകുമായിരുന്നില്ലെന്ന് പ്രതികൾ സമ്മതിക്കുന്നുമുണ്ട്. അതുകൊണ്ട് എല്ലാ കാര്യങ്ങളും പാത്രിയർക്കീസ് സ്ഥാനത്തെ സംബന്ധിച്ച് രണ്ട് അവകാശവാദികൾ തമ്മിലുള്ള വ്യക്തിപരമായ തർക്കമായി ചുരുങ്ങുന്നു. ഈ തർക്കത്തിൽ ഒന്നാം പ്രതി തന്നെ മെത്രാപ്പോലീത്തായാക്കിയ പാത്രിയർക്കീസിനെ ഉപേക്ഷിച്ച് അദ്ദേഹത്തിന്റെ പ്രതിയോഗിക്ക് പിന്തുണ നൽകിയെന്നാണ് പറയുന്നത്. ഇത്തരം നടപടി വൈദികപരമായ ഒരു കുറ്റമായിരിക്കാം. ഈ കുറ്റത്തിന് കുറ്റക്കാരനെ (സഭാ) ഭ്രഷ്ടനാക്കുന്നതിന് വൈദികമേലദ്ധ്യക്ഷന് കഴിയുന്നതാണ്. എന്നാൽ സിവിൽ കോടതിക്ക് വിചാരണ ചെയ്യുകയോ, അഭിപ്രായം പ്രകടിപ്പിക്കുകയോ ചെയ്യാൻ കഴിയുന്ന ഒരു കുറ്റമല്ല ഇത്."

ചീഫ് ജസ്റ്റീസിന്റെ വിധിയിൽ പിന്നാലെ ഇപ്രകാരം പറയുന്നു. "ഈ സാഹചര്യങ്ങളിൽ ഒന്നു മുതൽ മൂന്നു വരെ പ്രതികൾ ഉൾക്കൊള്ളുന്ന സഭ, ഇപ്പോൾ തർക്കത്തിലിരിക്കുന്ന ദാനം ഏതൊരു സഭയ്ക്കുവേണ്ടി ഏർപ്പെടുത്തിയതാണോ, ആ സഭയിൽ നിന്ന് വ്യത്യസ്തമാണെന്ന് പറയാനാവുന്നതല്ല. അതുകൊണ്ട് എൽ അക്കത്തെയോ, ട്രസ്റ്റ് ഫണ്ടുകൾ വഴിവിട്ടു ചെലവഴിക്കുമെന്ന ഭീഷണിയെയോ ഗണിക്കാതെ തന്നെ, ഒന്നാം പ്രതിയുടെ ട്രസ്റ്റി സ്ഥാനം നഷ്ടപ്പെടുകയോ തൽസ്ഥാനം കൈവിട്ടുപോകുകയോ ചെയ്യുന്ന പ്രശ്നമേയില്ല."

## ജസ്റ്റീസ് ജോസഫ് തളിയത്ത്

"ഒരാൾ വൈദികപരമായ കുറ്റം ചെയ്തിട്ടുണ്ടോ എന്നും, കുറ്റക്കാരനെന്നു കാണപ്പെടുന്നപക്ഷം അതിന്റെ ഭവിഷ്യത്തുകൾ എന്താണെന്നും സാധാരണഗതിയിൽ തീരുമാനിക്കേണ്ടത് വൈദികകോടതികളാണ്. വൈദികകാര്യങ്ങളുടെ പ്രകൃതംകൊണ്ടു തന്നെ, അവയെ സംബന്ധിച്ചുള്ള ലൗകികകോടതികളുടെ വിധി വളരെ തൃപ്തികരമാകാനാവുന്ന

Malankara Orthodox TV

തല്ല. ഉചിതമായ വൈദികകോടതികളുടെ പ്രഖ്യാപനമനുസരിച്ച് എന്തെങ്കിലും കുറ്റം ചെയ്തിട്ടുള്ള ഒരാൾ, കുറ്റക്കാരനാണോ എന്ന് ലൗകിക കോടതികൾ തീരുമാനിക്കുന്നതിൽ നിന്ന് ഉളവായേക്കാവുന്ന സാദ്ധ്യമായ അസൗകര്യങ്ങളെക്കുറിച്ചും നമുക്ക് പരിഗണിക്കേണ്ടതായുണ്ട്. ഒന്നാം പ്രതിയുടെമേൽ ആരോപിക്കപ്പെട്ടിരിക്കുന്ന ശീശ്മക്കുറ്റത്തെക്കുറിച്ച് ഞങ്ങൾ അന്വേഷണം നടത്തിയാലും ഇതായിരിക്കും അനുഭവം. വട്ടിപ്പണപലിശയ്ക്ക് മെത്രാപ്പോലീത്തൻ ട്രസ്റ്റി അപേക്ഷിക്കുന്ന എല്ലാ സന്ദർഭങ്ങളിലും, തങ്ങളുടെ അഭിപ്രായത്തിൽ നിന്ദ്യങ്ങളായ ചില വൈദിക കുറ്റങ്ങളോ മറ്റെന്തെങ്കിലും വൈദികകുറ്റങ്ങളോ മെത്രാപ്പോലീത്താ ചെയ്തിട്ടുള്ളതിനാൽ, അദ്ദേഹത്തിന് സഭയുടെ ട്രസ്റ്റിയായി പ്രവർത്തിക്കാനാവില്ലെന്ന അടിസ്ഥാനത്തിൽ പലിശ അദ്ദേഹത്തിന് നൽകുന്നതിനെ എതിർക്കാൻ യാക്കോബായ സഭാംഗങ്ങളായ കുറെപേർ ഉണ്ടായിരിക്കും. ഓരോ പ്രാവശ്യവും ഈ പ്രശ്നത്തെക്കുറിച്ച് തീരുമാനിക്കുന്നതിന് പുതിയ വ്യവഹാരം നടത്തേണ്ടി വരികയും ചെയ്യും. ഇക്കാരണങ്ങളാൽ ഈ വിഷയത്തെക്കുറിച്ച് വൈദികാധികൃതർ പ്രഖ്യാപനം നടത്തിയിട്ടില്ലാത്തിടത്തോളം, ലൗകിക കോടതികൾ സ്വീകരിക്കേണ്ട ശ്രേഷ്ഠമായ നയം ഇത്തരം പ്രശ്നങ്ങളിലേയ്ക്ക് കടക്കാതിരിക്കുന്നതായിരിക്കുമെന്നാണ് എനിക്ക് തോന്നുന്നത്. ഇപ്പോഴത്തെ കേസിൽ ഇപ്രകാരമൊരു പ്രഖ്യാപനമുണ്ടായിട്ടില്ല. അതുകൊണ്ടു ഈ പോയിന്റും പ്രതിക്കെതിരായി എനിക്കു തീരുമാനിക്കേണ്ടിയിരിക്കുന്നു."

## ജസ്റ്റീസ് പരമേശ്വരൻപിള്ള

"ഞാൻ വളരെ ശ്രദ്ധാപൂർവ്വം കേസിന്റെ ഈ വശം പരിഗണിച്ചു. ഈ വാദത്തിൽ യാതൊരു കഴമ്പുമില്ലെന്ന തീരുമാനത്തിലാണ് ഞാൻ എത്തിയിരിക്കുന്നത്. ഒന്നാം പ്രതി അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തെ നിഷേധിച്ചിട്ടില്ല. അതുകൊണ്ടു അദ്ദേഹം മലങ്കരസഭയുടെ ട്രസ്റ്റിയായി തുടരുന്നു. മലങ്കരസഭയ്ക്കു വേണ്ടി വട്ടിപ്പണപ്പലിശ വാങ്ങുന്നതിന് അദ്ദേഹത്തിന് അവകാശമുണ്ട്. അന്ത്യോഖ്യാ പാത്രിയർക്കീസ് എന്ന് അബ്ദള്ളയും അബ്ദൽ മിശിഹായും അവകാശപ്പെട്ടപ്പോൾ, ഏറ്റവും കൂടിയാൽ അദ്ദേഹം (ഒന്നാംപ്രതി) ചെയ്തുപോയത് അബ്ദള്ളയേക്കാൾ മുൻഗണന നൽകിക്കൊണ്ട് അബ്ദൽ മിശിഹായെ യഥാർത്ഥ പാത്രിയർക്കീസായി സ്വീകരിച്ചുവെന്നതാണ്. ഇക്കാര്യത്തിൽ അദ്ദേഹത്തിന് തെറ്റുപറ്റിയെങ്കിൽ അദ്ദേഹം ചെയ്തിരിക്കുന്നത് ആത്മീയ കുറ്റമാണ്. ഇതിനു ആത്മീയ മേലദ്ധ്യക്ഷന് ശരിയായ നടപടി നടത്തി അദ്ദേഹത്തെ ശിക്ഷിക്കുകയും ചെയ്യാം. അദ്ദേഹത്തിന്റെ ആത്മീയ കുറ്റത്തിന്റെ കാര്യത്തിൽ ഈ കോടതിക്ക് യാതൊന്നും ചെയ്യാനാവില്ല. ഇക്കാര്യം സംബന്ധിച്ച് സി. പി. രാമസ്വാമി അയ്യർ പരാമർശിക്കുന്ന ഫ്രീ

Malankara Orthodox TV

ചർച്ച് ഓഫ് സ്കോട്ട്ലൻഡ് V ഓവർ ടൂൻ എന്ന കേസിന് ഈ കേസിലെ വസ്തുതകളുമായി യാതൊരു ബന്ധവുമില്ല."

## തീർപ്പു കല്പിച്ചിരുന്നു

അതുകൊണ്ട് ഇപ്പോഴത്തെ അന്യായത്തിൽ 19 മുതൽ 26 വരെ ഖണ്ഡികകളിൽ മുന്നോട്ടുവച്ചിട്ടുള്ളതും, 14, 15, 16, 19 ഇഷ്യൂകളിൽ ഉന്നീതമായിരിക്കുന്നതുമായ തർക്കങ്ങൾ വട്ടിപ്പണക്കേസിലും നേരിട്ടും സാരവത്തായും തീരുമാനിക്കപ്പെടേണ്ടിയിരുന്നതും തിരുവിതാംകൂർ ഹൈക്കോടതി റിവ്യൂ വിധിയിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസിനും കൂട്ടു ട്രസ്റ്റിമാർക്കും (1 മുതൽ 3 വരെ പ്രതികൾക്കും) അനുകൂലമായും, 4 മുതൽ 6 വരെ പ്രതികൾക്ക് എതിരായും തീർപ്പു കൽപ്പിച്ചിട്ടുള്ളതുമായിരുന്നു. ചുരുക്കത്തിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസും അദ്ദേഹത്തിന്റെ രണ്ട് കൂട്ടു ട്രസ്റ്റിമാരും (1 മുതൽ 3 വരെ പ്രതികൾ) വേദ വിപരീതികളോ, സഭയ്ക്ക് ഇതരരോ ആയിട്ടുണ്ടോ എന്നും, അവർ സഭയ്ക്ക് വെളിയിൽ പോയിട്ടുണ്ടോ എന്നും, അതുകൊണ്ട് ട്രസ്റ്റികളായി പ്രവർത്തിക്കാൻ അവർ അയോഗ്യരായിരുന്നോ എന്നുമുള്ള പ്രശ്നം വട്ടിപ്പണക്കേസിലും തർക്കവിഷയമായിരുന്നതിനാൽ അതിന്മേൽ തീരുമാനിക്കേണ്ടത് തികച്ചും ആവശ്യമായി തീർന്നിരുന്നു. അബ്ദള്ളാ രണ്ടാമനെ നിരാകരിച്ചതോ, അബ്ദൽ മിശിഹായെ സ്വീകരിച്ചതോ, മുൻപ്രസ്താവിച്ച അധികാരങ്ങളോടുകൂടിയ കാതോലിക്കേറ്റിനെ സ്വീകരിച്ചതോ, പാത്രിയർക്കീസിന്റെ (മലങ്കരസഭയിന്മേലുള്ള) അധികാരം ശൂന്യാവസ്ഥയിലെത്തുവോളം ന്യൂനീകരിച്ചതോ കൊണ്ടു തന്നെ പ്രതികൾ വേദവിപരീതികളോ, പുതിയ ഒരു സഭ സ്ഥാപിച്ചുകൊണ്ട് സഭയിൽ നിന്ന് സ്വയമേവ വേർപ്പെട്ടുപോയവരോ അകുന്നതല്ല. ഇതാണ് സ്ഥിതിയെന്നിരിക്കെ, ഇപ്പോഴത്തെ വ്യവഹാരത്തിൽ ഈ തർക്കങ്ങൾ വീണ്ടും കുത്തിയിളക്കികൊണ്ടുവരാനാവുന്നതല്ല.

## പുതിയ കുറ്റങ്ങൾ

വട്ടിപ്പണക്കേസിൽ പറഞ്ഞിട്ടുള്ള വ്യവഹാര കാരണങ്ങൾക്ക് പുറമേ, സഭാസ്വത്തുക്കളുടെ ട്രസ്റ്റികളാകാൻ ഈ കേസിലെ പ്രതികളെ അയോഗ്യരാക്കുന്ന പുതിയ കുറ്റങ്ങളിന്മേൽ അധിഷ്ഠിതമായ ഒരു വ്യവഹാര ഹേതുവിനെകൂടെ, ഇപ്പോഴത്തെ കേസിലെ വാദികൾ ആശ്രയിക്കുന്നുണ്ടെന്നു തർക്കിച്ചുകൊണ്ട്, ഈ നിലപാടിൽ നിന്നു രക്ഷപ്പെടാൻ അപ്പീൽ പ്രതികളുടെ അഭിഭാഷകൻ ശ്രമിച്ചുകാണുന്നു. പാത്രിയർക്കീസ് കക്ഷിയാൽ മലങ്കര മെത്രാപ്പോലീത്താ ആയി തെരഞ്ഞടുക്കപ്പെട്ടതും, കോടതി ഉത്തരവുപ്രകാരം ഈ കേസിൽ കക്ഷിയായി ചേർന്നിട്ടുള്ളതുമായ മൂന്നാം അപ്പീൽ പ്രതിയുടെ അഭിഭാഷകൻ ടി. എൻ. സുബ്രഹ്മണ്യയ്യർ,

Malankara Orthodox TV

പുതിയ കുറ്റങ്ങൾ താഴെ പറയുംപ്രകാരം ആവിഷ്കരിച്ചിരിക്കുന്നു.

(i) പാത്രിയർക്കീസിന്റെ (മലങ്കരസഭമേലുള്ള) പരമാധികാരം എടുത്തുകളയുന്ന പുതിയ ഭരണഘടന (AMഅക്കം) സ്വീകരിച്ചതുമൂലം പ്രതികൾ ഒരു പുതിയ സഭ സ്ഥാപിച്ചിരിക്കുന്നു.

(ii) ഭരണഘടനയിൽ (AM അക്കത്തിൽ) 5-ാം വകുപ്പ് തിരുകി കയറ്റിയിരിക്കുന്നതു മൂലം പ്രതികൾ സഭയ്ക്ക് ബന്ധിതമായ ശരിയായ കാനോൻ എന്ന് തീരുമാനിക്കപ്പെട്ടിട്ടുള്ള BP അക്കം (വട്ടിപ്പണക്കേസിൽ 18 അക്കം) നിഷേധിച്ചിരിക്കുന്നതിനാൽ സഭയ്ക്ക് പുറത്തുപോയിരിക്കുന്നു.

(ii - a) തെറ്റായ ഒരു കാനോൻ 26 അക്കം (വട്ടിപ്പണക്കേസിൽ A അക്കം) സ്വീകരിച്ചതിന്റെ ഫലമായി മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും മൂറോൻ കൂദാശ ചെയ്യുന്നതിനും പാത്രിയർക്കീസിനു മാത്രമായുള്ള പ്രത്യേകാവകാശം എടുത്തുകളഞ്ഞിരിക്കുകയാണ്. പ്രതികൾ ഒരു പുതിയ സഭ സ്ഥാപിച്ചുവെന്നാണ് ഇത് സൂചിപ്പിക്കുന്നത്.

(ii - b) ശരിയായ കാനോൻ ലംഘിച്ചുകൊണ്ടുള്ളതായ പുതിയ ഭരണഘടന അംഗീകരിച്ചതുമൂലം റശീസ്സാ എന്ന മേൽവരവിനുള്ള പ്രത്യേകാവകാശം പാത്രിയർക്കീസിനു നിഷേധിക്കപ്പെട്ടിരിക്കുകയാണ്.

(iii) ട്രസ്റ്റു സ്വത്തുക്കൾ അതിന്റെ ഗുണഭോക്താക്കളായ മലങ്കര യാക്കോബായ സുറിയാനിസഭയിൽ നിന്ന് തികച്ചും ഒരു വ്യത്യസ്ത സ്ഥാപനമായ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് പൂർണ്ണമായും കൈമാറ്റം ചെയ്യപ്പെട്ടിരിക്കുന്നു.

(iv) ഇൻഡ്യ, ബർമ്മാ, സിലോൺ, പൂർവ്വദേശത്തെ മറ്റു രാജ്യങ്ങൾ എന്നിവയുടെമേൽ അധികാരമുള്ള കിഴക്കിന്റെ കാതോലിക്കേറ്റിന്റെ മലങ്കരയിലെ പുനസ്ഥാപനം, വട്ടിപ്പണക്കേസിൽ വിഷയമായിരുന്ന കാതോലിക്കേറ്റിന്റെ സ്ഥാപനത്തിൽ നിന്നു വ്യത്യസ്തമാണ്. ഈ തർക്കങ്ങൾ വെവ്വേറെ ചർച്ച ചെയ്യേണ്ടത് ഇപ്പോൾ ആവശ്യമായിരിക്കുന്നു.

**ഭരണഘടന**

(i) ഒന്നാമത്തെ കുറ്റാരോപണത്തിനു ഉപോദ്ബലകമായി അഭിഭാഷകൻ അന്യായം 18, 22, 26 ഖണ്ഡികകളിലേക്കും, പത്രിക 29, 38 ഖണ്ഡികകളിലേക്കും, വിവരപ്പത്രിക 18, 27 ഖണ്ഡികകളിലേക്കും 6, 14, 15, 16 ഇഷ്യൂകളിലേക്കും ഞങ്ങളുടെ ശ്രദ്ധയെ ക്ഷണിച്ചിട്ടുണ്ട്. അഭിഭാഷകൻ ആഗ്രഹിക്കുന്ന രീതിയിൽ വ്യാഖ്യാനിക്കുന്നതിനു മതിയാകുന്നതാണ് പ്ലീഡിംഗുകളും, ഇഷ്യൂകളുമെന്ന് ഞങ്ങൾ വിചാരിക്കുന്നില്ല. പാത്രിയർ

Malankara Orthodox TV

ക്കീസിന്റെ പരമാധികാരം എടുത്തുകളഞ്ഞിട്ടുണ്ടെന്ന് തീർച്ചയായും ആരോപിക്കപ്പെട്ടിട്ടുണ്ടെങ്കിലും, അത് AM അക്കത്തെ (സഭാഭരണഘടനയെ) അധിഷ്ഠിതമാക്കിയുള്ള ഒരു പൊതുവായതും, ഉറപ്പിച്ചുള്ളതുമായ പ്രസ്താവനയല്ല. അന്യായം 26-ാം ഖണ്ഡികയിൽ തീർച്ചയായും AM അക്കത്തെക്കുറിച്ച് പ്രത്യേകമായ പരാമർശനമൊന്നുമില്ല. എന്നാൽ അത് പുതിയ ഭരണഘടനയിൽ (AM അക്കം) ചട്ടങ്ങൾ എന്ന നിലയിൽ ചേർക്കപ്പെട്ടതായി കാണുന്ന ചില പ്രത്യേക കാര്യങ്ങളിലാണ് അധിഷ്ഠിതമായിരിക്കുന്നത്. അതുകൊണ്ട് ട്രസ്റ്റിമാരാകുന്നതിന് പ്രതികളെ അയോഗ്യരാക്കുന്നത് ഭരണഘടന സ്വീകരിച്ചുവെന്ന പൊതു വസ്തുത മൂലമല്ല, ഈ പ്രത്യേക കാര്യങ്ങളാലാണെന്നാണ് വാദിക്കപ്പെടുന്നത്. അന്യായത്തിൽ പ്രത്യേകം പരാമർശിക്കപ്പെടുന്നവയല്ലാതെ, മറ്റു കാര്യങ്ങൾ ഭരണഘടനയിൽ ഉൾപ്പെടുത്തിയതിനാൽ പ്രതികൾക്ക് അയോഗ്യത ഉണ്ടായി എന്ന് അന്യായത്തിൽ കുറ്റാരോപണം ഇല്ല. പ്രതികൾ വേദവിപരീതികളോ, അല്ലെങ്കിൽ AM അക്കം ഭരണ ഘടന സ്വീകരിച്ചതുകൊണ്ട് സഭയ്ക്ക് വെളിയിൽ പോയവരോ ആണെന്ന് കുറ്റപ്പെടുത്തിക്കൊണ്ടാണ് വാദികൾ കോടതിയിൽ എത്തിയിരിക്കുന്നത്. അന്യായത്തിൽ വാദിച്ചിരിക്കുന്നതും, വിവരപ്പത്രികയിൽ ആവർത്തിച്ചിരിക്കുന്നതും പ്രത്യേകമായ ഇഷ്യൂകൾക്ക് വിഷയമായതുമായ പല പ്രത്യേക കാര്യങ്ങൾ AM അക്കം ഭരണഘടനയിലുണ്ടെന്നും അവർ വാദിക്കുന്നു. ഇതേ കാര്യങ്ങളെ തന്നേയാണ്, അയോഗ്യതയ്ക്ക് പ്രതികളെ അർഹരാക്കാൻ മുൻ വ്യവഹാരത്തിലും ആശ്രയിച്ചു കണ്ടത്. റിവ്യൂ ഹർജി സ്വീകരിക്കുന്നതിനു വിധേയമാക്കിയിരുന്ന വ്യവസ്ഥകൾ മൂലം, ഇവയിൽ ചില കാര്യങ്ങൾ ഈ കേസിൽ പ്രതികൾക്കെതിരെ നിയമ തടസ്സമായി വർത്തിക്കുമെന്ന് വാദികൾ തന്നെ തർക്കിക്കുന്നുണ്ട്. പ്ലീഡിംഗുകൾ ഇങ്ങനെയിരിക്കുകയും, ഇഷ്യൂകൾ ഇപ്രകാരം ആവിഷ്കരിച്ചിരിക്കുകയും ചെയ്തിരിക്കുന്നതിനാൽ പ്ലീഡിംഗുകൾക്ക് പുറമെ കടന്ന് ഒരു പുതിയ കേസ് സൃഷ്ടിക്കാൻ വാദി-അപ്പീൽ പ്രതിയെ ഇപ്പോൾ അനുവദിക്കുക സാദ്ധ്യമല്ല. അതായത് AM അക്കം ഭരണഘടന സ്വീകരിച്ചുവെന്ന വസ്തുതകൊണ്ട് മാത്രമോ, പ്ലീഡിംഗുകളിൽ പ്രത്യേകമായി പരാമർശിച്ചിട്ടുള്ള കാര്യങ്ങളെ സംബന്ധിക്കുന്നതല്ലാത്തതായ ഭരണഘടനാ വ്യവസ്ഥകൾകൊണ്ടോ, പാത്രിയർക്കീസിന്റെ പരമാധികാരം എടുത്തുകളയപ്പെട്ടുവെന്ന പുതിയ കേസ് അനുവദിക്കാവുന്നതല്ല. ഇഷ്യൂകൾ അവ അധിഷ്ഠിതമായിട്ടുള്ള പ്ലീഡിംഗുകളിൽ ന്യായ യുക്തമായ വ്യാഖ്യാനപ്രകാരം വരാത്ത കാര്യങ്ങൾകൂടി ഉൾക്കൊള്ളത്തക്കവിധം വലിച്ചു നീട്ടപ്പെടാൻ അനുവദിച്ചു കൂടാത്തതാണ്.

Malankara Orthodox TV

**കാനോൻ**

(ii, ii-a) ഇതേ നിരീക്ഷണങ്ങൾ മേൽ ആവിഷ്കരിച്ചിട്ടുള്ള രണ്ട് ഹേതുക്കൾക്കും ബാധകമാകും. പ്രതികൾ ബാർ എബ്രായ ക്രോഡീകരിച്ച ഹൂദായ കാനോൻ 26 അക്കം (വട്ടിപ്പണക്കേസിലെ A അക്കം) സഭയുടെ ഭരണത്തിനുള്ള ശരിയായ കാനോനായി സ്വീകരിച്ചതുകൊണ്ട് സഭയ്ക്കു പുറത്തുപോയി എന്ന് പ്ലീഡിംഗുകളിൽ ഒരിടത്തും ഉറപ്പിച്ചു പറഞ്ഞിട്ടില്ല. ആദ്യം 13-ാം ഇഷ്യൂവിലേയ്ക്കും അനന്തരം 16-ാം ഇഷ്യൂവിലേക്കും അഭിഭാഷകൻ ഞങ്ങളുടെ ശ്രദ്ധയെ ക്ഷണിക്കുന്നു. തെറ്റായ കാനോൻ സ്വീകരിച്ചതുമൂലം സഭയുടെ അംഗത്വം നഷ്ടപ്പെട്ടു എന്നത് പ്രസ്തുത രണ്ട് ഇഷ്യൂകളുടെയും വ്യാപ്തിയിൽ വരുന്നുണ്ടെന്നും, ഈ കേസിലെ കക്ഷികൾ വിചാരണയ്ക്ക് എത്തിയത് ഈ ധാരണയോടെയാണെന്നും അഭിഭാഷകൻ തർക്കിക്കുന്നു. ഈ വാദം ശരിയായ അടിസ്ഥാനത്തിലുള്ളതാണെന്നു ഞങ്ങൾ കരുതുന്നതേയില്ല. ഈ കേസിൽ വാദത്തിലും ചർച്ചയിലും ഹൂദായ കാനോൻ എങ്ങനെ വന്നുവെന്നും, എന്തുകൊണ്ട് വന്നുവെന്നുമുള്ളതിന് പ്ലീഡിംഗുകൾ പരിശോധിച്ചാൽ സൂചനകൾ കിട്ടുന്നതാണ്. വാദികൾ പ്രതികളുടെ മേൽ ചില പ്രവൃത്തികളും നടപടികളും ആരോപിച്ചുകൊണ്ട് ഇതു മൂലം പ്രതികൾ വേദവിപരീതികളോ, സഭയ്ക്ക് ഇതരരോ, സഭയ്ക്ക് വെളിയിൽ പോയിട്ടുണ്ടെന്നു തർക്കിക്കുന്നു. ഈ ആരോപണങ്ങൾ 14, 15 ഇഷ്യൂകൾക്ക് വിഷയമാകുന്നതാണ്. പ്രസ്തുത ഇഷ്യൂകളിന്മേലുള്ള തീരുമാനങ്ങളിൽ നിന്നും ലഭിക്കുന്ന നിഗമനങ്ങൾ 16, 17 ഇഷ്യൂകളുടെ വിഷയവുമാണ്. മറിച്ച് പ്രതികൾ ചില പ്രവൃത്തികളും നടപടികളും വാദികളുടെമേൽ ആരോപിക്കുകയും, അതിന്റെ ഫലമായി വാദികൾ സഭയിൽ നിന്ന് വേർപിരിയുകയും ഒരു പുതിയ സഭ സ്ഥാപിക്കുകയും ചെയ്തതായി തർക്കിക്കുന്നു. ഈ ബദൽ കുറ്റാരോപണത്തിലേക്കാണ് 19, 20 ഇഷ്യൂകൾ ലക്ഷീകരിച്ചിരിക്കുന്നത്. ഈ ആരോപണങ്ങളും പ്രത്യാരോപണങ്ങളും തീർച്ച ചെയ്യുന്നതിന്, ശരിയായ കാനോൻ ഏതെന്ന് നിർണ്ണയിക്കേണ്ടത് തികച്ചും അത്യാവശ്യമാണ്. വാദികൾ BP അക്കം (വട്ടിപ്പണക്കേസിലെ 18 അക്കം) അടിസ്ഥാനമാക്കിയാണ് കുറ്റാരോപണങ്ങൾ ഉന്നയിച്ചിരിക്കുന്നത്. പ്രതികൾ അവരുടെ നിലപാട് സ്വീകരിച്ചിരിക്കുന്നത് 26 അക്കം (വട്ടിപ്പണക്കേസിലെ A അക്കം) അടിസ്ഥാനമാക്കിയുമാണ്. 13-ാം ഇഷ്യൂ ലക്ഷീകരിച്ചിരിക്കുന്നത് ആ പ്രശ്നത്തിന്റെ തീരുമാനത്തിലേക്കായിരുന്നു. 14, 15 ഇഷ്യൂകളിന്മേലുള്ള തീരുമാനങ്ങളിൽ നിന്നെടുക്കേണ്ട നിഗമനങ്ങളെ സംബന്ധിക്കുന്നതാണ് 16-ാം ഇഷ്യൂ. 14, 15 ഇഷ്യൂകളുടെ വിഷയമായി പരിമിതപ്പെടുത്താതെ 16-ാം ഇഷ്യൂവിനെ ഒരു പൊതു ഇഷ്യൂ ആയി ഉപയോഗപ്പെടുത്താൻ വാദികളെ അനുവദിച്ചുകൂടാത്തതാണ്.

Malankara Orthodox TV

കാരണം, അത് ആ ഇഷ്യൂവിനെ അതിന്റെ നിയമാനുസൃത ലക്ഷ്യത്തിനും വളരെ അകലത്തേയ്ക്ക് വലിച്ചുകൊണ്ടു പോകുന്നതായിരിക്കും.

### റശീസ്സാ

(ii - a) പാത്രിയർക്കീസിന് റശീസ്സായ്ക്കുള്ള അവകാശം സംബന്ധിച്ച പ്രശ്നമാണ് ഇതിൽ ഉന്നയിച്ചിട്ടുള്ളത്. പള്ളിയിലെ അംഗങ്ങൾ സ്വമനസ്സാലെ നൽകേണ്ട ഒരു സംഭാവനയാണ് റശീസ്സാ. അല്ലാതെ അതൊരു നിർബന്ധിത സംഭാവനയല്ല. മുളന്തുരുത്തി സുന്നഹദോസ് (27-6-1876) നടപടികൾ രേഖപ്പെടുത്തിയിട്ടുള്ള FO അക്കത്തിൽ മറ്റു പലതിനുമിടെ റശീസ്സാ ശേഖരിച്ച് പരിശുദ്ധ പാത്രിയർക്കീസിനു അയച്ചുകൊടുക്കുന്നതിന്റെ ഉത്തരവാദിത്തം കമ്മറ്റിക്ക്, അതായത് മലങ്കര അസോസിയേഷൻ കമ്മറ്റിക്കായിരിക്കണമെന്ന് വ്യവസ്ഥ ചെയ്യുന്ന ഒരു പ്രമേയത്തെപ്പറ്റി പരാമർശിച്ചിരിക്കുന്നു. പാത്രിയർക്കീസിന് കുറെ റശീസ്സാ നൽകേണ്ടതായുണ്ടെന്ന് ഇതു സൂചിപ്പിച്ചേക്കാം. എന്നാൽ സെമിനാരി കേസിൽ തിരുവിതാംകൂർ റോയൽ ഫൈനൽ അപ്പീൽ കോടതി 1889 ജൂലൈ 12-ന് പുറപ്പെടുവിച്ച വിധിയുടെ (DY അക്കം) 218-ാം ഖണ്ഡികയിൽ പാത്രിയർക്കീസിന് മലങ്കരയിലെ കമ്മിറ്റി റശീസ്സാ നൽകുന്നതിനെ സംബന്ധിച്ച് തൃപ്തികരമായ തെളിവുകൾ കോടതി മുമ്പാകെ കൊണ്ടുവന്നിട്ടില്ലെന്നാണ് പറഞ്ഞിരിക്കുന്നത്. ഹാജരാക്കപ്പെട്ട തെളിവുകളാകട്ടെ വളരെ ദുർബലവും, അനിശ്ചിതമായതുമായിരുന്നു. റശീസ്സാ ഈ രാജ്യത്തെ മെത്രാപ്പോലീത്താമാർക്കാണോ, അതോ വിദേശരാജ്യത്തെ പാത്രിയർക്കീസിനാണോ നൽകേണ്ടത് എന്ന സംശയം ജനിപ്പിക്കത്തക്കവിധത്തിലുള്ളവയായിരുന്നു അവ. മലങ്കര അസോസിയേഷന്റെ 1911 സെപ്റ്റംബർ 7-നു ചേർന്ന യോഗത്തിന്റെ നടപടികൾ രേഖപ്പെടുത്തിയിട്ടുള്ള 86 അക്കത്തിൽ അബ്ദള്ളാ രണ്ടാമൻ പാത്രിയർക്കീസുമായി എന്തെങ്കിലും ബന്ധം പുലർത്തുന്നതിനെ വിലക്കിക്കൊണ്ടുള്ള ഒരു പ്രമേയത്തെക്കുറിച്ച് പരാമർശിച്ചിട്ടുണ്ട്. ഈ പ്രമേയത്തിന്റെ അനന്തര ഫലമായിട്ടായിരിക്കാം പാത്രിയർക്കീസിനുള്ള റശീസ്സ നിർത്തൽ ചെയ്തത്. വട്ടിപ്പണക്കേസ് 1913-ൽ ഫയൽ ചെയ്യപ്പെട്ടു. റശീസ്സാ നൽകാത്തത് തർക്കത്തിനുള്ള ഒരു കാരണമാകുമായിരുന്നെങ്കിൽ, അത് ആ കേസിൽ കൊണ്ടുവരുമായിരുന്നു. അപ്രകാരം ചെയ്തിട്ടില്ലാത്തതിനാൽ, സാങ്കേതിക നിയമ തടസ്സത്തിന്റെ (Constructive resjudicata) തത്വങ്ങൾ പ്രകാരം ഇപ്പോൾ അത് മുമ്പോട്ടുകൊണ്ടുവരാൻ ആവുന്നതല്ല. ഇതിനു പുറമേ 21 വയസ്സു പൂർത്തിയായ പുരുഷൻമാരായ എല്ലാ അംഗങ്ങളിൽ നിന്നും രണ്ടു ചക്രം വീതം ശേഖരിച്ചു കതോലിക്കായ്ക്ക് അയച്ചുകൊടുക്കണമെന്ന്, ചോദ്യം ചെയ്യപ്പെട്ടിട്ടുള്ള ഭരണഘടനയുടെ 115-ാം ഖണ്ഡികയിൽ എല്ലാ വികാരിമാരോടും ആവശ്യപ്പെടുന്നുമുണ്ട്. ഈ ഭരണഘടനയുടെ

Malankara Orthodox TV

തന്നേ ഒന്നാം വകുപ്പിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷനെന്നു പ്രഖ്യാപിക്കപ്പെട്ടിരിക്കുന്ന പാത്രിയർക്കീസിനു റശീസ്സാ ചെല്ലേണ്ടതായുണ്ടെങ്കിൽ അതോ, ആരെങ്കിലും എന്തെങ്കിലും നൽകുന്നതിനു ആഗ്രഹിക്കുന്നെങ്കിൽ അതോ നൽകുന്നത് ഭരണഘടനയിൽ വിലക്കിയിട്ടുമില്ല. എങ്ങനെയായാലും, ഓരോ കക്ഷിയും ആശ്രയിക്കുന്ന കാനോൻ അനുസരിച്ച്, അതായത് വാദികൾ ഹാജരാക്കിയ BP അക്കം (വട്ടിപ്പണ്ണക്കേസിലെ 18 അക്കം) പ്രകാരവും, പ്രതികൾ ഹാജരാക്കിയതും അവർ നിർബന്ധം പിടിക്കുന്നതുമായ 26 അക്കം (വട്ടിപ്പണക്കേസിലെ എ അക്കം) പ്രകാരവും റശീസ്സാ നൽകാത്തതുമൂലം വേദവിപരീതികളാകുന്നതല്ല. (ii - c) യിൽ പറയുന്ന പാത്രിയർക്കീസിന്റെ റശീസ്സാ അവകാശത്തിനുള്ള അടിസ്ഥാനങ്ങളിൽ ഉൾക്കൊള്ളുന്ന പ്രശ്നങ്ങൾ വട്ടിപ്പണക്കേസിന്റെ വിധിയിൽ ഉൾക്കൊണ്ടിരുന്നില്ലെങ്കിൽ തന്നെയും, മുൻ പ്രസ്താവിച്ച കാരണങ്ങളാൽ അപ്പീൽ പ്രതിക്ക് എതിരായി തീരുമാനിക്കേണ്ടിയിരിക്കുന്നു.

(iii) ഇത് വാസ്തവത്തിൽ ഒരു കുറ്റാരോപണമല്ല. എന്നാൽ മുകളിൽ പ്രസ്താവിച്ചിട്ടുള്ള മറ്റു കുറ്റാരോപണങ്ങളിൽ നിന്ന് എടുക്കാൻ വാദി - അപ്പീൽപ്രതി ആഗ്രഹിക്കുന്ന നിഗമനത്തെക്കുറിച്ചുള്ള ഒരു പ്രസ്താവന മാത്രമാണിത്. അതുപ്രകാരം ഈ പോയിന്റിനെപ്പറ്റി ഞങ്ങളുടെ മുമ്പാകെ നിർബന്ധം പിടിക്കുകയുണ്ടായില്ല. അതിനെക്കുറിച്ച് കൂടുതലായി പറയേണ്ട ആവശ്യമില്ല.

(iv) വട്ടിപ്പണക്കേസിൽ പരാമർശിച്ചിരുന്നത് കാതോലിക്കായുടെ സ്ഥാനാഭിഷേകത്തെക്കുറിച്ചാണെന്നും, മറിച്ച് ഇപ്പോഴത്തെ വ്യവഹാരത്തിൽ കാതോലിക്കേറ്റിന്റെ സ്ഥാപനത്തെപ്പറ്റിയാണ് പരാമർശിച്ചിരിക്കുന്നതെന്നും, കൂടാതെ എങ്ങനെയായാലും ഈ വ്യവഹാരത്തിലെ അന്യായത്തിൽ പരാമർശിച്ചിരിക്കുന്ന പൗരസ്ത്യ കാതോലിക്കേറ്റ് വട്ടിപ്പണക്കേസിൽ ചർച്ചാവിഷയമായിരുന്ന കാതോലിക്കേറ്റിൽ നിന്നു തികച്ചും വിഭിന്നമാണെന്നും സ്ഥാപിക്കുന്നതിനുവേണ്ടി അപ്പീൽ പ്രതികളുടെ അഭിഭാഷകൻ ഒരു ശ്രമം നടത്തുകയുണ്ടായി. ഈ വാദത്തിൽ എന്തെങ്കിലും കഴമ്പുണ്ടെന്നു ഞങ്ങൾക്ക് തോന്നുന്നില്ല. പ്രതികൾ ആശ്രയിക്കുന്ന കാതോലിക്കേറ്റ് 1088-ൽ അബ്ദൽ മിശിഹാ സ്ഥാപിച്ച കാതോലിക്കേറ്റ് അല്ലാതെ മറ്റൊന്നുമല്ലെന്ന് പത്രികയുടെ 30, 31 ഖണ്ഡികകൾ വ്യക്തമായി കാണിക്കുന്നു. ഈ വ്യവഹാരത്തിൽ കോട്ടയം ജില്ലാക്കോടതിയുടെ വിധിയിന്മേൽ തിരുവിതാംകൂർ ഹൈക്കോടതിയിൽ ബോധിപ്പിച്ച അപ്പീലിന് അടിസ്ഥാനമാക്കിയിട്ടുള്ള 13, 15, 17, 18, 27 എന്നീ കാരണങ്ങളിൽ വാദികൾ തന്നെ ഈ നിലപാട് അംഗീകരിക്കുന്നുണ്ട്. ഈ കേസിലെ 14, 15 ഇഷ്യൂകളും, ജില്ലാക്കോടതി വിധിയും കാണിക്കുന്നത് ഈ വിവാദ

Malankara Orthodox TV

ഭാഗത്തിന്റെ വിഷയവും 1088-ൽ അബ്ദൽ മിശിഹാ സ്ഥാപിച്ച കാതോലിക്കേറ്റിനെയാണ് കേന്ദ്രീകരിച്ചിരിക്കുന്നതെന്നാണ്. ഞങ്ങളുടെ മുമ്പാകെ ഉന്നയിച്ച വാദത്തിനു മുമ്പ്, ചോദ്യം ചെയ്യപ്പെട്ടിരിക്കുന്ന ഭരണഘടന (AM അക്കം) കിഴക്കിന്റെ ഒരു കാതോലിക്കേറ്റ് സ്ഥാപിച്ചിട്ടുള്ളതായി ഒരു കേസ് ഉണ്ടായിരുന്നില്ല. ഇപ്പോഴത്തെ കേസിൽ ഒരു പുതിയ വ്യവഹാരഹേതുവിനു അടിസ്ഥാനം തേടിക്കൊണ്ട്, കാതോലിക്കായുടെ അഭിഷേകവും ഒരു കാതോലിക്കേറ്റിന്റെ സ്ഥാപനവും തമ്മിലും, 1088-ൽ അബ്ദൽ മിശിഹാ സ്ഥാപിച്ച കാതോലിക്കേറ്റും ചോദ്യം ചെയ്യപ്പെട്ടിരിക്കുന്ന ഭരണഘടന (AM അക്കം) പ്രകാരം സ്ഥാപിക്കപ്പെട്ട കിഴക്കിന്റെ കാതോലിക്കേറ്റും തമ്മിലുള്ളതായി ഉദ്ദേശിക്കപ്പെടുന്ന വ്യതിരിക്തത വരച്ചുകാട്ടാൻ യത്നിക്കുന്നത്, തികച്ചും സാങ്കല്പികമായ ഒരു അനന്തര ചിന്തയാണെന്നും, അതു വാദിച്ചു സമർത്ഥിക്കാൻ തീർത്തും ആവാത്തതാണെന്നുമാണ് ഞങ്ങൾക്ക് തോന്നുന്നത്.

### റെസ്ജൂഡിക്കേറ്റാ

മേൽ പ്രസ്താവിച്ചിട്ടുള്ള കാരണങ്ങളാൽ, പ്രതികളുടെമേൽ ചുമത്തപ്പെട്ട ചില പ്രത്യേക പ്രവൃത്തികളും നടപടികളും നിമിത്തം അവർ വേദവിപരീതികളോ, സഭയ്ക്ക് ഇതരരോ, ഒരു പുതിയ സഭ സ്ഥാപിച്ചുകൊണ്ട് സഭയ്ക്ക് വെളിയിൽ പോയവരോ ആയിട്ടുണ്ടെന്ന കേസുമായാണ്, വാദികൾ ഈ കോടതിയിലെത്തിയിരിക്കുന്നതെന്നാണ് ഞങ്ങളുടെ നിഗമനം. പ്രസ്തുത പ്രത്യേക പ്രവൃത്തികളും നടപടികളും അടിസ്ഥാനമാക്കിയുള്ള കുറ്റാരോപണങ്ങൾ സംബന്ധിച്ചാകട്ടെ, തിരുവിതാംകൂർ ഹൈക്കോടതി വട്ടിപ്പണക്കേസിലെ അന്തിമ വിധിയിൽ (256 അക്കം) തീർപ്പു കല്പിച്ചിട്ടുള്ളതും, ആ വിധി അവർക്കെതിരെ നിയമ തടസ്സമായി (resjudicata) വർത്തിക്കുന്നതുമാണ്. റശീസ്സാ നൽകിയില്ലായെന്ന വസ്തുതയുടെ അടിസ്ഥാനത്തിലുള്ള കുറ്റാരോപണം നേരത്തെ ഉണ്ടായ വിധി മൂലം സാങ്കേതിക നിയമതടസ്സമാകുമെന്ന് തീരുമാനിക്കപ്പെടുന്നില്ലെങ്കിൽ തന്നെയും, മുൻ പ്രസ്താവിച്ച കാരണങ്ങളാലും, കേസിന്റെ ന്യായന്യായതകൊണ്ടും വാദി - അപ്പീൽപ്രതിക്കെതിരെ തീരുമാനിക്കേണ്ടതാണ്. ഒരു പുതിയ വ്യവഹാര ഹേതുവായി ഇപ്പോൾ അശ്രയിക്കുന്ന കുറ്റങ്ങൾ, പ്ലീഡിംഗുകളിലോ ഇഷ്യൂകളിലോ ഉൾക്കൊള്ളിച്ചിട്ടില്ലെന്നും, ഇവയിൽ ചിലതെല്ലാം പിന്നീട് ഉദയം ചെയ്ത ചിന്തകളാണെന്നും, ഇവ ഇപ്പോൾ ഉന്നയിക്കാൻ അനുവദിച്ചുകൂടാത്തതാണെന്നും, എങ്ങനെയായാലും ഇവയിൽ മിക്കവയും വട്ടിപ്പണക്കേസിൽ ഉന്നയിക്കാവുന്നതും ഉന്നയിക്കേണ്ടിയിരുന്നതുമായിരുന്നുവെന്നും, അപ്രകാരം ചെയ്തിട്ടില്ലാത്തതിനാൽ നിയമതടസ്സം നിമിത്തമോ, അതിനു പുറമെ സാദൃശ്യതത്വങ്ങളാലോ ഇവ തടയപ്പെട്ടിരിക്കുന്നുവെന്നുമാണ് ഞങ്ങളുടെ സുദൃഢമായ അഭിപ്രായം.

Malankara Orthodox TV

വാദി - അപ്പീൽ പ്രതി അതുകൊണ്ടു തന്നെ വേദ വിപരീതിയോ, സഭ യ്ക്ക് ഇതരനോ, ആയിട്ടുണ്ടെന്നും സഭയ്ക്ക് വെളിയിൽ പോയെന്നും, അതിന്റെ ഫലമായി അദ്ദേഹത്തിന് സഭാംഗത്വവും, ട്രസ്റ്റി സ്ഥാനവും നഷ്ടപ്പെട്ടുവെന്നുമുള്ള പ്രശ്നം വീണ്ടും ഇളക്കിവിടുന്നതിന് പ്രതി - അപ്പീൽ വാദിക്ക് ആവുന്നതല്ലെന്ന വിചാരണക്കോടതിയുടെ (കോട്ടയം ജില്ലാക്കോടതിയുടെ) തീരുമാനത്തോട് അതിൻപ്രകാരം ഞങ്ങളും യോ ജിച്ചുകൊള്ളുന്നു.

നിയമതടസ്സ വാദ പ്രശ്നത്തിന്മേൽ ഞങ്ങൾ കൈക്കൊണ്ട വീക്ഷണ ത്തിന്റെ ഫലമായി സസ്പെൻഷൻ കേസിന്റെ (1104-ലെ O. S. 2-ാം നമ്പർ) വ്യവഹാരഹേതുവിന്മേൽ തന്നെയാണോ ഈ കേസും അധിഷ്ഠിതമാ യിരിക്കുന്നതെന്ന പ്രശ്നവും, വാദികളുടെ വീഴ്ച നിമിത്തം അവസാനം കേസ് തള്ളിക്കളയാൻ അനുവദിച്ചതിനാൽ ഇൻഡ്യൻ സിവിൽ നടപടി നിയമം ഓർഡർ 9, റൂൾ 9-നു അനുരൂപമായി തിരുവിതാംകൂർ സിവിൽ നടപടി നിയമത്തിലെ സംഗതമായ വകുപ്പുകൾപ്രകാരം ഈ വ്യവഹാരം നിലനിൽക്കുമോ എന്ന പ്രശ്നവും ഞങ്ങൾക്ക് കൂടുതലായി ചർച്ച ചെയ്യേണ്ട ആവശ്യമില്ല.

സഭാ സ്വത്തുക്കളുടെ ട്രസ്റ്റിയായി അപ്പീൽവാദി (ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ) മലങ്കര അസോസിയേഷനാൽ നിയമാനു സൃതം തിരഞ്ഞെടുക്കപ്പെട്ടിരുന്നില്ല എന്നതാണ് അപ്പീൽ പ്രതികളുടെ അഭിഭാഷകൻ സ്വീകരിച്ചിരിക്കുന്ന മറ്റൊരു വാദസരണി. ഈ കേസിലെ ഒന്നാം പ്രതിയായിരുന്ന അപ്പീൽ വാദിക്കു മാത്രമേ ഈ ആക്ഷേപം ബാധകമാകുകയുള്ളു. പിന്നീട് മരിച്ചുപോയ രണ്ട് പ്രതികൾക്ക് (മാണി പൗലൂസ് കത്തനാർക്കും, എറികാട്ട് ഇ. ജെ. ജോസഫിനും) ഇത് ബാധ കമാകുന്നതല്ല. അവരെ തെരഞ്ഞെടുത്ത മലങ്കര അസോസിയേഷന്റെ 1931-ലെ യോഗത്തിന്റെ നിയമസാധുത ചോദ്യം ചെയ്യപ്പെട്ടിട്ടില്ല. കോട്ടയം എം. ഡി. സെമിനാരിയിൽ 1934 ഡിസംബർ 26-നു ചേർന്ന അസോസി യേഷൻ യോഗം, തന്നെ മലങ്കര മെത്രാപ്പോലീത്താ ആയി തെരഞ്ഞെ ടുത്തുവെന്ന് ഒന്നാം പ്രതി അവകാശപ്പെടുന്നു. എം. ഡി. സെമിനാരി യോഗം വിളിച്ചുകൂട്ടിയത് മലങ്കരയിലെ എല്ലാ യാക്കോബായ സുറിയാനി ക്രിസ്ത്യാനി പള്ളികൾക്കും പ്രത്യേകം പ്രത്യേകം നോട്ടീസ് നൽകികൊ ണ്ടാണ്. ഒരേസമയം ഒരേ കവറിൽ മൂന്നു നോട്ടീസുകൾ (59, 60, 61 അക്കങ്ങൾ) വീതം അയച്ചിരുന്നുവെന്നാണ് അവകാശപ്പെടുന്നത്. പ്രതി ബസ്സേലിയോസ് കാതോലിക്കാ പുറപ്പെടുവിച്ച കല്പനയെന്ന് അർത്ഥമാ ക്കപ്പെടുന്നതാണ് 59 അക്കം. അത് പള്ളി വികാരിമാർക്കും, കൈക്കാരന്മാ ർക്കും, ഇടവകാംഗങ്ങൾക്കുമായി അയച്ചിട്ടുള്ളതാണ്. അസോസിയേഷൻ യോഗം 1934 ഡിസംബർ 26-നു (1111 ധനു 11-നു) ചേരുന്നതിനാണ് നിശ്ച

യിച്ചിരുന്നത്.

മലങ്കര മെത്രാപ്പോലീത്തായെ തെരഞ്ഞെടുക്കുകയെന്നതായിരുന്നു അജൻഡായിൽ ആദ്യത്തെ ഇനം. മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ മൂന്നു വൈസ് പ്രസിഡന്റുമാർ പേരുകൾ വെച്ച് പള്ളി വികാരിമാർക്കും, കൈക്കാരന്മാർക്കും ഇടവകാംഗങ്ങൾക്കുമായി അയച്ചിട്ടുള്ള കല്പനയാണ് 60 അക്കം. അതിൽ കാതോലിക്കാ അയച്ച കല്പനയെ (59 അക്കം) പറ്റിയും പരാമർശിച്ചിട്ടുണ്ട്. നിശ്ചിത ദിവസം എം. ഡി. സെമിനാരിയിൽ മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം ചേരുമെന്നും, തങ്ങളുടെ പള്ളി പ്രതിനിധികളായി ഒരു പട്ടക്കാരനെയും, ഒരു അൽമായനെയും വീതം തെരഞ്ഞെടുത്തയക്കണമെന്നും കല്പനയിൽ അറിയിച്ചിരുന്നു. മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി ഓരോ പള്ളിക്കും അയച്ച നോട്ടീസാണ് 61 അക്കം. ഇതിലും കാതോലിക്കാ പുറപ്പെടുവിച്ച കല്പനയെപ്പറ്റി പരാമർശിക്കുകയും, യോഗത്തിന്റെ സമയവും സ്ഥലവും അതു തന്നെയെന്ന് സ്ഥിരീകരിക്കുകയും ചെയ്തിട്ടുണ്ട്. ഒറ്റയ്ക്കുള്ള ഈ നോട്ടീസുകൾക്കു പുറമെ രണ്ടു പ്രമുഖ ദിനപ്പത്രങ്ങളിൽ വിജ്ഞാപനവും പ്രസിദ്ധീകരിച്ചിരുന്നു. അതിന്റെ പകർപ്പുകളാണ് 62, 63 അക്കങ്ങളായി അടയാളപ്പെടുത്തിയിരിക്കുന്നത്. അന്യായം 18-ാം ഖണ്ഡികയിൽ ആകെക്കൂടി പറഞ്ഞിരിക്കുന്നത് യോഗം നടത്തിയിരുന്നില്ലെന്നും, അഥവാ ഒരു യോഗം ഉണ്ടായിരുന്നെങ്കിൽ തന്നെയും അത് നിയമാനുസൃതമോ, കീഴ്നടപ്പനുസരിച്ചോ, എല്ലാ പള്ളികൾക്കും നോട്ടീസ് നൽകിയ ശേഷമോ നടത്തിയതല്ലെന്നും, അത് അർഹനായ ആളിനാൽ വിളിച്ചുകൂട്ടപ്പെട്ടതല്ലെന്നുമാണ്. അർഹനായ ആൾ വിളിച്ചുകൂട്ടിയതല്ല എന്നതും, എല്ലാ പള്ളികൾക്കും നോട്ടീസ് അയച്ചിരുന്നില്ല എന്നതുമാണ് ആക്ഷേപമായി ഉന്നയിച്ചിട്ടുള്ളതെന്ന് പ്രസ്തുത ഖണ്ഡികയുടെ സാധാരണ വായന കൊണ്ടു തന്നെ മനസ്സിലാകുന്നതായിരിക്കും. നോട്ടീസിന്റെ സാധുത സംബന്ധിച്ച് പ്രത്യേകമായ മറ്റൊരു ആക്ഷേപവും കൊണ്ടുവന്നിട്ടില്ല. പ്രസ്തുത ഖണ്ഡികയിലുള്ള ആ യോഗത്തിലെ നടപടികൾ നിയമ വിരുദ്ധവും അസാധുവുമാണെന്ന് പറയുന്ന വാചകത്തെ ആശ്രയിക്കുന്നതിനാണ് അപ്പീൽ പ്രതിയുടെ അഭിഭാഷകൻ ഇപ്പോൾ യത്നിക്കുന്നത്. നേരത്തെ ഉന്നയിച്ച പ്രത്യേക ആക്ഷേപങ്ങളിന്മേൽ അധിഷ്ഠിതമാക്കിയുള്ളതാണ് പ്രസ്തുത വാചകമെന്നത് സ്പഷ്ടമാണ്. മനുഷ്യമനസ്സിന്റെ സമർത്ഥമായ ഭാവനാവിലാസത്തിന് ധരിക്കുവാനും മുന്നോട്ട് കൊണ്ടുവരാനും സാദ്ധ്യമായ എല്ലാ ആക്ഷേപങ്ങളും ഉൾക്കൊള്ളുന്ന അവ്യക്ത ഭാഷയിൽ പ്രകടിപ്പിച്ചിട്ടുള്ള പ്രത്യേകമായതും സ്വതന്ത്രമായതുമായ ഒരു ആക്ഷേപാടിസ്ഥാനമായി അതിനെ എടുക്കാനാവുന്നതല്ല. അസോസിയേ

Malankara Orthodox TV

ഷനിലെ ഒന്നാം പ്രതിയുടെ തെരഞ്ഞെടുപ്പിനെ സംബന്ധിക്കുന്ന ഒരേ ഒരു ഇഷ്യൂ ആയ (vi - a) ഇഷ്യൂ തീർച്ചയായും, അന്യായത്തിലെ 18-ാം ഖണ്ഡികയ്ക്ക് ഇപ്പോൾ വ്യാഖ്യാനിച്ചു നൽകാൻ കാംക്ഷിക്കുന്ന ഇത്തരം അധിക അർത്ഥവ്യാപ്തിയെ സ്പഷ്ടമായും നിഷേധിക്കുന്നുണ്ട്.

## എല്ലാ പള്ളികൾക്കും നോട്ടീസ് നൽകി

എം. ഡി. സെമിനാരിയോഗം എല്ലാ പള്ളികൾക്കും യഥാവിധി നോട്ടീസ് നൽകിക്കൊണ്ട് ശരിയായി വിളിച്ചുകൂട്ടി നടത്തിയതാണെന്നു വിധിക്കാൻ ജില്ലാ ജഡ്ജി സ്വീകരിച്ച കാരണങ്ങൾ മിക്കവയും വിശ്വാസ യോഗ്യവും ശരിയായ അടിസ്ഥാനത്തിൽ ഉള്ളതുമാണെന്നാണ് ഞങ്ങ ൾക്ക് തോന്നുന്നത്. അർഹനായ അധികാരിയാണോ അസോസിയേഷൻ യോഗം വിളിച്ചുകൂട്ടിയതെന്ന പ്രശ്നത്തെ സംബന്ധിച്ച് അദ്ദേഹത്തിന്റെ വിധിന്യായത്തിലെ 146-ാം ഖണ്ഡികയിലാണ് പ്രതിപാദിച്ചിരിക്കുന്നത്. എല്ലാ പള്ളികൾക്കും ക്ഷണക്കത്ത് (നോട്ടീസ്) അയച്ചിരുന്നോ എന്നതി നെക്കുറിച്ച് അദ്ദേഹം 147-ാം ഖണ്ഡികയിൽ ചർച്ച ചെയ്തിരിക്കുന്നു. എല്ലാ പള്ളികൾക്കും യഥാവിധി നോട്ടീസ് നൽകിയിരുന്നെന്ന് അദ്ദേഹം തീരുമാനിച്ചു. ജില്ലാ ജഡ്ജി ഇതിലേയ്ക്ക് സ്വീകരിച്ച കാരണങ്ങൾ ഇപ്രകാരം സംഗ്രഹിക്കാവുന്നതാണ്:

(i) ബഹുഭൂരിപക്ഷം പള്ളികളും പ്രതികൾക്ക് അനുകൂലമായിരുന്ന തിനാൽ നോട്ടീസ് മറച്ചുവയ്ക്കുന്നതിനുള്ള ഉദ്ദേശ്യം അവരുടെ ഭാഗത്ത് ഉണ്ടാകുമായിരുന്നില്ല.

(ii) നോട്ടീസുകൾ ലഭിച്ചിരുന്നെങ്കിൽ തന്നേയും പാത്രിയർക്കീസ് പക്ഷക്കാർ യോഗത്തിൽ സംബന്ധിക്കുമായിരുന്നില്ലെന്നും, വേദവിപരീ തികളുടെ നോട്ടീസ് അവരുടെ പള്ളികളിൽ തീർച്ചയായും വായിക്കുമാ യിരുന്നില്ലെന്നും വാദിഭാഗം സാക്ഷികളുടെ മൊഴികൾ വ്യക്തമായും ചൂണ്ടിക്കാട്ടുന്നുണ്ട്.

(iii) സത്യത്തിൽ വാദികളുടെ പക്ഷത്തെ രണ്ടു പള്ളികൾ നോട്ടീസു കൾ തിരിച്ചയക്കുകയുമുണ്ടായി. ആ നോട്ടീസുകളാണ് 150, 151 അക്കങ്ങ ളായി അടയാളപ്പെടുത്തിയിരിക്കുന്നത്.

(iv) പള്ളികൾക്ക് ഒറ്റയ്ക്കുള്ള നോട്ടീസുകൾ അയച്ചിരുന്നതിനു പുറമേ, രണ്ടു പ്രമുഖ മലയാള ദിനപ്പത്രങ്ങളിൽ നോട്ടീസ് വിജ്ഞാപനം ചെയ്യുകയുമുണ്ടായി. അവ 62, 63 അക്കങ്ങളായി അടയാളപ്പെടുത്തിയിരി ക്കുന്നു.

വാദിഭാഗത്തെ പള്ളികൾ യോഗത്തിൽ സംബന്ധിക്കുമായിരുന്നി ല്ലെന്നു വരികിലും, ആ വസ്തുത അവർക്ക് നോട്ടീസ് നൽകാതിരിക്കാൻ

Malankara Orthodox TV

മതിയായ കാരണമാണെന്ന് ഞങ്ങൾക്ക് തോന്നുന്നില്ല. എന്നിരുന്നാലും വാദിഭാഗം പള്ളികളിൽ നിന്ന് നോട്ടീസ് മറച്ചുവച്ചുവോ, ഇല്ലയോ, എന്നതിന്റെ സംഭവ്യതാ പ്രശ്നവുമായി അതിന് ബന്ധമുണ്ട്. ദിനപ്പത്രങ്ങളിൽ വന്ന പൊതു വിജ്ഞാപനങ്ങളും, നോട്ടീസ് മറയ്ക്കാൻ ശ്രമം നടത്തിയെന്ന ആരോപണത്തെ നിഷേധിക്കുന്നതാണ്. കൂടാതെ മലങ്കര അസോസിയേഷൻ രൂപവൽക്കരിച്ച മുളന്തുരുത്തി സുന്നഹദോസിന്റെ നടപടികൾ രേഖപ്പെടുത്തിയിട്ടുള്ള FO അക്കത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്ന സുന്നഹദോസ് നിശ്ചയങ്ങളിൽ അസോസിയേഷൻ യോഗനോട്ടീസുകൾ അയക്കുന്നതിനുള്ള എന്തെങ്കിലും പ്രത്യേക രീതി വ്യവസ്ഥ ചെയ്തിട്ടില്ല. അതുകൊണ്ട് സന്നദ്ധ സംഘടനകളും, ക്ലബ്ബുകളും ഇതിലേയ്ക്ക് സ്വീകരിച്ചിട്ടുള്ള സാധാരണചട്ടങ്ങൾ അനുവർത്തിച്ചാൽ ധാരാളം മതിയാകുന്നതാണ്. അതായത് നോട്ടീസ് കാര്യത്തിൽ പ്രത്യേക ചട്ടങ്ങളുടെ അഭാവത്തിൽ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി നിശ്ചയിച്ചിട്ടുള്ള രീതിക്കായിരിക്കണം പ്രാബല്യം ഉണ്ടായിരിക്കേണ്ടത്. എന്നാൽ ഇപ്പോഴത്തെ അപ്പീലിന് കാരണമായ വിധിയിൽ കേരള ഹൈക്കോടതി വ്യത്യസ്തമായ ഒരു വീക്ഷണമാണ് സ്വീകരിച്ചത്. അതിനുള്ള കാരണങ്ങൾ അവരുടെ വിധിന്യായത്തിന്റെ 48-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്നു (വിധിന്യായം 1957 KLJ 83 at 147-ൽ റിപ്പോർട്ട് ചെയ്തിട്ടുണ്ട്). കാതോലിക്കാ നിയമാനുസൃതം നിയമിക്കപ്പെട്ടതാണെങ്കിൽ തന്നെയും, അദ്ദേഹത്തിനു മലങ്കര അസോസിയേഷനിലോ, മാനേജിംഗ് കമ്മറ്റിയിലോ, അംഗമായോ പ്രസിഡന്റായോ സ്ഥാനം നൽകിയിട്ടില്ലെന്നും, തൽഫലമായി 59 അക്കം പോലുള്ള ഒരു നോട്ടീസ് പുറപ്പെടുവിക്കുന്നതിന് അദ്ദേഹം അർഹനാണെന്നു പറയാനാവുന്നതല്ലെന്നും ജഡ്ജിമാർ വിധിച്ചു. വൈസ് പ്രസിഡന്റുമാർ എന്ന നിലയിൽ മൂന്നു മെത്രാപ്പോലീത്താമാർ ചേർന്ന് 60 അക്കവും, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ ചേർന്ന് 61 അക്കവും നോട്ടീസുകൾ പുറപ്പെടുവിച്ചുവെന്ന് പ്രസ്താവിച്ചശേഷം, ആരു നോട്ടീസ് നൽകണമെന്നതു സംബന്ധിച്ച പ്രത്യേക റൂളുകളുടെ അഭാവത്തിൽ 60, 61 അക്കങ്ങൾ അർഹതയുള്ളവർ പുറപ്പെടുവിച്ച ശരിയായതും സാധുവായതുമായ നോട്ടീസുകളായി സ്വീകരിക്കേണ്ടതാണെന്നും ഹൈക്കോടതി ചൂണ്ടിക്കാണിച്ചു.

വൈസ് പ്രസിഡന്റുമാർ എല്ലാവരും ചേർന്നല്ല, 60 അക്കം നോട്ടീസ് പുറപ്പെടുവിച്ചതെന്ന വസ്തുത ഹൈക്കോടതി അവഗണിച്ചിരിക്കുകയാണെന്ന് അപ്പീൽ പ്രതികളുടെ അഭിഭാഷകൻ വ്യഗ്രതയോടെ വാദിക്കുന്നു. വാദികളുടെ പക്ഷത്തെ മെത്രാപ്പോലീത്താമാരും വൈസ് പ്രസിഡന്റുമാർ ആയിരുന്നെന്നും, അവർ 60 അക്കം നോട്ടീസ് പുറപ്പെടുവിക്കുന്നതിൽ ചേർന്നിട്ടില്ലെന്നതുമാണ് ഇതിനു കാരണമായി പറയുന്നത്. ഈ വാദ

Malankara Orthodox TV

ത്തിൽ യാതൊരു കഴമ്പുമില്ല. മലങ്കരസഭയുടെ ലൗകികവും ആത്മീയ വുമായ ഭരണത്തിന് അവകാശിയാകുന്നതിന്, യാക്കോബായ സുറിയാ നിസഭയുടെ മെത്രാപ്പോലീത്താ മലങ്കര സ്വദേശി ആയിരിക്കണമെന്നും, അദ്ദേഹം പാത്രിയർക്കീസിനാലോ അദ്ദേഹത്തിന്റെ പ്രതിനിധിയാലോ വാഴിക്കപ്പെട്ടിരിക്കണമെന്നും, ജനങ്ങൾ തങ്ങളുടെ മെത്രാപ്പോലീത്താ ആയി അദ്ദേഹത്തെ സ്വീകരിച്ചിരിക്കണമെന്നും, സെമിനാരിക്കേസിൽ തിരുവിതാംകൂർ റോയൽ ഫൈനൽ അപ്പീൽ കോടതി 1889 ജൂലൈ 12-ന് പ്രഖ്യാപിച്ച വിധിയിൽ (DY അക്കം) വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. തീർച്ചയായും മലങ്കരസഭയെ ഒന്നടങ്കം പ്രതിനിധാനം ചെയ്യുന്ന മലങ്കര അസോസിയേഷന്റെ അംഗീകാരം പാത്രിയർക്കീസിനാൽ വാഴിക്കപ്പെടുന്ന മെത്രാപ്പോലീത്താമാർക്ക് ലഭിച്ചിരിക്കണമെന്നും, വാദിഭാഗം പക്ഷത്തെ മെത്രാപ്പോലീത്താമാരെ അപ്രകാരം അംഗീകരിച്ചിരുന്നില്ലെന്നും, അതു കൊണ്ട് അവർ വൈസ് പ്രസിഡന്റുമാരാകുകയെന്നത് സാദ്ധ്യമാകുന്ന തല്ലെന്നും, അതിനാൽ അവർ കൂടി ചേരാതെ 60 അക്കം നോട്ടീസ് പുറ പ്പെടുവിച്ചതുകൊണ്ട് നോട്ടീസ് അസാധുവാകുന്നതല്ലെന്നും, ഇപ്പോഴത്തെ കേസിലെ വിധിയുടെ 54, 78 ഖണ്ഡികകളിൽ ജില്ലാ ജഡ്ജി ഖണ്ഡിത മായി പ്രസ്താവിച്ചിട്ടുണ്ട്. അതുകൊണ്ട് അർഹരായ ആളുകൾ ചേർ ന്നാണ് 60, 61 അക്കം നോട്ടീസുകൾ പുറപ്പെടുവിച്ചതെന്ന ഹൈക്കോട തിയുടെ തീരുമാനം തികച്ചും ശരിയാണ്. എന്നാൽ എല്ലാ പള്ളികൾക്കും നോട്ടീസ് അയച്ചിരുന്നോ എന്ന പ്രശ്നത്തെ സംബന്ധിച്ചിടത്തോളം ആ വസ്തുത തെളിയിക്കുന്നതിനുള്ള വിശ്വസനീയവും, നിരാക്ഷേപവുമായ തെളിവുകളില്ലെന്ന് ഹൈക്കോടതി അഭിപ്രായപ്പെട്ടിട്ടുണ്ട്. പ്രതിഭാഗം 22, 23 സാക്ഷികളുടെ മൊഴികളെപ്പറ്റി പരാമർശിച്ചശേഷം 60, 61 അക്കം നോട്ടീസുകൾ അർഹരായ ആളുകളാണ് പുറപ്പെടുവിച്ചിരുന്നതെങ്കിലും, രേഖപ്പെടുത്തിയിട്ടുള്ള തെളിവുകൾക്ക്, എല്ലാ പള്ളികൾക്കും പ്രത്യേ കിച്ച് വാദിഭാഗത്ത് ഉള്ളവയ്ക്കും നോട്ടീസ് നൽകിയിരുന്നുവെന്ന വസ്തുത സ്ഥാപിക്കാൻ വേണ്ടത്ര നിലവാരം ഇല്ലെന്ന് തീരുമാനിച്ചു. വസ്തുതകളെപ്പറ്റി തീരുമാനിക്കുന്ന അവസാന കോടതിയുടെ അതു സംബന്ധിച്ച തീരുമാനങ്ങളെക്കുറിച്ചുള്ള സൂക്ഷ്മാന്വേഷണത്തിന് സാധാരണമായി ഞങ്ങൾ പോകാറില്ല. എന്നാൽ ഇപ്പോഴത്തെ കേസിൽ ഹാജരാക്കപ്പെട്ടിട്ടുള്ളതും, കേസ് തീരുമാനത്തിന് ഉതകിയേക്കാവുന്ന സുപ്രധാനങ്ങളുമായ പല വിവരങ്ങളും ഹൈക്കോടതി ജഡ്ജിമാർ അവ ഗണിച്ചുവെന്നാണ് ഞങ്ങൾക്കു തോന്നുന്നത്. അവ പരിഗണിച്ചിരുന്നെ ങ്കിൽ എല്ലാ പള്ളികൾക്കും യോഗത്തെപ്പറ്റി വേണ്ടുവോളം വിവരമുണ്ടാ യിരുന്നെന്ന് തീർച്ചയായും കാണാമായിരുന്നു. ഹൈക്കോടതി ജഡ്ജി മാർ തങ്ങളുടെ തീരുമാനത്തിലെത്തുന്നതിൽ ഗീവറുഗീസ് മാർ ദീവന്നാ സ്യോസിന്റെ സെക്രട്ടറിയും, നോട്ടീസുകൾ അയയ്ക്കുന്നതിൽ ചുമത

Malankara Orthodox TV

ലക്കാരനുമായിരുന്ന പ്രതിഭാഗം 29-ാം സാക്ഷിയുടെ (മണലിൽ യാക്കൂബ് കത്തനാരുടെ) മൊഴി പൂർണ്ണമായും അവഗണിക്കുകയുണ്ടായെന്ന് വിധിയിൽ നിന്നു വ്യക്തമാണ്. വാദിഭാഗത്തെ മെത്രാപ്പോലീത്താമാർക്ക് നോട്ടീസ് അയച്ചതായി തങ്ങൾക്കു തോന്നുന്നില്ല എന്നു പറഞ്ഞ പ്രതിഭാഗം സാക്ഷികളുടെ മൊഴികളിലേയ്ക്കും ഞങ്ങളുടെ ശ്രദ്ധയെ ആകർഷിക്കുകയുണ്ടായി. എങ്കിലും വാദിഭാഗം രണ്ടാം സാക്ഷി കുര്യൻ മാത്യുവിന്റെ മൊഴികളെ ഹൈക്കോടതി പൂർണ്ണമായും അവഗണിച്ചിരിക്കുകയാണ്. പള്ളിപ്രതിനിധികളുടെ യോഗത്തിന് മെത്രാപ്പോലീത്താമാർക്ക് നോട്ടീസ് അയച്ചില്ലെന്നും എന്നാൽ പള്ളികൾക്കു മാത്രമാണ് നോട്ടീസ് അയച്ചതെന്നുമാണ് അദ്ദേഹം മൊഴി നൽകിയത്. കൂടാതെ ഞങ്ങൾ നേരത്തെ നിരീക്ഷിച്ചിട്ടുള്ളതുപോലെ വാദിഭാഗം മെത്രാപ്പോലീത്താമാരെ മലങ്കര അസോസിയേഷൻ ഒരിക്കലും അംഗീകരിച്ചിരുന്നില്ല. അതുകൊണ്ട് അവർക്ക് നോട്ടീസ് അയയ്ക്കേണ്ട ആവശ്യമില്ലായിരുന്നു. അസോസിയേഷന്റെ 1106-ലെ യോഗം വിളിച്ചുകൂട്ടുന്നതിനുള്ള നോട്ടീസ് (98 B) വാദികളുടെ ഭാഗത്തെ പള്ളികൾക്ക് നൽകിയിരുന്നുവെന്നത് വാസ്തവമാണ്. എന്നാൽ സഭയിൽ സമാധാനം ഉണ്ടാക്കുന്നതിനു വേണ്ടിയുള്ള ഒരു പ്രത്യേക സന്ദർഭമായിരുന്നു അത്. ഞങ്ങളുടെ മുമ്പിൽ വച്ചിട്ടുള്ള രേഖകളിൽ, വാദികൾ വിസ്തരിച്ചിട്ടുള്ള ഏതെങ്കിലും സാക്ഷി (മെത്രാപ്പോലീത്താ ആയിരുന്നെങ്കിൽ) യുടെ, തനിക്കോ തന്റെ പള്ളിക്കോ നോട്ടീസ് നൽകിയിരുന്നില്ലെന്നുള്ള ഏതെങ്കിലും പ്രസ്താവന കാണുന്നില്ലെന്നത് കുറച്ചൊക്കെ പ്രാധാന്യമർഹിക്കുന്നതാണ്. മാത്രമല്ല, പത്രവിജ്ഞാപനങ്ങൾ മുഖേനയുള്ള നോട്ടീസുകളും (62, 63 അക്കങ്ങൾ) ഇരുഭാഗത്തെയും മെത്രാപ്പോലീത്താമാർക്കും പള്ളികൾക്കും മതിയായ നോട്ടീസ് ആകുന്നതുമാണ്. അപ്പീൽ വാദിയുടെ അഭിഭാഷകൻ, വാദികൾ വിസ്തരിച്ച സാക്ഷികളിൽ ചിലരുടെ മൊഴികളിൽ നിന്നുമുള്ള ഭാഗങ്ങൾ ഞങ്ങളുടെ ശ്രദ്ധയിൽ പെടുത്തിയിട്ടുണ്ട്. തങ്ങൾക്ക് നോട്ടീസ് നൽകിയിരുന്നെങ്കിൽ തന്നെയും തങ്ങൾ അത് ഗണിക്കുമായിരുന്നില്ലെന്നും, തീർച്ചയായും തങ്ങളുടെ പള്ളികളിൽ അത് വായിപ്പിക്കുകയില്ലായിരുന്നെന്നുമാണ് ഈ സാക്ഷികൾ പറയുന്നത്. നേരത്തെ പ്രസ്താവിച്ചിട്ടുള്ളതുപോലെ വാദികളുടെ പക്ഷക്കാരുടെ ഈ മനോഭാവം, അവരുടെ പക്ഷത്തെ പള്ളികൾക്ക് നോട്ടീസുകൾ അയയ്ക്കുന്നതിനുള്ള ചുമതലയിൽ നിന്ന് പ്രതികളെ ഒഴിവാക്കുന്നതല്ല. പക്ഷേ, ഇത് തീർച്ചയായും വ്യക്തമാക്കുന്നത്, പ്രതികൾ ഈ മനോഭാവം മനസ്സിലാക്കിയിരുന്നതുകൊണ്ട്, വാദികളിൽ നിന്ന് നോട്ടീസ് മറച്ചുവയ്ക്കാനുള്ള ഉൾപ്രേരണ അവർക്ക് ഉണ്ടാകുകയില്ലെന്നാണ്. ഇതിനുംപുറമെ വാദിഭാഗം കക്ഷിക്കാരനെന്ന് വാദിഭാഗം 5-ാം സാക്ഷി സമ്മതിക്കുന്ന പ്രതിഭാഗം 25-ാം സാക്ഷിയുടെ മൊഴിയിലേക്ക് ജഡ്ജിമാർ ശ്രദ്ധ തിരിച്ചിട്ടുമില്ല. ആ സാക്ഷി

Malankara Orthodox TV

തന്റെ പള്ളിക്ക് നോട്ടീസ് ലഭിച്ചിരുന്നില്ലെന്ന് പരാതിപ്പെട്ടിട്ടില്ല. നോട്ടീസ് നൽകുന്ന കാര്യത്തിൽ പ്രത്യേക ചട്ടങ്ങൾ എന്തെങ്കിലും ഇല്ലെന്നു കണ്ട ജഡ്ജിമാർ, അതിന്റെ അഭാവത്തിൽ പത്രവിജ്ഞാപനം എന്തുകൊണ്ടാണ് മതിയായ നോട്ടീസ് ആയി പരിഗണിക്കാൻ കഴിയാത്തത് എന്നതിന് യാതൊരു കാരണവും പറയുന്നുമില്ല. 59, 60, 61 അക്കങ്ങൾ തെളിവുകൾ കൂടാതെതന്നെ 62, 63 അക്കങ്ങൾ തെളിയിക്കുന്ന പത്രവിജ്ഞാപനങ്ങൾ എല്ലാ പള്ളികൾക്കും മതിയായ നോട്ടീസ് ആകുമെന്ന് ഞങ്ങൾ കാണുന്നു. ഇവിടെ നേരത്തെ പ്രസ്താവിച്ചിട്ടുള്ള സ്ഥലത്തും തീയതിയിലും ഒരു യോഗം നടത്തുവാൻ പോകുന്നുവെന്നത് ഏതെങ്കിലും പ്രത്യേക പള്ളിക്ക് അറിയാൻ പാടില്ലായിരുന്നുവെന്നതിന് തെളിവുകളേയില്ല. ഞങ്ങളുടെ മുമ്പാകെ വച്ചിട്ടുള്ള സംഗതമായ വസ്തുതകളും തെളിവുകളും കൊണ്ട് വാദിഭാഗം പക്ഷത്തോതടക്കമുള്ള എല്ലാ പള്ളികൾക്കും നോട്ടീസ് നൽകപ്പെട്ടിരുന്നെന്ന് ഞങ്ങൾക്ക് തൃപ്തികരമാംവിധം ബോദ്ധ്യമായിട്ടുണ്ട്. ഹാജരാക്കപ്പെട്ട തെളിവുകളെല്ലാം നീതിപൂർവ്വമായും, പൂർണ്ണമായും പരിഗണിച്ചശേഷം വിചാരണക്കോടതി (ജില്ലാക്കോടതി) ഈ പ്രശ്നത്തിന്മേൽ കൈക്കൊണ്ട വസ്തുതാപരമായ തീരുമാനം നിരാകരിക്കുന്നതിന് മതിയായ കാരണമൊന്നുമില്ലായിരുന്നു. ഭാഗികമായി തെളിവുകളുടെ തെറ്റായ വ്യാഖ്യാനത്തിന്റെയും, ഭാഗികമായി കേസിനോടു ബന്ധപ്പെട്ട സുപ്രധാന തെളിവുകളുടെയും കേസിന്റെ സംഭാവ്യതകളുടെയും കാര്യത്തിൽ വന്നുപോയ അശ്രദ്ധയുടെയും അടിസ്ഥാനത്തിലുള്ളതാണ് ഹൈക്കോടതിയുടെ അനുമാനമെന്ന് ഞങ്ങൾക്ക് തോന്നുന്നു.

നോട്ടീസുകളുടെ നിസ്സാര സൂക്ഷ്മാംശങ്ങളിലെ തെറ്റു കണ്ടുപിടിക്കുന്നതിന് അപ്പീൽ പ്രതിയുടെ അഭിഭാഷകൻ ശ്രമം നടത്തിയിരുന്നു. ഉദാഹരണത്തിന് 59 അക്കം ഒഴിച്ചുള്ള നോട്ടീസുകളിൽ അജൻഡാ ഉൾപ്പെടുത്തിയിട്ടില്ലെന്ന് അദ്ദേഹം വാദിക്കുകയുണ്ടായി. അത്തരം ആക്ഷേപമൊന്നും അന്യായത്തിൽ ഉണ്ടായിരുന്നില്ലെന്ന വസ്തുതയ്ക്കു പുറമേ പ്രത്യേകിച്ചും മറ്റു നോട്ടീസുകളും 59 അക്കവും ഒന്നിച്ച് അയച്ചിട്ടുള്ളതാകയാൽ വായിച്ചുനോക്കുമ്പോൾ 59 അക്കത്തിൽ വിവരിച്ചിട്ടുള്ളതായികാണുന്ന പൂർണ്ണ അജൻഡാ, പ്രസ്തുത നോട്ടീസുകൾക്കു കൂടി സംയുക്തമായിട്ടുള്ളതാണെന്നത് സ്പഷ്ടമാണ്. ഞങ്ങളുടെ അഭിപ്രായത്തിൽ എം. ഡി. സെമിനാരിയോഗം ശരിയായി നടത്തപ്പെട്ടതും, ഇപ്പോൾ ഞങ്ങളുടെ മുമ്പാകെയുള്ള ഏക അപ്പീൽ വാദിയായ ഒന്നാം പ്രതി മലങ്കര മെത്രാപ്പോലീത്തായായി നിയമാനുസൃതം നിയമിക്കപ്പെട്ടിരുന്നതും, ആ നിലയ്ക്ക് അദ്ദേഹം സഭാസ്വത്തുക്കളുടെ എക്സ് ഒഫീഷ്യോ ട്രസ്റ്റി ആയി തീർന്നിട്ടുള്ളതുമാകുന്നു. മരണമടഞ്ഞിട്ടുള്ള രണ്ടും

മൂന്നും പ്രതികളെ നേരത്തേ യഥാവിധി വിളിച്ചുകൂട്ടി നടത്തപ്പെട്ട മലങ്കര അസോസിയേഷൻ യോഗം ട്രസ്റ്റിമാരായി തെരഞ്ഞെടുത്ത് ശരിയായ രീതിയിൽ നിയമിച്ചിരുന്നുവെന്നതിനെപ്പറ്റി പ്രശ്നമില്ലാത്തതാകുന്നു. വാദികൾക്ക് കാര്യത്തിന്റെ ഈ കാഴ്ചപ്പാടിൽ അവരുടെ വ്യക്തിപരമോ പ്രാതിനിധ്യപരമോ ആയ നിലയിൽ പോലും, നിയമാനുസൃതം നിയമിക്കപ്പെട്ട ട്രസ്റ്റികളെന്ന പ്രതികളുടെ അവകാശത്തെ ചോദ്യം ചെയ്യാനാവുന്നതല്ലെന്ന് വരുന്നതാണ്.

അതുകൊണ്ട് അപ്പീൽ സ്വീകരിക്കുകയും, കേരള ഹൈക്കോടതി വിധി അസ്ഥിരപ്പെടുത്തുകയും, കേസ് തള്ളിക്കൊണ്ടുള്ള വിചാരണക്കോടതിയുടെ ഡിക്രി പുനസ്ഥാപിക്കുകയുമാണ് അനന്തരഫലം. ഞങ്ങൾ അതിൻ പ്രകാരം ഉത്തരവായിക്കൊള്ളുന്നു. പ്രതി - അപ്പീൽ വാദിക്ക്, വാദി - അപ്പീൽ പ്രതിയും, പുതിയതായി കക്ഷി ചേർക്കപ്പെട്ട അപ്പീൽപ്രതികളും ചേർന്ന് ഈ അപ്പീലിന്റെ ചെലവുകളും, വാദി - അപ്പീൽപ്രതി ഇതോടൊപ്പം ഇതരകോടതികളിലെ ചെലവുകളും നൽകേണ്ടതാണ്. അതിനാൽ കേസ് എല്ലാ ചെലവുകളും സഹിതം തള്ളിയിരിക്കുന്നു. ട്രസ്റ്റ് സ്വത്തുക്കളുടെ ഇടക്കാലാദായം തുടങ്ങിയവയുടെ ജാമ്യം സംബന്ധിച്ച എല്ലാ ഇടക്കാല ഉത്തരവുകളും റദ്ദാക്കിയിരിക്കുന്നു.

ഭരണഘടന 32-ാം വകുപ്പ് പ്രകാരമുള്ള ഹർജി പ്രസ്സ് ചെയ്യാത്തതിനാൽ തള്ളിയിരിക്കുന്നു. ഈ ഹർജിയുടെ ചെലവിനെപ്പറ്റി ഉത്തരവൊന്നുമിടുന്നില്ല.

അപ്പീൽ അനുവദിക്കുകയും ഹർജി തള്ളിക്കളയുകയും ചെയ്തിരിക്കുന്നു.

## റിവ്യൂ ഹർജി

മലങ്കര സുറിയാനി സമുദായക്കേസിൽ സുപ്രീംകോടതിയുടെ കോൺസ്റ്റിറ്റ്യൂഷൻ ബഞ്ച് 1958 സെപ്റ്റംബർ 12-ന് ഏകകണ്ഠമായി പ്രഖ്യാപിച്ച വിധിയിൽ ജഡ്ജിമാർക്ക് പ്രത്യക്ഷത്തിൽ തെറ്റുപറ്റിയിട്ടുള്ളതിനാൽ പ്രസ്തുത വിധി റിവ്യൂ ചെയ്യണമെന്ന് അപേക്ഷിച്ചുകൊണ്ട് പാത്രിയർക്കീസ് പക്ഷത്തുനിന്ന് 1958 ഒക്ടോബർ 8-ന് ഒരു ഹർജി ഫയൽ ചെയ്തു.

സമുദായക്കേസ് അപ്പീൽ വാദംകേട്ട ചീഫ് ജസ്റ്റീസ് എസ്. ആർ ദാസ്, ജസ്റ്റീസുമാരായ പി. എൻ. ഭഗവതി, ബി. പി. സിൻഹാ, കെ. സുബ്ബറാവു, കെ. എൻ. വാഞ്ചു എന്നിവർ ഉൾക്കൊള്ളുന്ന കോൺസ്റ്റിറ്റ്യൂഷൻ ബഞ്ച് തന്നെ, പാത്രിയർക്കീസ് പക്ഷത്തിനു വേണ്ടി ഹാജരായ ഇൻഡ്യയുടെ സൊളിസിറ്റർ ജനറൽ ഡഫ്താരി ഒക്ടോബർ 27, 28 തീയതികളിൽ നടത്തിയ വാദങ്ങൾ ആദ്യന്തം ശ്രദ്ധാപൂർവ്വം കേട്ടു. എം. സി.

Malankara Orthodox TV

സെതൽവാദും ആ പക്ഷത്തേക്ക് അദ്ദേഹത്തോടൊപ്പം ഹാജരായിരുന്നു.

വാദം അവസാനിച്ച ഉടൻ തന്നേ റിവ്യൂ ഹർജിയിന്മേലുള്ള കോൺസ്റ്റിറ്റ്യൂഷൻ ബഞ്ചിന്റെ ഐകകണ്ഠ്യേനയുള്ള തീരുമാനം ചീഫ് ജസ്റ്റീസ് എസ്. ആർ. ദാസ് ഡഫ്താരിയെ അറിയിച്ചത് ഇപ്രകാരമാണ്: "മിസ്റ്റർ സൊളിസിറ്റർ ജനറൽ, ഈ കേസ് പുനപ്പരിശോധന ചെയ്യേണ്ട കാര്യങ്ങളൊന്നുമില്ലെന്ന് ഖേദപൂർവ്വം പറയേണ്ടിയിരിക്കുന്നു."

## വിധിക്കു ശേഷം വീണ്ടും പ്രശ്നങ്ങൾ

സുപ്രീംകോടതിയുടെ ഈ വിധിയോടെ സഭയിൽ അനുരഞ്ജനത്തിന്റെ കാറ്റുവീശി. 1958 ഡിസംബർ 16-ലെ കല്പനപ്രകാരം, ഭരണഘടനയ്ക്കു വിധേയമായി, കാതോലിക്കാ പാത്രിയർക്കീസിനെയും, പാത്രിയർക്കീസ് വിഭാഗത്തിൽപെട്ടിരുന്ന മെത്രാപ്പോലീത്താമാരെയും സ്വീകരിച്ചു (ഈ കല്പനയിൽ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന എന്ന് കാതോലിക്കാ സ്വയം വിശേഷിപ്പിച്ചിരുന്നു).

പാത്രിയർക്കീസ് വിഭാഗം കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്താ പൗലൂസ് മാർ പീലക്സിനോസ് (പിന്നീട് ശ്രേഷ്ഠ കാതോലിക്കാ), ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കായ്ക്ക് 1958 ഡിസംബർ 22-നു എഴുതിയ സമർപ്പണത്തിൽ, സഭയുടെ കാനോനുകളും നിലവിലുള്ളമലങ്കരസഭാ ഭരണഘടനയുമനുസരിച്ചും കാതോലിക്കാ അപ്പഴപ്പോൾ നൽ കുന്ന നിർദ്ദേശങ്ങളനുസരിച്ചും താൻ പ്രവർത്തിച്ചുകൊള്ളാമെന്ന് പ്രതിജ്ഞ ചെയ്തു.

മലങ്കരസഭയുടെ ക്ഷണമനുസരിച്ച് എത്തിയ അന്ത്യോഖ്യാ പാത്രിയർക്കീസ് യാക്കൂബ് തൃതീയൻ 1964 മെയ് 22-ന് ഔഗേൻ മാർ തീമോത്തിയോസിനെ, ഔഗേൻ പ്രഥമൻ കാതോലിക്കായായി വാഴിക്കുന്നതിനു നേതൃത്വം വഹിച്ചു.

ഒന്നാം സമുദായക്കേസിലെ അന്തിമവിധിയുണ്ടായി പന്ത്രണ്ടു കൊല്ലം കഴിഞ്ഞ്, 1970 ജൂൺ 27-നു പാത്രിയർക്കീസ് കാതോലിക്കായ്ക്കയച്ച 203-ാം നമ്പർ കല്പന സഭയിൽ പുതിയ കോളിളക്കങ്ങൾക്കു തുടക്കമിട്ടു. കാതോലിക്കാ, "മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന" എന്നു പ്രയോഗിക്കുന്നതിനെ പാത്രിയർക്കീസ് എതിർത്തു. മാർത്തോമ്മാശ്ലീഹായുടെ വൈദികസ്ഥാനത്തെയും ഈ കല്പനയിൽ അദ്ദേഹം ചോദ്യം ചെയ്തു. പാത്രിയർക്കീസിന്റെ നിലപാടുകളെ എതിർത്തുകൊണ്ടു കാതോലിക്കാ മറുപടി നൽകി.

1970 ഡിസംബർ 31-നു കോട്ടയം എം. ഡി. സെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ മാത്യൂസ് മാർ അത്താനാസിയോസിനെ

Malankara Orthodox TV

നിയുക്ത കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി തെര ഞ്ഞെടുത്തു.

പാത്രിയർക്കീസ് 1972-ൽ മലങ്കരയിലേക്ക് ഡലിഗേറ്റായി അപ്രേം അബൂദി റമ്പാനെ, മാർ തീമോത്തിയോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചയച്ചു. ഈ നടപടിയെ 1972 ഫെബ്രുവരി 16-നു മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസ് ഏകകണ്ഠമായി പ്രതിഷേധിച്ചു. വിവരം പാത്രിയർക്കീസിനെ രേഖാമൂലം അറിയിച്ചു. സഭാസമാധാനത്തിനായി പ്രതിനിധിയെ പിൻവലിക്കണമെന്ന് പാത്രിയർക്കീസിനോടാവശ്യപ്പെടുകയും ചെയ്തു. ഈ തീരുമാനങ്ങളിൽ പൗലൂസ് മാർ പീലക്സിനോസും (പിന്നീട് ശ്രേഷ്ഠ കാതോലിക്കാ), എബ്രഹാം മാർ ക്ലീമിസും (ക്നാനായ മെത്രാപ്പോലീത്താ) ഒപ്പ് വച്ചിരുന്നു.

കടവിൽ പൗലൂസ് റമ്പാനെ, പൗലൂസ് മാർ അത്താനാസിയോസ് എന്ന പേരിൽ പാത്രിയർക്കീസ് മെത്രാനായി 1973 സെപ്റ്റംബർ ഒന്നിനു വാഴിച്ചു. തുടർന്ന് 1974 മാർച്ചിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, തോമസ് മാർ ദീവന്നാസിയോസ് എന്നിവരെയും മലങ്കര അസോസിയേഷൻ അറിയാതെ മെത്രാന്മാരായി പാത്രിയർക്കീസ് വാഴിച്ചു. ഇവർ യാതൊരുവിധ വൈദികപഠനവും നടത്തിയിട്ടില്ലാത്ത പലർക്കും ശെമ്മാശുപട്ടവും വൈദികപട്ടവും നൽകി.

### രണ്ടാം സമുദായക്കേസ്

പാത്രിയർക്കീസ് മലങ്കര സഭാഭരണഘടനയെ അവഗണിച്ച് മെത്രാന്മാരെ വാഴിക്കുകയും സഭയിൽ ഭിന്നതയുണ്ടാക്കുകയും ചെയ്തതിനാൽ കാതോലിക്കാ ബസേലിയോസ് ഔഗേൻ പ്രഥമനും, നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസിയോസും (പിന്നീട് ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ) ചേർന്നു കോട്ടയം സബ് കോടതിയിൽ, പാത്രിയർക്കീസ് വാഴിച്ച മെത്രാപ്പോലീത്താമാർക്കും അവർ പട്ടം നൽകിയ ഏതാനും വ്യക്തികൾക്കുമെതിരെ 1974 ജൂൺ 27-നു സിവിൽ കേസ് ബോധിപ്പിച്ചു. ഈ കേസാണ് 1995-ലെ സുപ്രീംകോടതി വിധിയിലവസാനിച്ച രണ്ടാം സമുദായക്കേസ്.

### രണ്ടാം സമുദായക്കേസ് വിചാരണ

മലങ്കരസഭയുടെ ഭരണകാര്യങ്ങൾ സംബന്ധിച്ച് 1975-76 കാലത്തു ഏതാണ്ട് 200 കേസുകൾ കേരളത്തിലെ വിവിധ കോടതികളിൽ ഫയൽ ചെയ്തു. "പള്ളിക്കേസുകൾ" കേൾക്കുന്നതിനു എറണാകുളം ഒന്നാം അഡീഷണൽ ജില്ലാക്കോടതിയെ സ്പെഷൽ കോടതിയായി നിയോഗിച്ചു. രണ്ടാം സമുദായക്കേസിനോടൊപ്പം മറ്റ് ഏഴു കേസുകൾ കൂടി പ്രത്യേ

Malankara Orthodox TV

കമെടുത്തു കോടതി വിചാരണ നടത്തി.

## രണ്ടാം സമുദായക്കേസിലെ സിംഗിൾ ബഞ്ച് വിധി

എന്നാൽ പിന്നീടുണ്ടായ ഒരു സുപ്രീംകോടതിയുത്തരവുപ്രകാരം കേരള ഹൈക്കോടതിയിലെ ജസ്റ്റീസ് റ്റി. ചന്ദ്രശേഖരമേനോൻ രണ്ടാം സമുദായക്കേസിലും മറ്റ് ഏഴ് കേസുകളിലും വാദം കേൾക്കുകയും 1980 ജൂൺ 6 –നു കാതോലിക്കാ കക്ഷിക്ക് തീർത്തും പ്രതികൂലമായുള്ള വിധി പ്രസ്താവിക്കുകയും ചെയ്തു.

സിംഗിൾ ബഞ്ചു വിധിക്കെതിരേ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ കേരള ഹൈക്കോടതി ഡിവിഷൻ ബഞ്ചിൽ അപ്പീൽ ബോധിപ്പിച്ചു.

Malankara Orthodox TV

# 14

# രണ്ടാം സമുദായക്കേസ്: കേരള ഹൈക്കോടതി ഡിവിഷൻ ബഞ്ച് വിധി

കേരളാ ഹൈക്കോടതിയിൽ ജ. യു. എൽ. ഭട്ട്, ജ. പി. കെ. ബാലനാരായണ മാരാർ എന്നിവരടങ്ങുന്ന ഡിവിഷൻ ബഞ്ച് മുമ്പാകെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ അപ്പീൽ വാദിയും, പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ മുതൽപേർ അപ്പീൽ പ്രതികളുമായുള്ള കേസിൽ 1990 ജൂൺ ഒന്നിന് ഡിവിഷൻ ബഞ്ചിന്റെ ഏകകണ്ഠമായ വിധി പ്രഖ്യാപിച്ചു.

(കേരള ഹൈക്കോടതിയിൽ 1979-ലെ O. S. നാലാം നമ്പർ കേസിൽ സിംഗിൾ ജഡ്ജിയുടെ വിധിക്കെതിരായുള്ള 1980-ലെ A. S. 331-ാം നമ്പർ അപ്പീൽ കേസിന്മേലും എതിർ ആക്ഷേപത്തിന്മേലും ഡിവിഷൻ ബഞ്ച് 1-6-1990-ൽ പുറപ്പെടുവിച്ച വിധി. (ഇത് 80-ലെ 331, 350, 354, 358, 359, 362 എന്നീ നമ്പരുകളിലുള്ള അപ്പീൽ കേസുകളെയും 80-ലെ 331, 350, 354, 358, 362 എന്നീ നമ്പരുകളിലുള്ള അപ്പീൽ കേസുകളിലെ എതിർ ആക്ഷേപങ്ങളെയും സംബന്ധിക്കുന്ന ഒരു പൊതുവിധിയാണ്)

### വാദിയും പ്രതികളും

കേരള ഹൈക്കോടതിയിൽ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ അപ്പീൽ വാദിയും, പാത്രിയർക്കീസ് പക്ഷത്തെ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തുടങ്ങിയവർ അപ്പീൽ പ്രതികളുമായ രണ്ടാം സമുദായക്കേസ് അപ്പീലിൽ ജസ്റ്റീസ് യു. എൽ. ഭട്ട്, ജസ്റ്റീസ് കെ. പി. ബാലനാരായണമാരാർ എന്നിവരടങ്ങുന്ന ഡിവിഷൻ ബഞ്ച് ഏകകണ്ഠമായുള്ള അവരുടെ വിധി 1-6-1990-ൽ പ്രഖ്യാപിച്ചു.

അപ്പീൽ വാദിയും പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനു (ദേവലോകം കാതോലിക്കേറ്റ് അരമന, മുട്ടമ്പലം, കോട്ടയം-4) വേണ്ടി അഡ്വക്കേറ്റുമാരായ മെ. എഫ്. എസ്. നരിമാൻ, ജി. വി. പൈ, എം. ഏബ്രഹാം, കെ. ജോർജ്ജ്, സി. റ്റി. ജോസഫ്, സി. കെ. കോശി, ജോൺ മത്തായി എന്നിവരും, അപ്പീൽ പ്രതികളായ പാത്രിയർക്കീസ്

Malankara Orthodox TV

പക്ഷത്തെ (1) പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, പൗരസ്ത്യ സുവിശേഷ സമാജം, ഇരിങ്ങോൾ, പെരുമ്പാവൂർ, (2) തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, വലിയപള്ളി, കോതമംഗലം, (3) ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, പെരുമ്പള്ളി, മുളന്തുരുത്തി, (4) ഫാ. എ. വി. സഖറിയ ആറുപറചിറയിൽ, തിരുവാർപ്പ്, (5) ഫാ. കെ. സി. അന്ത്രയോസ്, കൊല്ലംപറമ്പിൽ കൊടുമ്പൂർ, കിഴക്കൻ പാമ്പാടി, (6) ഫാ. റോയി പോൾ, വെട്ടിക്കാട്ടിൽ, ഇടയ്ക്കാട്ടുവയൽ, (7) ഫാ. പി. പി. തോമസ്, പരുത്തുവയലിൽ, കീഴില്ലം, (8) ഡീക്കൻ കുറിയാക്കോസ് (ഇപ്പോൾ കശ്ശീശാ), കൊടിമറ്റത്തിൽ, ഇടയ്ക്കാട്ടുവയൽ, (9) ഡീക്കൻ എം. എ. കുറിയാക്കോസ്, മൂലയിൽ, ചീരഞ്ചിറ, (10) ഡീക്കൻ അലക്സ് തോമസ്, കുന്നുംപുറത്ത് പാമ്പാടി, (11) ഫാ. ഏബ്രഹാം മറ്റമന, സെന്റ് ജോർജ് യാക്കോബായ സുറിയാനിപ്പള്ളി മാനന്തവാടി, (14) ഫാ. അലക്സാണ്ടർ മുറന്തൂക്കിൽ, ചിറ്റലക്കാട്ട്, മുളക്കുളം, (15) ഫാ. പുന്നൂസ് വായിത്തറ, കുമരകം, (17) കുരിക്കൽ ജേക്കബ് കൊറെപ്പിസ്കോപ്പാ, മഴുക്കീർ, തിരുവൻവണ്ടൂർ, (18) പൗരസ്ത്യ സുവിശേഷസമാജത്തിനു (പെരുമ്പാവൂർ) വേണ്ടി ജനറൽ സെക്രട്ടറി ഫാ. ഗീവർഗീസ് ആത്തുങ്കൽ, വേങ്ങൂർ, പുഴുക്കാട്, (19) മലങ്കര സുറിയാനി ക്നാനായ സമുദായത്തിനുവേണ്ടി ട്രസ്റ്റിമാരായ ഫാ. കെ. ഐ. ഏബ്രഹാം, കിഴക്കേമുറിയിൽ, റാന്നി, റ്റി. ഒ. കുരുവിള തോമസ്, താമരപ്പള്ളിൽ, നാട്ടകം, കോട്ടയം എന്നിവർക്കു വേണ്ടി അഡ്വക്കേറ്റുമാരായ മെ. എം. സി. ഭണ്ഡാരെ, പി. ജെ. ഫിലിപ്പ്, പി. എൻ. കെ. അച്ചൻ, രഞ്ജി തോമസ്, എസ്. പത്മനാഭൻ, ഇ. വി. ഏബ്രഹാം, എം. ബോബി, റ്റി. മോഹൻദാസ്, പി. എൻ. രാമകൃഷ്ണൻ നായർ എന്നിവരുമാണ് ഹാജരായിരുന്നത്.

# വിധിന്യായം

കേരള ഹൈക്കോടതിയുടെ സിംഗിൾ ബഞ്ചിൽ ജസ്റ്റീസ് റ്റി. ചന്ദ്രശേഖരമേനോൻ പുറപ്പെടുവിച്ച ഒരു പൊതു വിധിന്യായത്തിൽ (common judgement) നിന്നും, ഡിക്രികളിൽ നിന്നും ആവിർഭവിച്ചിട്ടുള്ളതാണ് ഈ അപ്പീലുകളും, എതിർ ആക്ഷേപങ്ങളും (cross objections). സംസ്ഥാനത്തെ വിവിധ കോടതികളിൽ ഫയൽ ചെയ്തിരുന്നതും, പിന്നീട് എറണാകുളം ഫസ്റ്റ് അഡീഷണൽ ഡിസ്ട്രിക്ട് കോടതി (സ്പെഷൽ കോടതി) യിലേക്ക് മാറ്റിയതും അനന്തരം 79-ലെ 2222-ാം നമ്പർ സിവിൽ അപ്പീലിൽ സുപ്രീംകോടതി പുറപ്പെടുവിച്ച ഉത്തരവുകൾപ്രകാരം സിംഗിൾ ബഞ്ച് വിചാരണ ചെയ്തതുമായ സഭാ സംബന്ധമായ എട്ടു കേസുകളും കക്ഷികൾ കോടതിച്ചെലവുകൾ സ്വയം വഹിച്ചുകൊള്ളണമെന്ന നിർദ്ദേശത്തോടെ തള്ളിക്കൊണ്ടുള്ളതായിരുന്നു ജസ്റ്റീസ് റ്റി.

Malankara OrthodoxTV

ചന്ദ്രശേഖരമേനോന്റെ വിധി.

മലങ്കര ഓർത്തഡോക്സ് (അല്ലെങ്കിൽ യാക്കോബായ) സുറിയാനി സഭയ്ക്ക് (ചുരുക്കത്തിൽ "മലങ്കരസഭ") ഉള്ളിലെ അഭിപ്രായ ഭിന്നത കളിലും തർക്കങ്ങളിലും നിന്ന് ഉടലെടുത്തതാണ് ഈ കേസുകൾ. സഭയും ഓർത്തഡോക്സ് സുറിയാനി സമുദായവും അഭിപ്രായഭിന്നത കളും തർക്കങ്ങളും മൂലം ഒരു നൂറ്റാണ്ടിലധികം പിളർപ്പിലായിരുന്നു. സഭയും സമുദായവും പല വേദികളിലും വ്യവഹാരങ്ങളിൽ ഏർപ്പെട്ടു. ഇതിൽ അവസാനത്തേത് 1958-ലെ സുപ്രീംകോടതി വിധിയോടെ (A. I. R - 1959 S. C. 31) ആണ് അവസാനിച്ചത്. പ്രസ്തുത വിധിയോടെ ഒരേകീ കൃത സഭ രൂപംകൊള്ളുമെന്നും, സമുദായത്തിൽ സമാധാനം വാഴു മെന്നും പ്രതീക്ഷിച്ചിരുന്നതാണ്.

മാത്സര്യത്തിലായിരുന്ന ഇരു കക്ഷികളും ഒന്നര ദശാബ്ദത്തോളം രഞ്ജിപ്പിന്റെ പാതയിലൂടെ മുന്നോട്ടു നീങ്ങി. അഭിപ്രായഭിന്നതകൾ വീണ്ടും ഉടലെടുക്കുകയും വ്യവഹാരങ്ങളുടെ ഒരു വിസ്ഫോടനത്തിന് അതു വഴിതെളിക്കുകയും ചെയ്തു. കേരളത്തിലെ വിവിധ കോടതിക ളിൽ ഒട്ടധികം കേസുകൾ ഫയൽ ചെയ്യപ്പെട്ടു. സംസ്ഥാനത്തിനു വെളി യിലുള്ള കോടതികളിൽ പോലും ഏതാനും കേസുകൾ ഫയൽ ചെയ്യു കയുണ്ടായി. തുടർന്ന് സഭാക്കേസുകൾ കേൾക്കുന്നതിന് എറണാകുളം ആസ്ഥാനമായി ഒരു അഡീഷണൽ ഡിസ്ട്രിക്ട് കോടതി (സ്പെഷൽ കോടതി) സ്ഥാപിക്കുകയും കേരളത്തിലെ സഭാ സംബന്ധമായ എല്ലാ കേസുകളും ആ കോടതിയിലേക്ക് മാറ്റുകയും ചെയ്തു. കോടതി പല കേസുകളും വിചാരണയ്ക്കെടുത്തു. ഈ എട്ടു കേസുകളിൽ തെളിവെ ടുപ്പു കഴിഞ്ഞപ്പോൾ, ഹൈക്കോടതിയുടെ ഒരു സിംഗിൾ ബഞ്ച് പ്രസ്തുത കേസുകൾ തീരുമാനിക്കണമെന്ന് നിർദ്ദേശിച്ചുകൊണ്ട് സുപ്രീം കോടതി ഉത്തരവായി.

ചില മുൻ കേസുകളിലെന്നപോലെ ഈ കേസുകളിലും പാത്രിയർ ക്കീസ് കക്ഷിയെന്നും, കാതോലിക്കാകക്ഷിയെന്നും പൊതുവെ വിശേ ഷിപ്പിക്കാവുന്ന രണ്ട് വലിയ ചേരികളായാണ് കക്ഷികൾ അണിനിരന്നത്. സിംഗിൾ ജഡ്ജിയുടെ പൊതുവിധിയിൽ ഇരുകക്ഷികളും അതൃപ്തരാ യിരുന്നു. അതാണ് ഈ അപ്പീലുകൾക്കും അതുപോലെതന്നെ അഞ്ച് അപ്പീലുകളിൽ എതിർ ആക്ഷേപങ്ങൾക്കും ഇടയാക്കിയത്.

## മാർതോമ്മാ ശ്ലീഹാ

മുൻ നിയമ യുദ്ധങ്ങളിലുണ്ടായ കോടതിവിധികളിൽ അടങ്ങിയിട്ടു ള്ളതാണു, ചുവടെ ചേർക്കുന്ന വിവരണം. യേശുക്രിസ്തുവിന്റെ പന്ത്രണ്ട് ശിഷ്യന്മാരിൽ ഒരാളായ മാർത്തോമ്മാശ്ലീഹാ മലങ്കരസഭ സ്ഥാപിച്ചതായി

Malankara Orthodox TV

പരമ്പരാഗതമായ വിശ്വാസമുണ്ട്. മാർത്തോമ്മാശ്ലീഹാ എ. ഡി. 51–52 കാലത്ത് ഇൻഡ്യ സന്ദർശിക്കുകയും, കൊടുങ്ങല്ലൂരിൽ എത്തിച്ചേരുകയും, ദക്ഷിണേന്ത്യയിലെ മലയാളം സംസാരിക്കുന്ന പ്രദേശങ്ങളിൽ (മലങ്കരയിൽ) ഏഴു പള്ളികൾ സ്ഥാപിക്കുകയും ചെയ്തതായി വിശ്വസിക്കപ്പെടുന്നു. മലങ്കര യാക്കോബായ (അല്ലെങ്കിൽ ഓർത്തഡോക്സ്) സുറിയാനി സഭ എന്ന പേര് സഭയ്ക്കു ലഭിച്ചത് അങ്ങനെയാണ്. "മലങ്കര" എന്നതിന്റെ അർത്ഥം 'മലയാളം സംസാരിക്കുന്ന പ്രദേശം' എന്നാണ്. മാർത്തോമ്മാശ്ലീഹാ ക്രിസ്തുമതം പ്രസംഗിക്കുകയും മലങ്കരയിൽ വളരെപ്പേരെ ക്രിസ്തുമാർഗത്തിൽ ചേർക്കുകയും ചെയ്തു.

## നിഖ്യാ സുന്നഹദോസ്

ക്രൈസ്തവലോകത്തിലെ എല്ലാ സഭകളെയും പ്രതിനിധാനം ചെയ്യുന്ന വൈദികരും, മെത്രാപ്പോലീത്താമാരും പങ്കെടുത്ത നിഖ്യാ സുന്നഹദോസ് എ. ഡി. 325–ൽ നടത്തപ്പെട്ടു. ഇദംപ്രഥമമായി ചേർന്ന ഈ പൊതുകൗൺസിലിൽ ഇന്ത്യയിലെ ക്രൈസ്തവരെ പേർഷ്യയുടെയും ഇന്ത്യയുടെയും യോഹന്നാൻ മെത്രാപ്പോലീത്തായാണ് പ്രതിനിധാനം ചെയ്തിരുന്നത്. സുന്നഹദോസ് തീരുമാനങ്ങൾ നടപ്പിൽ വരുത്താൻ നിയോഗിക്കപ്പെട്ട വിവിധ വൈദിക മേലദ്ധ്യക്ഷന്മാരുടെ അധികാരപരിധി സുന്നഹദോസ് നിർണ്ണയിച്ചു. റോം, കുസ്തന്തീനോപോലീസ്, അലക്സാന്ത്രിയ, അന്ത്യോഖ്യാ എന്നിവിടങ്ങളിലെ പാത്രിയർക്കീസുമാരെ സുന്നഹദോസ് അംഗീകരിച്ചു. ഈ നാലു പാത്രിയർക്കീസുമാർക്ക് അവരവരുടെ അധികാരസീമയ്ക്കുള്ളിൽ പരമാധിപത്യവും അധികാരവും സുന്നഹദോസ് കൊടുത്തു. യെറുശലേമിലെ മെത്രാപ്പോലീത്തായ്ക്ക് പാത്രിയർക്കീസിന്റെ പദവിയും സ്ഥാനനാമവും നൽകപ്പെട്ടു. കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തായെ കാതോലിക്കായാക്കി.

അന്ത്യോഖ്യാ പാത്രിയർക്കീസിന് റോമാസാമ്രാജ്യത്തിന്റെ കിഴക്കൻ പ്രദേശങ്ങളിന്മേൽ എന്ന അർത്ഥത്തിൽ കിഴക്കിന്റെ മേൽ അധികാരം നൽകപ്പെട്ടു. വിദേശ എപ്പിസ്കോപ്പാമാരുടെ അഭാവമുണ്ടായിരുന്ന മലങ്കര പുറത്തുനിന്നു വന്ന എല്ലാ എപ്പിസ്കോപ്പാമാരെയും സ്വാഗതം ചെയ്തുപോന്നു. അന്ത്യോഖ്യൻ ആധിപത്യത്തിൻകീഴിൽ നിന്നോ, ബാബിലോണിലെ നെസ്തോറിയൻ പാത്രിയർക്കീസിന്റെ കീഴിൽ നിന്നോ ആണ് എപ്പിസ്കോപ്പാമാർ വന്നിരുന്നത്.

## ക്നായിത്തോമ്മാ

ക്നായിത്തോമ്മാ എ. ഡി. 341–ൽ കൊടുങ്ങല്ലൂർ സന്ദർശിച്ചു. അദ്ദേഹം ബാഗ്ദാദിലേയ്ക്കു മടങ്ങുകയും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നിർദ്ദേശപ്രകാരം ഉറഹായിലെ മാർ ജോസഫ് എപ്പിസ്കോപ്പായും ഏതാനും

Malankara Orthodox TV

ശെമ്മാശ്ശന്മാരും സുറിയാനി ക്രിസ്ത്യാനികളായ 400 പേരടങ്ങുന്ന ഒരു സംഘവുമൊത്ത് 345-ൽ തിരിച്ചെത്തുകയും ചെയ്തു. തുടർന്നു തോമസ് ക്രിസ്തുമതം പഠിപ്പിക്കുന്നതിലും, പള്ളികൾ സ്ഥാപിക്കുന്നതിലും ബദ്ധശ്രദ്ധനായിക്കഴിഞ്ഞു. ഓർത്തഡോക്സ് സുറിയാനിക്കാർക്കിടയിൽ ഇപ്പോൾ ക്നാനായ സമുദായം എന്നറിയപ്പെടുന്ന വിഭാഗത്തിന്റെ പ്രഭവകേന്ദ്രമായി ഈ സംഘം രൂപംപ്രാപിച്ചുവെന്നാണ് കാണുന്നത്.

ബാബിലോണിലെ നെസ്തോറിയൻ പാത്രിയർക്കീസിന്റെ അധികാരത്തിൻകീഴിലുള്ള രണ്ട് എപ്പിസ്കോപ്പാമാർ 825-ൽ മലങ്കരയിലെത്തി. അവർ ഏറെ ബഹുമാനിക്കപ്പെട്ടു. അവരുടെ പരിശ്രമഫലമായി നെസ്തോറിയൻ സഭാവിശ്വാസം മലങ്കരസഭാ വിശ്വാസത്തിൽ കൂടിക്കലർന്നു. മലങ്കരസഭയുടെ മേൽ ഭരണം നടത്തിയ വിദേശ മെത്രാപ്പോലീത്താമാരുടെ ഒരു പിന്തുടർച്ച പോലുമുണ്ടായി. അന്ത്യോഖ്യൻ ആധിപത്യത്തിലോ, നെസ്തോറിയൻ ആധിപത്യത്തിലോ പെട്ടവരായിരുന്നു ഈ മെത്രാപ്പോലീത്താമാർ.

## പോർട്ടുഗീസുകാർ

സമുദായം 1500 മുതൽ 1654 വരെ പോർട്ടുഗീസ് സ്വാധീനവലയത്തിലായി. റോമൻ കത്തോലിക്കാ വിശ്വാസത്തിൽ മുറുകെ പിടിച്ചുനിന്ന പോർട്ടുഗീസുകാർ സുറിയാനി ക്രിസ്ത്യാനികളെ പീഡിപ്പിക്കുകയും, അവരെ മാർപാപ്പായുടെ പരമാധിപത്യത്തിനുകീഴിൽ കൊണ്ടുവരാൻ ശ്രമിക്കുകയും ചെയ്തു. ഗോവയിലെ പോർട്ടുഗീസ് ആർച്ച്ബിഷപ്പ് മെനെസിസ് 1599-ൽ വിളിച്ചുകൂട്ടിയ ഉദയംപേരൂർ സുന്നഹദോസിൽ ഈ പീഡനങ്ങൾ അതിന്റെ പരമകാഷ്ഠയിൽ എത്തി. ഓർത്തഡോക്സ് സുറിയാനി സഭയുടെ എല്ലാ മതഗ്രന്ഥങ്ങളും വിശ്വാസവിപരീതമെന്നു മുദ്രയടിച്ച് സുന്നഹദോസിൽ തീവെച്ചു നശിപ്പിച്ചു. പോർട്ടുഗീസുകാരുടെ ഇത്തരം ശ്രമങ്ങളെല്ലാം ഉണ്ടായിരുന്നിട്ടും തോമ്മാ എന്ന ഒരു ആർച്ച് ഡീക്കനെ (അർക്കദിയാക്കോൻ) മെത്രാപ്പോലീത്തായായി മാർ ഇഗ്നാത്യോസ് പാത്രിയർക്കീസിന്റെ കല്പനപ്രകാരം വാഴിച്ചു.

## “കൂനൻകുരിശു സത്യം”

സുറിയാനി ക്രിസ്ത്യാനികൾ 1653-ൽ മട്ടാഞ്ചേരിയിൽ സമ്മേളിച്ച് ഓർത്തഡോക്സ് വിശ്വാസങ്ങളിൽ തങ്ങൾ ഉറച്ചു നിൽക്കുമെന്നു നാടകീയമായി പ്രതിജ്ഞയെടുത്തു. “കൂനൻകുരിശു സത്യം” എന്ന് ഈ പ്രതിജ്ഞ അറിയപ്പെടുന്നു.

അന്ത്യോഖ്യാ പാത്രിയർക്കീസുമായി സമ്പർക്കം പുലർത്താൻ സമുദായം പലപ്പോഴും ശ്രമിക്കുകയും 1800-ാമാണ്ടുവരെ പേർഷ്യയിൽ നിന്ന്

Malankara Orthodox TV

ബിഷപ്പുമാർ ഇടയ്ക്കിടെ വന്നുകൊണ്ടിരിക്കുകയും ചെയ്തു. സ്വദേശീയരായ മെത്രാപ്പോലീത്താമാർ 1800 മുതൽ 1842 വരെ തങ്ങളുടെ പിൻഗാമികളെ വാഴിച്ചു. ചേപ്പാട്ട് ഫീലിപ്പോസ് മാർ ദീവന്നാസ്യോസ് ആണ് ഇവരിൽ അവസാനത്തെ മെത്രാപ്പോലീത്താ.

പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ 1840-ൽ സിറിയയിലേയ്ക്ക് പോകുകയും അന്ത്യോഖ്യാ പാത്രിയർക്കീസ് അദ്ദേഹത്തെ, മാത്യൂസ് മാർ അത്താനാസ്യോസ് എന്ന സ്ഥാനനാമത്തിൽ മലങ്കര മെത്രാപ്പോലീത്തായായി വാഴിക്കുകയും ചെയ്തു (അന്ന് മലങ്കരയിൽ ഒരു മെത്രാപ്പോലീത്താ മാത്രമേ ഉണ്ടായിരുന്നുള്ളൂ). ഇതിനോടിടയിൽ വലിയ മാർ ദീവന്നാസ്യോസ് എന്ന് അറിയപ്പെട്ടിരുന്ന മാർത്തോമ്മാ ആറാമൻ 1808-ൽ തിരുവനന്തപുരത്തെ ബ്രിട്ടീഷ് ട്രഷറിയിൽ മൂവായിരം പൂവരാഹൻ (10,500 രൂപ) എട്ടു ശതമാനം പലിശനിരക്കിൽ ശാശ്വത നിധിയായി നിക്ഷേപിച്ചുകൊണ്ട് ധർമ്മാവശ്യങ്ങൾക്കായുള്ള ഒരു ട്രസ്റ്റ് രൂപവൽക്കരിച്ചിരുന്നു. അദ്ദേഹത്തിന്റെ പിൻഗാമികൾ മാർ ത്തോമ്മാ ഏഴാമനും, മാർത്തോമ്മാ എട്ടാമനും ആയിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിനാലോ, അദ്ദേഹത്തിന്റെ പ്രതിനിധിയാലോ അല്ല, മാർത്തോമ്മാ എട്ടാമൻ വാഴിക്കപ്പെട്ടത്. അക്കാരണത്താൽ മലങ്കരയിലെ സമുദായം അദ്ദേഹത്തെ പൂർണമായി അംഗീകരിച്ചിരുന്നില്ല.

### തർക്കങ്ങൾ

ഇതിനിടയിൽ ഓർത്തഡോക്സ് സുറിയാനിക്കാർക്കും, പോർട്ടുഗീസുകാരുടെ കാലത്ത് റോമൻ കത്തോലിക്കാ വിശ്വാസം സ്വീകരിച്ചവരിൽപ്പെട്ടവർക്കും ഇടയിൽ തർക്കങ്ങൾ ആവിർഭവിച്ചു. മാർത്തോമ്മാ എട്ടാമന്റെ പിൻഗാമിയായ മാർത്തോമ്മാ ഒമ്പതാമനെ, മാർ പീലക്സിനോസിൽ (അഞ്ഞൂർ) നിന്ന് ജോസഫ് മാർ ദീവന്നാസ്യോസ് എന്ന പുതിയ സ്ഥാനനാമത്തിൽ മെത്രാൻപദം സ്വീകരിച്ച പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ അധികാരത്തിൽ നിന്നു ബലമായി മാറ്റി. മാർ ദീവന്നാസ്യോസ് കാലം ചെയ്തതിനെ തുടർന്ന് മാർ പീലക്സിനോസ്, പുന്നത്ര ഗീവർഗീസ് കത്തനാരെ മാർ ദീവന്നാസ്യോസ് എന്ന സ്ഥാനനാമത്തിൽ മെത്രാപ്പോലീത്താ ആയി വാഴിച്ചു. അദ്ദേഹത്തിന്റെ ഭരണകാലത്ത് മലങ്കരസഭയും, ഇംഗ്ലണ്ട് ആസ്ഥാനമായുള്ള ചർച്ച് മിഷനറി സൊസൈറ്റിയിലെ മിഷനറിമാരും കൂടി കഴിയുകയുണ്ടായി. മാർ ദീവന്നാസ്യോസിന് ബ്രിട്ടീഷ് റസിഡന്റ് പിന്തുണ നൽകി. മാർ ദീവന്നാസ്യോസ് പിൻഗാമിയെ നിയമിച്ചിരുന്നില്ല. അതിനാൽ മാർ പീലക്സിനോസിനാൽ മെത്രാനായി അഭിഷേകം ചെയ്യപ്പെട്ടു കഴിഞ്ഞിരുന്ന ചേപ്പാട്ട് ഫിലിപ്പോസ് മല്പാനെ ജനങ്ങൾ മലങ്കര മെത്രാപ്പോലീത്താ ആയി വരിക്കുകയും ചെയ്തു. ചേപ്പാട്ട് മാർ ദീവന്നാ

Malankara Orthodox TV

സ്യോസ് എന്ന് അറിയപ്പെട്ടിരുന്ന അദ്ദേഹത്തിന് തിരുവിതാംകൂർ മഹാരാജാവും, ഗവണ്മെന്റും പിന്തുണ നൽകിയിരുന്നു.

## കൊച്ചിൻ അവാർഡ്

സി. എം. എസ്. കാർ സ്ഥിരമായി ആവശ്യപ്പെട്ടുപോന്ന, അവരും സുറിയാനി ക്രിസ്ത്യാനികളും തമ്മിലുള്ള ഐക്യം ഫലവത്തായില്ല. ഇരു വിഭാഗങ്ങളും തമ്മിൽ സ്വത്തുക്കൾ പങ്കുവയ്ക്കുന്നതിനുള്ള 1840-ലെ കൊച്ചിൻ അവാർഡ് ഇതിന്റെ അനന്തരഫലമാണ്. അവാർഡ് പ്രകാരം മലങ്കരസഭയ്ക്ക് വീതമായി ലഭിച്ച ആസ്തികളിൽ ഒന്ന് മൂവായിരം പൂവരാഹന്റെ നിക്ഷേപം (വട്ടിപ്പണം - പലിശയ്ക്കിട്ട പണം) ആണ്. മലങ്കര മെത്രാപ്പോലീത്തായ്ക്കും (മലങ്കര അസോസിയേഷൻ എക്സ് ഒഫീഷ്യോട്രസ്റ്റി) സമുദായം തെരഞ്ഞെടുക്കുന്ന രണ്ടു ട്രസ്റ്റിമാർക്കും - വൈദികട്രസ്റ്റിക്കും, അത്മായട്രസ്റ്റിക്കും - കൂട്ടായി വേണം ഈ നിക്ഷേപത്തിന്റെ പലിശ നൽകേണ്ടതെന്ന് അവാർഡിൽ വ്യവസ്ഥ ചെയ്തിരുന്നു.

മാർ ദീവന്നാസ്യോസ് ശരിയായവിധം മെത്രാനായി വാഴിക്കപ്പെട്ടതല്ലെന്ന കാരണത്താൽ സമുദായം അദ്ദേഹത്തെ തങ്ങളുടെ ആത്മിക തലവനെന്ന നിലയിൽ പൂർണ്ണമായി അംഗീകരിച്ചിരുന്നില്ല. ഇതിനിടയിലാണ് പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ, അന്ത്യോഖ്യയിലേക്ക് പോയതും പാത്രിയർക്കീസ് അദ്ദേഹത്തെ മാർ അത്താനാസ്യോസ് എന്ന സ്ഥാനനാമത്തിൽ മെത്രാപ്പോലീത്താ ആയി വാഴിച്ചതും. ഇതോടെ ഇരു എതിർ അവകാശവാദികളായ ചേപ്പാട്ടു മാർ ദീവന്നാസ്യോസും, മാത്യൂസ് മാർ അത്താനാസ്യോസും തമ്മിൽ ഒരു സുദീർഘ വിവാദം ആരംഭിച്ചു. മാർ ദീവന്നാസ്യോസിന് തിരുവിതാംകൂർ രാജകുടുംബത്തിന്റെ പിന്തുണ ഉണ്ടായിരുന്നു. തർക്കങ്ങൾക്കു പരിഹാരം ഉണ്ടാക്കാൻ വേണ്ടി ഇവിടെയെത്തിയ പാത്രിയർക്കാ പ്രതിനിധി യൂയാക്കീം മാർ കൂറിലോസ് മലങ്കര മെത്രാപ്പോലീത്താസ്ഥാനം കൈയടക്കാൻ കൃത്രിമശ്രമം നടത്തി.

## കൊല്ലം കമ്മിറ്റി

മലങ്കരസഭയുടെ മെത്രാപ്പോലീത്താ ആയി മാർ അത്താനാസ്യോസിനെ ഗവണ്മെന്റ് അംഗീകരിച്ചു പ്രഖ്യാപിക്കണമെന്നു തിരുവിതാംകൂർ ഗവണ്മെന്റ് നിയമിച്ച കൊല്ലം കമ്മിറ്റി (പഞ്ചായത്ത്) എന്ന് അറിയപ്പെടുന്ന കമ്മീഷൻ 1852-ൽ തീർപ്പു കല്പിച്ചു. മാർ അത്താനാസ്യോസിന്റെ ഭരണം 1877 വരെ തുടർന്നു.

ഇതിനിടെ മലങ്കര സമുദായത്തിലെ ഒരംഗം അന്ത്യോഖ്യയിൽ ചെല്ലുകയും പാത്രിയർക്കീസ് അദ്ദേഹത്തെ മെത്രാപ്പോലീത്താ ആയി വാഴിക്കുകയും ചെയ്തു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്

Malankara Orthodox TV

എന്നാണ് അദ്ദേഹം അറിയപ്പെട്ടിരുന്നത്. മാത്യൂസ് മാർ അത്താനാസ്യോസിനെ പാത്രിയർക്കീസ് മുടക്കി. ജോസഫ് മാർ ദീവന്നാസ്യോസിനെ അംഗീകരിക്കാൻ തിരുവിതാംകൂർ ഗവണ്മെന്റ് വിസ്സമ്മതിക്കുകയും കോടതിയിലൂടെ നിവൃത്തി തേടുകയായിരിക്കും സാധ്യമായ പരിഹാരമെന്ന് നിർദ്ദേശിക്കുകയും ചെയ്തു. ഒടുവിൽ തിരുവിതാംകൂർ ഗവണ്മെന്റ് മുൻവിളംബരം (മാത്യൂസ് മാർ അത്താനാസ്യോസിനെ അംഗീകരിച്ചുകൊണ്ടുള്ളത്) റദ്ദാക്കി. മാത്യൂസ് മാർ അത്താനാസ്യോസ് ഇതിനിടെ പിതൃസഹോദരപുത്രൻ തോമസിനെ, തോമസ് മാർ അത്താനാസ്യോസ് എന്ന സ്ഥാനനാമത്തിൽ തന്റെ പിൻഗാമിയായി വാഴിച്ചു. അദ്ദേഹത്തിന് അനുകൂലമായി വിൽപത്രവും എഴുതിവച്ച മാത്യൂസ് മാർ അത്താനാസ്യോസ് 1877-ൽ അന്തരിച്ചു.

## പത്രോസ് പാത്രിയർക്കീസ്

പത്രോസ് തൃതീയൻ പാത്രിയർക്കീസ്, തന്റെ കീഴിലുള്ള മെത്രാപ്പോലീത്താ മാർ ഗ്രീഗോറിയോസും (പിന്നീട് അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ്) ഒത്ത് 1876-ൽ ഇന്ത്യയിൽ എത്തി. അദ്ദേഹം മുളന്തുരുത്തി സുന്നഹദോസ് വിളിച്ചു കൂട്ടുകയും ജോസഫ് മാർ ദീവന്നാസ്യോസിനെ നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തായായി പ്രഖ്യാപിക്കുകയും ചെയ്തു. സഭയുടെയും സമുദായത്തിന്റെയും കാര്യ നടത്തിപ്പിനായുള്ള മലങ്കര അസോസിയേഷൻ എന്നു പൊതുവെ അറിയപ്പെടുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന് ഈ സുന്നഹദോസ് ജന്മം നൽകി. മാത്യൂസ് മാർ അത്താനാസ്യോസിനെ അംഗീകരിച്ചുകൊണ്ട് നേരത്തെ പുറപ്പെടുവിച്ചിരുന്ന വിളംബരം തിരുവിതാംകൂർ ഗവണ്മെന്റ് പിൻവലിച്ചത് സുന്നഹദോസിന്റെ അനന്തരഫലമായാണ്.

പാത്രിയർക്കീസിന്റെ അധികാരത്തെ നിഷേധിച്ച മാത്യൂസ് മാർ അത്താനാസ്യോസ് അന്തരിച്ചതിനെ തുടർന്ന്, താൻ നേരത്തെ മെത്രാനായി വാഴിച്ചിരുന്ന പിതൃസഹോദരപുത്രൻ തോമസ് മാർ അത്താനാസ്യോസ് അധികാരമേൽക്കുകയും ചെയ്തു.

## സെമിനാരിക്കേസ്

മലങ്കരസഭ ഇതിനിടയിൽ ഏഴു ഭദ്രാസനങ്ങളായി വിഭജിക്കപ്പെട്ടു. മലങ്കര മെത്രാപ്പോലീത്താ ആയി ശരിയായവിധം വാഴിക്കപ്പെട്ടത് താനാണെന്ന് അവകാശപ്പെട്ടുകൊണ്ട് ജോസഫ് മാർ ദീവന്നാസ്യോസ് ട്രസ്റ്റ് സ്വത്തുക്കൾ വീണ്ടു കിട്ടുന്നതിനും, ആനുഷംഗികമായുള്ള മറ്റ് നിവൃത്തികൾക്കും വേണ്ടി തോമസ് മാർ അത്താനാസ്യോസിനും അദ്ദേഹത്തിന്റെ രണ്ടു കൂട്ടുട്രസ്റ്റികൾക്കും എതിരായി ആലപ്പുഴ ജില്ലാക്കോടതിയിൽ 1054-ലെ O. S. 439-ാം നമ്പരായി കേസ് (സെമിനാരിക്കേസ്) ഫയൽ ചെയ്തു.

Malankara Orthodox TV

കേസിന്റെ അവസാന അപ്പീലിന്മേൽ തിരുവിതാംകൂർ റോയൽ കോടതി 1899–ൽ വിധി പ്രഖ്യാപിച്ചു. അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കരസഭമേൽ വൈദികവും, ആത്മീയവുമായ അധികാരമുണ്ടെന്നും, മെത്രാപ്പോലീത്താമാരെ വാഴിച്ചും, മലങ്കരയിലെ പള്ളികളിൽ മാമോദീസായ്ക്കും മറ്റ് ആവശ്യങ്ങൾക്കും ഉപയോഗിക്കേണ്ട മൂറോൻ (വിശുദ്ധ തൈലം) അയച്ചുതന്നും സഭയുടെ ആത്മീയഭരണത്തിൽ പൊതുവായ മേലന്വേഷണം വഹിച്ചും കൊണ്ടായിരിക്കണം ഈ അധികാരം അദ്ദേഹം വിനിയോഗിക്കേണ്ടതെന്നും വിധിയിൽ റോയൽ കോടതി പ്രസ്താവിച്ചു. എന്നാൽ ഈ അധികാരം ഒരിക്കലും മലങ്കരസഭയുടെ ലൗകികഭരണത്തിനു ബാധകമല്ലെന്ന് വിധിയിൽ വ്യക്തമാക്കിയിട്ടുണ്ട്.

മലങ്കരസഭയുടെ ആത്മികവും ലൗകികവുമായ ഭരണത്തിൽ അവകാശിയാകുന്നതിനു മലങ്കര മെത്രാപ്പോലീത്താ, മലങ്കര സ്വദേശി ആയിരിക്കണമെന്നും, അദ്ദേഹത്തെ പാത്രിയർക്കീസോ, അദ്ദേഹം അധികാരപ്പെടുത്തുന്ന പ്രതിനിധിയോ വാഴിച്ചിരിക്കണമെന്നും, സമുദായം തങ്ങളുടെ മെത്രാപ്പോലീത്തായായി അദ്ദേഹത്തെ സ്വീകരിച്ചിരിക്കണമെന്നും വിധിയിൽ പറഞ്ഞിരിക്കുന്നു. സമുദായം അംഗീകരിക്കുകയും, പാത്രിയർക്കീസ് വാഴിക്കുകയും ചെയ്ത ജോസഫ് മാർ ദീവന്നാസ്യോസിന്റെ അവകാശവാദം റോയൽ കോടതി ശരിവച്ചു. ട്രസ്റ്റ് സ്വത്തുക്കൾ ജോസഫ് മാർ ദീവന്നാസ്യോസ് വീണ്ടെടുക്കുന്നതിനുള്ള ഉത്തരവ് റോയൽ കോടതി സ്ഥിരീകരിക്കുകയും ചെയ്തു. റോയൽ കോടതിവിധി B 74 അക്ക പ്രമാണമാണ്.

**മാർത്തോമ്മാ സഭ**

നിയമയുദ്ധത്തിൽ പരാജിതനായശേഷം തോമസ് മാർ അത്താനാസ്യോസ് തന്റെ അനുയായികളുമൊത്ത് സഭ വിടുകയും മാർത്തോമ്മാ സഭ എന്ന് അറിയപ്പെടുന്ന സഭ സ്ഥാപിക്കുകയും ചെയ്തതായാണ് വെളിവാകുന്നത്.

ജോസഫ് മാർ ദീവന്നാസ്യോസ് 1909–ൽ അന്തരിക്കുന്നതുവരെ കൂട്ടുട്രസ്റ്റികളുമൊത്ത് മലങ്കരസഭാ ഭരണം നടത്തി. വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെയും കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെയും മെത്രാൻസ്ഥാനത്തേക്ക് മലങ്കര അസോസിയേഷൻ തെരഞ്ഞെടുക്കുകയും, അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് അബ്ദുള്ളാ ദ്വിതീയൻ അവരെ മെത്രാപ്പോലീത്താമാരായി വാഴിക്കുകയും ചെയ്തു.

**ആർത്താറ്റുപള്ളിക്കേസ്**

മേൽപ്രസ്താവിച്ച വിധി, വിവിധ കോടതികളിൽ കൂടുതൽ വ്യവഹാ

Malankara Orthodox TV

രങ്ങൾക്കു ഇടയാക്കി. അതിലൊന്ന് ജോസഫ് മാർ ദീവന്നാസ്യോസ് തൃശൂർ ജില്ലാക്കോടതിയിൽ 1069-ലെ O. S. 56-ാം നമ്പരായി ഫയൽ ചെയ്ത കേസ് ആയിരുന്നു. കൊച്ചി സംസ്ഥാനത്തെ ആർത്താറ്റു തുടങ്ങിയ പള്ളികളുടെ മെത്രാപ്പോലീത്താ താനാണെന്നും, പ്രസ്തുത പള്ളികളിന്മേൽ ആത്മികവും ലൗകികവുമായ അധികാരം തനിക്കാണെന്നും അവകാശപ്പെട്ടുകൊണ്ടുള്ളതായിരുന്നു ജോസഫ് മാർ ദീവന്നാസ്യോസിന്റെ ഹർജി. തോമസ് മാർ അത്താനാസ്യോസും അനുയായികളുമായിരുന്നു പ്രതികൾ. കൊച്ചി റോയൽ അപ്പീൽകോടതി പുറപ്പെടുവിച്ച വിധിയിൽ (B 110 അക്കം) ജോസഫ് മാർ ദീവന്നാസ്യോസിന്റെ അവകാശവാദങ്ങൾ ശരിവച്ചു.

ഇപ്പോഴത്തെ കേസിലെ കക്ഷികൾ B 74 അക്കവും B 110 അക്കവും വിധികൾ സമുദായത്തിനു ബാധകമാണെന്ന് അംഗീകരിക്കുന്നുണ്ടെന്നു ഞങ്ങൾ മനസിലാക്കുന്നു.

വട്ടിപ്പണക്കേസ് എന്ന് അറിയപ്പെടുന്ന ഈ ഇന്റർ പ്ലീഡർസ്യൂട്ടിൽ തിരുവിതാംകൂർ ഹൈക്കോടതിയിൽ നിന്നുണ്ടായ വിധിയുടെ (45 T. L. R. 116) പശ്ചാത്തലം ഞങ്ങൾ ഇപ്പോൾ മനസിലാക്കുന്നുണ്ട്. അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്ന അബ്ദുൽ മിശിഹായ്ക്ക് തുർക്കി ഗവണ്മെന്റിന്റെ പിന്തുണ നഷ്ടപ്പെട്ടു. അദ്ദേഹത്തിന് അനുകൂലമായി നല്കിയിരുന്ന ഫെർമാൻ (അധികാരപത്രം) തുർക്കി ഗവണ്മെന്റ് പിൻവലിച്ചു. സുന്നഹദോസ് കൂടിയാണോ അബ്ദുൽ മിശിഹായെ പാത്രിയർക്കീസ് സ്ഥാനത്തുനിന്ന് നീക്കം ചെയ്തതെന്ന് അറിവില്ല. അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് ആയി യഥാവിധി തെരഞ്ഞെടുക്കപ്പെട്ടു.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ പിൻഗാമിയായി വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ മലങ്കര മെത്രാപ്പോലീത്താ ആയി അസോസിയേഷൻ 1909-ൽ തെരഞ്ഞെടുത്തു.

### അബ്ദുള്ളാ പാത്രിയർക്കീസ്

റോയൽകോടതി വിധിയിൽ അസംതൃപ്തനായും, മലങ്കരസഭയുടെ മേലുള്ള ലൗകികാധികാരം വീണ്ടെടുക്കുകയെന്ന വ്യക്തമായ ഉദ്ദേശ്യത്തോടെയും അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് ആ വർഷം തന്നെ മലങ്കരയിൽ വന്നു. പാത്രിയർക്കീസിനു ലൗകികാധികാരങ്ങൾ ഉണ്ടെന്നു സമ്മതിച്ചുകൊണ്ടുള്ള ഉടമ്പടികൾ ഇടവകപ്പള്ളികളിൽ നിന്നും വ്യക്തികളിൽ നിന്നും എഴുതിവാങ്ങുന്നതിന് അദ്ദേഹം ശ്രമിച്ചു. ഇതിനോട് എതിർപ്പുണ്ടായെങ്കിലും ഏതാനും പള്ളികളിൽ നിന്ന് ഇത്തരം ഉടമ്പടികൾ അദ്ദേഹത്തിന് ലഭിച്ചു.

Malankara Orthodox TV

അബ്ദുള്ളാ ദ്വിതീയൻ, ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ മുടക്കുകയും, പൗലൂസ് മാർ കൂറിലോസിനെ മലങ്കര മെത്രാപ്പോലീത്താ യായി അവരോധിക്കുകയും ചെയ്തു. മലങ്കര അസോസിയേഷൻ, മാർ ദീവന്നാസ്യോസിന്റെ മുടക്ക് അസാധുവായി പ്രഖ്യാപിച്ചു. മാർ കൂറിലോസിനോടൊന്നിച്ച് തെരഞ്ഞെടുക്കപ്പെട്ട രണ്ടു കൂട്ടു ട്രസ്റ്റിമാരെയും (കോര മാത്തൻ മല്പാനും, സി. ജെ. കുര്യനും) അസോസിയേഷൻ നീക്കം ചെയ്യുകയും, പുതിയ രണ്ടു കൂട്ടു ട്രസ്റ്റിമാരെ (മാണി പൗലൂസ് കത്തനാരെയും കോര കൊച്ചുകോരുളയെയും) തെരഞ്ഞെടുക്കുകയും ചെയ്തു.

## അബ്ദുൽ മിശിഹാ പാത്രിയർക്കീസ്

അബ്ദുള്ളാ ദ്വിതീയൻ 1912-ൽ മടങ്ങുകയും, ആ വർഷം തന്നെ അബ്ദുൽ മിശിഹാ പാത്രിയർക്കീസ് മലങ്കരയിൽ എത്തുകയും ചെയ്തു. മാർ ദീവന്നാസ്യോസിന്റെ മുടക്ക് അസാധുവായി അബ്ദുൽ മിശിഹാ പ്രഖ്യാപിച്ചു. അദ്ദേഹം മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിക്കുകയും, മെത്രാപ്പോലീത്താമാരെ വാഴിക്കാനും, വിശുദ്ധ മൂറോൻ കൂദാശ ചെയ്യാനുമുള്ള അധികാരങ്ങളോടെ ഒരു സീനിയർ മെത്രാപ്പോലീത്താ ആയ കണ്ടനാട് ഇടവകയുടെ മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസിനെ മോറാൻ മാർ ബസേലിയോസ് പൗലൂസ് പ്രഥമൻ എന്ന സ്ഥാനനാമത്തിൽ കാതോലിക്കാ ആയി വാഴിക്കുകയും ചെയ്തു. കാതോലിക്കായെ ഭാവിയിൽ വാഴിക്കുന്നതിന് അദ്ദേഹം മെത്രാപ്പോലീത്താമാർക്ക് അധികാരം നൽകുകയുമുണ്ടായി.

## വട്ടിപ്പണക്കേസ്

സഭയിൽ ഒരിക്കൽ കൂടി മെത്രാപ്പോലീത്താമാരുടെയും ട്രസ്റ്റിമാരുടെയും രണ്ട് വിരുദ്ധസംഘങ്ങൾ ഉണ്ടായി. സ്വാഭാവികമായും ഇരു കൂട്ടരും മൂവായിരം പൂവരാഹന്റെ നിക്ഷേപത്തിനുള്ള പലിശത്തുകയ്ക്ക് അവകാശവാദം പുറപ്പെടുവിച്ചു. ഇതാണ് വട്ടിപ്പണക്കേസിനു കാരണമായത്.

ഗവണ്മെന്റ് നൽകേണ്ട പലിശയുടെ കുടിശികത്തുക കെട്ടിവച്ചുകൊണ്ടും, ഇതിൽ അവകാശവാദം ഉന്നയിച്ച രണ്ട് വിരുദ്ധസംഘങ്ങളെയും എതിർ കക്ഷികളായി ചേർത്തുകൊണ്ടും ഇൻഡ്യാ സ്റ്റേറ്റ് സെക്രട്ടറി തിരുവിതാംകൂർ സിവിൽ നടപടിനിയമം 449-ാം വകുപ്പുപ്രകാരം തിരുവനന്തപുരം ജില്ലാക്കോടതിയിൽ 1088-ലെ O. S 94-ാം നമ്പരായി ഒരു ഇന്റർപ്ലീഡർസ്യൂട്ട് ഫയൽ ചെയ്തു. കോടതിയുടെ അനുമതിയോടെ ഈ കേസ് യാക്കോബായ ക്രിസ്ത്യാനി സമുദായത്തിനുവേണ്ടിയുള്ള ഒരു പ്രാതിനിധ്യ വ്യവഹാരമായി രൂപാന്തരപ്പെടുത്തുകയും, തിരുവിതാം

Malankara Orthodox TV

കൂർ സിവിൽ നടപടിനിയമം 26-ാം വകുപ്പുപ്രകാരം കേസ് സംബന്ധിച്ച് പൊതുപരസ്യം പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. പലരും കേസിൽ കൂട്ടുപ്രതികളായി കക്ഷിചേർന്നു. ഇൻഡ്യാ സ്റ്റേറ്റ് സെക്രട്ടറിയെ ബാദ്ധ്യതയിൽനിന്ന് കോടതി ഒഴിവാക്കി. കോടതി ഒന്നുമുതൽ മൂന്നുവരെ പ്രതികളായ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെയും കൂട്ടുട്രസ്റ്റികളെയും വാദികളായി പരിഗണിച്ചു. പൗലൂസ് മാർ കൂറിലോസും കൂട്ടുട്രസ്റ്റികളുമായിരുന്നു നാലുമുതൽ ആറുവരെ പ്രതികൾ. നാലാം പ്രതി അന്തരിച്ചതിനെ തുടർന്ന് അദ്ദേഹത്തിന്റെ പിൻഗാമിയെന്ന് അവകാശപ്പെടുന്ന പൗലൂസ് മാർ അത്താനാസ്യോസിനെ 42-ാം പ്രതിയായി കക്ഷിചേർത്തു.

## ജില്ലാക്കോടതിവിധി

അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരസഭയുടെ മേൽ ആത്മിക മേൽനോട്ടത്തിനുള്ള അവകാശം മാത്രമേയുള്ളെന്നും, സഭയുടെ ലൗകികഭരണത്തിൽ ഇടപെടാൻ അദ്ദേഹത്തിന് അവകാശമില്ലെന്നും തിരുവനന്തപുരം ജില്ലാക്കോടതി വിധിച്ചു. വിധിയിൽ ഇപ്രകാരം പറയുന്നു:- പള്ളികളിൽ നിന്നും വൈദികരിൽ നിന്നും ഉടമ്പടികൾ വാങ്ങിക്കൊണ്ട് ലൗകികാധികാരം കൈക്കലാക്കാൻ അബ്ദുള്ളാ ദ്വിതീയൻ ശ്രമിച്ചിരുന്നു. ഇപ്രകാരം ചെയ്യാൻ അദ്ദേഹത്തിനു യാതൊരു അവകാശവും ഇല്ലാത്തതാണ്, ഇത്തരം ലൗകികാധികാരം അംഗീകരിച്ചുകൊടുക്കാൻ ഒന്നാം പ്രതി വിസമ്മതിച്ചത് അദ്ദേഹത്തിന്റെ മുടക്കിൽ കലാശിച്ചു. മുടക്കു കല്പനയിൽ പറഞ്ഞിരിക്കുന്ന കാരണങ്ങൾ സത്യമോ, മതിയായവയോ ആയിരുന്നില്ല. മെത്രാപ്പോലീത്താമാരെ മുടക്കുന്നതിന് പാത്രിയർക്കീസിന് തനിയെ അധികാരമില്ലാത്തതാകുന്നു. സുന്നഹദോസിനു മാത്രമേ അതിന് അധികാരമുള്ളു. ഈ മുടക്ക് സ്വാഭാവികനീതിയുടെ തത്വങ്ങൾക്ക് (Principles of Natural Justice) വിരുദ്ധമാണ്. മുളന്തുരുത്തി സുന്നഹദോസ് നിശ്ചയത്തിന്റെ അടിസ്ഥാനത്തിൽ രൂപം നൽകപ്പെട്ട സഭാ ഭരണഘടനയ്ക്ക് വിരുദ്ധമാണ് മുടക്കുകല്പന. മെത്രാപ്പോലീത്തായായിരിക്കുന്നതിന് ഒന്നാംപ്രതി അയോഗ്യനായിത്തീർന്നിട്ടില്ല. അദ്ദേഹം അബ്ദുൽ മിശിഹായെ വൈദികമേലദ്ധ്യക്ഷനായി അംഗീകരിക്കുകയോ, അബ്ദുള്ളാ ദ്വിതീയന്റെ അധികാരത്തെ നിഷേധിക്കുകയോ ചെയ്തിട്ടില്ല. അബ്ദുൽ മിശിഹായുടെ ഫെർമാൻ തുർക്കി ഗവണ്മെന്റ് പിൻവലിച്ചതിനെ തുടർന്ന് പാത്രിയർക്കീസിന്റെ അധികാരങ്ങൾ നിർവഹിക്കുന്നതിൽ നിന്ന് അദ്ദേഹത്തെ വിലക്കിയിരുന്നു. എന്നാൽ 1912-ൽ ഇവിടെ വന്നപ്പോൾ നടത്തിയതുപോലുള്ള തികച്ചും ആത്മികമായ കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിൽ നിന്ന് അദ്ദേഹത്തെ വിലക്കിയിരുന്നില്ല. ഒന്നുമുതൽ മൂന്നുവരെ പ്രതികൾ സഭയ്ക്ക് ഇതരന്മാരായിട്ടില്ല. ഒന്നാം പ്രതി നിയമാനുസൃത മലങ്കര മെത്രാപ്പോലീത്താ ആയി തുടരുന്നു. ബാർ എബ്രായ രചിച്ച ഹൂദായ

Malankara Orthodox TV

കാനോന്റെ വിരുദ്ധങ്ങളായ രണ്ടു ഭാഷ്യങ്ങളിൽ 18 അക്കമല്ല എ അക്കമാണ് ശരിയായത്.

## അപ്പീൽ വിധി

ഈ വിധിക്കെതിരെ അഞ്ചും ആറും നാൽപത്തിരണ്ടും പ്രതികൾ (കൂട്ടുട്രസ്റ്റിമാരും, പൗലൂസ് മാർ അത്താനാസ്യോസും) ചേർന്ന് സമർപ്പിച്ച അപ്പീൽ അനുവദിച്ചുകൊണ്ട് തിരുവിതാംകൂർ ഹൈക്കോടതിയുടെ ഫുൾബഞ്ച് വിധിച്ചു. ജില്ലാക്കോടതിവിധി അസ്ഥിരപ്പെടുത്തിയ ഫുൾബഞ്ച്, അഞ്ചും ആറും പ്രതികൾക്കും, മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുക്കുകയും വാഴിക്കുകയും ചെയ്യപ്പെടേണ്ട 42-ാം പ്രതിക്കും അനുകൂലമായി തീർപ്പു കല്പിച്ചു. ശരിയായ കാനോൻ 18 അക്കമാണെന്ന് ഹൈക്കോടതി അംഗീകരിച്ചു. വിധി ഇപ്രകാരം തുടരുന്നു:- മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും, സ്വാഭാവിക നീതിയുടെ തത്വങ്ങൾ പാലിച്ചുകൊണ്ട് സുന്നഹദോസിന്റെ ഇടപെടൽ കൂടാതെതന്നെ മെത്രാപ്പോലീത്താമാരെ മുടക്കുന്നതിനും പാത്രിയർക്കീസിന് അധികാരമുണ്ട്. ഈ സംഭവത്തിൽ പാത്രിയർക്കീസ് സ്വാഭാവികനീതി പാലിച്ചിട്ടുള്ളതിനാൽ മുടക്ക് സാധുവാണ്. ഇതുമൂലം മാർ ദീവന്നാസ്യോസിന് മലങ്കര മെത്രാപ്പോലീത്താ സ്ഥാനം നഷ്ടപ്പെട്ടു. അബ്ദുൽ മിശിഹായുടെ സന്ദർശന കാലത്തെ തന്റെ നടപടിമൂലം ഒന്നാം പ്രതി ഗീവറുഗീസ് മാർ ദീവന്നാസ്യോസ് യാക്കോബായ വിശ്വാസത്തിന് ഇതരനായിട്ടുണ്ടോ എന്നതിനെപ്പറ്റി തീരുമാനിക്കേണ്ട ആവശ്യമില്ല. മുടക്കപ്പെട്ട ഒരു മെത്രാപ്പോലീത്താ വിളിച്ചുകൂട്ടുകയും, ആദ്ധ്യക്ഷ്യം വഹിക്കുകയും ചെയ്ത മലങ്കര അസോസിയേഷൻ യോഗത്തിലാണ് അഞ്ചും ആറും പ്രതികളെ (കോര മാത്തൻ മല്പാനെയും സി. ജെ. കുര്യനെയും) കൂട്ടുട്രസ്റ്റിസ്ഥാനത്തുനിന്ന് നീക്കം ചെയ്തതെന്നതിനാൽ ആ നടപടി അസാധുവാണ്. അതിനാൽ തന്നെ കൂട്ടുട്രസ്റ്റികളായുള്ള രണ്ടും മൂന്നും പ്രതികളുടെ (മാണി പൗലൂസ് കത്തനാരുടെയും, കോര കൊച്ചുകോരുളയുടെയും) നിയമനങ്ങളും അസാധുവാകും. നാല്പത്തിരണ്ടാം പ്രതി പൗലൂസ് മാർ അത്താനാസ്യോസ്, മെത്രാപ്പോലീത്താ ആയുള്ള തന്റെ നിയമനം തെളിയിച്ചിട്ടില്ല, അതുകൊണ്ട് അദ്ദേഹത്തിന് ഒന്നാം പ്രതിയുടെ സ്ഥാനത്ത് പ്രവേശിക്കാൻ കഴിയുന്നതല്ല. ഈ വിധി XLI T. L. R. I-ൽ റിപ്പോർട്ടു ചെയ്തിട്ടുണ്ട്.

## റിവ്യൂ ഹർജി

ഇതേത്തുടർന്ന് ഒന്നുമുതൽ മൂന്നുവരെ പ്രതികൾ വിധി പുനപ്പരിശോധന (Review) ചെയ്യണമെന്ന് ആവശ്യപ്പെട്ട് ഹർജി സമർപ്പിച്ചു. സുന്നഹദോസിന്റെ ഇടപെടൽ കൂടാതെ മെത്രാപ്പോലീത്തായെ മുടക്കുന്നതിനുള്ള

Malankara Orthodox TV

പാത്രിയർക്കീസിന്റെ അധികാരത്തെ സംബന്ധിക്കുന്നതായ പതിനെട്ടക്കം കാനോന്റെ പ്രാമാണികതയെയും, മുടക്കധികാരം വിനിയോഗിക്കുന്നതിൽ പാത്രിയർക്കീസിന് പരോക്ഷമായ എന്തെങ്കിലും ലക്ഷ്യം ഉണ്ടായിരുന്നി ല്ലെന്നതിനെയും സംബന്ധിച്ചുള്ള ഫുൾബഞ്ചിന്റെ തീരുമാനങ്ങൾ കക്ഷി കളെ ബന്ധിക്കുന്നതായിരിക്കുമെന്ന വ്യവസ്ഥയിന്മേൽ അപ്പീൽ വീണ്ടും കേൾക്കുന്നതിന് കോടതി ഉത്തരവിട്ടു. കോടതിയിൽ മറ്റൊരു ഹർജിയും ഫയൽ ചെയ്തിരുന്നു. നിഗമനങ്ങളിലേതെങ്കിലും സ്വാഭാവിക നീതിയെ സംബന്ധിക്കുന്ന പ്രശ്നവുമായി ന്യായശാസ്ത്രാനുസാരം അത്രകണ്ട് ബന്ധപ്പെട്ടിട്ടുള്ളതിനാൽ, ഇത്തരം നിഗമനങ്ങൾ പരിഗണിക്കാതെ ആ പ്രശ്നം ശരിയാംവിധം കൈകാര്യം ചെയ്ത് തീരുമാനിക്കാനാവുന്നത ല്ലെന്ന് കാണുന്നപക്ഷം, ഒഴിവാക്കപ്പെട്ട പ്രശ്നങ്ങൾ ഈ ആവശ്യത്തി നുവേണ്ടി മാത്രം വീണ്ടും പരിഗണിക്കാവുന്നതാണെന്ന് പ്രസ്തുത ഹർജിയിന്മേൽ കോടതി ഉത്തരവായി.

### അപ്പീൽ തള്ളി

അപ്പീൽ വീണ്ടും കേട്ട ഫുൾബഞ്ച് താഴെപ്പറയുന്ന തീർച്ചകളോടെ അപ്പീൽ തള്ളി വിധിച്ചു. യാക്കോബായ സുറിയാനി സഭയിലെ ലൗകിക ഭരണം മലങ്കര മെത്രാപ്പോലീത്തായിലും മറ്റ് മെത്രാപ്പോലീത്താമാരിലും നിക്ഷിപ്തമാണെന്ന് ഇരുകക്ഷികളും സമ്മതിക്കുന്നുണ്ട്. പാത്രിയർ ക്കീസ്, ഒന്നാം പ്രതിയുടെ നടപടികളെപ്പറ്റി എന്തെങ്കിലും അന്വേഷണം നടത്തിയതായി പ്രതികൾ തെളിയിച്ചിട്ടില്ല. ഒന്നാം പ്രതിയെ മുടക്കുന്ന തിൽ പാത്രിയർക്കീസ് സ്വാഭാവികനീതിയുടെ തത്വങ്ങൾ പാലിച്ചിരുന്നില്ല. അതിനാൽ മുടക്ക് അസാധുവാണ്. ഒന്നാംപ്രതി മെത്രാപ്പോലീത്താ ആയി തന്നെ തുടരുന്നു. അഞ്ചും ആറും പ്രതികളെ (കൂട്ടുട്രസ്റ്റി സ്ഥാനത്തു നിന്ന്) നീക്കം ചെയ്ത അസോസിയേഷൻ യോഗം അദ്ദേഹം നിയമാനു സൃതമായാണ് വിളിച്ചുകൂട്ടിയത്.

അബ്ദുൽ മിശിഹാ ഒരു കാലത്ത് അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്നുവെന്നത് സർവ്വസമ്മതമായ കാര്യമാണ്. പിൽക്കാലത്ത് അദ്ദേഹം പാത്രിയർക്കീസ് എന്ന നിലയിൽ പ്രവർത്തിക്കാതാകുകയും, അബ്ദുള്ളാ ദ്വിതീയൻ അദ്ദേഹത്തിന്റെ സ്ഥാനത്ത് വാഴിക്കപ്പെടുകയും ചെയ്തു. അബ്ദുൽ മിശിഹായ്ക്ക് നൽകിയിരുന്ന ഫെർമാൻ തുർക്കി ഗവണ്മെന്റ് പിൻവലിക്കുകയുണ്ടായെന്നത് സമ്മതിക്കപ്പെട്ടിട്ടുള്ളതാണ്. ഫെർമാൻ പിൻവലിച്ച നടപടി തികച്ചും ആത്മീകമായ കർമ്മങ്ങൾ പാത്രി യർക്കീസ് അനുഷ്ഠിക്കുന്നതിനെ ബാധിക്കുന്നതല്ല. ഒരേസമയം രണ്ട് പാത്രിയർക്കീസുമാർ ഉണ്ടായിരിക്കുന്നപക്ഷം കാനോൻ നിയമങ്ങൾ പ്രകാരം ആദ്യത്തെ ആൾ പൗരോഹിത്യ ശുശ്രൂഷകൾ അനുഷ്ഠിക്കേ

Malankara Orthodox TV

ണ്ടതും, അപരൻ നിഷ്ക്രിയനായിരിക്കേണ്ടതുമാണ്. പാത്രിയർക്കീസ് ആയി പരിഗണിക്കപ്പെടുന്നതിനു അബ്ദുൽ മിശിഹായ്ക്ക് അവകാശമി ല്ലെന്ന് പറയാനാവില്ല. ഒരേസമയം രണ്ട് പാത്രിയർക്കീസുമാർ ഉണ്ടാ കാവുന്നതാണ്. പക്ഷേ, ഒരാൾ നിഷ്ക്രിയനായിരിക്കണം. ആ ആൾ നിഷ് ക്രിയനായിരിക്കുന്നില്ലെങ്കിലുള്ള ഭവിഷ്യത്ത് എന്തെന്ന് കാനോൻ നിയ മങ്ങളിൽ പറഞ്ഞിട്ടില്ല. ഒന്നുമുതൽ മൂന്നുവരെ പ്രതികൾ ചേർന്ന് ഒരു പുതിയ സഭ സ്ഥാപിച്ചെന്നോ, ഒന്നാം പ്രതി വേദ വിപരീതിയായിത്തീർന്ന് സഭയ്ക്ക് വെളിയിൽ പോയെന്നോ പറയാനാവുന്നതല്ല. ഒന്നാം പ്രതി യുടെ മെത്രാനായുള്ള സ്ഥാനാഭിഷേകം സാധുവാണ്. വേദവിപരീതമോ, ശീശ്മയോ മൂലം തന്റെ സ്ഥാനം അദ്ദേഹം നഷ്ടപ്പെടുത്തിയിട്ടില്ല. അഞ്ചും ആറും പ്രതികളെ നീക്കം ചെയ്ത നടപടി നിയമാനുസൃതമാണ്. രണ്ടും മൂന്നും പ്രതികളുടെ (കൂട്ടുട്രസ്റ്റിമാരായുള്ള) തെരഞ്ഞെടുപ്പ് നിയ മവിരുദ്ധമാണെന്ന് തെളിയിച്ചിട്ടില്ല. അതുകൊണ്ട് ഒന്നുമുതൽ മൂന്നുവരെ പ്രതികൾ അന്യായട്രസ്റ്റിന്റെ ട്രസ്റ്റികളാണ്. വട്ടിപ്പണത്തിന്റെ പലിശ വാങ്ങാൻ അവർ അവകാശികളുമാണ്. ഈ വിധി X L V T. L. R 116-ൽ റിപ്പോർട്ടു ചെയ്തിട്ടുണ്ട്.

### സസ്പെൻഷൻ കേസ്

പാത്രിയർക്കീസിന്റെ പ്രതിനിധി ഏലിയാസ് മാർ യൂലിയോസ്, ഗീവറു ഗീസ് മാർ ദീവന്നാസ്യോസിനോട് ഉടമ്പടി ആവശ്യപ്പെട്ടുകൊണ്ടും, അന്ത്യോഖ്യാ സിംഹാസനത്തിനെതിരെ ഗുരുതരമായ കുറ്റങ്ങൾ ചെയ്ത തിന് അദ്ദേഹത്തെ സസ്പെൻഡ് ചെയ്തുകൊണ്ടും കല്പന പുറപ്പെടു വിച്ചു. മാർ ദീവന്നാസ്യോസിനും അന്നത്തെ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് പ്രഥമൻ (മുമ്പ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ) ഉൾപ്പെടെ മറ്റു ചിലർക്കും എതിരെ കോട്ടയം ജില്ലാ ക്കോടതിയിൽ 1104-ലെ O. S. രണ്ടാം നമ്പരായി ഒരു കേസ് ഫയൽ ചെയ്തു. മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ അന്ത രിച്ചതിനെ തുടർന്ന് അദ്ദേഹത്തിന്റെ പിൻഗാമിയായി വന്ന കാതോലി ക്കാ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയനെ കേസിൽ കക്ഷി ചേർക്കുകയുണ്ടായി. കോടതിയിൽ (കേസിൽ നിയമിക്കപ്പെട്ട കമ്മീ ഷണർക്കുള്ള തുക കെട്ടിവയ്ക്കുന്ന കാര്യത്തിലും കോടതിയിൽ അവ ധിക്ക് ഹാജരാകുന്നതിലും) വീഴ്ച വരുത്തിയെന്ന കാരണത്താൽ ആ കേസ് തള്ളിക്കളഞ്ഞു. കേസ് പുനസ്ഥാപിച്ചുകിട്ടാനുള്ള ഹർജിയും കോടതി തള്ളി. ഇതിനെതിരായ അപ്പീലും പിന്നീട് തള്ളപ്പെട്ടു.

മലങ്കരസഭയുടെ സഹകരണം കൂടാതെ മാർ അപ്രേമിനെ അന്ത്യോ ഖ്യാ പാത്രിയർക്കീസ് ആയി തെരഞ്ഞെടുത്തു. അതുകൊണ്ട് മലങ്കര മെത്രാപ്പോലീത്താ അദ്ദേഹത്തെ അംഗീകരിച്ചില്ല.

Malankara Orthodox TV

## എം. ഡി. സെമിനാരിയോഗം

ഇതിനിടെ സഭയ്ക്ക് ഒരു ഭരണഘടന തയ്യാറാക്കാൻ മലങ്കര അസോസിയേഷന്റെ മാനേജിംഗ് കമ്മിറ്റിയെ 1928-ൽ അധികാരപ്പെടുത്തി. ഭരണഘടനയുടെ നക്കൽ തയ്യാറാക്കപ്പെട്ടു. ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ 23-2-1934-ൽ അന്തരിച്ചു. മലങ്കര അസോസിയേഷൻ യോഗത്തിലേയ്ക്ക് മൂന്നു പ്രതിനിധികളെ വീതം തെരഞ്ഞെടുത്ത് അയക്കണമെന്ന് ആവശ്യപ്പെട്ട് എല്ലാ പള്ളികൾക്കും നോട്ടീസ് നൽകിക്കൊണ്ട് അസോസിയേഷൻ യോഗം 26-12-1934-ൽ കോട്ടയം എം. ഡി. സെമിനാരിയിൽ വിളിച്ചുകൂട്ടി. അസോസിയേഷന് ഒരു ഭരണഘടന ഉണ്ടാക്കുക, മലങ്കര മെത്രാപ്പോലീത്തായെയും രണ്ട് കൂട്ടു ട്രസ്റ്റിമാരെയും തെരഞ്ഞെടുക്കുക എന്നീ വിഷയങ്ങൾ ഉൾക്കൊള്ളുന്ന കാര്യപരിപാടിയും നോട്ടീസിനോടൊപ്പം പള്ളികൾക്ക് വിതരണം ചെയ്തിരുന്നു.

### ഭരണഘടന

അസോസിയേഷൻ യോഗം ഭരണഘടന (A 9 അക്കം) പാസ്സാക്കുകയും മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കായെ മലങ്കര മെത്രാപ്പോലീത്താ കൂടിയായി തെരഞ്ഞെടുക്കുകയും ചെയ്തു.

പാത്രിയർക്കീസ് വിഭാഗം 1935-ൽ കരിങ്ങാശ്രയിൽ ഒരു ബദൽ അസോസിയേഷൻ യോഗം ചേരുകയും പൗലൂസ് മാർ അത്താനാസ്യോസിനെ (ആലുവാ) മലങ്കര മെത്രാപ്പോലീത്താ ആയി തെരഞ്ഞെടുക്കുകയും ചെയ്തു. രണ്ട് കൂട്ടുട്രസ്റ്റിമാരെയും യോഗം തെരഞ്ഞെടുത്തു. പൗലൂസ് മാർ അത്താനാസ്യോസിന്റെ തെരഞ്ഞെടുപ്പ് പാത്രിയർക്കീസും സ്ഥിരീകരിച്ചു.

## സമുദായക്കേസ്

സഭയിലെ കക്ഷിവഴക്ക് സമുദായക്കേസ് എന്ന് അറിയപ്പെടുന്ന വ്യവഹാരത്തിനു വഴിതെളിച്ചു. കോട്ടയം ജില്ലാക്കോടതിയിൽ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയനും (കാതോലിക്കാ പക്ഷത്തെ മലങ്കര മെത്രാപ്പോലീത്താ) കൂട്ടുട്രസ്റ്റിമാർക്കും എതിരായാണ് പാത്രിയർക്കീസ് പക്ഷത്തെ പൗലൂസ് മാർ അത്താനാസ്യോസും കൂട്ടുട്രസ്റ്റിമാരും 1113-ലെ O. S 111 നമ്പരായ കേസ് (സമുദായക്കേസ്) ഫയൽ ചെയ്തത്. താഴെപ്പറയുന്ന ആവശ്യങ്ങൾ അനുവദിക്കണമെന്ന് വാദികൾ അപേക്ഷിച്ചു. അന്യായ സ്വത്തുക്കളുടെ, അതായത് മലങ്കര സഭവക പൊതുസ്വത്തുക്കളുടെ ഭരണത്തിന് അവകാശപ്പെട്ട നിയമാനുസൃത മലങ്കര മെത്രാപ്പോലീത്താ ഒന്നാം വാദിയാണെന്നും, നിയമാനുസൃത കൂട്ടുട്രസ്റ്റി

Malankara Orthodox TV

മാർ രണ്ടും മൂന്നും വാദികളാണെന്നും പ്രഖ്യാപിക്കണം. ഒന്നുമുതൽ മൂന്നുവരെ പ്രതികളെ കപട വാദക്കാരും, കയ്യേറ്റക്കാരും, അന്യായസ്വത്തുക്കൾ അന്യായമായി കൈവശം വച്ചിരിക്കുന്നവരുമായി പ്രഖ്യാപിക്കണം. കണക്കുകൾ ഹാജരാക്കാനും, കൈവശം വച്ചൊഴിയാനും അവരെ നിർബന്ധിതരാക്കണം. കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും എന്ന നിലയിൽ പ്രവർത്തിക്കുന്നതിൽ നിന്ന് ഒന്നാം പ്രതിയെയും, കൂട്ടുട്രസ്റ്റിമാർ എന്ന നിലയിൽ പ്രവർത്തിക്കുന്നതിൽ നിന്ന് രണ്ടും മൂന്നും പ്രതികളെയും ഇൻജംക്ഷൻ ഉത്തരവു മുഖേന തടയണം.

വാദിഭാഗത്തിന്റെ വാദങ്ങളുടെ രത്നച്ചുരുക്കം ഇതാണ്:– ഒന്നാം പ്രതി പാത്രിയർക്കീസിനാൽ വാഴിക്കപ്പെട്ടതല്ല. പാത്രിയർക്കീസ് അദ്ദേഹത്തെ അംഗീകരിച്ചിട്ടുമില്ല. സഭയുടെ സിദ്ധാന്തങ്ങൾക്കും വിശ്വാസങ്ങൾക്കും എതിരായുള്ളതാണ് ഒന്നാം പ്രതിയുടെ ചെയ്തികൾ. അദ്ദേഹം സ്വയം സഭയ്ക്ക് ഇതരനായിട്ടുണ്ട്. പ്രതികളും അവരുടെ കക്ഷിയും സ്വമേധയാ ഒരു പുതിയ സഭ രൂപവൽക്കരിച്ചുകൊണ്ട് വേർപ്പെട്ടുപോയിരിക്കുകയാണ്.

പ്രതികൾ ഈ അവകാശവാദത്തെ എതിർത്തു. വട്ടിപ്പണക്കേസിലെ 42–ാം പ്രതിയല്ലാതെ മറ്റാരുമല്ല ഒന്നാം വാദിയെന്ന കാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. ജില്ലാക്കോടതി 1943–ൽ കേസ് തള്ളിക്കൊണ്ട് വിധി (A 16 അക്കം) പ്രഖ്യാപിച്ചു. ഹൂദായ കാനോന്റെ ശരിയായ ഭാഷ്യം A 26 അക്കം കാനോൻ (മുൻ കേസിൽ A അക്കം) ആണെന്ന് വിധിയിൽ കോടതി വ്യക്തമാക്കി.

ഈ വിധിക്കെതിരെ തിരുവിതാംകൂർ ഹൈക്കോടതിയിൽ 119–ലെ A. S. 1–ാം നമ്പരായി അപ്പീൽ സമർപ്പിക്കപ്പെട്ടു. ഹൈക്കോടതി 1946–ൽ അപ്പീൽ അനുവദിച്ച് ഉത്തരവായി. B P അക്കം കാനോൻ (മുൻകേസിൽ 18 അക്കം) ആണ് ശരിയെന്ന് വിധിയിൽ കോടതി അഭിപ്രായപ്പെട്ടു. പരാജിതകക്ഷി റിവ്യൂ ഹർജി സമർപ്പിച്ചെങ്കിലും കോടതി അതു തള്ളിക്കളഞ്ഞു.

### സുപ്രീംകോടതിയിൽ

സുപ്രീംകോടതി, കാതോലിക്കാ കക്ഷിയുടെ റിവ്യൂ ഹർജി അനുവദിച്ചും, അപ്പീൽ വീണ്ടും കേൾക്കാൻ കേരള ഹൈക്കോടതിയോട് നിർദ്ദേശിച്ചുംകൊണ്ട് വിധി (A. I. R. 1954 S. C. 526) പുറപ്പെടുവിച്ചു. ഹൈക്കോടതി അപ്പീൽ വീണ്ടും കേട്ടശേഷം അനുവദിച്ചു ഉത്തരവായി. ഈ വിധി 1957 K. L. T 63–ൽ റിപ്പോർട്ടു ചെയ്തിട്ടുണ്ട്.

ഹൈക്കോടതി വിധിക്കെതിരെ കാതോലിക്കാ കക്ഷി സമർപ്പിച്ച അപ്പീൽ അനുവദിച്ചും, കോട്ടയം ജില്ലാക്കോടതി വിധി പ്രാബല്യത്തിൽ

Malankara Orthodox TV

വരുത്തിയുംകൊണ്ട് സുപ്രീംകോടതി 1958-ൽ വിധി പ്രഖ്യാപിച്ചു. പ്രസ്തുത വിധി A. I. R. 1959 S. C. 31-ൽ ചേർത്തിട്ടുണ്ട്.

## പരസ്പര സ്വീകരണം

സുപ്രീംകോടതി വിധിയുടെ വെളിച്ചത്തിൽ സഭയിൽ സമാധാനവും ഐക്യവും സ്ഥാപിക്കാൻ ശ്രമങ്ങൾ നടന്നു. പാത്രിയർക്കീസ്, യാക്കോബ് തൃതീയൻ 9-12-1958-ലെ കല്പന (A 19 അക്കം) പ്രകാരം കാതോലിക്കാ കക്ഷിയിലെ കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്താ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയനെ സ്വീകരിച്ചു. കാതോലിക്കാ A 20 അക്കം കല്പനപ്രകാരം പാത്രിയർക്കീസിനെ സഭാഭരണഘടനയിലെ (A 1 അക്കം) വ്യവസ്ഥകൾക്കു വിധേയമായും സ്വീകരിച്ചു. ഈ രേഖകൾ (പരസ്പര സ്വീകരണ കല്പനകൾ) 16-12-1958 അർദ്ധരാത്രിയോടെ (പഴയസെമിനാരി ചാപ്പലിൽ) പരസ്പരം കൈമാറുകയും ചെയ്തു.

## പാത്രിയർക്കീസ് ബാവായുടെ സഭാസമാധാന കല്പന

നമ്പർ 447

സർവ്വശക്തനായി, സമ്പൂർണ്ണനായിരിക്കുന്ന നിത്യന്റെ തിരുനാമത്തിൽ അന്ത്യോഖ്യയുടെയും കിഴക്കൊക്കെയുടെയും, ശ്ലൈഹിക സിംഹാസനത്തിന്റെ ബലഹീനനായ യാക്കോബ് തൃതീയൻ ഇഗ്നാത്യോസ് പാത്രിയർക്കീസ്.

(മുദ്ര)

അന്ത്യോഖ്യായുടെയും, കിഴക്ക്ഒക്കെയുടെയും പത്രോസിനടുത്തതും, ശ്ലൈഹികവുമായ സിംഹാസനത്തിന്റെ അധികാരസീമയിൽപ്പെട്ട മലങ്കരയിലേയും, ഇൻഡ്യയിലേയും നമ്മുടെ സ്നേഹഭാജനങ്ങളായ ശ്രേഷ്ഠ മെത്രാപ്പോലീത്താമാർ, ബഹുമാന്യ കോർഎപ്പിസ്കോപ്പന്മാർ, സുകൃതമുള്ള ദയറായക്കാർ, വെണ്മയുള്ള കശ്ശീശന്മാർ, നിർമ്മലരായ ശെമ്മാശ്ശന്മാർ എന്നിവർക്കും, വിശ്വാസികളായ സകല സുറിയാനി ജനതയ്ക്കും ദൈവമാതാവായ മറിയാമ്മിന്റെയും, സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ ദിവ്യസമാധാനവും അപ്പോസ്തോലിക വാഴ്വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആമ്മീൻ.

നിങ്ങളുടെ ആത്മികവും ശാരീരികവുമായ ക്ഷേമം അന്വേഷിച്ചുകൊണ്ട് നാം പറയുന്നത്:- "സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവമക്കൾ എന്ന് വിളിക്കപ്പെടും" എന്ന് കർത്താവ് അരുളിച്ചെയ്തിരിക്കുന്നു. "സമാധാനം" എന്ന വചനം എത്ര ഇമ്പവും, ശ്രവണ

Malankara Orthodox TV

മധുരവും, ഹൃദയാവർജ്ജകവുമാകുന്നു. എന്തെന്നാൽ സമാധാനം ഇടി ഞ്ഞവയെ പണിയുകയും, വിടവുകളെ അടയ്ക്കുകയും ഹൃദയങ്ങളെ സംയോജിപ്പിക്കുകയും, ഒരു ജനതയുടെ അവയവങ്ങളെ കൂട്ടിച്ചേർത്ത് വളർത്തുകയും, ഏക സഭയുടെ മക്കളെ ഏക ഐക്യതയിലേക്ക് കൊണ്ടുവരികയും ചെയ്യുന്നു. സ്വർഗ്ഗം ഭൂമിയോട് കോപിച്ച് അയ്യായിരം സംവത്സരങ്ങൾക്കുശേഷം, രക്ഷാകരമായ മനുഷ്യാവതാരം മുഖാന്തരം ഇതുപോലൊരു മാസത്തിൽ ദൈവം ആ വിശുദ്ധ സമാധാനം ഭൂതല ത്തിനു നൽകി.

ഏതാണ്ട് അമ്പതു സംവത്സരങ്ങൾക്കു മുമ്പ് മലങ്കര സുറിയാനിസഭ യിൽ ആവിർഭവിച്ചതായ തർക്കം, നാനാപ്രകാരേണ സഭയെ ക്ഷീണി പ്പിച്ച് ക്ഷയിപ്പിച്ചു എന്ന കാര്യം ഒരു രഹസ്യമല്ല. പ്രാരംഭം മുതലെ സഭാ സനേഹികളും, ദൈവഭക്തരുമായ അനേകരും സമാധാനവും ഐക്യവും, ഈ ഭിന്നതയ്ക്ക് ഒരു പരിഹാരവും ദർശിക്കുന്നതിന് ഏറ്റം ആഗ്രഹിച്ചി രുന്നിട്ടും അത് സാധിക്കാതെ ദുഃഖനിമഗ്നരായി ഐഹികവാസം വെടി യുവാനിടയായി. നാമും മലങ്കരസഭയിൽ സമാധാനവും, ഏകഗാത്ര ത്തിന്റെ അവയവങ്ങളുടെ ഐക്യവും, കാണുന്നതിന് പണ്ടേ തന്നെ അഭി ലഷിച്ചിരുന്നു.

പരിശുദ്ധ അന്ത്യോഖ്യാ സിംഹാസനത്തിന്മേലുള്ള നമ്മുടെ സ്ഥാനാ രോഹണത്തിനുശേഷം, നിങ്ങൾക്കയച്ച നമ്മുടെ ശ്ലൈഹികമായ ഔദ്യോ ഗിക ലേഖനത്തിൽ ഈ വാഞ്ഛ നാം വിശദമാക്കിയിട്ടുണ്ട്. നമ്മുടെ ഈ അഭിവാഞ്ഛ തണുത്തുപോകാതെ ദൈനംദിനം തീക്ഷ്ണമായി ശക്തിപ്പെട്ടുവരികയും നാം മുഖാന്തരം ഈ വിടവ് അടയ്ക്കുവാൻ തക്ക വണ്ണം ദൈവംതമ്പുരാൻ പ്രസാദിക്കുകയും ചെയ്തിരിക്കുന്നു. തന്റെ നാമ ത്തിനു മഹത്വം.

മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കേണ്ടതിലേക്കായി ഇതിനാൽ മോർ ബസ്സേലിയോസ് ഗീവറുഗീസിനെ കാതോലിക്കോസായി നാം സ്വീക രിച്ചിരിക്കുന്നു.

ആകയാൽ നിങ്ങൾ ആനന്ദഭരിതരായി ഭവിക്കുന്ന സമാധാനത്തിന്റെ ഈ മാസത്തിൽ, ശാന്തിയുടെ സ്വാഗതാർഹവും ഹൃദ്യവുമായ ഭാവുക ങ്ങൾ നിങ്ങൾക്ക് ഇതോടൊപ്പം നാം ആശംസിക്കുന്നു. കർത്താവ് തന്റെ ഐശ്വര്യമേറിയ അനുഗ്രഹങ്ങൾ നിങ്ങളുടെ മേൽ വർഷിക്കുന്നതിനും നാം പ്രാർത്ഥിക്കുന്നു. അസൂയാർഹവും സകല സുകൃതങ്ങളാലും സമ ലംകൃതവും ആയ ജനമായി നിങ്ങൾ തീരുന്നതിനുവേണ്ടി തന്റെ ഉത്തമ തിരുഹിതത്തിന് പ്രീതികരമായ ദിവ്യപരിപാലനംകൊണ്ടും ആരോഗ്യം കൊണ്ടും സുഭിക്ഷത കൊണ്ടും ദൈവംതമ്പുരാൻ നിങ്ങളെ ധന്യരാക്കി

Malankara Orthodox TV

തീർക്കുമാറാകട്ടെ.

ആയതു തന്റേയും, തന്റെ പിതാവിന്റെയും പരിശുദ്ധ റൂഹായുടെയും കൃപയാലും, കരുണയാലും തന്നെ ആമ്മീൻ.

ആകാശങ്ങളിലിരിക്കുന്ന....

നമ്മുടെ പാത്രിയർക്കാ വാഴ്ചയുടെ രണ്ടാം ആണ്ട് ക്രിസ്തബ്ദം 1958 ഡിസംബർ 9-നു സിറിയായിൽ ഹോംസിലെ നമ്മുടെ അരമനയിൽ നിന്നും.

## പ. കാതോലിക്കാ ബാവായുടെ സഭാസമാധാന കല്പന

നമ്പർ 105

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനുമായ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)

വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്ന് അഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ.

(മുദ്ര)

നമ്മുടെ അധികാര സീമയിൽപെട്ട നമ്മുടെ സ്നേഹഭാജനങ്ങളായ മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ ഇവർക്കും വിശ്വാസികളായ ജനങ്ങൾക്കും ദൈവിക കൃപയും അപ്പോസ്തോലിക വാഴ്വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

ദീർഘകാലമായി നമ്മുടെ സഭയിൽ നിലനിന്നുവന്ന അസമാധാനവും കലഹങ്ങളും അവസാനിപ്പിക്കുന്നതിനു, കാലം ചെയ്ത മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും നാമും പല ശ്രമങ്ങളും നടത്തിയതിൽ സമാധാനം കൈവരുത്തുന്നതിനു സാധിക്കാതെയിരുന്നതിൽ നാം എപ്പോഴും ദുഃഖത്തിൽ ഇരുന്നിരുന്നു. എന്നാൽ അസമാധാനം തീർത്ത് ഒന്നായിത്തീരുന്നതിനുള്ള സന്നദ്ധത കാണിച്ചു നാം ഒന്നായിച്ചേർന്നിരിക്കുന്നതിനാൽ, നാം അത്യധികം സന്തോഷിക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു.

സഭയിലെ സമാധാനത്തിനുവേണ്ടി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ പാസ്സാക്കി നടപ്പിലിരിക്കുന്ന ഭരണഘടനയ്ക്കു വിധേയമായി, മോറോൻ മാർ ഇഗ്നാത്യോസ് യാക്കൂബ് തൃതീയനെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയി സ്വീകരിക്കുന്നതിന് നാം പ്രസാദിച്ചിരിക്കുന്നു.

അദ്ദേഹത്തിന്റെ കീഴിൽ മലങ്കരയുള്ള മേല്പട്ടക്കാരെയും പ്രസ്തുത

Malankara Orthodox TV

ഭരണഘടനയിലെ വ്യവസ്ഥകൾക്ക് അനുസരണമായി സ്വീകരിക്കുന്നതിനു നമുക്ക് സന്തോഷമുണ്ട്.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽ പിതാവായ മാർത്തോമ്മാശ്ലീഹായുടെയും ശേഷമുള്ള എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ............... ഇത്യാദി

എന്ന്,

1958 ഡിസംബർ 16-ാം തീയതി
കോട്ടയം കാതോലിക്കേറ്റ് അരമനയിൽ നിന്നും,

മേൽ പരാമർശിക്കപ്പെട്ട പരസ്പര സ്വീകരണവും, ഒരു ഏകീകൃത സഭയ്ക്കു വേണ്ടിയുള്ള അഭിലാഷവും ഭദ്രാസനങ്ങളുടെ പുനർവിഭജനം ആവശ്യമാക്കിത്തീർത്തു. ഇരുകക്ഷികളിലെയും എല്ലാ മെത്രാപ്പോലീത്താമാരെയും അംഗീകരിച്ചുകൊണ്ട് ഭദ്രാസനങ്ങൾ പുനർവിഭജനം ചെയ്തു. പാത്രിയർക്കീസ് കക്ഷിയിലെ കുറെ മെത്രാപ്പോലീത്താമാർക്കും ഭദ്രാസന ഭരണച്ചുമതല നൽകി. ഇരുപക്ഷത്തെയും മെത്രാപ്പോലീത്താമാരെ സുന്നഹദോസിലും, മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിലും ഉൾപ്പെടുത്തി.

## എതിർപ്പ് ഉന്നയിച്ചു

കാതോലിക്കാ സ്വീകരണ കല്പന (A 20 അക്കം) കൈമാറി നാലു മാസങ്ങൾക്കുശേഷം പ്രസ്തുത കല്പനയിൽ സഭാ ഭരണഘടനയെപ്പറ്റി പരാമർശിച്ചിരുന്നതിൽ എതിർപ്പ് ഉന്നയിച്ചും കാതോലിക്കാ പരിശുദ്ധൻ എന്നും, വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ അരൂഢനായിരിക്കുന്നു എന്നും, കിഴക്കിന്റെ കാതോലിക്കാ എന്നും സ്വയം വിശേഷിപ്പിക്കുന്നതിന്റെ ഔചിത്യത്തെയും ഭദ്രാസന പുനർവിഭജനത്തെയും ചോദ്യം ചെയ്തുംകൊണ്ട് പാത്രിയർക്കീസ് കാതോലിക്കായ്ക്ക് ഒരു മറുപടിക്കത്ത് (A 23 അക്കം) അയച്ചു. തുടർന്ന് ഇടവിട്ട് എഴുത്തുകുത്തുകൾ നടന്നു.

കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ 1964-ൽ അന്തരിച്ചു. അദ്ദേഹത്തിന്റെ നിയുക്ത പിൻഗാമി ഔഗേൻ പ്രഥമനെ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന സുന്നഹദോസ് കാതോലിക്കായായി വാഴിച്ചു.

Malankara Orthodox TV

ഈ കാതോലിക്കാ - മലങ്കരമെത്രാപ്പോലീത്താ ആണ് 79-ലെ O. S. 4-ാം നമ്പർ കേസിലെ (1064 പള്ളികളെ സംബന്ധിക്കുന്ന സുപ്രധാന കേസ്) ഒന്നാം വാദി.

സഭാഭരണഘടന 1967-ൽ മാനേജിംഗ് കമ്മിറ്റി ഭേദഗതി ചെയ്തു. കാതോലിക്കാ - മലങ്കരമെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഔഗേൻ പ്രഥമന്റെ പിൻഗാമിയായി 79-ലെ ഒ. എസ്. 4-ാം നമ്പർ കേസിലെ 2-ാം വാദി മാത്യൂസ് മാർ അത്താനാസ്യോസിനെ 1970-ൽ തെരഞ്ഞെടുത്തു. അദ്ദേഹത്തെ 1975-ൽ കാതോലിക്കാ ആയി വാഴിച്ചു. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ എന്ന സ്ഥാനനാമം അദ്ദേഹം സ്വീകരിച്ചു. അദ്ദേഹത്തിന്റെ തെരഞ്ഞെടുപ്പിനെ പാത്രിയർക്കീസ് കക്ഷിക്കാർ 79-ലെ O. S. 3-ാം നമ്പർ കേസിൽ ചോദ്യം ചെയ്തു. പ്രസ്തുത കേസ് തള്ളപ്പെട്ടു. അതിനെതിരെ അപ്പീലിനു പോയുമില്ല.

പാത്രിയർക്കീസ് 1972-73 ൽ മലങ്കരയിലേക്ക് ഒരു പ്രതിനിധിയെ നിയോഗിച്ചു. കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായും മാനേജിംഗ് കമ്മിറ്റിയും അതിനെ എതിർത്തു. പാത്രിയർക്കാ പ്രതിനിധി അപ്രേം മാർ തീമോത്തിയോസ് (മുമ്പ് അപ്രേം അബൂദി റമ്പാൻ) ഇവിടെ പട്ടക്കാരെ വാഴിച്ചു. ഇൻഡ്യാ ഗവണ്മെന്റ് വിസാ നീട്ടിക്കൊടുക്കാതിരുന്നതിനാൽ അദ്ദേഹത്തിന് തിരികെപ്പോകേണ്ടി വന്നു.

### ബദൽ കാതോലിക്കാ

പാത്രിയർക്കീസ് 79-ലെ O. S. 4-ാം നമ്പർ കേസിലെ ഒന്നു മുതൽ മൂന്നു വരെ പ്രതികളെ (പൗലൂസ് മാർ അത്താനാസ്യോസ്, തോമസ് മാർ ദീവന്നാസ്യോസ്, ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് എന്നിവരെ) മെത്രാപ്പോലീത്താമാരായി വാഴിച്ചു, ഈ മെത്രാപ്പോലീത്താമാർ പട്ടക്കാരെയും വാഴിക്കുകയുണ്ടായി. പൗലൂസ് മാർ പീലക്സിനോസിനെ പാത്രിയർക്കീസ് ഇതെത്തുടർന്ന് മാർ ബസ്സേലിയോസ് പൗലൂസ് ദ്വിതീയൻ എന്ന സ്ഥാനനാമത്തിൽ ബദൽ കാതോലിക്കായായും വാഴിച്ചു.

യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് അന്തരിച്ചതിനെ തുടർന്ന് ഇഗ്നാത്യോസ് സഖാ പ്രഥമൻ, കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായുടെ സഹകരണം കൂടാതെ പാത്രിയർക്കീസ് ആയി വാഴിക്കപ്പെട്ടു.

### വീണ്ടും പിളർപ്പ്

അങ്ങനെ കക്ഷിവഴക്കുകൾ വീണ്ടും ശക്തിപ്പെടുകയും സുപ്രീംകോടതി വിധിക്കു മുമ്പത്തെ പിളർപ്പിന്റെ മാതൃകയിൽ സഭയിൽ കുത്തനെയുള്ള പിളർപ്പ് ഉണ്ടാകുകയും ചെയ്തു.

Malankara Orthodox TV

ഇടവകപ്പള്ളികളുടെ നിയന്ത്രണം നേടിയെടുക്കാൻ ഉദ്യമിച്ചുകൊണ്ട് ഇരുകക്ഷികളും മറുകക്ഷിയെ കവച്ചുവയ്ക്കാനുള്ള ശ്രമങ്ങൾ നടത്തുന്നതിന് ഇതിടയാക്കി. ഓരോ കക്ഷിയിലും പെട്ടവർ കേസുകൾ കൊടുത്തുതുടങ്ങി.

എറണാകുളത്ത് ഒരു അഡീഷനൽ ജില്ലാക്കോടതി (സ്പെഷൽ കോടതി) സ്ഥാപിക്കുകയും, ഈ കേസുകളെല്ലാം പ്രസ്തുത കോടതിയിലേക്ക് മാറ്റുകയും ചെയ്തു. ജില്ലാക്കോടതി ചില കേസുകളിൽ തീർപ്പു കൽപിച്ചു. ആ വിധികൾ ഒരു സംഘം അപ്പീലുകളിൽ ഞങ്ങളുടെ മുമ്പാകെ ചോദ്യം ചെയ്യപ്പെട്ടിരിക്കുകയാണ്. എട്ടു കേസുകൾ വിചാരണയിലിരിക്കേ സുപ്രീം കോടതിയുടെ നിർദ്ദേശപ്രകാരം അവ ഹൈക്കോടതിയിലേക്കു മാറ്റി. ജസ്റ്റീസ് റ്റി. ചന്ദ്രശേഖരമേനോൻ ഒരു പൊതുവിധിയിലൂടെ പ്രസ്തുത കേസുകളിന്മേൽ തീർപ്പു കല്പിച്ചു. ആ വിധി ഈ അപ്പീലുകളിൽ ചോദ്യം ചെയ്യപ്പെട്ടിരിക്കുന്നു.

കോഴിക്കോട് സബ് കോടതിയിൽ നിന്നു മാറ്റപ്പെട്ട മറ്റൊരു കേസിൽ ജില്ലാക്കോടതിയുടെ വിധിക്കെതിരെയുള്ള ഒരു അപ്പീൽ ഞങ്ങൾ തിരികെ വരുത്തിയും കേട്ടു. നീലഗിരിയിലെ ഒരു സിവിൽ കോടതിയിൽ ഫയൽ ചെയ്യപ്പെട്ട ഒരു കേസിന്റെ രണ്ടാം അപ്പീൽ മദ്രാസ് ഹൈക്കോടതിയിൽ നിലവിലിരിക്കെ ഈ കോടതിയിലേക്കു മാറ്റപ്പെട്ടതും ഞങ്ങൾ കേട്ടു.

പാത്രിയർക്കീസ് കക്ഷി 79-ലെ ഒ. എസ്. 3-ാം നമ്പർ കേസ് തള്ളിക്കൊണ്ടുള്ള വിധിക്കെതിരെ അപ്പീൽ സമർപ്പിച്ചില്ല. 79-ലെ O. S. 7-ാം നമ്പർ കേസിലെ ഡിക്രിയെയാണ് 80-ലെ A. S. 357-ാം നമ്പർ അപ്പീൽ കേസിൽ ചോദ്യം ചെയ്തിരിക്കുന്നത്. എന്നാൽ എതിർകക്ഷിയുടെ നിര്യാണത്തോടെ അപ്പീൽ കേസ് നിലച്ചു. മറ്റ് ഡിക്രികൾ ഞങ്ങളുടെ മുമ്പാകെ വന്ന ഒരു സംഘം അപ്പീലുകളിലും ചോദ്യം ചെയ്യപ്പെട്ടിരിക്കുന്നു. ചില അപ്പീലുകളിന്മേൽ എതിർ ആക്ഷേപങ്ങൾ സമർപ്പിക്കപ്പെട്ടിട്ടുണ്ട്.

## പോയിന്റുകൾ

അപ്പീലുകളിലെ എല്ലാ കക്ഷികൾക്കും വേണ്ടി ഹാജരായ അഭിഭാഷകരുടെ വിശദമായ വാദങ്ങൾ ഞങ്ങൾ കേട്ടു, അവരുമായി ആലോചിച്ച്, പരിഗണനയ്ക്കു വരുന്ന പോയിന്റുകൾ (points - കേസിൽ തീരുമാനിക്കേണ്ടതായ തർക്കവിഷയങ്ങൾ) ഞങ്ങൾ തീരുമാനിച്ചു. അവ താഴെപ്പറയുന്നവയാണ്.

1. മലങ്കര ഓർത്തഡോക്സ് (യാക്കോബായ) സുറിയാനി സമുദായം സാധുവും, ബന്ധിതവുമായി അംഗീകരിക്കുന്ന ഹൂദായ കാനോന്റെ ശരിയായ ഭാഷ്യം A 90 അക്കമാണോ, B 161 അക്കമാണോ?

Malankara Orthodox TV

2. 41 T. L. R. I – ലെ വിധി, റിവ്യൂ ഹർജിയിന്മേലുള്ള ഉത്തരവ്, 45 T. L. R – 116 ലെ വിധി എന്നിവ മൂലം A 90 അക്കം ആണ് സഭയ്ക്ക് ബന്ധിതമായ ഹൂദായ കാനോൻ ഭാഷ്യമെന്നു തർക്കിക്കുന്നതിനു വാദികൾക്ക് നിയമതടസ്സം (Resjudicata) ഉണ്ടോ?

3. സമുദായക്കേസിലെ വിധിമൂലം B 161 അക്കമല്ല ബാധകമായ ഹൂദായ കാനോൻ ഭാഷ്യമെന്നു തർക്കിക്കുന്നതിന് പ്രതികൾക്ക് നിയമതടസ്സം ഉണ്ടോ?

4. അബ്ദുൽ മിശിഹാ പാത്രിയർക്കീസിന്റെ എ 14 അക്കം കൽപന പ്രകാരവും അതിൽപറയുന്ന അധികാരങ്ങളോടുകൂടിയും അദ്ദേഹത്താൽ സ്ഥാപിക്കപ്പെട്ട കാതോലിക്കേറ്റ് സാധുവും മലങ്കരസഭയ്ക്ക് ആകമാനം ബന്ധിതവുമാണോ?

5. ഇത്തരം കാതോലിക്കേറ്റ് സ്ഥാപനംമൂലം മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും, മൂറോൻകൂദാശ ചെയ്ത് മലങ്കരയിൽ എത്തിക്കുന്നതിനും, മലങ്കരസഭയിന്മേൽ മറ്റെന്തെങ്കിലും ആത്മികാധികാരം വിനിയോഗിക്കുന്നതിനുമുള്ള അധികാരങ്ങൾ പാത്രിയർക്കീസിന് നഷ്ടപ്പെടുകയും, അങ്ങനെ അദ്ദേഹത്തിന്റെ അധികാരങ്ങൾ ശൂന്യാവസ്ഥയിലെത്തുവോളം ന്യൂനീകരിക്കപ്പെടുകയും ചെയ്തിട്ടുണ്ടോ?

(6) വട്ടിപ്പണക്കേസിലെ തിരുവിതാംകൂർ ഹൈക്കോടതി വിധി 45 T.L.R. 116 മൂലവും സമുദായക്കേസിലെ സുപ്രീം കോടതിവിധി (A.I,R 1959 S.C. 31) മൂലവും നാലും അഞ്ചും പോയിന്റുകളിന്മേലുള്ള തർക്കവാദങ്ങൾ പാത്രിയർക്കീസ് വിഭാഗത്തിലെ കക്ഷികൾക്കെതിരെ നിയമതടസ്സമാകുന്നുണ്ടോ?

(7) യാക്കൂബ് തൃതീയൻ പാത്രിയർക്കീസ്, സുപ്രീംകോടതിവിധിക്കു ശേഷമുള്ള തന്റെ നടപടിമൂലം അബ്ദുൽ മിശിഹാ 1912–ൽ സ്ഥാപിച്ച കാതോലിക്കേറ്റും, പാത്രിയർക്കീസും കാതോലിക്കായും തമ്മിലുള്ള ബന്ധവും കാതോലിക്കായുടെ പിൻഗാമിയുടെ നിയമനകാര്യവും വ്യവസ്ഥ ചെയ്യുന്ന മലങ്കരസഭാഭരണഘടനയും അംഗീകരിച്ചിട്ടുണ്ടോ?

(8) മലങ്കരസഭ മുഖ്യമായും എപ്പിസ്കോപ്പൽ സ്വഭാവത്തോടുകൂടിയതാണോ?

(9) ഇടവകപ്പള്ളികൾ മലങ്കരസഭയുടെ ഘടകങ്ങളാണോ, അതോ മലങ്കരസഭയുടെ നിയമാനുസൃത എപ്പിസ്കോപ്പൽ ഭരണകർത്തൃനിരയുടെ (Hierarchy) അധികാരത്തിൽ നിന്നു സ്വതന്ത്രമായതും, സ്വയംഭരണാവകാശത്തോടു കൂടിയതുമായ യൂണിറ്റുകളാണോ?

Malankara Orthodox TV

(10) ഭേദഗതി ചെയ്യപ്പെട്ട നിലയിലുള്ള 1934-ലെ ഭരണഘടന ഭദ്രാസനങ്ങളും, ഇടവകപ്പള്ളികളും, ഇടവകാംഗങ്ങളും അടക്കം മലങ്കരസഭയ്ക്ക് ആകമാനം ബന്ധിതമല്ലെന്ന വാദത്തിനു കാലഹരണദോഷമുണ്ടോ? അതോ കേസിൽ സാധുവായ ന്യായസമർത്ഥനമെന്ന നിലയിൽ അത് ഉന്നയിക്കാമോ?

(11) മലങ്കര അസോസിയേഷൻ, അതിന്റെ തീരുമാനങ്ങളും നടപടികളും കൊണ്ട് സമുദായത്തെയാകെയും, എല്ലാ പള്ളികളെയും ബന്ധിക്കുന്നതിന് അവകാശമുള്ള ഒരു പ്രാതിനിധ്യസമിതിയാണോ? പാത്രിയർക്കീസ് കക്ഷിയുടെ മറിച്ചുള്ള വാദത്തിനു സമുദായക്കേസ് വിധി മൂലം നിയമതടസ്സദോഷമുണ്ടോ?

(12) മലങ്കര അസോസിയേഷൻ 26-12-1934-ലെ യോഗത്തിൽ (എം. ഡി. സെമിനാരിയോഗം) അംഗീകരിച്ച A 2 അക്കം ഭരണഘടന സാധുവും മലങ്കരസഭയ്ക്ക് ആകമാനം ബന്ധിതവുമാണോ? പ്രസ്തുത ഭരണഘടന സാധുവല്ലെന്നും, അത് ഭദ്രാസനങ്ങൾക്കും, ഇടവകപ്പള്ളികൾക്കും സ്ഥാപനങ്ങൾക്കും അംഗങ്ങൾക്കും അടക്കം മലങ്കരസഭയ്ക്ക് ആകമാനം ബന്ധിതമല്ലെന്നുമുള്ള പ്രതികളുടെ വാദത്തിനു സമുദായക്കേസിലെ വിധി മൂലം നിയമതടസ്സദോഷവും സാങ്കേതിക നിയമതടസ്സദോഷവും (Constructive Resjudicata) ഉണ്ടോ?

(13) സമുദായത്തെയും ഇടവകപ്പള്ളികളെയും സംബന്ധിക്കുന്ന നിയമങ്ങളും ചട്ടങ്ങളും ഉണ്ടാക്കുന്നതിനും, അവ ഭേദഗതി ചെയ്യുന്നതിനുമുള്ള വ്യക്തമായ അധികാരം മലങ്കര അസോസിയേഷനു നൽകിയതായി അവകാശപ്പെടുന്ന മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങൾ പരിഗണിക്കുമ്പോൾ 1934-ലെ ഭരണഘടന സ്വീകരിച്ചത് ഏതെങ്കിലുംവിധത്തിൽ നിയമവിരുദ്ധമോ, അസാധുവോ, ഇടവകപ്പള്ളികൾക്ക് എന്തെങ്കിലും സ്വയംഭരണാവകാശമുണ്ടെങ്കിൽ അതിന് ഹാനികരമോ ആവുമോ?

(14) സുപ്രീംകോടതി വിധിക്കുശേഷമുള്ള തങ്ങളുടെ നടപടികളുടെ വെളിച്ചത്തിൽ 1934-ലെ ഭരണഘടനയ്ക്കു വരുത്തിയ ഭേദഗതികളെ ചോദ്യം ചെയ്യുന്നതിന് പ്രതികൾക്ക് വാദതടസ്സം (Estopel) ഉണ്ടോ?

(15) സഭാഭരണഘടന സാധുവും, മലങ്കരസഭയ്ക്കും, അതിന്റെ ഭദ്രാസനങ്ങൾക്കും, ഇടവകപ്പള്ളികൾക്കും, സ്ഥാപനങ്ങൾക്കും അംഗങ്ങൾക്കും ബന്ധിതവുമാണോ? ഭരണഘടനയുടെ ഭേദഗതി ചെയ്യപ്പെട്ട ഭാഷ്യങ്ങൾ A9 അക്കവും A1 അക്കവും സാധുവും ബന്ധിതവുമാണോ? A2 അക്കത്തിലെയോ, A9 അക്കത്തിലെയോ, A1 അക്കത്തിലെയോ ഏതെങ്കിലും വ്യവസ്ഥകൾ ഏതെങ്കിലും കാരണത്താൽ അസാധുവാണോ?

Malankara Orthodox TV

(16) മലങ്കരസഭയിലെ ഭദ്രാസന മെത്രാപ്പോലീത്താമാരെ തെരഞ്ഞെടുക്കുന്നതിനുള്ള അധികാരം സമുദായത്തെ ആകെ പ്രതിനിധാനം ചെയ്യുന്ന മലങ്കര അസോസിയേഷനാണോ, അതോ ബന്ധപ്പെട്ട ഭദ്രാസനങ്ങൾക്കാണോ?

(17) മലങ്കരസഭയുടെ സ്വത്തുക്കളുടെയും, ആസ്തികളുടെയും ഭരണം അതതു കാലത്തെ മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണോ? തിരുവിതാംകൂറിലെയും, കൊച്ചിയിലെയും റോയൽ അപ്പീൽ കോടതികൾ ആ വിധം തീരുമാനിച്ചിരുന്നോ?

(18) മലങ്കരസഭ സ്വയംശീർഷകത്വമുള്ള ഒരു സഭയായി (Autocephalous church) തീർന്നിട്ടുണ്ടോ? കാതോലിക്കാ കക്ഷി സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചുവോ?

(19) കാതോലിക്കാ-മലങ്കരമെത്രാപ്പോലീത്തായുടെ അധികാരത്തെയും, സഭാഭരണഘടനയെയും നിഷേധിക്കുന്നവരായ പ്രതികൾക്കോ, മറ്റുള്ളവർക്കോ, മലങ്കരസഭയിലോ, ഭദ്രാസനങ്ങളിലോ, ഇടവകപ്പള്ളികളിലോ, മെത്രാപ്പോലീത്താമാരോ, പട്ടക്കാരോ, ശെമ്മാശന്മാരോ എന്ന നിലയിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്നതിനോ, മലങ്കരസഭയിലോ, ഭദ്രാസനങ്ങളിലോ, ഇടവകപ്പള്ളികളിലോ, സ്ഥാപനങ്ങളിലോ ഔദ്യോഗിക ഭാരവാഹികളായി പ്രവർത്തിക്കുന്നതിനോ അവകാശമുണ്ടോ?

(20) സഭയുടെയും, ഭദ്രാസനങ്ങളുടെയും, ഇടവകപ്പള്ളികളുടെയും, സ്വത്തുക്കളുടെയും ഭരണം അതതുകാലത്തെ മലങ്കരമെത്രാപ്പോലീത്തായിൽ നിഷിപ്തമാണോ? തിരുവിതാംകൂറിലെയും, കൊച്ചിയിലെയും റോയൽ കോടതികളുടെ വിധികളിൽ ആ വിധം പ്രഖ്യാപിച്ചിട്ടുണ്ടോ?

(21) സുപ്രീംകോടതി വിധിക്ക് (A. I. R 1959 S. C. 31) തദനുസാരമായുള്ള പാത്രിയർക്കീസിന്റെയും മുൻ പാത്രിയർക്കീസ് കക്ഷിയുടെയും നടപടികളുടെ വെളിച്ചത്തിൽ കാതോലിക്കേറ്റ് സ്ഥാപനത്തിനുമുമ്പു നിലവിലിരുന്ന ആത്മീയാധികാരങ്ങൾ തുടർന്നും വിനിയോഗിക്കാൻ പാത്രിയർക്കീസിന് അധികാരമുണ്ടെന്ന് അവർക്ക് അവകാശപ്പെടാമോ?

(22) മലങ്കരസഭയിൽ 1958-ൽ ഏകീകരണം ഉണ്ടായോ? കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായുടെ അധികാരവും അന്നത്തെ ഭരണഘടനയുടെ ബന്ധിതസ്വഭാവവും നേരത്തെ പാത്രിയർക്കീസ് കക്ഷിയിലായിരുന്നവർ അംഗീകരിച്ചിരുന്നോ? മറ്റുവിധത്തിൽ തർക്കിക്കുന്നതിന് അവർക്ക് വാദ തടസ്സമില്ലേ?

(23) സിംഹാസനപ്പള്ളികൾ മലങ്കരസഭയ്ക്ക് വെളിയിലുള്ള സ്വതന്ത്രഘടകങ്ങളാവുമോ? പാത്രിയർക്കീസ് ഇവയുടെ മേലുള്ള തന്റെ അധി

Malankara Orthodox TV

കാരം കാതോലിക്കായ്ക്കും മലങ്കരസഭയ്ക്കും വച്ചൊഴിഞ്ഞു കൊടുക്കുകയും, മാറിയ സ്ഥിതി പ്രസ്തുത പള്ളികൾ അംഗീകരിക്കുകയും ചെയ്തിട്ടുണ്ടോ? അത്തരം ഏതെങ്കിലും അധികാരം ഏകപക്ഷീയമായ തന്റെ നടപടികളിലൂടെ തിരികെ അവകാശമാക്കാൻ പാത്രിയർക്കീസിന് കഴിയുമോ?

(24) ക്നാനായപ്പള്ളികൾ മലങ്കരസഭയുടെ ഭാഗമാണോ? സഭാഭരണഘടനയും, കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായുടെ അധികാരവും ആ പള്ളികൾക്കു ബാധകമാണോ? ആണെങ്കിൽ എത്രത്തോളം?

(25) പൗരസ്ത്യ സുവിശേഷ സമാജത്തോട് അനുബന്ധിച്ചുള്ളതും, അസോസിയേഷൻ സ്ഥാപിച്ചതും, പൗരസ്ത്യകാതോലിക്കായുടെ അധികാരപ്രദേശത്ത് സ്ഥിതി ചെയ്യുന്നതുമായ പള്ളികൾ കാതോലിക്കായുടെയും, അദ്ദേഹത്തിന്റെ മെത്രാപ്പോലീത്താമാരുടെയുംകീഴിൽ, അതായത് മലങ്കര എപ്പിസ്കോപ്പൽ ഭരണകർത്തൃനിരയുടെ കീഴിൽ ഭരിക്കപ്പെടുന്നതിന് ബാദ്ധ്യസ്ഥമാണോ?

(26) മംഗലാപുരം സെന്റ് ആന്റണീസ് പള്ളി മലങ്കരസഭയുടെ ഭാഗമാണോ? ഈ പള്ളിയുടെ കാര്യത്തിൽ വാദികൾക്ക് എന്തെങ്കിലും നിവൃത്തി അവകാശപ്പെട്ടതായുണ്ടെങ്കിൽ അതെന്താണ്?

(27) ദമാസ്കസിൽ 16-6-1975 ലും തുടർന്നുള്ള ദിവസങ്ങളിലും ചേർന്ന ആകമാന എപ്പിസ്കോപ്പൽ സുന്നഹദോസ് കൈക്കൊണ്ട തീരുമാനവും, അവിടെനിന്നു തുടർന്നുണ്ടായ പ്രഖ്യാപനങ്ങളും മൂലം അപ്പീൽ വാദികൾ വിശ്വാസ വിപരീതികളായിത്തീർന്നിട്ടുണ്ടോ?

(28) 79-ലെ O.S. 6-ാം നമ്പർ കേസിലെ ഒന്നാം വാദിയുടെ പിൻഗാമിയെ കേസിൽ കക്ഷി ചേർക്കാതിരുന്നതിന്റെ അനന്തരഫലം എന്താണ്?

(29) പിൻഗാമിയായിത്തീർന്ന കാതോലിക്കാ 79-ലെ O.S. 6-ാം നമ്പർ കേസിന്റെ ഡിക്രിയിന്മേൽ അപ്പീൽ സമർപ്പിക്കാതിരിക്കുന്നതിന്റെ അനന്തരഫലമെന്താണ്?

(30) 79-ലെ O.S.7-ാം നമ്പർ കേസിലെ സിംഗിൾ ജഡ്ജിയുടെ വിധി പ്രസ്തുത വിധിക്കെതിരായുള്ള 80-ലെ A.S. 357-ാം നമ്പർ കേസ് അവസാനിപ്പിച്ചതു കാരണം ആത്യന്തികമായി തീർന്നുവെന്നതുകൊണ്ട്, അപ്പീലുകൾക്ക് നിയമതടസ്സ ദോഷമുണ്ടോ?

(31) ഈ കേസുകളിൽ നിയമപരമായ പദവി ചോദ്യം ചെയ്യപ്പെട്ടിട്ടുള്ളവരും പാത്രിയർക്കീസ് വാഴിച്ചവരുമായ മെത്രാപ്പോലീത്താമാർക്ക് മലങ്കരസഭയിൽ മെത്രാപ്പോലീത്താമാരെന്ന നിലയിൽ കർത്തവ്യങ്ങൾ നിർവ്വഹിക്കാനാവുമോ?

Malankara Orthodox TV

**പോയിന്റുകൾ 1–3**

(1) മലങ്കര ഓർത്തഡോക്സ് (യാക്കോബായ) സുറിയാനി സമുദായം സാധുവും ബന്ധിക്കുന്നതുമായി അംഗീകരിക്കുന്ന ഹൂദായ കാനോന്റെ ശരിയായ ഭാഷ്യം A 90 അക്കമാണോ, B 161 അക്കമാണോ?

(2) 41 T.L.R.1-ലെ വിധി, റിവ്യൂ ഹർജിയിന്മേലുള്ള ഉത്തരവ്, 45 T.L.R.116 -ലെ വിധി എന്നിവ മൂലം A 90 അക്കം ആണ് സഭയ്ക്ക് ബന്ധിതമായ ഹൂദായ കാനോൻ ഭാഷ്യമെന്നു തർക്കിക്കുന്നതിന് വാദികൾക്ക് നിയമ തടസ്സം ഉണ്ടോ?

(3) സമുദായക്കേസിലെ വിധി മൂലം B 161 അക്കമല്ല ബന്ധിതമായ ഹൂദായ കാനോൻ ഭാഷ്യമെന്ന് തർക്കിക്കുന്നതിൽ പ്രതികൾക്ക് നിയമ തടസ്സം ഉണ്ടോ?

**ഹൂദായകാനോൻ**

ഈ അപ്പീലുകളിലെ തർക്കമുള്ള ചില സുപ്രധാന കാര്യങ്ങളിൽ തീരുമാനമെടുക്കുന്നതിന് മലങ്കര ഓർത്തഡോക്സ് (യാക്കോബായ) സുറിയാനി സഭയെ ഭരിക്കുന്ന കാനോൻ നിയമം ഏതാണെന്നു നിർണ്ണയിക്കേണ്ടത് സംഗതമാണ്. പതിമൂന്നാം നൂറ്റാണ്ടിൽ തിഗ്രീസിലെ കാതോലിക്കാ ആയിരുന്ന ബാർ എബ്രായ സുറിയാനിയിൽ രചിച്ച ഹൂദായ എന്ന ഗ്രന്ഥത്തിൽ കാനോൻ നിയമങ്ങൾ ഉൾക്കൊള്ളുന്നുണ്ടെന്ന് ഇരുവിഭാഗങ്ങളും സമ്മതിക്കുന്നു. കേസിലെ കക്ഷികൾ ഈ ഗ്രന്ഥത്തിന്റെ വിരുദ്ധ ഭാഷ്യങ്ങൾ ഹാജരാക്കി. ഹൂദായകാനോന്റെ ശരിയായ ഭാഷ്യവും, സമുദായം തങ്ങൾക്ക് ബന്ധിതമായി അംഗീകരിക്കുന്നതുമെന്ന നിലയിൽ കാതോലിക്കാ കക്ഷി അവലംബമാക്കുന്നത് A 90 അക്കത്തെയാണ്. A 206 അക്കം മറ്റൊരു പകർപ്പാണ്. ഇത് തിരുവനന്തപുരം ജില്ലാക്കോടതിയിൽ വട്ടിപ്പണക്കേസിൽ A അക്കമായും, കോട്ടയം ജില്ലാ കോടതിയിൽ സമുദായക്കേസിൽ A 26 അക്കമായുമാണ് അടയാളപ്പെടുത്തിയിരുന്നത്. സമുദായത്തിനു ബന്ധിതമായതെന്ന് പാത്രിയർക്കീസ് കക്ഷി ഉറപ്പിച്ചു പറയുന്ന കാനോൻ ഭാഷ്യത്തിന്റെ ഫോട്ടോസ്റ്റാറ്റ് കോപ്പി A 161 അക്കം അവർ ഹാജരാക്കി. B 162 അക്കം B 161 അക്കത്തിന്റെ മലയാള പരിഭാഷയാണ്. വട്ടിപ്പണക്കേസിൽ 18 അക്കമായും, സമുദായക്കേസിൽ BP അക്കമായുമാണ് ഇത് അടയാളപ്പെടുത്തിയിരുന്നത്.

ഓരോ കക്ഷിയും സാധുവും, മലങ്കര സഭയ്ക്കും സമുദായത്തിനും ബന്ധിതവുമെന്ന നിലയിൽ അവലംബമാക്കുന്നത് അവരവരുടെ കാനോൻ ഗ്രന്ഥഭാഷ്യത്തെയാണ്. ഈ കാനോൻ ഭാഷ്യങ്ങൾക്ക് സഹായകമായ സ്വതന്ത്ര തെളിവുകളൊന്നും ഈ കേസുകളിൽ ഹാജരാക്കി

Malankara Orthodox TV

യിട്ടില്ലെന്ന് ഞങ്ങളുടെ മുമ്പാകെ എല്ലാ കക്ഷികൾക്കുംവേണ്ടി ഹാജരായ അഭിഭാഷകർ സമ്മതിച്ചിട്ടുള്ളതാണ്. ഇരുഭാഗത്തെയും ബന്ധിക്കുന്നതാണ് മുൻ കേസുകളിലെ വിധി എന്നു വാദിക്കുന്നതിലാണ് ഓരോ കക്ഷിക്കും സംതൃപ്തി. എതിർ കക്ഷിയുടെ തർക്കവാദത്തിനു മുൻ കേസിലെ വിധിമൂലം നിയമതടസ്സദോഷം ഉണ്ടെന്ന് ഓരോ കക്ഷിയും തർക്കിക്കുന്നു. മുൻകേസിലെ വിധികൾ അന്തിമമായതോ ബന്ധിക്കുന്നതോ ആയ വിധികളല്ലെന്നും അതുകൊണ്ട് കക്ഷികളുടെ തർക്ക വാദങ്ങൾക്ക് നിയമതടസ്സ ദോഷമില്ലെന്നും എല്ലാവരെയും ബന്ധിക്കുന്ന കാനോൻ ഭാഷ്യം ഏതെന്ന് തെളിയിക്കുന്നതിൽ കക്ഷികൾ പരാജയപ്പെട്ടുവെന്നും സിംഗിൾ ജഡ്ജി തീർച്ച ചെയ്തു. ഈ തീർച്ചയെ എല്ലാ കക്ഷികളും ചോദ്യം ചെയ്തിട്ടുണ്ട്.

ഈസ്റ്റ് ഇൻഡ്യാ കമ്പനിയുടെ ട്രഷറിയിൽ അന്നത്തെ മലങ്കരമെത്രാപ്പോലീത്താ വലിയ മാർ ദീവന്നാസ്യോസിന്റെ മൂവായിരം പൂവരാഹന്റെ (105,00 രൂപ) ശാശ്വത നിക്ഷേപം മലങ്കരസഭയുടെ ഒരു ആസ്തിയായി തുടരുന്നു. ഇതിന്റെ വാർഷിക പലിശ സഭയ്ക്ക് ചെല്ലുന്നതാണ്. നേരത്തെയുള്ള ഒരു വിധി (കൊച്ചിൻ അവാർഡ്) പ്രകാരം അതതു കാലത്തെ മലങ്കര മെത്രാപ്പോലീത്തായും, സമുദായം, അതായത് അസോസിയേഷൻ തെരഞ്ഞെടുക്കുന്ന രണ്ടു കൂട്ടുട്രസ്റ്റിമാരും - ഒരു വൈദികനും, ഒരു അത്മായനും - ചേർന്നുവേണം ഈ പലിശത്തുക വാങ്ങേണ്ടത്.

മലങ്കര അസോസിയേഷന്റെ വിരുദ്ധട്രസ്റ്റികളെ കക്ഷിചേർത്ത് ഇന്ത്യാ സ്റ്റേറ്റ് സെക്രട്ടറി ഒരു കേസ് ഫയൽ ചെയ്തു. മലങ്കര സുറിയാനി ക്രിസ്ത്യാനി ജനതയ്ക്കു വേണ്ടിയുള്ള ഒരു പ്രാതിനിധ്യ വ്യവഹാരമായി (Representative suit) ഈ കേസ് പിന്നീട് രൂപാന്തരപ്പെടുത്തി.

മലങ്കര മെത്രാപ്പോലീത്തായും മലങ്കര അസോസ്യേഷൻ എക്സ് ഒഫീഷ്യോ പ്രസിഡന്റുമായ ഒന്നാംപ്രതി ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെയും അദ്ദേഹത്തിന്റെ കൂട്ടു ട്രസ്റ്റിമാരായ രണ്ടും മൂന്നും പ്രതികളെയും കോടതി അവരുടെ കക്ഷിസ്ഥാനം മാറ്റി കേസിലെ വാദികളാക്കി. എതിർ അവകാശവാദികൾ നാലു മുതൽ ആറുവരെ പ്രതികളായിരുന്നു. നാലാം പ്രതി എതിർ മലങ്കര മെത്രാപ്പോലീത്തായും (പൗലൂസ് മാർ കൂറിലോസ്) അഞ്ചും ആറും പ്രതികൾ അദ്ദേഹത്തിന്റെ കൂട്ടുട്രസ്റ്റികളും (കോര മാത്തൻ മല്പാനും, സി. ജെ. കുര്യനും) ആയിരുന്നു. നാലാം പ്രതി അന്തരിച്ചതിനെ തുടർന്ന് അദ്ദേഹത്തിന്റെ പിൻഗാമിയെന്നു വാദിക്കുന്ന പൗലൂസ് മാർ അത്താനാസ്യോസിനെ 42-ാം പ്രതിയായി കേസിൽ കക്ഷിചേർത്തു.

Malankara Orthodox TV

**അവിതർക്കിതമായ കാര്യം**

അബ്ദുൽമിശിഹാ ഒരു കാലത്ത് ഓർത്തഡോക്സ് സുറിയാനി സഭ യുടെ പാത്രിയർക്കീസ് ആയിരുന്നുവെന്നത് അവിതർക്കിതമായ കാര്യ മാണ്. പാത്രിയർക്കേറ്റ് അന്ന് സ്ഥിതിചെയ്തിരുന്ന പ്രദേശം അധികാര പരിധിയിൽ വരുന്ന തുർക്കി ഗവൺമെന്റ് അബ്ദുൽ മിശിഹായ്ക്ക് അനു കൂലമായി പുറപ്പെടുവിച്ചിരുന്ന ഫെർമാൻ പിൻവലിച്ചു. പിന്നീട് അബ്ദു ള്ളാ ദ്വിതീയനെ പാത്രിയർക്കീസായി വാഴിക്കുകയും, തുർക്കി ഗവൺ മെന്റ് അദ്ദേഹത്തെ അംഗീകരിക്കുകയും ചെയ്തു. അബ്ദുള്ളാ ദ്വിതീ യൻ മലങ്കരയിൽ വരികയും ഒന്നാം പ്രതിയെ (ഗീവറുഗീസ് മാർ ദീവ ന്നാസ്യോസ്) മുടക്കുകയും, അദ്ദേഹത്തിന്റെ സ്ഥാനത്ത് നാലാം പ്രതിയെ (പൗലൂസ് മാർ കൂറീലോസ്) നിയമിക്കുകയുമുണ്ടായി.

മലങ്കര അസോസിയേഷൻ യോഗം മുടക്ക് അസാധുവായി പ്രഖ്യാ പിക്കുകയും, മലങ്കര മെത്രാപ്പോലീത്തായായി ഒന്നാംപ്രതി തുടരുകയും ചെയ്തു. കൂട്ടുട്രസ്റ്റി സ്ഥാനത്തുനിന്ന് അഞ്ചും ആറും പ്രതികളെ (കോര മാത്തൻ മല്പാനും സി. ജെ. കുര്യനും) അസോസിയേഷൻ നീക്കുകയും, അവർക്കുപകരം കൂട്ടുട്രസ്റ്റിമാരായി രണ്ടും മൂന്നും പ്രതികളെ (മാണി പൗലൂസ് കത്തനാരും, കോര കൊച്ചുകോരുളയും) തെരഞ്ഞെടുക്കുക യുമുണ്ടായി. അങ്ങനെ രണ്ട് വിരുദ്ധസംഘം ട്രസ്റ്റിമാരുടെ വിരുദ്ധമായ അവകാശ വാദങ്ങൾ കോടതിയിൽ തീരുമാനിക്കപ്പെടുന്നതിനായി വന്നു.

അബ്ദുൽ മിശിഹായും അബ്ദുള്ളാ ദ്വിതീയനും ഒരേസമയം പാത്രി യർക്കീസ്മാർ ആയിരിക്കുന്ന നിലപാട്, മെത്രാപ്പോലീത്താമാരെ മുടക്കു ന്നതിനുള്ള പാത്രിയർക്കീസിന്റെ അധികാരം, മുടക്കിന്റെ നടപടിക്രമം, ബന്ധപ്പെട്ട മറ്റു വിഷയങ്ങൾ എന്നിവയിന്മേൽ കാനോൻ വ്യവസ്ഥകൾ ഉളവാക്കുന്ന ഫലത്തിന്റെ വെളിച്ചത്തിൽ മലങ്കരസഭയ്ക്ക് ബാധകമായി അംഗീകരിക്കേണ്ട കാനോൻ ഭാഷ്യം ഏതെന്ന പ്രശ്നം പരിഗണനയ്ക്കു വന്നു.

സഭയ്ക്ക് ബാധകമായ കാനോൻ ഭാഷ്യമായി ജില്ലാക്കോടതി A അക്കം അംഗീകരിക്കുകയും താഴെപ്പറയുന്ന തീർച്ചകൾ കൈക്കൊള്ളു കയും ചെയ്തു:- മെത്രാപ്പോലീത്താമാരെ പാത്രിയർക്കീസിന് സ്വയമായി മുടക്കാനാവില്ല. സുന്നഹദോസിനു മാത്രമേ മുടക്കാനാവൂ. ഒന്നാം പ്രതി യുടെ മുടക്ക് സ്വാഭാവിക നീതിയുടെ തത്വങ്ങൾ ലംഘിച്ചുകൊണ്ടുള്ള താകയാൽ അസാധുവാണ്. അഞ്ചും ആറും പ്രതികളെ നീക്കംചെയ്തത് സാധുവായ നടപടിയാണ്. നാലാം പ്രതിയുടെ (മലങ്കര മെത്രാപ്പോലീ ത്തായായുള്ള) നിയമനം അസാധുവാകും. അബ്ദുൽ മിശിഹായുടെ ഫെർമാൻ പിൻവലിച്ചതുകൊണ്ട് ആത്മിക കർമ്മങ്ങൾ അനുഷ്ഠി

Malankara Orthodox TV

ക്കുന്നതിൽനിന്ന് അദ്ദേഹം വിലക്കപ്പെടുന്നില്ല. അതനുസരിച്ച് വട്ടിപ്പണ പ്പലിശ വാങ്ങാൻ ഒന്നാംപ്രതിക്കും അദ്ദേഹത്തിന്റെ കൂട്ടുട്രസ്റ്റിമാർക്കും അവകാശമുണ്ടായിരിക്കുമെന്ന് കോടതി വിധിച്ചു.

## ഹൈക്കോടതിയിൽ

തിരുവിതാംകൂർ ഹൈക്കോടതിയിൽ അഞ്ചും ആറും നാൽപത്തി രണ്ടും പ്രതികൾ ചേർന്ന് അപ്പീൽ സമർപ്പിക്കുകയും ഒരു ഫുൾബഞ്ച് അപ്പീലിന്മേൽ തീർപ്പു കൽപിക്കുകയും ചെയ്തു. ജില്ലാക്കോടതിയുടെ തീർച്ചകളിൽ പലതും ഹൈക്കോടതി അസ്ഥിരപ്പെടുത്തി. 18 അക്കം കാനോനാണ് സഭയ്ക്ക് ബാധകമായതെന്ന് കോടതി അംഗീകരിച്ചു. സുന്ന ഹദോസിന്റെ ഇടപെടൽ കൂടാതെതന്നെ മെത്രാപ്പോലീത്താമാരെ വാഴി ക്കുന്നതിനും മുടക്കുന്നതിനും പാത്രിയർക്കീസിന് അധികാരമുണ്ടെന്നും എന്നാൽ സ്വാഭാവിക നീതിയുടെ തത്വങ്ങൾ പാലിച്ചുകൊണ്ടു മാത്രമേ മുടക്കാവൂ എന്നും, ഈ സംഭവത്തിൽ അവ പാലിച്ചിട്ടുള്ളതിനാൽ ഒന്നാം പ്രതിയുടെ മുടക്ക് സാധുവാണെന്നും കോടതി വിധിച്ചു. മുടക്കപ്പെട്ട ഒരു മെത്രാപ്പോലീത്താ (ഒന്നാംപ്രതി) ആദ്ധ്യക്ഷ്യം വഹിച്ച യോഗമാണ് അഞ്ചും ആറും പ്രതികളെ കൂട്ടുട്രസ്റ്റിസ്ഥാനത്തുനിന്ന് നീക്കംചെയ്ത തെന്നതിനാൽ ആ നടപടി അസാധുവാണെന്നും, ഇതേ കാരണത്താൽ കൂട്ടുട്രസ്റ്റിമാരായുള്ള രണ്ടും മൂന്നും പ്രതികളുടെ തെരഞ്ഞെടുപ്പും അസാ ധുവാണെന്നും കോടതി അഭിപ്രായപ്പെട്ടു. മെത്രാപ്പോലീത്തായെന്ന നില യിലുള്ള തന്റെ സ്ഥാനം 42-ാം പ്രതി തെളിയിച്ചിട്ടില്ലാത്തതിനാൽ അദ്ദേ ഹത്തിന് ഒന്നാംപ്രതിയുടെ സ്ഥാനത്ത് പ്രവേശിക്കാനാവുകയില്ലെന്നും കോടതി തീരുമാനിച്ചു. കെട്ടിവച്ച പണം (വട്ടിപ്പണപലിശ) അഞ്ചും ആറും പ്രതികൾക്കും, മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുക്കപ്പെടു കയും വാഴിക്കപ്പെടുകയും ചെയ്യേണ്ട ആൾക്കും നൽകേണ്ടതാണെന്നും ഫുൾബഞ്ച് നിർദ്ദേശിച്ചു. ഈ വിധി XLI T.L.R.I-ൽ റിപ്പോർട്ടു ചെയ്തി ട്ടുണ്ട്.

## റിവ്യൂ ഹർജി

മേല്പറഞ്ഞവിധി പുനപ്പരിശോധന ചെയ്യണമെന്ന് ആവശ്യപ്പെട്ടു കൊണ്ട് ഒന്നു മുതൽ മൂന്നുവരെ പ്രതികൾ റിവ്യൂഹർജി സമർപ്പിച്ചു.

'കക്ഷികൾക്കു കേസിന് വളരെയധികം പണച്ചെലവു വന്നുകഴിഞ്ഞ തിനാലും, ഈ കോടതിയുടെ വിധി അതിന്റെ ഒരു ഭാഗത്തെ സംബന്ധി ച്ചിടത്തോളം ഒഴിച്ചാൽ പ്രമാദംമൂലം അസാധുവാകുന്നില്ലെന്ന് കണ്ടതി നാലും, ആ ഭാഗം ബാക്കി ഭാഗത്തുനിന്ന് നിഷ്പ്രയാസം വേർപെടുത്താ മെന്നതിനാലും' ഹൈക്കോടതി, ഹർജി അനുവദിക്കുകയും ഒരു വ്യവ സ്ഥയ്ക്കു വിധേയമായി അപ്പീൽ വീണ്ടും കേൾക്കാൻ നിർദ്ദേശിച്ച് ഉത്ത

Malankara Orthodox TV

രവാകുകയും ചെയ്തു.

സുന്നഹദോസിന്റെ ഇടപെടൽ കൂടാതെ തന്നെ മെത്രാപ്പോലീത്താമാരെ മുടക്കുന്നതിനുള്ള പാത്രിയർക്കീസിന്റെ അധികാരത്തെ സംബന്ധിക്കുന്നതായ പതിനെട്ടക്കം കാനോന്റെ പ്രാമാണികതയെയും, ഒന്നാം പ്രതിയെ മുടക്കുന്നതിൽ അബ്ദുള്ളാ ദ്വിതീയനു പരോക്ഷമായ എന്തെങ്കിലും ലക്ഷ്യം ഉണ്ടായിരുന്നില്ലെന്നതിനെയും സംബന്ധിച്ചുള്ള ഫുൾബഞ്ചിന്റെ വിധി (XLI T.L.R.I.) കക്ഷികളെ ബന്ധിക്കുന്നതായിരിക്കുമെന്നതാണ് പ്രസ്തുത വ്യവസ്ഥ.

പുനരെടുത്ത ഇഷ്യൂവിന്മേൽ (issue - തർക്കവിഷയം) കക്ഷികളുടെ വാദം കേട്ടശേഷമോ, വാദം കേൾക്കുന്നതിനിടയിലോ, പുനരെടുത്ത പോയിന്റ് കേസിലെ മറ്റ് ഇഷ്യൂകളിൽനിന്ന് വേർതിരിക്കാനാവുന്നതല്ലെന്നും, ഈ ഇഷ്യൂവിന്മേലുള്ള തീർപ്പ് അസ്ഥിരപ്പെടുത്തുന്നപക്ഷം അത് കേസിലെ മറ്റേതെങ്കിലും ഇഷ്യൂവിന്മേലോ, എല്ലാ ഇഷ്യൂകളിന്മേലോ ഉള്ള തീർപ്പിനെ ഗുരുതരമായി ബാധിക്കുമെന്നോ, ഈ ഇഷ്യൂവിന്മേൽമാത്രം തീർച്ചയെടുത്തുകൊണ്ട് ബന്ധിക്കുന്നതും, ഫലവത്തായതുമായ ഒരു വിധി പുറപ്പെടുവിക്കാനാവില്ലെന്നോ കാണുന്നതായാൽ, ഇതര ഇഷ്യൂകളെ്യാ, കേസ് മുഴുവനായും തന്നെയൊ വീണ്ടും കേൾക്കാൻ കോടതിക്കു സ്വാതന്ത്ര്യമുണ്ടായിരിക്കുമെന്ന് മറ്റൊരു ഹർജിയിന്മേൽ കോടതി ഉത്തരവായി.

ഇതിന്മേൽ കോടതി വീണ്ടും കേസ് കേൾക്കുകയും പ്രധാന പ്രശ്നത്തിന്മേൽ XLI T.L.R.I.- ലെ വിധിയിലേതിനു വ്യത്യസ്തമായ തീരുമാനം കൈക്കൊള്ളുകയും ചെയ്തു.

ഒന്നാം പ്രതിയെ മുടക്കുന്നതിൽ പാത്രിയർക്കീസ് സ്വാഭാവിക നീതിയുടെ തത്വങ്ങൾ പാലിച്ചില്ലെന്നതിനാൽ ആ മുടക്ക് അസാധുവാകുമെന്നും, അഞ്ചും ആറും പ്രതികളെ കൂട്ടുട്രസ്റ്റി സ്ഥാനത്തുനിന്ന് നീക്കം ചെയ്തതും, രണ്ടും മൂന്നും പ്രതികളെ കൂട്ടുട്രസ്റ്റിമാരായി തെരഞ്ഞെടുത്തതും സാധുവാകുമെന്നും പ്രഖ്യാപിച്ചുകൊണ്ട് കോടതി അപ്പീൽ തള്ളിക്കളഞ്ഞു. ഒന്നാം പ്രതിയും അദ്ദേഹത്തിന്റെ കക്ഷിയും വിശ്വാസവിപരീതികളായിട്ടില്ലെന്നും കോടതി വ്യക്തമാക്കി.

ചീഫ്ജസ്റ്റീസ് ചാറ്റ്ഫീൽഡ്, വിധിയുടെ അവസാനഭാഗത്ത് ഇപ്രകാരം പറയുന്നു:- 'അതുകൊണ്ട് ഈ കേസിലെ തർക്കത്തിലിരിക്കുന്ന ഇതര പ്രശ്നങ്ങളിന്മേലുള്ള തീരുമാനം തീർത്തും കൂടാതെ തന്നെ സ്വാഭാവിക നീതിയെയും വിശ്വാസവിപരീതത്തെയും സംബന്ധിച്ച വാദങ്ങളിന്മേലുള്ള തീരുമാനംകൊണ്ട്, അപ്പീൽ തീർച്ചയായും പരാജയപ്പെടുന്നതാണ്. നേരത്തെ പരാമർശിക്കപ്പെട്ട ഉത്തരവുകളുടെ വെളിച്ചത്തിൽ ഈ ഇതര

Malankara Orthodox TV

പ്രശ്നങ്ങൾ ഈ കോടതിക്കു പരിഗണിക്കാവുന്നതാണെങ്കിലും അവ പരിഗണിക്കേണ്ട ആവശ്യകതയില്ല.'

ജസ്റ്റീസ് ജോസഫ് തളിയത്ത് മുഖ്യവിധിയിലേക്കു നയിക്കുന്ന പ്രധാനപ്പെട്ട നിഗമനങ്ങളോട് യോജിപ്പു പ്രകടിപ്പിച്ചു. പ്രസ്തുതവിധിയിൽ ചൂണ്ടിക്കാണിച്ചിട്ടുള്ള അനന്തരഫലങ്ങൾ അവശ്യം ഉണ്ടായേ മതിയാകൂ എന്ന് അഭിപ്രായപ്പെട്ടുകൊണ്ട് അദ്ദേഹം നിർദ്ദിഷ്ട വിധിയോടു യോജിച്ചു.

ജസ്റ്റീസ് പരമേശ്വരൻപിള്ളയും മേല്പറഞ്ഞ തീരുമാനങ്ങളോടു യോജിച്ചു. അദ്ദേഹം ഇപ്രകാരം പ്രസ്താവിച്ചു:- 'ഒന്നാം പ്രതിയുടെ മുടക്ക് അസാധുവാകയാൽ, അഞ്ചും ആറും പ്രതികൾക്കു പകരം കൂട്ടുട്രസ്റ്റിമാരായി തെരഞ്ഞെടുക്കപ്പെട്ട രണ്ടും മൂന്നും പ്രതികൾ ക്രമപ്രകാരവും നിയമാനുസൃതവും അവരുടെ സ്ഥാനങ്ങളിൽ നിയമിക്കപ്പെട്ടതാണെന്ന് കരുതേണ്ടതാണ്. അപ്പീലിന്റെ തീർച്ചയ്ക്ക് ഈ നിഗമനങ്ങൾ മതിയാകുമെന്നതിനാൽ കേസിലെ മറ്റു ഇഷ്യൂകൾ പരിഗണിക്കേണ്ട ആവശ്യമില്ല. ഇക്കാരണങ്ങളാൽ ചെലവുസഹിതം അപ്പീൽ തള്ളിക്കളയുന്നതിനോട് ഞാൻ യോജിക്കുന്നു.'

ഫുൾബഞ്ച് വിധി XLV T.L.R. 116-ൽ റിപ്പോർട്ട് ചെയ്തിട്ടുണ്ട്.

ഒന്നാം പ്രതി നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തായും, രണ്ടും മൂന്നും പ്രതികൾ നിയമാനുസൃത കൂട്ടുട്രസ്റ്റിമാരുമാണെന്നും, കോടതിയിൽ ഗവൺമെന്റ് കെട്ടിവച്ച വട്ടിപ്പണപ്പലിശ വാങ്ങുന്നതിന് ഇവർ മൂവരും അവകാശികളാണെന്നും സ്ഥാപിക്കപ്പെട്ടുവെന്നതാണ് മേല്പറഞ്ഞ കേസിന്റെ ഫലം. വട്ടിപ്പണക്കേസിൽ ഒന്നു മുതൽ മൂന്നു വരെ പ്രതികളെ വാദികളായി മാറ്റി. ഇതിന്റെ അർത്ഥം വാദികൾ കേസിൽ ജയിച്ചുവെന്നായിരിക്കും.

## വിഭിന്ന തീർപ്പുകൾ

മലങ്കരസഭയെ ബന്ധിക്കുന്ന ഹൂദായ കാനോൻ ഭാഷ്യം ഏതാണെന്നതിനെപ്പറ്റി ജില്ലാക്കോടതിയും ഹൈക്കോടതിയും വിഭിന്നമായ തീർപ്പുകളാണ് നേരത്തെയുള്ള വിധിയിൽ രേഖപ്പെടുത്തിയിട്ടുള്ളത്. പാത്രിയർക്കീസ് ഒന്നാം പ്രതിക്കെതിരായ നടപടികളിൽ സ്വാഭാവികനീതിയുടെ തത്വങ്ങൾ പാലിച്ചില്ലെന്നതിനാൽ അദ്ദേഹത്തിന്റെ മുടക്കു കല്പന അസാധുവാകുമെന്ന നിഗമനത്തെ അടിസ്ഥാനമാക്കിയുള്ളതാണ് ഹൈക്കോടതിയുടെ ആത്യന്തിക വിധി. സമുദായത്തിനു ബന്ധിതമായ കാനോൻ ഭാഷ്യം ഏതു തന്നെയായാലും ഈ തീർപ്പ് നിലനില്ക്കും. ഹൈക്കോടതിയുടെ ആത്യന്തിക വിധിയുടെ (XLV T.L.R. 116) അടിസ്ഥാനത്തിലാണ് നിയമതടസ്സവാദത്തെപ്പറ്റി തീരുമാനിക്കേണ്ടിയിരിക്കുന്നത്. കാനോൻ

ഭാഷ്യങ്ങളിൽ സഭയെ ബന്ധിക്കുന്നത് ഏതാണെന്ന പ്രശ്നത്തെപ്പറ്റി ആ വിധിയിൽ തീരുമാനമെടുത്തിട്ടില്ല. വാസ്തവത്തിൽ സഭയെ ബന്ധി ക്കുന്ന കാനോൻ ഏതെന്നതിനെപ്പറ്റിയുള്ള വിവാദം കേസിന്റെ ആത്യ ന്തിക തീരുമാനത്തെ ഒരുതരത്തിലും ബാധിക്കുന്നുമില്ല. വിധിയുടെ പുന പ്പരിശോധന അനുവദിക്കുന്നതിനുള്ള വ്യവസ്ഥകളിലൊന്നായി അംഗീ കരിക്കപ്പെട്ട X L I T.L.R.I. – ലെ നിഗമനം അപ്പീലിൽ ആത്യന്തികവിജയം നേടിയ കക്ഷിക്ക് എതിരായതാണ്.

ഒന്നു മുതൽ മൂന്നുവരെ പ്രതികളുടെ മറ്റൊരു ഹർജിയിന്മേൽ, അപ്പീൽ വീണ്ടും കേൾക്കുമ്പോൾ ആവശ്യമെങ്കിൽ ഈ തീർപ്പുകളി ന്മേൽ വീണ്ടും വാദം നടത്താവുന്നതാണെന്നു തീരുമാനിച്ചുകൊണ്ട് വ്യവ സ്ഥയിൽ അയവു വരുത്തി.

ചീഫ് ജസ്റ്റീസ് ചാറ്റ് ഫീൽഡ് X LV T.L.R. 116 –ലെ വിധിയുടെ ഒമ്പതാം ഖണ്ഡികയിൽ ഇപ്രകാരം പറയുന്നു: "മേല്പറഞ്ഞ ഉത്തരവുകളുടെ അടി സ്ഥാനത്തിൽ ഇപ്പോൾ അപ്പീൽ വീണ്ടും കേട്ടിരിക്കുകയാണ്. അഞ്ചും ആറും പ്രതികൾ മരണമടഞ്ഞു. അതുകൊണ്ട് 42–ാം പ്രതി ഒരു ഭാഗ ത്തും, ഒന്നു മുതൽ മൂന്നു വരെ പ്രതികൾ മറുഭാഗത്തുമായാണ് മത്സരം. അപ്പീലിന്റെ ആദ്യം നടന്ന വാദത്തിന്മേൽ കോടതി പുറപ്പെടുവിച്ച വിധി അസ്ഥിരപ്പെടുത്തിയെന്നതിനാൽ, അതിന് ഇനിയും നിയമപ്രാബല്യമോ, സാധുത്വമോ ഉണ്ടായിരിക്കില്ലെന്നതാണു മേൽ പരാമർശിക്കപ്പെട്ട വിവിധ ഉത്തരവുകളുടെ ഫലം. അപ്പീൽ വീണ്ടും കേട്ടാലുണ്ടാകുന്ന ഫലത്തിനു വിധേയമായി ജില്ലാക്കോടതിയുടെ ഡിക്രി പുനപ്പരിശോധന ചെയ്യപ്പെട്ടു. എന്നാൽ അപ്പീൽ തീർച്ച ചെയ്യുന്നതിന് ഈ കേസിലെ ചില പ്രശ്നങ്ങ ളിന്മേലുള്ള തീരുമാനങ്ങൾ നേരത്തെയുള്ള വിധിയിൽ രേഖപ്പെടുത്തി യിട്ടുള്ളത്, ശരിയായവയായി ഈ കോടതിക്ക് പരിഗണിക്കേണ്ടതുണ്ട്. ഇപ്പോഴത്തെ വിധിയിൽ ഇതിനു മറിച്ചുള്ള ഒരു തീരുമാനത്തിലെത്താൻ കഴിയുന്നതല്ല."

റിവ്യൂഹർജിയിന്മേലുള്ള ഉത്തരവിൽ സംരക്ഷണം നിർദ്ദേശിക്കപ്പെട്ട മൂന്നു തീർപ്പുകൾ ഒരു വ്യവസ്ഥയ്ക്കു വിധേയമായി മാത്രമേ ആത്യന്തി കമായിരുന്നുള്ളുവെന്നാണു ഇതുകൊണ്ട് അർത്ഥമാക്കുക. കക്ഷികളുടെ വാദം കേട്ടശേഷം മറ്റ് ഇഷ്യൂകളും വീണ്ടും കേൾക്കേണ്ടത് ആവശ്യമാ ണെന്നു കണ്ടാൽ കോടതിക്ക് അപ്രകാരം ചെയ്യാമെന്നതാണ് പ്രസ്തുത വ്യവസ്ഥ. X L V T.L.R.116 ലെ വിധിയോടെ അവസാനിച്ച കേസിൽ ആ വിധിയിലെ തീർപ്പുകൾ കേസിന്റെ അന്തിമമായ തീരുമാനത്തിന് ആവ ശ്യമാണെന്നോ, ആ കേസിന്റെ ആത്യന്തികമായ വിജയം നേടിയ കക്ഷി കൾക്ക് അവ ബന്ധിതമാണെന്നോ പറയാവുന്നതല്ല. മലങ്കര മെത്രാപ്പോ ലീത്തായും അദ്ദേഹത്തിന്റെ കൂട്ടുട്രസ്റ്റിമാരുമാണ് കേസിൽ ആത്യന്തി

Malankara Orthodox TV

കമായി വിജയിച്ച കക്ഷികൾ. കേസ് മലങ്കരയിലെ ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനി ജനതയെ സംബന്ധിക്കുന്ന ഒരു പ്രാതിനിധ്യ വ്യവഹാരമായിരുന്നു.

മലങ്കരസഭയെ ബന്ധിക്കുന്ന ഹൂദായ കാനോൻ ഭാഷ്യം 18 അക്കം (സമുദായക്കേസിൽ BP അക്കവും, ഈ കേസുകളിൽ 161 അക്കവും) ആണെന്ന XLI T.L.R.I ലെ വിധി അന്തിമമല്ലെന്നും, കക്ഷികൾക്കിടയിൽ ആ വിധി നിയമതടസ്സമായി പ്രവർത്തിക്കുന്നതല്ലെന്നുമുള്ള സിംഗിൾ ജഡ്ജിയുടെ വിധിയോട് മേല്പറഞ്ഞ കാരണങ്ങളാൽ ഞങ്ങൾ യോജിക്കുന്നു.

**രണ്ടു കക്ഷികൾ**

ഇതേ രണ്ടു കക്ഷികളും – പാത്രിയർക്കീസ് കക്ഷിയും, കാതോലിക്കാ കക്ഷിയും – തമ്മിലുള്ള തർക്കമാണ് കോട്ടയം ജില്ലാക്കോടതിയിൽ സമുദായക്കേസിന് ഹേതുവായത്. പൗലൂസ് മാർ അത്താനാസ്യോസും അദ്ദേഹത്തിന്റെ രണ്ട് കൂട്ടുട്രസ്റ്റിമാരുമായിരുന്നു പ്രസ്തുത കേസിലെ വാദികൾ. കരിങ്ങാശ്രയിൽ ഒന്നാം വാദി വിളിച്ചുകൂട്ടിയ മലങ്കര അസോസിയേഷന്റെ യോഗം മലങ്കര മെത്രാപ്പോലീത്തായും കൂട്ടുട്രസ്റ്റിമാരുമായി തങ്ങളെ തെരഞ്ഞെടുത്തിട്ടുള്ളതായി വാദികൾ അവകാശപ്പെട്ടു. അവർ ഒന്നാം പ്രതി കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്താ മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയനും കൂട്ടുട്രസ്റ്റികൾക്കും കാതോലിക്കാപക്ഷത്തെ മറ്റു ചിലർക്കും എതിരെ കേസ് ഫയൽ ചെയ്തു. അന്യായത്തിലെ ആവശ്യങ്ങൾ ഇവയായിരുന്നു:- മലങ്കരസഭയുടെ പൊതുസ്വത്തുക്കളുടെ ഭരണത്തിന് അവകാശപ്പെട്ട നിയമാനുസൃത മലങ്കര മെത്രാപ്പോലീത്താ ഒന്നാം വാദിയും, നിയമാനുസൃത കൂട്ടുട്രസ്റ്റിമാർ രണ്ടും മൂന്നും വാദികളുമാണെന്ന് പ്രഖ്യാപിക്കണം. ഒന്നു മുതൽ മൂന്നു വരെ പ്രതികളെ കപടവാദക്കാരും കയ്യേറ്റക്കാരുമായും പ്രഖ്യാപിക്കണം. പ്രതികളിൽനിന്ന് ട്രസ്റ്റ് സ്വത്തുക്കളുടെ കൈവശം വീണ്ടെടുത്ത് വാദികളെ ഏല്പിക്കണം. കണക്കുകൾ ഏല്പിക്കാനും സ്വത്തുക്കൾ വച്ചൊഴിയാനും അവരോട് നിർദ്ദേശിക്കണം. കാതോലിക്കാ എന്ന നിലയിൽ പ്രവർത്തിക്കുന്നതിൽനിന്ന് ഒന്നാം പ്രതിയെയും, കൂട്ടു ട്രസ്റ്റികൾ എന്ന നിലയിൽ പ്രവർത്തിക്കുന്നതിൽനിന്ന് രണ്ടും മൂന്നും പ്രതികളെയും ഇൻജംക്ഷൻ ഉത്തരവു മുഖേന തടയണം.

മലങ്കര അസോസിയേഷന്റെ എക്സ് ഓഫീഷ്യോ പ്രസിഡന്റും ട്രസ്റ്റിയും മലങ്കര മെത്രാപ്പോലീത്താ ആണെന്ന കാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. മലങ്കര മെത്രാപ്പോലീത്തായെ സമുദായം അതിനെ പ്രതിനിധാനം ചെയ്യുന്ന മലങ്കര അസോസിയേഷനിലൂടെ തെരഞ്ഞെടുത്ത് അംഗീകരി

Malankara Orthodox TV

ച്ചിരിക്കണമെന്നതാണ് സാധാരണ നടപ്പ്. വാദികൾ തങ്ങളുടെ തെരഞ്ഞെടുപ്പിന് അൽപകാലം മുമ്പ് കോട്ടയം എം. ഡി. സെമിനാരിയിൽ ചേർന്ന യോഗത്തിൽ നടന്നതായി പ്രസ്താവിക്കുന്ന ഒന്നാം പ്രതിയുടെ മലങ്കര മെത്രാപ്പോലീത്തായായുള്ള തെരഞ്ഞെടുപ്പിന്റെ സാധുതയെ ചോദ്യം ചെയ്തു. അവർ ഇപ്രകാരം തർക്കിക്കുന്നു:- യഥാർത്ഥ പാത്രിയർക്കീസായ അബ്ദുള്ളാ ദ്വിതീയനെ എതിർക്കുകയും, കപടവേഷധാരിയായ അബ്ദുൽ മിശിഹായെ പിന്തുണയ്ക്കുകയും ചെയ്തതുമൂലം ഒന്നാം പ്രതിയും അദ്ദേഹത്തിന്റെ കക്ഷിയും മതവിപരീതികളും വിശ്വാസത്തിൽ അന്യരുമായിത്തീർന്നു. ഒന്നാം പ്രതിയും അദ്ദേഹത്തിന്റെ കക്ഷിയും സഭയോടുള്ള കൂറ് വെടിയുകയും സഭയ്ക്ക് പുറത്തുപോകുകയും, പുതിയ ഒരു സഭ സ്ഥാപിക്കുകയും ചെയ്തു. പാത്രിയർക്കീസിന്റെ അധികാരങ്ങൾ കാതോലിക്കായ്ക്ക് നൽകുന്ന ഒരു ഭരണഘടന അവർ രൂപവൽക്കരിച്ചു. ഈ സ്ഥാനാപഹരണം പാത്രിയർക്കീസിനെയും, അദ്ദേഹത്തിന്റെ പദവിയെയും നിരാകരിക്കുന്നതിനു തുല്യമാണ്. അത് വേദവിപരീതത്തിനും തുല്യമാകും.

ഈ കേസ് ഒരു പ്രാതിനിധ്യ വ്യവഹാരമായിരുന്നു. അന്യായത്തിലെ മുഖ്യ ആരോപണങ്ങൾ ഒന്നു മുതൽ മൂന്നുവരെ പ്രതികൾ ഇപ്രകാരം സമർത്ഥിച്ചു:- ആദ്യം സെലൂക്യയിലും പിന്നീട് തിഗ്രീസിലും ആസ്ഥാനം ആയിരുന്ന കിഴക്കിന്റെ കാതോലിക്കേറ്റ് മലങ്കരയുടെ മേൽ അധികാരം പുലർത്തിപ്പോരുകയും, അബ്ദുൽ മിശിഹാ പാത്രിയർക്കീസ് മലങ്കരയിൽ കാതോലിക്കായെ വാഴിക്കുന്നതുവരെ സുദീർഘകാലം ആ നില തുടരുകയും ചെയ്തു. അന്യായത്തിൽ ആരോപിച്ചിട്ടുള്ള പ്രവൃത്തികളൊന്നും വിശ്വാസവൈപരീത്യമോ, പാത്രിയർക്കീസ് സ്ഥാനാപഹരണമോ, പ്രാചീനസഭയിൽനിന്നുള്ള വേർപെടലോ, ഒരു പുതിയ സഭ സ്ഥാപിക്കലോ ആകുകയില്ല.

ഹൂദായ കാനോന്റെ ഭാഷ്യങ്ങളിൽ ഏതാണ് മലങ്കരസഭയെ ബന്ധിക്കുന്നതായി അംഗീകരിച്ചിരിക്കുന്നതെന്ന പ്രശ്നവും പരിഗണനയ്ക്ക് വന്നു.

## ജില്ലാക്കോടതിവിധി

ഒന്നാം വാദിയെ മലങ്കര മെത്രാപ്പോലീത്തായും ട്രസ്റ്റിയുമായും, രണ്ടും മൂന്നും വാദികളെ കൂട്ടുട്രസ്റ്റിമാരായും തെരഞ്ഞെടുത്തയോഗം (കരിങ്ങാശ്രയോഗം) എല്ലാ പള്ളികൾക്കും, പ്രത്യേകിച്ച് കാതോലിക്കായോടു കൂറു പുലർത്തുന്ന പള്ളികൾക്ക് നോട്ടീസ് നൽകാതെയാണ് വിളിച്ചുകൂട്ടിയതെന്നും, അതിനാൽ ആ യോഗം നിയമാനുസൃതമായല്ല വിളിച്ചുകൂട്ടിയതെന്നും കോടതി വിധിച്ചു. പ്രതികൾ വിശ്വാസവിപരീതികളോ വിശ്വാ

സത്തിൽ അന്യരോ ആയിട്ടില്ലെന്നും, അവർ സഭയ്ക്ക് പുറത്തുപോകുകയോ, പുതിയ സഭ സ്ഥാപിക്കുകയോ ചെയ്തിട്ടില്ലെന്നും കോടതി തീർപ്പു കല്പിച്ചു. ഇതിൻപ്രകാരം കേസ് തള്ളിക്കൊണ്ട് ജില്ലാക്കോടതി ഉത്തരവായി. കാനോനെപ്പറ്റിയുള്ള മൂന്നാം നമ്പർ ഇഷ്യൂവിനെ സംബന്ധിച്ചിടത്തോളം കാതോലിക്കാകക്ഷി സമർപ്പിച്ച A26 അക്കം (വട്ടിപ്പണക്കേസിൽ A അക്കവും ഇപ്പോഴത്തെ കേസിൽ A90 അക്കവും) ആണ് ശരിയായതെന്ന് കോടതി അഭിപ്രായപ്പെട്ടു.

## ഹൈക്കോടതിവിധി

തിരുവിതാംകൂർ ഹൈക്കോടതിയുടെ ഫുൾബഞ്ച് വാദികളുടെ അപ്പീൽ അനുവദിച്ചുകൊണ്ട് വിധി (1946 T.L.R. 683) പ്രഖ്യാപിച്ചു. കാനോനുകളെ സംബന്ധിച്ചിടത്തോളം പാത്രിയർക്കീസ് കക്ഷി ഹാജരാക്കിയ BP അക്കം ഹൈക്കോടതി ശരിവച്ചു.

വിധി പുനപ്പരിശോധിക്കണമെന്ന് അപേക്ഷിച്ചുകൊണ്ട് ഒന്നു മുതൽ മൂന്നു വരെ പ്രതികൾ സമർപ്പിച്ച റിവ്യൂഹർജി ഹൈക്കോടതി തള്ളിക്കളഞ്ഞു. അപ്പീലിൽ സുപ്രീംകോടതി റിവ്യൂഹർജി അനുവദിച്ചും, അപ്പീൽ വീണ്ടും കേൾക്കാൻ ഹൈക്കോടതിയോട് നിർദ്ദേശിച്ചുംകൊണ്ട് വിധിയായി (A.I.R. 1954 S.C. 526). ഹൈക്കോടതി അപ്പീൽ പുനർവാദം കേൾക്കുകയും, അതുവീണ്ടും അനുവദിച്ച് വിധി (1957 K,L.T. 63) പ്രസ്താവിക്കുകയും ചെയ്തു. ജില്ലാക്കോടതി വിധി അസ്ഥിരപ്പെടുത്തിക്കൊണ്ടുള്ളതായിരുന്നു ഹൈക്കോടതിവിധി.

## സുപ്രീംകോടതി വിധി

ഈ വിധിയെ ഒന്നു മുതൽ മൂന്നു വരെ പ്രതികൾ അപ്പീലിൽ സുപ്രീംകോടതിയിൽ ചോദ്യം ചെയ്തു. ഹൈക്കോടതിവിധി അസ്ഥിരപ്പെടുത്തിയും, ജില്ലാക്കോടതി (കോട്ടയം) വിധി പ്രാബല്യത്തിൽ വരുത്തിയുംകൊണ്ട് സുപ്രീംകോടതി അപ്പീലിന്മേൽ വിധി (A.I.R 1959 S.C. 31) പ്രഖ്യാപിച്ചു. അങ്ങനെ പാത്രിയർക്കീസ് കക്ഷിക്ക് പ്രതികൂലമായുള്ള വിധിയോടെയാണ് സമുദായക്കേസ് അവസാനിച്ചത്.

സമുദായക്കേസിൽ, സമുദായത്തെ ബന്ധിക്കുന്ന ഹൂദായ കാനോൻ ഭാഷ്യം A26 അക്കം (ഇപ്പോഴത്തെ കേസിൽ A90 അക്കം) ആണെന്നത് ശരിവെച്ചുകൊണ്ടുള്ള ഹൈക്കോടതിയുടെ വിധി അവസാനതീർപ്പ് ആയിരിക്കുകയാണെന്നും, വിരുദ്ധഭാഷ്യമാണ് ശരിയെന്ന് വാദിക്കുന്നതിന് പാത്രിയർക്കീസ് കക്ഷിക്ക് നിയമതടസ്സ ദോഷമുണ്ടെന്നും കാതോലിക്കാകക്ഷി വാദിച്ചു. ഹൈക്കോടതി ഈ പ്രശ്നത്തിന്മേലുള്ള ജില്ലാക്കോടതിയുടെ തീർപ്പ് അസ്ഥിരപ്പെടുത്തുകയും, പാത്രിയർക്കീസ് കക്ഷി ഹാജ

Malankara Orthodox TV

രാക്കിയ കാനോൻ ഭാഷ്യം ശരിവയ്ക്കുകയും ചെയ്തിട്ടുണ്ടെന്ന ആ കക്ഷിയുടെ എതിർവാദത്തിനുള്ള മറുപടി ഇതാണ്. (1) സുപ്രീംകോടതി വിവക്ഷയിലൂടെ ജില്ലാക്കോടതിയുടെ തീർപ്പ് അംഗീകരിക്കുന്നുണ്ട്. (2) ജില്ലാക്കോടതിവിധി വീണ്ടും പ്രാബല്യത്തിൽ വരുത്തിയിട്ടുണ്ട്. സുപ്രീംകോടതി പരിമിത പ്രശ്നത്തിന്മേലാണ് കേസ് തീരുമാനിച്ചതെന്നതിന്റെ വെളിച്ചത്തിൽ ഹൂദായ കാനോന്റെ ബന്ധിക്കുന്ന ഭാഷ്യം ഏതെന്നു നിർണ്ണയിക്കേണ്ടത് തീർത്തും ആവശ്യമില്ലാത്തതായിരുന്നുവെന്നും, അതിനാൽ ജില്ലാക്കോടതിയുടെ തീർപ്പ് നിയമതടസ്സം ആകുന്നതല്ലെന്നും പാത്രിയർക്കീസ് കക്ഷി വാദിക്കുന്നു. കാതോലിക്കാപക്ഷത്തെ അഭിഭാഷകൻ സുപ്രീംകോടതി വിധിയിലെ ചില നിരീക്ഷണങ്ങളെയും ആശ്രയിക്കുന്നുണ്ട്. ഈ വാദങ്ങൾ ഗ്രഹിക്കാൻ സുപ്രീംകോടതി വിധി അവഗാഢമായി പഠിക്കേണ്ടതാവശ്യമാണ്.

ട്രസ്റ്റികളെന്ന് അവകാശപ്പെട്ടു വാദികൾ വ്യവഹാരം കൊണ്ടുവന്നിരിക്കുന്നതിനാൽ ഉടമസ്ഥാവകാശത്തെളിവിന്റെ (Title) ബലത്തിലാണ് അവർ അതു കൊണ്ടുവന്നതെന്ന് കരുതേണ്ടതാണെന്നും, കരിങ്ങാശ്രയോഗത്തിലെ തങ്ങളുടെ തെരഞ്ഞെടുപ്പിനെ അടിസ്ഥാനമാക്കിയുള്ളതാണ് വാദികളുടെ ഉടമസ്ഥാവകാശത്തെളിവെന്നും സുപ്രീംകോടതി അഭിപ്രായപ്പെട്ടു. കാതോലിക്കാകക്ഷി സഭയ്ക്കു വെളിയിൽ പോയെന്നു തികച്ചും തെറ്റായി കരുതിയതിനാൽ, ആ കക്ഷിയിലെ അംഗങ്ങൾക്ക് നോട്ടീസ് നൽകാതെയാണ് പ്രസ്തുത യോഗം നടത്തിയതെന്നത് അവിതർക്കിതമാണ്. അതിനാൽ പ്രസ്തുതയോഗം നിയമാനുസൃതമായതല്ലെന്നും, അതിലെ തീരുമാനങ്ങൾ സമുദായത്തിൽ ബന്ധിതമല്ലെന്നും, തന്മൂലം വാദികളുടെ തെരഞ്ഞെടുപ്പ് നിലനിൽക്കത്തക്കതല്ലെന്നും സുപ്രീംകോടതി വിധിച്ചു. പ്രതികളും അവരുടെ കക്ഷികളും അതുകൊണ്ടുതന്നെ വേദവിപരീതികളോ സഭയ്ക്ക് ഇതരരോ ആയിട്ടില്ലെന്നും, അവർ സഭയ്ക്ക് വെളിയിൽ പോയിട്ടില്ലെന്നും, അതിനാൽ കാതോലിക്കാകക്ഷിയോട് കൂറുപുലർത്തുന്ന പള്ളികൾക്ക് നോട്ടീസ് നൽകാതെ നടത്തിയ യോഗം സാധുവായതല്ലെന്നും, തന്മൂലം വാദികളുടെ തെരഞ്ഞെടുപ്പ് അസാധുവാണെന്നും, അവകാശത്തെളിവിനെ ആധാരമാക്കിയുള്ള കേസ് തീർച്ചയായും പരാജയപ്പെടേണ്ടതാണെന്നും സുപ്രീംകോടതി വിധിച്ചു.

മലങ്കരസമുദായം അംഗീകരിച്ചിരിക്കുന്നതും സമുദായത്തിനു ബന്ധിതമായതുമായ ഹൂദായ കാനോൻ ഭാഷ്യം ഏതെന്നതിനെ സംബന്ധിച്ച പ്രശ്നം സുപ്രീംകോടതിക്ക് തീരുമാനിക്കേണ്ട ആവശ്യമേ ഇല്ലായിരുന്നുവെന്ന് ഇത് വ്യക്തമായി കാണിക്കുന്നതാണ്. മേൽ സൂചിപ്പിച്ചതുപോലെ രണ്ടു കാര്യങ്ങളെ, അതായത് വാദികളെ തെരഞ്ഞെടുത്ത

Malankara Orthodox TV

യോഗം സാധുവായതാണോ, പ്രതികൾ അതുകൊണ്ടുതന്നെ വേദവിപരീതികളും സഭയ്ക്ക് ഇതരരുമായിട്ടുണ്ടോ, എന്നീ കാര്യങ്ങളെ മാത്രം അടിസ്ഥാനമാക്കിയുള്ളതാണ് തീർപ്പ്. വാസ്തവത്തിൽ ഹൂദായ കാനോൻ ഭാഷ്യങ്ങളിൽ ഏതാണ് ശരിയെന്നു തീരുമാനിക്കുന്ന പ്രശ്നം സുപ്രീം കോടതി പരിഗണിക്കുകപോലും ചെയ്തില്ലെന്നാണ് സുപ്രീംകോടതിവിധിയുടെ പഠനത്തിൽ നിന്നു വ്യക്തമാകുന്നത്. അവകാശം തെളിയിക്കുന്നതിലും, പ്രതികൾ അതുകൊണ്ടുതന്നെ വേദവിപരീതികളായെന്നു തെളിയിക്കുന്നതിലുമുള്ള വാദികളുടെ പരാജയത്തിൽ അധിഷ്ഠിതമായിരുന്നു വിധിയെന്നതിനാലാണിത്.

വാദികളെ ഉടമസ്ഥാവകാശത്തെളിവിന്റെ ബലത്തിൽ മാത്രമല്ല, പ്രാതിനിധ്യനിലയിൽ വ്യവഹാരം നടത്തുന്ന ക്രിസ്ത്യൻ സമുദായത്തിലെ അംഗങ്ങളെന്ന നിലയിൽ കൂടിയും കേസ് വാദിക്കാൻ സുപ്രീംകോടതി അനുവദിച്ചു. വിശ്വാസവിപരീതം ഉളവാക്കുന്നതോ, സഭയ്ക്ക് പുറത്ത് പോകുകയോ അല്ലെങ്കിൽ പുതിയ സഭ സ്ഥാപിക്കുകയോ ചെയ്യുന്നതിന് തുല്യമാകുന്നതോ ആയി ആരോപിക്കപ്പെടുന്ന വിവിധ ഹേതുക്കൾ പരിഗണിച്ച സുപ്രീംകോടതി, വട്ടിപ്പണക്കേസിൽ അഭിന്നതർക്കങ്ങൾ തള്ളിക്കളഞ്ഞിട്ടുള്ളതാണെന്നും, പാത്രിയർക്കീസ് കക്ഷിയുടെ തർക്കങ്ങൾക്ക് നിയമതടസ്സദോഷമുണ്ടെന്നും വ്യക്തമാക്കി.

വട്ടിപ്പണക്കേസിൽ നൽകിയ കാരണങ്ങൾക്കു പുറമേ സഭാവസ്തുക്കളുടെ ട്രസ്റ്റിമാരെന്ന നിലയിൽ പ്രവർത്തിക്കുന്നതിൽ ഈ കേസിലെ പ്രതികളെ അയോഗ്യരാക്കുന്ന പുതിയ കുറ്റാരോപണങ്ങളെ (Charges) അടിസ്ഥാനമാക്കിയുള്ള വ്യവഹാരഹേതുവിനെയും (cause of action) തങ്ങൾ അവലംബമാക്കിയിട്ടുണ്ടെന്ന് പാത്രിയർക്കീസ് കക്ഷി സുപ്രീംകോടതിയിൽ വ്യഗ്രതയോടെ വാദിച്ചു. പുതിയ കുറ്റാരോപണങ്ങൾ ഇവയാണ്:-

**പുതിയ കുറ്റാരോപണങ്ങൾ**

(1) പാത്രിയർക്കീസിന്റെ പരമാധിപത്യം എടുത്തുകളയുന്ന 1934-ലെ ഭരണഘടന സ്വീകരിച്ചതുമൂലം പ്രതികൾ ഒരു പുതിയ സഭ സ്ഥാപിച്ചു.

(2) സഭയ്ക്ക് ബന്ധിതമായ ശരിയായ ഹൂദായ കാനോൻ ഭാഷ്യം A90 അക്കം ആണെന്ന് പ്രഖ്യാപിച്ചുകൊണ്ടുള്ള അഞ്ചാം വകുപ്പ് ഭരണഘടനയിൽ കൂട്ടിച്ചേർത്തതുമൂലം, സഭയ്ക്ക് ബന്ധിതമായതും ശരിയായതുമെന്നു വട്ടിപ്പണക്കേസിൽ വിധിച്ച കാനോൻ പ്രതികൾ നിഷേധിക്കുകയും, അതിനാൽ സഭയ്ക്ക് പുറത്ത് പോകുകയും ചെയ്തിരിക്കുന്നു.

(2-a) മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും, മൂറോൻ കൂദാശ

Malankara OrthodoxTV

ചെയ്യുന്നതിനും പാത്രിയർക്കീസിനു മാത്രമുള്ള പ്രത്യേക അവകാശം, കാനോന്റെ തെറ്റായ ഭാഷ്യം പ്രതികൾ സ്വീകരിച്ചതിന്റെ അനന്തരഫല മായി എടുത്തുകളയപ്പെട്ടു. പ്രതികൾ ഒരു പുതിയ സഭ സ്ഥാപിച്ചു വെ ന്നാണ് ഇത് സൂചിപ്പിക്കുന്നത്.

(2-b) പുതിയ ഭരണഘടന ശരിയായ കാനോനുകളെ ലംഘിച്ചു കൊണ്ട്, സൗജന്യമായ റശീസ ലഭിക്കുന്നതിനുള്ള പാത്രിയർക്കീസിന്റെ പ്രത്യേക അവകാശം നിഷേധിച്ചു.

(3) ട്രസ്റ്റു സ്വത്തുക്കൾ ഗുണഭോക്താക്കളായ മലങ്കര യാക്കോബായ സുറിയാനി സഭയിൽ നിന്നു പുതിയ സഭയ്ക്ക് പൂർണ്ണമായും കൈമാറ്റ പ്പെട്ടിട്ടുണ്ട്.

(4) മലങ്കരയിൽ ഇന്ത്യയുടെയും, ബർമ്മയുടെയും, സിലോണിന്റെയും പൗരസ്ത്യ ദേശത്തെ മറ്റ് രാജ്യങ്ങളുടെയും മേൽ അധികാരമുള്ള കിഴ ക്കിന്റെ കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനം വട്ടിപ്പണക്കേസിൽ വ്യവ ഹാര വിഷയമായിരുന്ന കാതോലിക്കേറ്റിന്റെ സ്ഥാപനത്തിൽ നിന്ന് വിഭി ന്നമായിരുന്നു.

കേസിലെ പ്ലീഡിംഗിൽ (Pleading - വാദിഭാഗത്തിന്റെ അന്യായവും അതിനു മറുപടിയായുള്ള പ്രതിഭാഗത്തിന്റെ പത്രികയും) നിന്നു ആവിർഭ വിക്കുന്നതല്ല, 1, 2, 2 (a) എന്നീ കുറ്റാരോപണങ്ങളെന്നു സുപ്രീംകോ ടതി അഭിപ്രായപ്പെടുകയും, ഇവയിന്മേൽ വാദം നടത്താൻ വാദികൾക്ക് അനുമതി നൽകുന്നതിന് വിസമ്മതിക്കുകയും ചെയ്തു. കാനോനെപ്പറ്റി യുള്ള 2, 2 (a) എന്നീ കുറ്റാരോപണങ്ങളുടെ കാര്യത്തിൽ തെറ്റായ കാനോൻ സ്വീകരിച്ചതുമൂലം കാതോലിക്കാ കക്ഷിക്ക് മലങ്കര സഭാം ഗത്വം നഷ്ടപ്പെട്ടത് 13, 16 ഇഷ്യൂകളുടെ വ്യാപ്തിയിൽ പെടുമെന്നും, കേസിലെ കക്ഷികൾ ആ ധാരണയോടെയാണ് കോടതിയിൽ എത്തിയ തെന്നും തർക്കിക്കാൻ പ്രസ്തുത ഇഷ്യൂകളിന്മേലുള്ള തീർപ്പുകളെയാണു വാദികൾ ആശ്രയിച്ചത്. കേസിൽ ഹൂദായ കാനോൻ എങ്ങനെ, എന്തു കൊണ്ട് വാദത്തിനും ചർച്ചയ്ക്കും വന്നു എന്ന് സൂചന നൽകുന്ന പ്ലീഡിം ഗിനെ ആശ്രയിച്ചുകൊണ്ട് സുപ്രീംകോടതി ആ തർക്കങ്ങൾ നിരാകരി ച്ചു.

വാദികൾ ചില പ്രവൃത്തികളും പെരുമാറ്റവും പ്രതികളുടെ മേൽ ആരോപിക്കുകയും, അക്കാരണങ്ങളാൽ അവർ വേദവിപരീതികളോ, സഭയ്ക്ക് ഇതരരോ ആകുകയൊ, അല്ലെങ്കിൽ സഭയ്ക്ക് പുറത്തു പോകു കയോ ചെയ്തിട്ടുണ്ടെന്നും, ഈ ആരോപണങ്ങൾ 14, 15 ഇഷ്യൂകൾക്ക് പ്രമേയമായി തീർന്നെന്നും, പ്രസ്തുത ഇഷ്യൂകളിന്മേലുള്ള നിഗമനങ്ങ ളിൽ നിന്നെടുക്കുന്ന തീരുമാനങ്ങൾ 16, 17 ഇഷ്യൂകളുടെ പ്രമേയമായി

Malankara Orthodox TV

ട്ടുണ്ടെന്നും വാദിച്ചു. പ്രതികളും ഇതേവിധം ചില പ്രവൃത്തികളും, പെരുമാറ്റവും വാദികളുടെ മേൽ ആരോപിച്ചു. ഇതിന്റെ ഫലമായി വാദികൾ സഭയിൽ നിന്ന് വേർപിരിഞ്ഞു പോകുകയും, പുതിയ ഒരു സഭ രൂപവൽക്കരിക്കുകയും ചെയ്തിട്ടുണ്ടെന്ന് പ്രതികൾ സമർത്ഥിച്ചു. ഇഷ്യൂകൾ 19, 20 ബദൽ കുറ്റാരോപണത്തെ ലക്ഷീകരിച്ചായിരുന്നു.

ഇതിന്മേൽ സുപ്രീംകോടതി, വിധിയുടെ 35-ാം ഖണ്ഡികയിൽ ഇപ്രകാരം പറയുന്നു. 'ഈ കുറ്റാരോപണങ്ങളിന്മേലും, ബദൽ കുറ്റാരോപണങ്ങളിന്മേലും തീരുമാനമെടുക്കുന്നതിന് ശരിയായ കാനോൻ ഗ്രന്ഥം ഏതെന്ന് നിർണ്ണയിക്കേണ്ടത് തീർത്തും ആവശ്യമാണ്. കാരണം, വാദികളുടെ കുറ്റാരോപണങ്ങൾ B P അക്കം കാനോനെ (വട്ടിപ്പണക്കേസിൽ 18 അക്കം) അടിസ്ഥാനമാക്കിയുള്ളതാണ്. പ്രതികൾ തങ്ങളുടെ നിലപാട് 26 അക്കം കാനോനെ (വട്ടിപ്പണക്കേസിൽ A അക്കം) അവലംബമാക്കിയുമാണ് സ്വീകരിച്ചത്. ആ പ്രശ്നം തീരുമാനിക്കാൻ 13-ാം ഇഷ്യൂ ലക്ഷീകരിക്കപ്പെട്ടിരുന്നു. പതിന്നാലും, പതിനഞ്ചും ഇഷ്യൂകളിന്മേലുള്ള നിഗമനങ്ങളിൽ നിന്നെടുക്കേണ്ട തീർച്ചകളുമായി ബന്ധപ്പെട്ടതാണ് പതിനാറാം ഇഷ്യൂ. ഈ ഇഷ്യൂ പതിനാലും, പതിനഞ്ചും ഇഷ്യൂകളുടെ പ്രമേയമായി പരിമിതപ്പെടുത്താതെ ഒരു പൊതു ഇഷ്യൂ ആയി ഉപയോഗപ്പെടുത്താൻ വാദികളെ അനുവദിച്ചുകൂടാ. കാരണം, അപ്രകാരം ചെയ്യുന്നതായാൽ നിയമാനുസൃത ലക്ഷ്യത്തിലും വളരെ അകലത്തേക്ക് ഈ ഇഷ്യൂ വലിച്ചു നീട്ടിക്കൊണ്ടു പോകുകയായിരിക്കും ഫലം.'

സഭയെ ബന്ധിക്കുന്ന ഹൂദായ കാനോനെ സംബന്ധിക്കുന്ന 13-ാം ഇഷ്യൂവിന് ഉത്തരം നൽകേണ്ടത് 14 മുതൽ 20 വരെയുള്ള ഇഷ്യൂകളിന്മേൽ തീരുമാനമെടുക്കുന്നതിന് ആവശ്യമാണ്. ജില്ലാക്കോടതി കാതോലിക്കാ കക്ഷിക്കും, ഹൈക്കോടതി പാത്രിയർക്കീസ് കക്ഷിക്കും അനുകൂലമായാണ് ആ ഇഷ്യൂവിന്മേൽ തീരുമാനമെടുത്തത്. സുപ്രീംകോടതി, കേസിൽ അന്ത്യതീരുമാനമെടുക്കുന്നതിന് ഈ തീർപ്പുകൾ യഥാർത്ഥത്തിൽ സംഗതമോ, ആവശ്യമോ ആണെന്ന് ഇതിന് അർത്ഥമില്ല. വാദികളാണ് 14-17, 19, 20 എന്നീ ഇഷ്യൂകൾ ഉന്നയിച്ചത്. ഇവയിന്മേൽ തീർപ്പു കല്പിക്കേണ്ടതുണ്ട്. ജില്ലാക്കോടതിയും, ഹൈക്കോടതിയും വിരുദ്ധങ്ങളായ തീർപ്പുകൾ രേഖപ്പെടുത്തുകയുണ്ടായി.

## ആരും സഭയ്ക്ക് പുറത്തല്ല

വാദികൾ പരാമർശിക്കുന്ന ചില നടപടികൾ കൊണ്ട്, അവർ ആരോപിക്കുന്നതുപോലെ പ്രതികൾ വിശ്വാസവിപരീതികളോ, സഭയ്ക്ക് ഇതരരോ ആയിത്തീർന്നിട്ടില്ലെന്നും, അവർ സഭയ്ക്ക് വെളിയിൽ പോകുകയും പുതിയ ഒരു സഭ സ്ഥാപിക്കുകയും ചെയ്തിട്ടില്ലെന്നും സുപ്രീംകോടതി

അഭിപ്രായപ്പെട്ടു. ഇതിനു തുല്യമായി വാദികളും ഇത്തരം അയോഗ്യ തയ്ക്ക് വിധേയരായിട്ടില്ല. കാനോൻ ഭാഷ്യങ്ങളിൽ ഏതിലെങ്കിലും അധി ഷ്ഠിതമായിരുന്നില്ല ഈ തീർപ്പ്. എന്നാൽ അത് ഇരുകക്ഷികളും ആരോ പിക്കുന്ന ഇത്തരം നടപടിമൂലം, അവർ അതുകൊണ്ടുതന്നെ വേദവിപ രീതികളോ സഭയ്ക്ക് വെളിയിൽ പോയവരോ ആകുകയോ അവർ പുതിയ സഭ സ്ഥാപിക്കുകയോ ചെയ്തതായി കരുതപ്പെടുമെന്ന്, ഇരു കക്ഷികളും ആശ്രയിക്കുന്ന കാനോനുകളോ മറ്റേതെങ്കിലും വൈദിക നിയമങ്ങളോ വ്യവസ്ഥ ചെയ്യുന്നില്ലെന്ന കാരണത്തിലാണ് അധിഷ്ഠിത മെന്നത് അവിതർക്കിതമാണ്. ഹൂദായ കാനോൻ ഭാഷ്യങ്ങളിലേതാണ് സഭയെ ബന്ധിക്കുന്നതെന്ന് സുപ്രീംകോടതി തീരുമാനിച്ചിട്ടില്ലെന്ന് ഞങ്ങൾ നേരത്തെ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. സുപ്രീംകോടതിയുടെ ആത്യ ന്തികവിധി ഹൂദായ കാനോൻ ഭാഷ്യങ്ങൾ ഏതിലെങ്കിലും അധിഷ്ഠിത മല്ലെന്നാണ് കാണുന്നത്. അതുകൊണ്ട് മേൽ പരാമർശിക്കപ്പെട്ട 35-ാം ഖണ്ഡികയിലെ അഭിപ്രായങ്ങൾക്കു കാതോലിക്കാപക്ഷം ഉന്നയിച്ച നിയ മതടസ്സവാദത്തെ പിന്തുണയ്ക്കാനാവുന്നില്ല. സുപ്രീംകോടതി വിവക്ഷ യിലൂടെ പ്രശ്നം തീരുമാനിച്ചതായും പറയാവുന്നതല്ല.

## ഡിക്രി പുനസ്ഥാപിക്കപ്പെട്ടു

സുപ്രീംകോടതി, ഹൈക്കോടതി വിധി അസ്ഥിരപ്പെടുത്തുകയും, കേസ് തള്ളിക്കൊണ്ടുള്ള ജില്ലാക്കോടതി ഡിക്രി വീണ്ടും പ്രാബല്യ ത്തിൽ വരുത്തുകയും ചെയ്തു. ഡിക്രി പുനസ്ഥാപിച്ചതോടെ ജില്ലാക്കോ ടതിയുടെ തീർപ്പുകളും പുനസ്ഥാപിച്ചിട്ടുണ്ടെന്ന് അപ്പീൽ വാദികൾക്കു വേണ്ടി ഹാജരായ നരിമാൻ അഭിപ്രായപ്പെടുന്നു. ജില്ലാക്കോടതിയുടെ വിധിന്യായം (Judgement) അല്ല, ഡിക്രി ആണ് പുനസ്ഥാപിക്കപ്പെട്ടത്.

സിവിൽ നടപടി നിയമം 2 (2) വകുപ്പിൽ വിധി നിർവ്വചിക്കപ്പെട്ടിരിക്കു ന്നത് ഒരു തീർപ്പിന്റെ ഔപചാരിക പ്രകാശനമായാണ്. കോടതി അതു പ്രകാശനം ചെയ്യുമ്പോൾ വിവാദമുള്ള ഏതെങ്കിലും കാര്യത്തേയോ, എല്ലാ കാര്യങ്ങളേയുമോ, സംബന്ധിച്ചിടത്തോളമുള്ള കക്ഷികളുടെ അവ കാശം ആത്യന്തികമായി നിർണ്ണയിക്കുന്നു. വ്യവഹാരത്തിനുള്ള അവ കാശത്തെളിവുകളൊന്നും വാദികൾക്ക് ഇല്ലെന്നും, പ്രതികൾ വേദവിപ രീതികളോ, സഭയ്ക്ക് ഇതരരോ ആയിട്ടില്ലെന്നും, അവർ സഭയ്ക്ക് വെളി യിൽ പോവുകയോ, ഒരു പുതിയ സഭ സ്ഥാപിക്കുകയോ ചെയ്തിട്ടി ല്ലെന്നും, കേസ് തള്ളിക്കളയത്തക്കതാണെന്നുമായിരുന്നു വിധി.

“വിധിന്യായം” ഒരു വിധിയുടെയോ, ഉത്തരവിന്റെയോ കാരണങ്ങളെ പ്പറ്റി ജഡ്ജി നൽകുന്ന പ്രസ്താവനയാണെന്നാണ് സിവിൽ നടപടി നിയമം 2 (9) വകുപ്പിൽ നിർവ്വചിച്ചിരിക്കുന്നത്. ജില്ലാക്കോടതി ഡിക്രി

Malankara Orthodox TV

പുനസ്ഥാപിക്കപ്പെട്ടപ്പോൾ ഒപ്പം ആ കോടതിയുടെ വിധിന്യായം പുന സ്ഥാപിക്കപ്പെടുന്നില്ല. കേസ് തള്ളിക്കളയാൻ ജില്ലാക്കോടതിക്കും, കേസ് തള്ളിക്കളഞ്ഞ നടപടി സ്ഥിരീകരിക്കാൻ സുപ്രീംകോടതിക്കും സ്വന്ത മായ കാരണങ്ങളുണ്ടായിരുന്നു. അതുകൊണ്ട് സുപ്രീംകോടതി നൽ കുന്ന കാരണങ്ങളെയാണ് ആത്യന്തികമായി രൂപംകൊണ്ട ഡിക്രിയെ പിന്താങ്ങുന്ന കാരണങ്ങളായി പരിഗണിക്കേണ്ടത്. മറ്റുവിധത്തിൽ പറ ഞ്ഞാൽ സമുദായക്കേസിലെ ഡിക്രി ജില്ലാക്കോടതി നൽകിയ കാരണ ങ്ങളെ അടിസ്ഥാനമാക്കിയുള്ളതാണ്.

ഒരു ഡിക്രി അപ്പീലിൽ ചോദ്യം ചെയ്യപ്പെടുമ്പോൾ അതിന്റെ ആത്യ ന്തികത്വം നഷ്ടപ്പെടുന്നു. ഒരു അപ്പീലിന്മേൽ ഒരിക്കൽ തീർപ്പു കല്പി ച്ചാൽ, നിയമതടസ്സ പ്രശ്നം തീരുമാനിക്കുന്നതിന് അപ്പീൽ വിധി ന്യായ മായിരിക്കണം പരിഗണിക്കേണ്ടത്. അപ്പീൽവിധി കീഴ്ക്കോടതി വിധി അസ്ഥിരപ്പെടുത്തുന്നു. അപ്പീൽകോടതി കീഴ്കോടതി വിധിയിൽ വ്യക്ത മായി ശരിവച്ചിട്ടുള്ളിടത്തോളം ഒഴികെയുള്ള ഭാഗങ്ങൾ പരിഗണനീയ ങ്ങളാവില്ല (ബനോദ്ലാൽ ചക്രവർത്തി V സെക്രട്ടറി ഓഫ് സ്റ്റേറ്റ് ഫോർ ഇൻഡ്യാ - A. I. R. 1931 കൽക്കട്ടാ 239, വെങ്കിടേശ്വരുലു V വെങ്കിടനര സിംഹം മുതൽപേർ - A. I. R. 1957 A. P. 557).

കാനോനെ സംബന്ധിച്ചുള്ള ജില്ലാക്കോടതിയുടെ തീർച്ച ഹൈക്കോ ടതി അസ്ഥിരപ്പെടുത്തിയതായി നാം കണ്ടുകഴിഞ്ഞു. ഈ പ്രശ്നത്തി ന്മേൽ സുപ്രീംകോടതി തീർപ്പു കല്പിക്കുകയുമുണ്ടായില്ല. അത് അങ്ങ നെയായിരിക്കെ ജില്ലാക്കോടതിയുടെയോ, ഹൈക്കോടതിയുടെയോ തീർച്ച സുപ്രീംകോടതി വിവക്ഷയാൽ ശരിവച്ചുവെന്നു പറയാനാവുന്ന തല്ല. ഹൈക്കോടതി അപ്പീൽ വിധിച്ചതോടെ ജില്ലാക്കോടതി വിധിക്ക് ചൈതന്യം നഷ്ടപ്പെട്ടു. വിധിയിൽ പറഞ്ഞിട്ടുള്ള സുവ്യക്തമായ കാര ണങ്ങളെ അടിസ്ഥാനമാക്കിയും, കാനോനുമായി ബന്ധമുള്ള കാരണ ങ്ങളുടെ സാധുത പരിഗണിക്കാതെയും സുപ്രീംകോടതി കേസ് വിധിച്ച പ്പോൾ ഹൈക്കോടതി വിധി ആത്യന്തികമല്ലാതായിത്തീർന്നു. കീഴ് കോടതി ഒന്നിലധികം കാരണങ്ങളുടെ അടിസ്ഥാനത്തിൽ ഒരു കേസ് തീർച്ച ചെയ്യുകയും, അപ്പീൽ തീർച്ച ചെയ്യാൻ ഒരു കാരണത്തിന്മേലുള്ള തീരുമാനം മതിയാകുമെന്ന് അപ്പീൽ കോടതി കാണുകയും, ആ കാരണം ഏതെന്ന് കോടതി നിർണ്ണയിക്കുകയും ചെയ്താൽ അപ്രകാരം നിർണ്ണ യിക്കപ്പെടുന്ന ആ കാരണം മാത്രമായിരിക്കും ആത്യന്തികമായിട്ടുള്ളത്. അപ്പീൽ കോടതി മുമ്പാകെ പരിഗണനയ്ക്ക് വരാതിരിക്കുകയും, പരിഗ ണിക്കേണ്ട ആവശ്യമില്ലാതിരുന്നതിനാൽ വാസ്തവത്തിൽ പരിഗണിക്കാ തിരുന്നതുമായ കീഴ്ക്കോടതി തീർച്ച നിയമതടസ്സമായി തീരുന്നതല്ല (ഷിയോസാഗർ V സീതാറാം - I.L.R. 24 കൽക്കട്ട 616 (P.C.), അബ്ദുള്ള

Malankara Orthodox TV

അസ്ഗർഖാൻ V ഗണേശ്ദാർ – A.I.R. 1917 P.C. 501, വെങ്കിട്ടരത്ന മുതൽ പേർ V കൃഷ്ണമ്മ മുതൽപേർ – (1921) 13 L.W. 35 (FB) A.I.R. 1921 മദ്രാസ് 21).

ഒരു കേസ് തീരുമാനിക്കാൻ ഒരു ഇഷ്യൂവിന്മേലുള്ള തീർച്ച ആവശ്യ മില്ലാത്തതാണെങ്കിൽ ആ തീർച്ച നിയമതടസ്സമാകുകയില്ലെന്നത് ശരി യായി തീരുമാനിക്കപ്പെട്ടിട്ടുള്ള നിയമമാണ് (മിഡ്നാപൂർ സെമിന്ദാരി കമ്പനി ലിമിറ്റഡ് V നരേശ് നാരായൺ റോയ് – A.I.R. 1922 P, C. 241. അർജ്ജുൻസിംഗ് മുതൽപേർ V താരാദാസ് ഘോഷ് മുതൽപേർ – A.I.R. 1974 പാറ്റ്ന 1 (F.B).

അപ്പീൽവാദികളുടെ അഭിഭാഷകൻ നരിമാൻ, മിഡ്നാപൂർ സെമിന്ദാരി കമ്പനി ലിമിറ്റഡ് V നരേശ് നാരായൺ റോയി എന്ന കേസിലെ വിധിയെ A.I.R. 1922 P.C. 241 ആശ്രയിച്ചുകൊണ്ട്, ആ തീർച്ച നിയമതടസ്സമാകയി ല്ലെങ്കിൽ തന്നേയും അത് തെളിവുഭാരം (Burden of proof) എതിർ കക്ഷി യിലേക്കു മാറ്റുന്നുണ്ടെന്നു സമർത്ഥിച്ചു. ആ കേസിൽ നേരത്തെ അപ്പീൽ പ്രതിക്കു പിതാവിന്റെ കൈവശാവകാശത്തിനുവേണ്ടി ഒരു വ്യവഹാര മുണ്ടായിരുന്നു. പ്രസ്തുത വ്യവഹാരത്തിൽ പ്രതികൾ കൈവശാവകാശം തങ്ങൾക്കാണെന്നും, ഈ വ്യവഹാരം അകാലികമാണെന്നും വാദിച്ചു. പ്രതികൾക്ക് കൈവശാവകാശമില്ലെന്നും എന്നാൽ വ്യവഹാരം അകാ ലികമാണെന്നും പറഞ്ഞ് സബ് കോടതി കേസ് തള്ളി വിധിക്കുകയു ണ്ടായി. ഇരു കക്ഷികളും അപ്പീൽ സമർപ്പിച്ചു. വ്യവഹാരം അകാലിക മാണെന്നും വിധി നിലനിർത്താൻ ആ തീർച്ച മതിയാകുമെന്നുമുള്ളതി നോട് അപ്പീൽ കോടതി യോജിച്ചു. കൈവശാവകാശത്തിനെതിരായ തീർപ്പിന്റെ സാധുതയെ പ്രതിഭാഗം അഭിഭാഷകൻ ചോദ്യം ചെയ്തു. ഇത്തരം ഒരു എസ്റ്റേറ്റിന് "കൈവശാവകാശം" എന്ന പദം പ്രയോഗിക്കു ന്നത് നിയമത്തിന്റെ ബീഭത്സമായ വലിച്ചുനീട്ടലായിരിക്കുമെന്ന് അപ്പീൽകോടതി അഭിപ്രായപ്പെട്ടു. കൈവശാവകാശത്തെ സംബന്ധിച്ച് ഉണ്ടായതായി അവകാശപ്പെടുന്ന തീർച്ച ആത്യന്തികമാണോ എന്നതാ യിരുന്നു പ്രശ്നം. ഇതരവാദത്തിന്മേൽ വിജയിച്ച പ്രതികൾക്ക് തങ്ങൾക്കെ തിരായ തീർപ്പു സംബന്ധിച്ച് മുന്നോട്ടു പോകാൻ അവസരമില്ലാത്തതി നാൽ, യഥാർത്ഥ നിയമതടസ്സവാദം തീരുമാനിച്ചതുകൊണ്ട് മതിയാവു കയില്ലെന്ന് പ്രിവി കൗൺസിൽ അഭിപ്രായപ്പെട്ടു. ഈ കോടതിയേക്കാളും സമീപസ്ഥമായ കാഴ്ചപ്പാടിൽ വസ്തുതകൾ പരിഗണിച്ച ഒരു കോടതി യുടെ തീർച്ചയാണതെന്നും, ആ തീർച്ച അസ്ഥിരപ്പെടുത്തിക്കാനുള്ള പര മപ്രധാനമായ ചുമതല നിശ്ചയമായും അപ്പീൽവാദികളിൽ നിക്ഷിപ്ത മാകുന്നുണ്ടെന്നും, എന്നാൽ ആ ചുമതല നിറവേറ്റാൻ അവർക്ക് കഴി ഞ്ഞില്ലെന്നും പ്രിവി കൗൺസിൽ പ്രസ്താവിച്ചു. ഈ നിഗമനങ്ങൾ മുഴു

Malankara Orthodox TV

വനായി കണക്കിലെടുത്തതിൽ തെളിവുഭാരം മാറ്റുന്നതിനെപ്പറ്റിയുള്ള എന്തെങ്കിലും പൊതുതത്വം, പ്രസ്തുത വിധിയിൽ ആവിഷ്കരിക്കുന്നു ണ്ടെന്നതിനോട് യോജിക്കാൻ ഞങ്ങൾക്ക് കഴിയുന്നില്ല. ആ കേസിലെ പ്രത്യേക വസ്തുസ്ഥിതികളുടെ സാഹചര്യത്തിലാണ് ആ അഭിപ്രായം ഉണ്ടായത്. അതുകൊണ്ട് അതു പൊതുവായി ബാധകമായിരിക്കില്ല.

പ്രഹ്ലാദചന്ദ്രസിംഗ് V ഭീം മഹ്തോ മുതൽപേർ (A.I.R. 1940 പാറ്റ്ന 341) എന്ന കേസിൽ പ്രിവി കൗൺസിലിന്റെ അഭിപ്രായങ്ങൾ അതിന് ആധാരമായ കേസിലെ വസ്തുതകളുടെ പശ്ചാത്തലത്തിൽ വേണം കണക്കിലെടുക്കേണ്ടതെന്ന് പാറ്റ്നാ ഹൈക്കോടതി ചൂണ്ടിക്കാട്ടി. നിയമ തടസ്സമായി വർത്തിക്കാത്ത ഒരു തീർപ്പിന്റെ തെളിവുശേഷിയുടെ മൂല്യത്തെ സംബന്ധിക്കുന്നതാണ് ആ അഭിപ്രായം.

സമുദായക്കേസിൽ കാനോനെക്കുറിച്ചുള്ള ജില്ലാക്കോടതിയുടെ തീർപ്പ് ഹൈക്കോടതി അസ്ഥിരപ്പെടുത്തുകയും സുപ്രീംകോടതി അതേപ്പറ്റി ഒരു അഭിപ്രായവും പ്രകടിപ്പിക്കാതിരിക്കുകയും ചെയ്തപ്പോൾ ജില്ലാക്കോ ടതിയുടെ തീർപ്പ് നിലനിൽക്കുമെന്നും, തെളിവുഭാരച്ചുമതല മാറ്റപ്പെടു മെന്നും അംഗീകരിക്കാൻ പ്രയാസമുണ്ട്. അതുകൊണ്ട് സമുദായക്കേ സിലെ ജില്ലാക്കോടതിയുടെ തീർപ്പ് നിയമതടസ്സമാകുമെന്നും, തെളിവു ഭാരച്ചുമതല മാറ്റപ്പെടുമെന്നുമുള്ള തർക്കവാദം ഞങ്ങൾ തള്ളിക്കളയുന്നു.

### സമുദായത്തിനു ബാധകമല്ല

മലങ്കര ഓർത്തഡോക്സ് സുറിയാനി സമുദായത്തിനു ബാധകമായ കാനോൻ ഭാഷ്യം ഏതെന്ന് ഉറപ്പിച്ചു പറയാൻ ആധാരമായ സ്വതന്ത്ര തെളിവുകളൊന്നുമില്ല. മുൻ കേസുകളിലെ തീർപ്പുകൾ നിയമതടസ്സമാ കുന്നുമില്ല. ഇക്കാരണങ്ങളാൽ ഇരു കാനോൻ ഭാഷ്യങ്ങളിലൊന്നും സമു ദായത്തിനു ബാധകമായി തെളിയിക്കപ്പെട്ടിട്ടില്ലെന്ന് ഞങ്ങൾ തീരുമാനി ക്കുന്നു. കാനോന്റെ വിരുദ്ധ ഭാഷ്യങ്ങളിലെ സമാന വ്യവസ്ഥകളെ ആശ്ര യിച്ചു പ്രവർത്തിക്കുന്നതിന് ഈ തീരുമാനം ഞങ്ങൾക്ക് തടസ്സമാവുന്നില്ല. പക്ഷേ, ഈ രണ്ടു ഭാഷ്യങ്ങളിലെയും പരസ്പര വിരുദ്ധങ്ങളായ വ്യവ സ്ഥകളെ ആശ്രയിക്കാൻ ഞങ്ങൾക്ക് നിവൃത്തിയില്ല. തദനുസരണം ഈ പോയിന്റുകൾ ഞങ്ങൾ തീർച്ചചെയ്യുന്നു.

### പോയിന്റുകൾ 4-6

(4) അബ്ദുൽമിശിഹാ പാത്രിയർക്കീസിന്റെ A 14 അക്കം കല്പന പ്രകാരവും അതിൽ പറയുന്ന അധികാരങ്ങളോടുകൂടിയും അദ്ദേഹത്താൽ സ്ഥാപിക്കപ്പെട്ട കാതോലിക്കേറ്റ് സാധുവും മലങ്കരസഭയ്ക്ക് ആകമാനം ബന്ധിതവുമാവുമോ?

Malankara Orthodox TV

(5) ഇത്തരം കാതോലിക്കേറ്റ് സ്ഥാപനം മൂലം, മെത്രാപ്പോലീത്താ മാരെ വാഴിക്കുന്നതിനും, മൂറോൻ കൂദാശ ചെയ്തു മലങ്കരയ്ക്ക് അയ ച്ചുതരുന്നതിനും, മലങ്കരസഭയിന്മേൽ മറ്റെന്തെങ്കിലും ആത്മീകാധികാരം വിനിയോഗിക്കുന്നതിനുമുള്ള അധികാരങ്ങൾ പാത്രിയർക്കീസിനു നഷ്ട പ്പെടുകയും, അങ്ങനെ അദ്ദേഹത്തിന്റെ അധികാരങ്ങൾ ന്യൂനീകരിക്ക പ്പെട്ട് ശൂന്യാവസ്ഥയോളം എത്തുകയും ചെയ്തിട്ടുണ്ടോ?

(6) വട്ടിപ്പണക്കേസിലെ തിരുവിതാംകൂർ ഹൈക്കോടതി വിധി (45 T.L.R. 116) മൂലവും, സമുദായക്കേസിലെ സുപ്രീംകോടതി വിധി (A.I.R. 1959 S.C. 31) മൂലവും നാലും അഞ്ചും പോയിന്റുകളിന്മേലുള്ള തർക്കവാദ ങ്ങൾ പാത്രിയർക്കീസ് വിഭാഗത്തിലെ കക്ഷികൾക്ക് നിയമതടസ്സമാകു ന്നുണ്ടോ?

ആദിമ നൂറ്റാണ്ടുകളിൽ കിഴക്കിന്റെ കാതോലിക്കേറ്റ് എന്ന പേരിൽ ഒരു സ്ഥാപനമുണ്ടായിരുന്നെന്നും, പിൽക്കാലത്ത് അത് പ്രവർത്തനര ഹിതമായി തീർന്നുവെന്നുമുള്ള കാര്യത്തിൽ ആർക്കും തർക്കമില്ല.

അബ്ദുൽ മിശിഹാ പാത്രിയർക്കീസ് 1912-ലെ A13 (a) അക്കം കല്പ നയും, 1913-ലെ A 14 അക്കം കല്പനയുംപ്രകാരം കാതോലിക്കേറ്റ് മല ങ്കരയിൽ പുനസ്ഥാപിച്ചതായി കാതോലിക്കാകക്ഷി വാദിക്കുന്നു, നിയമ സാധുത്വമുള്ള ഒരു കാതോലിക്കേറ്റ് പുനസ്ഥാപിക്കപ്പെട്ടുവെന്നതിനെ കേസിലെ പാത്രിയർക്കീസ് വിഭാഗക്കാരായ കക്ഷികൾ നിഷേധിക്കു ന്നുണ്ട്. കാതോലിക്കേറ്റിന്റെ ഇത്തരം പുനസ്ഥാപനം മൂലം പാത്രിയർക്കീ സിന്റെ അധികാരങ്ങൾ ശൂന്യാവസ്ഥയിലെത്തുവോളം ന്യൂനീകരിക്കപ്പെ ട്ടിട്ടുണ്ടെന്നും കാതോലിക്കാകക്ഷി വാദിക്കുന്നു.

വിരുദ്ധ കാനോൻ ഭാഷ്യങ്ങളിലെ വിവിധ വ്യവസ്ഥകളുടെ സൗകര്യ പ്രദമായ ഒരു താരതമ്യപട്ടിക XLI T.L.R I, വിധിയുടെ 36 മുതൽ 41 വരെ പേജുകളിൽ കാണുന്നുണ്ട്. ഇരു ഭാഷ്യങ്ങളും സ്വീകാര്യമല്ലാത്തതാക യാൽ രണ്ടിലേയും പൊതുവായ വ്യവസ്ഥകൾ മാത്രമേ ഞങ്ങൾക്ക് പരി ഗണിക്കാനാവൂ. കാനോനുകൾ അടിസ്ഥാനപരമായി ലോകത്തിലെ വിവിധ സഭകളിലെ ബിഷപ്പുമാരുടെ വിവിധ സുന്നഹദോസുകളുടെ നിശ്ചയങ്ങൾ ഉൾക്കൊള്ളുന്നു. ഞങ്ങൾ ആശ്രയിക്കുന്നതു നിഖ്യാ സുന്ന ഹദോസ് തീരുമാനങ്ങളെയാണ്.

**നിഖ്യാ നിശ്ചയങ്ങൾ**

"ലോകത്തിന്റെ നാലു ഭാഗങ്ങൾക്കായി നാലു പാത്രിയർക്കീസുമാർ ഉണ്ടായിരിക്കും. റോമാ, അലക്സാന്ത്ര്യാ, കുസ്തന്തീനോപോലീസ്, അന്ത്യോഖ്യാ എന്നിവിടങ്ങളിലെ പാത്രിയർക്കീസ്മാരാണ് അവർ. ....

Malankara Orthodox TV

അന്ത്യോഖ്യാ പാത്രിയർക്കീസിന് കിഴക്കൊക്കെയുടെയുംമേൽ അധികാരമുണ്ടായിരിക്കും. ... യേറുശലേമിന് ഇന്നുമുതൽ അഞ്ചാമത്തെ പാത്രിയർക്കേറ്റ് എന്ന പദവി ഉണ്ടായിരിക്കുന്നതാണ്. ..... കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തായ്ക്ക് മേലിൽ പാത്രിയർക്കീസിനെപ്പോലെ കിഴക്കിന് മെത്രാപ്പോലീത്താമാരെ വാഴിക്കാൻ അധികാരമുണ്ടായിരിക്കും. അദ്ദേഹത്തെ കാതോലിക്കാ ആയി പ്രഖ്യാപിക്കും. പാശ്ചാത്യദേശത്തെ സുന്നഹദോസിൽ സംബന്ധിക്കുമ്പോൾ എല്ലാ മെത്രാപ്പോലീത്താമാരുടേതിനും ഉപരിയായി യേറുശലേം പാത്രിയർക്കീസിന്റേതിനോടൊപ്പം ആയിരിക്കണം അദ്ദേഹത്തിന്റെ സിംഹാസനം."

B 161 അക്കം കാനോൻ പ്രകാരം കാതോലിക്കാ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആജ്ഞകൾപ്രകാരവും, അദ്ദേഹത്തിനു വിധേയമായും വേണം പ്രവർത്തിക്കേണ്ടത്. കാതോലിക്കാ, പാത്രിയർക്കീസിനെ ധിക്കരിച്ചുകൂടാ.

അന്ത്യോഖ്യാ പാത്രിയർക്കീസ്, ക്ഷണിക്കപ്പെടുമ്പോൾ ഒഴികെ ഭരണകാര്യങ്ങൾക്കായി തിഗ്രീസിന്റെ അധികാരസീമയിൽ പ്രവേശിച്ചുകൂടാ. മപ്രിയാനാ 'പാത്രിയർക്കീസിന്റെ അധികാരസീമയിലും പ്രവേശിക്കരുത്' എന്നും A 90 അക്കം കാനോൻ അനുശാസിക്കുന്നു. എന്നാൽ ഈ വ്യവസ്ഥ B 161 അക്കത്തിൽ ഇല്ല. 'മപ്രിയാനാ' പാത്രിയർക്കീസിനോടുകൂടെയുള്ളപ്പോൾ അദ്ദേഹം പാത്രിയർക്കീസിന് തൊട്ടുവലതുവശത്ത് ഉപവിഷ്ഠനായിരിക്കണം. പാത്രിയർക്കീസിനെ പരാമർശിച്ചശേഷം ആയിരിക്കണം മപ്രിയാനായെ പരാമർശിക്കേണ്ടത്. മപ്രിയാനാ, പാത്രിയർക്കീസിനു ശേഷമായിരിക്കണം വിശുദ്ധ കുർബ്ബാന അനുഭവിക്കേണ്ടത്' എന്നും A 90 അക്കത്തിൽ പറയുന്നു.

എതിർഭാഷ്യത്തിൽ പാത്രിയർക്കീസിനെ 'തലവനോ, മേലാവോ' ആയി വിശേഷിപ്പിച്ചിരിക്കുന്നു.

A 90 അക്കത്തിൽ ഇപ്രകാരം പറയുന്നു:- 'മപ്രിയാനാ ജീവിച്ചിരിക്കുമ്പോൾ അദ്ദേഹത്തിന്റെ സമ്മതം കൂടാതെ പാത്രിയർക്കീസിനെ വാഴിച്ചുകൂടാ. മറിച്ച് മപ്രിയാനായെ സ്വയം വാഴിക്കാൻ പൗരസ്ത്യർക്ക് അവകാശമുണ്ടായിരിക്കും. മപ്രിയാനയാണോ, സുന്നഹദോസിന്റെ അദ്ധ്യക്ഷനാണോ പാത്രിയർക്കീസിനു കൈവയ്പ് നൽകേണ്ടതെന്ന കാര്യത്തിൽ പൗരസ്ത്യരും പാശ്ചാത്യരും രണ്ടു മെത്രാപ്പോലീത്താമാരെ വീതം തെരഞ്ഞെടുക്കേണ്ടതും, ഇവർ നാലു പേരും ആരേ അംഗീകരിക്കുന്നുവോ, ആ ആൾ കൈവയ്പ് നൽകേണ്ടതുമാണ്.'

എതിർ ഭാഷ്യത്തിൽ മേല്പറഞ്ഞ രണ്ടാം വാചകമില്ല. അതിനുപകരം ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു. 'അന്ത്യോഖ്യാ പാത്രിയർക്കീസിനെ

Malankara Orthodox TV

നിഷേധിച്ചുകൊണ്ടോ, അദ്ദേഹത്തിന്റെ ഹിതത്തിനു വിപരീതമായോ, തങ്ങൾക്കുവേണ്ടി ഒരു മപ്രിയാനായെയോ, മെത്രാപ്പോലീത്തായെയോ, എപ്പിസ്കോപ്പായെയോ വാഴിക്കാൻ പൗരസ്ത്യർക്ക് അവകാശമില്ല.'

മെത്രാപ്പോലീത്താമാരേയും, എപ്പിസ്കോപ്പാമാരേയും വാഴിക്കാൻ മപ്രിയാനയ്ക്ക് അധികാരമുണ്ട്. മപ്രിയാനാ ഇല്ലെങ്കിൽ മെത്രാപ്പോലീത്താമാർക്ക് അന്യോന്യം വാഴിക്കാൻ അധികാരമില്ല. എന്നാൽ പാത്രിയർക്കീസ് ആയിരിക്കണം അവരെ വാഴിക്കേണ്ടത്' എന്ന് B 161 അക്കത്തിൽ പറയുന്നു. കാതോലിക്കേറ്റിനെ അല്ല പാത്രിയർക്കേറ്റിനെയാണ് സിംഹാസനമുള്ളതായി A 90 അക്കത്തിൽ പരാമർശിച്ചിരിക്കുന്നത്.

### A 13 (a) അക്കം കല്പന

പരുമലയോഗത്തിൽ കണ്ടനാട് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ പൗലൂസ് മാർ ഈവാനിയോസിനെ (മുറിമറ്റത്തിൽ) കാതോലിക്കാ സ്ഥാനത്തേക്ക് തെരഞ്ഞെടുത്തുവെന്നും, വൈദികപരമായ വീക്ഷണത്തിൽ അദ്ദേഹത്തിന്റെ യോഗ്യത താൻ പരിശോധിക്കുകയുണ്ടായെന്നും, കാതോലിക്കായാവാൻ അദ്ദേഹം യോഗ്യനാണെന്ന് ബോദ്ധ്യപ്പെട്ടുവെന്നും അബ്ദുൽ മിശിഹാ പാത്രിയർക്കീസ് 1912-ലെ A 13 (a) അക്കം കല്പനയിൽ പറയുന്നു. സമുദായത്തിന്റെ വിശ്വാസങ്ങൾക്ക് അനുസൃതമായ എല്ലാ ആത്മികാവശ്യങ്ങളും നിർവ്വഹിക്കാൻ മാർ ഈവാനിയോസിനെ കാതോലിക്കാ അതായത് മപ്രിയാനാ ആയി വാഴിക്കണമെന്ന് തന്നോട് അപേക്ഷിക്കുകയുണ്ടായെന്നും, തന്റെ ആവശ്യപ്രകാരം മാർ ഈവാനിയോസ് തന്റെ മുമ്പാകെ ഹാജരായെന്നും, അദ്ദേഹത്തെ ബസ്സേലിയോസ് എന്ന നാമധേയത്തിൽ മപ്രിയാനയായി, കിഴക്കിന്റെ, അതായത് ഇന്ത്യയിലും മറ്റുമുള്ള മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ കാതോലിക്കായായി വാഴിക്കുകയുണ്ടായെന്നും കല്പനയിൽ പറയുന്നുണ്ട്. പരിശുദ്ധസഭയുടെ ക്രമപാലനത്തിന് ആവശ്യമായ എല്ലാ ആത്മീക അംശങ്ങളും പൊതുവായി ശുശ്രൂഷിപ്പാൻ, അതായത് മെത്രാപ്പോലീത്താമാരെയും, എപ്പിസ്കോപ്പാമാരെയും വാഴിക്കുവാനും, വിശുദ്ധ മൂറോൻ കൂദാശ ചെയ്യുവാനും, ആത്മികങ്ങളായ ശേഷമുള്ള എല്ലാ അംശങ്ങളെയും ശുശ്രൂഷിക്കുവാനും, പ്രത്യേകിച്ചും ഇതുവരെയും ഭരിച്ചിരുന്നതുപോലെ കണ്ടനാട് ഭദ്രാസനത്തെ ഭരിക്കാനും അദ്ദേഹത്തിന് അധികാരം നൽകുകയുണ്ടായെന്നും കല്പനയിൽ പറയുന്നു. കാതോലിക്കായെ അനുസരിക്കുകയും, സ്നേഹിക്കുകയും ചെയ്യണമെന്നു പാത്രിയർക്കീസ് വിശ്വാസികളെ ഉദ്ബോധിപ്പിക്കുകയും ചെയ്തു.

### A 14 അക്കം കല്പന

അബ്ദുൽ മിശിഹാ പാത്രിയർക്കീസ് A 13 (a) അക്കം കല്പനയെ

Malankara Orthodox TV

തുടർന്ന് 19–2–1913 ൽ A 14 അക്കം കല്പന പുറപ്പെടുവിച്ചു.

'നമ്മുടെ വാത്സല്യവാനായ കാതോലിക്കായെയും, മലങ്കരയിലെ ശേഷമുള്ളവരെയും' അനുഗ്രഹിച്ചുകൊണ്ടാണ് കല്പന ആരംഭിക്കുന്നത്. അബ്ദുള്ളാ ദ്വിതീയൻ ഉണ്ടാക്കിയ ഭിന്നിപ്പിനെപ്പറ്റി അതിൽ പരാമർശിക്കുകയും, അദ്ദേഹത്തിന്റെ പൈശാചിക പ്രവൃത്തികൾക്കെതിരെ അവർക്ക് മുന്നറിയിപ്പു നൽകുകയും ചെയ്തിട്ടുണ്ട്. മലങ്കര ക്രിസ്ത്യാനികളുടെ അപേക്ഷപ്രകാരം ബസ്സേലിയോസ് പൗലൂസ് പ്രഥമൻ എന്ന സ്ഥാനനാമത്തിൽ മപ്രിയാനായെയും അതായത് കാതോലിക്കായേയും, മൂന്നു പുതിയ മെത്രാപ്പോലീത്താമാരെയും – ഒന്നാമൻ ഗീവർഗീസ് മാർ ഗ്രിഗോറിയോസും, രണ്ടാമൻ യൂയാക്കിം മാർ ഈവാനിയോസും, മൂന്നാമൻ ഗീവർഗീസ് മാർ പീലക്സീനോസും – അബ്ദുൽ മിശിഹാ വാഴിച്ചു' എന്നും കല്പനയിൽ പറയുന്നു.

കല്പന ഇപ്രകാരം തുടരുന്നു:– "നാം കാതോലിക്കായെ വാഴിക്കാതിരുന്നാൽ, മലങ്കരയിലെ നമ്മുടെ സഭ പല കാരണങ്ങളാൽ വെടിപ്പിലും, വിശുദ്ധിയിലും, ഉറച്ചുനിൽക്കുകയില്ലെന്ന് നമുക്കു മനസ്സിലായി. എന്നാൽ ഇപ്പോൾ നമ്മുടെ കർത്താവിന്റെ ശക്തിയാൽ വെടിപ്പിലും, വിശുദ്ധിയിലും അത് എന്നേക്കും നിലനിൽക്കുമെന്നും, അന്ത്യോഖ്യാ സിംഹാസനവുമായുള്ള സ്നേഹബന്ധത്തിൽ മുമ്പിലത്തേക്കാൾ അനേകമടങ്ങായി അതു സ്ഥിരപ്പെടുമെന്നും നാം മനസ്സിലാക്കുന്നു. ....... നാമോ നിങ്ങളെ വിട്ടുപോകുന്നു. നാം പോകുന്നെങ്കിലും നിങ്ങളെ ഒരിക്കലും മറക്കുന്നതല്ലെന്നു നിങ്ങൾ ഉറപ്പായിരിക്കുക. ........ നമുക്കു വേണ്ടിയും, നമ്മുടെ സമുദായം ഒക്കെയ്ക്കു വേണ്ടിയും നിങ്ങൾ പ്രാർത്ഥിപ്പിൻ. ...... കാതോലിക്കായും മെത്രാപ്പോലീത്താമാരും – നിങ്ങളുടെ ഇടയന്മാർ – സകല ആവശ്യങ്ങളും നിവർത്തിക്കുമെന്നു നാം ശരണപ്പെടുന്നു. മെത്രാപ്പോലീത്താമാരുടെ സഹകരണത്തോടെ കാതോലിക്കാ നമ്മുടെ പരിശുദ്ധ പിതാക്കന്മാരുടെ കാനോനാകൾക്ക് അനുസരണമായി മേല്പട്ടക്കാരെ വാഴിക്കുകയും, വിശുദ്ധ മൂറോൻ കൂദാശ നടത്തുകയും ചെയ്യും. കാതോലിക്കാ കാലം ചെയ്യുമ്പോൾ അദ്ദേഹത്തിന്റെ സ്ഥാനത്ത് ഒരു കാതോലിക്കായെ വാഴിക്കാനുള്ള അംഗീകാരവും, അധികാരവും നിങ്ങളുടെ മെത്രാപ്പോലീത്താമാരിൽ നിഷിപ്തമായിരിക്കും. ഇതിൽ നിന്ന് നിങ്ങളെ വിരോധിപ്പാൻ ഒരുത്തനും ആവുന്നതല്ല. എല്ലാ കാര്യങ്ങളും ക്രമമായും, കീഴ്വഴക്കങ്ങൾക്ക് അനുസൃതമായും മലങ്കര മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് അദ്ധ്യക്ഷനായുള്ള കമ്മിറ്റിയുടെ ഉപദേശപ്രകാരവും ചെയ്തുകൊള്ളണം. നിങ്ങളുടെ സ്നേഹത്തോടു നാം അപേക്ഷിക്കുന്നു. ..... കാതോലിക്കായ്ക്കും ശ്ലീഹായ്ക്കും അടുത്ത നമ്മുടെ വിശുദ്ധസഭ, ഏത് അടിസ്ഥാനത്തിന്മേൽ പണിയപ്പെ

Malankara Orthodox TV

ട്ടിരിക്കുന്നോ, ആ പത്രോസിനടുത്ത നിങ്ങളുടെ സത്യവിശ്വാസത്തിൽ നിന്നു നിങ്ങൾ തളർന്നു പോകരുത്. നിങ്ങളുടെ സത്യസ്നേഹത്തോട് നാം ആജ്ഞാപിക്കുന്നതെന്തെന്നാൽ, അന്ത്യോഖ്യായുടെ ശ്ലൈഹിക സിംഹാസനവുമായുള്ള സ്നേഹബന്ധത്തിന്റെ സംബന്ധത്തിൽനിന്ന് അപഹാരിയായ ഒരുവന്റെ അന്യായ പ്രവൃത്തികൾ നിമിത്തം, നിങ്ങൾ വേർപെട്ടു പോകാൻ ഇടയാകരുതെന്നാണ്. നിങ്ങളുടെ ശ്രേഷ്ഠരായ പൂർവ്വപിതാക്കന്മാരെപ്പോലെ നിങ്ങളും അനുസരണമുള്ളവരാണെന്നു നാം മനസിലാക്കുന്നു. നിങ്ങളുടെ ജ്ഞാനത്തിനു ഇതു മതിയാകും.'

### ആറു സ്ഥാപനങ്ങൾ

നിഖ്യാ സുന്നഹദോസ് ആറ് സ്ഥാപനങ്ങളെക്കുറിച്ചു പരാമർശിക്കുന്നു. റോം, അലക്സാന്ത്രിയാ, കുസ്തന്തീനോപോലീസ്, അന്ത്യോഖ്യാ എന്നി വിടങ്ങളിലെ പാത്രിയർക്കേറ്റുകൾ, അഞ്ചാം പാത്രിയർക്കേറ്റ് പദവി (ക്രിസ്തുവിന്റെ ജന്മസ്ഥലവുമായുള്ള ബന്ധം മൂലം) നൽകപ്പെട്ട യെറു ശലേമിലെ ബിഷോപ്പറിക്, കിഴക്കിന്റെ വലിയ മെത്രാപ്പോലിറ്റനേറ്റ് എന്നി വയാണവ. കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തായെ കാതോലിക്കാ യായി പ്രഖ്യാപിക്കാനും പാത്രിയർക്കീസിനെപ്പോലെ കിഴക്കിനു മെത്രാ പ്പോലീത്താമാരെ വാഴിക്കാൻ അദ്ദേഹത്തിനു അധികാരം നൽകാനും നിഖ്യാസുന്നഹദോസ് തീരുമാനിച്ചു. സുന്നഹദോസിൽ അദ്ദേഹത്തിന്റെ സിംഹാസനം എല്ലാ മെത്രാപ്പോലീത്താമാരുടേതിനും ഉപരിയായി യെറു ശലേം പാത്രിയർക്കീസിന്റെ സിംഹാസനത്തിനോടൊപ്പമായിരിക്കും.

കാതോലിക്കേറ്റ് ആദ്യം സെലൂക്യയിലും, പിൽക്കാലത്ത് തിഗ്രീസി ലുമായിരുന്നു. അതിനുശേഷം അത് പ്രവർത്തനരഹിതമായി. കിഴക്കിന്റെ കാതോലിക്കേറ്റ് എപ്പോഴും അന്ത്യോഖ്യാ പാത്രിയർക്കീസുമായി ചേർന്നാ യിരുന്നു, കിഴക്കിന്റെ കാതോലിക്കേറ്റിന്റെ അധികാര പ്രദേശം, എപ്പോഴും അന്ത്യോഖ്യാ പാത്രിയർക്കേറ്റിന്റെ അധികാര പ്രദേശത്തിന്റെ ഒരു ഭാഗ ത്തിലായിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസുമായി പ്രാപ്യത പുലർ ത്തുന്നതിനുള്ള പ്രശ്നങ്ങൾ മലങ്കര ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനി സമുദായത്തെ അലട്ടിയിരുന്നതായി A 13 (a), A 14 എന്നീ കല്പനകൾ വ്യക്തമാക്കുന്നുണ്ട്. ഭൂമിശാസ്ത്രപരമായ വിടവ്, അകലം, യാത്രാസമയദൈർഘ്യം എന്നിവ പ്രകടമായും ഇവിടെയുള്ള സമുദായ ത്തിനു ക്ലേശം സൃഷ്ടിക്കുകയും, സമുദായത്തിൽ ഭിന്നാഭിപ്രായത്തിന് അത് വഴിതുറക്കുകയും ചെയ്തു. ഇരു കല്പനകളിലും പ്രസ്താവിച്ചി ട്ടുള്ളതുപോലെ തങ്ങളുടെ ആവശ്യങ്ങൾ അറിഞ്ഞു നിറവേറ്റാൻ കഴി യുന്ന തദ്ദേശീയനായ ഒരു ഉന്നത ആത്മിക ശ്രേഷ്ഠനെ സമുദായം ആഗ്ര ഹിച്ചു. മലങ്കരയിലെത്തിയ അബ്ദുൽ മിശിഹാ പാത്രിയർക്കീസ് ഈ

Malankara Orthodox TV

സാഹചര്യങ്ങളിലാണ് പൗലൂസ് മാർ ഈവാനിയോസിനെ കാതോലിക്കായായി വാഴിച്ചത്. അബ്ദുൽ മിശിഹാ മൂന്നു പുതിയ മെത്രാപ്പോലീത്താമാരെയും വാഴിച്ചു. കാതോലിക്കാ മെത്രാപ്പോലീത്താമാരെ വാഴിക്കുകയും വിശുദ്ധ മൂറോൻ കൂദാശ നിർവ്വഹിക്കുകയും ചെയ്യണമെന്നും, മെത്രാപ്പോലീത്താമാർ പിന്തുടർച്ചയായുള്ള കാതോലിക്കാമാരെ വാഴിക്കണമെന്നും പ്രഖ്യാപിച്ചുകൊണ്ട്, അദ്ദേഹം കാതോലിക്കേറ്റ് വ്യവസ്ഥാപിതാടിസ്ഥാനത്തിലാക്കി. മൂന്നു പുതിയ മെത്രാപ്പോലീത്താമാരെ വാഴിച്ചത് കാതോലിക്കേറ്റ് വ്യവസ്ഥാപിതമാക്കാനുള്ള ലക്ഷ്യത്തോടെയായിരുന്നു.

കാതോലിക്കേറ്റ് സ്ഥാപനവും, A 13 (a) അക്കം കല്പനയിലും, A 14 അക്കം കല്പനയിലും പറയുന്ന മറ്റ് അടിസ്ഥാന വ്യവസ്ഥകളുടെ ഏർപ്പെടുത്തലും വിരുദ്ധ കാനോൻ ഭാഷ്യങ്ങളിലെ പൊതുവായ വ്യവസ്ഥകൾക്ക് അനുയോജ്യമായിട്ടുള്ളതാണ്. അതുകൊണ്ട് A 13 (a) അക്കവും A 14 അക്കവും കല്പനകൾപ്രകാരം ചെയ്തത്, ആദിയിൽ സെലൂക്യയിലും പിൽക്കാലത്ത് തിഗ്രീസിലും ആയിരുന്ന കാതോലിക്കേറ്റ് പുനരുദ്ധരിക്കുകയോ, പുനസ്ഥാപിക്കുകയോ ആയിരുന്നുവെന്നതിൽ സംശയമില്ല.

മലങ്കരയിൽ കാതോലിക്കേറ്റ് പുനസ്ഥാപിച്ചത് സാധുവായ നടപടിയായിരുന്നില്ലെന്ന് എസ്. പത്മനാഭൻ വാദിക്കുന്നു. കാതോലിക്കേറ്റ് പുനരുദ്ധരിക്കാനോ, പുനസ്ഥാപിക്കാനോ പാത്രിയർക്കീസിന് അധികാരമില്ലെന്നാണ് അദ്ദേഹത്തിന്റെ വാദം. കാതോലിക്കേറ്റിന്റെ സ്ഥാപനമോ, പുനസ്ഥാപനമോ സാധുവും മലങ്കര സമുദായത്തിന് ബന്ധിതവുമല്ലെന്ന് ചില പ്ലീഡിംഗുകളിൽ പ്രസ്താവിച്ചിട്ടുണ്ടെങ്കിലും, അതിന്റെ സാധുതയെ ചോദ്യം ചെയ്യാൻ അടിസ്ഥാനമായ കാരണങ്ങൾ അവയിലൊന്നും കാണുന്നില്ല.

അന്ത്യോഖ്യാ പാത്രിയർക്കീസ് കിഴക്കൊക്കെയുമുള്ള ഓർത്തഡോക്സ് സുറിയാനിസഭയുടെ പരമാദ്ധ്യക്ഷനും, കാതോലിക്കേറ്റ് പാത്രിയർക്കേറ്റിന്റെ അധികാരപരിധിക്കുള്ളിൽ പ്രവർത്തിക്കുന്ന മതപരമായ ഒരു കാര്യാലയവും ആണെങ്കിൽ, പാത്രിയർക്കേറ്റിന്റെ ആധിപത്യം കൂടുതൽ ശരിയായി മുമ്പുണ്ടായിരുന്ന ആധിപത്യം, ചോദ്യം ചെയ്യപ്പെട്ടിട്ടില്ലെന്നത് ശ്രദ്ധിക്കേണ്ടതുണ്ട്. പ്രവർത്തനരഹിതമായ കാതോലിക്കേറ്റ് പുനരുദ്ധരിക്കാനും, കാതോലിക്കായെ വാഴിക്കാനും, കാതോലിക്കേറ്റ് നിലനിറുത്താനും തുടരുന്നതിനും ആവശ്യമായ മറ്റ് ക്രമീകരണങ്ങൾ ചെയ്യാനും അന്ത്യോഖ്യാ പാത്രിയർക്കീസിനു പൂർണ അധികാരം ഉണ്ടെന്നതാണ് ഈ സ്ഥിതിയിൽ ന്യായമായി കൈക്കൊള്ളാവുന്ന ഒരേ ഒരു തീരുമാനം. A 13 (a) അക്കം, A 14 അക്കം എന്നീ കല്പനകളുടെ ഫലമായി ചെയ്തത് അതാണ്. കാതോലിക്കേറ്റ് പുനരുദ്ധരിക്കാനോ, A 14 അക്കത്തിൽ കാണു

Malankara Orthodox TV

ന്നപ്രകാരം കാതോലിക്കേറ്റിന്റെ ശാശ്വതീകരണത്തിന് വേണ്ട ഒരു പദ്ധതി ഏർപ്പെടുത്തുന്നതിനോ അന്ത്യോഖ്യാ പാത്രിയർക്കീസിന് അധികാരമില്ലെന്നു കാണിക്കുന്ന പ്രാമാണിക കാനോൻ രേഖകളൊന്നും ഞങ്ങളുടെ മുമ്പാകെ ഹാജരാക്കിയിട്ടില്ല. മപ്രിയാനായ്ക്കോ കാതോലിക്കായ്ക്കോ ആകാമെന്ന് വിരുദ്ധ കാനോൻ ഭാഷ്യങ്ങൾ അംഗീകരിക്കുന്നതായ അധികാരത്തിൽ കവിഞ്ഞ യാതൊരു അധികാരവും A 14 അക്കം കല്പനപ്രകാരം മലങ്കരയിലെ കാതോലിക്കായ്ക്ക് നൽകിയിട്ടില്ല.

കാതോലിക്കേറ്റിന്റെ സാധുതയ്ക്കെതിരായ രണ്ടാം ആക്രമണസരണി പാത്രിയർക്കീസ് എന്ന നിലയിലുള്ള അബ്ദുൽ മിശിഹായുടെ അധികാരത്തെ അടിസ്ഥാനമാക്കിയുള്ളതാണ്. അബ്ദുൽ മിശിഹാ പാത്രിയർക്കീസായി അവരോധിക്കപ്പെടുന്നത് അബ്ദുള്ളാ ദ്വിതീയൻ അവരോധിക്കപ്പെടുന്നതിനു മുമ്പാണെന്നതിൽ തർക്കമില്ല. ആ സമയത്ത് പാത്രിയർക്കീസ് കർത്തവ്യ നിർവ്വഹണം നടത്തിയിരുന്നത് തുർക്കിയുടെ അധികാരപ്രദേശത്തായിരുന്നു. അബ്ദുൽമിശിഹായെ പാത്രിയർക്കീസ് ആയി അംഗീകരിച്ചുകൊണ്ട് നേരത്തെ നൽകിയിരുന്ന ഫെർമാൻ തുർക്കി ഗവൺമെന്റ് പിൻവലിച്ചു. അനന്തരം അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് ആയി അവരോധിക്കപ്പെട്ടു.

വട്ടിപ്പണക്കേസിൽ ഒന്നാം പ്രതിക്ക് (പിന്നീട് വാദിയായി മാറ്റപ്പെട്ടു) എതിരായ കുറ്റാരോപണങ്ങളിലൊന്ന്, അദ്ദേഹം പാത്രിയർക്കീസ് അല്ലാതായിത്തീർന്ന അബ്ദുൽമിശിഹായെ പിന്തുണയ്ക്കുകയും അബ്ദുള്ളാ ദ്വിതീയന്റെ അധികാരത്തെ നിഷേധിക്കുകയും, അതുവഴി വിശ്വാസത്തിൽ ഇതരനാകുകയും, സഭാംഗം അല്ലാതാകുകയും ചെയ്തുവെന്നതായിരുന്നു. തിരുവിതാംകൂർ ഹൈക്കോടതിയുടെ ഫുൾബഞ്ച് XLV T.L.R. 116-ലെ വിധിയിൽ ഈ തർക്കവാദം ആത്യന്തികമായി തള്ളിക്കളഞ്ഞു. ഇപ്രകാരം ചെയ്യുന്നതിനു പാത്രിയർക്കീസ് എന്ന നിലയിൽ പ്രവർത്തിക്കാൻ അബ്ദുൽമിശിഹാ യോഗ്യനായിരുന്നോ എന്ന കാര്യം ഹൈക്കോടതിക്ക് പരിഗണിക്കേണ്ടതായി വന്നു.

തുർക്കി ഗവൺമെന്റ് ഫെർമാൻ പിൻവലിക്കുന്നതിന് മുമ്പായി അബ്ദുൽമിശിഹായെ സുന്നഹദോസ് നീക്കം ചെയ്യുകയോ, സ്ഥാനഭ്രഷ്ടനാക്കുകയോ ചെയ്തിരുന്നുവെന്നൊരു വാദം പാത്രിയർക്കീസ് കക്ഷിയ്ക്ക് ഉണ്ടായിരുന്നു. അപ്രകാരം സുന്നഹദോസ് അദ്ദേഹത്തെ നീക്കം ചെയ്തിരുന്നതായി തെളിയിക്കപ്പെട്ടിട്ടില്ലെന്ന് ഹൈക്കോടതി വ്യക്തമാക്കി. ഒരേസമയം രണ്ടു പാത്രിയർക്കീസുമാർ ഉണ്ടായിരിക്കുകയും, ആ സ്ഥിതിയിൽ ഒരാൾ ഭരിക്കുകയും, മറ്റേയാൾ നിഷ്ക്രിയനായിരിക്കുകയും ചെയ്യുകയെന്നതും കാനോന്റെ ഇരുഭാഷ്യങ്ങളിലും വിവക്ഷിച്ചിട്ടുണ്ടെന്നും ഹൈക്കോടതി ചൂണ്ടിക്കാട്ടി.

Malankara Orthodox TV

## ആത്മീയ കർമ്മങ്ങൾ ആകാം

"അബ്ദുൽ മിശിഹായ്ക്ക് നൽകിയിരുന്ന ഫെർമാൻ തുർക്കി ഗവൺമെന്റ് പിൻവലിച്ചെന്നും, അപ്രകാരമുള്ള പിൻവലിക്കൽ അതുകൊണ്ടു മാത്രമായി തികച്ചും ആത്മികമായ കർമ്മങ്ങൾ അദ്ദേഹം അനുഷ്ഠിക്കുന്നതിനു ബാധകമാകുന്നതല്ലെന്നും ഇരുകക്ഷികളും സമ്മതിച്ചിട്ടുള്ളതായാണ് കാണുന്നത്. .......... ഇതിനു പുറമേ, ഒന്നാം പ്രതി, പാത്രിയർക്കീസ് ആയി അംഗീകരിച്ച ആൾക്ക് അപ്രകാരം അംഗീകരിക്കപ്പെടുന്നതിനുള്ള അവകാശമൊന്നുമില്ലെന്ന് കോടതി മുമ്പാകെയുള്ള തെളിവുപ്രകാരം തീർച്ചപ്പെടുത്തുക അത്യന്തം വിഷമകരവുമാണ്. വിശ്വാസകാര്യങ്ങൾ സംബന്ധിച്ച തർക്കം എന്തുതന്നെയായാലും, ഒരേ സമയം രണ്ടു പാത്രിയർക്കീസുമാർ ഉണ്ടായിരിക്കാനുള്ള സാദ്ധ്യത ഇരു കാനോനുകളും അംഗീകരിക്കുന്നുണ്ട്. അവരിൽ ഒരാൾ നിഷ്ക്രിയനായിരിക്കണമെന്നതു ശരിയാണ്. എന്നാൽ ആ ആൾ മൂറോൻ കൂദാശ ചെയ്യുക, മെത്രാപ്പോലീത്താമാരെ വാഴിക്കുക തുടങ്ങിയ പ്രവൃത്തികൾ ചെയ്താൽ എന്തായിരിക്കും ഭവിക്കുകയെന്ന് അറിയാൻ മാർഗമൊന്നും ഇല്ല. ചീഫ് ജസ്റ്റീസ് ചാറ്റ്ഫീൽഡ് വിധിയിൽ അഭിപ്രായപ്പെട്ടു." ഏതായാലും ഒരു കാതോലിക്കായുടെ നിയമനം അതിൽ തന്നെ വിലക്കപ്പെട്ട ഒരു കാര്യമാണെന്നോ, അതിനുവേണ്ടി പ്രവർത്തിക്കുന്നതു സഭയോടുള്ള കൂറില്ലായ്മയുടെ ലക്ഷണമാണെന്നോ സമർത്ഥിക്കപ്പെട്ടിട്ടില്ല. A അക്കം കാനോനിലും, 18 അക്കം കാനോനിലും, നിഖ്യാ സുന്നഹദോസ് നിശ്ചയങ്ങൾ ചേർത്തിരിക്കുന്നതിൽ കിഴക്കിനു മെത്രാപ്പോലീത്താമാരെ വാഴിക്കാൻ പാത്രിയർക്കീസിനെപ്പോലെ അധികാരമുണ്ടായിരിക്കുന്ന കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തായ്ക്കുള്ള വ്യക്തമായ വ്യവസ്ഥയുണ്ട് എന്നും ചാറ്റ്ഫീൽഡ് പ്രസ്താവിച്ചു.

"അബ്ദുള്ളായും, അബ്ദുൽ മിശിഹായും അന്ത്യോഖ്യാ പാത്രിയർക്കീസുമാരാണെന്ന് അവകാശപ്പെട്ടപ്പോൾ, അബ്ദുള്ളയെ അപേക്ഷിച്ച് അബ്ദുൽ മിശിഹായെ ശരിയായ പാത്രിയർക്കീസായി അംഗീകരിച്ചു വെന്നതാണ് അദ്ദേഹം (ഒന്നാം പ്രതി) അങ്ങേയറ്റം ചെയ്തിട്ടുള്ളത്. ഇതിൽ തെറ്റു പറ്റിയിട്ടുണ്ടെങ്കിൽ അദ്ദേഹം ഒരു ആത്മിക കുറ്റം ചെയ്തിട്ടുണ്ട്. അതിന് അദ്ദേഹത്തിന്റെ ആത്മിക അധിപന്മാർക്ക് അദ്ദേഹത്തെ ശരിയായ നടപടികളിലൂടെ ശിക്ഷിക്കാവുന്നതാണ്, എന്നാൽ ഇക്കാര്യത്തിൽ ഈ കോടതിക്ക് യാതൊന്നും ചെയ്യാനില്ല." ജസ്റ്റീസ് പരമേശ്വരൻപിള്ള വിധിയിൽ അഭിപ്രായപ്പെട്ടു.

## ശരിയായ പാത്രിയർക്കീസ്

അബ്ദുൽമിശിഹാ പാത്രിയർക്കീസിനെ സുന്നഹദോസ് നീക്കം ചെയ്യു

Malankara Orthodox TV

കയോ, സ്ഥാനഭ്രഷ്ടനാക്കുകയോ ചെയ്തുവെന്നും, അങ്ങനെ അദ്ദേഹ ത്തിനു പാത്രിയർക്കീസിനുള്ള ആത്മികാധികാരങ്ങൾ നഷ്ടപ്പെട്ടുവെന്നും കാണിക്കുന്ന ഏതെങ്കിലും തെളിവ്, ഈ കേസിൽ ഹാജരായ അഭിഭാ ഷകർ ആരും ശ്രദ്ധയിൽകൊണ്ടുവന്നിട്ടില്ലെന്ന് ഞങ്ങൾ ആവർത്തിച്ചു വ്യക്തമാക്കിക്കൊള്ളട്ടെ. തുർക്കി ഗവൺമെന്റ് അബ്ദുൽമിശിഹായുടെ ഫെർമാൻ പിൻവലിച്ചുവെന്ന വസ്തുത അദ്ദേഹത്തിന്റെ ആത്മികനില യെയോ, പദവിയെയോ ബാധിക്കാനാവുന്നതല്ല. ഒരേസമയം രണ്ടു പാത്രി യർക്കീസുമാർ ഉണ്ടായിരിക്കാവുന്ന അവസ്ഥ കാനോനുകൾ തന്നെ സമ്മതിക്കുന്നുണ്ട്. ഒരാൾ ഭരിക്കുകയും, മറ്റേയാൾ നിഷ്ക്രിയനായിരി ക്കുകയും ചെയ്തുകൊണ്ടുവേണം ആ അവസ്ഥയ്ക്ക് പരിഹാരം കാണേ ണ്ടതെന്നാണ് കാനോനിൽ നിർദ്ദേശിച്ചിരിക്കുന്നത്, എതിരാളികളായ രണ്ടു പേരിൽ അബ്ദുൽമിശിഹാ ആയിരുന്നു സംശയരഹിതമായി ഒന്നാമൻ. ഇതിൽ കൂടുതലായി എന്തെങ്കിലുമില്ലാതെ അദ്ദേഹമായിരുന്നു നിഷ്ക്രി യനായിരിക്കേണ്ടിയിരുന്ന പാത്രിയർക്കീസ് എന്ന് സങ്കല്പിക്കാൻ ഞങ്ങ ൾക്ക് ആവുന്നതല്ല. അതുകൊണ്ട് A 13 (a), A 14 എന്നീ അക്കം കല്പന കൾ അബ്ദുൽ മിശിഹാ പുറപ്പെടുവിക്കുമ്പോൾ അദ്ദേഹം കാനോനിക മായി പാത്രിയർക്കീസ് അല്ലാതായിത്തീർന്നിരുന്നുവെന്ന് തെളിയിക്കപ്പെ ട്ടിട്ടില്ലെന്നു ഞങ്ങൾ തീരുമാനിക്കുന്നു. കാതോലിക്കേറ്റു പുനസ്ഥാപന ത്തിന്റെ സാധുതയെ ചോദ്യം ചെയ്യുന്നത് തീർച്ചയായും പരാജയപ്പെടു കയേയുള്ളു.

കാതോലിക്കേറ്റ് സ്ഥാപനം മൂലം മെത്രാപ്പോലീത്താമാരെ വാഴിക്കു ന്നതിനും, മൂറോൻ കൂദാശ ചെയ്യുന്നതിനും മറ്റുമുള്ള അധികാരങ്ങൾ പാത്രിയർക്കീസിന് നഷ്ടപ്പെടുകയും, അങ്ങനെ അദ്ദേഹത്തിന്റെ അധി കാരങ്ങൾ ന്യൂനീകരിക്കപ്പെട്ട് ശൂന്യാവസ്ഥയിലോളം എത്തുകയും ചെയ്തിട്ടുണ്ടോയെന്നതാണ് അടുത്ത പ്രശ്നം. കിഴക്കിന്റെ കാതോലി ക്കേറ്റ് മലങ്കരയിൽ പുനസ്ഥാപിക്കുന്നതിനും, മെത്രാപ്പോലീത്താമാരെ വാഴിക്കുകയും, മൂറോൻ കൂദാശ നിർവ്വഹിക്കുകയും ചെയ്യുന്നതിനുമുള്ള അധികാരത്തോടെ കാതോലിക്കായെ വാഴിക്കുന്നതിനും, അടിസ്ഥാനമായ A 13 (a), A 14 എന്നീ അക്കം കല്പനകളിലെ വ്യവസ്ഥകളെപ്പറ്റി അല്പം വിശദമായി ഞങ്ങൾ പരാമർശിച്ചു കഴിഞ്ഞു. ഈ അധികാരം മപ്രിയാ നായ്ക്ക് അല്ലെങ്കിൽ കിഴക്കിന്റെ കാതോലിക്കായ്ക്ക് ഉള്ളതായി ഇരു കാനോൻ ഭാഷ്യങ്ങളും അംഗീകരിക്കുന്നു. മെത്രാപ്പോലീത്താമാരെ വാഴി ക്കുന്നതിനും, മൂറോൻ കൂദാശ ചെയ്യുന്നതിനും പാത്രിയർക്കീസിനും മപ്രി യാനായ്ക്ക് അല്ലെങ്കിൽ കിഴക്കിന്റെ കാതോലിക്കായ്ക്കുമുള്ള അധികാരം കാനോനുകൾ അംഗീകരിക്കുന്നുണ്ട്. ഈ ശ്രേഷ്ഠ സ്ഥാനീയരിൽ ആരു ടെയെങ്കിലും അധികാരം ഇതരന്റെ അധികാരത്തിന് വിധേയമാണെന്ന്

Malankara Orthodox TV

കാനോൻ ഭാഷ്യങ്ങളിൽ ഒന്നിലും പറഞ്ഞിട്ടില്ല.

കാതോലിക്കായ്ക്ക് മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും, മൂറോൻ കൂദാശ ചെയ്യുന്നതിനും അധികാരം നൽകിക്കൊണ്ട് കാതോലിക്കേറ്റ് പുനസ്ഥാപിച്ചപ്പോൾ പാത്രിയർക്കീസിന്റെ നേരത്തെയുള്ള അധികാരങ്ങൾ എടുത്തുകളയാനോ, ഉപേക്ഷിക്കാനോ ഉദ്ദേശിക്കപ്പെട്ടിരുന്നെന്ന് കാണിക്കുന്ന യാതൊന്നും വിരുദ്ധ കാനോൻ ഭാഷ്യങ്ങളിലോ, A 13 (a), A 14 എന്നീ അക്കം കല്പനകളിലോ ഇല്ല. പാത്രിയർക്കീസിന്റെ നേരത്തെയുള്ള അധികാരങ്ങളുടെ വ്യാപ്തിയെപ്പറ്റി തർക്കമൊന്നുമില്ല.

അന്നത്തെ കൊച്ചി റോയൽ അപ്പീൽകോടതിയിലെ കേസിൽ (B 110 അക്കം) അന്നത്തെ കൊച്ചി അപ്പീൽ (ഫൈനൽ) കോടതി അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കരയിലെ സഭയുടെ പരമോന്നത വൈദിക മേലദ്ധ്യക്ഷനാണെന്നാണ് വിധിച്ചത്. പ്രസ്തുത കേസ് തീർച്ചയായും ഒരു പ്രാതിനിധ്യ വ്യവഹാരമായിരുന്നില്ല.

ഈ അപ്പീലിന് അടിസ്ഥാനമായ വിധിയിൽ സിംഗിൾ ജഡ്ജി വ്യക്തമാക്കിയിട്ടുള്ളതുപോലെ, ഇരുകക്ഷികളും തിരുവിതാംകൂർ റോയൽ അപ്പീൽ (ഫൈനൽ) കോടതിയുടെ വിധി (B 74 അക്കം) അംഗീകരിച്ചിട്ടുള്ളതാണ്. “പ്രാദേശിക സഭയുടെ ആത്മിക കാര്യങ്ങളുടെ ഭരണത്തിനും, പള്ളികളിൽ മാമോദീസാ തുടങ്ങിയ ആവശ്യങ്ങൾക്ക് ഉപയോഗിക്കേണ്ട മൂറോൻ അയച്ചുകൊടുക്കുന്നതിനും, സഭയുടെ ആത്മീകഭരണത്തിൽ പൊതുവായ മേൽനോട്ടം വഹിക്കുന്നതിനും അന്ത്യോഖ്യാ സിംഹാസനത്തിന് തിരുവിതാംകൂറിലെ സുറിയാനിസഭയുടെ മേലുള്ള വൈദികപരമായ പരമാധികാരം എക്കാലവും യാക്കോബായ സുറിയാനി സഭയും അവരുടെ മെത്രാപ്പോലീത്താമാരും അംഗീകരിക്കുകയും, സമ്മതിക്കുകയും ചെയ്തുപോന്നിട്ടുള്ളതാണ്” എന്ന് B 74 അക്കം വിധിയിൽ പറയുന്നു. ഇതിനെ ആരും ചോദ്യം ചെയ്തിട്ടില്ലെന്നും, പാത്രിയർക്കീസിന്റെ അധികാരം മലങ്കരസഭയുടെ ലൗകികഭരണത്തിന് ഒരിക്കലും ബാധകമായിരുന്നില്ലെന്നും കോടതി വ്യക്തമാക്കി. മലങ്കരസഭയുടെ ആത്മീക ഭരണത്തിന്മേൽ പാത്രിയർക്കീസിനു പൊതുവായ മേൽനോട്ടാധികാരം ഉള്ളതായി അംഗീകരിക്കപ്പെട്ടിരുന്നതായാണു കാണുന്നത്. ഈ അധികാരം A 13 (a), A 14 എന്നീ അക്കം കല്പനകൾ സ്പഷ്ടമായോ, ആവശ്യമായ വിവക്ഷയിലൂടെയോ എടുത്തുകളഞ്ഞിട്ടില്ല.

### കാതോലിക്കായ്ക്കും അധികാരമുണ്ട്

സമാന അധികാരങ്ങളോടുകൂടിയ രണ്ട് അധികാരികളുടെ സഹവർത്തിത്വം നിഖ്യാ സുന്നഹദോസിന്റെയോ, അബ്ദുൽ മിശിഹാ പാത്രിയർക്കീസിന്റെയോ ഭാവനയിൽ ഉണ്ടാകുമായിരുന്നില്ലെന്നും, ദ്വിത്വാധികാ

Malankara Orthodox TV

രത്തെ പ്രോത്സാഹിപ്പിച്ചുകൂടെന്നും നരിമാൻ വാദിക്കുന്നു. മൂറോൻ കൂദാശയെ സംബന്ധിച്ചിടത്തോളം കാനോൻ നിയമങ്ങൾ പാത്രിയർക്കീസിനും, അതുപോലെതന്നെ കാതോലിക്കായ്ക്കും അതിന് അനുമതി നൽകുന്നുണ്ട്. അതിനുള്ള കാതോലിക്കായുടെ അധികാരം A 14 അക്കത്തിൽ ആവർത്തിച്ചു വ്യക്തമാക്കിയിട്ടുള്ളതാണ്. മൂറോൻ കൂദാശ ചെയ്യുന്നതിനുള്ള രണ്ട് ആത്മീകശ്രേഷ്ഠസ്ഥാനികളുടെ അധികാരം കാനോനുകൾ അംഗീകരിക്കുന്നപക്ഷം, ദ്വിത്വാധികാരം സൃഷ്ടിക്കപ്പെടുമെന്നതിനാൽ, A 14 അക്കം തെറ്റായതാണെന്ന് ഈ ഘട്ടത്തിൽ വാദിക്കുന്നത് നിഷ്ഫലമായിരിക്കും. ദ്വിത്വാവസ്ഥ (ഒരേ സ്ഥാനത്ത് രണ്ട് ആത്മീക ശ്രേഷ്ഠസ്ഥാനികളുള്ള അവസ്ഥ) എന്നും നിലനിന്നിരുന്നു. അത് അബ്ദുൽ മിശിഹാ സൃഷ്ടിച്ച ഒരു പ്രതിഭാസമായിരുന്നില്ല. മൂറോൻ കൂദാശ ചെയ്യുന്നതിന് രണ്ടുപേർക്ക് അധികാരം എന്നതിനെ അനഭിലഷണീയമായ ഒരു കാര്യമായി പരിഗണിക്കാവുന്നതല്ല. മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനുള്ള ദ്വിത്വാധികാരം കുഴപ്പങ്ങൾക്ക് വഴിതെളിക്കുമെന്ന് ഒരുവനു ഭാവനയിൽ കാണാൻ ഒരുപക്ഷേ കഴിഞ്ഞേക്കാം. ശ്രേഷ്ഠസ്ഥാനികൾ രണ്ടുപേരും വിവേചനരഹിതമായി മെത്രാപ്പോലീത്താമാരെ വാഴിക്കുന്നപക്ഷം എന്തായിരിക്കും സംഭവിക്കുകയെന്ന് ചോദിച്ചേക്കാം.

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം അത്തരമൊരു സംഭാവ്യത ഉണ്ടാകാനാവുന്നതല്ല. സമുദായത്തെ ആകെ പ്രതിനിധാനം ചെയ്യുന്ന മുളന്തുരുത്തി സുന്നഹദോസ്, സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്ന പേരിൽ ഒരു സംഘടന രൂപവല്ക്കരിക്കുന്നതിനും ആ സംഘടനയ്ക്ക് സഭയുടെയും, സമുദായത്തിന്റെയും എല്ലാ കാര്യങ്ങളിലും പൂർണ്ണ ഉത്തരവാദിത്വവും ഭരണച്ചുമതലയുമുള്ള ഒരു മുഖ്യ കമ്മിറ്റി ഉണ്ടായിരിക്കുന്നതിനും തീരുമാനിച്ചു. മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനുള്ള പാത്രിയർക്കീസിന്റെ അധികാരത്തെ സംബന്ധിക്കുന്ന പ്രശ്നം നേരത്തെ പരാമർശിക്കപ്പെട്ട വ്യവഹാരങ്ങളിൽ പരിഗണനയ്ക്ക് വരുകയുണ്ടായി. മലങ്കരസഭയുടെ ആത്മീകവും ലൗകികവുമായ ഭരണത്തിന് അവകാശിയാകുന്നതിന് മലങ്കര മെത്രാപ്പോലീത്താ തദ്ദേശീയനായിരിക്കണമെന്നും, അദ്ദേഹം പാത്രിയർക്കീസിനാലോ, യഥാവിധി അധികാരപ്പെടുത്തിയ പ്രതിനിധിയാലോ മെത്രാപ്പോലീത്താ ആയി വാഴിക്കപ്പെട്ടിരിക്കണമെന്നും, ജനങ്ങൾ അദ്ദേഹത്തെ തങ്ങളുടെ മെത്രാപ്പോലീത്താ ആയി സ്വീകരിച്ചിരിക്കണമെന്നും തിരുവിതാംകൂർ റോയൽ അപ്പീൽ (ഫൈനൽ) കോടതി വിധിച്ചു. പിന്നീടുണ്ടായിട്ടുള്ള എല്ലാ വിധികളിലും ഈ ആശയം ആവർത്തിച്ചിട്ടുണ്ട്.

മുളന്തുരുത്തി സുന്നഹദോസ് തീരുമാനത്തിന്റെ വെളിച്ചത്തിൽ മലങ്കരസമുദായത്തിന്റെ അംഗീകാരമെന്നാൽ സമുദായത്തിന്റെ പ്രതിനിധി

Malankara Orthodox TV

സമിതിയായ മലങ്കര അസോസിയേഷനിൽ കൂടിയുള്ള സ്വീകാര്യമെന്നാണ് അർത്ഥമാക്കുന്നതെന്നു മനസിലാക്കേണ്ടതുണ്ട്. അതുകൊണ്ട് സമുദായത്തിന്, അതായത് അസോസിയേഷനു സ്വീകാര്യനല്ലാത്ത ഒരാളെ ഒരു പാത്രിയർക്കീസിനും മെത്രാപ്പോലീത്തായായി വാഴിക്കാനാവുന്നതല്ല. ഈ അപ്രാപ്തി കാതോലിക്കായ്ക്കും ബാധകമായിരിക്കും. അതിനാൽ മലങ്കരയുടെയോ, ഒരു ഭദ്രാസനത്തിന്റെയോ മെത്രാപ്പോലീത്തായായി രണ്ടു വ്യത്യസ്ത വ്യക്തികളെ ഈ ശ്രേഷ്ഠസ്ഥാനികൾ വാഴിക്കുന്ന പ്രശ്നമേയില്ല. കാരണം, സമുദായമോ അസോസിയേഷനോ ഈ സ്ഥാനത്തേക്ക് ഒരാളെയല്ലാതെ രണ്ടുപേരെ അംഗീകരിക്കുന്നതല്ല. എന്തായാലും പാത്രിയർക്കീസിന് മലങ്കരസഭയുടെമേൽ സജീവമായ ആത്മീകപരമാധികാരം ഉള്ളതായി പരിഗണിക്കാവുന്നതല്ല.

കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെ ഫലമായി പാത്രിയർക്കീസിന്റെ അധികാരം ശൂന്യാവസ്ഥയിലോളം എത്തിയതായും നരിമാൻ വാദിച്ചിരിക്കുന്നു. ഇതിലേയ്ക്ക് സമുദായക്കേസിലെ സുപ്രീംകോടതി വിധിയുടെ (AIR 1959 S.C. 31) 32-ാം ഖണ്ഡികയിലെ അഭിപ്രായങ്ങളെയാണ് അദ്ദേഹം ആശ്രയിക്കുന്നത്. വട്ടിപ്പണക്കേസിൽ ഇപ്രകാരം തീരുമാനിച്ചിട്ടുള്ളതായാണ് സുപ്രീംകോടതി അഭിപ്രായപ്പെട്ടിരിക്കുന്നത്: "അബ്ദുള്ളാ ദ്വിതീയനെ നിരാകരിച്ചതോ, പാത്രിയർക്കീസ് അല്ലാതായിത്തീർന്ന അബ്ദുൽ മിശിഹായെ സ്വീകരിച്ചതോ, മുൻപറഞ്ഞ അധികാരങ്ങളോടുകൂടിയ കാതോലിക്കേറ്റിനെ അംഗീകരിച്ചതോ, പാത്രിയർക്കീസിന്റെ അധികാരം ശൂന്യാവസ്ഥയിൽ എത്തുവോളം ന്യൂനീകരിച്ചതോ വേദവിപരീതമോ പുതിയ ഒരു സഭ സ്ഥാപിച്ചുകൊണ്ട് സ്വയമേവ പിരിഞ്ഞ് പോയതിനു തുല്യമോ ആകുന്നില്ല. അതാണ് സ്ഥിതിയെന്നിരിക്കെ, ഇപ്പോഴത്തെ കേസിൽ ആ വാദങ്ങൾ വീണ്ടും ഉന്നയിക്കാവുന്നതല്ല."

സുപ്രീംകോടതിയുടെ അഭിപ്രായത്തിൽ, കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെ ഫലമായി പാത്രിയർക്കീസിന്റെ അധികാരം ശൂന്യാവസ്ഥയിലെത്തുവോളം ന്യൂനീകരിക്കപ്പെട്ടിട്ടുണ്ടെന്ന് വട്ടിപ്പണക്കേസിൽ യഥാർത്ഥത്തിൽ തീരുമാനിച്ചിട്ടുള്ളതായി ഇതുകൊണ്ട് അർത്ഥമാകുന്നില്ല. പാത്രിയർക്കീസിന്റെ അധികാരം, ശുന്യാവസ്ഥയെന്നൊന്നുണ്ടെങ്കിൽ അതിൽ എത്തുവോളം ന്യൂനീകരിച്ചതു വേദവിപരീതത്തിനോ, കാതോലിക്കാകക്ഷി സഭയ്ക്ക് ഇതരരായിത്തീരുകയോ, സഭയ്ക്ക് പുറത്തുപോകുകയോ ചെയ്യുന്നതിനോ കാരണമാകുകയില്ലെന്ന് വട്ടിപ്പണക്കേസിൽ തീരുമാനിച്ചിട്ടുള്ളതായി വ്യക്തമാക്കുക മാത്രമാണ് ആ കേസിൽ ജഡ്ജിമാർ ചെയ്തിട്ടുള്ളത്. വട്ടിപ്പണക്കേസിന്റെ അവസാനവിധി (XLV T.L.R. 116) വായിച്ചാൽ ഇക്കാര്യം വ്യക്തമാകും. പാത്രിയർക്കീസിന് തന്റെ എല്ലാ അധികാരങ്ങളും നഷ്ടപ്പെട്ടെന്ന് ആ കേസിൽ വാദമുണ്ടായിട്ടില്ല.

## സഭയ്ക്കു ലഭിച്ച വരം

വിധിയുടെ 186-ാം പേജിൽ 34-ാം ഖണ്ഡികയിൽ മാത്രമാണ് 'ശൂന്യാവസ്ഥാ ഘട്ടം' എന്ന പദങ്ങൾ ഉപയോഗിച്ചിട്ടുള്ളതായി ഞങ്ങൾ കണ്ടത്. ഞങ്ങൾ ആ ഭാഗം ഉദ്ധരിക്കുന്നു: 'അവസാനത്തെ ഈ നടപടി (അബ്ദുൽ മിശിഹാ കാതോലിക്കേറ്റ് സ്ഥാപിച്ചത്) മൂലം സഭ ചിരകാലം അഭിലഷിച്ചിരുന്നതും, മുൻ പാത്രിയർക്കീസുമാർ നിരാകരിച്ചതുമായ ഒരു വരമാണ് സഭയ്ക്കു ലഭിച്ചത്. മെത്രാപ്പോലീത്താമാരെ വാഴിക്കാനും മൂറോൻ കൂദാശ ചെയ്യുന്നതിനും കഴിയുന്ന സ്വദേശീയനായ ഒരു മഹാപുരോഹിതശ്രേഷ്ഠൻ ഭാവിയിൽ ഉണ്ടാകുമെന്നും, അങ്ങനെ ഇക്കാര്യങ്ങൾക്ക് സിറിയായെ ആശ്രയിക്കുന്നതു മൂലമുളവാകുന്ന ചെലവും അസൗകര്യവും ഒഴിവാക്കപ്പെടുമെന്നുമുള്ളതാണ് ആ വരം. മലങ്കരയിൽ ഇടപെടാൻ പാത്രിയർക്കീസിന് സാധാരണഗതിയിൽ അവസരമുണ്ടാകുകയില്ലെന്നതിനാൽ, ഈ സഭയും അന്ത്യോഖ്യാ സിംഹാസനവും തമ്മിലുള്ള ബന്ധം മിക്കവാറും ശൂന്യാവസ്ഥാ ഘട്ടത്തോളം എത്തത്തക്ക വിധം ദുർബലമായിട്ടുണ്ടെന്നും ഇതേസമയം വാദിക്കപ്പെട്ടു.'

ചീഫ് ജസ്റ്റീസ് ചാറ്റ് ഫീൽഡ് ഈ വാദത്തെപ്പറ്റി പരാമർശിച്ചിട്ടുണ്ടെങ്കിലും, ഇതിന്റെ സാധുത പരിഗണിക്കുകയും ഇതേപ്പറ്റി എന്തെങ്കിലും അഭിപ്രായപ്രകടനം നടത്തുകയും ചെയ്തിട്ടില്ല. അതുകൊണ്ട് കാതോലിക്കേറ്റിന്റെ പുനസ്ഥാപനം മൂലം പാത്രിയർക്കീസിന്റെ അധികാരം ശൂന്യാവസ്ഥയിലെത്തുവോളം ന്യൂനീകരിക്കപ്പെട്ടതായി മുൻകേസിൽ എന്തെങ്കിലും തീരുമാനമുണ്ടായെന്നു സമ്മതിക്കുക സാദ്ധ്യമല്ല.

വട്ടിപ്പണക്കേസ് വിധിയും സമുദായക്കേസിലെ സുപ്രീംകോടതി വിധിയും മൂലം, കാതോലിക്കേറ്റ് പുനസ്ഥാപനത്തിന്റെയും, പാത്രിയർക്കീസിന്റെ അധികാരം ശൂന്യാവസ്ഥയിലെത്തുവോളം ന്യൂനീകരിക്കപ്പെട്ടതിന്റെയും സാധുതയെക്കുറിച്ച് തർക്കിക്കുവാൻ പാത്രിയർക്കീസ് കക്ഷിക്കു നിയമതടസ്സ ദോഷമുണ്ടെന്നും വാദിക്കപ്പെടുന്നുണ്ട്. കാതോലിക്കേറ്റ് പുനസ്ഥാപനത്തിന്റെയും, പാത്രിയർക്കീസിന്റെ അധികാരം ശൂന്യാവസ്ഥയിലെത്തുവോളം ന്യൂനീകരിക്കപ്പെട്ടതിന്റെയും സാധുതയെപ്പറ്റി, ഈ കേസുകളിലേതിലെങ്കിലും തീരുമാനമുണ്ടായിട്ടുണ്ടെന്നതിനോട് യോജിക്കാൻ ഞങ്ങൾക്കു കഴിയുന്നില്ല. നിയമതടസ്സവാദം സിംഗിൾ ജഡ്ജി നിരാകരിച്ചു. അദ്ദേഹത്തിന്റെ അഭിപ്രായത്തോടു ഞങ്ങൾ യോജിക്കുന്നു.

സമുദായക്കേസിൽ പാത്രിയർക്കീസ് കക്ഷി, കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ സാധുതയെ ചോദ്യം ചെയ്തിരിക്കാവുന്നതും, ചോദ്യം ചെയ്തിരിക്കേണ്ടതുമാണെന്ന് നരിമാൻ സമർത്ഥിച്ചു. എന്നാൽ അപ്രകാരം ചോദ്യം ചെയ്തിട്ടില്ലാത്തതിനാൽ, അവർക്ക് ഇപ്പോൾ ചോദ്യം ചെയ്യുന്ന

Malankara Orthodox TV

തിന് സിവിൽ നടപടിനിയമം 11-ാം വകുപ്പിന്റെ ആറാം വിശദീകരണം പ്രകാരം സാങ്കേതിക നിയമതടസ്സദോഷമുണ്ടെന്നും അദ്ദേഹം തർക്കിച്ചു.

പാത്രിയർക്കീസ് കക്ഷിയിലെ മെത്രാപ്പോലീത്തൻ ട്രസ്റ്റിയെന്നും, കൂട്ടുട്രസ്റ്റിമാരെന്നും അവകാശപ്പെടുന്നവരാണ് കാതോലിക്കാ-മലങ്കരമെത്രാപ്പോലീത്തായ്ക്കും (മെത്രാപ്പോലീത്തൻട്രസ്റ്റി) അദ്ദേഹത്തിന്റെ കൂട്ടുട്രസ്റ്റിമാർക്കും മറ്റും എതിരായി സമുദായക്കേസ് ഫയൽ ചെയ്തത്. താഴെപ്പറയുന്ന ആവശ്യങ്ങൾ അനുവദിച്ചുകിട്ടണമെന്ന് വാദികൾ അപേക്ഷിച്ചു:- മലങ്കരസഭയുടെ പൊതുവകയായ അന്യായ സ്വത്തുക്കളുടെ ഭരണത്തിന് അവകാശപ്പെട്ടവർ ഒന്നാം വാദിയായ നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തായും നിയമാനുസൃത കൂട്ടുട്രസ്റ്റിമാരുമാണെന്നു പ്രഖ്യാപിക്കണം. ഒന്നു മുതൽ മൂന്നു വരെ പ്രതികളെ കപടവാദക്കാരും, കയ്യേറ്റക്കാരും, അന്യായസ്വത്തുക്കൾ അന്യായമായി കൈവശം വച്ചിരിക്കുന്നവരുമായി പ്രഖ്യാപിക്കണം. കണക്കുകൾ ഹാജരാക്കാനും, സ്വത്തുക്കൾ വച്ചൊഴിയാനും അവരെ നിർബന്ധിതരാക്കണം. കാതോലിക്കായോ മലങ്കര മെത്രാപ്പോലീത്തായോ എന്ന നിലയിൽ പ്രവർത്തിക്കുന്നതിൽ നിന്ന് ഒന്നാം പ്രതിയെയും, കൂട്ടുട്രസ്റ്റികൾ എന്ന നിലയിൽ പ്രവർത്തിക്കുന്നതിൽ നിന്ന് രണ്ടും മൂന്നും പ്രതികളേയും, ഇൻജംക്ഷൻ ഉത്തരവു മുഖേന തടയണം.

**കരിങ്ങാശ്രയോഗം അസാധു**

സുപ്രീംകോടതി, സമുദായക്കേസിലെ ആത്യന്തിക വിധിയുടെ (A.I.R. 1956 S.C. 31) ഇരുപതാം ഖണ്ഡികയിൽ അഭിപ്രായപ്പെട്ടിട്ടുള്ളതുപോലെ, വാദികൾക്കു വിജയിക്കണമെങ്കിൽ അത് അവരുടെ അവകാശത്തെളിവുകളുടെ ബലത്തിലായിരിക്കണം. വാദികൾ ട്രസ്റ്റിസ്ഥാനത്തിനുള്ള അവകാശത്തിന് അടിസ്ഥാനമാക്കിയത് 22-8-1934-ൽ കരിങ്ങാശ്രയിൽ ചേർന്ന യോഗത്തിൽ നടന്ന തങ്ങളുടെ തെരഞ്ഞെടുപ്പിനെയാണ്.

എതിർ കക്ഷിയിലെ അംഗങ്ങൾക്കു നോട്ടീസ് നൽകാതെയാണ് ആ യോഗം ചേർന്നതെന്നതിനാൽ അത് സാധുവായ യോഗം ആകുകയില്ലെന്നും, അതിനാൽ വാദികളുടെ തെരഞ്ഞെടുപ്പും സാധുവല്ലെന്നും, ഒഴിപ്പിക്കൽ സ്വഭാവമുള്ള കേസ് ഉടമസ്ഥാവകാശത്തെളിവിന്റെ അഭാവത്തിൽ പരാജയപ്പെടുമെന്നും സുപ്രീംകോടതി അഭിപ്രായപ്പെട്ടു. കാതോലിക്കാ കക്ഷിക്കാർ അതുകൊണ്ട് തന്നെ വേദവിപരീതികളോ സഭയ്ക്ക് ഇതരരോ സഭയ്ക്കു വെളിയിൽ പോയവരോ ആയിത്തീർന്നതിനാൽ, യോഗത്തിൽ നിന്ന് ആ കക്ഷിയിലെ അംഗങ്ങളെ ഒഴിവാക്കിയത് നീതിവൽക്കരിക്കത്തക്കതാണെന്നു സുപ്രീംകോടതി മുമ്പാകെ വാദിക്കപ്പെടുകയും ചെയ്തു. കാതോലിക്കാകക്ഷിയുടെ മേൽ ആരോപിക്കപ്പെട്ട

Malankara Orthodox TV

വിവിധ പ്രവൃത്തികൾ മൂലം ഇത്തരം ഭവിഷ്യത്തുകൾ താനേ ഉണ്ടാകയില്ലെന്ന കാരണത്തിന്മേൽ സുപ്രീംകോടതി പ്രസ്തുത തർക്കവാദം നിരാകരിച്ചു. അബ്ദുൽ മിശിഹായാൽ സ്ഥാപിതമായ കാതോലിക്കേറ്റിനെ അംഗീകരിച്ചത് ഒരു പുതിയ സഭാസ്ഥാപനത്തിന് ഇടയാക്കിയെന്നും, പ്രതികൾ വേദവിപരീതികളായി തീർന്നെന്നും വട്ടിപ്പണക്കേസിൽ ഫുൾ ബഞ്ച് മുമ്പാകെ ഉന്നയിക്കപ്പെട്ട തർക്ക വാദത്തെയും, കോടതി ആ വാദം തള്ളിയതിനെയും സുപ്രീംകോടതി പരാമർശിച്ചു.

കാതോലിക്കേറ്റ് വൈദികപരമായ ഒരു സ്ഥാനമോ, പദവിയോ ആണ്. അതിന് മലങ്കര സഭാസ്വത്തുക്കളുടെ ഭരണവുമായി യാതൊരു ബന്ധവുമില്ല. സമുദായക്കേസിലെ മുഖ്യമായ തർക്കം വിരുദ്ധ അവകാശവാദികളിൽ ട്രസ്റ്റികളാകാൻ അർഹർ ആര് എന്ന പ്രശ്നത്തെ സംബന്ധിക്കുന്നതായിരുന്നു. കാതോലിക്കാ കക്ഷി അവരുടെ ചില പ്രവൃത്തികൾ മൂലം വേദവിപരീതികളാകുകയോ, സഭയ്ക്കു പുറത്തു പോകുകയോ പുതിയ ഒരു സഭ സ്ഥാപിക്കുകയോ ചെയ്തിട്ടുണ്ടെന്നതാണ് വാദങ്ങളിലൊന്ന്. ഇതിനെതിരായാണ് തീരുമാനിക്കപ്പെട്ടത്. കാതോലിക്കേറ്റ് സ്ഥാപനം അസാധുവായിരുന്നോ, ആണെങ്കിൽ അതിന്റെ അനന്തരഫലങ്ങൾ എന്തൊക്കെ, എന്നീ കാര്യങ്ങൾക്ക് സമുദായക്കേസിൽ എന്തെങ്കിലും പ്രസക്തി ഉണ്ടായിരുന്നില്ല. കേസിന്റെ സ്വഭാവം പരിഗണിക്കുമ്പോൾ, മുൻ കേസിൽ ഈ വാദങ്ങൾ ഉന്നയിക്കേണ്ടതായിരുന്നുവെന്ന് പറയാവുന്നതല്ല. അതുകൊണ്ട് കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ സാധുതയെ ചോദ്യം ചെയ്യുന്നതിന് സാങ്കേതിക നിയമതടസ്സദോഷമുണ്ടെന്ന തർക്കവാദം ഞങ്ങൾ തള്ളിക്കളയുന്നു.

### കാതോലിക്കേറ്റ് സാധു

നാലു മുതൽ ആറുവരെ പോയിന്റുകളെ സംബന്ധിച്ചിടത്തോളം ഞങ്ങൾ ഇപ്രകാരം തീരുമാനിക്കുന്നു:- A 14 അക്കം കല്പന അനുസരിച്ചും, അതിൽ പറയുന്ന അധികാരങ്ങളോടുകൂടിയും, സ്ഥാപിക്കപ്പെട്ടിട്ടുള്ള കാതോലിക്കേറ്റ് സാധുവും മലങ്കരസഭയ്ക്ക് ബന്ധിതവുമാണ്. കാതോലിക്കേറ്റ് സ്ഥാപിച്ചതോടെ മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനോ, മൂറോൻ കൂദാശ ചെയ്യുന്നതിനോ, അംഗീകൃതമായ മറ്റെന്തെങ്കിലും ആത്മികാധികാരം നടത്തുന്നതിനോ ഉള്ള അവകാശങ്ങൾ പാത്രിയർക്കീസിന് ഇല്ലാതാകുന്നില്ല. മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനുള്ള അധികാരം അസോസിയേഷനിലൂടെയുള്ള മലങ്കര സമുദായത്തിന്റെ അംഗീകാരത്തിനു വിധേയമായിരിക്കണമെന്നു മാത്രമേയുള്ളു. കാതോലിക്കേറ്റ് സ്ഥാപനം മൂലം പാത്രിയർക്കീസിന്റെ അധികാരങ്ങൾ ശൂന്യാവസ്ഥയിൽ എത്തുവോളം ന്യൂനീകരിക്കപ്പെട്ടിട്ടില്ല. എന്നിരുന്നാലും

Malankara Orthodox TV

പാത്രിയർക്കീസിനു സജീവ ആത്മിക മേധാവിത്വം ഉള്ളതായി കരുതാനാവില്ല.

**പോയിന്റുകൾ 7-15**

(7) യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് സുപ്രീംകോടതി വിധിക്കുശേഷമുള്ള തന്റെ നടപടി മൂലം, അബ്ദുൽ മിശിഹാ 1912-ൽ സ്ഥാപിച്ച കാതോലിക്കേറ്റും, പാത്രിയർക്കീസും കാതോലിക്കായും തമ്മിലുള്ള ബന്ധവും കാതോലിക്കായുടെ പിൻഗാമിയുടെ നിയമന കാര്യവും വ്യവസ്ഥ ചെയ്യുന്ന മലങ്കരസഭാ ഭരണഘടനയും അംഗീകരിച്ചിട്ടുണ്ടോ?

(8) മലങ്കരസഭ മുഖ്യമായും എപ്പിസ്കോപ്പൽ സ്വഭാവത്തോടുകൂടിയതാണോ?

(9) ഇടവകപ്പള്ളികൾ മലങ്കരസഭയുടെ ഘടകങ്ങളാണോ അതോ, മലങ്കരസഭയുടെ നിയമാനുസൃത എപ്പിസ്കോപ്പൽ ഭരണ കർത്തൃനിരയുടെ അധികാരത്തിൽ നിന്ന് സ്വതന്ത്രമായതും സ്വയംഭരണാധികാരാവകാശത്തോടു കൂടിയതുമായ യൂണിറ്റുകളാണോ?

(10) ഭേദഗതി ചെയ്യപ്പെട്ട നിലയിലുള്ള 1934-ലെ സഭാ ഭരണഘടന, ഭദ്രാസനങ്ങളും ഇടവകപ്പള്ളികളും ഇടവകാംഗങ്ങളും അടക്കം മലങ്കര സഭയ്ക്ക് ആകമാനം ബന്ധിതമല്ലെന്ന വാദത്തിനു കാലഹരണദോഷമുണ്ടോ? അതോ കേസിൽ സാധുവായ ന്യായസമർത്ഥനമെന്ന നിലയിൽ അത് ഉന്നയിക്കാമോ?

(11) മലങ്കര അസോസിയേഷൻ അതിന്റെ തീരുമാനങ്ങളും നടപടികളുംകൊണ്ട്, സമുദായത്തെയാകെയും എല്ലാ പള്ളികളെയും ബന്ധിക്കാൻ അവകാശമുള്ള ഒരു പ്രാതിനിധ്യ സമിതിയാണോ? പാത്രിയർക്കീസ് കക്ഷിയുടെ മറിച്ചുള്ള തർക്കവാദത്തിന് സമുദായക്കേസ് വിധിമൂലം നിയമതടസ്സദോഷം ഉണ്ടോ?

(12) മലങ്കര അസോസിയേഷൻ 26-12-1934-ലെ യോഗത്തിൽ അംഗീകരിച്ച A 2 അക്കം ഭരണഘടന സാധുവും, മലങ്കര സഭയ്ക്ക് ആകമാനം ബന്ധിതവുമാണോ? പ്രസ്തുത ഭരണഘടന സാധുവല്ലെന്നും അത് ഭദ്രാസനങ്ങൾക്കും, ഇടവകപ്പള്ളികൾക്കും, സ്ഥാപനങ്ങൾക്കും, അംഗങ്ങൾക്കും അടക്കം മലങ്കരസഭയ്ക്ക് ആകമാനം ബന്ധിതമല്ലെന്നുമുള്ള പ്രതികളുടെ തർക്കവാദത്തിന്, സമുദായക്കേസിലെ വിധിമൂലം നിയമതടസ്സദോഷവും സാങ്കേതിക നിയമതടസ്സദോഷവും ഉണ്ടോ?

(13) സമുദായത്തെയും, ഇടവകപ്പള്ളികളെയും സംബന്ധിക്കുന്ന നിയമങ്ങളും ചട്ടങ്ങളും ഉണ്ടാക്കുന്നതിനും, അവ ഭേദഗതി ചെയ്യുന്നതിനു

Malankara Orthodox TV

മുള്ള വ്യക്തമായ അധികാരം മലങ്കര അസോസിയേഷനു നൽകുന്ന തായി വാദിക്കപ്പെടുന്ന മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങൾ പരി ഗണിക്കുമ്പോൾ, 1934-ലെ ഭരണഘടന സ്വീകരിച്ചത് ഏതെങ്കിലും വിധ ത്തിൽ നിയമവിരുദ്ധമോ, അസാധുവോ, ഇടവകപ്പള്ളികൾക്ക് എന്തെ ങ്കിലും സ്വയംഭരണാവകാശമുണ്ടെങ്കിൽ അതിന് ഹാനികരമോ ആവുമോ?

(14) സുപ്രീംകോടതി വിധിക്കുശേഷമുള്ള തങ്ങളുടെ നടപടികളുടെ വെളിച്ചത്തിൽ, 1934-ലെ ഭരണഘടനയ്ക്കു വരുത്തിയ ഭേദഗതികളെ ചോദ്യം ചെയ്യാൻ പ്രതികൾക്ക് വാദതടസ്സമുണ്ടോ?

(15) സഭാഭരണഘടന സാധുവും, മലങ്കരസഭയ്ക്കും അതിന്റെ ഭദ്രാ സനങ്ങൾക്കും, ഇടവകപ്പള്ളികൾക്കും, സ്ഥാപനങ്ങൾക്കും, അംഗങ്ങൾ ക്കും ബന്ധിതവുമാണോ? ഭരണഘടനയുടെ ഭേദഗതി ചെയ്യപ്പെട്ട ഭാഷ്യ ങ്ങൾ A 9 അക്കവും, A 1 അക്കവും സാധുവും ബന്ധിതവുമാണോ? A 2 അക്കത്തിലെയോ, A 9 അക്കത്തിലെയോ, A 1 അക്കത്തിലെയോ ഏതെ ങ്കിലും വ്യവസ്ഥകൾ ഏതെങ്കിലും കാരണത്താൽ അസാധുവാണോ?

മലങ്കരസഭയ്ക്കും, സഭവക പൊതുസ്വത്തുക്കൾക്കും, 1951-ലും 1967 -ലും ഭേദഗതി ചെയ്യപ്പെട്ട വിധമുള്ള 1934-ലെ ഭരണഘടന ബന്ധിതമാ ണെങ്കിലും, ഇടവകപ്പള്ളികളും സ്വയംഭരണസ്ഥാപനങ്ങളും അവയുടെ സ്വയംഭരണാവകാശം സഭയ്ക്ക് സ്പഷ്ടമായി അടിയറവയ്ക്കാത്ത പക്ഷം അവയുടെ ഭരണത്തിനും, നടത്തിപ്പിനും ആ ഭരണഘടന ബന്ധി തമാകുന്നതല്ലെന്ന് സിംഗിൾ ജഡ്ജി വിധിച്ചു. ക്നാനായ പള്ളികളും, 79-ലെ O. S. ഒന്നാം നമ്പർ 79-ലെ O. S. അഞ്ചാം നമ്പർ എന്നീ കേസുക ളിലെ അന്യായപ്പള്ളികളും ആ ഭരണഘടന അംഗീകരിച്ചിട്ടില്ലാത്തതി നാൽ അവയ്ക്കും അത് ബന്ധിതമാകയില്ലെന്ന് അദ്ദേഹം വിധിച്ചു. മല ങ്കരസഭയുമായുള്ള പാത്രിയർക്കീസിന്റെ ബന്ധം ഭരണഘടനയിൽ വിഭാ വനം ചെയ്തിരിക്കുന്നതുപോലെയല്ലെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു.

മേല്പറഞ്ഞ പോയിന്റുകൾ സംബന്ധിച്ച് ഉന്നീതമാകുന്ന രണ്ടു മുഖ്യ ചോദ്യങ്ങൾ നമുക്ക് ആദ്യമായി പരിഗണിക്കാം. ഒന്നാമത്തെ ചോദ്യം, സമുദായത്തിന് ഒന്നടങ്കവും, മലങ്കര അസോസിയേഷനും, ഇടവകപ്പള്ളി കൾക്കും ബന്ധിതമാകുന്നതിന് സാധുവാം വിധമാണോ ഭരണഘടന അംഗീകരിച്ചത് എന്നതാണ്. പാത്രിയർക്കീസ് കക്ഷി വ്യഗ്രതയോടെ ആരോപിക്കുന്ന കാരണങ്ങളിൽ ഏതെങ്കിലുംകൊണ്ട് ഭരണഘടന അസാ ധുവാണോ എന്നതാണ് രണ്ടാമത്തെ ചോദ്യം. അസോസിയേഷൻ നില വിലുണ്ടോ എന്നതാണ് 79-ലെ O. S. 4-ാം നമ്പർ കേസിലെ ഇഷ്യൂക ളിൽ രണ്ടാമത്തേത്. ഈ ഇഷ്യൂവിന്റെ അടിസ്ഥാനതത്വമോ, ഈ ഇഷ്യൂ വിനു കാരണമായ വാദമോ മനസ്സിലാക്കാൻ കഴിയുന്നില്ല.

Malankara Orthodox TV

## മുളന്തുരുത്തി സുന്നഹദോസ്

മുളന്തുരുത്തി സുന്നഹദോസ് ആയിരുന്നു മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനു ജന്മം നൽകിയത്. സഭയിലെ വിരുദ്ധങ്ങൾ നീക്കി ഐക്യവും സമാധാനവും വളർത്തുന്നതിനു സ്വീകരിക്കേണ്ട വിവിധ നടപടികളെപ്പറ്റി മുളന്തുരുത്തി സുന്നഹദോസിന്റെ നടപടി രേഖകളിൽ പരാമർശിച്ചിട്ടുണ്ട്. വിശ്വാസ സ്ഥിരതയുടെയും, ചൊല്ലുവിളി ഇല്ലായ്ക, പൊതുകാര്യങ്ങളെപ്പറ്റി ചിന്തിക്കുന്നതിന് ചുമതലക്കാരില്ലായ്ക, പൊതുമുതൽ ഇല്ലായ്ക മുതലായ പ്രതിബന്ധങ്ങൾ നീക്കം ചെയ്യേണ്ടതിന്റെ ആവശ്യകതയെപ്പറ്റിയും സുന്നഹദോസ് ഊന്നിപ്പറഞ്ഞു. മേല്പറഞ്ഞ കാര്യത്തിൽ സ്വീകരിക്കേണ്ട നടപടികൾ സുന്നഹദോസ് നിർദ്ദേശിക്കുകയും സമുദായത്തിന്റെ ഒരു യോഗം (അസോസിയേഷൻ യോഗം) വിളിച്ചുകൂട്ടാൻ ശുപാർശ ചെയ്യുകയും ചെയ്തു. യോഗം കൈക്കൊള്ളേണ്ട ഉചിതമായ തീരുമാനങ്ങളും സുന്നഹദോസ് ശുപാർശ ചെയ്യുകയുണ്ടായി.

“മേല്പറഞ്ഞ ആവശ്യത്തിന് ഒരു പൊതുമുതൽ ഉണ്ടാക്കുന്നതിനും, സമുദായത്തിനു വിദ്യാഭ്യാസ പുരോഗതി കൈവരുത്തുന്നതിനും വിദ്യാഭ്യാസത്തിൽ നിന്നുള്ള പ്രയോജനം സമുദായം അനുഭവിക്കുന്നതിനും വേണ്ടി, ഇതിലേക്കുള്ള ധനാഗമമാർഗങ്ങളെപ്പറ്റി പരിഗണിക്കേണ്ടത് തികച്ചും ആവശ്യമാണ്. മെത്രാപ്പോലീത്താമാരുടെ ഏകനായകത്വത്തിന്റെ ശക്തി നിമിത്തം പള്ളികളുടെ ഫണ്ടുകൾ ദുർലഭമായി തീർന്നിരിക്കുന്നതിനാൽ ജനങ്ങൾക്ക് ഏറെ ഞെരുക്കവും പ്രയാസവും നേരിടാത്തവിധം സമുദായത്തിൽ നിന്ന് ഒരു ഫണ്ട് ശേഖരിക്കുകയാണ് ഇതിനുള്ള ഏക മാർഗ്ഗം. ഇതിന് സമുദായത്തിന് ആകമാനമായുള്ള ഒരു സംഘടന ആവശ്യമാണ്. ആ സംഘടനയ്ക്ക് സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്നു പേരു നൽകണം. അസോസിയേഷന്റെ രക്ഷാധികാരി, നമ്മുടെ പാത്രിയർക്കീസും അദ്ദേഹത്തിന്റെ പിൻഗാമികളും, അതിന്റെ പ്രസിഡന്റ്, ഭരിക്കുന്ന മെത്രാപ്പോലീത്തായും (മലങ്കര മെത്രാപ്പോലീത്താ) ആയിരിക്കണം” എന്നും സുന്നഹദോസ് ശുപാർശകളിൽ പറയുന്നു.

അസോസിയേഷനിലെ അംഗങ്ങളുടെ ക്ലാസ്സുകളും സുന്നഹദോസ് നിശ്ചയിച്ചു. അസോസിയേഷനിൽ ചേരുന്ന ഓരോ പള്ളിയും 500 രൂപ വീതം നൽകിയിരിക്കണമെന്ന് സുന്നഹദോസ് നിർദ്ദേശിച്ചു.

“മലയാളത്തെ മെത്രാന്മാരുടെ ഏകനായകശക്തിക്ക് എതിരായ ശക്തി ഇല്ലായ്ക നിമിത്തം സഭയ്ക്ക് ദോഷം സംഭവിച്ചിരിക്കുകയാൽ മേല്പറഞ്ഞ അസോസിയേഷൻ സ്ഥാപിക്കേണ്ടത് അത്യന്താപേക്ഷിതമാണ്.

Malankara Orthodox TV

എന്നാൽ അവർ എല്ലാവരും ചേർന്ന് കാര്യങ്ങൾ നിർവ്വഹിക്കുക പ്രായോഗികമല്ലാത്തതിനാൽ ഭരിക്കുന്ന മെത്രാപ്പോലീത്താ പ്രസിഡന്റും, സുന്നഹദോസിൽ സന്നിഹിതരായിരിക്കുന്ന വൈദികരിൽ എട്ടുപേരും, ഒന്നാം ക്ലാസ്സിൽ പെടുന്ന അയ്മേനികളിൽ നിന്നു പതിനാറു പേരും അടങ്ങുന്ന ഒരു മുഖ്യ കമ്മിറ്റി രൂപവൽക്കരിക്കണം. കമ്മിറ്റിക്ക് മാസശമ്പളത്തിന്മേലുള്ള ഒരു സെക്രട്ടറിയും, ജാമ്യത്തുക കെട്ടിവച്ചുവരുന്ന ഒരു സ്രാപ്പും ഉണ്ടായിരിക്കണം. സുറിയാനി സമുദായത്തിന്റെ മുഴുവൻ മതപരവും സാമൂഹികവുമായ പൊതു സംഗതികളുമായി ബന്ധപ്പെട്ട എല്ലാ കാര്യങ്ങളുടെയും ഉത്തരവാദിത്വവും, ഭരണച്ചുമതലയും പൂർണമായും ഈ കമ്മിറ്റിയെ ഏൽപിക്കേണ്ടതാണ്. മേൽപറഞ്ഞപ്രകാരം ചെയ്യുന്നതുകൊണ്ട് എല്ലാവിധ പ്രയോജനങ്ങളും സഭയ്ക്ക് പൊതുവായി ലഭിക്കുമെന്നതിനാൽ, മേൽ പ്രസ്താവിച്ച വൈദികരെയും, അയ്മേനികളെയും അവർ പൊതുകാര്യങ്ങളുടെ ലക്ഷ്യത്തിനും താല്പര്യത്തിനും യോജിക്കുന്നവരാകയാൽ ഈ സുന്നഹദോസിൽ തന്നെ നിയമിക്കേണ്ടത് ആവശ്യമാണ്" എന്നും സുന്നഹദോസ് നിശ്ചയിച്ചു.

അനന്തരം കമ്മിറ്റിയംഗങ്ങളെ തെരഞ്ഞെടുക്കുന്ന നടപടിയിലേക്ക് സുന്നഹദോസ് നീങ്ങി. അംഗങ്ങളെ നീക്കം ചെയ്യുന്നതിനും, മറ്റുള്ളവരെ അംഗങ്ങളായി ചേർക്കുന്നതിനുമോ, മുൻ അംഗങ്ങളെത്തന്നെ സ്ഥിരപ്പെടുത്തുന്നതിനുമോ ഉള്ള അധികാരം സുന്നഹദോസ്, അസോസിയേഷനു നൽകി.

സഭയുടെയും സുറിയാനി സമുദായത്തിന്റെയും വക സ്വത്തുക്കളുടെ ഭരണം സംബന്ധിച്ചു നിലവിലുള്ള ചട്ടങ്ങളിൽ മാറ്റം വരുത്തുക, ഇതിലേക്കു പുതിയ നിയമങ്ങൾ ഉണ്ടാക്കുക, വിവിധ പള്ളികളുടെ കണക്കുകൾ പരിശോധിച്ച് അംഗീകരിക്കുക, അതതു പള്ളിപ്പൊതുയോഗം തെരഞ്ഞെടുക്കുന്ന കൈക്കാരന്മാരെ അല്ലെങ്കിൽ മാനേജർമാരെ സ്ഥിരീകരിക്കുക, സമുദായത്തിന്റെ വിദ്യാഭ്യാസ പുരോഗതിക്കുവേണ്ടി സർവ്വയത്നവും നടത്തുക, പള്ളികളുടെ കേടുപാടുകൾ പോക്കുക, പുതിയ പള്ളികൾ പണി കഴിക്കുക, സ്കൂളുകൾ നിർമ്മിക്കുക എന്നീ കാര്യങ്ങൾക്കുള്ള പൂർണ്ണ ഉത്തരവാദിത്വം മേല്പറഞ്ഞ കമ്മിറ്റിക്ക് നൽകുന്ന പ്രമേയവും സുന്നഹദോസ് അംഗീകരിച്ചു.

പാത്രിയർക്കീസിനു ചെല്ലേണ്ട റശിസാ, പള്ളികളിൽ നിന്നു പിരിച്ച് അയച്ചുകൊടുക്കുന്നതിനും, ഭരിക്കുന്ന മെത്രാപ്പോലീത്തായ്ക്ക് ചെല്ലേണ്ട കൈമുത്തും, മറ്റ് ആദായങ്ങളും പള്ളികളിൽ നിന്നു പിരിക്കുന്നതിനും ആ തുക കൊണ്ടു പോരാതെവന്നാൽ മറ്റ് ധനാഗമമാർഗങ്ങൾ കണ്ടെത്തുന്നതിനും, പള്ളികളുടെ കഴിവനുസരിച്ചുള്ള ശമ്പളം വികാരിമാർക്ക് കൊടുപ്പിക്കുന്നതിനും, സെക്രട്ടറി മുതലായവരുടെ ശമ്പളം കൊടുപ്പി

ക്കുന്നതിനും, കമ്മിറ്റിക്ക് ഉത്തരവാദിത്വമുണ്ടായിരിക്കുമെന്നും സുന്നഹദോസ് നിശ്ചയിച്ചു.

സുന്നഹദോസ് 27-6-1876-ലാണ് മേല്പറഞ്ഞ തീരുമാനങ്ങൾ കൈക്കൊണ്ടത്, സഭയുടെ കഴിഞ്ഞ ഒരു നൂറ്റാണ്ടിലധികം കാലത്തെ സുദീർഘ ചരിത്രത്തിൽ മുളന്തുരുത്തി സുന്നഹദോസിന്റെയോ, അതിന്റെ നിശ്ചയങ്ങളുടെയോ സാധുതയെ ഫലപ്രദമായി ചോദ്യം ചെയ്തതായി ഞങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവന്നിട്ടില്ല. വിവിധ കേസുകളിലേതായ എല്ലാ കക്ഷികളും, മുളന്തുരുത്തി സുന്നഹദോസിന്റെയും, അതിന്റെ ചർച്ചകളുടെയും നിയമാനുസാരിത്വത്തിൽ ഉറച്ചുനിൽക്കുന്നതായാണ് ഞങ്ങൾ മനസ്സിലാക്കുന്നത്. മുളന്തുരുത്തി സുന്നഹദോസ് ആണ് മലങ്കര അസോസിയേഷനു ജന്മം നൽകിയതെന്നതുകൊണ്ട് അസോസിയേഷന്റെ വസ്തുതാപരമൊ, നിയമപരമൊ ആയ അസ്തിത്വത്തെ വിജയകരമായി ചോദ്യം ചെയ്യാനാവുന്നതല്ല.

മലങ്കരസഭയുടെ ഭരണഘടന പാസ്സാക്കിയ അസോസിയേഷൻ യോഗത്തിൽ സമുദായം ഒന്നടങ്കവും, എല്ലാ ഇടവകപ്പള്ളികളും പ്രതിനിധാനം ചെയ്യപ്പെട്ടിരുന്നില്ലെന്നതിനാൽ മലങ്കരസഭ 1934-ൽ അംഗീകരിച്ച ഭരണഘടന സാധുവായതല്ലെന്നു പാത്രിയർക്കീസ് കക്ഷി വ്യഗ്രതയോടെ തർക്കിക്കുന്നുണ്ട്. സമുദായം ഒന്നടങ്കമോ, അല്ലെങ്കിൽ എല്ലാ ഇടവകപ്പള്ളികളുമോ ഭരണഘടന അംഗീകരിച്ച യോഗത്തിൽ പ്രതിനിധാനം ചെയ്യപ്പെട്ടിരുന്നോ ഇല്ലയോ എന്ന കാര്യം സമുദായക്കേസിലെ സ്പഷ്ടമായുള്ള ഇഷ്യൂ ആയിരുന്നു. കാരണം ആ യോഗത്തിൽ നടന്ന മലങ്കരസഭയുടെ മെത്രാപ്പോലീത്തൻ ട്രസ്റ്റിമാരുടേയും കൂട്ടു ട്രസ്റ്റിമാരുടേയും തെരഞ്ഞെടുപ്പിന്റെ സാധുത പ്രസ്തുത കേസിൽ ചോദ്യം ചെയ്യപ്പെട്ടിരുന്നു. ആക്ഷേപമുള്ള ചില വ്യവസ്ഥകൾ ഭരണഘടനയിൽ കൂട്ടിച്ചേർത്ത് കാതോലിക്കായും അദ്ദേഹത്തിന്റെ കക്ഷിക്കാരും പുതിയ ഒരു സഭ സ്ഥാപിക്കുന്നതിനോ, സഭയിൽ നിന്നു പുറത്തുപോകുന്നതിനോ, വേദവിപരീതികളാകുന്നതിനോ തുല്യമാകുമെന്നും കേസ് (A. I. R. 1959 S. C. 31) സുപ്രീംകോടതിയിൽ എത്തിയപ്പോൾ വാദിക്കപ്പെട്ടു.

രണ്ടാമത്തെ ചോദ്യത്തെ സംബന്ധിച്ചിടത്തോളം, പ്ലീഡിംഗുകളിൽ പ്രസ്താവിച്ചിട്ടില്ലാത്ത ഒരു തർക്കം ഉന്നയിക്കുന്നതിനു അനുവദിച്ചുകൂടാത്തതാണെന്ന് സുപ്രീംകോടതി തീർച്ച ചെയ്തു.

യോഗത്തിന്റെ സാധുതയെ സംബന്ധിക്കുന്ന ആദ്യത്തെ ചോദ്യത്തെക്കുറിച്ച് സുപ്രീംകോടതി, വിധിയുടെ 41-ാം ഖണ്ഡികയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:-

Malankara Orthodox TV

## നോട്ടീസ് നൽകിയിരുന്നു

'എം. ഡി. സെമിനാരിയോഗം വിളിച്ചുകൂട്ടിയത് മലങ്കരയിലെ എല്ലാ യാക്കോബായ സുറിയാനിപ്പള്ളികൾക്കും പ്രത്യേകം പ്രത്യേകം നോട്ടീസ് നൽകിക്കൊണ്ടാണ്. ഒരേ കവറിൽ മൂന്നു നോട്ടീസുകൾ (59, 60, 61 അക്കങ്ങൾ) വീതം ഒരേ സമയത്ത് അയച്ചെന്നാണ് പ്രസ്താവിക്കപ്പെടുന്നത്. പ്രതി ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ പുറപ്പെടുവിച്ച നോട്ടീസ് ആയി 59 അക്കം ഉദ്ദേശിക്കപ്പെടുന്നു. അത് പള്ളി വികാരിമാർക്കും, കൈക്കാരന്മാർക്കും, പള്ളിക്കാർക്കുമായുള്ളതാണ്. യോഗം 1934 ഡിസംബർ 26-ന് (1101 ധനു 11) നടത്താനാണ് അതിൽ നിശ്ചയിച്ചിരുന്നത്. അജൻഡായിൽ ഒന്നാമത്തെ വിഷയം മലങ്കര മെത്രാപ്പോലീത്തായുടെ തെരഞ്ഞെടുപ്പായിരുന്നു. മലങ്കര യാക്കോബായ സുറിയാനി അസോസിയേഷന്റെ മൂന്ന് വൈസ് പ്രസിഡന്റുമാർ അവരുടെ പേരുവച്ച് വികാരിമാർക്കും, കൈക്കാരന്മാർക്കും, പള്ളിക്കാർക്കും അയച്ച നോട്ടീസാണു 60 അക്കം. അതിൽ കാതോലിക്കായുടെ കല്പനയെ (59 അക്കം നോട്ടീസ്) പ്പറ്റി പരാമർശിക്കുന്നുണ്ട്. മലങ്കര യാക്കോബായ സുറിയാനി അസോസിയേഷൻ എം. ഡി. സെമിനാരിയിൽ നിർദ്ദിഷ്ട ദിവസം ചേരുമെന്നും, ആ പള്ളിയിൽ നിന്ന് ഒരു വൈദികനെയും ഒരു അയ്മേനിയേയും യോഗത്തിലേയ്ക്കുള്ള പള്ളിപ്രതിനിധികളായി തെരഞ്ഞെടുത്തയക്കണമെന്നും നോട്ടീസിൽ അറിയിച്ചിരുന്നു. അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി ഓരോ പള്ളിക്കും അയച്ചതാണ് 61 അക്കം നോട്ടീസ്. അതിലും കാതോലിക്കാ പുറപ്പെടുവിച്ച കല്പനയെപ്പറ്റി പരാമർശിക്കുകയും, യോഗം അതേ സ്ഥലത്ത് അതേ സമയത്തു തന്നെയെന്ന് സ്ഥിരീകരിക്കുകയും ചെയ്തിട്ടുണ്ട്. പ്രത്യേകം പ്രത്യേകമായുള്ള ഈ നോട്ടീസുകൾക്കു പുറമെ രണ്ടു പ്രമുഖ ദിനപ്പത്രങ്ങളിൽ യോഗം സംബന്ധിച്ച വിജ്ഞാപനങ്ങളും പ്രസിദ്ധീകരിച്ചിരുന്നു. അതിന്റെ പ്രതികളാണ് 62, 63 എന്നീ അക്കങ്ങൾ. അന്യായത്തിന്റെ 18-ാം ഖണ്ഡികയിൽ ആകെ കൂടി പറഞ്ഞിരിക്കുന്നത് യോഗം നടത്തിയിട്ടില്ലെന്നും, ഒരു യോഗം ഉണ്ടായിരുന്നെങ്കിൽ തന്നെയും അത് നിയമാനുസൃതമായോ, നടപ്പനുസരിച്ചോ കീഴ്വഴക്കം അനുസരിച്ച് എല്ലാ പള്ളികൾക്കും നോട്ടീസ് നൽകിയ ശേഷമോ അല്ല നടത്തിയതെന്നും, അർഹനായ ആൾ വിളിച്ചുകൂട്ടിയതല്ല അതെന്നുമാണ്. അർഹനായ ആളല്ല യോഗം വിളിച്ചുകൂട്ടിയതെന്നതും, എല്ലാ പള്ളികൾക്കും നോട്ടീസ് നൽകിയിരുന്നില്ല എന്നതുമാണ് ഉന്നയിക്കപ്പെട്ടിട്ടുള്ള ആക്ഷേപമെന്ന് ആ ഖണ്ഡികയുടെ സാധാരണ വായനയിൽ നിന്നു തന്നെ മനസിലാകും. നോട്ടീസിന്റെ സാധുതയെ സംബന്ധിച്ച് മറ്റ് വ്യക്തമായ ആക്ഷേപമൊന്നും ഉന്നയിക്കപ്പെട്ടിട്ടില്ല.'

എല്ലാ പള്ളികൾക്കും യഥാവിധി നോട്ടീസ് നല്കിയിരുന്നെന്നും,

Malankara Orthodox TV

യോഗം ശരിയായി വിളിച്ചുകൂട്ടിയതാണെന്നുമുള്ള ജില്ലാക്കോടതിയുടെ തീർച്ചയെ സുപ്രീംകോടതി പരാമർശിച്ചു. ജില്ലാ ജഡ്ജി ഇക്കാര്യത്തിൽ സ്വീകരിച്ച ന്യായവാദങ്ങളെ സുപ്രീംകോടതി ഇപ്രകാരം സംഗ്രഹിക്കുന്നു.

1) ബഹുഭൂരിപക്ഷം പള്ളികളും പ്രതികൾക്ക് അനുകൂലമായിരുന്നു. അതിനാൽ നോട്ടീസ് മറച്ചുവയ്ക്കാനുള്ള ഉൾപ്രേരണ പ്രതികൾക്ക് ഉണ്ടാകുമായിരുന്നില്ല.

2) നോട്ടീസുകൾ ലഭിച്ചിരുന്നെങ്കിൽ തന്നേയും പാത്രിയർക്കീസ് കക്ഷിക്കാർ യോഗത്തിൽ സംബന്ധിക്കുമായിരുന്നില്ലെന്നും വിശ്വാസവിപരീതികളുടെ നോട്ടീസ് തീർച്ചയായും തങ്ങളുടെ പള്ളികളിൽ വായിക്കുകപോലുമില്ലായിരുന്നെന്നും വാദിഭാഗം സാക്ഷികളുടെ മൊഴികൾ വ്യക്തമാക്കുന്നുണ്ട്.

3) പാത്രിയർക്കീസ് പക്ഷത്തെ രണ്ടു പള്ളികൾ യഥാർത്ഥത്തിൽ നോട്ടീസ് മടക്കിഅയച്ചു. ആ നോട്ടീസുകളാണ് 150, 151 എന്നീ അക്കങ്ങളായി അടയാളപ്പെടുത്തിയിരിക്കുന്നത്.

4) പള്ളികൾക്ക് പ്രത്യേകം പ്രത്യേകം നോട്ടീസുകൾ അയച്ചിരുന്നതിനു പുറമെ മലങ്കരയിലെ രണ്ടു പ്രമുഖ ദിനപ്പത്രങ്ങളിൽ വിജ്ഞാപനവും ചെയ്തിരുന്നു. ആ പത്രങ്ങൾ 62, 63 അക്കങ്ങളായി അടയാളപ്പെടുത്തിയിരിക്കുന്നു.

സുപ്രീംകോടതി തുടർന്ന് ഇപ്രകാരം അഭിപ്രായപ്പെട്ടു:- 'വാദിഭാഗത്തെ പള്ളികൾ യോഗത്തിൽ സംബന്ധിക്കുമായിരുന്നില്ല എന്ന വസ്തുത അവർക്ക് നോട്ടീസ് നൽകാതിരുന്നതിന് മതിയായ കാരണമാണെന്നു ഞങ്ങൾക്കു തോന്നുന്നില്ല. എന്നിരുന്നാലും അതിനു വാദികളെ അനുകൂലിക്കുന്ന പള്ളികളിൽ നിന്നു നോട്ടീസ് മറച്ചുവയ്ക്കാനുള്ള സാദ്ധ്യതയോ, സാദ്ധ്യതയില്ലായ്മയോ സംബന്ധിച്ച പ്രശ്നവുമായി ബന്ധമുണ്ട്. പത്രത്തിലെ വിജ്ഞാപനങ്ങളും നോട്ടീസ് മറച്ചുവയ്ക്കാൻ ശ്രമം നടന്നുവെന്ന ആരോപണത്തെ നിഷേധിക്കുന്നതാണ്. കൂടാതെ മലങ്കര അസോസിയേഷൻ സംഘടിപ്പിച്ച മുളന്തുരുത്തി സുന്നഹദോസിന്റെ നടപടിക്രമങ്ങൾ രേഖപ്പെടുത്തിയിരിക്കുന്ന FO അക്കത്തിൽ ഉൾക്കൊള്ളുന്ന സുന്നഹദോസ് നിശ്ചയങ്ങളിൽ യോഗങ്ങൾക്ക് നോട്ടീസ് അയയ്ക്കുന്നതിനുള്ള എന്തെങ്കിലും പ്രത്യേക രീതി നിർദ്ദേശിച്ചിട്ടില്ല. അതുകൊണ്ട് സന്നദ്ധസംഘടനകളും, ക്ലബ്ബുകളും സ്വീകരിക്കുന്ന സാധാരണചട്ടങ്ങൾ അനുവർത്തിച്ചത് ധാരാളം മതിയാകും. അതായത് പ്രത്യേക ചട്ടങ്ങളുടെ അഭാവത്തിൽ, നോട്ടീസ് കാര്യത്തിൽ മാനേജിംഗ് കമ്മിറ്റി നിശ്ചയിച്ച രീതിക്ക് പ്രാബല്യമുണ്ടായിരിക്കുന്നതാണ്.'

Malankara Orthodox TV

റദ്ദാക്കപ്പെട്ട ഹൈക്കോടതി വിധിയെക്കുറിച്ചും സുപ്രീംകോടതി പരാമർശിക്കുന്നുണ്ട്. കാതോലിക്കായ്ക്ക് അസോസിയേഷനിലൊ, മാനേജിംഗ് കമ്മിറ്റിയിലൊ സ്ഥാനമൊന്നുമില്ലെന്നും, നോട്ടീസ് പുറപ്പെടുവിക്കാൻ അദ്ദേഹം അർഹനാണെന്ന് പറയാവുന്നതല്ലെന്നും പ്രസ്തുതവിധിയിൽ അഭിപ്രായപ്പെട്ടിരിക്കുന്നു.

എല്ലാ പള്ളികൾക്കും നോട്ടീസ് നൽകുകയുണ്ടായോ എന്നതു സംബന്ധിച്ച പ്രശ്നത്തിൽ ഹൈക്കോടതിയുടെ തീർച്ചയെയും പ്രതിഭാഗം 29-ാം സാക്ഷിയുടെയും, വാദിഭാഗത്തെ രണ്ടാം സാക്ഷി തുടങ്ങിയവരുടെയും മൊഴികളെയുംപറ്റി പരാമർശിച്ചശേഷം സുപ്രീംകോടതി ഇപ്രകാരം പ്രഖ്യാപിച്ചു:

'59, 60, 61 എന്നീ അക്കം നോട്ടീസുകൾ കൂടാതെ തന്നെ പത്ര വിജ്ഞാപനങ്ങൾ മുഖേനയുമുള്ള നോട്ടീസുകൾ (62, 63 എന്നീ അക്കങ്ങൾ) എല്ലാ പള്ളികൾക്കും മതിയായ നോട്ടീസ് ആകുമെന്ന് ഞങ്ങൾ കാണുന്നു. നേരത്തെ പ്രസ്താവിച്ച സ്ഥലത്തും തീയതിയിലും ഒരു യോഗം നടത്തുവാൻ പോകുന്നുവെന്നത് ഏതെങ്കിലും പ്രത്യേക പള്ളിക്ക് അറിയാൻ പാടില്ലായിരുന്നുവെന്നതിന് തെളിവുകളൊന്നും തന്നെയില്ല. ഞങ്ങളുടെ മുമ്പാകെ വച്ചിട്ടുള്ള വസ്തുതകൾ പ്രകാരം വാദിഭാഗത്തേത് അടക്കമുള്ള എല്ലാ പള്ളികൾക്കും നോട്ടീസ് നൽകിയിരുന്നെന്നും, രേഖപ്പെടുത്തിയിട്ടുള്ള തെളിവുകൾ നീതിപൂർവമായും പൂർണമായും പരിഗണിച്ചശേഷം ഈ പ്രശ്നത്തിന്മേൽ ജില്ലാക്കോടതി കൈക്കൊണ്ട തീരുമാനം നിരാകരിക്കാൻ മതിയായ കാരണമില്ലായിരുന്നെന്നും ഞങ്ങൾക്ക് തൃപ്തികരമാംവിധം ബോദ്ധ്യമായിട്ടുണ്ട്.'

## നിയമാനുസൃതം, സാധു

മൂന്നു നോട്ടീസുകൾ ഒന്നിച്ചാണ് അയച്ചതെന്നും, 59 അക്കത്തിൽ (കാതോലിക്കായുടെ നോട്ടീസ്) അജൻഡാ പൂർണമായി ചേർത്തിട്ടുണ്ടെന്നും, സുപ്രീംകോടതി വിധിയുടെ 43-ാം ഖണ്ഡികയിൽ പറയുന്നു. അപ്രകാരമാണ് യോഗത്തിന്റെയും, മലങ്കര മെത്രാപ്പോലീത്തായും എക്സ് ഒഫീഷ്യോ ട്രസ്റ്റിയുമായുള്ള അപ്പീൽവാദി (ഒന്നാം പ്രതി) യുടെയും, അതുപോലെതന്നെ മറ്റു കൂട്ടുട്രസ്റ്റിമാരുടെയും തെരഞ്ഞെടുപ്പിന്റെയും സാധുത ശരിവച്ചത്. സമുദായക്കേസിലെ വാദി സമുദായത്തെ ഒന്നടങ്കം പ്രതിനിധാനം ചെയ്തുകൊണ്ട് പ്രാതിനിധ്യനിലയിലുമായിരുന്നു വ്യവഹാരപ്പെട്ടത്. സുപ്രീംകോടതിയുടെ മേല്പറഞ്ഞ തീർച്ചകൾ സമുദായത്തിന് ഒന്നടങ്കം ബാധകമായിരിക്കും. ഭരണഘടന അംഗീകരിച്ച എം. ഡി. സെമിനാരിയോഗം എല്ലാ ഇടവകപ്പള്ളികളുടെയും പ്രതിനിധികൾ ക്ഷണിക്കപ്പെട്ടിരുന്ന മതിയായതും, സാധുവുമായ ഒരു യോഗമായിരു

Malankara Orthodox TV

ന്നെന്ന് തീർച്ചയായും വന്നേ മതിയാകൂ.

യോഗ നോട്ടീസിൽ കാര്യപരിപാടി ചേർത്തിരുന്നെന്നും, അതിലെ വിഷയങ്ങളിലൊന്ന് 'ഭരണഘടനയുടെ അംഗീകരിക്കൽ ആയിരുന്നെന്നും കാണിക്കാൻ വ്യക്തമായ തെളിവുള്ളതും, അത് ഖണ്ഡിക്കപ്പെട്ടിട്ടില്ലാത്തതുമാണ്. നോട്ടീസിനോടൊപ്പം ഭരണഘടനയുടെ നക്കൽ ഇടവകപ്പള്ളികൾക്ക് വിതരണം ചെയ്തിരുന്നില്ലെന്നും, അതുകൊണ്ട് നക്കൽ ഭരണഘടന പഠിക്കാനും, അതു മുഴുവനെയുമോ, അതിലെ പ്രത്യേക വ്യവസ്ഥകളെയുമോ സംബന്ധിച്ച് അഭിപ്രായപ്രകടനം നടത്തുന്നതിനുള്ള നിർദ്ദേശങ്ങൾ തങ്ങളുടെ തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾക്ക് നൽകാനും പള്ളികൾക്ക് അവസരം ലഭിച്ചില്ലെന്ന് പാത്രിയർക്കീസ് കക്ഷിയുടെ അഭിഭാഷകൻ തർക്കിച്ചു. എം. ഡി. സെമിനാരിയോഗത്തിനുള്ള മൂന്നു പ്രത്യേക നോട്ടീസുകൾ എല്ലാ ഇടവകപ്പള്ളികൾക്കും അയച്ചിരുന്നെന്ന് സുപ്രീംകോടതി വിധിയിൽ നിന്നു വ്യക്തമാണ്. ഈ കേസുകളിലെ A4 അക്കം കാതോലിക്കാ അയച്ച നോട്ടീസിന്റെ പകർപ്പാണ്. സമുദായത്തെ സംബന്ധിക്കുന്ന പല സുപ്രധാന കാര്യങ്ങളും പരിഗണിക്കേണ്ടത് ആവശ്യമായി വന്നിരിക്കുകയാണെന്നും, പള്ളികളുടെ ഒരു യോഗം 1934 ഡിസംബർ 26-ന് പത്തു മണിക്ക് കോട്ടയം എം. ഡി. സെമിനാരിയിൽ ചേരുന്നതിന് വിളിച്ചുകൂട്ടിയിരിക്കുകയാണെന്നും നോട്ടീസിൽ പറയുന്നു. യോഗത്തിൽ പള്ളികളെ പ്രതിനിധാനം ചെയ്യുന്നതിന് ഒരു വൈദികനെയും, രണ്ട് അയ്മേനികളെയും വീതം തെരഞ്ഞെടുത്ത് പള്ളിച്ചെലവിൽ അയക്കണമെന്നും, നോട്ടീസിൽ ഓരോ പള്ളിയോടും അഭ്യർത്ഥിച്ചിരുന്നു. രേഖാമൂലമുള്ള അധികാരപത്രത്തോടുകൂടിയും, നോട്ടീസിനോടൊന്നിച്ച കാര്യപരിപാടിയിൽ പറയുന്ന വിഷയങ്ങൾ സംബന്ധിച്ച് അഭിപ്രായപ്രകടനം നടത്താനും, വോട്ടു ചെയ്യാനുമുള്ള പൂർണ്ണ അധികാരത്തോടെയും യോഗത്തിൽ സംബന്ധിക്കണമെന്നു നോട്ടീസിൽ പ്രതിനിധികളോട് ആവശ്യപ്പെട്ടിരുന്നു.

## അഞ്ചു വിഷയങ്ങൾ

അജൻഡായിൽ താഴെപ്പറയുന്ന അഞ്ചു വിഷയങ്ങളാണ് ഉണ്ടായിരുന്നത്.

(1) മലങ്കര മെത്രാപ്പോലീത്തായുടെ തെരഞ്ഞെടുപ്പ്.

(2) മേല്പട്ടക്കാരുടെ തെരഞ്ഞെടുപ്പ്.

(3) അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിലെ അംഗങ്ങളുടെ തെരഞ്ഞെടുപ്പ്.

(4) മാനേജിംഗ് കമ്മിറ്റി അംഗീകരിച്ച നക്കൽ ഭരണഘടന പാസ്സാക്കുക.

Malankara Orthodox TV

(5) മറ്റ് വിഷയങ്ങളെന്തെങ്കിലും ഉണ്ടെങ്കിൽ അത്.

പാത്രിയർക്കീസ് കക്ഷിയുടെ അഭിഭാഷകൻ ചൂണ്ടിക്കാണിച്ചതു പോലെ നോട്ടീസിനോടൊപ്പം നക്കൽ ഭരണഘടനയുടെ പകർപ്പും പള്ളികൾക്ക് അയച്ചിരുന്നുവെന്ന് A4 അക്കത്തിൽ വ്യക്തമായി പ്രസ്താവിച്ചിട്ടില്ലെന്നത് ശരിയാണ്. എന്നാൽ സംഭവങ്ങളുടെ സാധാരണഗതി പരിഗണിച്ചാൽ ബന്ധപ്പെട്ട അധികൃതർ ഓരോ ഇടവകപ്പള്ളിക്കും നോട്ടീസിനോടൊപ്പം നക്കൽ ഭരണഘടനയുടെ പകർപ്പും അയച്ചുകൊടുത്തിരുന്നില്ലെന്നത് അംഗീകരിക്കാൻ പ്രയാസമുണ്ട്. മാത്രമല്ല, സുപ്രീംകോടതി വിധി (A. I. R. 1959 S. C. 31) യിൽ 16-ാം ഖണ്ഡികയിൽ ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ നക്കൽ ഭരണഘടന ലഘുലേഖയായും പ്രസിദ്ധീകരിച്ചിരുന്നു. ഇതിനുപുറമെ യോഗം ഏകകണ്ഠമായി ഭരണഘടന അംഗീകരിക്കുകയുണ്ടായെന്നും സുപ്രീംകോടതി ചൂണ്ടിക്കാണിക്കുന്നു. മാനേജിംഗ് കമ്മിറ്റി പാസ്സാക്കിയ ഭരണഘടനയിൽ ഇടവകപ്പള്ളികളെ ബാധിക്കുന്ന ഏതെങ്കിലും ചട്ടങ്ങൾ ചേർത്തിട്ടുള്ളതായി നോട്ടീസിൽ ഒരു സൂചനപോലും ഇല്ലായിരുന്നെന്ന് സിംഗിൾ ജഡ്ജി പറഞ്ഞു.

ജഡ്ജിയുടെ ഈ പ്രസ്താവന അക്ഷരാർത്ഥത്തിൽ ശരിയാണെങ്കിലും അതിന് നിയമപരമായ അനന്തരഫലമൊന്നുമില്ല. കാരണം, സംഭവങ്ങളുടെ സാധാരണഗതി പരിഗണിക്കുമ്പോൾ, യോഗത്തിനു മുമ്പായി നക്കൽ ഭരണഘടനയുടെ പകർപ്പ് അവശ്യമായും നോട്ടീസിനോടൊപ്പം ഇടവകപ്പള്ളികൾക്ക് അയച്ചുകൊടുക്കുകയും, സുപ്രീംകോടതി ചൂണ്ടിക്കാട്ടിയതുപോലെ നക്കൽ ഭരണഘടന ലഘുലേഖാരൂപത്തിൽ പ്രസിദ്ധീകരിക്കുകയും ചെയ്തിരുന്നു. നക്കൽ ഭരണഘടനയിലെ വ്യവസ്ഥകൾ പരിചിന്തിക്കാനും, യോഗത്തിൽ സ്വീകരിക്കേണ്ട നിലപാടിനെക്കുറിച്ച് തങ്ങളുടെ പ്രതിനിധികൾക്ക് വേണ്ട നിർദ്ദേശങ്ങൾ നൽകാനും എല്ലാ പള്ളികൾക്കും അവസരം ലഭിച്ചിട്ടുണ്ട്.

എം. ഡി. സെമിനാരിയോഗത്തിൽ ഭരണഘടനയുടെ വകുപ്പ് വകുപ്പായുള്ള പരിഗണന നടന്നതായി യോഗനടപടി രേഖകൾ (A 208 അക്കം) കാണിക്കുന്നില്ലെന്നു പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി വാദിക്കപ്പെടുന്നു. A 208 അക്കത്തിന്റെ അഞ്ചും ആറും ഖണ്ഡികകൾ ഭരണഘടനയെ സംബന്ധിച്ച നടപടിക്രമങ്ങളെക്കുറിച്ച് പരാമർശിക്കുന്നതാണ്. നക്കൽ ഭരണഘടന വകുപ്പ് വകുപ്പായി പരിശോധിക്കുന്നതിനും, ഭേദഗതികൾ ഉണ്ടെങ്കിൽ നിർദ്ദേശിക്കുന്നതിനും, മാനേജിംഗ് കമ്മിറ്റി അംഗങ്ങളും, ഉടൻതന്നെ തെരഞ്ഞെടുക്കപ്പെടുന്ന 34 പേരും അടങ്ങുന്ന ഒരു സബ് കമ്മിറ്റിയെ നിയോഗിക്കണമെന്ന നിർദ്ദേശം യോഗം അംഗീകരിച്ചെന്നും, 34 പേരെ അപ്രകാരം സബ് കമ്മിറ്റിയിലേക്ക് തെരഞ്ഞെടുത്തെന്നും അഞ്ചാം

Malankara Orthodox TV

ഖണ്ഡിക പ്രസ്താവിക്കുന്നു. സബ് കമ്മിറ്റി രണ്ടു മണിക്കൂറിലധികം സമ്മേളിച്ച് നക്കൽഭരണഘടന വകുപ്പ് വകുപ്പായി പരിഗണിക്കുകയും, ചില ഭേദഗതികൾ അംഗീകരിക്കുകയും ചെയ്തെന്നും പ്രസ്തുത ഖണ്ഡികയിൽ പറയുന്നുണ്ട്. നക്കൽഭരണഘടന, സബ്കമ്മിറ്റി നിർദ്ദേശിച്ച ഭേദഗതികൾ സഹിതം പള്ളിപ്രതിനിധികളുടെ ഈ ജനറൽബോഡി യോഗത്തിൽ സമർപ്പിച്ചെന്നും, യോഗം അത് അംഗീകരിച്ചെന്നും, ആറാം ഖണ്ഡിക പറയുന്നു. എപ്പിസ്കോപ്പൽ സുന്നഹദോസ് ചേർന്ന് ഭരണഘടന പരിഗണിക്കുന്നതുവരെ, അതു പ്രാബല്യത്തിൽ വരുത്താനാവില്ലെന്ന് സുന്നഹദോസ് പ്രസിഡന്റ് ആയ കാതോലിക്കാ പ്രഖ്യാപിച്ചതായി ഏഴാം ഖണ്ഡികയിലുണ്ട്. എം. ഡി. സെമിനാരിയോഗം പാസ്സാക്കിയ ഭരണഘടന എപ്പിസ്കോപ്പൽ സുന്നഹദോസ് പിന്നീട് അംഗീകരിച്ചെന്നു കാണിക്കാൻ തെളിവുകളുണ്ട്.

സിംഗിൾജഡ്ജി ഈ വശങ്ങൾ പരിഗണിക്കുകയുണ്ടായില്ല. ഭരണഘടന നിയാനുസൃതമായാണോ പാസ്സാക്കിയതെന്നതിനെക്കുറിച്ച് വ്യക്തമായ ഒരു തീർപ്പ് അദ്ദേഹം രേഖപ്പെടുത്തിയതുമില്ല. മേൽ പരാമർശിച്ചിട്ടുള്ള തെളിവുകളും, സാഹചര്യങ്ങളും പരിഗണിച്ചതിൽ, മലങ്കരസഭയിലെ എല്ലാ പള്ളികളിൽ നിന്നും മൂന്നു പ്രതിനിധികൾ വീതം ക്ഷണിക്കപ്പെട്ടിരുന്ന 1934-ലെ അസോസിയേഷൻ യോഗം (എം. ഡി. സെമിനാരി യോഗം) നിയമാനുസൃതമാംവിധമാണ് ഭരണഘടന പാസ്സാക്കിയതെന്നു ഞങ്ങൾ തീരുമാനിക്കുന്നു. അതുകൊണ്ട് പ്രസ്തുത ഭരണഘടന സാധുവും, അസോസിയേഷനും സമുദായത്തിനാകെയും ബന്ധിതവുമാണ്.

## പുതുപ്പള്ളിപ്പള്ളിക്കേസ്

ഈ കോടതിയുടെ ഒരു ഡിവിഷൻബഞ്ച് 1960-ലെ A. S. 269-ാം നമ്പർ അപ്പീൽ കേസിൽ പുറപ്പെടുവിച്ചിരുന്ന വിധിയെ (B. 322 അക്കം) പാത്രിയർക്കീസ് കക്ഷിയുടെ അഭിഭാഷകൻ എസ്. പത്മനാഭൻ ശക്തമായി ആശ്രയിക്കുന്നുണ്ട്. മലങ്കരസഭയിലെ ഒരു ഇടവകപ്പള്ളിയായ പുതുപ്പള്ളി സെന്റ് ജോർജ് യാക്കോബായ സുറിയാനിപ്പള്ളി (വലിയപള്ളി) യും, പള്ളിസ്വത്തുക്കളും സംബന്ധിച്ചുള്ള കോട്ടയം ജില്ലാക്കോടതിയിലെ 119-ലെ O. S. 164-ാം നമ്പർ കേസിൽ (1944-ൽ സമർപ്പിച്ചത്) ഉണ്ടായ വിധിയിന്മേലുള്ള അപ്പീലായിരുന്നു അത്. സമുദായക്കേസിൽ കോട്ടയം ജില്ലാക്കോടതിയിൽ പാത്രിയർക്കീസ് കക്ഷി പരാജയപ്പെട്ട ഉടനെയാണ് പ്രസ്തുത പള്ളിയിലെ പാത്രിയർക്കീസ് കക്ഷിയിൽപെട്ട ഏഴ് ഇടവകാംഗങ്ങൾ സിവിൽ നടപടി നിയമം 72-ാം വകുപ്പ് (ഇന്ത്യൻ സിവിൽ നടപടിനിയമം 92-ാം വകുപ്പിന് അനുയുക്തമായ വകുപ്പ്) പ്രകാരം പള്ളിയിലെ വൈദികർക്കും അത്മായ ട്രസ്റ്റികൾക്കും, ഇടവകാംഗങ്ങൾക്കും

Malankara Orthodox TV

(ഇവരിൽ ഭൂരിപക്ഷവും കാതോലിക്കാ കക്ഷിക്കാരാണ്) എതിരായി കേസ് ഫയൽ ചെയ്തത്.

കക്ഷികൾ തമ്മിലുണ്ടായ ഒത്തുതീർപ്പ് കോടതി അംഗീകരിച്ചില്ല. തത്ഫലമായി ചില പ്രതികൾക്ക് വാദികളായ് സ്ഥാനമാറ്റം നൽകപ്പെട്ടു. പള്ളിയും പള്ളിസ്വത്തുക്കളും എല്ലാ ഇടവകാംഗങ്ങളുടെയും പൊതുസ്വത്താണെന്നും, പള്ളിവസ്തുക്കളിന്മേൽ അവർക്ക് തുല്യാവകാശങ്ങളാണുള്ളതെന്നും, പള്ളിക്ക് എഴുതപ്പെട്ട ഒരു ഭരണഘടന ഇല്ലെങ്കിലും, ഭരണാവകാശം ഇടവകപ്പൊതുയോഗത്തിൽ നിക്ഷിപ്തമാണെന്നും വാദികൾ വാദിച്ചു. ഒന്നു മുതൽ നാലു വരെ പ്രതികൾ വിശ്വാസലംഘനം കാട്ടിയെന്ന് അവർ ആരോപിച്ചു. കണക്ക് ഹാജരാക്കാൻ ഒന്നും മൂന്നും നാലും പ്രതികളോട് നിർദ്ദേശിക്കണമെന്നും, ട്രസ്റ്റിസ്ഥാനത്തുനിന്ന് അവരെ നീക്കം ചെയ്യണമെന്നും, പള്ളി ഭരണത്തിനുള്ള ഒരു പ്രവർത്തനപദ്ധതി നിശ്ചയിക്കണമെന്നും ഹർജിയിൽ ആവശ്യപ്പെട്ടിരുന്നു.

ഇതിനെതിരായി കേസിലെ പ്രതികൾ ഇപ്രകാരം വാദിച്ചു:- പള്ളിയും അതിന്റെ സ്വത്തുക്കളും ഇടവകക്കാരുടെ വകയല്ല. അത് മെത്രാപ്പോലീത്തായുടെ വകയാണ്. പള്ളി സ്വത്തുക്കളുടെ ഭരണത്തിനു വൈദികരെയും ട്രസ്റ്റിമാരെയും മെത്രാപ്പോലീത്തായാണ് നിയമിക്കുന്നത്. എന്നാൽ ഒരു സൗമനസ്യനടപടിയെന്ന നിലയിൽ ട്രസ്റ്റിമാരെയും, വൈദികരായി പട്ടം കൊടുക്കേണ്ടവരെയും തെരഞ്ഞെടുക്കാൻ അദ്ദേഹം ഇടവകക്കാർക്ക് അനുമതി നൽകുന്നുണ്ട്. ഇവർക്കെല്ലാം ഇടവകക്കാരിൽ നിന്നല്ല, മെത്രാപ്പോലീത്തായിൽ നിന്നാണ് അധികാരം സിദ്ധിച്ചിരിക്കുന്നത്. മെത്രാപ്പോലീത്തായാണ് വാസ്തവത്തിൽ വൈദികരിലും, ട്രസ്റ്റിമാരിലും കൂടി പള്ളിക്കാര്യങ്ങളുടെ ഭരണം നടത്തുന്നത്.

വിശ്വാസലംഘനവും, ദുർഭരണവും സംബന്ധിച്ച ആരോപണങ്ങൾ പ്രതികൾ നിഷേധിച്ചു. ഇടവകപ്പള്ളി മലങ്കരസഭയുടെ ഒരു ഘടക യൂണിറ്റ് മാത്രമാണെന്നും, എഴുതപ്പെട്ട ഒരു ഭരണഘടന (സഭാ ഭരണഘടന) പ്രകാരമാണ് സഭ ഭരിക്കപ്പെടുന്നതെന്നും, ഇടവകപ്പള്ളിയും ആ ഭരണഘടനയനുസരിച്ചാണ് ഭരിക്കപ്പെടുന്നതെന്നും പ്രതികൾ വാദിച്ചു.

ജില്ലാക്കോടതി വാദികൾക്ക് അനുകൂലമായി പ്രാരംഭഡിക്രി പുറപ്പെടുവിച്ചു. പള്ളിസ്വത്തുക്കളുടെ ഭരണം ട്രസ്റ്റികളിൽ നിക്ഷിപ്തമാണെന്നു വിധിച്ച കോടതി, യാക്കോബായ സഭയുടെ അടിസ്ഥാന തത്വങ്ങളിൽ നിന്നു വ്യതിചലിക്കാതെയുള്ള ഒരു പ്രവർത്തനപദ്ധതി തയ്യാറാക്കാനും, ആ പദ്ധതിയുടെ ചട്ടങ്ങൾപ്രകാരം ട്രസ്റ്റിമാരുടെ തെരഞ്ഞെടുപ്പു നടത്താൻ ഇടവകക്കാരോടും, കണക്കുകൾ ഹാജരാക്കാൻ മൂന്നും നാലും പ്രതികളുടെ നിയമാനുസൃത അവകാശികളോടും നിർദ്ദേശിച്ചു.

Malankara Orthodox TV

പള്ളിയും, പള്ളിസ്വത്തുക്കളും ഇടവകക്കാർക്കുവേണ്ടിയുള്ള ഒരു ട്രസ്റ്റ് ആകുമെന്ന് ഹൈക്കോടതിയിൽ ഇരുകക്ഷികളും സമ്മതിച്ചതായി വിധിയുടെ എട്ടാം ഖണ്ഡിക വ്യക്തമാക്കുന്നു. പ്രസ്തുതട്രസ്റ്റ് ഒരു സ്വകാര്യ ട്രസ്റ്റ് അല്ലെന്നും, അത് ഒരു പൊതുട്രസ്റ്റ് ആണെന്നും ഹൈക്കോടതി തീരുമാനിച്ചു.

വിധിയുടെ 12-ാം ഖണ്ഡികയിൽ ജഡ്ജിമാർ ഇപ്രകാരം പ്രസ്താവിച്ചു: "വ്യവഹാരപ്പള്ളിക്കു ഒരു ഭരണഘടന ഉണ്ടാക്കാൻ അസോസിയേഷൻ യോഗത്തിന് എന്തെങ്കിലും അധികാരമുള്ളതായി ഞങ്ങൾക്ക് ബോദ്ധ്യപ്പെട്ടിട്ടില്ല. നമ്മൾ കണ്ടതുപോലെ 1876-ലെ മുളന്തുരുത്തി സുന്നഹദോസ് സംഘടിപ്പിച്ച സഭയുടെ ഒരു സമ്മേളനമായിരുന്നു അത്. സമൂഹത്തിൽ അധികാരങ്ങൾ നിക്ഷിപ്തമാക്കിക്കൊണ്ട് മെത്രാപ്പോലീത്താമാരുടെ അധികാരങ്ങൾ നിയന്ത്രിക്കാൻ പത്രോസ് തൃതീയൻ പാത്രിയർക്കീസ് വിളിച്ചുകൂട്ടിയതായിരുന്നു മുളന്തുരുത്തി സുന്നഹദോസ്. ഈ ലക്ഷ്യത്തിനുവേണ്ടിയാണ്, സമൂഹത്തെ പ്രതിനിധാനം ചെയ്യുന്ന സമ്മേളനം സംഘടിപ്പിക്കപ്പെട്ടത്. വ്യവഹാരപ്പള്ളി അതിനൊക്കെ വളരെ മുമ്പ് സ്ഥാപിക്കപ്പെട്ടതാണെന്നത് അവിതർക്കിതമാണ്. പള്ളിസ്വത്തുക്കളും അവയുടെ ഭരണവും ഇക്കാലമെല്ലാം ഇടവകക്കാർ തെരഞ്ഞെടുക്കുന്ന ട്രസ്റ്റികളിൽ നിക്ഷിപ്തമായിരുന്നുവെന്നതും സർവ്വസമ്മതമായ കാര്യമാണ്. ഈ ട്രസ്റ്റികൾക്ക്, അവരുടെ അധികാരം ഇടവകക്കാർ തെരഞ്ഞെടുത്തതിലൂടെയല്ല, മെത്രാപ്പോലീത്താ അവരെ അംഗീകരിക്കുന്നതുമൂലമാണ് സിദ്ധിക്കുന്നതെന്ന് അപ്പീൽവാദികൾ വാദിക്കുന്നുണ്ടെന്നിരുന്നാലും, അവരുടെ മൊഴികളനുസരിച്ചും, മേല്പറഞ്ഞപ്രകാരം തുടർന്ന് പോരുകയാണ്. അങ്ങനെ വ്യവഹാരപ്പള്ളി ലൗകികകാര്യങ്ങളെ സംബന്ധിച്ചിടത്തോളം സ്വയംഭരണാവകാശമുള്ള ഒരു ഘടകമായിരുന്നെന്നും, അതിന്റെ ഭരണത്തിനുള്ള അധികാരം ഇടവകക്കാർ തെരഞ്ഞെടുക്കുന്ന ട്രസ്റ്റിമാരിലായിരുന്നു നിക്ഷിപ്തമെന്നുമാണ് കാണുന്നത്. പള്ളിയെ സഭയിൽ നിക്ഷിപ്തമാക്കുന്നതിന്, പള്ളിയുടെ ഈ സ്വയംഭരണാവകാശം സഭയ്ക്ക് അടിയറ വച്ചിരുന്നെന്ന് ആദ്യമായി തെളിയിക്കേണ്ടതുണ്ട്. ഇത്തരമൊരു അടിയറവയ്ക്കൽ നടന്നുവെന്നതിനു ഏതെങ്കിലും തരത്തിലുള്ള തെളിവ് നൽകപ്പെട്ടിട്ടില്ല. മുളന്തുരുത്തി സുന്നഹദോസിന്റെയോ, എം. ഡി. സെമിനാരി യോഗത്തിന്റെയോ നടപടിരേഖകൾ ഈ കേസിൽ തെളിവായി ഹാജരാക്കപ്പെട്ടിരുന്നില്ല. ....'

ട്രസ്റ്റിന്റെ ഗുണഭോക്താക്കൾക്ക് ട്രസ്റ്റിനുവേണ്ടി ഒരു ഭരണഘടന ഉണ്ടാക്കാനോ, ഇപ്രകാരം ചെയ്യാൻ പുറത്തുള്ള ഒരു ഏജൻസിയെ അധികാരപ്പെടുത്താനോ അവകാശമുണ്ടോയെന്നത് ചോദ്യം ചെയ്യപ്പെടാവുന്ന കാര്യമാണെന്നും, എന്തെങ്കിലും സ്ഥാപനചട്ടങ്ങളുടെ അഭാവത്തിൽ ഇത്

Malankara Orthodox TV

കോടതി തീരുമാനിക്കേണ്ട കാര്യമാണെന്നാണു കാണുന്നതെന്നും, ജഡ്ജിമാർ വിധിയുടെ 14-ാം ഖണ്ഡികയിൽ വ്യക്തമാക്കി. എം. ഡി. സെമി നാരി യോഗത്തിൽ പങ്കെടുക്കാനും, തങ്ങൾക്കുവേണ്ടി വോട്ടുചെയ്യാനും മൂന്നു പ്രതിനിധികളെ അയച്ച ഇടവകപ്പൊതുയോഗം വ്യവഹാരപ്പള്ളിക്കു വേണ്ടി ഒരു ഭരണഘടന ഉണ്ടാക്കാൻ ആ യോഗത്തെയോ, ഇത്തരം ഒരു ഭരണഘടനയുടെ കാര്യത്തിൽ വോട്ടുചെയ്യാൻ തങ്ങളുടെ പ്രതിനി ധികളെയോ അധികാരപ്പെടുത്തിയതായി കാണുന്നില്ലെന്നും ജഡ്ജിമാർ അഭിപ്രായപ്പെട്ടു.

'മാനേജിംഗ് കമ്മിറ്റി പാസ്സാക്കിയ ഭരണഘടനയുടെ പകർപ്പൊന്നും വ്യവഹാരപ്പള്ളിക്ക് അയച്ചുകൊടുത്തിരുന്നില്ല. ഈ സാഹചര്യത്തിൽ പ്രസ്തുത ഭരണഘടന (P 26 അക്കം) സഭയുടെ ഭരണഘടനയാണെന്നു മാത്രമേ അർത്ഥമാക്കപ്പെടുകയുള്ളു. എന്നാൽ സഭാവിശ്വാസത്തിൽപ്പെ ടുന്ന അതതു പള്ളികളുടെ ഭരണത്തെ സംബന്ധിക്കുന്ന ഒരു അദ്ധ്യായം ഇപ്രകാരം ഉണ്ടാക്കപ്പെട്ട ഭരണഘടനയിൽ ഉൾപ്പെടുത്തിയിരിക്കുമെന്ന കാര്യം എം. ഡി. സെമിനാരിയോഗത്തിലേക്ക് തങ്ങളുടെ പ്രതിനിധികളെ അയയ്ക്കുമ്പോൾ വ്യവഹാരപ്പള്ളിയുടെ ഇടവകപ്പൊതുയോഗത്തിന്റെ ഭാവനയിൽ ഉണ്ടായിരിക്കാനിടയില്ല' എന്നും ജഡ്ജിമാർ പ്രസ്താവിച്ചു.

'വ്യവഹാരപ്പള്ളിയുടെ ലൗകികകാര്യങ്ങളും ട്രസ്റ്റിന്റെ ഭരണവും മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണെന്നോ, P 26 അക്കം ഭരണഘട നയിലെ ചട്ടങ്ങൾ ട്രസ്റ്റിന്റെ ചട്ടങ്ങളാണെന്നോ സ്ഥാപിച്ചിട്ടില്ലെന്നും' വിധി യുടെ 17-ാം ഖണ്ഡികയിൽ ജഡ്ജിമാർ ആത്യന്തികമായി തീരുമാനിച്ചു.

ഈ കേസുകളുടെ കാര്യത്തിൽ, മേല്പറഞ്ഞ വിധിന്യായത്തിലെ തീർച്ചകൾ നിയമതടസ്സമാകുമെന്ന ഒരു തർക്കം ഞങ്ങളുടെ മുമ്പാകെ ഉന്നയിച്ചിട്ടില്ല. ഒറ്റ ഇടവകപ്പള്ളിയെ മാത്രം ബാധിക്കുന്നതാണ് പ്രസ്തുത കേസ് എന്നതിനാലും, മറ്റ് ഇടവകപ്പള്ളികളോ, മലങ്കര അസോസിയേ ഷനോ, സമുദായം ഒന്നടങ്കമോ ആ കേസിൽ പ്രതിനിധാനം ചെയ്യപ്പെട്ടി ട്ടില്ലാത്തതിനാലും, ഇത്തരമൊരു വാദം കൊണ്ടുവരാനാവുന്നതുമല്ല. ആ വിധിന്യായത്തിലെ യുക്തിവാദം മനസ്സിലാക്കാവുന്നതാണെന്ന് സിംഗിൾ ജഡ്ജി അഭിപ്രായപ്പെടുന്നു.

### അവസരം ലഭിച്ചിട്ടുണ്ട്

ഞങ്ങളുടെ അഭിപ്രായം ഇപ്രകാരമാണ്:- നക്കൽ ഭരണഘടനയുടെ പ്രതികൾ അവശ്യമായും എല്ലാ ഇടവകപ്പള്ളികൾക്കും വിതരണം ചെയ്തിരുന്നിരിക്കണം. അത് ലഘുലേഖകളായും പ്രസിദ്ധീകരിച്ചിരുന്നി രിക്കണം. നക്കൽ ഭരണഘടനയിലെ വ്യവസ്ഥകളെക്കുറിച്ച് പരിചിന്തി ക്കുന്നതിനും, എം. ഡി. സെമിനാരിയോഗത്തിൽ ഉചിതമായ നിലപാടു

Malankara Orthodox TV

കൈക്കൊള്ളുന്നതിനും, എല്ലാ പള്ളികൾക്കും എല്ലാ അവസരവും ലഭിച്ചിട്ടുണ്ട്. മാനേജിംഗ് കമ്മിറ്റിയംഗങ്ങൾക്കു പുറമെ അസോസിയേഷൻ യോഗത്തിൽ സന്നിഹിതരായിരുന്നവരിൽനിന്നു തെരഞ്ഞെടുക്കപ്പെട്ട 34 പേർ ഉൾക്കൊള്ളുന്ന സബ് കമ്മിറ്റി സൂക്ഷ്മപരിശോധന നടത്തിയ നക്കൽ ഭരണഘടന അസോസിയേഷൻ ഏകകണ്ഠമായി അംഗീകരിച്ചിരുന്നു. നക്കൽ ഭരണഘടനയിലെ വ്യവസ്ഥകൾ പരിഗണിക്കാനോ, ആ വ്യവസ്ഥകൾ സംബന്ധിച്ച അഭിപ്രായങ്ങൾ ആവിഷ്ക്കരിക്കാനോ, ആ അഭിപ്രായങ്ങൾ അസോസിയേഷനിൽ സമർപ്പിക്കാനോ ഇടവകപ്പള്ളികൾക്ക് അവസരം ലഭിച്ചില്ലെന്നതിനോട് യോജിക്കാൻ ഞങ്ങൾക്ക് നിവൃത്തിയില്ല. ഇടവകപ്പള്ളികൾ അസോസിയേഷനിലേക്ക് പ്രതിനിധികളെ അയച്ചിരുന്നതിനാലും, നക്കൽ ഭരണഘടന ഏകകണ്ഠമായാണ് പ്രതിനിധികൾ അംഗീകരിച്ചതെന്നതിനാലും, അവർക്ക് മേല്പറഞ്ഞ പ്രകാരം ചെയ്യുന്നതിനുള്ള എല്ലാ അവസരങ്ങളും ഉണ്ടായിരുന്നു. നക്കൽ ഭരണഘടന അംഗീകരിക്കുന്നതിനുള്ള അധികാരം തങ്ങളുടെ പള്ളികളിൽ നിന്ന്, അതായത് പള്ളിപ്പൊതുയോഗത്തിൽ നിന്ന്, അസോസിയേഷനിലേക്കുള്ള പള്ളിപ്രതിനിധികൾക്ക് സിദ്ധിച്ചിരുന്നെന്ന് തീരുമാനിക്കുക യുക്തിസഹം മാത്രമാണ്. അതുകൊണ്ട് 1934-ലെ ഭരണഘടന സാധുവാംവിധമോ, നിയമാനുസൃതമോ അല്ല അംഗീകരിച്ചതെന്നു മലങ്കരസമുദായത്തിലെ ഏതെങ്കിലും വിഭാഗത്തിനോ, ഏതെങ്കിലും പള്ളിക്കോ വാദിക്കാനാവുന്നതല്ല.

ഭരണഘടനയിലെ പല വ്യവസ്ഥകളും വിവിധ കാരണങ്ങളാൽ നിയമവിരുദ്ധവും, അസാധുവുമാണെന്ന് അടുത്തതായി തർക്കിക്കപ്പെടുന്നു. വാദങ്ങൾ ഇവയാണ്:-

1) ഇടവകപ്പള്ളികൾ ലൗകികകാര്യങ്ങളിലുള്ള തങ്ങളുടെ സ്വയംഭരണാവകാശം അസോസിയേഷനു അടിയറ വച്ചിട്ടില്ലാത്തതിനാൽ, ആ പള്ളികളുടെ ലൗകികകാര്യങ്ങളെ നിയന്ത്രിക്കുന്ന വ്യവസ്ഥകൾ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ഒരു ഭരണഘടന ക്രോഡീകരിക്കാൻ 1934-ലെ അസോസിയേഷൻ യോഗത്തിന് അവകാശമില്ല. അതുകൊണ്ട് അത്തരം വ്യവസ്ഥകൾ അസാധുവാകും.

2) ഭരണഘടന ഓരോ ഇടവകപ്പള്ളിയും അംഗീകരിക്കേണ്ടത് ആവശ്യമാണ്. എന്നാൽ അങ്ങനെ ഉണ്ടായിട്ടില്ല. മറിച്ച് പല ഇടവകപ്പള്ളികളും ഭരണഘടനയെ നിരാകരിച്ചിട്ടുമുണ്ട്. അതുകൊണ്ട് ഇടവകപ്പള്ളികളുടെ സ്വത്തുക്കളുടെ ഭരണം നടത്തുന്നതിനുള്ള ഇടവകകളുടെ അധികാരങ്ങൾ പരിമിതപ്പെടുത്തുന്നതായ വ്യവസ്ഥകളിൽ പലതും അസാധുവും, പള്ളികൾക്ക് ബന്ധിതമല്ലാത്തതുമായിരിക്കും.

Malankara Orthodox TV

3) ഭരണഘടന അന്ത്യോഖ്യാ പാത്രിയർക്കീസും, മലങ്കരസഭയും തമ്മിലുള്ള ബന്ധം ഇല്ലാതാക്കുകയും, പാത്രിയർക്കീസിനെ നിസ്സാരനാക്കി താഴ്ത്തുകയും, കാതോലിക്കായെ സഭാതലവനാക്കുകയും ചെയ്തിരിക്കുന്നു. ഈ വ്യവസ്ഥകൾ കാനോനുകൾക്ക് വിരുദ്ധമാകയാൽ അസാധുവാണ്.

4) ഭരണഘടനയിൽ ആത്മീയകാര്യങ്ങൾ സംബന്ധിച്ച ചില വ്യവസ്ഥകളുണ്ട്. അത്മായ അസോസിയേഷനോ അതിന്റെ പൊതുയോഗത്തിനോ ഇടവകപ്പള്ളി പ്രതിപുരുഷയോഗത്തിനോ ആത്മീയകാര്യങ്ങൾ സംബന്ധിച്ചു ചട്ടങ്ങളുണ്ടാക്കാൻ അധികാരമില്ല. അത്തരം ചട്ടങ്ങൾ അസാധുവാണ്.

5) ഭരണഘടനാ ഭേദഗതി സംബന്ധിച്ച് വ്യവസ്ഥ ചെയ്യുന്ന ഭരണഘടന 126-ാം വകുപ്പുപ്രകാരം 1951-ലും, 1967-ലും ഭരണഘടന ഭേദഗതി ചെയ്തു. എന്നാൽ മേല്പറഞ്ഞ വകുപ്പുതന്നെ അസാധുവാകയാൽ ഭേദഗതികൾക്ക് നിയമപ്രാബല്യം ഉണ്ടായിരിക്കുകയില്ല. പാത്രിയർക്കീസു കക്ഷിയിലെ പള്ളികൾക്ക് നോട്ടീസ് നൽകാതെ ചേർന്ന ഒരു യോഗത്തിലാണ് 1954-ലെ ഭേദഗതി അംഗീകരിക്കപ്പെട്ടത്. 1967-ലെ ഭേദഗതികൾ അസോസിയേഷനിൽ സമർപ്പിച്ചതുമില്ല. ഭേദഗതിക്കുള്ള അധികാരം നൽകപ്പെടാൻ പാടില്ലാത്ത മാനേജിംഗ് കമ്മിറ്റി മാത്രമാണ്, ആ ഭേദഗതികൾക്ക് അംഗീകാരം നൽകിയത്.

6) സഭ എപ്പിസ്കോപ്പൽ (Episcopal - എപ്പിസ്കോപ്പാമാരുടെ ഭരണത്തിലുള്ളത്) അല്ല. ഇടവകപ്പള്ളികൾ കോൺഗ്രിഗേഷനൽ (Congregational - സഭാ വിശ്വാസികളുടെ ഭരണത്തിലുള്ളത്) സ്വഭാവമുള്ളതാണ്. അതുകൊണ്ട് ഇടവകപ്പള്ളികളുടെ ലൗകികഭരണത്തിൽ ഇടപെടാൻ മലങ്കര മെത്രാപ്പോലീത്തായ്ക്കോ അസോസിയേഷനോ പള്ളിപ്രതിനിധികൾക്കോ അധികാരമില്ല. ഇടവകപ്പള്ളികളുടെ ലൗകികകാര്യങ്ങളെ ബാധിക്കുന്ന ഭരണഘടനാ വ്യവസ്ഥകൾ നിയമവിരുദ്ധമാണ്.

## പാത്രിയർക്കീസിന്റെ പദവി

ഭരണഘടനയിലെ 1, 2, 5, 90-93, 101 എന്നീ വകുപ്പുകൾ പാത്രിയർക്കീസിന്റെ പദവി സ്ഥാപിക്കുന്ന വകുപ്പുകളാണെന്നാണ് പ്രസ്താവിക്കപ്പെടുന്നത്. പ്രസ്തുത വകുപ്പുകൾ ചുവടെ ചേർക്കുന്നു:

(1) മലങ്കരസഭ ഓർത്തഡോക്സ് സുറിയാനി സഭയുടെ ഒരു വിഭാഗവും ഓർത്തഡോക്സ് സുറിയാനിസഭയുടെ തലവൻ അന്ത്യോഖ്യാ പാത്രിയർക്കീസും ആകുന്നു.

(2) മലങ്കരസഭ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതും, പൗര

Malankara Orthodox TV

സ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയിൽ ഉൾപ്പെട്ടതും, പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കായും ആകുന്നു.

(5) ഈ സഭ അംഗീകരിച്ചിരിക്കുന്ന കാനോൻ ബാർ എബ്രായയാൽ എഴുതപ്പെട്ട ഹൂദായ കാനോൻ ആകുന്നു (1898-ാമാണ്ട് പാരീസ് നഗരത്തിൽ അച്ചടിച്ചിട്ടുള്ളത് ഈ കാനോൻ തന്നെയാണ്).

(90) മലങ്കര ഉൾപ്പെട്ട പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയിൽ മലയാള വർഷം 1088-ൽ (1912) കാതോലിക്കാ സിംഹാസനം പുനസ്ഥാപിക്കപ്പെട്ടിട്ടുള്ളതും, അന്നുമുതൽ ഈ സ്ഥാപനം പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയിൽ വ്യാപരിച്ചു വരുന്നതുമാകുന്നു.

(91) മലങ്കരയിലെ എല്ലാ പള്ളികളും സന്ദർശിക്കുന്നതിന് കാതോലിക്കായ്ക്ക് അവകാശം ഉണ്ടായിരിക്കുന്നതും, അത്തരം സന്ദർശനങ്ങളുടെ ചെലവുകൾ അതത് ഇടവകപ്പള്ളികൾ വഹിക്കേണ്ടതുമാകുന്നു.

(92) കാതോലിക്കാ അദ്ധ്യക്ഷനായുള്ള എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ സഹകരണത്തോടുകൂടി കാനോനികമായി വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെ മലങ്കരസഭ അംഗീകരിക്കുന്നതാകുന്നു.

(93) മേൽ പ്രസ്താവിച്ചപ്രകാരം മലങ്കരസഭയാൽ അംഗീകരിക്കപ്പെട്ട പാത്രിയർക്കീസ് ഉണ്ടെങ്കിൽ, കാതോലിക്കായെ വാഴിക്കുന്ന അവസരത്തിൽ പാത്രിയർക്കീസിനെയും ക്ഷണിക്കേണ്ടതും, പാത്രിയർക്കീസ് വരുന്നപക്ഷം സുന്നഹദോസിന്റെ അദ്ധ്യക്ഷൻ എന്ന നിലയിൽ സുന്നഹദോസിന്റെ സഹകരണത്തോടെ കാതോലിക്കായെ വാഴിക്കേണ്ടതുമാകുന്നു.

(101) സഭയുടെ വിശ്വാസങ്ങളെ ഭേദപ്പെടുത്തുന്നതിന് ആർക്കുംതന്നെ അവകാശമില്ലാത്തതാകുന്നു. എന്നാൽ വിശ്വാസ സംബന്ധമായ കാര്യങ്ങളെക്കുറിച്ച് എന്തെങ്കിലും തർക്കമുണ്ടായാൽ, തർക്കം തീരുമാനിക്കാനുള്ള അധികാരം എപ്പിസ്കോപ്പൽ സുന്നഹദോസിൽ നിക്ഷിപ്തമായിരിക്കുന്നതുമാകുന്നു.

ഭേദഗതി ചെയ്ത നിലയിലുള്ള ഭരണഘടനയിലെ അനുയുക്ത വ്യവസ്ഥകൾ 1, 2, 5, 99-101, 108, 114 എന്നീ വകുപ്പുകളാണ്. വകുപ്പുകളിൽ ചിലതിൽ ചെറിയ മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്. ഭേദഗതി ചെയ്ത നിലയിലുള്ള 100-ാം വകുപ്പ് താഴെപ്പറയുംപ്രകാരമാണ്:

(100) മേൽപട്ടക്കാരെ വാഴിക്കുക, എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ ആദ്ധ്യക്ഷ്യം വഹിക്കുക, സുന്നഹദോസിന്റെ നിശ്ചയങ്ങൾ പ്രഖ്യാപിക്കു

Malankara Orthodox TV

കയും നടപ്പിൽ വരുത്തുകയും ചെയ്യുക, സുന്നഹദോസിന്റെ പ്രതിനിധിയെന്നനിലയിൽ ഭരണം നടത്തുക, മൂറോൻ കൂദാശ ചെയ്യുക എന്നിവ കാതോലിക്കായുടെ അധികാരത്തിൽപ്പെട്ടവയാകുന്നു.

അവസാന തീരുമാനം ആകമാന സുന്നഹദോസിനാകുന്നു എന്ന് പ്രഖ്യാപിക്കുന്നതിന് മൂലഭരണഘടനയിലെ 101-ാം വകുപ്പിന്റെ ശരിപ്പകർപ്പ് ഭേദഗതി ചെയ്തതാണ് 108-ാം വകുപ്പ്.

പാത്രിയർക്കീസിന്റെ പരമാധികാരവും, അധീശത്വവും ശൂന്യാവസ്ഥയിലെത്തുവോളം ന്യൂനീകരിക്കപ്പെട്ടുവെന്ന് വാദിക്കപ്പെടുന്നുണ്ട്. ഭരണഘടന പാത്രിയർക്കീസിനെ ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷനായും, കാതോലിക്കായെ പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷനായും വിശേഷിപ്പിക്കുന്നു. ഭരണഘടനയിൽ പറയുന്നപ്രകാരമുള്ളതായ കാതോലിക്കായുടെ അധികാരങ്ങൾ പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ എന്ന നിലയിലുള്ള തന്റെ പദവിയിൽ നിന്ന് അദ്ദേഹത്തിന് സിദ്ധിക്കുന്നതാണ്. മേല്പട്ടക്കാരെ വാഴിക്കുക, എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ ആദ്ധ്യക്ഷ്യം വഹിക്കുക, സുന്നഹദോസ് നിശ്ചയങ്ങൾ പ്രഖ്യാപിക്കുകയും നടപ്പിൽ വരുത്തുകയും ചെയ്യുക. സുന്നഹദോസിന്റെ പ്രതിപുരുഷനെന്ന നിലയിൽ ഭരണം നടത്തുക, വിശുദ്ധ മൂറോൻ കൂദാശ ചെയ്യുക എന്നിവ കാതോലിക്കായുടെ അധികാരങ്ങളിൽ പെടുന്നു.

പുതുതായി വരുന്ന പത്രിയർക്കീസിന് മലങ്കരസഭയുടെ അംഗീകാരം ഉണ്ടായിക്കണമെന്നതിനെയും, കാതോലിക്കായെ വാഴിക്കാൻ പാത്രിയർക്കീസിനെ ക്ഷണിക്കുന്നതിനെയും, പാത്രിയർക്കീസിന്റെ അസാന്നിദ്ധ്യം മൂലമുണ്ടാകുന്ന അനിശ്ചിതത്വത്തിനുള്ള പരിഹാരമാർഗത്തെയും സംബന്ധിച്ച വ്യവസ്ഥകളെയും പാത്രിയർക്കീസ് കക്ഷി എതിർക്കുന്നുണ്ട്.

കാതോലിക്കേറ്റും ബന്ധപ്പെട്ട പ്രശ്നങ്ങളും പരിഗണിച്ചതിൽ ഞങ്ങൾ ഇപ്രകാരം തീരുമാനിച്ചിട്ടുള്ളതാണ്: 14 അക്കം കല്പന അനുസരിച്ചും, അതിൽ പറയുന്ന അധികാരങ്ങളോടു കൂടിയും സ്ഥാപിക്കപ്പെട്ടിട്ടുള്ള കാതോലിക്കേറ്റ് സാധുവും, മലങ്കരസഭയ്ക്ക് ആകെ ബന്ധിതവുമാണ്. കാതോലിക്കേറ്റ് സ്ഥാപിച്ചതോടെ മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനോ മൂറോൻ കൂദാശ ചെയ്യുന്നതിനോ, അംഗീകൃതമായ മറ്റെന്തെങ്കിലും അധികാരം നടത്തുന്നതിനോ ഉള്ള അവകാശങ്ങൾ, പാത്രിയർക്കീസിന് ഇല്ലാതാകുന്നില്ല. മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനുള്ള പാത്രിയർക്കീസിന്റെ അധികാരം, അസോസിയേഷനിലൂടെയുള്ള മലങ്കര സമുദായത്തിന്റെ അംഗീകാരത്തിന് വിധേയമായിരിക്കുമെന്നേയുള്ളു.

Malankara Orthodox TV

കാതോലിക്കേറ്റ് സ്ഥാപനം മൂലം പാത്രിയർക്കീസിന്റെ ആത്മീയാധികാരങ്ങൾ ശൂന്യാവസ്ഥയിൽ എത്തുവോളം ന്യൂനീകരിക്കപ്പെട്ടിട്ടില്ല.

## ഇരു കാനോനുകളും അംഗീകരിക്കുന്നു

അബ്ദുൽ മിശിഹാ പാത്രിയർക്കീസ് കിഴക്കിന്റെ കാതോലിക്കേറ്റ് പുനരുദ്ധരിക്കുകയോ, പുനസ്ഥാപിക്കുകയോ ആണ് ചെയ്തിരുന്നതെന്നും കാതോലിക്കേറ്റിന്റെ പ്രത്യേകമായ പദവിയും സ്ഥാനവും കാനോന്റെ വിരുദ്ധങ്ങളായ ഭാഷ്യങ്ങൾ രണ്ടിലും അംഗീകരിച്ചിട്ടുണ്ടെന്നും ഞങ്ങൾ തീരുമാനിച്ചിട്ടുള്ളതാണ്. മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും, മൂറോൻ കൂദാശ ചെയ്യുന്നതിനുമുള്ള അധികാരങ്ങൾ വിരുദ്ധങ്ങളായ ഇരു കാനോൻ ഭാഷ്യങ്ങളും കാതോലിക്കായ്ക്ക് നൽകുന്നുണ്ട്. അബ്ദുൽ മിശിഹാ പാത്രിയർക്കീസിന്റെ A 13 (a) അക്കം കല്പന, മെത്രാപ്പോലീത്താമാരെ വാഴിക്കുക, വിശുദ്ധ മൂറോൻ കൂദാശ ചെയ്യുക, തുടങ്ങിയ ആത്മീയ കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനും, മറ്റു എല്ലാ ആത്മീയ കാര്യങ്ങളും പ്രത്യേകിച്ച് കണ്ടനാട് ഭദ്രാസനത്തിന്റെ (അതായത് മലങ്കരസഭയുടെ) ഭരണം നടത്തുന്നതിനും കാതോലിക്കായ്ക്ക് അധികാരം നൽകുന്നു. കാതോലിക്കായെ അനുസരിക്കുകയും സ്നേഹിക്കുകയും ചെയ്യണമെന്ന് വിശ്വാസികളെ പാത്രിയർക്കീസ് ഉദ്ബോധിപ്പിച്ചിട്ടുണ്ട്. കാതോലിക്കായെ വാഴിക്കാനുള്ള അംഗീകാരവും അധികാരവും A 14 കല്പന മെത്രാപ്പോലീത്താമാർക്ക് നൽകുന്നുണ്ട്. ഈ അവകാശം ആർക്കും വിരോധിക്കാനാവുന്നതല്ലെന്നു കല്പന പ്രഖ്യാപിക്കുന്നു.

പാത്രിയർക്കേറ്റും മലങ്കരസഭയും തമ്മിലുള്ള ബന്ധം മുഴുവനായി വിച്ഛേദിക്കാനാണ് A 13 (a), A 14 എന്നീ അക്കം കല്പനകൾ കൊണ്ടുദ്ദേശിച്ചിരുന്നതെന്നു അംഗീകരിക്കാൻ ഞങ്ങൾക്ക് നിവൃത്തിയില്ല, ഈ ബന്ധം മുമ്പ് ഉണ്ടായിരുന്നത്ര ഊർജ്ജസ്വലതയോടെയല്ലെങ്കിലും, നിലനിർത്താനാണ് ഉദ്ദേശിച്ചിരിക്കുന്നത്. പാത്രിയർക്കേറ്റുമായുള്ള സ്നേഹബന്ധത്തിന്റേതായ ആത്മീകബന്ധം എന്തായാലും നിലനിർത്തിക്കൊണ്ട് എല്ലാ പ്രായോഗിക കാര്യങ്ങൾക്കും മലങ്കരസഭയുടെ തലവനായി കാതോലിക്കായെ അംഗീകരിക്കുകയെന്നതാണ് A 13 (a), A 14 അക്കം കല്പനകളുടെ മൊത്തത്തിലുള്ള ഫലം. മറ്റുവിധത്തിൽ പറഞ്ഞാൽ അബ്ദുൽ മിശിഹാ പാത്രിയർക്കീസിന്റെ രണ്ടു കല്പനകൾ, അല്ലെങ്കിൽ സ്താത്തിക്കോനുകൾ കാതോലിക്കാ അദ്ധ്യക്ഷനായുള്ള മലങ്കരസഭയിലെ ഉന്നത തോതിലുള്ള സ്വയംഭരണാവകാശത്തെ അംഗീകരിച്ചിട്ടുണ്ട്. ഭരണഘടനയിൽ ചോദ്യം ചെയ്യപ്പെട്ടിരിക്കുന്ന വ്യവസ്ഥകൾ A 13 (a), A 14 അക്കം കല്പനകൾ അനുരൂപമാണെന്നാണ് ഞങ്ങൾക്കു തോന്നുന്നത്. മലങ്കരസഭയെ സ്വയംശീർഷകത്വമുള്ള ഒരു സഭയായോ ഒരു സ്വതന്ത്ര സഭയായോ പ്രഖ്യാപിക്കുന്നതിന് തുല്യമായതാണ് ഈ

Malankara Orthodox TV

ഭരണഘടനാ വ്യവസ്ഥകൾ എന്നതിനോട് യോജിക്കാൻ ഞങ്ങൾക്ക് കഴി യുന്നതല്ല.

കാര്യങ്ങളുടെ ഇത്തരമേതെങ്കിലുമൊരു അവസ്ഥ കൈവരുത്താൻ അബ്ദുൽ മിശിഹാ പാത്രിയർക്കീസിന് അധികാരമില്ലെന്ന് പാത്രിയർ ക്കീസ് കക്ഷിയുടെ അഭിഭാഷകൻ എസ്. പത്മനാഭൻ ഊർജ്ജസ്വലത യോടെ വാദിക്കുന്നുണ്ടെങ്കിലും, വാദത്തിന് ഉപോദ്ബലകമായ കാനോൻ വ്യവസ്ഥയോ, മതപരമായ മറ്റ് അധികാരപ്രമാണങ്ങളോ, ഞങ്ങളുടെ മുമ്പാകെ ഹാജരാക്കിയിട്ടില്ല. അബ്ദുൽ മിശിഹാ പാത്രിയർക്കീസ് തന്റെ രണ്ടു സ്താത്തിക്കോനുകളിൽ വ്യക്തമാക്കിയിരുന്നതുപോലെ, മലങ്കര സഭയിലെ ഭിന്നതകൾ അവസാനിപ്പിക്കുന്നതിനും, ആഗോള ഓർത്തഡോ ക്സ് സുറിയാനി സഭയുടെ കുടക്കീഴിൽ മലങ്കരസഭയെ നിറുത്തുന്ന ത്തിനും കിഴക്കിന്റെ കാതോലിക്കേറ്റിന്റെ സ്ഥാപനം പരമ പ്രധാനമായ ആവശ്യമായി തീർന്നിരുന്നു. ബുദ്ധിപരമായ സ്വാതന്ത്ര്യത്തിനു വേണ്ടി യുള്ള മനുഷ്യന്റെ ആവേശം വർദ്ധിക്കുമ്പോൾ, പ്രപഞ്ചത്തെക്കുറിച്ചുള്ള ഒരുവന്റെ ആശയങ്ങളും ദർശനവും മെച്ചപ്പെടുമ്പോൾ, സമൂഹത്തിന്റെ യും വ്യക്തിയുടെയും പ്രശ്നങ്ങളിലേയ്ക്ക് ധിഷണാപരമായ അന്വേ ഷണം ലക്ഷീകരിക്കുമ്പോൾ കേന്ദ്രീകരണത്തിന്റെ സങ്കല്പം ദുർബല മാകുക സ്വാഭാവികം മാത്രമാണ്. മതപരവും, ആത്മീകവുമായ കാര്യങ്ങ ളിലും ഇത് ശരിയായിരിക്കും.

**മഹൽ നടപടി**

മലങ്കരസഭയിൽ ഭിന്നതകൾ രൂക്ഷമാകുകയും, മലങ്കര ക്രൈസ്തവ രിൽ വലിയ ഒരു വിഭാഗം പാത്രിയർക്കീസിന്റെയും, പാത്രിയർക്കാ പ്രതി നിധികളുടെയും, അധികാരത്തെ എതിർക്കുകയും ചെയ്തിരുന്ന ഒരു ഘട്ട ത്തിലാണ് അബ്ദുൽ മിശിഹാ പാത്രിയർക്കീസിന്റെ രണ്ടു കല്പനകൾ ഉണ്ടാകുന്നത്. അബ്ദുൽ മിശിഹായുടെ ഭാഗത്തു നിന്നുണ്ടായ രാഷ്ട്ര തന്ത്രജ്ഞപരമായ ആ മഹൽ നടപടിയാണ് മലങ്കരസഭയിൽ പടർന്നു പിടിച്ച ഭിന്നതയുടെ തീ കെടുത്തി സഭയിൽ ഒരളവോളം സമാധാനവും യോജിപ്പും കൈവരുത്തിയത്. മേൽ പരാമർശിക്കപ്പട്ട ഭരണഘടനാ വ്യവ സ്ഥകൾ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ യുക്തിസഹമായ ഫലങ്ങൾ മാത്രമാണ്. പ്രസ്തുത വ്യവസ്ഥകളിൽ നിയമവിരുദ്ധമായി യാതൊന്നും ഞങ്ങൾ കാണുന്നില്ല. വിശ്വാസത്തിൽ തീക്ഷ്ണതയും, അംഗസംഖ്യ യിൽ ബഹുലവും, മതപ്രതിബദ്ധതയിൽ ശക്തവുമായ മലങ്കരസഭ, പിന്തുടർച്ചയായുള്ള പാത്രിയർക്കീസന്മാരുടെ തെരഞ്ഞെടുപ്പിലും, സ്ഥാനാഭിഷേകത്തിലും തങ്ങൾക്ക് ഒരു കൈ വേണമെന്ന് തീർച്ചയായും ആഗ്രഹിച്ചിരുന്നു. ആകമാന ഓർത്തഡോക്സ് സുറിയാനിസഭയുടെ കാര്യങ്ങളിൽ അവഗണിക്കപ്പെടുന്നതിന് മലങ്കരസഭ ഒരുക്കമായിരുന്നില്ല.

Malankara Orthodox TV

മലങ്കരസഭയുടെ സഹകരണത്തോടെ വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനു അംഗീകാരം നൽകുന്ന ഭരണഘടനാ വ്യവസ്ഥയിലേയ്ക്ക് നയിച്ചത് ഈ അഭിവാഞ്ഛയാണ്. ഈ വ്യവസ്ഥയും എതിർക്കപ്പെടാൻ ആവാത്തതാണ്.

സഭ എപ്പിസ്കോപ്പൽ ആണോ, അതോ കോൺഗ്രിഗേഷനൽ ആണോ എന്ന പ്രശ്നത്തെ സംബന്ധിക്കുന്നതാണ് അടുത്ത വിവാദം. മലങ്കരസഭ തികച്ചും ഒരു എപ്പിസ്ക്കോപ്പൽ സഭയല്ലെന്നും, 'ഇടവക പള്ളികൾ മലങ്കരസഭയുടെ സ്വതന്ത്ര ഘടകങ്ങളായാണ് ഏറെക്കുറെ പരിഗണിക്കപ്പെട്ടിരുന്നത്' എന്നും സിംഗിൾ ജഡ്ജി തീരുമാനിച്ചിട്ടുണ്ട്. ഈ തീരുമാനത്തെ കാതോലിക്കാകക്ഷി ചോദ്യം ചെയ്തിരിക്കുന്നു. സഭ തികച്ചും എപ്പിസ്ക്കോപ്പൽ ആണെന്നാണ് അവരുടെ വാദം.

### ഇടവകക്കാരന്റെ അവകാശങ്ങൾ

ഹാൽസ്ബറിയുടെ 'Laws of England' എന്ന ഗ്രന്ഥത്തിന്റെ നാലാം പതിപ്പ് 14-ാം വാല്യം 284-ാം പേജിൽ ഇടവകജനങ്ങളുടെ അവകാശങ്ങളെപ്പറ്റി പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്:

"ഇടവകക്കാരന് ഇടവകപ്പള്ളിയിൽ പ്രവേശിക്കുന്നതിനും, ഇടം ഉള്ളിടത്തോളം സമയം ദിവ്യാരാധനയിൽ പങ്കുകൊള്ളുന്നതിനായി അവിടെ തുടരുന്നതിനും അവകാശമുണ്ടായിരിക്കും. ഇരിപ്പിടം ലഭ്യമായിടത്തോളം, ചില അവകാശങ്ങൾക്കു വിധേയമായി ഒരു ഇരിപ്പിടത്തിന് അയാൾക്ക് അവകാശം ഉണ്ടായിരിക്കുന്നതുമാണ്. ഏത് ഇരിപ്പിടത്തിൽ വേണം ഇരിക്കേണ്ടതെന്നതിനെ സംബന്ധിച്ച് ബിഷപ്പിന്റെ ഓഫീസർമാർ എന്ന നിലയിൽ പ്രവർത്തിക്കുന്ന പള്ളിവാർഡന്മാരുടെ ന്യായയുക്തമായ നിർദ്ദേശങ്ങൾ അയാൾ അനുസരിക്കേണ്ടതുണ്ടെങ്കിലും, പള്ളിയിൽ പ്രവേശിക്കുന്നതിൽ നിന്നോ ഇരിപ്പിടം ലഭ്യമല്ലെങ്കിൽ പള്ളിയിൽ നിൽക്കുന്നതിൽ നിന്നോ അയാളെ അവർക്ക് തടയാനാവുന്നതല്ല. സഭയുടെ ശുശ്രൂഷകളും, ഇടവകപ്പള്ളിയിലും ഉചിതമായ മറ്റ് സ്ഥലങ്ങളിലും നടത്തുന്ന ഇടവക വൈദികന്റെ പൗരോഹിത്യ ശുശ്രൂഷകളും സ്വീകരിക്കുവാനും പള്ളിവളപ്പിലോ, പള്ളിവക ശ്മശാനത്തിലോ തന്റെ മൃതദേഹം സംസ്ക്കരിക്കപ്പെടാനും ഇടവകക്കാരന് അവകാശമുണ്ടായിരിക്കും. നിയമം ഏർപ്പെടുത്തുന്ന അത്തരം പ്രത്യേക വ്യവസ്ഥകൾക്കു വിധേയമായി, ഇടവകക്കാർക്ക് പള്ളിയിലെ ആലോചനാമുറിയിൽ കൂടുന്ന ഏതെങ്കിലും യോഗത്തിലോ പള്ളിവാർഡനെ തെരഞ്ഞെടുക്കുന്നതിനായി ചേരുന്ന ഇടവകക്കാരുടെ യോഗത്തിലോ, ഇടവക സംബന്ധമായ എല്ലാ യോഗങ്ങളിലുമോ സംബന്ധിക്കുന്നതിനും പങ്കെടുക്കുന്നതിനും അവകാശം ഉണ്ടായിരിക്കുന്നതാണ്."

Malankara Orthodox TV

'പള്ളിസ്വത്ത്' 558-ാം പേജിൽ ഇപ്രകാരം നിർവ്വചിക്കപ്പെട്ടിരിക്കുന്നു:- 'ഒരു പള്ളി സംബന്ധിച്ചോ, ഒരു പള്ളിയുടെ പ്രയോജനാർത്ഥമോ മാത്രം വിനിയോഗിക്കപ്പെടുന്നതോ, ഒരു പള്ളിയിലെ കൈകാര്യ കർത്താക്കളാലോ, അംഗങ്ങളാലോ ഉപയോഗിക്കപ്പെടുന്നതിനോ അവരുടെ ആ വിധത്തിലുള്ള പ്രയോജനത്തിനായി ഉപയോഗിക്കപ്പെടുന്നതിനോ മാത്രം വിനിയോഗിക്കപ്പെടുന്നതോ, ഒരു പള്ളിയുമായി ബന്ധപ്പെട്ട ആത്മീയാവശ്യങ്ങൾക്കായി ഉടമസ്ഥയിൽ വച്ചിട്ടുള്ളതോ, പള്ളി പ്രതിനിധിയെന്ന നിലയിൽ ഏതെങ്കിലും വ്യക്തിയുടെ ഉടമസ്ഥതയിലുള്ളതോ ആയ സ്വത്തുക്കളെ പള്ളിസ്വത്തുക്കൾ എന്നു പറയുന്നു.'

പള്ളിയുടെ പ്രതിഷ്ഠാപനത്തെയും, കൂദാശയെയും പറ്റി 60-ാം പേജിൽ പ്രതിപാദിച്ചിരിക്കുന്നു: 'ഒരു പള്ളിയായോ ഒരു ചാപ്പലായോ ഉപയോഗിക്കാൻ ഉദ്ദേശിച്ചുള്ള കെട്ടിടം ആർക്കും പണികഴിപ്പിക്കാവുന്നതും, ബിഷപ്പിന്റെ അനുമതിയോടെ ദിവ്യാരാധനയ്ക്കും, കൂദാശാനുഷ്ഠാനങ്ങൾക്കുമായി അത് ഉപയോഗിക്കാവുന്നതുമാണ്. എന്നാൽ ചില ഒഴിവുകൾക്ക് വിധേയമായി, അത്തരം കെട്ടിടങ്ങൾ ബിഷപ്പ് കൂദാശ ചെയ്യുന്നതു വരെ ഇംഗ്ലണ്ടിലെ സഭയുടെ പള്ളിയായോ, ചാപ്പലായോ നിയമം പരിഗണിക്കുന്നതല്ല. ഒരു പള്ളിയുടെ പ്രതിഷ്ഠാകർമ്മത്തിന് അനുമതി നൽകുന്നതിനോ, നൽകാതിരിക്കുന്നതിനോ ആ ആവശ്യത്തിലേക്കു നിർമ്മിച്ച കെട്ടിടം കൂദാശ ചെയ്യുന്നതിനോ, കൂദാശ ചെയ്യാൻ വിസമ്മതിക്കുന്നതിനോ ഉള്ള ബിഷപ്പിന്റെ അവകാശം പരിപൂർണ്ണമായിരിക്കുന്നതാണ്. ഒരു കെട്ടിടം പള്ളിയായി കൂദാശ ചെയ്യപ്പെടുകയും, ഇപ്രകാരം സ്ഥാപിതമായിത്തീരുന്ന പള്ളി അതിനു നിർദ്ദേശിക്കപ്പെട്ടിട്ടുള്ള മണ്ഡലത്തിലെ അവകാശങ്ങളിൽ ആത്മാക്കളുടെ പരിരക്ഷയും ഉൾപ്പെടുത്തുകയും ചെയ്താൽ നിയമദൃഷ്ട്യാ അതു പള്ളിയായി തുടരുന്നതും ഏതൊരു സംഘടിത സമൂഹത്തിനായി പള്ളി വ്യവസ്ഥപ്പെടുത്തിയിരിക്കുന്നുവോ, ആ സമൂഹത്തിന്റെ കൈവശത്തിൽ പള്ളി അതിന്റെ കെട്ടിടം നശിച്ചാൽ പോലും തുടരുന്നതുമാണ്.'

### കോൺഗ്രിഗേഷനലിസം

കോൺഗ്രിഗേഷനലിസത്തെ ജോൺ v റവ. തോമസ് വില്യംസ് എന്ന കേസിന്റെ വിധിയിൽ (1953 KLT 605) തിരുവിതാംകൂർ ഹൈക്കോടതി ഡിവിഷൻ ബഞ്ച് വിശദീകരിച്ചിട്ടുണ്ട്. കോൺഗ്രിഗേഷനലിസ്റ്റിനെ വ്യവസ്ഥാപിതമല്ലാത്ത നവീകരണസഭകളിൽ പെടുന്ന ഒരു വിഭാഗമായാണ് വിശേഷിപ്പിച്ചിരിക്കുന്നത്. പ്രാദേശിക സഭയ്ക്ക് അഥവാ കൂട്ടായ്മകളായി സമ്മേളിക്കുന്ന ആരാധനാസമൂഹങ്ങൾക്ക്, സ്വയംഭരണാവകാശം മൗലികമായിട്ടുള്ളതാണെന്നും, ഇത്തരം സഭാസമൂഹത്തിന് കോൺഗ്രിഗേഷന

Malankara Orthodox TV

ലിസമെന്ന് നാമകരണം ചെയ്തിരിക്കുന്നുവെന്നും “Encyclopaedia Britannica” യെ ആശ്രയിച്ചുകൊണ്ട് കോടതി പ്രസ്താവിച്ചു. മൂന്ന് മുഖ്യ ഇനം സഭാഭരണ സംവിധാനങ്ങളിൽ ഒന്നാണിത്. എപ്പിസ്ക്കോപ്പസി, പ്രസ്ബിറ്ററിയനിസം എന്നിവയാണ് മറ്റു രണ്ടിനങ്ങൾ. ഭൂമിയിൽ ആദർശ യോഗ്യമായ സംഘടിത അസ്തിത്വം മാത്രമുള്ള സാർവ്വത്രിക സഭയുടെ ചെറു പതിപ്പെന്ന നിലയിൽ, വിശ്വാസികളുടെ പ്രാദേശിക സമൂഹത്തിനു സഹജമായി സഭാധികാരം ലഭിക്കുമെന്നു കോൺഗ്രിഗേഷനലിസ്റ്റ് സിദ്ധാന്തക്കാർ കരുതുന്നു. എന്നാൽ പ്രായോഗികതലത്തിൽ കോൺഗ്രി ഗേഷനലിസം മതവിശ്വാസികളുടെ ജനാധിപത്യം ആകുമ്പോൾ സിദ്ധാന്തപരമായി അത് ഏറ്റവും നേരിട്ടുള്ള ദൈവാധിപത്യം (ഠവലീര ൃമര്യ) ആണെന്ന് അവകാശപ്പെടുന്നു.

സഭ സാർവത്രികമായാലും, പ്രാദേശികമായാലും, സഭാതലവനായ ക്രിസ്തുവിലൂടെ ദൈവം തന്നെ തന്റെ ജനങ്ങളെ നേരിട്ടു ഭരിക്കുന്നു വെന്നാണു കരുതപ്പെടുന്നത്. പരിശുദ്ധാത്മാവ് മനഃസാക്ഷിക്കു വെളി പ്പെടുത്തുന്ന ദൈവഹിതം കൂടുതൽ പൂർണ്ണമായി അനുസരിക്കുന്നതിന്, യഥാർത്ഥ സഭാ കൂട്ടായ്മയിലുള്ള വിശ്വാസികളുടെ ഓരോ സമൂഹവും ബാഹ്യമായി എല്ലാ മാനുഷിക നിയന്ത്രണങ്ങളിൽ നിന്നും വിമുക്തമായി രിക്കണമെന്ന മതപരമായ സിദ്ധാന്തത്തിൽ നിന്നാണ് ഈ ആശയം ഉരു ത്തിരിഞ്ഞിരിക്കുന്നത്. പൊതുവായി താല്പര്യമുള്ള കാര്യങ്ങൾക്കു വേണ്ടിയും അവരുടെ ഉത്തരവാദിത്തങ്ങൾ കാര്യക്ഷമമായി നിറവേറ്റുക യെന്ന ലക്ഷ്യത്തിനുവേണ്ടിയും പള്ളികൾക്ക് ഐക്യത്തിൽ പ്രവേശിക്കാ മെങ്കിലും, അതത് പള്ളികളുടെ അഥവാ ഇടവക സമൂഹത്തിന്റെ സ്വയം ഭരണാവകാശം അല്ലെങ്കിൽ സ്വാതന്ത്ര്യമാണ് കോൺഗ്രിഗേഷനലിസ ത്തിന്റെ മൗലിക ലക്ഷണം. കോൺഗ്രിഗേഷനലിസ്റ്റുകളും പ്രസ്ബിറ്റീ റിയൻകാരും എപ്പിസ്കോപ്പസിയെ അതായത് ബിഷപ്പുമാരാലുള്ള സഭാ ഭരണത്തെ, അല്ലെങ്കിൽ അപ്പോസ്തോലിക പിൻതുടർച്ചാ സിദ്ധാന്തത്തെ, അതായത് ക്രിസ്തുവിന്റെ അപ്പോസ്തോലന്മാരുടെ പിൻഗാമികളാണ് ബിഷപ്പുമാർ എന്ന സിദ്ധാന്തത്തെ എതിർക്കുന്നുണ്ട്. കോൺഗ്രിഗേഷ നലിസത്തിന്റെ മൗലികതത്വം “എല്ലാ വിശ്വാസികൾക്കും പൗരോഹിത്യം” എന്നു പറയുന്ന അതിന്റെ സിദ്ധാന്തമാണ്. പൗരോഹിത്യധർമ്മവുമായി ബന്ധപ്പെട്ട എല്ലാ കാര്യങ്ങളും നിർവഹിക്കാൻ ഓരോ ക്രൈസ്തവനും അവകാശവും അധികാരവും ഉണ്ടെന്ന് ആ സിദ്ധാന്തം അനുശാസി ക്കുന്നു. ഇക്കാര്യങ്ങൾ വിധിന്യായത്തിന്റെ 81-ാം ഖണ്ഡികയിൽ പ്രസ്താ വിച്ചിട്ടുണ്ട്. കൂദാശകൾ അനുഷ്ഠിക്കാനുള്ള അൽമായരുടെ അവകാ ശത്തെയാണ് ഈ സിദ്ധാന്തം വ്യക്തമാക്കുന്നത്. വൈദികരായി പട്ടം കിട്ടിയവർക്കു മാത്രമേ എപ്പിസ്കോപ്പൽ സഭകളിൽ കൂദാശകൾ അനു

Malankara Orthodox TV

ഷ്ഠിക്കാനാവൂ. കൂദാശകൾ അനുഷ്ഠിക്കാനുള്ള അധികാരം ലഭിക്കുന്നത് പട്ടത്വനൽവരം മുഖേനയാണ്. മേൽപ്രസ്താവിച്ചവയുടെ വെളിച്ചത്തിൽ ഇടവകപ്പള്ളികളെ കോൺഗ്രിഗേഷനൽ ആയി പരിഗണിക്കാനേ ആവുന്നതല്ല.

## എപ്പിസ്കോപ്പലിസം

സർ ജോൺ മുറേയുടെ 'New English Dictionary of Historical Principles' മൂന്നാം വാല്യത്തിൽ, എപ്പിസ്കോപ്പലിസം നിർവചിക്കപ്പെട്ടിരിക്കുന്നത് "എപ്പിസ്കോപ്പൽ സമൂഹത്തിന്റെയോ പുരോഹിത സമൂഹത്തിന്റെയോ കൈകളിൽ പരമാധികാരം എല്പിക്കുന്ന സഭാഭരണസംവിധാന സിദ്ധാന്തം" എന്നാണ്. ഇതേ ഡിക്ഷണറി കോൺഗ്രിഗേഷനലിസം എന്ന പദത്തെ "നിയമനിർമ്മാണം, ശിക്ഷണം, നീതിനിർവ്വഹണം തുടങ്ങിയ എല്ലാ ചുമതലകളും അതത് പള്ളിയിലോ, അഥവാ വിശ്വാസികളുടെ പ്രാദേശിക സമൂഹത്തിലോ നിക്ഷിപ്തമാണെന്നു പരിഗണിക്കുന്ന ഒരു ഭരണ സംവിധാനസമ്പ്രദായം" എന്ന് നിർവചിച്ചിരിക്കുന്നു. "അതത് സമൂഹങ്ങളുടെ സ്വയംഭരണാവകാശത്തിനു പ്രാധാന്യം കല്പിക്കുന്ന സഭകൾ അവലംബിക്കുന്ന സിദ്ധാന്തം" എന്നാണ് "Chambers Dictionary" യുടെ നാലാം വാല്യത്തിൽ കോൺഗ്രിഗേഷനലിസം നിർവ്വചിക്കപ്പെട്ടിരിക്കുന്നത്. "രണ്ടോ മൂന്നോ പേർ എന്റെ നാമത്തിൽ കൂടിവരുന്നിടത്തൊക്കെയും ഞാൻ അവരുടെ നടുവിൽ ഉണ്ട്" എന്ന ക്രിസ്തുവിന്റെ വാക്കുകളാണ് കോൺഗ്രിഗേഷനലിസത്തിന് ആധാരമായുള്ളത്.

ഓർത്തഡോക്സ് സുറിയാനിസഭ (അതുപോലെ തന്നെ മലങ്കരസഭയും) ചില സവിശേഷതകളിൽ എപ്പിസ്കോപ്പൽ ആണെന്നതിൽ സംശയമൊന്നുമുണ്ടായിരിക്കുകയില്ല. പാത്രിയർക്കീസ് കക്ഷിയുടെ അഭിപ്രായത്തിൽ ഓർത്തഡോക്സ് സുറിയാനിസഭ സ്ഥാപിച്ചത് യേശുക്രിസ്തുവിന്റെ ശിഷ്യന്മാരിൽ ഏറ്റവും വിശ്വസ്തനും ഏറ്റവും പ്രമുഖനുമെന്നു പറയപ്പെടുന്ന വിശുദ്ധ പത്രോസാണ്. മലങ്കരസഭ സ്ഥാപിച്ചത് യേശുക്രിസ്തുവിന്റെ ശിഷ്യന്മാരിൽ ഒരാളായ മാർത്തോമ്മാ ശ്ലീഹാ ആണെന്നും അപ്പോസ്തോലനായ മാർ പത്രോസിനും, യേശുക്രിസ്തുവിന്റെ മറ്റ് അപ്പോസ്തോലന്മാർക്കും ഇടയിൽ സഭ ഒരിക്കലും സാരവത്തായ ഒരു വേർതിരിവ് ഉണ്ടാക്കിയിട്ടില്ലെന്നും കാതോലിക്കാകക്ഷി അഭിപ്രായപ്പെടുന്നു. ഇക്കാര്യത്തിൽ വിവാദമുണ്ട്.

മലങ്കരയിൽ ക്രിസ്തുമതം ആദ്യമായി പ്രചരിപ്പിച്ചത് മാർത്തോമ്മാ ശ്ലീഹായാണെന്നാണ് പരമ്പരാഗതമായ വിശ്വാസമെന്ന് സിംഗിൾ ജഡ്ജി വ്യക്തമാക്കിയിട്ടുണ്ട്. സഭയിൽ വൈദികപരമായ അധികാരം എപ്പിസ്ക്കോപ്പാമാരുടെ കൈകളിൽ മാത്രമാണ്. അത്രത്തോളംകൊണ്ടും, ഈ

Malankara Orthodox TV

വെളിച്ചത്തിൽ വീക്ഷിക്കുന്നതായാലും സഭ എപ്പിസ്ക്കോപ്പൽ ആണ്. അതേസമയം ഇടവകപ്പള്ളികളുടെ മേൽ എപ്പിസ്ക്കോപ്പായ്ക്ക് പൂർണ്ണ മായ ലൗകികാധികാരം ഉണ്ടെന്ന അഭിപ്രായത്തിന് യാതൊരു പ്രാമാ ണികതയുമില്ല. ഈ രാജ്യത്തെ സുറിയാനി സഭയുടെ തലവൻ, അല്ലെ ങ്കിൽ അതിന്റെ മെത്രാപ്പോലീത്താ ശരിയായി വാഴിക്കപ്പെട്ട മെത്രാൻ ആയിരിക്കണമെന്നും, ലൗകികകാര്യങ്ങൾ സംബന്ധിച്ച് മലങ്കര മെത്രാ പ്പോലീത്തായ്ക്ക് സമുദായത്തിന്റെ അംഗീകാരം ലഭിച്ചിരിക്കേണ്ടത് ആവ ശ്യമാണെന്നുമുള്ള കാര്യത്തിൽ കക്ഷികൾ യോജിക്കുന്നുണ്ട്" എന്നു തിരുവിതാംകൂറിലെ ഫൈനൽ റോയൽ അപ്പീൽ കോടതി B 74 അക്കം വിധിയിൽ പറഞ്ഞിരിക്കുന്നു. "പാത്രിയർക്കീസിന്റെ വൈദികപരമായ പര മാധിപത്യം ഇക്കാലമത്രയും അംഗീകരിക്കപ്പെട്ടുപോന്നിരുന്നു. എങ്കിലും പാത്രിയർക്കീസിന്റെ അധികാരം സഭയുടെ ലൗകിക കാര്യങ്ങളുടെ ഭര ണത്തിന് ഒരിക്കലും ബാധകമായിരുന്നില്ല" എന്ന് വിധിയുടെ 34-ാം ഖണ്ഡികയിൽ കോടതി അഭിപ്രായപ്പെട്ടു.

തിരുവിതാംകൂറിലെ (മലങ്കരയിലെ) യാക്കോബായ സുറിയാനിസഭ യുടെ മലങ്കര മെത്രാപ്പോലീത്താ, പ്രാദേശികസഭയുടെ ആത്മീയവും ലൗകികവുമായ ഭരണത്തിന് അവകാശിയാകണമെങ്കിൽ, അദ്ദേഹം സ്വദേ ശിയായിരിക്കണമെന്നും അദ്ദേഹത്തെ അന്ത്യോഖ്യാ പാത്രിയർക്കീസോ, അദ്ദേഹം അധികാരപ്പെടുത്തുന്ന പ്രതിനിധിയോ മെത്രാപ്പോലീത്തായായി വാഴിച്ചിരിക്കണമെന്നും, കോടതി പ്രസ്താവിച്ചു.

"പ്രാദേശികസഭ" എന്ന പരാമർശംകൊണ്ട് അർത്ഥമാക്കുന്നത് അതത് ഇടവകപ്പള്ളികളെയാണെന്ന് കാണിക്കുന്ന യാതൊന്നും വിധി യിലില്ല. ഈ പരാമർശനം വ്യക്തമായും ആകമാന മലങ്കരസഭയെപ്പറ്റി യായിരുന്നു.

മലങ്കരസഭയുടെ ഭാഗം ആകുന്ന കൊച്ചിയിലെ ഏതാനും പള്ളിക ളെക്കുറിച്ച് കൊച്ചി റോയൽ അപ്പീൽ കോടതി B 110 അക്കം വിധിയിൽ പരാമർശിച്ചിരിക്കുന്നു. സഭ അന്ത്യോഖ്യാ പാത്രിയർക്കീസുമായി കുർ ബ്ബാന സംസർഗത്തിലാണെന്നും, മെത്രാപ്പോലീത്തായ്ക്ക് വികാരിമാ രെയും വൈദികരെയും നിയമിക്കാനും, നീക്കം ചെയ്യാനും അധികാരം ഉണ്ടെന്നും, കൈക്കാരന്മാരുടെ തെരഞ്ഞെടുപ്പ് മെത്രാപ്പോലീത്തായുടെ സ്ഥിരീകരണത്തിന് വിധേയമാണെന്നുമുള്ള നിലപാട് വാദികൾ സ്വീക രിച്ചു.

മലങ്കര മെത്രാപ്പോലീത്തായെന്ന് അവകാശപ്പെട്ട ഒന്നാം വാദി, പള്ളി യും സ്വത്തുക്കളും, യോഗത്തിന്റെയും ട്രസ്റ്റിന്റെയും ഉടമസ്ഥതയിലാ ണെന്നും, അവ തന്റെ ആത്മീകവും ലൗകികവും, വൈദികപരവുമായ

Malankara Orthodox TV

അധികാരത്തിൻകീഴിലാണെന്നും പ്രഖ്യാപിക്കണമെന്നും കോടതിയോട് ആവശ്യപ്പെട്ടു. പ്രതികൾ വാദിയുടെ പദവിയെ നിഷേധിച്ചു. പാത്രിയർക്കീസിൽ നിന്ന് സ്വതന്ത്രമാണ് സഭയെന്നും, മെത്രാപ്പോലീത്തായെ നിയമിക്കാൻ പാത്രിയർക്കീസിന് അവകാശം ഇല്ലെന്നും, മെത്രാപ്പോലീത്തായ്ക്ക് പള്ളികളിന്മേൽ അധികാരമില്ലെന്നും പ്രതികൾ തർക്കിച്ചു.

മാർത്തോമ്മാശ്ലീഹാ മലങ്കര സന്ദർശിച്ചെന്നു പരമ്പരാഗതമായ വിശ്വാസമുണ്ടെന്നും, പിന്തുടർച്ചയായുള്ള മെത്രാപ്പോലീത്താമാർക്ക് അന്യായപ്പള്ളികളുടെമേൽ എപ്പിസ്ക്കോപ്പൽ അധികാരമുണ്ടെന്നും, പാത്രിയർക്കീസിന്റെ പരമാധികാരം അംഗീകരിക്കപ്പെട്ടിട്ടുള്ളതാണെന്നും, ജനങ്ങൾ യഥാവിധി സ്വീകരിച്ച അംഗീകൃത മെത്രാപ്പോലീത്തായായ ഒന്നാം വാദിക്ക് പള്ളികളിന്മേലും, സ്വത്തുക്കളിന്മേലും, ലൗകികവും ആത്മീകവുമായ അധികാരം ഉണ്ടെന്നും റോയൽകോടതി വിധിയിൽ അംഗീകരിച്ചു. മെത്രാപ്പോലീത്താ എന്ന നിലയിലുള്ള ഒന്നാം വാദിയുടെ ആത്മീയവും ലൗകികവും, വൈദികപരവുമായ അധികാരത്തിന് വിധേയമാണ് പള്ളികളും, സ്വത്തുക്കളുമെന്ന് കോടതി പ്രഖ്യാപിച്ചു. ഈ വിധി തീർച്ചയായും നിയമതടസ്സമായിത്തീരുന്നില്ല. എങ്കിലും ഈ തീരുമാനത്തിന് നിശ്ചയമായും കുറച്ച് പ്രാമുഖ്യമുണ്ടായിരിക്കും.

ഇടവകപ്പള്ളികളുടെ ലൗകികകാര്യങ്ങളുടെ ദൈനംദിന ഭരണത്തിൽ മെത്രാപ്പോലീത്തായ്ക്ക് അധികാരമുള്ളതായി അംഗീകരിക്കപ്പെട്ടിട്ടുണ്ടെന്ന് മേൽപ്രസ്താവിച്ച കാര്യങ്ങൾകൊണ്ട് തീർച്ചയായും അർത്ഥമാകുന്നില്ല.

എല്ലാ പള്ളികളും സമ്മത ഉടമ്പടികൾ (അന്ത്യോഖ്യായുടെ സിംഹാസനത്തിങ്കലെ ചൊല്ലുവിളിക്കും സ്തുതി ചൊവ്വാകപ്പെട്ട യാക്കോബായ സുറിയാനി വിശ്വാസത്തിനും വിപരീതം ഒരിക്കലും ഉണ്ടാകുകയില്ലെന്ന് സമ്മതിച്ചുകൊണ്ടുള്ള ഉടമ്പടി) രജിസ്റ്റർ ചെയ്യണമെന്ന് ആവശ്യപ്പെടുന്ന മുളന്തുരുത്തി സുന്നഹദോസിന്റെ നിശ്ചയങ്ങൾ ബന്ധപ്പെട്ട എല്ലാ കക്ഷികളും അംഗീകരിച്ചിട്ടുള്ളതാണ്. ഒറ്റയ്ക്കുള്ള പള്ളികൾ സ്വതന്ത്രമാണെന്ന് ഇത് വ്യക്തമാക്കുന്നുണ്ടെന്നു വാദിക്കപ്പെടുന്നു. അതിനോട് യോജിക്കാൻ ഞങ്ങൾക്ക് കഴിയുന്നതല്ല. മലങ്കരസഭയിൽ ശിക്ഷണവും അച്ചടക്കവും കൈവരുത്താൻ സ്വീകരിച്ച ഒരു മാർഗ്ഗം മാത്രമായിരുന്നു അത്.

മാമോദീസാ തുടങ്ങിയ കാര്യങ്ങൾ സംബന്ധിച്ച് മൂന്ന് പ്രത്യേക രജിസ്റ്ററുകൾ ഉണ്ടാക്കി വികാരിമാരുടെ ഉത്തരവാദിത്വത്തിൽ പള്ളികളിൽ സൂക്ഷിക്കേണ്ടതാണെന്ന് മുളന്തുരുത്തി സുന്നഹദോസ് നിശ്ചയിച്ചു. സുന്നഹദോസ് നിശ്ചയങ്ങളിൽ പറഞ്ഞിരിക്കുന്ന ആവശ്യങ്ങൾക്കായി

Malankara Orthodox TV

ഒരു പൊതു മുതൽ ഉണ്ടാക്കണമെന്നും സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്ന പേരിൽ ഒരു സംഘടന രൂപീകരിക്കണമെന്നും അസോസിയേഷൻ അംഗങ്ങൾ എല്ലാവരും കൂടിച്ചേർന്ന് കാര്യങ്ങൾ നടത്തുക പ്രായോഗികമല്ലാത്തതിനാൽ, സമുദായത്തിന്റെ മുഴുവൻ മതപരവും സമൂഹപരവുമായ പൊതുസംഗതികളുമായി ബന്ധപ്പെട്ട എല്ലാ കാര്യങ്ങളുടെയും പൂർണ്ണമായ ഉത്തരവാദിത്വവും ഭരണചുമതലയും നിക്ഷിപ്തമായിട്ടുള്ളതും, മലങ്കര മെത്രാപ്പോലീത്താ പ്രസിഡണ്ടായുള്ളതുമായ ഒരു മുഖ്യ കമ്മറ്റി ഉണ്ടായിരിക്കണം എന്നും സുന്നഹദേസ് നിശ്ചയിച്ചു. സഭാ സ്വത്തുക്കളുടെ ഭരണം സംബന്ധിച്ച് നിലവിലുള്ള ചട്ടങ്ങളിൽ മാറ്റം വരുത്തുക, ഇതിലേയ്ക്ക് പുതിയ നിയമങ്ങൾ ഉണ്ടാക്കുക, വിവിധ പള്ളികളുടെ കണക്കുകൾ പരിശോധിച്ച് അംഗീകരിക്കുക, അതതു പള്ളികൾക്കായി പള്ളിപ്പൊതുയോഗങ്ങൾ തിരഞ്ഞെടുക്കുന്ന കൈക്കാരന്മാരെ അല്ലെങ്കിൽ മാനേജർമാരെ സ്ഥിരപ്പെടുത്തുക, പള്ളികളുടെ കേടുപാടുകൾ പോക്കുക, പുതിയ പള്ളികൾ പണികഴിക്കുക തുടങ്ങിയ കാര്യങ്ങൾ സുന്നഹദോസ് പ്രമേയങ്ങളിൽ ഒന്നിൽ വിഭാവനം ചെയ്തിട്ടുണ്ട്. ഇതിനു പുറമെ മറ്റൊരു പ്രമേയം ഓരോ പള്ളിയുടെയും വരവു ചിലവു കണക്ക് സംബന്ധിച്ച സ്റ്റേറ്റുമെന്റും, ഓരോ പള്ളിയുടെയും മുതൽ വിവരപ്പട്ടികയുടെ പകർപ്പും ചില രജിസ്റ്ററുകളുടെയും മറ്റു രേഖകളുടെയും പകർപ്പുകളും ഓരോ വർഷവും കമ്മറ്റിക്ക് അയച്ചുകൊടുക്കണമെന്നും ആവശ്യപ്പെടുന്നു. പള്ളികൾ സന്ദർശിക്കുവാനും, പള്ളിത്തെരട്ടുകൾ പരിശോധിക്കാനും, കൈക്കാരന്മാരെയും മാനേജർമാരെയും, സ്ഥിരപ്പെടുത്താനും, കമ്മറ്റിയോഗം കൂടുമ്പോൾ വായിച്ചു കേൾപ്പിക്കേണ്ടതിലേയ്ക്കും തന്റെ സകല നടത്തകൾക്കും ഒരു ഡയറി എഴുതി സൂക്ഷിക്കേണ്ടതിനും പ്രമേയം മലങ്കര മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി.

സമുദായത്തെയും ഇടവകപ്പള്ളികളെയും ഒന്നടങ്കം പ്രതിനിധാനം ചെയ്യുന്ന മുളന്തുരുത്തി സുന്നഹദോസിന്റെ മേൽപറഞ്ഞ ഏകകണ്ഠ നിശ്ചയങ്ങൾ ഇടവകപ്പള്ളികൾ കോൺഗ്രിഗേഷനലോ, അല്ലാത്തപക്ഷം സ്വതന്ത്രമോ ആണെന്ന തർക്കത്തെ സ്പഷ്ടമായും എതിർക്കുന്നതാണ്. അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയിലോ, കാതോലിക്കായിലോ, മലങ്കര മെത്രാപ്പോലീത്തയിലോ, ആരിലാണെന്നു വെച്ചാൽ ആയവരിൽ ചില മേലന്വേഷണാധികാരങ്ങൾ നിക്ഷിപ്തമാക്കിക്കൊണ്ടുള്ളതായ സ്വയംഭരണ അവകാശം ഒരളവോളം ഇടവകപ്പള്ളികൾക്കുണ്ടെന്ന് മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങൾ സവിസ്തരം വിശദീകരിച്ച് നൽകുന്നുണ്ടെന്നതിനു സംശയമില്ല.

ആയിരത്തിൽപരം ഇടവകപ്പള്ളികൾ ഉണ്ടെന്നും മിക്കവാറും എല്ലാ പള്ളികൾക്കും സ്വന്തമായ ഭരണഘടനയുണ്ടെന്നും ഇരു കക്ഷികളും

Malankara Orthodox TV

വാദിക്കുന്നു. ഏതാനും ഭരണഘടനകളുടെ പകർപ്പുകൾ ഹാജരാക്കുകയും അവ അക്കമിട്ട് തെളിവിലേയ്ക്ക് എടുക്കുകയും ചെയ്തിട്ടുണ്ട്. ഇരു കക്ഷികളും ഈ ഭരണഘടനകളിൽ ചിലതിലെ വ്യവസ്ഥകളെ അവലംബമാക്കിയിരിക്കുന്നു. ഭരണഘടനകളിലെ വ്യവസ്ഥകളുടെ വിശദാംശങ്ങളിലേയ്ക്ക് കടക്കാൻ ഞങ്ങൾ ആഗ്രഹിക്കുന്നില്ല. കാരണം ഞങ്ങളുടെ അഭിപ്രായത്തിൽ ഈ വിവാദത്തിന്മേൽ തീരുമാനം എടുക്കുന്നതിന് അവ പ്രയോജനപ്പെടുകയില്ല. ഓരോ പള്ളിയുടെയും പൊതുയോഗത്തെ, ലൗകികകാര്യങ്ങളിൽ ഉള്ള ആത്യന്തിക അധികാരിയായി പ്രഖ്യാപിച്ചിരിക്കുന്നുവെന്നതാണ് ഈ ഭരണഘടനകളിലെ ഐകരൂപ്യമുള്ള ഒരു സവിശേഷത. എന്നാൽ ഈ ഭരണഘടനകൾ പോലും ഇടവകപ്പട്ടക്കാരെ വാഴിക്കുകയും അവരെ അംഗീകരിക്കുകയും ചെയ്യുക, കൈക്കാരന്മാരെ സ്ഥിരപ്പെടുത്തുക തുടങ്ങിയ കാര്യങ്ങളിൽ മെത്രാപ്പോലീത്തായ്ക്ക് ചില മേലന്വേഷണാധികാരം ഉള്ളതായി അംഗീകരിക്കുന്നുണ്ട്. ലൗകികകാര്യങ്ങളുടെ ഭരണത്തിൽ വൈദികപരമായ നിയമങ്ങളുടെ ലംഘനം ഉണ്ടായേക്കാമെന്നതും, അത്തരം സംഭവങ്ങളിൽ സ്വാഭാവികമായും വൈദിക ട്രൈബ്യൂണലിന് ശിക്ഷണാധികാരം ഉണ്ടായിരിക്കുമെന്നുള്ളതും ശരിയായി അംഗീകരിക്കപ്പെട്ടിട്ടുള്ള കാര്യമാണ്. അതുകൊണ്ട് ലൗകികവും വൈദികപരവുമായ അധികാരങ്ങളെ തമ്മിൽ വേർതിരിക്കുന്ന രേഖ, ഒരളവോളവും, ചില മേഖലകളിലും വളരെ നേർത്തതായിരിക്കും. ഇടവകപ്പള്ളികൾ സ്വതന്ത്രപള്ളികളാണെന്ന സിംഗിൾ ജഡ്ജിയുടെ വീക്ഷണത്തോട് യോജിക്കാൻ ഞങ്ങൾക്ക് കഴിയുന്നതല്ല.

മലങ്കരസഭ ഒരളവോളം എപ്പിസ്ക്കോപ്പൽ സ്വഭാവത്തോടു കൂടിയതാണ്. ഇടവകപ്പള്ളി കൂദാശ ചെയ്യുന്നത് എപ്പിസ്ക്കോപ്പായാണ്. യഥാവിധി കൂദാശ ചെയ്യപ്പെടാത്ത ഒരു 'പള്ളി' പള്ളിയായി പരിഗണിക്കപ്പെടാനാവില്ല. ഇടവകപ്പള്ളികൾ മലങ്കരസഭയുടെ ഘടകങ്ങളാണെന്നത് വ്യക്തമാണ്. പക്ഷേ, ഇടവകപ്പള്ളികൾക്ക് ഒരളവോളം സ്വയംഭരണാവകാശം ഉണ്ടായിരിക്കും.

പള്ളിയുടെ ദൈനംദിന ഭരണത്തിനുള്ള അധികാരം പള്ളിപ്പൊതുയോഗത്തിലോ, പൊതുയോഗം തെരഞ്ഞെടുക്കുകയോ ചെയ്യുന്ന കമ്മറ്റിയിലോ നിക്ഷിപ്തമാക്കപ്പെട്ടിരിക്കുന്നു. മുളന്തുരുത്തി സുന്നഹദോസ്, മെത്രാപ്പോലീത്തായിലോ, പാത്രിയർക്കീസിലോ ചില മേലന്വേഷണാധികാരങ്ങൾ നിക്ഷിപ്തമായിട്ടുള്ളതായി അംഗീകരിക്കുന്നുണ്ട്. ഈ പദ്ധതിയാണ് ചോദ്യം ചെയ്യപ്പെട്ടിരിക്കുന്ന ഭരണഘടനയിലും പൊതുവെ അനുവർത്തിച്ചിട്ടുള്ളത്.

മലങ്കരയിലെ യാക്കോബായസഭ തികച്ചും ഒരു എപ്പിസ്ക്കോപ്പൽ സഭ അല്ലെന്നും ഇടവകപ്പള്ളികൾക്ക് സ്വതന്ത്ര പദവി ഉണ്ടെന്നുമുള്ള തീരുമാ

Malankara Orthodox TV

നത്തിൽ സിംഗിൾ ജഡ്ജി എത്തിച്ചേർന്നു. എന്നിരുന്നാലും സഭ കോൺ ഗ്രിഗേഷനലാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടിട്ടില്ല. മലങ്കരസഭ സ്വഭാ വത്തിൽ കോൺഗ്രിഗേഷണലാണെന്നു പരിഗണിക്കാനാവില്ലെന്ന് ഞങ്ങ ളും സുചിപ്പിച്ചിട്ടുള്ളതാണ്. മലങ്കരസഭയ്ക്ക് ചില എപ്പിസ്ക്കോപ്പൽ സവി ശേഷതകൾ ഉണ്ടെങ്കിലും, അത് തികച്ചും ഒരു എപ്പിസ്ക്കോപ്പൽ സഭ അല്ലെന്ന വീക്ഷണത്തോടാണ്, ഞങ്ങൾക്ക് യോജിപ്പ്. എന്നാൽ ഒറ്റ ക്കുള്ള ഇടവകപ്പള്ളികൾ സ്വതന്ത്ര പള്ളികളോ, സ്വതന്ത്ര പദവിയുള്ള പള്ളികളോ ആണെന്നതിനോട് ഞങ്ങൾക്ക് യോജിക്കാനാവുന്നില്ല.

കുഞ്ഞമ്മൻ കുര്യൻ കത്തനാർ v ഉമ്മൻ ഗീവർഗീസ് കത്തനാർ മുതൽപേർ എന്ന കേസിലെ വിധിയെ '13 TLR 101' ആണ് സിംഗിൾ ജഡ്ജി അവലംബമാക്കിയിരിക്കുന്നത്. മാത്യൂസ് മാർ അത്താനാ സ്യോസ് മെത്രാപ്പോലീത്താ ചില പള്ളിസാധനങ്ങൾ പണയം വെച്ചിരിക്കുന്നതായി ആരോപിക്കപ്പെടുന്ന നടപടി സാധുവാണോ എന്ന പ്രശ്നം തിരുവിതാംകൂർ ഹൈക്കോടതി പരിഗണിച്ചു. സ്വന്തം വ്യക്തി പരമായ ആവശ്യത്തിനുവേണ്ടി പള്ളിയുടെ ലൗകികസ്വത്തുക്കൾ ഉപ യോഗിക്കാൻ മെത്രാപ്പോലീത്തായ്ക്ക് അവകാശമില്ലെന്നും, അപ്രകാരം സ്വന്തം ആവശ്യത്തിനായി മെത്രാപ്പോലീത്താ ആ സാധനങ്ങൾ കൈ കാര്യം ചെയ്തിട്ടുണ്ടെങ്കിൽ പ്രസ്തുത നടപടി തിരിമറിക്കോ, ദുർവിനി യോഗത്തിനോ തുല്യമാകുമെന്നും ഇടവകക്കാരുടെ പ്രതിനിധികൾക്കും ആ നിലയ്ക്ക് പള്ളിസ്വത്തുക്കളുടെ ട്രസ്റ്റിക്കും, പള്ളിസാധനങ്ങൾ വിട്ടു കിട്ടാൻ വ്യവഹാരപ്പെടാവുന്നതാണെന്നും ഹൈക്കോടതി വിധിച്ചു.

സഭ എന്ന വ്യാപകമായ അർത്ഥത്തിൽ ഉപയോഗിക്കപ്പെടുന്ന പള്ളി യിൽ നിന്ന് വിഭിന്നമായി കൈക്കാരന്മാരാൽ പ്രതിനിധാനം ചെയ്യപ്പെടുന്ന ഇടവകപ്പള്ളികൾക്ക് അതിന്റേതായ സ്വന്തമൊരു വ്യക്തിത്വം ഉണ്ടെന്ന പ്രതികളുടെ വാദത്തിന് ഒരളവോളം സഹായകമായി സിംഗിൾ ജഡ്ജി ഈ തീരുമാനത്തെ പരിഗണിച്ചു. ഞങ്ങൾക്ക് ഈ അഭിപ്രായത്തോട് വിയോജിക്കാൻ കാരണം ഒന്നും ഇല്ല. എന്നാൽ ഒറ്റയ്ക്കുള്ള പള്ളികൾക്ക് പൂർണ്ണമായ സ്വതന്ത്ര പദവിയുണ്ടെന്ന പാത്രിയർക്കീസ് കക്ഷിയുടെ വാദ ത്തിന് ഈ തീരുമാനം സഹായകമാകുകയില്ല.

തീത്തൂസ് മാർത്തോമ്മാ മുതൽപേർ v മാർ ദീവന്നാസ്യോസ് മെത്രാ പ്പോലീത്താ മുതൽപേർ എന്ന കേസിലെ തിരുവിതാംകൂർ ഹൈക്കോ ടതിയുടെ വിധിയെയും (23 T.L.R. 171) സിംഗിൾ ജഡ്ജി ആശ്രയി ക്കുന്നുണ്ട്. ഈ കേസ് പാത്രിയർക്കീസിനാൽ വാഴിക്കപ്പെട്ട മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന മാത്യൂസ് മാർ അത്താനാസ്യോസിന്റെ നിയന്ത്രണത്തിലുള്ള ഇടവകപ്പള്ളികളിലൊന്നിനെ സംബന്ധിക്കുന്ന താണ്. ഇടവകസമൂഹം ഒന്നടങ്കം പ്രത്യക്ഷത്തിൽ പഴയ യാക്കോബായ

Malankara Orthodox TV

വിശ്വാസം ഉപേക്ഷിച്ച് നവീകരണ വിശ്വാസ സിദ്ധാന്തങ്ങൾ സ്വീകരിക്കുകയും, ഇടവക സമൂഹവും അതുപോലെതന്നെ മലങ്കര മെത്രാപ്പോലീത്തായും അന്ത്യോഖ്യായുടെ പരമാധികാരത്തെ നിഷേധിക്കുകയും ചെയ്തു. ഇരുപത്തഞ്ചിൽപരം വർഷങ്ങൾക്ക് ശേഷം അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ഒരു കേസ് ഫയൽ ചെയ്തു. വ്യവഹാരപ്പള്ളിക്ക് പട്ടക്കാരെ നിയമിക്കാനുള്ള അവകാശം തനിക്കും തന്റെ പിൻഗാമികളായി വരുന്ന മലങ്കര മെത്രാപ്പോലീത്താമാർക്കും മാത്രമാണെന്നു പ്രഖ്യാപിക്കണമെന്നും, പള്ളിയിൽ ആരാധനകൾ നടത്തുന്നതിൽ നിന്നും, പള്ളിക്ക് പട്ടക്കാരെ നിയമിക്കുന്നതിൽ നിന്നും നവീകരണ വിശ്വാസികളുടെ തലവനെ ഇൻജംക്ഷൻ ഉത്തരവു മുഖേന തടയണമെന്നും ഹർജിക്കാരൻ ആവശ്യപ്പെട്ടു.

ആദിയിലെ അടിസ്ഥാനപരമായ വിശ്വാസത്തിന്റെ സ്വഭാവം എന്തു തന്നെ ആയിരുന്നാലും, ഇടവകസമൂഹം ഒന്നടങ്കം ഇരുപത്തിയഞ്ചിൽ പരം വർഷങ്ങളായി ആദ്യ വിശ്വാസം ഉപേക്ഷിച്ച് മാറിയ വിശ്വാസം സ്വീകരിച്ചിരിക്കുന്നതിനാൽ, പള്ളി ഒടുവിൽ പറഞ്ഞ വിശ്വാസം സ്വീകരിച്ചവർക്കു വേണ്ടിയുള്ള ഒരു ട്രസ്റ്റിനാണ് ഭരമേൽപ്പിക്കപ്പെട്ടിരിക്കുന്നതെന്നും അതുകൊണ്ട് കേസ് പരാജയപ്പെട്ടിരിക്കുന്നുവെന്നും 18 TLR 83-ലെ വിധിയെ അവലംബമാക്കിക്കൊണ്ട് ഫുൾ ബഞ്ചിലെ ഭൂരിപക്ഷം ജഡ്ജിമാർ വിധിച്ചു.

തിരുവിതാംകൂർ ഹൈക്കോടതിയിൽ ഗീവർഗീസ് കത്തനാർ മുതൽപേർ v മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മുതൽപേർ എന്ന കേസിലെ വിധിയും (26 T.L.R. 148) സിംഗിൾ ജഡ്ജി പരാമർശിക്കുകയുണ്ടായെങ്കിലും അത് വളരെ സഹായകമായി കാണപ്പെട്ടില്ല. മലങ്കര സഭയിലെ പള്ളികൾ സ്വതന്ത്രമോ, പൂർണ്ണമായ സ്വയംഭരണാവകാശത്തോടു കൂടിയതോ ആണെന്ന നിഗമനത്തിൽ എത്താൻ, ഈ തീരുമാനങ്ങളിൽ ഒന്നുംതന്നെ സഹായകമാകുമെന്ന് ഞങ്ങൾ കരുതുന്നില്ല. മേൽപറഞ്ഞ വിധികൾ ബിഷപ്പ് മെല്ക്കർ മുതൽപേർ v വികാർ അപ്പോസ്തൊലിക് മുതൽപേർ എന്ന കേസിലെ മദ്രാസ് ഹൈക്കോടതിയുടെ വിധിയെ (I.L.R. 2 മദ്രാസ് 295) ആശ്രയിച്ചുള്ളതാണ്. മദ്രാസ് ഹൈക്കോടതി, അറ്റോർണി ജനറൽ v ബ്യൂൺസ് എന്ന കേസിലെ വിധിയെ [(1868) 6 ഇക്വിറ്റി 567] അവലംബമാക്കാൻ ഉദ്ദേശിച്ചു. ഇടവകക്കാർക്ക് ഒരു സംഘം എന്ന നിലയിൽ, അവരുടെ വിശ്വാസം സ്ഥാപകരുടേതിൽ നിന്ന് ഭിന്നമായ ഒന്നിലേയ്ക്ക് മാറ്റിക്കൊണ്ട് ധർമ്മസ്ഥാപനത്തിന്റെ ശരിയായ ഗുണഭോക്താക്കളായി തുടരാമെന്നുള്ള പ്രസ്താവനയ്ക്ക് 6 ഇക്വിറ്റി 567-ലെ വിധി പ്രാമാണികമാകുകയില്ലെന്നും, ഒരു പ്രത്യേക വിശ്വാസം സ്വീകരിച്ചിരിക്കുന്നവർക്കായ് ഒരു ധർമ്മസ്ഥാപനം ഒരിക്കൽ സ്ഥാപി

Malankara Orthodox TV

ച്ചാൽ, അതിന്റെ ട്രസ്റ്റികൾക്കോ, സമൂഹത്തിന് ആകമാനമോ, വിശ്വാസ ത്തിൽ എന്തെങ്കിലും മാറ്റംവരുത്താനാവില്ലെന്നത് ശരിയായി തീരുമാനി ക്കപ്പെട്ടിട്ടുള്ള കാര്യമാണെന്നും സിംഗിൾ ജഡ്ജി അംഗീകരിക്കുന്നു. “Tudor on charities” 131, 132, 446 എന്നീ പേജുകളിലെ ചില ഭാഗങ്ങളും, അറ്റോർണി ജനറൽ v പിയേഴ്സൺ എന്ന കേസിലെ വിധിയും (36 E.R 35) അറ്റോർണി ജനറൽ v കെൽ, അറ്റോർണി ജനറൽ v ബൊവിൽ എന്നീ കേസുകളിലെ വിധികളും (‘Tudor on Charities 131-ാം പേജിൽ പരാമർശിക്കപ്പെട്ടിട്ടുണ്ട്) സിംഗിൾ ജഡ്ജി പരാമർശിക്കുന്നുണ്ട്. ഈ വിഷയത്തെപ്പറ്റിയുള്ള ഇംഗ്ലീഷ് നിയമത്തിൽ 1844-ലെ നോൺ കൺ ഫോമിസ്റ്റ് ചാപ്പൽ ആക്ട് ഉളവാക്കിയ ഫലത്തെപ്പറ്റിയും പരാമർശിച്ച സിംഗിൾ ജഡ്ജി, പള്ളിയിലെ 25 വർഷത്തെ ആചാരത്തെ അടിസ്ഥാന മാക്കിയ നിയമപ്രകാരമുള്ള അനുമാനത്തെ 6 ഇക്വിറ്റി 567-ൽ അവലം ബമാക്കിയിട്ടുണ്ടെന്ന് ചൂണ്ടിക്കാട്ടി. ഗുണഭോക്താക്കളുടെ സമൂഹത്തിന് ഒന്നടങ്കം ഏതുസമയത്തും വിശ്വാസം മാറ്റാനാവില്ലെന്നും തിരുവിതാം കൂറിലെയും മദ്രാസിലെയും കേസുകളിൽ, ഈ വിഷയത്തിന് ആധാ രമായ ഇംഗ്ലീഷ് നിയമം തെറ്റായാണ് ആ കോടതികൾ ധരിച്ചതെന്നുമുള്ള കാതോലിക്കാ കക്ഷിയുടെ തർക്കവാദം സിംഗിൾ ജഡ്ജി അംഗീകരിച്ചു. ഈ അപ്പീലുകൾ തീർച്ച ചെയ്യുന്ന കാര്യത്തിൽ ഈ വിവാദത്തിന്റെ നിജാവസ്ഥ പരിശോധിക്കേണ്ട ആവശ്യമില്ലെന്ന് ഞങ്ങൾ കാണുന്നു.

ഇടവകപ്പള്ളികൾ സ്വതന്ത്രമാണ്, അല്ലെങ്കിൽ അവയ്ക്ക് സ്വതന്ത്ര പദവി ഉണ്ടെന്ന അഭിപ്രായത്തിന് ഉപോദ്ബലകമായി B 323, B 332 എന്നീ അക്കം വിധികളെയാണ് സിംഗിൾ ജഡ്ജി ആശ്രയിക്കുന്നത്. പുതുപ്പള്ളി സെന്റ് ജോർജ് പള്ളിയുടെയും പള്ളി സ്വത്തുക്കളുടെയും ഭരണത്തെ സംബന്ധിക്കുന്ന കേസിൽ, തിരുവിതാംകൂർ ഹൈക്കോടതിയിൽ നിന്നു ണ്ടായ വിധിയാണ് B 323 അക്കം. പള്ളിയുടെ യഥാർത്ഥ ഭരണക്കാരിൽ പ്പെട്ടവരാണ് കണക്കുകൾക്കും മറ്റും വേണ്ടി കേസ് ഫയൽ ചെയ്തത്. പാത്രിയർക്കീസിന് അനുകൂലമായി നൽകിയിട്ടുള്ള ഉടമ്പടിയിലെ വ്യവ സ്ഥകൾപ്രകാരമാണ് താൻ ഭരണത്തിൽ ഉള്ളതെന്നും, പാത്രിയർക്കീ സിനോട് മാത്രമേ തനിക്ക് സമാധാനം ബോധിപ്പിക്കേണ്ടതുള്ളുവെന്നും ഒന്നാം പ്രതി (കൈസ്ഥാനി) തർക്കിച്ചു. ഇടവകപ്പള്ളിയുടെയും പള്ളി സ്വത്തുക്കളുടെയും പരിപൂർണ്ണ ഉടമസ്ഥൻ പാത്രിയർക്കീസ് അല്ലെന്നും, എന്നാൽ പള്ളി ഇടവകക്കാർക്ക് വേണ്ടി പള്ളിസ്വത്തുക്കളുടെ ഒരു ട്രസ്റ്റ് ഉണ്ടെന്നും ഹൈക്കോടതി വിധിച്ചു. ഇടവകപ്പള്ളിയുടെ സ്വത്തുക്കളുടെ കാര്യത്തിൽ ഇടവകക്കാർക്ക് പരിപൂർണ്ണ അവകാശം ഉണ്ടെന്നതിന്റെ അടിസ്ഥാനത്തിൽ ഉണ്ടായ വിധിയാണിതെന്നാണ് അതേക്കുറിച്ചുള്ള സിംഗിൾ ജഡ്ജിയുടെ ധാരണ. എന്തായാലും സ്ഥിതിഗതികളെക്കുറി

Malankara Orthodox TV

ച്ചുള്ള അദ്ദേഹത്തിന്റെ ഈ ധാരണയോട് യോജിക്കാൻ ഞങ്ങൾക്ക് കഴിയുന്നില്ല. ഇടവകപ്പള്ളിയുടെ പൂർണ്ണ ഉടമസ്ഥൻ പാത്രിയർക്കീസ് അല്ലെന്നും പള്ളിസ്വത്തുക്കൾ ഇടവകക്കാർക്കായുള്ള ഒരു ട്രസ്റ്റിന്റെ വകയാണെന്നുമാണ് കേസിൽ തീരുമാനിക്കപ്പെട്ടത്. ഇടവകപ്പള്ളിയുടെയും അതിന്റെ സ്വത്തുക്കളുടെയും ഉടമസ്ഥൻ പാത്രിയർക്കീസ് അല്ല എന്നതുപോലെ തന്നെ അവയുടെ ഉടമസ്ഥൻ കാതോലിക്കായോ, മലങ്കര മെത്രാപ്പോലീത്തായോ അല്ലെന്നു തീർച്ചയായും വാദിക്കാവുന്നതാണ്. എന്നാൽ അത് ഇടവകപ്പള്ളിയുടെ സ്വത്തുക്കളുടെ കാര്യത്തിൽ ഇടവകക്കാർക്കുള്ള പൂർണ്ണാവകാശത്തെ അടിസ്ഥാനമാക്കിയുണ്ടായതാണ് ഈ വിധിയെന്നു പറയുന്നതിൽ നിന്ന് തികച്ചും വ്യത്യസ്തമാണ്.

സ്വത്തുക്കളുടെ ഉടമസ്ഥാവകാശപ്രശ്നത്തിന് ഇപ്പോഴത്തെ കേസുകളിൽ വാസ്തവത്തിൽ പ്രാധാന്യം ഇല്ല. വെല്ലുവിളി അധികവും മലങ്കരസഭാഭരണഘടനാ വ്യവസ്ഥകൾക്കും, പള്ളിസ്വത്തുക്കളുടെയും പള്ളിക്കാര്യങ്ങളുടെയും ഭരണം നടത്തുന്നതിനുള്ള ഇടവകപ്പള്ളികളുടെ അവകാശത്തിന്മേൽ കടന്നാക്രമണം നടത്തുന്നതെന്ന് ആരോപിക്കപ്പെടുന്നതായ ഭരണഘടനാഭേദഗതികൾക്കും എതിരായാണ്. ഇടവകപ്പള്ളികളുടെ ലൗകികകാര്യങ്ങളുടെ ഭരണത്തിന്, ഇടവകക്കാർക്ക് പൂർണ്ണവും അനിയന്ത്രിതവുമായ അവകാശമുണ്ടെന്നും, ഈ അവകാശം മലങ്കര മെത്രാപ്പോലീത്തായുടെയോ, നിലവിൽ വന്നിട്ടുള്ള അസോസിയേഷന്റെയോ, ഏതെങ്കിലും നിയന്ത്രണത്തിലും, മേലന്വേഷണത്തിലും നിന്നും വിമുക്തമാണെന്ന പ്രഖ്യാപനം B 323 അക്കം വിധിയിലുണ്ടെന്ന് ഞങ്ങൾക്ക് ബോദ്ധ്യപ്പെട്ടിട്ടില്ല. കേരള ഹൈക്കോടതിയിൽ 1960-ലെ AS 269-ാം നമ്പർ അപ്പീൽ കേസിൽ ഡിവിഷൻ ബഞ്ചിന്റെ വിധിയാണ് B 322 അക്കം. ഞങ്ങൾ ഈ വിധിയെക്കുറിച്ച് പരാമർശിക്കുകയും അതിലെ തീരുമാനം നിയമതടസ്സമാകുകയില്ലെന്ന് അഭിപ്രായപ്പെടുകയും ചെയ്തിട്ടുള്ളതാണ്. ഈ വിധിയിലെ ന്യായവാദത്തിന് എന്തെങ്കിലും ശക്തിയുണ്ടെങ്കിൽ തന്നെ 1934-ലെ ഭരണഘടന അംഗീകരിച്ചുകൊണ്ട് കക്ഷികൾക്കിടയിൽ പിന്നീടുണ്ടായ ഒത്തുതീർപ്പിലൂടെ അത് എടുത്തുകളയപ്പെട്ടിരിക്കുകയാണ്.

അന്ത്യോഖ്യാ സിംഹാസനത്തിന്റെ അനുശാസനങ്ങൾക്ക് വിധേയമായിരുന്നുകൊള്ളാമെന്ന് സമ്മതിച്ചുകൊണ്ടുള്ള രജിസ്റ്റർ ഉടമ്പടി, ഓരോ ഇടവകപ്പള്ളിയും നൽകണമെന്ന് ആവശ്യപ്പെടുന്ന മുളന്തുരുത്തി സുന്നഹദോസ് നിശ്ചയവും, സിംഗിൾ ജഡ്ജി സഹായകമായി സ്വീകരിക്കുന്നുണ്ട്. മലങ്കരസഭയിൽ അനുസരണവും ശിക്ഷണവും, കൈവരുത്താൻ, സ്വീകരിച്ച ഒരു മാർഗം മാത്രമായിരുന്നു അതെന്ന് ഞങ്ങൾ വ്യക്തമാക്കി കഴിഞ്ഞിട്ടുള്ളതാണ്. ഇടവകപ്പള്ളികൾ മലങ്കരസഭയുടെ ഘടകങ്ങളാണ്.

Malankara Orthodox TV

അവയ്ക്ക് ഒരളവോളം സ്വാതന്ത്ര്യവുമുണ്ട്. പള്ളികളുടെ ദൈനംദിന ഭരണത്തിനുള്ള അധികാരം മെത്രാപ്പോലീത്തായുടെ മേലന്വേഷണാധികാരങ്ങൾക്ക് വിധേയമായി ഇടവക പൊതുയോഗത്തിലും യോഗം തിരഞ്ഞെടുക്കുന്ന കമ്മറ്റിയിലും, നിക്ഷിപ്തമായിരിക്കും. സഭാഭരണഘടനാവ്യവസ്ഥകൾ ഈ നിലപാടിനെ ബാധിക്കുകയില്ല. ഇക്കാര്യങ്ങളിൽ ഞങ്ങൾക്ക് യാതൊരു സംശയവുമില്ല.

ഇടവകപ്പള്ളികൾ, ഇടവകപ്പൊതുയോഗം തുടങ്ങിയവയെ സംബന്ധിക്കുന്ന വ്യവസ്ഥകൾ 1934-ലെ അസൽ ഭരണഘടനയിൽ (A 2 അക്കം) ഉണ്ട്. പതിനെട്ടു വയസ്സായ സുറിയാനി ക്രിസ്ത്യാനികൾക്ക് അംഗത്വത്തിന് അവകാശത്തോട് കൂടിയ ഇടവകപ്പൊതുയോഗത്തെ ഭരണഘടന അംഗീകരിക്കുന്നുണ്ട്. പൊതുയോഗങ്ങളിൽ സംബന്ധിക്കാനും, വോട്ട് ചെയ്യാനും ഇത്തരം അംഗങ്ങൾക്ക് അവകാശമുണ്ടെന്ന് ഭരണഘടന പ്രഖ്യാപിക്കുന്നു. ഓരോ അംഗവും നൽകേണ്ട മാസവരി ഭരണഘടന നിർദ്ദേശിക്കുന്നുണ്ട്. പൊതുയോഗത്തിന്റെ അധികാരങ്ങൾ, പൊതുയോഗം കൂടുന്നതിനുള്ള കാലക്രമം, പ്രമേയങ്ങളുടെ അവതരണം, യോഗങ്ങളുടെ നടപടി, കണക്കു സൂക്ഷിക്കൽ, മാനേജിംഗ് കമ്മിറ്റി രൂപവൽക്കരണം മുതലായ കാര്യങ്ങൾ സംബന്ധിച്ചുള്ള വ്യവസ്ഥകൾ ഭരണഘടനയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

വികാരിമാരുമൊത്ത് കൈക്കാരന്മാർ പള്ളിസ്വത്തുക്കളുടെ കൂട്ടുട്രസ്റ്റിമാരായിരിക്കുമെന്നു ഭരണഘടന പ്രഖ്യാപിക്കുന്നു. തെരഞ്ഞെടുപ്പിനെയും മറ്റ് യോഗനടപടികളെയുംകുറിച്ചുള്ള റിപ്പോർട്ടുകൾ മെത്രാപ്പോലീത്തായുടെ അംഗീകാരത്തിനായി അദ്ദേഹത്തിന് അയച്ചുകൊടുത്തിരിക്കണമെന്നു ഭരണഘടന നിർദ്ദേശിക്കുന്നു. വികാരിമാരെയും മറ്റ് വൈദികരെയും നിയമിക്കാനും സ്ഥലംമാറ്റാനുമുള്ള മെത്രാപ്പോലീത്തായുടെ അധികാരാവകാശങ്ങളും ഭരണഘടന അംഗീകരിക്കുന്നു.

### ന്യായയുക്തമായ നിയന്ത്രണം

ഭരണഘടനാവ്യവസ്ഥകൾ പലതും പിന്നീട് ഭേദഗതി ചെയ്യപ്പെട്ടു. ഇടവകപ്പള്ളികളുടെ സ്വയംഭരണാവകാശത്തിൽ ഭരണഘടനയിലെ 23, 40, 41 വകുപ്പുകൾ കൈകടത്തുന്നുണ്ടെന്നതിലേക്ക് ഞങ്ങളുടെ ശ്രദ്ധയെ ക്ഷണിക്കുകയുണ്ടായി. പള്ളി ഇടവകയ്ക്ക് സ്ഥാവരവസ്തുക്കൾ വാങ്ങുകയോ, പള്ളി ഇടവകയിലെ സ്ഥാവരവസ്തുക്കൾ ഏതെങ്കിലും തീറുകൊടുക്കുകയോ, കടപ്പെടുത്തുകയോ ചെയ്യണമെന്നിരുന്നാൽ ഇടവകയോഗത്തിന്റെ നിശ്ചയമനുസരിച്ചും, ഇടവകമെത്രാപ്പോലീത്തായുടെ രേഖാമൂലമായ സമ്മതത്തോടുകൂടിയും, വികാരിയും കൈക്കാരനും ചേർന്നു ചെയ്യേണ്ടതാകുന്നുവെന്നു 23-ാം വകുപ്പ് വ്യവസ്ഥ ചെയ്യുന്നു.

Malankara Orthodox TV

ഇടവകമെത്രാപ്പോലീത്താ സ്പഷ്ടമായും മലങ്കര മെത്രാപ്പോലീത്താ യുടെ പ്രതിനിധിയാണ്. ഇടവകയ്ക്ക് സ്ഥാവരസ്വത്തുക്കൾ വാങ്ങുക യോ, ഇടവകയിലെ സ്ഥാവരസ്വത്തുക്കൾ കൈമാറ്റം ചെയ്യുകയോ, തീറു കൊടുക്കുകയോ, കടപ്പെടുത്തുകയോ ചെയ്യുന്ന കാര്യത്തിൽ ഇടവക യോഗത്തിനുള്ള അധികാരം 23-ാം വകുപ്പ് എടുത്തുകളയുന്നില്ല. വാസ്ത വത്തിൽ അത് ഇക്കാര്യത്തിലുള്ള അധികാരം ആവർത്തിച്ചുറപ്പിക്കുക യാണ് ചെയ്തിരിക്കുന്നത്. ആ വകുപ്പ് ഏർപ്പെടുത്തിയിരിക്കുന്ന ഒരേ ഒരു നിയന്ത്രണം, ഇടവക മെത്രാപ്പോലീത്തായുടെ രേഖാമൂലമായ സമ്മതം വാങ്ങിയിരിക്കണമെന്നതാണ്. വികാരിയും കൈക്കാരനും കൂടി കൂട്ടായിവേണം കാര്യങ്ങൾ നിർവ്വഹിക്കേണ്ടതെന്ന വ്യവസ്ഥയോട് എതിർപ്പൊന്നുമില്ല. കാരണം, സാധാരണമായി അവർ കൂട്ടുട്രസ്റ്റിമാരാ ണെന്നത് അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. ഇടവക മെത്രാപ്പോലീത്തായുടെ രേഖാമൂലമായ സമ്മതം വാങ്ങിയിരിക്കണമെന്ന വ്യവസ്ഥയെക്കുറിച്ചാണ് എതിർപ്പെന്നാണു കാണുന്നത്. ഏതൊരു മതസമൂഹത്തിലെയും വിശ്വാ സികൾക്ക്, മെത്രാപ്പോലീത്തായുടെ സമ്മതം ഉണ്ടായിരിക്കണമെന്ന വ്യവ സ്ഥയോട് എതിർപ്പുണ്ടായിരിക്കുമെന്നു വിശ്വസിക്കാൻ വിഷമമുണ്ട്. ഇട വകയുടെയും സമുദായത്തിന്റെയും മൊത്തത്തിലുള്ള ഉത്തമ താല്പര്യ ങ്ങൾക്കായി അധികാരവിനിയോഗത്തിൽ ഏർപ്പെടുത്തിയിരിക്കുന്ന, ന്യായ യുക്തമായ ഒരു നിയന്ത്രണം മാത്രമാണിതെന്നാണ് കാണുന്നത്.

വികാരിയെയും, വൈദികരെയും നിയമിക്കുന്നതിനും, നീക്കുന്നതിനും, സ്ഥലംമാറ്റുന്നതിനുമുള്ള അധികാരം ഇടവക മെത്രാപ്പോലീത്തായ്ക്കാ ണെന്നും, അപ്രകാരം നീക്കംചെയ്യുകയോ, സ്ഥലംമാറ്റുകയോ ചെയ്യു മ്പോൾ വികാരിയുടെ കൈസ്ഥാനം ഒഴിഞ്ഞുപോകുമെന്നും 40-ാം വകുപ്പ് വ്യവസ്ഥ ചെയ്യുന്നു. ഒരു മെത്രാസന ഇടവകയിൽപെട്ട ഒരു വൈദികനെ വേറൊരു മെത്രാസന ഇടവകയിലേയ്ക്കു മാറ്റണമെന്നിരുന്നാൽ, ആ സംഗതി രണ്ടു മെത്രാസന ഇടവകകളുടെയും മെത്രാപ്പോലീത്താമാർ ആലോചിച്ചു തീരുമാനിക്കേണ്ടതാണെന്ന് 41-ാം വകുപ്പ് അനുശാസി ക്കുന്നു.

ഇടവകപ്പള്ളികളുടെ സ്വയംഭരണാവകാശത്തിന്മേലും ഇച്ഛാശക്തിയി ന്മേലും കടന്നാക്രമണം നടത്തുന്നുവെന്ന് അഭിപ്രായപ്പെട്ടുകൊണ്ട് പാത്രി യർക്കീസ് കക്ഷിയുടെ അഭിഭാഷകൻ ഈ വകുപ്പിനോടു കടുത്ത എതിർ പ്പ് പ്രകടിപ്പിച്ചിട്ടുണ്ട്.

### വികാരിയുടെ സ്ഥാനം

വികാരിയുടെ സ്ഥാനവും പദവിയും മനസിലാക്കേണ്ടതുണ്ട്. ഓരോ ഇടവകപ്പള്ളിക്കും ഓരോ വികാരി ഉണ്ടായിരിക്കേണ്ടതാകുന്നുവെന്നും,

Malankara Orthodox TV

ശേഷമുള്ള വൈദികർ വികാരിയുടെ സഹായികൾ ആയിരിക്കുന്നതാകുന്നുവെന്നും, 38-ാം വകുപ്പിൽ പറയുന്നു. വികാരി കൈക്കാരനോടുകൂടി പള്ളിവക സ്വത്തുക്കളുടെ കൈസ്ഥാനി ആയിരിക്കേണ്ടതാകുന്നുവെന്നും, പള്ളിവക പണം വികാരിയുടെയും കൈക്കാരന്റെയും പേരിലോ, അവരുടെ പരസ്പര സമ്മതപ്രകാരം അവരിൽ ആരുടെയെങ്കിലും പേരിലോ നിക്ഷേപിക്കേണ്ടതും, എന്നാൽ ഇടവക മാനേജിംഗ് കമ്മിറ്റി നിശ്ചയിക്കുന്ന ഒരു ക്ലിപ്ത സംഖ്യ കൈക്കാരന്റെ കൈവശം വച്ചുകൊണ്ടിരിക്കാവുന്നതാകുന്നുവെന്നും 39-ാം വകുപ്പിൽ വ്യവസ്ഥ ചെയ്തിട്ടുണ്ട്.

ഇടവകയോഗത്തെ സംബന്ധിച്ച വിശദ വ്യവസ്ഥകൾ 6 മുതൽ 23 വരെ വകുപ്പുകളിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. വികാരിക്ക് ഇടവകയോഗത്തിന്റെ പ്രസിഡന്റ് എന്ന നിലയിൽ സർവോൽകൃഷ്ടമായ സ്ഥാനമാണുള്ളത്. മറ്റു വൈദികർ യോഗത്തിന്റെ വൈസ്പ്രസിഡന്റുമാരായിരിക്കും.

കൈക്കാരൻ, സെക്രട്ടറി, ഇടവക മാനേജിംഗ് കമ്മിറ്റിയംഗങ്ങൾ എന്നിവരെ തെരഞ്ഞെടുക്കുക, ആവശ്യമുള്ളപക്ഷം ഇടവകമെത്രാപ്പോലീത്തായുടെ അനുമതിയോടുകൂടി ഇവരെ നീക്കുക, തന്നാണ്ടത്തെ ബജറ്റ് പാസ്സാക്കുക, കണക്കു പരിശോധകനെയോ പരിശോധകന്മാരേയൊ നിശ്ചയിക്കുക, അവരുടെ റിപ്പോർട്ടു ചർച്ച ചെയ്യുക, ആണ്ടുതിരട്ടു പാസ്സാക്കുക, പള്ളിക്ക് ആവശ്യമെന്നു തോന്നുന്ന സംഗതികളെക്കുറിച്ച് ആലോചിച്ചു തീരുമാനം ചെയ്യുക എന്നിവ ഇടവകയോഗത്തിന്റെ ചുമതലയിൽ പെട്ട സംഗതികളാകുന്നുവെന്ന് 17-ാം വകുപ്പിൽ പറയുന്നു. 9-ാം വകുപ്പ്, മേലന്വേഷണപരമായ ചില കർത്തവ്യങ്ങൾ ഇടവക മെത്രാപ്പോലീത്തായ്ക്കു നൽകുന്നുണ്ട്. ഞങ്ങളുടെ മുമ്പാകെ അവ ചോദ്യം ചെയ്യപ്പെട്ടിട്ടില്ല.

വികാരി ഇടവക മാനേജിംഗ് കമ്മിറ്റിയുടെ പ്രസിഡന്റും, മറ്റ് വൈദികരുണ്ടെങ്കിൽ അവർ വൈസ് പ്രസിഡന്റുമാരുമായിരിക്കുന്നതാണ്. കൈക്കാരൻ 32-ാം വകുപ്പുപ്രകാരം വികാരിയോടുകൂടി പള്ളിസ്വത്തുക്കളുടെ കൈസ്ഥാനി ആയിരിക്കേണ്ടതാകുന്നു.

മാമോദീസാ രജിസ്റ്റർ, വിവാഹ രജിസ്റ്റർ, മരണ രജിസ്റ്റർ, ഇടവകയോഗ രജിസ്റ്റർ, കുമ്പസാര രജിസ്റ്റർ എന്നിവകളും, ഇടവകയിലുള്ള എല്ലാ സ്ത്രീപുരുഷന്മാരുടേയും പേരുവിവരം അടങ്ങിയ ഇടവകരജിസ്റ്ററും, വികാരിയുടെ ചുമതലയിൽ അപ്പോഴപ്പോൾ എഴുതി സൂക്ഷിക്കേണ്ടതും, ഇടവക മെത്രാപ്പോലീത്താ ഇടവകസന്ദർശനാർത്ഥം വരുന്ന അവസരങ്ങളിൽ ഇവ അദ്ദേഹത്തെ കാണിച്ച് അടയാളം വയ്പിക്കേണ്ടതുമാകുന്നുവെന്നും 43-ാം വകുപ്പിൽ പറയുന്നു.

Malankara Orthodox TV

**പട്ടംകൊടയ്ക്കുള്ള വ്യവസ്ഥ**

പട്ടം കിട്ടണമെന്ന് ആഗ്രഹിക്കുന്നവർ ഇടവകപ്പൊതുയോഗത്തിന്റെ ശുപാർശയോടുകൂടിയോ, സ്വന്തം നിലയിലോ, ഇടവകമെത്രാപ്പോലീത്താ യോട് അപേക്ഷിക്കേണ്ടതും, അദ്ദേഹം അന്വേഷണം നടത്തി വിരോധ മില്ലെന്നു തോന്നുന്നപക്ഷം അവരെ മലങ്കര മെത്രാപ്പോലീത്തായുടെ അടു ത്തേക്ക് അയയ്ക്കേണ്ടതും, അദ്ദേഹം അവരെ സൗകര്യംപോലെ വൈദി കസെമിനാരിയിലേയ്ക്ക് അയയ്ക്കേണ്ടതും, ആവശ്യമുള്ള പഠനത്തിനു ശേഷം പട്ടത്വത്തിനു യോഗ്യന്മാരെന്നു സെമിനാരി പ്രിൻസിപ്പൽ സർട്ടി ഫിക്കേറ്റ് കൊടുക്കുന്നതായാൽ ഇടവക മെത്രാപ്പോലീത്തായോ, മലങ്കര മെത്രാപ്പോലീത്തായോ, യുക്തംപോലെ അവർക്ക് പട്ടം കൊടുക്കുന്നതു മാകുന്നുവെന്ന് 111-ാം വകുപ്പിൽ വ്യവസ്ഥ ചെയ്തിരിക്കുന്നു.

വികാരി റശീസ്സാ പിരിക്കേണ്ടതും, ആയത്, കാതോലിക്കായ്ക്ക് അയച്ചു കൊടുക്കേണ്ടതുമാണെന്നും 120-ാം വകുപ്പ് അനുശാസിക്കുന്നുണ്ട്. വൈദി കൻ എന്ന നിലയിൽ വികാരി എപ്പിസ്കോപ്പായുടെ അധികാരത്തിനു വിധേയനാണെന്ന വസ്തുതയെ സംബന്ധിച്ചിടത്തോളം തർക്കം ഉണ്ടാ കാനാവില്ല. അതുകൊണ്ട് വികാരിമാരെ നിയമിക്കുന്നതിനും, നീക്കം ചെയ്യുന്നതിനും, സ്ഥലംമാറ്റുന്നതിനും ഇടവകമെത്രാപ്പോലീത്തായ്ക്ക് നൽകിയിട്ടുള്ള അധികാരം എതിർക്കപ്പെടേണ്ടതോ, ഇടവകപ്പള്ളികളുടെ വ്യക്തിത്വത്തിന്മേലോ സ്വയംഭരണാവകാശത്തിന്മേലോ ഉള്ള കൈകട ത്തലായി അതിനെ കരുതാവുന്നതോ അല്ല.

വികാരിയെയും, വൈദികരെയും, നിയമിക്കുകയോ സ്ഥലംമാറ്റുകയോ ചെയ്യുന്നതിനുമുമ്പ്, ഇടവകയുടെ അഭിലാഷങ്ങൾ മനസിലാക്കാറു ണ്ടെന്ന്, ഞങ്ങളുടെ മുമ്പാകെ ബോധിപ്പിച്ചു. ഇത് തീർച്ചയായും വളർ ത്തിയെടുക്കേണ്ട ഹിതകരമായ ഒരു വഴക്കമാണ്. എങ്കിലും ഈ വ്യവ സ്ഥകളിൽ എന്തെങ്കിലും നിയമവിരുദ്ധമായുണ്ടെന്നതിനോട്, ഞങ്ങൾക്ക് തത്വത്തിൽ യോജിക്കാൻ കഴിയുന്നില്ല. സഭാഭരണഘടനയിൽ നിലവി ലിരുന്നതോ, ഭേദഗതി ചെയ്യപ്പെട്ടതോ ആയ ഏതെങ്കിലും വ്യവസ്ഥ നിയ മവിരുദ്ധമോ, അസാധുവോ ആണെന്ന അഭിപ്രായത്തോടും ഞങ്ങൾക്കു യോജിക്കാൻ കഴിയുന്നില്ല.

ഇടവകപ്പള്ളികൾ അവയുടെ സ്വയംഭരണാവകാശം അടിയറ വച്ചിട്ടു ണ്ടെന്നു കാണിക്കാൻ തെളിവുകളൊന്നുമില്ലെന്ന് സിംഗിൾ ജഡ്ജി വിധി യുടെ 213-ാം ഖണ്ഡികയിലും, മറ്റു ചില ഖണ്ഡികകളിലും ഊന്നിപ്പറ ഞ്ഞിട്ടുണ്ട്. ഇത് ശരിയായ ഒരു സമീപനമാണെന്നു സമ്മതിക്കാൻ ഞങ്ങൾക്കു കഴിയുന്നില്ല. എപ്പിസ്കോപ്പാമാരും, വൈദികരും, ഇടവക പ്പള്ളികളുടെ പ്രതിപുരുഷന്മാരും പങ്കെടുത്ത ഒരു പ്രാതിനിധ്യ സമ്മേള

Malankara Orthodox TV

നമായ മുളന്തുരുത്തി സുന്നഹദോസിലാണ്, അസോസിയേഷൻ അതിന്റെ ആദിമരൂപത്തിൽ രൂപവൽകൃതമായത്. മതപരവും, സമുദായപരവും, സാമൂഹ്യവുമായ പൊതുവായ കാര്യങ്ങളടക്കമുള്ള വിവിധ സംഗതികൾ കൈകാര്യം ചെയ്യാൻ, ഇത്തരം ഒരു അസോസിയേഷൻ വേണമെന്നത് അവരുടെ നിശ്ചയവും തീരുമാനവുമായിരുന്നു.

ഭരണഘടന അസോസിയേഷന്റെ ഭരണഘടനയായല്ല ഉദ്ദേശിക്കപ്പെട്ടത്. മറിച്ച് എല്ലാ ഇടവകപ്പള്ളികളുടെയും, വൈദികരുടെയും, അയ്മേനികളുടെയും, എപ്പിസ്കോപ്പാമാരുടേയും ഒരു പ്രാതിനിധ്യസമ്മേളനത്തിൽ, മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയ്ക്കായി, അല്ലെങ്കിൽ സഭയ്ക്കായി രൂപവൽക്കരിക്കപ്പെട്ട ഭരണഘടനയാണിത്. ഇടവകപ്പള്ളികൾ മലങ്കരസഭയുടെ ഘടകങ്ങളാകയാൽ, അവ തങ്ങളുടെ സ്വയംഭരണാവകാശം അസോസിയേഷന് അടിയറവച്ചുവോ എന്ന ചോദ്യം ഉദിക്കുന്നതേയില്ല.

മലങ്കര ഇടവകയ്ക്ക് 'മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ' എന്ന പേരിൽ ഒരു അസോസിയേഷൻ ഉണ്ടായിരിക്കുന്നതാണെന്ന് ഭരണഘടന തന്നെ വ്യവസ്ഥ ചെയ്യുന്നു. ഭരണഘടനയുടെ 70 മുതൽ 77 വരെയുള്ള വകുപ്പുകളിലെ വ്യവസ്ഥകൾ, അസോസിയേഷൻ സമ്മേളനത്തെയും അതിന്റെ ഘടനയെയും സംബന്ധിച്ചു പ്രതിപാദിക്കുന്നതാണ്. അസോസിയേഷന്റെ പ്രസിഡന്റ് മലങ്കര മെത്രാപ്പോലീത്തായും, വൈസ് പ്രസിഡന്റുമാർ മറ്റ് മെത്രാപ്പോലീത്താമാരുമായിരിക്കുന്നതാണ്. ഭരണഘടന 78 മുതൽ 90 വരെയുള്ള വകുപ്പുകൾ അസോസിയേഷനെയും മാനേജിംഗ് കമ്മിറ്റിയെയും പറ്റി പ്രതിപാദിക്കുന്നു. മാനേജിംഗ് കമ്മിറ്റിയുടെയും പ്രസിഡന്റ് മലങ്കര മെത്രാപ്പോലീത്തായായിരിക്കുന്നതാണ്.

ഈ ഭരണഘടനയിൽ കാലത്തിനനുസരിച്ചും, സൗകര്യത്തിനനുസരിച്ചും, ആവശ്യമായി വരാവുന്ന ഭേദഗതികൾ വരുത്തുന്നതിലേക്ക് അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി നിയമിക്കുന്ന ഒരു റൂൾകമ്മിറ്റി ഉണ്ടായിരിക്കേണ്ടതാകുന്നുവെന്നും, റൂൾ കമ്മിറ്റിയുടെ പ്രസിഡന്റ് ഒരു മേല്പട്ടക്കാരനായിരിക്കുന്നതാകുന്നുവെന്നും 126-ാം വകുപ്പ് വ്യവസ്ഥ ചെയ്യുന്നു. റൂൾ കമ്മിറ്റി ഭേദഗതികൾ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിൽ സമർപ്പിക്കേണ്ടതാണെന്നും, മാനേജിംഗ് കമ്മിറ്റി പാസ്സാക്കുന്ന നിശ്ചയങ്ങൾ അസോസിയേഷനും, എപ്പിസ്കോപ്പൽ സുന്നഹദോസും ഭേദപ്പെടുത്തുന്നതുവരെ നടപ്പിലിരിക്കുമെന്നും 127-ാം വകുപ്പു പറയുന്നു.

മലങ്കരസഭയുടെ സജീവവും സ്ഫുരിക്കുന്നതുമായ ഭാഗമാണ് അസോസിയേഷനെന്നു, ഭരണഘടനയുടെ പ്രവർത്തനപദ്ധതി വ്യക്ത

Malankara Orthodox TV

മാക്കുന്നതാണ്. ഭരണഘടന മലങ്കരസഭയുടേതാണെന്നും, അത് അസോസിയേഷന്റെ വിവിധ വശങ്ങളെക്കുറിച്ചും പ്രതിപാദിക്കുന്നുണ്ടെന്നും, പറയുന്നതായിരിക്കും കൂടുതൽ ശരി.

തെരഞ്ഞെടുക്കപ്പെട്ട തങ്ങളുടെ പ്രതിനിധികളിലൂടെയുള്ള എല്ലാ ഇടവകപ്പള്ളികളുടെയും പരസ്പര പ്രവർത്തനത്തിലൂടെയും, തീരുമാനത്തിലൂടെയുമാണ് ഭരണഘടന നിലവിൽവന്നത്. ഇടവകപ്പള്ളികൾ സ്വയം ഭരണാവകാശം അടിയറ വയ്ക്കേണ്ടത് നിയമപരമായുള്ള ഒരു ആവശ്യമെന്നനിലയിൽ വേണ്ടതാണെങ്കിൽ, ഭരണഘടന ആദിയിൽ അംഗീകരിച്ച 1934-ലെ അസോസിയേഷൻ സമ്മേളനത്തിൽ ഇടവകപ്പള്ളികളുടെ പ്രതിനിധികൾ സംബന്ധിക്കുകയും വോട്ടിംഗിൽ പങ്കെടുക്കുകയും ചെയ്തതിലൂടെ, ഇത്തരം അടിയറവയ്ക്കൽ നടന്നതായി തീർച്ചയായും വിവക്ഷിക്കപ്പെടാവുന്നതാണ്.

ഭരണഘടനയുടെ 126, 127 വകുപ്പുകൾ നിയമവിരുദ്ധമാണെന്ന്, പാത്രിയർക്കീസ്പക്ഷത്തെ അഭിഭാഷകൻ എം. സി. ഭണ്ഡാരെ തർക്കിക്കുന്നു. പ്ളീഡിംഗിൽ അത്തരം എന്തെങ്കിലും വ്യക്തമായ തർക്കം ഉൾപ്പെടുത്തിയിരുന്നതായി ഞങ്ങൾ കാണുകയുണ്ടായില്ല. മാനേജിംഗ് കമ്മിറ്റിയും, റൂൾ കമ്മിറ്റിയും അസോസിയേഷന്റെ സൃഷ്ടികളാണെന്നും, അതുകൊണ്ട് അവയ്ക്ക് ഭേദഗതിക്കുള്ള അധികാരം ഉണ്ടാകാനാവില്ലെന്നുമാണ് വാദം. അസോസിയേഷന്റെ തന്നെ സൃഷ്ടിയായ മാനേജിംഗ് കമ്മിറ്റിയുടെ സൃഷ്ടിയായ റൂൾ കമ്മിറ്റിയിൽ നിക്ഷിപ്തമായിരിക്കുന്ന ഭരണഘടനാ ഭേദഗതിക്കുള്ള അധികാരം, നിയോഗിക്കലിനു തുല്യമാണെന്നും അത് അസാധുവാണെന്നും വാദിക്കപ്പെടുന്നു. നിയോഗിക്കപ്പെടാവുന്ന ഒന്നല്ല അവശ്യമായ നിയമനിർമ്മാണ ചുമതലയെന്നുള്ള വസൻലാൽ മംഗൻഭായി v ബോംബെ സ്റ്റേറ്റ് എന്ന കേസിലെ സുപ്രീംകോടതി വിധിയെ (A. I. R. 1961 S. c. 4) ആശ്രയിച്ചുകൊണ്ടുള്ളതാണ് ഈ വാദം. ഇപ്പോഴത്തെ കേസിൽ ഈ തത്വം ബാധകമായിരിക്കുമെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. റൂൾകമ്മറ്റിക്കോ, മെത്രാപ്പോലീത്തായ്ക്കോ മേല്പ്പറഞ്ഞ അധികാരം നൽകുന്നത് അസോസിയേഷനോ, മാനേജിംഗ് കമ്മിറ്റിയോ അല്ല, ഭരണഘടനയാണ്.

### അംഗീകരിക്കുന്ന പ്രശ്നമില്ല

ഓരോ ഇടവകപ്പള്ളിയും ഭരണഘടന അംഗീകരിച്ചിട്ടില്ലാത്തതിനാലും, ചില പള്ളികൾ അതു നിഷേധിച്ചിട്ടുള്ളതിനാലും, അസാധുവാണെന്ന് പാത്രിയർക്കീസ് കക്ഷിയുടെ അഭിഭാഷകൻ തർക്കിക്കുന്നു. ഇടവകപ്പള്ളിയുടെ അംഗീകാരം ഒരു ആവർത്തിച്ചുറപ്പിക്കൽ എന്ന നിലയിൽ മാത്രം ആവശ്യമാണെന്നല്ലാതെ, അതിന് എന്തെങ്കിലും നിയമപരമായ

Malankara Orthodox TV

അടിസ്ഥാനമുള്ളതായി കാണുന്നില്ല. കൂടുതൽ ഭേദഗതികൾ കൂടാതെ ചില ഭരണഘടനാവ്യവസ്ഥകൾ നടപ്പിലാക്കാനാവില്ലെന്നു പള്ളിക്കമ്മിറ്റി അഭിപ്രായം പ്രകടിപ്പിച്ചിട്ടുള്ള കോതമംഗലം പള്ളിയെ സംബന്ധിക്കുന്ന ചില തെളിവുരേഖകളിലേക്കു ഞങ്ങളുടെ ശ്രദ്ധയെ ക്ഷണിക്കുകയുണ്ടായി. ഇടവകപ്പള്ളികളുടെ പ്രതിനിധികളുടെ സമ്മേളനത്തിന്റെ അഭിലാഷഫലമായാണ് ഭരണഘടന നിലവിൽ വന്നതെന്നും, ആ നിലയ്ക്ക് അത് സാധുവും എല്ലാ ഇടവകപ്പള്ളികളെയും ബന്ധിക്കുന്നതുമാണെന്ന് ഞങ്ങൾ വ്യക്തമാക്കിക്കഴിഞ്ഞിട്ടുള്ളതാണ്. ഭരണഘടനയ്ക്ക് ഏതെങ്കിലും പള്ളി അംഗീകാരം നൽകുന്ന പ്രശ്നം ഉദിക്കുന്നതേയില്ല.

ഭരണഘടനയിൽ ആത്മീയ കാര്യങ്ങളെപ്പറ്റിയുള്ള വ്യവസ്ഥയുണ്ടെന്നും, അസോസിയേഷനോ, അതിന്റെ ജനറൽബോഡിക്കോ, കമ്മറ്റികൾക്കോ ഇത്തരം ആത്മീയ കാര്യങ്ങളെപ്പറ്റി ചട്ടങ്ങൾ ഉണ്ടാക്കാൻ അധികാരമില്ലെന്നും വാദിക്കപ്പെടുന്നു. ഭരണഘടനയിൽ മലങ്കരസഭയുടെ പ്രതിനിധികളുടെയും വൈദികരുടെയും അധികാരപരിധിക്കു വെളിയിലുള്ള ആത്മീയ കാര്യങ്ങൾ സംബന്ധിക്കുന്ന വ്യവസ്ഥകൾ ഉൾക്കൊള്ളിച്ചിട്ടുണ്ടെന്നു പറയാനാവുന്നതല്ല. കാതോലിക്കാ കൂടിയായ മലങ്കര മെത്രാപ്പോലീത്തായാണ് 1934-ലെ അസോസിയേഷൻ യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചതെന്നതിൽ തർക്കമില്ല. ആ പ്രാതിനിധ്യസമ്മേളനത്തിൽ എപ്പിസ്കോപ്പാമാരും, വൈദികരുടെയും ഇടവകപ്പള്ളികളുടെയും പ്രതിനിധികളും ഉണ്ടായിരുന്നു. അവർ മതപരമായ എന്തെങ്കിലും പുതിയ ചട്ടം അവതരിപ്പിക്കുകയോ നിലവിലുള്ള മതപരമായ ഏതെങ്കിലും ചട്ടം ഭേദഗതി ചെയ്യുകയോ അല്ല ചെയ്തത്. അവർ നിലവിലുള്ള മതപരമായ നടപടിക്രമങ്ങളും ആചാരങ്ങളും ക്രോഡീകരിക്കുക മാത്രമാണ് ചെയ്തത്.

അത്തരം വ്യവസ്ഥകളാണ് അദ്ധ്യായങ്ങൾ ഒന്നിലും അഞ്ചിലും (കാതോലിക്കായേയും അധികാരങ്ങളെയും സംബന്ധിക്കുന്നത്), ആറിലും (പാത്രിയർക്കീസിനെ സംബന്ധിക്കുന്നത്) ഏഴിലും (എപ്പിസ്കോപ്പൽ സുന്നഹദോസിനെ സംബന്ധിക്കുന്നത്) എട്ടിലും (പട്ടംകൊടയെ സംബന്ധിക്കുന്നത്) ചേർത്തിരിക്കുന്നത്. ഭരണഘടന അസോസിയേഷന്റെ ഭരണഘടനയല്ലെന്നും, എന്നാൽ അത് മലങ്കരസഭയുടെ, അല്ലെങ്കിൽ സഭയുടെ ഭരണഘടനയാണെന്നും ഞങ്ങൾ ചൂണ്ടിക്കാണിച്ചു കഴിഞ്ഞിട്ടുണ്ട്. ഈ വ്യവസ്ഥകളിൽ ദ്രോഹപരമോ, നിയമവിരുദ്ധമോ ആയി യാതൊന്നും ഞങ്ങൾ കാണുന്നില്ല. ഇത്തരം ചട്ടങ്ങൾ ക്രോഡീകരിക്കുന്നതിൽ പങ്കെടുക്കാൻ അൽമായർക്ക് അവകാശമില്ലെന്ന് സങ്കല്പിച്ചാൽ തന്നേയും ഇവ കാതോലിക്കായും, മെത്രാപ്പോലീത്താമാരും അൽമായരുടെ പ്രതിനിധികളും മെത്രാപ്പോലീത്താമാരുടെയും പള്ളിപ്രതിനിധിക

Malankara Orthodox TV

ളുടെയും അഭിപ്രായഐക്യത്തോടെ ഉണ്ടാക്കിയതാണെന്നു പരിഗണി ക്കാവുന്നതാണ്. ചട്ടങ്ങളുടെ ഇത്തരം രൂപവൽക്കരണത്തിന് വിഘാത മായി നിൽക്കുന്ന ഏതെങ്കിലും കാനോനിലേക്കോ മറ്റ് വൈദികനിയമ ത്തിലേക്കോ ഞങ്ങളുടെ ശ്രദ്ധ ക്ഷണിക്കപ്പെട്ടിട്ടുമില്ല.

### സഭയ്ക്ക് ഒന്നടങ്കം ബാധകം

അങ്ങനെ ഭരണഘടനയുടെ സാധുതയെ ചോദ്യം ചെയ്യുന്നത് പരാ ജയപ്പെടുന്നതായിരിക്കും. മലങ്കരസഭയുടെ ഭേദഗതി ചെയ്യപ്പെട്ടവിധമുള്ള ഭരണഘടന എല്ലാ ഭദ്രാസനങ്ങളെയും, പള്ളികളെയും, ഇടവകാംഗങ്ങ ളെയുമടക്കം മലങ്കരസുറിയാനി ക്രിസ്ത്യാനിസഭയെയും സമുദായ ത്തെയും ഒന്നടങ്കം ബന്ധിക്കുന്നതാണെന്നു ഞങ്ങൾ പ്രഖ്യാപിക്കുന്നു. ഇതിനു വിരുദ്ധമായുള്ള സിംഗിൾ ജഡ്ജിയുടെ തീർപ്പ് ഞങ്ങൾ അസ്ഥി രപ്പെടുത്തുന്നു.

ഭരണഘടന അസാധുവാണെന്നും ബന്ധിത സ്വഭാവത്തോടുകൂടിയ തല്ലെന്നുമുള്ള പാത്രിയർക്കീസ് കക്ഷിയുടെ വാദത്തിന്, കാതോലിക്കാ കക്ഷിയുടെ അഭിപ്രായത്തിൽ കാലഹരണദോഷമുണ്ട്. ഭരണഘടനയെ അടിസ്ഥാനമാക്കിയുള്ള കാതോലിക്കാ കക്ഷിയുടെ അവകാശവാദങ്ങളെ ഖണ്ഡിക്കുന്നതിനുവേണ്ടിയാണ് പാത്രിയർക്കീസ് കക്ഷി ആ വാദം ഉന്ന യിച്ചിട്ടുള്ളത്. ഞങ്ങളുടെ അഭിപ്രായത്തിൽ കാലഹരണവാദം ഉദിക്കു ന്നതേയില്ല. ഭരണഘടനയെപ്പറ്റിയുള്ള പാത്രിയർക്കീസ് കക്ഷിയുടെ വാദ ത്തിനു സമുദായക്കേസിലെ സുപ്രീംകോടതി വിധിമൂലം നിയമതടസ്സ ദോഷവും സാങ്കേതിക നിയമതടസ്സദോഷവും ഉണ്ടെന്ന ഒരു തർക്കവും കാതോലിക്കാകക്ഷി ഉന്നയിക്കുന്നു. സമുദായക്കേസിൽ അത്തരം ഏതെ ങ്കിലും പ്രശ്നം തീരുമാനിക്കാൻ സുപ്രീംകോടതി ഉദ്ദേശിച്ചിരുന്നില്ല. സമു ദായക്കേസിന്റെ സ്വഭാവവും രൂപവും പരിഗണിക്കുമ്പോൾ, പാത്രിയർ ക്കീസ് കക്ഷി ആ കേസിൽ ഭരണഘടനയോ, അതിനുമുമ്പുള്ള ഭരണ രീതിയോ ചോദ്യം ചെയ്യേണ്ടതായിരുന്നുവെന്നതിനോടു യോജിക്കാൻ ഞങ്ങൾക്കു കഴിയുന്നില്ല. നിയമതടസ്സവാദവും, സാങ്കേതികനിയമതട സ്സവാദവും പരാജയപ്പെടുന്നതാണ്.

മലങ്കര അസോസിയേഷൻ അതിന്റെ നിശ്ചയങ്ങളും നടപടികളും കൊണ്ട്, സമുദായത്തെയാകെയും അതിന്റെ എല്ലാ ഇടവകപ്പള്ളികളെയും ബന്ധിതമാക്കാൻ അവകാശമുള്ള ഒരു പ്രാതിനിധ്യസമിതിയാണോ, എന്ന ചോദ്യം പാത്രിയർക്കീസ് കക്ഷി ഉന്നയിച്ചിട്ടുണ്ട്. സമുദായക്കേസിലെ വിധിമൂലം ഈ തർക്കത്തിനു നിയമതടസ്സദോഷമുണ്ടെന്നു കാതോലിക്കാ കക്ഷി അഭിപ്രായപ്പെടുന്നു. മലങ്കര അസോസിയേഷൻ അതിന്റെ ആദിമ രൂപത്തിൽ നിലവിൽ വന്നത്, അന്നത്തെ പാത്രിയർക്കീസിന്റെ (പത്രോസ്

Malankara Orthodox TV

തൃതീയൻ) അദ്ധ്യക്ഷതയിൽ ചേർന്ന മുളന്തുരുത്തി സുന്നഹദോസിലെ നിശ്ചയം മൂലമാണെന്ന് ഞങ്ങൾ സൂചിപ്പിച്ചിട്ടുണ്ട്. ഓർത്തഡോക്സ് സുറിയാനിസഭയെ മുഴുവൻ പ്രതിനിധാനം ചെയ്ത പാത്രിയർക്കീസിന്റെയും, മെത്രാപ്പോലീത്തായുടെയും, മലങ്കരസഭയുടെയും സഭയുടെ വൈദികരുടെയും പള്ളിപ്രതിപുരുഷന്മാരുടേയും അഭിലാഷത്തെയാണ്, മുളന്തുരുത്തി സുന്നഹദോസ് നിശ്ചയം പ്രതിഫലിപ്പിക്കുന്നത്. അസോസിയേഷൻ അതിന്റെ നിശ്ചയങ്ങളും നടപടികളുംകൊണ്ട് മലങ്കരസഭയെയും, സമുദായത്തെയും, പള്ളികളെയും, ഇടവകാംഗങ്ങളെയും ബന്ധിതമാക്കാൻ അവകാശമുള്ള ഒരു പ്രാതിനിധ്യ സമിതിയാണെന്ന കാര്യത്തിൽ യാതൊരു സംശയവും ഉണ്ടാകാനാവുന്നതല്ല. സമുദായക്കേസിൽ തീരുമാനത്തിനായി ഈ പ്രശ്നം ഒരിക്കലും ഉയർന്നുവന്നിട്ടില്ല. അത് ഉയർന്നുവരുമായിരുന്നുമില്ല. അതുകൊണ്ട് ഈ വാദത്തിനു നിയമതടസ്സദോഷമില്ല.

സുപ്രീംകോടതി വിധിയെ തുടർന്നുള്ള തങ്ങളുടെ നടപടികളുടെ വെളിച്ചത്തിൽ 1934-ലെ ഭരണഘടനയ്ക്കുള്ള ഭേദഗതികളുടെ, പ്രത്യേകിച്ചും 94-ാം വകുപ്പിന്റെ സാധുതയെ ചോദ്യം ചെയ്യാൻ പാത്രിയർക്കീസ് കക്ഷിക്ക് വാദതടസ്സമുണ്ടെന്ന ഒരു തർക്കം കാതോലിക്കാ കക്ഷിയുടെ അഭിഭാഷകൻ ഉന്നയിച്ചു. ഈ വാദം പ്ലീഡിംഗിൽ അധിഷ്ഠിതമല്ലെന്നു ഞങ്ങൾ കാണുന്നു. അതുകൊണ്ട് പ്രസ്തുത വാദം ഞങ്ങൾ പരിഗണിക്കുന്നില്ല.

ഭരണഘടനയുടെ പിന്നീടുണ്ടായ ഭേദഗതികൾ സാധുവും, സമുദായത്തിനും ഇടവകപ്പള്ളികൾക്കും ബന്ധിതവുമല്ലെന്നും ഒരു തർക്കമുണ്ട്. മുഖ്യ പ്ലീഡിംഗുകൾ 1979-ലെ O. S. 14-ാം നമ്പർ കേസിലാണ്. ഭേദഗതികളുടെ പ്രശ്നത്തെപ്പറ്റിയുള്ള ഒരേയൊരു വാദം മൂന്നാം പ്രതിയുടെ പത്രികയിലെ (Written Statement) 12-ാം ഖണ്ഡികയിലാണ് കാണുന്നത്. പത്രികയിൽ 1934-ലെ ഭരണഘടനയെ പരാമർശിച്ചുകൊണ്ട് ഇപ്രകാരം പറയുന്നു:- "കാതോലിക്കാകക്ഷിയെ, 1119-ലെ A. S. 1-ാം നമ്പർ അപ്പീൽ കേസിൽ തിരുവിതാംകൂർ ഹൈക്കോടതി 8-8-1946 ൽ പുറപ്പെടുവിച്ച വിധിയിലൂടെ മലങ്കരസഭയ്ക്ക് ഇതരരായി പ്രഖ്യാപിച്ചപ്പോൾ അവർ 1934-ലെ ഭരണഘടന ഉപേക്ഷിക്കുകയും, 1951-ൽ പുതിയ ഒരു ഭരണഘടന അംഗീകരിക്കുകയും ചെയ്തു. ആ സമയം മലങ്കരസഭയുടെ ഘടകങ്ങളായ മുഴുവൻ പള്ളികളും പാത്രിയർക്കീസ് കക്ഷിയിൽപ്പെട്ടവയായിരുന്നു. ഈ പള്ളികളിലൊന്നുംതന്നെ 1951-ലെ ഭരണഘടന അംഗീകരിച്ച യോഗത്തിലേക്ക് ക്ഷണിക്കപ്പെട്ടിരുന്നില്ല. പ്രസ്തുത യോഗത്തിൽ ആ പള്ളികൾ പങ്കെടുത്തുമില്ല. ആ ഭരണഘടന അംഗീകരിക്കുന്നതിനോ, അതിൽ ഭേദഗതികൾ വരുത്തുന്നതിനോ മലങ്കര അസോസിയേ

Malankara Orthodox TV

ഷൻ യോഗം ഒരിക്കലും ചേർന്നിട്ടുമില്ല. ...” ഏഴാം പ്രതിയുടെ പത്രിക യിലെ 19-ാം ഖണ്ഡികയിൽ ഇപ്രകാരം പറയുന്നു: ‘വാദികൾ അവലം ബമാക്കുന്ന ഭരണഘടന, കാതോലിക്കാകക്ഷിയെ മലങ്കരസഭയ്ക്ക് ഇത രരായി അർഹതയുള്ള ഒരു കോടതി പ്രഖ്യാപിച്ചപ്പോൾ, ആ കക്ഷി ഏക പക്ഷീയമായി 1951-ൽ അംഗീകരിച്ച ഭരണഘടനയാണ്. ആ ഭരണഘട നയിലെ വ്യവസ്ഥകൾ 1934-ലെ ഭരണഘടനയിലേതിൽ നിന്ന് തികച്ചും വ്യത്യസ്തമാണ്. പാത്രിയർക്കീസ് കക്ഷിക്കോ അവരുടെ പള്ളികൾക്കോ ആ ഭരണഘടന ബന്ധിതമാക്കണമെന്ന് അതിന്റെ നിർമ്മാതാക്കൾ ഒരി ക്കലും ഉദ്ദേശിച്ചിരുന്നില്ല. ഏതെങ്കിലും ഭരണഘടന അംഗീകരിക്കാനോ, അതിലെ ഏതെങ്കിലും വ്യവസ്ഥകൾ ഭേദഗതി ചെയ്യാനോ 1951-നു ശേഷ മോ, 1958-നു ശേഷമോ മലങ്കര അസോസിയേഷന്റെ ഒരു യോഗവും ചേർന്നിട്ടില്ല.’ ഇതേ വാദങ്ങൾ തന്നെ ആ കേസിലെ 11, 14, 15, 17, 18 പ്രതികളുടെ പത്രികകളിലും ചേർത്തിട്ടുണ്ട്.

## അനുമാനം ശരിയല്ല

മേല്പറഞ്ഞ വാദങ്ങൾ 1934-ലെ ഭരണഘടന റദ്ദാക്കുകയും, 1951-ൽ ഒരു പുതിയ ഭരണഘടന നിർമ്മിച്ചു നിയമമാക്കുകയും ചെയ്തുവെന്ന അനുമാനത്തിൽ നിന്ന് ഉണ്ടായിട്ടുള്ളതാണ്. ഈ അനുമാനം ശരിയല്ല. 1934-ലെ ഭരണഘടന 1951-ൽ ഭേദഗതി ചെയ്തു. 1951-ലെ ഭേദഗതികൾ പ്ലീഡിംഗുകളിൽ ഏതെങ്കിലും കക്ഷി ചോദ്യം ചെയ്തിട്ടില്ലെന്നും, ചോദ്യം ചെയ്യുന്നതിനുള്ള വ്യക്തമായ എന്തെങ്കിലും കാരണമോ, അടിസ്ഥാനമോ പത്രികകൾ നൽകുന്നില്ലെന്നും നരിമാൻ വാദിക്കുമ്പോൾ, സമുദായക്കേ സിലെ ജില്ലാക്കോടതി വിധി തിരുവിതാംകൂർ ഹൈക്കോടതി അസ്ഥിര പ്പെടുത്തിയ ഒരു സമയത്താണ് 1951-ലെ ഭരണഘടനാ ഭേദഗതികൾ അംഗീകരിച്ചതെന്നതിനാലും, ആ ഭേദഗതികൾ അസോസിയേഷൻ മുമ്പാകെ സമർപ്പിച്ചിട്ടില്ലെന്നതിനാലും, അത് ബാധകമാകുന്നതല്ലെന്ന് പത്മനാഭൻ വാദിക്കുന്നു.

പഴയ പാത്രിയർക്കീസ് കക്ഷിയിലെ മെത്രാപ്പോലീത്താമാരും അന്നു പ്രാബല്യത്തിലിരുന്ന ഭേദഗതി അംഗീകരിച്ചിട്ടുണ്ടെന്നും, അത് 1951-ൽ ഭേദഗതി ചെയ്യപ്പെട്ട നിലയിലുള്ള 1934-ലെ സഭാഭരണഘടനയാണെന്നും, സമുദായക്കേസിലെ വിധിയെ തുടർന്നുള്ള സംഭവവികാസങ്ങൾ സ്പഷ്ട മായും കാണിക്കുന്നുണ്ട്.

## ഭരണഘടനയ്ക്ക് വിധേയമായി

പാത്രിയർക്കീസ് കാതോലിക്കായെ അംഗീകരിച്ചപ്പോൾ പാത്രിയർക്കീ സിനെയും അദ്ദേഹം വാഴിച്ച മെത്രാപ്പോലീത്താമാരെയും മലങ്കരസഭാ ഭരണഘടനയ്ക്ക് വിധേയമായി മാത്രമാണ് കാതോലിക്കാ അംഗീകരി

Malankara Orthodox TV

ച്ചത്. പാത്രിയർക്കീസ് നാലു മാസം മൗനം പാലിച്ചശേഷം മാത്രമാണ്, ഇതിനെ ചോദ്യം ചെയ്യാൻ വൈകിയുള്ള ഒരു ശ്രമം നടത്തിയത്. മെത്രാപ്പോലീത്താമാരാകട്ടെ ഇതിനെ ചോദ്യം ചെയ്തതായി കാണുന്നുമില്ല. ഇപ്പോഴത്തെ കേസുകൾ വരെ ഭരണഘടനയോ, അതിലെ വ്യവസ്ഥകളോ ചോദ്യം ചെയ്യപ്പെട്ടിരുന്നില്ല. ഞങ്ങൾ മറ്റെവിടെയോ സൂചിപ്പിച്ചതുപോലെ, പാത്രിയർക്കീസ് കക്ഷിയിലെ മെത്രാപ്പോലീത്താമാരും മറ്റ് ആളുകളും, 1958-നു ശേഷം സഭാഭരണഘടന അംഗീകരിച്ചിരുന്നു.

ഭരണഘടനാ വ്യവസ്ഥകൾ ആവശ്യപ്പെടുന്നപ്രകാരം റൂൾസ് കമ്മിറ്റി 1967-ലെ ഭരണഘടനാ ഭേദഗതികൾക്ക് രൂപംനൽകുകയും മാനേജിംഗ് കമ്മിറ്റി അതിന് അംഗീകാരം നൽകുകയും ചെയ്തു. ഭേദഗതികൾക്ക് മാനേജിംഗ് കമ്മിറ്റിയുടെ അംഗീകാരം മതിയാകുമെന്നും, അസോസിയേഷനോ, എപ്പിസ്കോപ്പൽ സുന്നഹദോസോ മാറ്റം വരുത്തുന്നതുവരെ ഈ ഭേദഗതികൾ പ്രാബല്യത്തിലിരിക്കുമെന്നും അനുശാസിക്കുന്ന ഭരണഘടന 127-ാം വകുപ്പ് പരിഗണിക്കുമ്പോൾ, അസോസിയേഷനിൽ ഭേദഗതികൾ സമർപ്പിച്ചില്ല എന്നതുകൊണ്ട് ആ വിധത്തിൽ അത് നിയമവിരുദ്ധമോ സഭയെ ബന്ധിക്കാത്തതോ ആയി തീരുന്നില്ല. അസോസിയേഷനോ, എപ്പിസ്കോപ്പൽ സുന്നഹദോസോ ഭേദഗതികളിൽ മാറ്റം വരുത്തിയതായി കേസുമില്ല. അതിനാൽ 1967-ലെ ഭേദഗതികളും നിലനിൽക്കുന്നു. ഞങ്ങൾ അവസാനമായി താഴെപ്പറയുംപ്രകാരം തീരുമാനിക്കുന്നു.

(a) 1934-ലെ സഭാഭരണഘടന സാധുവും, മലങ്കര അസോസിയേഷനെയും, സമുദായത്തെയും, മെത്രാസനങ്ങളെയും, അതുപോലെതന്നെ ഇടവകപ്പള്ളികളെയും, ഇടവകക്കാരെയും ബന്ധിക്കുന്നതുമാണ്.

(b) ഇടവകപ്പള്ളികൾ കോൺഗ്രിഗേഷനലോ, സ്വതന്ത്രങ്ങളോ അല്ല. എന്നാൽ അവ മലങ്കരസഭയുടെ ഘടകയൂണിറ്റുകളാണ്. അവയ്ക്ക് മാനേജിംഗ് കമ്മിറ്റി, മലങ്കര അസോസിയേഷൻ, കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ എന്നിവരിൽ ആർക്കാണെന്നാൽ, ആയവർക്കുള്ള മേലന്വേഷണാധികാരത്തിനു വിധേയമായി ന്യായമായ തോതിലുള്ള സ്വയംഭരണാധികാരമുണ്ട്. ഇടവകപ്പള്ളികളുടെ ദൈനംദിന ഭരണകാര്യങ്ങൾ ഇടവകപ്പൊതുയോഗത്തിലും, ഇടവകയുടെ തെരഞ്ഞെടുക്കപ്പെട്ട കമ്മിറ്റികളിലും നിക്ഷിപ്തമായിരിക്കും.

(c) മലങ്കരസഭ തികച്ചും എപ്പിസ്കോപ്പൽ അല്ല. സഭയ്ക്ക് ചില എപ്പിസ്കോപ്പൽ സവിശേഷതകൾ മാത്രമേയുള്ളു.

(d) മലങ്കരസഭയെയും, സമുദായത്തെയും, പള്ളികളെയും, ഇടവകക്കാരെയും സ്വന്തം നിശ്ചയങ്ങൾ കൊണ്ടും നടപടികൾ കൊണ്ടും ബന്ധി

Malankara Orthodox TV

തമാക്കാൻ അവകാശമുള്ള ഒരു പ്രാതിനിധ്യ സമിതിയാണ് മലങ്കര അസോസിയേഷൻ.

## പോയിന്റ് 16

(16) "മലങ്കരസഭയിലെ ഭദ്രാസന മെത്രാപ്പോലീത്താമാരെ തെരഞ്ഞെടുക്കാനുള്ള അധികാരി സമുദായത്തെ ആകെ പ്രതിനിധാനം ചെയ്യുന്ന മലങ്കര അസോസിയേഷനാണോ, അതോ ബന്ധപ്പെട്ട ഇടവകപ്പള്ളികളോ ഭദ്രാസനങ്ങളോ ആണോ?"

ഭരണഘടനയുടെ സാധുതയും ബന്ധിത സ്വഭാവവും സംബന്ധിച്ച തങ്ങളുടെ തീർച്ചയുടെ വെളിച്ചത്തിൽ, ഭരണഘടനാവ്യവസ്ഥകളുടെ അടിസ്ഥാനത്തിൽ മാത്രമേ ഈ പോയിന്റിനുള്ള മറുപടി നൽകാനാവൂ. മലങ്കര മെത്രാപ്പോലീത്താ സമുദായത്തെ പ്രതിനിധാനം ചെയ്യുന്ന അസോസിയേഷന് സ്വീകാര്യനായ ആൾ ആയിരിക്കണമെന്നു ചൂണ്ടിക്കാട്ടുന്ന തിരുവിതാംകൂറിലെയും, കൊച്ചിയിലെയും അപ്പീൽ കോടതികളുടെ വിധിയെപ്പറ്റി ഞങ്ങൾ നേരത്തെ പരാമർശിച്ചിട്ടുള്ളതാണ്.

സഭയിൽ ആദിയിൽ ഒരു മെത്രാപ്പോലീത്താ മാത്രമേ ഉണ്ടായിരുന്നുള്ളു. കണ്ടനാട് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ എന്നാണ് അദ്ദേഹം വിളിക്കപ്പെട്ടിരുന്നത്. അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ ആയിരുന്നു. ആ സ്ഥാനത്തേക്ക് അദ്ദേഹത്തെ അസോസിയേഷൻ തെരഞ്ഞെടുത്തിരിക്കേണ്ടതാകുന്നുവെന്ന് ഭരണഘടന 97-ാം വകുപ്പ് അനുശാസിക്കുന്നു. മേൽ പ്രസ്താവിച്ച ആധികാരിക കോടതികളുടെ വിധികളെ പ്രതിഫലിപ്പിക്കുക മാത്രമാണ് പ്രസ്തുത വകുപ്പ് ചെയ്യുന്നത്.

## അധികാരം സമുദായത്തിന്

ഒരാൾക്ക് എപ്പിസ്കോപ്പാ ആയോ മെത്രാപ്പോലീത്താ ആയോ പട്ടം കൊടുക്കണമെങ്കിൽ, ആ ആളെ ആ സ്ഥാനത്തേക്ക് അസോസിയേഷൻ തെരഞ്ഞെടുക്കേണ്ടതും, ആ തെരഞ്ഞെടുപ്പിനെ എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിക്കുന്നപക്ഷം, സുന്നഹദോസിന്റെ സഹകരണത്തോടുകൂടി കാനോൻ നിബന്ധന അനുസരിച്ച് കാതോലിക്കാ ആ ആൾക്ക് പട്ടം കൊടുക്കേണ്ടതുമാകുന്നുവെന്ന്, ഭരണഘടനയുടെ 113-ാം വകുപ്പിൽ പറയുന്നു. മലങ്കര മെത്രാപ്പോലീത്തായ്ക്കോ കാതോലിക്കായ്ക്ക് പോലുമോ ബാധകമായ കാര്യങ്ങൾ, അതേ വ്യഗ്രതയോടെ ഭദ്രാസന മെത്രാപ്പോലീത്താമാരുടെ തെരഞ്ഞെടുപ്പിനും ബാധകമായിരിക്കണമെന്നാണു ഞങ്ങൾക്കു തോന്നുന്നത്. മെത്രാൻ തെരഞ്ഞെടുപ്പിനുള്ള അധികാരം ബന്ധപ്പെട്ട ഭദ്രാസനത്തിനല്ല, മലങ്കര അസോസിയേഷൻ പ്രതിനിധാനം ചെയ്യുന്ന സമുദായത്തിന് ആകമാനമാണ്. ഭദ്രാസനയോഗം, ഭദ്രാസന

Malankara Orthodox TV

കൗൺസിൽ മുതലായ ഭദ്രാസനസംഘടനകളും ഭരണഘടന വിഭാവനം ചെയ്യുന്നുണ്ട്. എന്നാൽ ഭദ്രാസന മെത്രാപ്പോലീത്താമാരെ തെരഞ്ഞെടുക്കുന്നതിനുള്ള എന്തെങ്കിലും അധികാരം ഈ സംഘടനകൾക്ക് നൽകപ്പെട്ടിട്ടില്ല.

ഭദ്രാസന മെത്രാപ്പോലീത്താമാരെ എല്ലായ്പോഴും അസോസിയേഷൻ തെരഞ്ഞെടുത്തിരുന്നില്ല എന്നു കാണിക്കുന്നതിന് ചില തെളിവുകളുണ്ടെന്നു പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി വാദിക്കുന്നു. എന്നാൽ അത് എങ്ങുമില്ല താനും. ഭദ്രാസന മെത്രാപ്പോലീത്തായായി പട്ടം കൊടുക്കുന്നതിനുള്ള സ്ഥാനാർത്ഥിയുടെ തെരഞ്ഞെടുപ്പു രീതിയിൽ മാത്രമാണു ഞങ്ങൾക്കു താല്പര്യം. സമുദായത്തെ ആകെ പ്രതിനിധാനം ചെയ്യുന്ന മലങ്കര അസോസിയേഷൻ ആണ് തെരഞ്ഞെടുപ്പു നടത്തേണ്ടതെന്ന ഭരണഘടനാവ്യവസ്ഥ, കേസിലെ കക്ഷികൾക്ക് അവശ്യം ബാധകമായിരിക്കുന്നതാണ്. ഞങ്ങൾ അപ്രകാരം തീരുമാനിക്കുന്നു.

**പോയിന്റ് 17**

(17) "മലങ്കരസഭയുടെ സ്വത്തുക്കളുടെയും, ആസ്തികളുടെയും ഭരണം അതതുകാലത്തെ മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണോ? തിരുവിതാംകൂറിലെയും, കൊച്ചിയിലെയും, റോയൽ അപ്പീൽ കോടതികൾ ആ വിധം തീരുമാനിച്ചിരുന്നോ?"

പഴയ കൊച്ചി സംസ്ഥാനത്തെ ആർത്താറ്റ് ഇടവകപ്പള്ളികളെ സംബന്ധിച്ച കേസിൽ, കൊച്ചി റോയൽ അപ്പീൽ കോടതിയുടെ വിധിയാണ് B 110 അക്കം. ആ വ്യവഹാരം മലങ്കരസഭയുടെ സ്വത്തുക്കളെക്കുറിച്ചുള്ളതായിരുന്നില്ല. എന്നാൽ അത് ഏതാനും ഇടവകപ്പള്ളികളുടെ സ്വത്തുക്കളെക്കുറിച്ചുള്ളതായിരുന്നു. പാത്രിയർക്കീസുമായി കുർബ്ബാന സംസർഗത്തിലും, മലങ്കര മെത്രാപ്പോലീത്തായുടെ ആത്മീയവും ലൗകികവും, വൈദികപരവുമായ അധികാരത്തിൻകീഴിലും ദിവ്യാരാധന നടത്തുന്നവരായവർക്കു വേണ്ടിയുള്ള ട്രസ്റ്റിന്റെ വകയാണ് പ്രസ്തുത സ്വത്തുക്കളെന്ന് കൊച്ചി റോയൽ അപ്പീൽ കോടതി വിധിച്ചു. B 74 അക്കം തിരുവിതാംകൂർ റോയൽ ഫൈനൽ അപ്പീൽ കോടതിയുടെ വിധിയാണ്. വിരുദ്ധകക്ഷികളുടെ മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിലുള്ള പദവിയേയും, മലങ്കര സഭാ സ്വത്തുക്കൾക്കുള്ള അവകാശത്തേയും സംബന്ധിക്കുന്നതായിരുന്നു ആ കേസ്. മലങ്കരസഭയുടെ ആത്മീയവും, ലൗകികവുമായ ഭരണത്തിന് അവകാശിയാകുന്നതിനു മലങ്കര മെത്രാപ്പോലീത്താ മലങ്കര സ്വദേശി ആയിരിക്കണമെന്നും പാത്രിയർക്കീസിനാലോ, അദ്ദേഹത്താൽ യഥാവിധി അധികാരപ്പെട്ട പ്രതിനിധിയാലോ വാഴിക്കപ്പെട്ടിരിക്കണമെന്നും, ജനങ്ങൾ മെത്രാപ്പോലീത്തായായി അദ്ദേഹത്തെ സ്വീക

രിച്ചിരിക്കണമെന്നും കോടതി വിധിച്ചു. മലങ്കര മെത്രാപ്പോലീത്താ ആയുള്ള വാദിയുടെ പദവി കോടതി ശരിവയ്ക്കുകയും, അദ്ദേഹത്തിന് അനുകൂലമായ വിധി ഉറപ്പിച്ചു സ്ഥിരീകരിക്കുകയും ചെയ്തു.

സഭയുടെ ചരിത്രം വിവരിക്കവെ 1840-ലെ കൊച്ചിൻ അവാർഡിനെപ്പറ്റി പരാമർശിക്കാൻ ഞങ്ങൾക്ക് സന്ദർഭം ലഭിച്ചു. മലങ്കരസഭയ്ക്ക് വീതമായി ലഭിച്ച സ്വത്തുക്കളുടെ ഭരണം, മലങ്കരമെത്രാപ്പോലീത്തായും, വൈദികട്രസ്റ്റിയും, അത്മായട്രസ്റ്റിയും ചേർന്ന് നിർവ്വഹിക്കേണ്ടതാണെന്നു പ്രസ്തുത അവാർഡിൽ വ്യവസ്ഥ ചെയ്തിരുന്നു.

## മാനേജിംഗ് കമ്മിറ്റിയിൽ നിക്ഷിപ്തം

മലങ്കരസഭാ സ്വത്തുക്കളുടെ ഭരണം സംബന്ധിച്ച വിശദമായ വ്യവസ്ഥകൾ സഭാഭരണഘടനയിലുണ്ട്. ഇതനുസരിച്ച് സഭാ സ്വത്തുക്കളുടെ ഭരണാധികാരം സഭാ മാനേജിംഗ് കമ്മിറ്റിയിൽ നിക്ഷിപ്തമായിരിക്കുന്നതാണ്. മലങ്കര മെത്രാപ്പോലീത്തായാണ് മാനേജിംഗ് കമ്മിറ്റിയുടെ പ്രസിഡന്റ്. തെരഞ്ഞെടുക്കപ്പെട്ട അസോസിയേഷൻ സെക്രട്ടറി, അസോസിയേഷൻ തെരഞ്ഞെടുക്കുന്ന സമുദായ ട്രസ്റ്റിമാർ, എട്ടു വൈദികർ, 16 അൽമായർ എന്നിവരും മാനേജിംഗ് കമ്മിറ്റിയിൽ അംഗങ്ങളായിരിക്കും. ചുരുക്കത്തിൽ ഭരണാധികാരം ഭരണഘടനാവ്യവസ്ഥകൾക്കു വിധേയമായി മാനേജിംഗ് കമ്മിറ്റിയിൽ നിക്ഷിപ്തമായിരിക്കുമെന്നു പറഞ്ഞാൽ മതിയാകും. ഈ ഭരണഘടനാവ്യവസ്ഥകളാകട്ടെ മുമ്പ് നിലവിലിരുന്ന ഭരണസംവിധാനം മെച്ചപ്പെടുത്തുകയെ ചെയ്തിട്ടുമുള്ളു. ഭരണം അതതുകാലത്തെ മലങ്കര മെത്രാപ്പോലീത്തായിൽ മാത്രമാണ് നിക്ഷിപ്തമെന്നു പറയാനാവില്ല. തദനുസരണം ഞങ്ങൾ ഈ പോയിന്റ് തീരുമാനിക്കുന്നു.

## പോയിന്റ് 18

(18) "മലങ്കരസഭ സ്വയംശീർഷകത്വമുള്ള ഒരു സഭയായി തീർന്നിട്ടുണ്ടോ? കാതോലിക്കാ കക്ഷി സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചുവോ?"

മലങ്കരസഭ സ്വയംശീർഷകത്വമുള്ള ഒരു സഭയായി തീർന്നിട്ടുണ്ടോ എന്നതിനെപ്പറ്റി തർക്കമുണ്ട്. സിംഗിൾ ജഡ്ജി ഈ തർക്കം വിശദമായി പരിഗണിക്കുകയുണ്ടായി. മലങ്കരസഭ സ്വയംശീർഷകത്വമുള്ള സഭയായിരുന്നെന്നും, എന്നാൽ കാതോലിക്കേറ്റ് സ്ഥാപനത്തിനുശേഷവും സഭയുടെ ആത്മീകഭരണത്തിന്റെ മേലന്വേഷണം പാത്രിയർക്കീസിൽ ഇപ്പോഴും നിക്ഷിപ്തമാണെന്നുമുള്ള വാദികളുടെ തർക്കം അംഗീകരിക്കാൻ പ്രയാസമുണ്ടെന്നു സിംഗിൾ ജഡ്ജി വിധിയുടെ 273-ാം ഖണ്ഡികയിൽ

Malankara Orthodox TV

പറയുന്നു. കാതോലിക്കേറ്റിന്റെ സ്ഥാപനം അന്ത്യോഖ്യൻ ബന്ധത്തിന്റെ വിഛേദനത്തിലേക്കു നയിക്കുന്നതായി ഒരു കാലത്തും കരുതപ്പെട്ടിരുന്നില്ലെന്നു ജഡ്ജി അഭിപ്രായപ്പെട്ടു. സഭാ ഭരണഘടന അംഗീകരിച്ചത് ഇടവകപ്പള്ളികൾക്കും ബന്ധിതമാകത്തക്കവിധത്തിലുള്ള അന്ത്യോഖ്യൻ ബന്ധ വിഛേദനത്തിന് തുല്യമാകുകയില്ലെന്നു വിധിയുടെ 276-ാം ഖണ്ഡികയിൽ ജഡ്ജി പ്രസ്താവിച്ചു.

കോടതി മുമ്പാകെയുള്ള ഈ ഒരു സംഘം കേസുകളും അതിൽ ഉന്നയിക്കപ്പെട്ടിട്ടുള്ള തർക്കങ്ങളും, കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായും, മലങ്കര അസോസിയേഷനും സഭയുടെ സ്വയംശീർഷകത്വ പദവി പ്രഖ്യാപിക്കുന്നതിനു തുല്യമാകുമെന്നും സിംഗിൾ ജഡ്ജിയുടെ മുമ്പാകെ വാദിക്കപ്പെട്ടു. ഈ കേസുകൾ, മലങ്കരസഭയിലെ ഒട്ടു വളരെ അംഗങ്ങൾ 'ഇപ്പോൾ' സ്വയംശീർഷകത്വമുള്ള ഒരു സഭയ്ക്കുവേണ്ടിയാണ് നിലകൊള്ളുന്നതെന്നും, മാതൃസഭയും അതുപോലെ തന്നെ കുറെ ഇടവകപ്പള്ളികളും ഇതിന് എതിരാണെന്നുമുള്ള നിഗമനത്തിലേക്കാണ് നയിക്കുന്നതെന്നും വിധിയുടെ 286-ാം ഖണ്ഡികയിൽ ജഡ്ജി അഭിപ്രായപ്പെട്ടു. മലങ്കരസഭയിൽ ഇവരിൽ ആരാണു ഭൂരിപക്ഷമെന്നും, ആരാണു ന്യൂനപക്ഷമെന്നും അറിയാൻ കഴിയുന്ന ഒരു നിലപാടിലല്ല കോടതിയെന്ന് വിധിയുടെ 288-ാം ഖണ്ഡികയിൽ ജഡ്ജി ചൂണ്ടിക്കാണിച്ചു.

വിധിയുടെ 334-ാം ഖണ്ഡികയിൽ ഇപ്രകാരം പറയുന്നു: അന്ത്യോഖ്യയിൽ നിന്ന് സ്വതന്ത്രമായതും, സ്വയംശീർഷകത്വമുള്ളതുമായ ഒരു സഭ, വാസ്തവത്തിൽ വാദികളും അവരുടെ അനുയായികളും ചേർന്ന് 'ഇപ്പോൾ' സ്ഥാപിച്ചിട്ടുണ്ട്. ഇത്തരം സ്ഥാപിക്കൽ മലങ്കരസഭയുടെ പാരമ്പര്യത്തിനു വിരുദ്ധമായിരിക്കാമെങ്കിലും, അത് വിശ്വാസവിപരീതത്തിനോ, ഓർത്തഡോക്സ് വിശ്വാസത്തിന്റെ അവശ്യമായ മൗലിക സിദ്ധാന്തത്തിൽ നിന്നുള്ള വ്യതിയാനത്തിനോ തുല്യമാകുകയില്ല. ഇപ്രകാരം സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചതിലൂടെ അവർ അന്തോഖ്യയുമായുള്ള ബന്ധം തുടരാൻ ആഗ്രഹിക്കുന്ന മലങ്കരസഭാംഗങ്ങളിൽ ആരെയെങ്കിലുമോ, സ്ഥാപനങ്ങളിൽ ഏതെങ്കിലുമോ, ഇടവകപ്പള്ളികളിൽ ഏതെങ്കിലുമോ തങ്ങളുടെ സഭയിലേക്ക് കൊണ്ടുവന്നിട്ടുണ്ടെന്ന് പറയാനാവില്ല.

മേല്പറഞ്ഞ തീർച്ചകളിൽ ഇരുകക്ഷികളും ദുഃഖിതരാണ്. മലങ്കര സഭയിലെ കാതോലിക്കാകക്ഷി ഒരിക്കലും സ്വയംശീർഷകത്വമുള്ള ഒരു സഭയായിട്ടില്ലെന്നു പാത്രിയർക്കീസ് കക്ഷി തർക്കിക്കുമ്പോൾ, കാതോലിക്കാകക്ഷി സിംഗിൾ ജഡ്ജിയുടെ തീർച്ചയിൽ 'ഇപ്പോൾ' എന്ന വിശേഷണം ചേർത്തതിൽ സങ്കടപ്പെടുന്നവരാണ്.

Malankara Orthodox TV

**സ്ഥാനമാത്ര തലവൻ**

അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരസഭയുടെമേൽ പരമാധിപത്യം ഉണ്ടെന്നു സങ്കല്പിച്ചാലും, അത് നിഷ്ക്രിയമായ പരമാധിപത്യം മാത്രമാണെന്നും, പാത്രിയർക്കീസ് ഒരു സ്ഥാനമാത്ര തലവൻ എന്നതിൽ കവിഞ്ഞ് യാതൊന്നുമല്ലെന്നും നരിമാൻ തന്റെ വാദവേളയിൽ തർക്കിച്ചു. മേലന്വേഷണത്തിന്റെ കൃത്യമായ സ്വഭാവവും വ്യാപ്തിയും വരച്ചുകാട്ടി വിവരിച്ചിട്ടില്ലെങ്കിലും, പാത്രിയർക്കീസിന് ചില മേലന്വേഷണാധികാരം ഉണ്ടെന്നതിന്റെ അടിസ്ഥാനത്തിലാണ് വട്ടിപ്പണക്കേസ് മുന്നോട്ട് നീങ്ങിയത് എന്ന് ഞങ്ങൾ അനുസ്മരിക്കുന്നു. ചില അധികാരങ്ങളോട് കൂടി കാതോലിക്കേറ്റ് സ്ഥാപിച്ചതുമൂലം പാത്രിയർക്കീസിന്റെ അധികാരം ശൂന്യാവസ്ഥയിൽ എത്തുവോളം ന്യൂനീകരിക്കപ്പെട്ടുവെന്നു പറയാനാവില്ലെന്ന് ഞങ്ങൾ വ്യക്തമാക്കി കഴിഞ്ഞതാണ്. അധികാരം ശൂന്യാവസ്ഥയിൽ എത്തുവോളം ന്യൂനീകരിക്കപ്പെട്ടുവെന്നുള്ള വ്യക്തമായ ഒരു തീർച്ച നേരത്തെയുള്ള വിധിയിൽ ഇല്ല. സിംഗിൾ ജഡ്ജി ശരിയായി ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ, അന്ത്യോഖ്യാ പാത്രിയർക്കീസുമായുള്ള ബന്ധം ഉറപ്പിക്കാനും, ശാശ്വതീകരിക്കാനുമാണ് കാതോലിക്കേറ്റ് പുനഃസ്ഥാപനം കൊണ്ട് ഉദ്ദേശിച്ചിരുന്നതെന്ന നിലപാടാണ് കാതോലിക്കാ കക്ഷി സമുദായക്കേസിൽ സ്വീകരിച്ചിരുന്നത്. തിരുവിതാംകൂറിലെയും, കൊച്ചിയിലെയും റോയൽ അപ്പീൽ കോടതികളുടെ മുൻകാല വിധികളിൽ, പാത്രിയർക്കീസിന് പൊതുവായ മേലന്വേഷണത്തിനുള്ള അധികാരമുണ്ടെന്ന് ആവർത്തിച്ചിരുന്നു.

'സ്വയംശീർഷകത്വമുള്ള' എന്ന പദപ്രയോഗം സർ ജയിംസ് മുറേയുടെ 'New English Dictionary on Historical Principles' ൽ വിശദീകരിച്ചിരിക്കുന്നത്, "സ്വതന്ത്രമായതും സ്വന്തമായ തലവനോ നായകനോ ഉള്ളതും; പ്രധാന മെത്രാപ്പോലീത്തായുടെയോ, പാത്രിയർക്കീസിന്റെയോ അധികാരത്തിൽ നിന്ന് സ്വതന്ത്രമായത്" എന്നിങ്ങനെയാണ്.

ന്യൂയോർക്കിൽ, ക്രൈസ്റ്റ്വുഡിലെ സെന്റ് വ്ളാഡിമേഴ്സ് തിയോളജിക്കൽ സെമിനാരിയിലെ കാനോൻനിയമ പ്രൊഫസറായ അലക്സാണ്ടർ എ. ബൊഗൊലെപോവ് 'Toward an American Orthodox Church' എന്ന തന്റെ ഗ്രന്ഥത്തിൽ പ്രകടിപ്പിച്ചിട്ടുള്ള ചില അഭിപ്രായങ്ങളും സിംഗിൾ ജഡ്ജി പരാമർശിച്ചിരിക്കുന്നു. ആദിമസഭയിൽ ഒരു മേലധികാരിയിൽ നിന്ന് സ്വതന്ത്രരായ ബിഷപ്പുമാരെ വിശേഷിപ്പിക്കുന്നതിനാണ് 'സ്വയംശീർഷകത്വമുള്ള' എന്ന പദം ഉപയോഗിച്ചിരുന്നത്. കോൺസ്റ്റാന്റിനോപ്പിൾ, അന്ത്യോഖ്യ, അലക്സാന്ത്രിയ, യൂഗോസ്ലാവ്യ, ബൾഗേറിയ, അൽബേനിയ, ജോർജിയ, പോളണ്ട് എന്നിവിടങ്ങളിലെ സ്വതന്ത്ര ഓർത്ത

ഡോക്സ് സഭകളെ വിശേഷിപ്പിക്കാനാണ് ഈ പദം ഇപ്പോൾ ഉപയോഗിച്ചുവരുന്നത്.

സ്വയംശീർഷകത്വമുള്ള പുതിയ ഒരു സഭയുടെ സ്ഥാപനം ഓർത്തഡോക്സ് കാനോൻ നിയമത്തിന്റെ അടിസ്ഥാന പ്രശ്നങ്ങളിൽ ഒന്നാണെന്ന് പ്രഫ. ബൊഗാലെപൊവ് അഭിപ്രായപ്പെടുന്നു. റോം, കോൺസ്റ്റാന്റിനോപ്പിൾ, അലക്സാന്ത്രിയ, അന്ത്യോഖ്യാ, യെറുശലേം, സൈപ്രെസ് എന്നിവിടങ്ങളിലെ സ്വതന്ത്രസഭകളെ നാലു മുതൽ എട്ടു വരെ നൂറ്റാണ്ടുകളിലെ എക്യുമെനിക്കൽ കൗൺസിലുകൾ അംഗീകരിച്ചിരുന്നു. പിന്നീട് റഷ്യൻസഭ കോൺസ്റ്റാന്റിനോപ്പിളിലെ സഭയിൽ നിന്ന് സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. പിന്നീട് ഗ്രീസ്, സെർബിയ, റൂമേനിയ, ബൾഗേറിയ, അൽബേനിയ എന്നിവിടങ്ങളിലെ സഭകളും, സ്വതന്ത്രമായി. ഒന്നാം ലോക മഹായുദ്ധത്തിനു ശേഷം, മുഖ്യമായും റഷ്യൻ സഭകളിൽ നിന്നു വളർന്ന ഏതാനും സഭകൾകൂടി സ്ഥാപിക്കപ്പെട്ടു. ജോർജിയൻ, പോളീഷ്, ചെക്കോസ്ലോവാക്യൻ സഭകളാണ് അവ.

ഇരുപതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തോടെ, സ്വയംശീർഷകത്വമുള്ള ഓർത്തഡോക്സ് സഭകളുടെ സംഖ്യ 14 ആയി. രണ്ടാം ലോകമഹായുദ്ധത്തിന്റെ അനന്തരഫലം എന്നോണം, മാതൃസഭയിൽ നിന്ന് സ്വാതന്ത്ര്യം ആഗ്രഹിക്കുന്ന പുതിയ ഓർത്തഡോക്സ് സഭാഗ്രൂപ്പുകൾ നിലവിൽ വന്ന് സ്വയംശീർഷകത്വമുള്ള പുതിയ ഓർത്തഡോക്സ് സഭ സ്ഥാപിക്കാവുന്നതിന്റെയും, സ്ഥാപിക്കേണ്ടതിന്റെയും വ്യവസ്ഥകളിലും, രീതിയിലും ക്രമീകരണം ഉണ്ടാകേണ്ടതിന്റെ ആവശ്യകത പ്രൊഫ. ബൊഗൊലെപോവ് ചൂണ്ടിക്കാണിക്കുന്നുണ്ട്.

റോമൻ കത്തോലിക്കാസഭയുടെ കാര്യത്തിൽ ഈ പ്രശ്നം ഉണ്ടാവില്ലായിരിക്കാം. ലോകത്തിൽ ക്രിസ്തുവിന്റെ വികാരിയും, സഭയുടെ ദൃശ്യതലവനുമായ മാർപാപ്പായുടെ അധികാരത്തിൻകീഴിൽ മാത്രമേ യഥാർത്ഥ ക്രിസ്തീയസഭയ്ക്ക് നിലനിൽക്കാനാവൂ എന്നു വിശ്വസിക്കുന്ന റോമാസഭയുടെ യാതൊരു ഭാഗത്തുനിന്നും പുതിയ ഒരു സഭ രൂപവൽക്കരിക്കാനാവുന്നതല്ല.

പുതിയ സമുദായങ്ങൾ രൂപവൽക്കരിക്കുന്നതിനുള്ള സാദ്ധ്യതയെ പ്രോട്ടസ്റ്റന്റുകാർ പൊതുവെ അംഗീകരിക്കുന്നുണ്ട്. ഓർത്തഡോക്സ് സഭകളുടെ വീക്ഷണത്തിൽ സഭൈക്യം എന്ന ആശയത്തിൽ സഹോദരി സഭകളുടെ ബഹുത്വവും, ഏകതലവനു കീഴ്പ്പെടാത്തതായ ഐക്യവും വിഭാവനം ചെയ്യുന്നു. ലോകത്തിൽ വികാരിയായി ക്രിസ്തുവിനാൽ അധികാരപ്പെടുത്തിയിട്ടുള്ളതും മുഴുവൻ സഭയുടെയും മേൽ അവിതർക്കിതമായ അധികാരമുള്ളതുമായ ആരെയും നിശ്ചയമായും

Malankara Orthodox TV

ഓർത്തഡോക്സ് സഭ അംഗീകരിക്കുന്നില്ല. സഹോദരീ സഭകളുടെ ഐക്യം നിലകൊള്ളുന്നതു വിശ്വാസത്തിന്റെ ഐക്യം, സഭാപാരമ്പര്യം, കാനോൻപരമായഘടനയുടെ അടിസ്ഥാന സവിശേഷതകൾ, വിശുദ്ധ ആരാധനകൾ, അതുപോലെ തന്നെ അപ്പോസ്തലന്മാരിൽ നിന്ന്, അതായത് വിശുദ്ധ പത്രോസ് ശ്ലീഹായിൽ നിന്ന് മാത്രമല്ല, എല്ലാ അപ്പോസ്തലന്മാരിൽ നിന്നും അധികാരം അനന്തരാവകാശമായി സിദ്ധിക്കുന്ന പൗരോഹിത്യ ഭരണ സംവിധാനം എന്നിവയിലാണ്. ഓർത്തഡോക്സ് സഭ സ്വന്തം അധികാര കർതൃനിരയ്ക്ക് അപ്പോസ്തോലന്മാരുമായും, അവരിലൂടെ ക്രിസ്തുവുമായി തന്നേയുമുള്ള ബന്ധത്തെ വിലമതിക്കുന്നുവെന്നാണ് പറയുന്നത്. ആഭ്യന്തരകാര്യങ്ങളുടെ ഭരണത്തെ സംബന്ധിച്ചിടത്തോളം സഹോദരീസഭകൾ സ്വയംഭരണാവകാശം അനുഭവിക്കുന്നുണ്ട്. അവർക്ക് സ്വന്തമായി സ്വതന്ത്രഭരണ സമിതികളുണ്ട്. സഭകളുടെ ഐക്യത്തിന്റെ ഏറ്റവും വിശിഷ്ടമായ പ്രതിരൂപങ്ങൾ എക്യുമെനിക്കൽ കൗൺസിലുകളാണെന്നാണ് പറയപ്പെടുന്നത്. സ്വയംശീർഷകത്വമുള്ള പ്രാദേശിക സഭകൾക്ക് - അതായത് സ്വയം ഭരിക്കപ്പെടുന്നതും, സ്വതന്ത്രമായതുമായ സഭകൾക്ക് - എല്ലാ ആഭ്യന്തര പ്രശ്നങ്ങളും മറ്റെല്ലാ സഭകളിൽ നിന്നും സ്വതന്ത്രമായി സ്വന്തം അധികാരം ഉപയോഗിച്ചു പരിഹരിക്കാനും, സഭാദ്ധ്യക്ഷനടക്കമുള്ള സ്വന്തം ബിഷപ്പുമാരെ നിയമിക്കാനും അധികാരമുണ്ടായിരിക്കുമെന്നു പ്രൊഫ. ബൊഗൊലെപോവ് അഭിപ്രായപ്പെടുന്നു.

## തികച്ചും വ്യത്യസ്തം

സ്വയംശീർഷകത്വമുള്ള സഭകളും, സ്വയംഭരണാവകാശമുള്ള സഭകളും പരസ്പരം തികച്ചും വ്യത്യസ്തങ്ങളാണ്. ഇവ തമ്മിലുള്ള വ്യത്യാസങ്ങൾ പ്രൊഫസർ വരച്ചുകാട്ടുന്നുണ്ട്. സ്വയംശീർഷകത്വമുള്ള സഭ സ്വയം ഭരിക്കപ്പെടുന്നു. ഭരണപരമായി അത് സ്വതന്ത്രസഭയുമാണ്. നേരെ മറിച്ച് സ്വയംഭരണാവകാശമുള്ള സഭയ്ക്കു നിയന്ത്രിതമായ സ്വയംഭരണമേയുള്ളു. അത് സ്വയംശീർഷകത്വമുള്ള ഒരു സഭയുടെ നിയന്ത്രണത്തിലുമായിരിക്കും. സ്വയംഭരണാവകാശമുള്ള ഒരു സഭയ്ക്ക്, വൈദിക സമിതികൾക്ക് തെരഞ്ഞെടുക്കാൻ കഴിയുന്ന സ്വന്തമായ സ്വതന്ത്രതലവൻ ഉണ്ടായിരിക്കാനാവില്ല. പ്രസ്തുത തലവന്റെ തെരഞ്ഞെടുപ്പ്, ആ സഭ ബന്ധപ്പെട്ടു നിൽക്കുന്ന സ്വയംശീർഷകത്വമുള്ള സഭയുടെ പരമോന്നത അധിപൻ സ്ഥിരീകരിച്ചാൽ മാത്രമേ സാധുവാകുകയുള്ളു. സാധാരണഗതിയിൽ സ്വയംശീർഷകത്വമുള്ള ഒരു സഭയുടെ തലവന് സ്വയംഭരണാവകാശമുള്ള സഭയുടെ പ്രവർത്തനങ്ങളുടെ മേലന്വേഷണം വഹിക്കുന്നതിനുള്ള അവകാശം ഉണ്ടായിരിക്കും.

Malankara Orthodox TV

സ്വയംശീർഷകത്വമുള്ള ഒരു സഭയുടെ സ്ഥാപനത്തിനു താഴെപ്പറയുന്ന കാര്യങ്ങൾ ആവശ്യമാണെന്ന് ബൊഗൊലെപോവ് പറയുന്നു. സ്വന്തം സഭാജീവിതം സുസാദ്ധ്യമാക്കുന്നതിനു മതിയായത്ര പരിപക്വമായിരിക്കണം പ്രാദേശിക സഭ. പുതിയ വൈദികരെ പരിശീലിപ്പിച്ചെടുക്കാൻ സാദ്ധ്യമാകത്തക്കവിധം വേണ്ടത്ര ഇടവകപ്പള്ളികളും ഇടവകാംഗങ്ങളും, ആ സഭയ്ക്ക് ഉണ്ടായിരിക്കണം. പുതിയ ബിഷപ്പുമാരെ പിന്നീട് നിയമിക്കുന്നതിന് കാനോനികമായി കഴിവുള്ള ഒരു ഭരണ കർതൃനിരയും ആ സഭയ്ക്ക് ഉണ്ടായിരിക്കണം. ഒരു സഭാ മേഖലയിൽ ഭരിക്കുന്ന മൂന്ന് ബിഷപ്പുമാർ ഉള്ളപ്പോൾ ഒരു പുതിയ ബിഷപ്പിനെ നിയമിക്കാനും, വാഴിക്കാനുമുള്ള അധികാരവും ആ സഭയ്ക്ക് ഉണ്ടായിരിക്കണം. പുതിയ പ്രാദേശിക സഭയുടെ മേഖല സ്വന്തം മാതൃസഭയുടെ പ്രദേശത്തുനിന്ന് സ്വതന്ത്രമായ ഒരു പ്രദേശമായിരിക്കണം.

ഒരു സഭ സ്വയംശീർഷകത്വ പദവിക്കുവേണ്ടി കാനോനികമായി ആവശ്യമായ കാര്യങ്ങളെല്ലാം നിറവേറ്റിയാൽ തന്നെയും, ആ സഭയുടെ അവകാശം അംഗീകരിക്കപ്പെടുകയും, സ്വയംശീർഷകത്വമുള്ള സഭകളുടെ ഗണത്തിൽ അതിനെ ഉൾപ്പെടുത്തുകയും ചെയ്യേണ്ടത് നീതിക്ക് ആവശ്യമാണെന്ന് പ്രൊഫസർ അഭിപ്രായപ്പെടുന്നു. മാതൃസഭയുടെ ഒരു നടപടികൊണ്ടോ, അല്ലെങ്കിൽ ആ സഭയുടെ പാത്രിയർക്കീസിന്റെ അംഗീകാരം കൊണ്ടോ, അതുമല്ലെങ്കിൽ പുതിയ സഭ അതിന്റെ സ്വാതന്ത്ര്യം പ്രഖ്യാപിക്കുന്നതുകൊണ്ടോ സ്വയംശീർഷകത്വം നിലവിൽ വരുമെന്നും അദ്ദേഹം അഭിപ്രായപ്പെടുന്നുണ്ട്. ഇവയെല്ലാം തീർച്ചയായും പ്രൊഫസറുടെ അഭിപ്രായങ്ങൾ മാത്രമാണെന്നല്ലാതെ ഇവയ്ക്ക് കാനോനികമായ അംഗീകാരമുള്ളതായി തെളിയിക്കപ്പെട്ടിട്ടില്ല.

### അന്ത്യോഖ്യൻ ബന്ധം

കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനവും അബ്ദുൽ മിശിഹാ പാത്രിയർക്കീസിന്റെ കല്പനകളും, മലങ്കരസഭയും അന്ത്യോഖ്യാ സിംഹാസനവും തമ്മിലുള്ള ബന്ധങ്ങളുടെ വിച്ഛേദനത്തിന് ഇടയാക്കിയിട്ടില്ലെന്ന് ഞങ്ങൾ ചൂണ്ടിക്കാട്ടുകയുണ്ടായി. പരമാധിപത്യത്തിന്റെ സ്വഭാവവും സവിശേഷഗുണവും എന്തുതന്നെയായിരുന്നാലും, മുൻ വ്യവഹാരങ്ങളിൽ കോടതികൾ അന്ത്യോഖ്യൻ ബന്ധവും പരമാധിപത്യവും ആവർത്തിച്ച് ഉറപ്പിച്ചിട്ടുണ്ട്. മലങ്കരസഭയോ സഭയിലെ കാതോലിക്കാകക്ഷിയോ സ്വയം ശീർഷകത്വമുള്ളതായിത്തീർന്നിട്ടുണ്ടെന്ന്, ഒടുവിലത്തെ കേസുകളിൽ പോലും കാതോലിക്കാകക്ഷി വാദിച്ചിട്ടില്ല. മലങ്കരസഭയിലെ കാതോലിക്കാകക്ഷി ഓർത്തഡോക്സ് സുറിയാനിസഭയിൽ നിന്ന് പുറത്തുപോയെന്ന പാത്രിയർക്കീസ് കക്ഷിയുടെ തർക്കത്തെ കാതോലിക്കാ

Malankara Orthodox TV

കക്ഷി സ്ഥിരമായി എതിർത്തുപോന്നിരുന്നതും, കോടതി ആ വാദം നിരാകരിച്ചിട്ടുള്ളതുമാണ്. സ്ഥിരമായുള്ള കോടതിവിധികളുടെ വെളിച്ചത്തിൽ, കാതോലിക്കായും പാത്രിയർക്കീസും പരസ്പരം അയച്ച കത്തുകളടക്കം ഇരു കക്ഷികളും ഞങ്ങളുടെ മുമ്പാകെ ഹാജരാക്കിയിട്ടുള്ള മറ്റു രേഖകൾ പരിഗണിക്കേണ്ടതായ ആവശ്യമില്ല.

പാത്രിയർക്കീസ്, മലങ്കരസഭ ഉൾപ്പെടെയുള്ള ആകമാന ഓർത്തഡോക്സ് സഭയുടെ ആത്മീയ തലവനാണ്. ഞങ്ങൾ നിയമസാധുത്വം ശരിവച്ചിട്ടുള്ള സഭാഭരണഘടന തന്നേ, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഈ തലവൻ സ്ഥാനം ആവർത്തിച്ച് ഉറപ്പിക്കുന്നുണ്ട്.

മലങ്കരസഭ അന്ത്യോഖ്യാ പാത്രിയർക്കീസ് പ്രധാന മേലദ്ധ്യക്ഷനായുള്ള ഓർത്തഡോക്സ് സുറിയാനിസഭയുടെ ഒരു വിഭാഗമാണെന്നു സഭാഭരണഘടനയുടെ ഒന്നാം വകുപ്പിൽ പറയുന്നുണ്ട്. മലങ്കരസഭ പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയിൽ ഉൾപ്പെട്ടതും, പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കായുമാണെന്ന് രണ്ടാം വകുപ്പിൽ പറയുന്നുണ്ടെന്നത് ശരിയാണ്. ഒന്നും രണ്ടും വകുപ്പുകൾ ഒരിക്കലും പരസ്പര വിരുദ്ധങ്ങളല്ല. കാതോലിക്കായുടെ സഹകരണത്തോടുകൂടി കാനോനികമായി വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെ, മലങ്കരസഭ അംഗീകരിക്കുന്നതാകുന്നുവെന്ന് 101-ാം വകുപ്പിൽ പറയുന്നു. കാതോലിക്കായെ വാഴിക്കുന്നതിന് പാത്രിയർക്കീസിനെ ക്ഷണിക്കുന്നതിനേയും, കാതോലിക്കായെ വാഴിക്കുന്ന സുന്നഹദോസിൽ പാത്രിയർക്കീസ് ആദ്ധ്യക്ഷ്യം വഹിക്കുന്നതിനേയും വിവക്ഷിച്ചുകൊണ്ടുള്ളതാണ് 114-ാം വകുപ്പ്.

മലങ്കരസഭ, ഭരണഘടന നിലവിൽ വന്നതിനുശേഷവും സ്വയംശീർഷകത്വമുള്ള സഭയായിത്തീർന്നിട്ടുണ്ടെന്നു പറയാനാവുന്നതല്ലെന്നു കാണിക്കാൻ വിവിധ കോടതി ഉത്തരവുകളും, ഈ വകുപ്പുകളും കൂടിയാകുമ്പോൾ മതിയാകുന്നതാണ്. മലങ്കര അസോസിയേഷൻ ഇതുവരെയും മലങ്കരസഭയെ സ്വയംശീർഷകത്വമുള്ള ഒരു സഭയായി പ്രഖ്യാപിച്ചിട്ടുമില്ല.

## യോജിക്കാനാവില്ല

കാതോലിക്കാ കക്ഷി "ഇപ്പോൾ" വാസ്തവത്തിൽ അന്ത്യോഖ്യാ സിംഹാസനത്തിൽ നിന്ന് സ്വതന്ത്രമായ സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചിട്ടുണ്ടെന്ന സിംഗിൾ ജഡ്ജിയുടെ വീക്ഷണത്തോടു യോജിക്കാൻ ഞങ്ങൾക്കു കഴിയുന്നില്ല. കാതോലിക്കാകക്ഷി പ്രതിജ്ഞയെടുക്കുന്ന സഭാഭരണഘടനയിലെ വ്യവസ്ഥകൾ, മലങ്കരസഭയോ അതിലെ ഏതെങ്കിലും കക്ഷിയോ, സ്വയംശീർഷകത്വമുള്ളതാണെന്ന വാദത്തെ

Malankara Orthodox TV

നിരാകരിക്കുന്നതാണ്. മലങ്കരസഭയോ, അതിലെ തന്റെ കക്ഷിയോ സ്വയംശീർഷകത്വമുള്ളതോ അല്ലെങ്കിൽ പാത്രിയർക്കാ സിംഹാസന ത്തിൽ നിന്നു സ്വതന്ത്രമായതോ ആണെന്നു വ്യക്തമാക്കിക്കൊണ്ടുള്ള എന്തെങ്കിലും ഔപചാരിക പ്രഖ്യാപനം കാതോലിക്കാ പുറപ്പെടുവിച്ചി ട്ടുണ്ടെന്ന് ഞങ്ങളുടെ മുമ്പാകെ വാദിക്കപ്പെട്ടിട്ടില്ല. അത്തരം ഏതെങ്കിലും നിലപാട് സ്വീകരിച്ചുകൊണ്ടുള്ള, മലങ്കര അസോസിയേഷന്റെ ഏതെ ങ്കിലും തീരുമാനം ഞങ്ങളുടെ ശ്രദ്ധയിൽ പെടുത്തിയിട്ടുമില്ല. അന്ത്യോ ഖ്യാ സിംഹാസനത്തിൽ നിന്നു സ്വതന്ത്രമായ, സ്വയംശീർഷകത്വമുള്ള, ഒരു സഭ കാതോലിക്കാ കക്ഷി വാസ്തവത്തിൽ സ്ഥാപിച്ചിട്ടുണ്ടെന്നു തീരുമാനിച്ചതിൽ സിംഗിൾ ജഡ്ജിക്ക് തെറ്റുപറ്റിയിട്ടുണ്ട്. മലങ്കരസഭ ഒന്നാകെയും സ്വയം ശീർഷകത്വമുള്ള സഭയായിട്ടില്ല.

മലങ്കരസഭ ഒന്നാകെ സ്വയംശീർഷകത്വമുള്ള സഭ ആയിട്ടുണ്ടെന്ന തർക്കവാദത്തിന് ഉപോദ്ബലകമായി, സുപ്രീംകോടതി വിധിക്കു ശേഷ മുണ്ടായ ചില സംഭവവികാസങ്ങളെ നരിമാൻ ആശ്രയിക്കുന്നു. സഭയിൽ സമാധാനവും യോജിപ്പും കൈവരുത്തണമെന്ന അഭിലാഷത്തിലേക്കു നയിച്ച ഒരു പുനർവിചിന്തനം സുപ്രീംകോടതി വിധിയുടെ ഫലമായി ഇരുകക്ഷികളിലും ഉണ്ടായി.

യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് 9-12-1958-ൽ A 19 (1) അക്കം കല്പന പുറപ്പെടുവിച്ചു. അമ്പതു വർഷമായി മലങ്കരസഭയിൽ നിലവി ലിരിക്കുന്ന ഭിന്നതകളെയും, തർക്കങ്ങളെയും കുറിച്ച് കല്പന പരാമർശി ക്കുകയും സഭയിൽ സമാധാനവും ഐക്യവും സ്ഥാപിക്കുന്നതിനുള്ള പാത്രിയർക്കീസിന്റെ അഭിവാഞ്ഛ പ്രകടിപ്പിക്കുകയും ചെയ്തിട്ടുണ്ട്. “മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കേണ്ടതിലേക്കായി ഇതിനാൽ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയനെ കാതോലിക്കായായി നാം സ്വീക രിച്ചിരിക്കുന്നു” എന്ന് പാത്രിയർക്കീസ് പ്രഖ്യാപിച്ചു. അന്നത്തെ കാതോ ലിക്കായുടെ പദവിയെപ്പറ്റി, പാത്രിയർക്കീസ് കക്ഷിക്കാർക്കിടയിൽ ഗുരുത രമായ വിവാദമുണ്ടായിരുന്നതിനാൽ, സഭയിൽ സമാധാനവും ഐക്യവും സ്ഥാപിക്കുന്നതിന് ഈ അംഗീകാരം ആവശ്യമായിരുന്നു.

കാതോലിക്കാ 16-12-1958-ൽ A 20 അക്കം കല്പന പുറപ്പെടുവിച്ചു. ഈ കല്പനയിൽ, വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന എന്നു, കാതോലിക്കാ സ്വയം വിശേഷിപ്പിച്ചിട്ടുണ്ട്. സഭയിൽ ദീർഘകാലമായി നിലനിന്നു വരുന്ന കലഹങ്ങളും ഭിന്നിപ്പും അവസാനിപ്പിച്ച്, സമാധാനം കൈവരിക്കുന്നതി നുള്ള തന്റെ അഭിവാഞ്ഛ കാതോലിക്കാ പ്രകടിപ്പിച്ചു. ‘അസമാധാനം തീർത്ത് ഒന്നായി തീരുന്നതിനുള്ള സന്നദ്ധത കാണിച്ച് നാം ഒന്നായി ത്തീർന്നിരിക്കുന്നതിൽ’ കാതോലിക്കാ സന്തുഷ്ടി പ്രകടിപ്പിക്കുകയും

Malankara Orthodox TV

ചെയ്തു. 'സഭയിലെ സമാധാനത്തിനുവേണ്ടി, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസ്സാക്കി നടപ്പിലിരിക്കുന്ന ഭരണഘടനയ്ക്കു വിധേയമായി, മോറാൻ മാർ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയനെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയി സ്വീകരിക്കുന്നതിനു നാം പ്രസാദിച്ചിരിക്കുന്നു' എന്നും, 'അദ്ദേഹത്തിന്റെ കീഴിൽ മലങ്കരയുള്ള മേല്പട്ടക്കാരെയും, ഭരണഘടനയിലെ വ്യവസ്ഥകൾക്ക് വിധേയമായി സ്വീകരിക്കുന്നതിന്, നമുക്ക് സന്തോഷമുണ്ട്' എന്നും കാതോലിക്കാ പ്രഖ്യാപിച്ചു.

കാതോലിക്കായുടെ സഹകരണത്തോടെയല്ല, പാത്രിയർക്കീസിനെ വാഴിച്ചതെന്നതിനാൽ, പാത്രിയർക്കീസിന്റെ പദവിയെ, കാതോലിക്കാ അംഗീകരിച്ചിരുന്നില്ല. അതുകൊണ്ട്, പാത്രിയർക്കീസിനെ കാതോലിക്കാ അംഗീകരിക്കേണ്ടത് ആവശ്യമായിരുന്നു.

### സമാധാനവും ഐക്യവും

സഭയിൽ സമാധാനവും ഐക്യവും പുനഃസ്ഥാപിക്കുന്നതിനായിരുന്നു, പാത്രിയർക്കീസും അതുപോലെ തന്നെ കാതോലിക്കായും ഊന്നൽ നൽകിയത്. യോജിപ്പിനുവേണ്ടിയുള്ള ഇരുകക്ഷികളുടെയും ഉൽക്കടമായ ആഗ്രഹം വ്യക്തമാക്കുന്നതു, സ്വയംശീർഷകത്വമുള്ള രണ്ട് പ്രത്യേക സഭകളിലല്ല, ഒരു ഏകീകൃത സഭയിൽ നിൽക്കാനാണ് അവർ ആഗ്രഹിച്ചതെന്നാണ്. തുടർന്നുണ്ടായ സംഭവവികാസങ്ങൾ പിന്നീട് ചർച്ച ചെയ്യുന്നതാണ്. മലങ്കരയിൽ സ്വയംശീർഷകത്വമുള്ള ഒരു സഭയുടെ രൂപവൽക്കരണത്തെപ്പറ്റിയുള്ള സിംഗിൾ ജഡ്ജിയുടെ നിഗമനത്തിന്, അനന്തരസംഭവങ്ങളൊന്നും തന്നെ ഉപോദ്ബലകമല്ലെന്നു മാത്രം ഈ അവസരത്തിൽ പറഞ്ഞാൽ മതിയാകും.

കാതോലിക്കാകക്ഷിയുടെ ആവശ്യപ്രകാരം ഫയൽ ചെയ്ത വിവിധ കേസുകളും, എതിർകക്ഷി ഫയൽ ചെയ്ത കേസുകളിൽ കാതോലിക്കാകക്ഷി ഉന്നയിച്ച തർക്കങ്ങളും, സ്വയംശീർഷകത്വ പ്രഖ്യാപനത്തിനു തുല്യമാണെന്ന് പറയാനാകുമോ? പറയാനാവും എന്ന മറുപടി നൽകുന്നതിനോടായിരുന്നു സിംഗിൾ ജഡ്ജിക്ക് ആനുകൂല്യം. പക്ഷേ, ഈ അഭിപ്രായത്തോട് യോജിക്കാൻ, ഞങ്ങൾക്ക് നിവൃത്തിയില്ല. കാതോലിക്കായ്ക്ക് സ്വയമായോ, കേസിലെ ഇതര കക്ഷികളുമായി യോജിച്ചുകൊണ്ടോ, തന്റെ കക്ഷിയോ മലങ്കരസഭയോ, അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് പൂർണ്ണമായും സ്വതന്ത്രമായിരിക്കുമെന്ന് പ്രഖ്യാപിക്കാൻ എന്തെങ്കിലും അധികാരമുണ്ടായിരിക്കുന്നതല്ല. എല്ലാ ഇടവകപ്പള്ളികളുമോ, എന്തുതന്നെയായാലും അവയിൽ ഭൂരിപക്ഷമോ ഏതെങ്കിലും സമയത്ത് സ്വയംശീർഷകത്വമുള്ള ഒരു സ്വതന്ത്രസഭയുടെ ഭാഗമാകാ

Malankara Orthodox TV

നുള്ള അവരുടെ ഉദ്ദേശ്യം പ്രഖ്യാപിച്ചതായി, ഞങ്ങളുടെ മുമ്പാകെ തർക്കിക്കപ്പെട്ടിട്ടുമില്ല. ഇത്തരമൊരു പ്രഖ്യാപനം മലങ്കരസഭയെയോ, മലങ്കരസഭയിലെ ഏതെങ്കിലും വിഭാഗത്തെയോ, പാത്രിയർക്കീസിന്റെ അധികാരത്തിൽ നിന്നു പൂർണ്ണമായും സ്വതന്ത്രമാക്കുമെന്നു സങ്കൽപ്പിച്ചെന്നാൽ തന്നേയും മലങ്കര അസോസിയേഷൻ ഏകകണ്ഠമായോ, ഭൂരിപക്ഷപ്രകാരമോ, ഇത്തരം ഒരു പ്രഖ്യാപനം പുറപ്പെടുവിച്ചിട്ടുള്ളതായും ഞങ്ങളുടെ മുമ്പാകെ വാദിക്കപ്പെട്ടിട്ടില്ല. അന്ത്യോഖ്യൻ സിംഹാസനത്തിൽനിന്നും സ്വതന്ത്രമായ സ്വയംശീർഷകത്വമുള്ള ഒരു സഭ, കാതോലിക്കാ കക്ഷി 'ഇപ്പോൾ' വാസ്തവത്തിൽ സ്ഥാപിച്ചിട്ടുണ്ടെന്ന സിംഗിൾ ജഡ്ജിയുടെ വീക്ഷണത്തോട്, ഈ സാഹചര്യങ്ങളിൽ ഞങ്ങൾക്ക് യോജിക്കുവാൻ നിവൃത്തിയില്ല.

**സഭ പ്രതിബദ്ധം**

മലങ്കരസഭ ഒന്നടങ്കം സഭാ ഭരണഘടനയോട് പ്രതിബദ്ധമാണ്. കോടതിയുടെ അഭിപ്രായങ്ങളും, ഭരണഘടനയും, അനന്തര സംഭവവികാസങ്ങളും, പരിശോധിച്ചാൽ മലങ്കരസഭ പാത്രിയർക്കീസ് പ്രധാന മേലദ്ധ്യക്ഷനായുള്ള ഓർത്തഡോക്സ് സുറിയാനിസഭയുടെ ഒരു വിഭാഗമായാണ് നിലകൊള്ളുന്നത്. കിഴക്കിന്റെ കാതോലിക്കേറ്റ് അവിതർക്കിതമാംവിധം പുനസ്ഥാപിക്കപ്പെട്ടതോടെ, കാതോലിക്കാ ഇപ്പോൾ മലങ്കരസഭയുടെ തലവനാണെങ്കിലും അദ്ദേഹത്തിന്റെ മേധാവിത്വം അന്ത്യോഖ്യ സിംഹാസനത്തിന് വിധേയമായിട്ടായിരിക്കും. കാതോലിക്കായ്ക്ക് പ്രായോഗികമായി പാത്രിയർക്കീസിനുള്ള എല്ലാ അധികാരങ്ങളും ഉണ്ടെന്നതും വാസ്തവമാണ്. എന്നിരുന്നാലും നിഷ്ക്രിയനായ ഒരു തലവനെങ്കിലും, പാത്രിയർക്കീസ് മലങ്കരസഭ ഉൾപ്പെടുന്ന ഓർത്തഡോക്സ് സുറിയാനി സഭയുടെയാകെ തലവനായി തുടരുന്നു. മലങ്കരസഭയുടെ മേൽ സജീവമായ മേലന്വേഷണത്തിനുള്ള അവകാശം, പാത്രിയർക്കീസിന് ഇല്ലാതായിട്ടുണ്ടെന്നതും വാസ്തവം തന്നെ. എന്നിരുന്നാലും, അദ്ദേഹം തലവനായി തുടരുകയാണ്. ഈ ബന്ധം നിലനിൽക്കുന്നിടത്തോളം കാലം, മലങ്കരസഭ സ്വയംശീർഷകത്വമുള്ള സഭയാകുന്ന പ്രശ്നം ഉദിക്കുന്നതേയില്ല.

കാതോലിക്കാ കക്ഷിയും, ആ കക്ഷി വാസ്തവത്തിൽ സ്വയംശീർഷകത്വമുള്ള ഒരു സഭയായി തീർന്നിട്ടുണ്ടെന്ന സിംഗിൾ ജഡ്ജിയുടെ തീർച്ചയിൽ സന്തുഷ്ടരല്ല. കാതോലിക്കാകക്ഷിക്ക് ഒരിക്കലും ഇപ്രകാരം ഉള്ള ഒരു തർക്കം ഉണ്ടായിരുന്നില്ലെന്നും, മലങ്കരസഭ മൊത്തത്തിൽ സ്വയംശീർഷകത്വമുള്ള ഒരു സഭയായിട്ടുണ്ടെന്നാണ് അവരുടെ തർക്കമെന്നും, ആ കക്ഷിക്കുവേണ്ടിയുള്ള മുഖ്യവാദം നടത്തിയ നരിമാൻ സമർത്ഥിച്ചു.

Malankara Orthodox TV

ഈ തർക്കം സ്വീകരിക്കാൻ ആവില്ലെന്ന് ഞങ്ങൾ വ്യക്തമാക്കിയിരുന്ന താണ്. അതുകൊണ്ട് കാതോലിക്കാകക്ഷി ഇപ്പോൾ സ്വയംശീർഷകത്വ മുള്ള ഒരു സഭ സ്ഥാപിച്ചിട്ടുണ്ടെന്ന സിംഗിൾ ജഡ്ജിയുടെ വിധി, ഞങ്ങൾ അസ്ഥിരപ്പെടുത്തുകയും, മലങ്കരസഭ സ്വയംശീർഷകത്വമുള്ള ഒരു സഭ യല്ലെന്നും, എന്നാൽ അത് ആകമാന ഓർത്തഡോക്സ് സുറിയാനിസഭ യുടെ ഒരു ഭാഗമോ, വിഭാഗമോ ആണെന്നും ഞങ്ങൾ തീരുമാനിക്കു കയും ചെയ്യുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസ് ആകമാന ഓർത്ത ഡോക്സ് സുറിയാനി സഭയുടെ തലവനായിരിക്കുമ്പോൾ, ഭരണഘട നയ്ക്ക് വിധേയനായ കിഴക്കിന്റെ കാതോലിക്കാ മലങ്കരസഭയുടെ തല വനാണെന്നും, പാത്രിയർക്കാ സിംഹാസനവും മലങ്കരസഭയും തമ്മിലുള്ള ബന്ധത്തെ നിയന്ത്രിക്കുന്നത് ഭരണഘടനാ വ്യവസ്ഥകളാണെന്നും ഞങ്ങൾ തീരുമാനിക്കുന്നു.

### പോയിന്റ് 19

(19) കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായുടെ അധികാര ത്തെയും, സഭാ ഭരണഘടനയെയും നിഷേധിക്കുന്നവരായ പ്രതികൾ ക്കോ മറ്റുള്ളവർക്കോ, മലങ്കരസഭയിലോ ഭദ്രാസനങ്ങളിലോ ഇടവകപ്പ ള്ളികളിലോ, മെത്രാപ്പോലീത്താമാരോ പട്ടക്കാരോ ശെമ്മാശന്മാരോ എന്ന നിലയിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്നതിനോ, മലങ്കരസഭയിലോ ഭദ്രാസനങ്ങളിലോ ഇടവകപ്പള്ളികളിലോ സ്ഥാപനങ്ങളിലോ ഔദ്യോ ഗിക ഭാരവാഹികളായി പ്രവർത്തിക്കുന്നതിനോ അധികാരമുണ്ടോ?

കാതോലിക്കാകക്ഷി ഇപ്പോൾ സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചിട്ടുണ്ടെന്നു വിധിച്ച സിംഗിൾ ജഡ്ജി യഥാർത്ഥത്തിൽ രണ്ട് മലങ്കരസഭകൾ - ഒന്ന് കാതോലിക്കായോടു കൂറു പുലർത്തുന്നതും, മറ്റേത് പാത്രിയർക്കീസിനോട് കൂറുപുലർത്തുന്നതും - ഉണ്ടെന്ന അടി സ്ഥാനത്തിൽ മുന്നോട്ടുപോകുകയും, പ്രതികൾക്ക് (പാത്രിയർക്കീസ് കക്ഷി) തങ്ങളെ അംഗീകരിക്കുന്ന ഭദ്രാസനങ്ങളിലും ഇടവകപ്പള്ളികളി ലും, മെത്രാപ്പോലീത്താമാരോ വൈദികരോ ശെമ്മാശന്മാരോ ആയി പ്രവർത്തിക്കാൻ അവകാശമുണ്ടെന്നും തീരുമാനിക്കുകയും ചെയ്തു. ഈ വിധിയെ കാതോലിക്കാ കക്ഷി ചോദ്യം ചെയ്തിരിക്കുകയാണ്. മലങ്കര സഭയിലെ കാതോലിക്കാകക്ഷി ഇപ്പോൾ സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചിട്ടുണ്ടെന്ന സിംഗിൾ ജഡ്ജിയുടെ വിധി ഞങ്ങൾ അസ്ഥി രപ്പെടുത്തിയിട്ടുള്ളതാണ്.

ആകമാന ഓർത്തഡോക്സ് സുറിയാനി സഭയുടെ ഒരു ഭാഗമോ, വിഭാ ഗമോ ആണ് മലങ്കരസഭയെന്നും, പാത്രിയർക്കീസ് ആകമാനസഭയുടെ തലവൻ ആയിരിക്കുമ്പോൾ, ഭരണഘടനയ്ക്ക് വിധേയനായ കിഴക്കിന്റെ

Malankara Orthodox TV

കാതോലിക്കാ മലങ്കരസഭയുടെ തലവനാണെന്നും, പാത്രിയർക്കാ സിംഹാസനവും മലങ്കരസഭയും തമ്മിലുള്ള ബന്ധത്തെ നിയന്ത്രിക്കുന്നത് ഭരണഘടനാ വ്യവസ്ഥകളാണെന്നും ഞങ്ങൾ തീരുമാനിച്ചിട്ടുണ്ട്. മലങ്കരസഭ ഒന്നുമാത്രമേയുള്ളുവെന്നതും, സമുദായം മുഴുവനും, അസോസിയേഷനും, മെത്രാപ്പോലീത്താമാരും, വൈദികരും, ഇടവകാംഗങ്ങളും ഭരണഘടനാവ്യവസ്ഥകൾക്ക് വിധേയരാണെന്നതുമാണ് ഇതിന്റെ ഫലം.

സുപ്രീംകോടതി വിധിയെ തുടർന്നുണ്ടായ സംഭവവികാസങ്ങളിൽ പാത്രിയർക്കീസ് അന്നത്തെ കാതോലിക്കായെയും, കാതോലിക്കാ സഭാ ഭരണഘടനയ്ക്ക് വിധേയമായി പാത്രിയർക്കീസിനെയും സ്വീകരിക്കുകയും, സഭയുടെ ഏകീകരണത്തിനു വീണ്ടും ശ്രമങ്ങൾ നടക്കുകയും ചെയ്തിട്ടും സഭയിൽ അഭിപ്രായഭിന്നതകൾ ഉടലെടുത്തത് നിർഭാഗ്യകരമായിപ്പോയി. എന്നാലും പോയിന്റ് അതിന്റെ നിയതരൂപത്തിൽ യഥാർത്ഥത്തിൽ ആവിർഭവിച്ചിട്ടില്ല. മെത്രാപ്പോലീത്താമാർക്കും, വൈദികർക്കും ശെമ്മാശന്മാർക്കും, ആ സ്ഥാനങ്ങൾ വഹിക്കുന്നിടത്തോളം കാലം ആ നിലകളിൽ പ്രവർത്തിക്കാവുന്നതാണ്. കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായുടെ അധികാരത്തെ ധിക്കരിച്ചുവെന്നതുകൊണ്ടു മാത്രം അവർ മെത്രാപ്പോലീത്താമാരോ, വൈദികരോ, ശെമ്മാശന്മാരോ അല്ലാതായിത്തീരുന്നില്ല. ഈ വിധിയിലൂടെ ഞങ്ങൾ സഭയിലെ തർക്കങ്ങൾക്ക് വിരാമമിടുകയാണ്. തീർച്ചയായും ഈ വിധി സുപ്രീംകോടതിയുടെ ഏതു തീരുമാനത്തിനും വിധേയമായിരിക്കും.

വിധിക്ക് മുമ്പുണ്ടായിരുന്ന വിവാദങ്ങളുടെ വെളിച്ചത്തിലുള്ള സമുദായാംഗങ്ങളുടെയും, മെത്രാപ്പോലീത്താമാരുടേയും നടപടികളും എതിർനടപടികളും അവർക്കെതിരായി ഉപയോഗിച്ചുകൂടാത്തതും, ഉപയോഗിക്കാവുന്നതല്ലാത്തതുമാണ്. മലങ്കരസഭയിലെ മെത്രാപ്പോലീത്താമാരും, വൈദികരും, അൽമായരും ഭരണഘടനാവ്യവസ്ഥകൾക്കു വിധേയരാണെന്നും, അതിൽ പറഞ്ഞിട്ടുള്ള അവകാശങ്ങൾക്കു ഭരണഘടന അനുശാസിക്കുന്ന അച്ചടക്കത്തിനു വിധേയമായി അവർ അവകാശികളായിരിക്കുമെന്നും ഞങ്ങൾ പ്രഖ്യാപിക്കുന്നു.

### പോയിന്റ് 20

(20) ഭദ്രാസനങ്ങളുടെയും, ഇടവകപ്പള്ളികളുടെയും, ഇടവകകളുടെയും സ്വത്തുക്കളുടെ ഭരണം അതതു കാലത്തെ മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണോ? തിരുവിതാംകൂറിലെയും, കൊച്ചിയിലെയും റോയൽ കോടതികളുടെ വിധികളിൽ ആ വിധം പ്രഖ്യാപിച്ചിട്ടുണ്ടോ?

ഞങ്ങൾ B 74, B 110 അക്കങ്ങൾ വിധികളെപ്പറ്റി പരാമർശിച്ചു കഴി

Malankara Orthodox TV

ഞ്ഞിട്ടുള്ളതാണ്. B 110 അക്കം ഏതാനും ഇടവകപ്പള്ളികളെ സംബന്ധി ക്കുന്ന വിധിയാണ്. മലങ്കര മെത്രാപ്പോലീത്തായുടെ ആത്മീയവും, ലൗകി കവും വൈദികപരവുമായ അധികാരത്തിനു ഇവ വിധേയമാണെന്നായി രുന്നു വിധി. ഏതാനും ഇടവകപ്പള്ളികളെ മാത്രം സംബന്ധിക്കുന്ന ആ കേസിൽ സമുദായം ഒന്നടങ്കമോ, എല്ലാ ഇടവകപ്പള്ളികളുമോ പ്രതിനി ധാനം ചെയ്യപ്പെട്ടിരുന്നില്ല. അതുകൊണ്ട് ആ വിധി നിയമതടസ്സമായി പരിഗണിക്കാവുന്നതല്ല. മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങളെയും, ഈ പ്രശ്നങ്ങളുമായി ബന്ധമുള്ള ഭരണഘടനാ വ്യവസ്ഥകളെയുംപറ്റി ഞങ്ങൾ പരാമർശിച്ചു കഴിഞ്ഞതാണ്.

ഭരണഘടനാവ്യവസ്ഥകൾ, ഇടവകപ്പള്ളിവക സ്വത്തുക്കളിന്മേൽ മല ങ്കര മെത്രാപ്പോലീത്തായ്ക്കും, അസോസിയേഷന്റെ സംഘടനകൾക്കും മേലന്വേഷണാധികാരം അംഗീകരിക്കുന്ന വ്യവസ്ഥകൾ പോലും, സമു ദായത്തെയും ഇടവകാംഗങ്ങളെയും ബന്ധിക്കുന്നതാണെന്നു ഞങ്ങൾ വ്യക്തമാക്കിയിട്ടുള്ളതാണ്. എന്നാൽ ഇടവകപ്പള്ളികളുടെയോ, ഇടവക പ്പള്ളികളുടെ വക സ്വത്തുക്കളുടെയോ ഭരണം മലങ്കര മെത്രാപ്പോലീ ത്തായിൽ നിക്ഷിപ്തമാണെന്നു പറയാനാവില്ല. അത് തീർച്ചയായും ഭര ണഘടനാവ്യവസ്ഥകൾക്കു വിധേയമായി പള്ളിപ്പൊതുയോഗങ്ങളിലും, അതതുകാലത്തെ ട്രസ്റ്റിമാരിലുമാണ് നിക്ഷിപ്തമായിരിക്കുന്നത്. ഭദ്രാ സനസ്വത്തുക്കളുടെ ഭരണത്തിനുള്ള അവകാശം ഭരണഘടനാവ്യവസ്ഥ കൾക്കു വിധേയമായി ഭദ്രാസന മെത്രാപ്പോലീത്താമാരിൽ നിക്ഷിപ്ത മായിരിക്കും.

**പോയിന്റുകൾ 21, 22**

(21) സുപ്രീംകോടതി വിധിക്ക് (A. I. R. 1959 S. C. 31) തദാനുസാരമാ യുള്ള പാത്രിയർക്കീസിന്റെയും, മുൻ പാത്രിയർക്കീസ് കക്ഷിയുടെയും നടപടികളുടെ വെളിച്ചത്തിൽ, കാതോലിക്കേറ്റ് സ്ഥാപനത്തിനു മുമ്പ് നില വിലിരുന്ന ആത്മീയാധികാരങ്ങൾ തുടർന്നും വിനിയോഗിക്കാൻ പാത്രി യർക്കീസിന് അധികാരമുണ്ടെന്ന് അവർക്ക് അവകാശപ്പെടാമോ?

(22) മലങ്കരസഭയിൽ 1958-ൽ ഏകീകരണം ഉണ്ടായോ? കാതോലി ക്കാ - മലങ്കര മെത്രാപ്പോലീത്തായുടെ അധികാരവും അന്നത്തെ ഭരണ ഘടനയുടെ ബന്ധിത സ്വഭാവവും, നേരത്തെ പാത്രിയർക്കീസ് കക്ഷി യിലായിരുന്നവർ അംഗീകരിച്ചിരുന്നോ? മറ്റുവിധത്തിൽ തർക്കിക്കുന്നതിന് അവർക്ക് വാദതടസ്സമില്ലേ?

1979-ലെ O.S 4-ാം നമ്പർ കേസിന്റെ (1064 പള്ളികളുടെ കേസ്) അന്യാ യത്തിൽ മലങ്കരസഭയിലെ ഇരുകക്ഷികളും തങ്ങളുടെ അഭിപ്രായഭിന്ന തകൾ പരിഹരിച്ച് ഒരു ഏകീകൃത മലങ്കരസഭയായിത്തീർന്നുവെന്ന്

Malankara Orthodox TV

പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ എതിർ വിഭാഗം ഈ തർക്കം അംഗീ കരിക്കുന്നില്ല. സിംഗിൾ ജഡ്ജി ഇക്കാര്യം വിധിയുടെ 188–ാം ഖണ്ഡിക യിൽ പരിഗണിച്ചിട്ടുണ്ട്. സഭയിൽ സമാധാനം കൈവരുത്തുന്നതിനും, വൈരം മറക്കുന്നതിനും ഇരുപക്ഷത്തും ശ്രമങ്ങൾ നടന്നെന്നും, എന്നാൽ മലങ്കരസഭാ ഭരണഘടന അത് അർത്ഥമാക്കുന്ന വിധത്തിൽ അംഗീക രിക്കപ്പെടുകയുണ്ടായില്ലെന്നും, മുഖ്യ അഭിപ്രായഭിന്നതകൾ യഥാർത്ഥ ത്തിൽ പരിഹരിക്കപ്പെട്ടിട്ടില്ലെന്നും, സിംഗിൾ ജഡ്ജി പറയുന്നു. കാതോ ലിക്കാകക്ഷി സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചിട്ടുണ്ടെന്ന സിംഗിൾ ജഡ്ജിയുടെ തീർപ്പുകൊണ്ട് അവശ്യം അർത്ഥമാക്കുന്നത് 1958–നു ശേഷം ഒരു ഏകീകൃതസഭ ഉണ്ടായിട്ടില്ലെന്നാണ്. കാതോലി ക്കാകക്ഷി സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചിട്ടുണ്ടെന്ന സിംഗിൾ ജഡ്ജിയുടെ നിഗമനത്തിനെതിരായി ഞങ്ങൾ തീർപ്പു കല്പിച്ചിട്ടുള്ള താണ്. കാതോലിക്കായും അദ്ദേഹത്തിന്റെ കക്ഷിയും വിശ്വാസവിപരീ തികളായിട്ടുണ്ടെന്ന പാത്രിയർക്കീസ് കക്ഷിയുടെ തർക്കം ഞങ്ങൾ പ്രത്യേകമായി പരിഗണിക്കുന്നതായിരിക്കും.

സമുദായക്കേസിലെ സുപ്രീംകോടതിവിധിക്കുമുമ്പ് സഭയിൽ വാസ്ത വത്തിൽ രണ്ടു കക്ഷികളുണ്ടായിരുന്നു. ഒരു കക്ഷി പാത്രിയർക്കീസി നോടും മറ്റേ കക്ഷി കാതോലിക്കായോടുമാണ് കൂറു പുലർത്തിയിരു ന്നത്. ഓരോ കക്ഷിയും എതിർകക്ഷി വിശ്വാസവിപരീതികളാകുകയോ മലങ്കരസഭയ്ക്ക് ഇതരരാകുകയോ, മലങ്കരസഭയ്ക്ക് പുറത്തുപോകുക യോ, പുതിയ ഒരു സഭ സ്ഥാപിക്കുകയോ ചെയ്തതായി തർക്കിച്ചിരുന്നു. ഈ തർക്കങ്ങൾ സുപ്രീംകോടതി നിരാകരിച്ചു. സുപ്രീംകോടതി വിധി യോടെ, സഭയുടെ സവിശേഷത എന്തുതന്നേയായാലും, മലങ്കരസഭ ഒന്നു മാത്രമേയുള്ളുവെന്ന് അവശ്യമായും വരുന്നതാണ്.

സമുദായക്കേസിലെ സുപ്രീംകോടതി വിധിക്കുപോലും മുമ്പ് 30–11 –1957–ൽ, സഭയിലെ തർക്കങ്ങൾ പരിഹരിക്കാൻ ആഗ്രഹം പ്രകടിപ്പി ച്ചുകൊണ്ട് പാത്രിയർക്കീസ് ബി 197 അക്കം കല്പന പുറപ്പെടുവിച്ചു. ഭിന്നിച്ചു നിൽക്കുന്നവരെ ഒന്നിക്കുന്നതിലും, മലങ്കരയും അന്ത്യോഖ്യാ യും തമ്മിലുള്ള ആത്മീയബന്ധം ശക്തിപ്പെടുത്തുന്നതിലും തനിക്ക് അതി യായ താല്പര്യമുണ്ടെന്നും, സമാധാനത്തിനും ഐക്യത്തിനും വേണ്ടി ഹൃദയവാതിൽ താൻ തുറന്നിട്ടിരിക്കുകയാണെന്നും പാത്രിയർക്കീസ് കല്പനയിൽ പറഞ്ഞിരുന്നു. എതിർകക്ഷിയിൽ നിന്ന് അനുകൂല പ്രതി കരണമുളവായ ഈ അഭിലാഷത്തിന്, ഇരു കക്ഷികളും ഉൾക്കൊള്ളുന്ന സഭയുടെ ഏകീകൃതസ്വഭാവം പ്രഖ്യാപിച്ചുകൊണ്ടുള്ള സുപ്രീംകോടതി വിധിയോടെ ആക്കം ലഭിച്ചു.

Malankara Orthodox TV

സമുദായക്കേസിൽ ഹൈക്കോടതി വിധിക്ക് തദാനുസാരമായി ഇടവകപ്പള്ളിക്കാരുടെ (വ്യക്തമായും പാത്രിയർക്കീസിനോടു കൂറുള്ളവരുടെ) ഒരു യോഗം കോടതി നിയമിച്ച കമ്മീഷണർ (മണർകാടു പള്ളിയിൽ) വിളിച്ചുകൂട്ടുകയും, പാത്രിയർക്കീസ് കക്ഷിയോടു കൂറുപുലർത്തിയിരുന്ന ക്നാനായ മെത്രാപ്പോലീത്തായെ (ഏബ്രഹാം മാർ ക്ലീമ്മീസിനെ) മലങ്കരമെത്രാപ്പോലീത്തായായി തെരഞ്ഞെടുക്കുകയും ചെയ്തു. സുപ്രീം കോടതി മുമ്പാകെയുള്ള അപ്പീൽ കേസിൽ അദ്ദേഹം കക്ഷി ചേരുകയുമുണ്ടായി. സമുദായക്കേസ് നിലവിലിരിക്കേ പാത്രിയർക്കീസ് കക്ഷിയുടെ ഭാഗത്തു നിന്ന് കേസ് നടത്തിയ (അബ്ദൽ ആഹാദ്) റമ്പാനാണു പിന്നീട് പാത്രിയർക്കീസ് ആയതെന്ന കാര്യവും വ്യക്തമാണ്.

## സമാധാനകല്പന

മലങ്കരസഭയിൽ സമാധാനവും ഐക്യവും കൈവരുത്തുന്നതിനുള്ള അഭിലാഷത്തിന് അനുയോജ്യമായിക്കൊണ്ടും, കാതോലിക്കായുടെയും 1912-ൽ പുനസ്ഥാപിക്കപ്പെട്ട കാതോലിക്കേറ്റിന്റെയും സാധുതയെ പാത്രിയർക്കീസ് കക്ഷി ചോദ്യം ചെയ്യുന്നതിനാലുമാണ് സഭയിൽ മുഖ്യമായും അനൈക്യം ഉണ്ടായതെന്നു മനസ്സിലാക്കിക്കൊണ്ടും, പാത്രിയർക്കീസ് 9-12-1958-ൽ A 19 അക്കം കല്പന പുറപ്പെടുവിച്ചു. മലങ്കരസഭയിൽ അര നൂറ്റാണ്ടായി നിലനിന്നുവരുന്ന തർക്കങ്ങളെയും, ഭിന്നതകളെയും കുറിച്ച് പരാമർശിക്കുകയും, സഭയിൽ ഐക്യം ഉണ്ടായിക്കാണാനുള്ള തന്റെ ആഗ്രഹവും ആശയും പ്രകടിപ്പിക്കുകയും ചെയ്തശേഷം കല്പനയിൽ അദ്ദേഹം ഇപ്രകാരം പ്രസ്താവിച്ചു: "നാം മുഖാന്തരം ഭിന്നതകൾ അവസാനിപ്പിക്കത്തക്കവണ്ണം ദൈവംതമ്പുരാൻ പ്രസാദിച്ചിരിക്കുന്നു. ...... മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കേണ്ടതിലേക്കായി ഇതിനാൽ മാർ ബസ്സേലിയോസ് ഗീവറുഗീസിനെ കാതോലിക്കാ ആയി നാം സ്വീകരിച്ചിരിക്കുന്നു."

കാതോലിക്കാ എന്നു പരാമർശിച്ചിരിക്കുന്നത് കാതോലിക്കാ കക്ഷിയിലെ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയനെ (കുറിച്ചി ബാവാ) ആണ്.

പാത്രിയർക്കീസിന്റെ കല്പനയ്ക്ക് പകരമായി കാതോലിക്കാ 16-12-1958-ൽ A 20 അക്കം കല്പന പുറപ്പെടുവിച്ചു. കല്പനയിൽ കാതോലിക്കാ "പരിശുദ്ധൻ" എന്നും, "വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന" എന്നും സ്വയം വിശേഷിപ്പിക്കുകയും, സഭയിലെ ഭിന്നതകൾ അവസാനിച്ചിരിക്കുന്നതിൽ സന്തുഷ്ടി പ്രകടിപ്പിക്കുകയും ചെയ്തു. "സഭയിലെ സമാധാനത്തിനു വേണ്ടി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസ്സാ

Malankara Orthodox TV

ക്കിയതും, ഇപ്പോൾ നടപ്പിലിരിക്കുന്നതുമായ ഭരണഘടനയ്ക്ക് വിധേയമായി മോറാൻ മാർ ഇഗ്നാത്യോസ് യാക്കോബ് തൃതീയനെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയി സ്വീകരിക്കുന്നതിന് നാം പ്രസാദിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ കീഴിൽ മലങ്കരയുള്ള മേല്പട്ടക്കാരെയും ഭരണഘടനയിലെ വ്യവസ്ഥകൾക്കു വിധേയമായി സ്വീകരിക്കുന്നതിനു നമുക്ക് സന്തോഷമുണ്ട്" എന്നും കല്പനയിൽ കാതോലിക്കാ പ്രസ്താവിച്ചു.

## പരസ്പര സ്വീകരണം

പഴയസെമിനാരി ചാപ്പലിലെ മദുബ്ഹായിൽ വിശുദ്ധ ത്രോണോസിനു മുമ്പാകെ 16-12-1958 അർദ്ധരാത്രിയിൽ നടന്ന ഔപചാരികമായ ചടങ്ങിൽ പാത്രിയർക്കീസിന്റെ പ്രതിനിധി ഏലിയാസ് മാർ യൂലിയോസും, മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായും സ്വീകരണ കല്പനകൾ പരസ്പരം കൈമാറി. A 21 A 22 അക്കങ്ങൾ സംഗതമായ പത്രറിപ്പോർട്ടുകളാണ്. അന്നത്തെ പാത്രിയർക്കീസിന്റെ തെരഞ്ഞെടുപ്പും വാഴിക്കലും, കാതോലിക്കായോടോ മലങ്കര സഭയോടോ ആലോചിക്കാതെയാണ് നടത്തിയതെന്നതിനാൽ, കാതോലിക്കാ അദ്ദേഹത്തെ അംഗീകരിച്ചിരുന്നില്ല. അതുകൊണ്ട് പാത്രിയർക്കീസിനെ കാതോലിക്കാ അംഗീകരിക്കേണ്ടത് ആവശ്യമായിരുന്നു.

സമുദായക്കേസ് നിലവിലിരിക്കെ പാത്രിയർക്കീസ് തന്നോടു കൂറു പുലർത്തുന്ന മൂന്നുപേരെ മെത്രാപ്പോലീത്താമാരായി വാഴിച്ചുവെന്നു മനസിലാക്കുന്നതു സംഗതമാണ്. ഈ മെത്രാപ്പോലീത്താമാരെ പാത്രിയർക്കീസ് കക്ഷിയിലെ മെത്രാപ്പോലീത്താമാരെന്നായിരിക്കും ഞങ്ങൾ പരാമർശിക്കുക. പാത്രിയർക്കീസ് A 19 അക്കം കല്പനപ്രകാരം സ്വീകരിച്ച കാതോലിക്കായ്ക്ക് വിധേയത്വം സമ്മതിച്ചുകൊണ്ടുള്ള രണ്ട് കത്തുകൾ (ശൽമൂസ) ഈ മെത്രാപ്പോലീത്താമാർ 22-12-1958 ൽ കാതോലിക്കായ്ക്ക് അയച്ചു. പ്രസ്തുത കത്തുകൾ A 37, A154 എന്നീ അക്കങ്ങളാണ്. ഇതിൽ A 37 അക്കത്തിന്റെ കർത്താവ് പാത്രിയർക്കീസ് കക്ഷിയിലെ ഇപ്പോഴത്തെ ബദൽ കാതോലിക്കാ (അന്ന് പൗലൂസ് മാർ പീലക്സീനോസ്) അല്ലാതെ മറ്റാരുമല്ല. മലങ്കരസഭയിൽ സമാധാനവും ഐക്യവും പുനസ്ഥാപിക്കപ്പെട്ടതിലുള്ള സന്തുഷ്ടി ഈ കത്തുകളിൽ അവർ പ്രകടിപ്പിച്ചിട്ടുണ്ട്. കാതോലിക്കായുടെ കീഴിൽ പ്രവർത്തിച്ചുകൊള്ളാമെന്നും, കാനോനുകളും നിലവിലുള്ള ഭരണഘടനയും, കാതോലിക്കായുടെ ഉത്തരവുകളും, അനുസരിച്ചുകൊള്ളാമെന്നും ഈ മെത്രാപ്പോലീത്താമാർ വാഗ്ദാനവും ചെയ്തു.

## പുതിയ ട്രസ്റ്റിമാർ

മലങ്കര അസോസിയേഷന്റെ ഒരു യോഗം 26-12-1958-ൽ പുത്തൻകാ

Malankara Orthodox TV

വിൽ ചേർന്നു. A 43 (a) അക്കം യോഗനടപടിക്കുറിപ്പാണ്. പാത്രിയർക്കീസ് A 19 അക്കം കല്പനപ്രകാരം സ്വീകരിച്ച കാതോലിക്കായുടെ അദ്ധ്യക്ഷതയിൽ ചേർന്ന അസോസിയേഷൻ യോഗത്തിൽ ഇരുകക്ഷികളിലെയും മെത്രാപ്പോലീത്താമാരും, വൈദികരും, അൽമായരും സംബന്ധിച്ചിരുന്നു. മലങ്കരസഭയ്ക്ക് പുതിയ ട്രസ്റ്റിമാരെ തെരഞ്ഞെടുക്കുന്നതിനു ചേർന്ന ഈ യോഗത്തിനുള്ള നോട്ടീസ് കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്താ നേരത്തെ പുറപ്പെടുവിച്ചിരുന്നു. പ്രത്യേക ക്ഷണപ്രകാരം പാത്രിയർക്കീസിന്റെ പ്രതിനിധിയും യോഗത്തിൽ സംബന്ധിച്ചിരുന്നതായി കാണുന്നു. യോഗത്തിൽ മലങ്കരസഭയുടെ പുതിയ ട്രസ്റ്റിമാരെ (മണലിൽ യാക്കോബ് കത്തനാരെയും ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാമിനെയും) തെരഞ്ഞെടുത്തു. യോഗത്തെക്കുറിച്ചുള്ള പത്രറിപ്പോർട്ടാണ് A 44 അക്കം. അതിൽ ഇരുകക്ഷികളിലെയും മെത്രാപ്പോലീത്താമാരും പാത്രിയർക്കീസിന്റെ പ്രതിനിധിയും അതുപോലെതന്നെ ക്നാനായ മെത്രാപ്പോലീത്തായും ഒരുമിച്ചുള്ള ഫോട്ടോയുമുണ്ട്.

ഇരു കക്ഷികളിലെയും മെത്രാപ്പോലീത്താമാരുടെ ഒരു യോഗം 12-1-1959 ൽ ചേർന്നു. A153 അക്കം യോഗനടപടിക്കുറിപ്പാണ്. യോഗത്തിൽ കാതോലിക്കാപക്ഷത്തെ ആറു മെത്രാപ്പോലീത്താമാരും പാത്രിയർക്കീസ് പക്ഷത്തെ മൂന്നു മെത്രാപ്പോലീത്താമാരും, അതുപോലെതന്നെ ക്നാനായ മെത്രാപ്പോലീത്തായും സംബന്ധിച്ചു. യൂത്ത് ലീഗുകൾ, വിദ്യാർത്ഥി സംഘടനകൾ, വനിതാ സമാജങ്ങൾ തുടങ്ങിയുള്ള വിവിധ ബദൽ സംഘടനകൾ ഏകീകരിച്ച് ഒരു ഭരണത്തിൻകീഴിൽ കൊണ്ടുവരാൻ യോഗം തീരുമാനിച്ചു. ഏകീകരണത്തിനുള്ള മാർഗങ്ങൾ ആവിഷ്കരിക്കാൻ കമ്മിറ്റികളും രൂപവൽക്കരിക്കപ്പെട്ടു. മലങ്കരസഭാഭരണഘടന നടപ്പിലാക്കിയിട്ടില്ലാത്തിടത്ത് അത് നടപ്പാക്കണമെന്നും അതിന്റെ വിശദാംശങ്ങൾ പഠിച്ച് അടുത്ത യോഗത്തിൽ റിപ്പോർട്ടു സമർപ്പിക്കാൻ ഒരു കമ്മറ്റിയെ നിയമിക്കണമെന്നും യോഗം തീരുമാനിച്ചു. ഇരു കക്ഷികളിലെയും മെത്രാപ്പോലീത്താമാരുടെ മൊത്തം സംഖ്യ, ഭദ്രാസനങ്ങളുടെ സംഖ്യയേക്കാൾ കൂടുതലാകയാൽ ഭദ്രാസനങ്ങളുടെ പുനർവിഭജനത്തെപ്പറ്റിയും യോഗം തീരുമാനിച്ചു.

## മെമ്മോറാണ്ടം സമർപ്പിച്ചു

മലങ്കരസഭാ ഭരണഘടനയെപ്പറ്റി സമുദായത്തെ അറിയിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് പ്രതിഭാഗം രണ്ടാംസാക്ഷി ഉൾപ്പെടെ പാത്രിയർക്കീസ് കക്ഷിയിലെ 30 പേർ ചേർന്ന് 12-1-1959 ൽ സമർപ്പിച്ച മെമ്മോറാണ്ടമാണ് A 36 അക്കം. മാനേജിംഗ് കമ്മിറ്റിയിലേക്ക് പുതിയ തെരഞ്ഞെടുപ്പ് നടത്തണമെന്ന് അവർ ചൂണ്ടിക്കാണിക്കുകയും, കമ്മിറ്റിയിൽ ഇരു

കക്ഷികളുടെയും പ്രതിനിധികൾ ഉണ്ടായിരിക്കണമെന്നു നിർദേശിക്കുകയും ചെയ്തു. നേരത്തെ നിലവിലുള്ള കമ്മിറ്റിയിൽ പാത്രിയർക്കീസ് കക്ഷിയുടെ പ്രതിനിധി ഇല്ലാതിരുന്നതിനാൽ ഇത് ആവശ്യമായിരുന്നു. ക്നാനായ വിഭാഗത്തിന്റെ പ്രതിനിധികളും ഈ മെമ്മോറാണ്ടത്തിൽ ഒപ്പിട്ടിരുന്നുവെന്നത് അർത്ഥവത്താണ്. മെമ്മോറാണ്ടം സഭയിൽ 16-12-1958 ൽ കൈവന്ന സമാധാനത്തെയും ഐക്യത്തെയും കുറിച്ച് പരാമർശിച്ചിരുന്നെങ്കിലും ഐക്യം പൂർണ്ണമായിട്ടില്ലെന്നു പരാതിപ്പെട്ടിരുന്നു. ഐക്യത്തിന്റെ നിലയെപ്പറ്റി സമുദായത്തിൽപെട്ട എല്ലാവർക്കും അറിഞ്ഞുകൂടെന്നും, ഭരണഘടനയ്ക്ക് വിധേയമായാണ് ഐക്യം കൈവരുത്തിയിരിക്കുന്നതെന്ന് അവരെ ബോദ്ധ്യപ്പെടുത്തേണ്ടതാണെന്നും മെമ്മോറാണ്ടത്തിൽ പറയുന്നുണ്ട്.

എല്ലാ മെത്രാപ്പോലീത്താമാരും സംബന്ധിച്ച 21-2-1959 ലെ സുന്നഹദോസിന്റെ നടപടിക്കുറിപ്പ് ആണ് A 153 (a) അക്കം. ഭദ്രാസനങ്ങളുടെ പുനർവിഭജനം സംബന്ധിച്ച A 153 (b) അക്കം തീരുമാനം സുന്നഹദോസ് അംഗീകരിച്ചു. ഭരണഘടന അനുസരിക്കണമെന്ന നിർദ്ദേശത്തോടെ ഭരണഘടനയുടെ പ്രതികൾ എല്ലാ ഇടവകക്കാർക്കും അയച്ചുകൊടുക്കണമെന്നു സുന്നഹദോസ് തീരുമാനിച്ചു. ഭദ്രാസനങ്ങളുടെ ക്രമാനുസൃത പുനർവിഭജനം ആകുന്നവരേയ്ക്ക് താൽക്കാലികമായ ഒരു പുനർവിഭജനം നടത്തപ്പെട്ടു. അതുപ്രകാരം പാത്രിയർക്കീസ് കക്ഷിയിലെ മൂന്നു മെത്രാപ്പോലീത്താമാർക്കും ഭദ്രാസനങ്ങൾ ലഭിച്ചു. ക്നാനായ മെത്രാപ്പോലീത്താ ക്നാനായ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി തുടർന്നു. കൂടുതൽ നടപടിക്രമങ്ങൾ നിർദേശിക്കുന്നതിനായി സുന്നഹദോസ് ഒരു കമ്മിറ്റിയെയും നിയമിച്ചു. ഇതേ തുടർന്നാണ് A 153 (a) അക്കം പ്രകാരമുള്ള ഭദ്രാസന വിഭജനം സംബന്ധിച്ച കാതോലിക്കായുടെ 25-2-1959 ലെ A 38 അക്കം കല്പന ഉണ്ടാകുന്നത്.

സഭയെ ഏകീകരിക്കുന്നതിനുള്ള പാത്രിയർക്കീസിന്റെയും കാതോലിക്കായുടെയും തീരുമാനം, മലങ്കര അസോസിയേഷനും, ഇരുകക്ഷികളിലെയും മെത്രാപ്പോലീത്താമാരും മറ്റുള്ളവരും അംഗീകരിച്ചെന്ന് A 19, A 20 എന്നീ അക്കങ്ങൾ കല്പനകളെ തുടർന്നുള്ള മേല്പറഞ്ഞ സംഭവവികാസങ്ങൾ വ്യക്തമാക്കുന്നതാണ്. ഐക്യം കൈവരുത്തുന്നതിനു വിവിധ പ്രായോഗിക നടപടികൾ സ്വീകരിക്കുകയുമുണ്ടായി. മലങ്കരസഭ ഒന്നു മാത്രമേയുള്ളെന്നും, കാതോലിക്കാകക്ഷിയോ പാത്രിയർക്കീസ് കക്ഷിയോ വിശ്വാസ വിപരീതികളോ സഭയ്ക്ക് ഇതരരോ ആകുകയോ, സഭയ്ക്ക് പുറത്ത് പോകുകയോ, പുതിയ ഒരു സഭ രൂപവൽക്കരിക്കുകയോ ചെയ്തിട്ടില്ലെന്നുമുള്ള സുപ്രീംകോടതി വിധിക്ക് അനുരൂപമായതു മാത്രമായിരുന്നു ഈ നടപടികൾ.

Malankara Orthodox TV

## സംശയങ്ങൾ, ചോദ്യങ്ങൾ

അതിനൊക്കെ ശേഷം മാത്രമാണ് A 20 അക്കം കല്പനയുടെ ഉള്ളടക്കത്തെ സംബന്ധിക്കുന്ന ചില സംശയങ്ങളും ചോദ്യങ്ങളും ഉന്നയിച്ചുകൊണ്ട് പാത്രിയർക്കീസ് A 23 അക്കം കത്ത് കാതോലിക്കായ്ക്ക് അയച്ചത്.

കാതോലിക്കാ 'പരിശുദ്ധൻ' എന്നും, 'വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന' എന്നും സ്വയം വിശേഷിപ്പിച്ചിരിക്കുന്നതിന്റെയും, പാത്രിയർക്കീസിനെ അംഗീകരിച്ചത് ഭരണഘടനയ്ക്ക് വിധേയമായിട്ടായതിന്റെയും ഔചിത്യത്തെ പാത്രിയർക്കീസ് കത്തിൽ ചോദ്യം ചെയ്തു. ഭരണഘടനയുടെ ഒരു പകർപ്പ് തനിക്ക് നൽകുകയുണ്ടായില്ലെന്ന് പാത്രിയർക്കീസ് സൂചിപ്പിച്ചു. ഈ പ്രസ്താവന അംഗീകരിക്കാനാവില്ല. കാരണം, അന്നത്തെ പാത്രിയർക്കീസ്, മലങ്കരയിൽ മുമ്പ് (അബ്ദൽ ആഹാദ്) റമ്പാനായിരിക്കുമ്പോൾ, ഭരണഘടന ഏറെ തർക്ക വിഷയമായിരുന്ന മുൻ വ്യവഹാരത്തിൽ ഭാഗഭാക്കായിട്ടുള്ളതാണ്. കാതോലിക്കായെ 'പരിശുദ്ധൻ' എന്നു വിശേഷിപ്പിക്കുന്നതിനോടുള്ള എതിർപ്പിനെ ഗൗരവമായി കണക്കിലെടുക്കാനാവില്ല. കാതോലിക്കാ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്നുവെന്ന വിവരണം മലങ്കരസഭയുടെ പാരമ്പര്യങ്ങൾക്കും വിശ്വാസങ്ങൾക്കും അനുരൂപമാണ്. സഭാ ഭരണഘടന അംഗീകരിക്കുന്നതിനു ചേർന്ന 1934-ലെ സമ്മേളനത്തിനുള്ള A 4 അക്കം നോട്ടീസിൽ, കാതോലിക്കായെ ഇതേ രീതിയിൽ വിവരിച്ചിട്ടുള്ളതു കാണുമ്പോഴും ഈ എതിർപ്പിനു ഗൗരവം നഷ്ടപ്പെടുന്നുണ്ട്. A 20 അക്കം കല്പന ലഭിച്ചയുടൻ എന്ന മട്ടിലായിരുന്നില്ല പാത്രിയർക്കീസ് തന്റെ എതിർപ്പ് ഉന്നയിച്ചത്. പാത്രിയർക്കീസ് മറ്റുവിധത്തിൽ തിരക്കിലായിരുന്നെന്നു പ്രസ്തുത കത്തിൽ പ്രസ്താവിച്ചിട്ടുണ്ടെന്നത് ശരിയാണ്. എന്നാൽ A 20 അക്കം കല്പനയിലെ ചില പ്രസ്താവനകളെ ചോദ്യം ചെയ്തും ചില പ്രശ്നങ്ങൾ ഉന്നയിച്ചുംകൊണ്ടുള്ള A 23 അക്കം കത്ത് അയയ്ക്കാൻ പാത്രിയർക്കീസ് നാലു മാസത്തോളം എടുത്തുവെന്നത്, വൈകിയുണ്ടായ ഒരു അനന്തര ചിന്തയുടെ ഫലമാണതെന്നു കാണിക്കാൻ മതിയാകുന്നതാണ്.

## പാത്രിയർക്കീസിന്റെ കത്ത്

Syrian Patriarcate of Antioch and all the East
Damascus, Syria

No. 203/1970

നമ്മുടെ സഹോദരൻ പൗരസ്ത്യ കാതോലിക്കാ നി. വ. ദി. ശ്രീ. മാർ

Malankara Orthodox TV

ബസ്സേലിയോസ് ഔഗേൻ പ്രഥമന് എല്ലാ ബഹുമാനങ്ങളും നേരുന്നു.

സഹോദര നിർവിശേഷമായ ആലിംഗനത്തോടും, അങ്ങയുടെ ആരോഗ്യത്തെക്കുറിച്ചുള്ള അന്വേഷണങ്ങളോടും കൂടെ നാം അറിയിക്കുന്നത്. കുറെദിവസങ്ങൾ മുമ്പു നമുക്കു ലഭിച്ച കത്തിൽ "മാർത്തോമ്മായുടെ സിംഹാസനം" എന്ന് തലവാചകത്തിൽ എഴുതിയിരുന്നതു നാം വായിച്ച് വളരെ അത്ഭുതപ്പെട്ടു.

ഒന്നാമത്, നാലാം ശതാബ്ദത്തിൽ കാതോലിക്കേറ്റ് സ്ഥാപിക്കപ്പെട്ടതിന്റെ ശേഷം, ഒരു കാതോലിക്കായും ഒരു മപ്രിയാനായും ഈ പദവി ഉപയോഗിച്ചിട്ടില്ല.

രണ്ടാമത്. തോമസ് അപ്പോസ്തോലൻ "മാർത്തോമ്മായുടെ സിംഹാസനം" എന്നു പറയപ്പെടത്തക്കവണ്ണം, ഒരു സിംഹാസനം സ്ഥാപിച്ചിട്ടില്ല. വിശുദ്ധ യോഹന്നാൻ 20:21-24 ൽ നിന്നു വ്യക്തമാകുന്നപ്രകാരം, അദ്ദേഹം ഒരു പട്ടക്കാരനല്ലായിരുന്നു. ഒരു പട്ടക്കാരൻ പോലും അല്ലാതിരുന്ന അദ്ദേഹം, ഒരു മേല്പട്ടക്കാരൻ ആകുന്നതെങ്ങനെ? ഇക്കാരണം കൊണ്ട് അദ്ദേഹം ആരെയെങ്കിലും മേല്പട്ടക്കാരനായി വാഴിച്ചെന്നോ, കാതോലിക്കാ സിംഹാസനം സ്ഥാപിച്ചെന്നോ, ഒരു പുരാതന ചരിത്രകാരനും പ്രസ്താവിച്ചിട്ടില്ല. 1932-ൽ അങ്ങു എഴുതിവച്ച സാക്ഷിപത്രപ്രകാരം, "നിഖ്യാ സുന്നഹദോസ്, കിഴക്കിന്റെ കാതോലിക്കേറ്റിനെ സ്ഥിരീകരിച്ചത്" എന്ന് അങ്ങ് ഏറ്റുപറഞ്ഞിട്ടുമുണ്ട്.

മൂന്നാമത്, അഞ്ചാം ശതാബ്ദത്തിൽ കാതോലിക്കാ സ്ഥാപനം അപഹരിച്ചുകൊണ്ടുപോയ നെസ്തോറിയക്കാർ പോലും അതിനെ തോമ്മാശ്ലീഹായോടോ, തോമ്മാശ്ലീഹായുടെ സിംഹാസനത്തോടോ ബന്ധപ്പെടുത്തിയിട്ടില്ല. പിന്നെയോ ഏവൻഗേലിസ്ഥനായ ആദായിയുടെ ശിഷ്യനായിരുന്ന മാർ മാറിയോടു ബന്ധപ്പെടുത്തി "മാറിയുടെ സിംഹാസനം" എന്നു പറഞ്ഞുവന്നു. ബാർ എബ്രായാ എഴുതുന്നത് ഇപ്രകാരമാണ്: "...... ഈ തീമോത്തിയോസിന്റെ (ഒമ്പതാം നൂറ്റാണ്ടിലെ നെസ്തോറിയൻ കാതോലിക്കാ) കാലത്ത്, പേർഷ്യൻ പ്രദേശത്തെ മേല്പട്ടക്കാർ, സാധാരണ പട്ടക്കാരെപ്പോലെ വെള്ളക്കുപ്പായം ധരിക്കുകയും, മാംസം ഭക്ഷിക്കുകയും, വിവാഹം കഴിക്കുകയും, സെലൂക്യായിലെ കാതോലിക്കായ്ക്ക് കീഴ്പെടാതിരിക്കുകയും ചെയ്തുവന്നു. അവർ പറയുന്നുണ്ടായിരുന്നു. "ഞങ്ങൾ തോമ്മാശ്ലീഹായുടെ ശിഷ്യന്മാരാണ്. ഞങ്ങൾക്ക് മാറിയുടെ സിംഹാസനവുമായി ഒരു ബന്ധവുമില്ല" എന്ന്.

നാലാമത്, എക്ളീസിയാസ്റ്റിക്കി രണ്ടാം ഭാഗത്തിന്റെ ആരംഭത്തിൽ, ബാർ എബ്രായ തോമ്മാശ്ലീഹായെ കുറിച്ചു പറയുന്നത് കിഴക്കിന്റെ കാതോലിക്കേറ്റ് സ്ഥാപിച്ച ആൾ എന്ന നിലയിലല്ല. പിന്നെയൊ, കിഴ

ക്കൻ പ്രദേശങ്ങളിൽ സുവിശേഷം പ്രസംഗിച്ച ആൾ എന്ന നിലയിൽ അത്രെ. അതുപോലെ, അദ്ദേഹത്തിന്റെ പേരും അതിന്റെ പിന്നാലെയുള്ള പേരുകളും അവരുടെ പൗരോഹിത്യത്തെ ആസ്പദമാക്കിയുള്ളവയല്ല. പിന്നെയൊ നെസ്തോറിയർ കെട്ടിച്ചമച്ചവയാണ്. ഇതേക്കുറിച്ച് നമ്മുടെ കാലത്തെ ചരിത്രകാരന്മാരും സാക്ഷിക്കുന്നു.

അഞ്ചാമത്, നാം അങ്ങയെ വാഴിച്ചത് പൗരസ്ത്യ കാതോലിക്കായായിട്ടാണ് – മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലേക്കല്ല. അതുകൊണ്ട് വേദവിപരീതത്തിൽ ഉൾപ്പെടാതിരിക്കത്തക്കവണ്ണം, ഈ സ്ഥാനം മാറ്റുവാൻ അങ്ങേയ്ക്ക് അധികാരം ഇല്ലാത്തതാകുന്നു.

.... അങ്ങയോടുകൂടിയുള്ള ഉന്നതന്മാരായ സ്നേഹിക്കപ്പെട്ട മെത്രാപ്പോലീത്താമാർക്കും, പട്ടക്കാരും അയ്മേനികളുമായ നമ്മുടെ മക്കൾക്കും, ശ്ലൈഹിക ആശീർവാദം നൽകുന്നു. പാത്രിയർക്കാ അരമനയിലെ അന്തേവാസികൾ അങ്ങയുടെ കൈമുത്തുകയും, പ്രാർത്ഥനയിൽ അഭയം പ്രാപിക്കുകയും ചെയ്യുന്നു. ഇത് ഇവിടെ നിർത്തുന്നു. നമ്മുടെ കർത്താവിന്റെ കൃപ അങ്ങയോടുകൂടെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ......

(യാക്കൂബ് തൃതീയൻ)

ദമാസ്കസ്,
27–6–1970

## കാതോലിക്കായുടെ മറുപടി

(മുദ്ര)

അന്ത്യോഖ്യയുടെയും, കിഴക്കൊക്കെയുടെയും ഭാഗ്യവാനായ മോറാൻ മാർ ഇഗ്നാത്യോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാതിരുമനസിലെ പരിശുദ്ധതയ്ക്ക്

അങ്ങയുടെ കുശലാന്വേഷണത്തിനും, ക്ഷേമാശംസയ്ക്കും ശേഷം അറിയിക്കുന്നത്.

കഴിഞ്ഞ 27–6–70 ൽ അയച്ച കത്ത് കിട്ടി. അതിലെ താല്പര്യപ്രകാരം നമ്മുടെ ബഹുമാനപ്പെട്ട മെത്രാപ്പോലീത്താമാരെയും, പ്രധാനപ്പെട്ട ചില കശീശ്ശന്മാരെയും വിവരങ്ങൾ അറിയിച്ചു. ഇതിൽ അവരെല്ലാവരും വളരെ അത്ഭുതപ്പെടുകയും, ഏറ്റവും ദുഃഖിക്കുകയും ചെയ്തു. മാർത്തോമ്മാ ശ്ലീഹായുടെ പൗരോഹിത്യം, സിംഹാസനം, കാതോലിക്കേറ്റിന്റെ അധികാരം ഇവയെ സംബന്ധിച്ചുള്ള അങ്ങയുടെ കത്തിലെ പ്രസ്താവന

Malankara Orthodox TV

സത്യത്തിനും, സഭാവിശ്വാസത്തിനും യോജിക്കാത്തതും, പിതാക്കന്മാരുടെ ചരിത്രത്തിനും, കാനോനാകൾക്കും എതിരുമാണെന്നും, തൻനിമിത്തം അവ ഒരിക്കലും സ്വീകാര്യങ്ങളല്ലെന്നും, പ്രതിഷേധാർഹങ്ങളാണെന്നുമാണ്, ഇവിടെ എല്ലാവരുടെയും അഭിപ്രായം. ഇതേപ്പറ്റി ഇവിടെ കൂടിയ സുന്നഹദോസ് നിശ്ചയിച്ചതനുസരിച്ച് അതിന്റെ സെക്രട്ടറി വിശദമായി അവിടുത്തേക്ക് പിന്നീട് എഴുതുന്നതാണ്.

പരിശുദ്ധ സഭയെ കലക്കുന്നതിനും, നശിപ്പിക്കുന്നതിനും അന്തിക്രിസ്തു ആഗ്രഹിക്കുന്നതിന്റെ ഫലമായി, മതപരമായ ജീവിതമോ, വിശ്വാസമോ ഇല്ലാത്തവരും, സഭയുടെ തത്വങ്ങളെ സംബന്ധിച്ച് പരിജ്ഞാനമില്ലാത്തവരുമായ, ചുരുക്കം ചില വഴക്കാളികൾ മാത്രം, ഈദൃശ്യ സംഗതികളിൽ തല്പരന്മാരായി ഉണ്ടായേക്കാം. എന്നാലും സഭയിലെ ഭൂരിപക്ഷം ജനങ്ങൾക്കും ഇതു വളരെ സങ്കടകരമായിരിക്കുന്നു.

നമ്മുടെ മുൻഗാമി കാലം ചെയ്ത മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ കാലത്ത്, ഈവിധ സംഗതികളെക്കുറിച്ച് അവിടുന്ന് എഴുതിയിരുന്നതായും, അന്നു സമുചിതമായ മറുപടി അതിനു നൽകിയിരുന്നതായും അറിയുന്നു. കൂടുതലായി തൽക്കാലം നാം ഒന്നും എഴുതുന്നില്ല. പാത്രിയർക്കാ സിംഹാസനവും കാതോലിക്കാ സിംഹാസനവും തമ്മിൽ കാനോനികമായും, മലങ്കരസഭാ ഭരണഘടനപ്രകാരവുമുള്ള ഐക്യബന്ധം ഏറ്റക്കുറച്ചിൽ കൂടാതെ സംരക്ഷിക്കപ്പെട്ടു കാണ്മാൻ ഞങ്ങൾ എല്ലാവരും ആഗ്രഹിക്കുന്നു.

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമെന്നു ഞങ്ങൾ അഭിമാനിക്കുന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭയെക്കുറിച്ചുള്ള അങ്ങയുടെ അഭിപ്രായങ്ങൾ, അവിടുന്നു പുനഃചിന്തനം ചെയ്യുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു. അങ്ങയുടെ ജ്ഞാനത്തിന് ഇതു മതി. ഞാൻ വാക്കുകകൾ ചുരുക്കുകയാണ്. ......

ദൈവം അങ്ങേയ്ക്ക് ദീർഘായുസ്സും ആത്മശരീര സൗഖ്യവും, അവിടുത്തെ അധികാരത്തിൻകീഴിലുള്ള ബഹുമാനപ്പെട്ട മെത്രാപ്പോലീത്താമാർക്കും കശീശ്ശന്മാർക്കും, വിശ്വാസമുള്ള ജനത്തിനും, സമാധാനവും ക്ഷേമവും നൽകട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഇവിടെയുള്ള ബഹുമാനപ്പെട്ട മെത്രാപ്പോലീത്താമാരും, കശ്ശീശന്മാരും, വിശ്വാസികളായ ജനങ്ങളും തൃക്കരം മുത്തുകയും, അങ്ങയുടെ ശുശ്രൂഷകർക്ക് ക്ഷേമം നേരുകയും ചെയ്യുന്നു.

ഒപ്പ്

**പൗരസ്ത്യ കാതോലിക്കാ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ**

Malankara Orthodox TV

കാതോലിക്കേറ്റ് അരമന
കോട്ടയം
1970 ഓഗസ്റ്റ് 21

## വിശ്വസിക്കാൻ പ്രയാസം

പാത്രിയർക്കീസ് A 19 അക്കം കല്പനയും കാതോലിക്കാ A 20 അക്കം കല്പനയും പുറപ്പെടുവിച്ചതു നേരിട്ടല്ലെങ്കിലും പരോക്ഷമായെങ്കിലും, അവർ കൂടിയാലോചിക്കുകയോ, മുൻകൂട്ടി പരസ്പരം മനസ്സിലാക്കുകയോ ചെയ്യാതെയാണെന്ന് വിശ്വസിക്കുവാൻ പ്രയാസമുണ്ട്. പാത്രിയർക്കീസിന്റെ പ്രതിനിധി 16-12-1958 ൽ മലങ്കരയിലുണ്ടായിരുന്നു. മലങ്കരസഭ ഒന്നാണെന്നും, രണ്ടു സഭകളില്ലെന്നുമുള്ള സുപ്രീംകോടതിയുടെ പ്രഖ്യാപനത്തെ A 19 അക്കം കല്പനയും, A 20 അക്കം കല്പനയും, അനന്തര സംഭവവികാസങ്ങളും സംശയരഹിതമായി ബലപ്പെടുത്തുകയും ശക്തിപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഇരുകക്ഷികളും വിട്ടുവീഴ്ചാ മനോഭാവം പ്രകടമാക്കിയെന്ന് വ്യക്തമാണ്. പാത്രിയർക്കീസും കാതോലിക്കായും പരസ്പരം സ്വീകരിച്ചു. മലങ്കരസഭാ ഭരണഘടനയെ അവഗണിച്ചുകൊണ്ട് കാതോലിക്കായ്ക്ക് അപ്രകാരം ചെയ്യാനാവുമായിരുന്നില്ല. A 19 അക്കം കല്പനയുടെയും A 20 അക്കം കല്പനയുടെയും അനന്തര ഫലങ്ങൾ തുല്യപ്രധാനങ്ങളാണ്.

പാത്രിയർക്കീസ് കക്ഷിയിലെ മെത്രാപ്പോലീത്താമാരും മറ്റ് ആളുകളും ഭരണഘടന അംഗീകരിച്ചു. കാതോലിക്കാ തന്റെ നിലപാട് ആവർത്തിച്ചു പ്രഖ്യാപിച്ചുകൊണ്ട് പാത്രിയർക്കീസിന്റെ A 23 (a) അക്കം കത്തിനു നൽകിയ മറുപടിയാണ് A 24 അക്കം കത്ത്. പാത്രിയർക്കീസ് A 24 അക്കം കത്തിനു നൽകിയ മറുപടിയാണ് A 157 അക്കം കത്ത്.

മലങ്കര അസോസിയേഷന്റെ 16-9-1959 ൽ ചേർന്ന യോഗത്തിനുള്ള 24-8-1959 ലെ നോട്ടീസിന്റെ പകർപ്പാണ് A 25 അക്കം. കാര്യപരിപാടിയിൽ ഉൾക്കൊള്ളിച്ചിരുന്ന വിഷയങ്ങളിലൊന്നു മാനേജിംഗ് കമ്മിറ്റിയുടെ സംഖ്യാബലം നിർണ്ണയിക്കുകയും കമ്മിറ്റിയംഗങ്ങളുടെ തെരഞ്ഞെടുപ്പു നടത്തുകയുമായിരുന്നു. രണ്ട് അൽമായ പ്രതിനിധികളെയും, ഒരു വൈദിക പ്രതിനിധിയെയും വീതം തെരഞ്ഞെടുത്ത് അധികാരപത്രങ്ങൾ സഹിതം അവരെ അയയ്ക്കണമെന്ന് ഓരോ ഇടവകപ്പള്ളിയോടും നിർദ്ദേശിക്കുകയും ചെയ്തിരുന്നു. എല്ലാ ഇടവകപ്പള്ളികൾക്കും നോട്ടീസ് തപാലിൽ അയച്ചിരുന്നുവെന്ന് കാണിക്കുന്ന സർട്ടിഫിക്കേറ്റ് ഓഫ് പോസ്റ്റിംഗ് ആണ് A 46 അക്കം പരമ്പരകൾ. അസോസിയേഷന് പ്രതിനിധികൾ സമർപ്പിച്ച അധികാരപത്രങ്ങൾ A 47 അക്കം പരമ്പരകളാണ്. A 43 (a) അക്കം യോഗ നടപടിക്കുറിപ്പുമാണ്. ഇരു കക്ഷികളിലെയും മെത്രാപ്പോ

Malankara Orthodox TV

ലീത്താമാരും മറ്റുള്ളവരും യോഗത്തിൽ സംബന്ധിച്ചിരുന്നെന്ന് യോഗന ടപടിക്കുറിപ്പ് വ്യക്തമാക്കുന്നു.

മാനേജിംഗ് കമ്മിറ്റിയുടെ അംഗസംഖ്യ 90 ആയി യോഗം ക്ലിപ്തപ്പെ ടുത്തി. ഇവരിൽ 74 പേരെ തെരഞ്ഞെടുക്കേണ്ടതും, 16 പേരെ മലങ്കര മെത്രാപ്പോലീത്താ നാമനിർദേശം ചെയ്യേണ്ടതുമാണ്. മാനേജിംഗ് കമ്മി റ്റിയംഗങ്ങളായി തെരഞ്ഞെടുക്കപ്പെടേണ്ടവരുടെ പേരുകൾ നിർദ്ദേശി ക്കാൻ ഓരോ ഭദ്രാസനത്തിനും കമ്മിറ്റികളെയും നിയമിച്ചു. യോഗം ഏക കണ്ഠമായി 74 അംഗങ്ങളുടെ പേരുകൾ അംഗീകരിച്ചു. ഇവരിൽ ഇരുക ക്ഷികളിലും നിന്നുള്ളവർ ഉൾപ്പെടുന്നു. ഭരണഘടന അനുസരിച്ചു പ്രവർ ത്തിച്ചുകൊള്ളാമെന്നു കാണിച്ച് A 98 അക്കത്തിൽ പറയുന്ന രീതിയിൽ മാനേജിംഗ് കമ്മിറ്റിയിലെ തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾ പ്രതിജ്ഞ യെടുത്തതായി കാണുന്നുണ്ട്. കാതോലിക്കായുടെ നടപടി മൂലം സമാ ധാനത്തെപ്പറ്റി തനിക്ക് വീണ്ടും ഉറപ്പായിട്ടുണ്ടെന്നു 16-6-1961 ൽ പോലും A 30 അക്കം കത്തിലൂടെ പാത്രിയർക്കീസ് വ്യക്തമാക്കി. സഭയിൽ ഉയർ ന്നുവന്നേക്കാവുന്ന എല്ലാ തർക്ക പ്രശ്നങ്ങളിൽനിന്നും ഒഴിഞ്ഞുനിന്നു കൊള്ളണമെന്നു പാത്രിയർക്കീസ് തന്റെ പ്രതിനിധിക്ക് നിർദേശം നൽകി യതായും പ്രസ്തുത കത്തിൽ പറയുന്നുണ്ട്.

## പാത്രിയർക്കീസിന് ക്ഷണം

മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനപ്രകാരം പാത്രിയർക്കീസിനെ പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ മലങ്കരയിലേക്ക് ക്ഷണിച്ചു. കാനോനികമായ ക്ഷണക്കത്തു അയച്ചുകൊടുക്കണമെന്നു നിർദ്ദേശിച്ചും, ആ കത്ത് പാത്രിയർക്കാ സുന്നഹദോസിനു മുമ്പാകെ സമർപ്പിക്കുന്നതാണെന്നു കാണിച്ചും പാത്രിയർക്കീസ് 27-10-1961 ൽ കാതോലിക്കായ്ക്ക് A 31 (a) അക്കം മറുപടിക്കത്ത് അയച്ചു. A 32 അക്ക ത്തിൽ കാണുന്നപ്രകാരം, കാതോലിക്കാ അപ്രകാരമുള്ള ഒരു ക്ഷണ ക്കത്ത് പാത്രിയർക്കീസിന് അയച്ചുകൊടുക്കുകയും ചെയ്തു. പിന്നീട് ബദൽ കാതോലിക്കാ ആയ (പാത്രിയർക്കീസ് കക്ഷിയിലെ) പൗലൂസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ പ്രവർത്തനങ്ങളെപ്പറ്റി പാത്രിയർക്കീസിനോട് കാതോലിക്കാ പരാതിപ്പെട്ടു. കാതോലിക്കാ അദ്ദേ ഹത്തെ 1960-ൽ സസ്പെൻഡ് ചെയ്യുകയും പിന്നീട് തിരിച്ചെടുക്കുകയും ചെയ്തു. ഒരു ഭദ്രാസനത്തിന്റെ ചുമതലയുള്ള മെത്രാപ്പോലീത്തായായി തന്നെ നിയമിക്കണമെന്ന് പൗലൂസ് മാർ പീലക്സിനോസ് കാതോലി ക്കായോട് അഭ്യർത്ഥിക്കുകയും, അദ്ദേഹം (കണ്ടനാട് ഭദ്രാസന മെത്രാ പ്പോലീത്താ ആയി) നിയമനം നൽകുകയും, കാതോലിക്കായുടെ ആജ്ഞ കളനുസരിച്ച് താൻ പ്രവർത്തിച്ചുകൊള്ളാമെന്ന് മെത്രാപ്പോലീത്താ അദ്ദേ

Malankara Orthodox TV

ഹത്തോടു വാഗ്ദാനം ചെയ്യുകയും ചെയ്തതായി A 165, 156, 167 അക്ക ങ്ങൾ വ്യക്തമാക്കുന്നു.

മലങ്കരയിൽ കൂടുതൽ അസ്വസ്ഥതകൾ സൃഷ്ടിക്കുമെന്നതിനാൽ ഉട നടി മലങ്കരയിലേക്കു വരാൻ വിസമ്മതം പ്രകടിപ്പിച്ചുകൊണ്ടുള്ള A 15 അക്കം മറുപടിക്കത്ത് പാത്രിയർക്കീസ് കാതോലിക്കായ്ക്ക് അയച്ചു. പാത്രിയർക്കീസിന്റെ മലങ്കര സന്ദർശനം നീട്ടിവയ്ക്കുകയുമുണ്ടായി.

വന്ദ്യവയോധികനായിരുന്ന കാതോലിക്കായുടെ (മോറാൻ മാർ ബസ്സേ ലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ) പിൻഗാമിയെ തെരഞ്ഞെടു ക്കുന്നതിന് 17-5-1961 ൽ നിരണം പള്ളിയിൽ ചേർന്ന അസോസിയേഷൻ യോഗത്തിന്റെ നടപടിക്കുറിപ്പാണ് A 43 (c) അക്കം. അസോസിയേഷൻ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ പിൻഗാമിയായി തെരഞ്ഞെടുത്തു. സുന്നഹദോസ് 21-6-1963 ൽ ചേർന്ന് ഈ തെരഞ്ഞെ ടുപ്പ് അംഗീകരിക്കുകയുണ്ടായി. കാതോലിക്കാ A 33 അക്കം കത്തിലൂടെ വിവരം പാത്രിയർക്കീസിനെ അറിയിച്ചു. ഇതിനുള്ള പാത്രിയർക്കീസിന്റെ മറുപടിക്കത്താണ് A 34 അക്കം.

പുതിയ കാതോലിക്കായെ വാഴിക്കാൻ പാത്രിയർക്കീസിനെ ക്ഷണി ച്ചുകൊണ്ടുള്ള എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ കത്താണ് A 35 അക്കം. ഇരുവിഭാഗങ്ങളിലുംപെട്ട ഒമ്പതു മെത്രാപ്പോലീത്താമാർ അതിൽ ഒപ്പു വച്ചിരുന്നു. പാത്രിയർക്കീസ് മലങ്കരയിൽ വരുന്നപക്ഷം സുന്നഹ ദോസിന്റെ പ്രസിഡന്റ് എന്ന നിലയിൽ സുന്നഹദോസിന്റെ സഹകര ണത്തോടുകൂടി അദ്ദേഹം കാതോലിക്കായെ വാഴിക്കേണ്ടതാകുന്നുവെന്ന ഭരണഘടന 115-ാം വകുപ്പിന് അനുരൂപമായിരുന്നു ഈ നടപടി. കാതോ ലിക്കായെ 22-5-1964 ൽ വാഴിക്കുന്നത് സംബന്ധിച്ച് മൂന്നു മെത്രാപ്പോ ലീത്താമാർ (പാത്രിയർക്കീസ് വിഭാഗത്തിലെ ഒരു മെത്രാപ്പോലീത്താ ഉൾപ്പെടെ) ചേർന്ന് 29-4-1964 ൽ പുറപ്പെടുവിച്ചതാണ് A 41 അക്കം കല്പന. A 161 അക്കം കത്ത് പാത്രിയർക്കീസ് പുതിയ കാതോലിക്കായ്ക്ക് അയച്ചതാണ്. പുതിയ കാതോലിക്കായെ 22-5-1964 ൽ കോട്ടയത്തു വച്ച് പാത്രിയർക്കീസ് വാഴിച്ചു.

ഇരുവിഭാഗങ്ങളുടെയും പ്രതിനിധികളെ ചേർത്തുകൊണ്ടുള്ള ഒരു പുതിയ മാനേജിംഗ് കമ്മിറ്റിയെ തെരഞ്ഞെടുത്തെന്നും, പുതിയ അംഗ ങ്ങൾ ഭരണഘടനയോടു വിധേയത്വം പ്രഖ്യാപിച്ചുകൊണ്ട് പ്രതിജ്ഞ യെടുത്തെന്നും A 48, A 49, A 52 എന്നീ അക്കം പരമ്പരകളും, A 178, 179, 189 എന്നീ അക്കങ്ങളും കാണിക്കുന്നതാണ്. അസോസിയേഷൻ യോഗം 1970-ൽ പുതിയ ഒരു കാതോലിക്കായെ തെരഞ്ഞെടുത്തു. ഭരണഘടന പ്രകാരം ഈ യോഗത്തിലേക്കു പ്രതിനിധികളെ അയയ്ക്കാൻ എല്ലാ

Malankara Orthodox TV

ഇടവകപ്പള്ളികൾക്കും ക്ഷണം നൽകിയിരുന്നു. ഇരു വിഭാഗങ്ങളും സംബന്ധിച്ച യോഗത്തിന്റെ നടപടിക്കുറിപ്പിൽ (A 178 അക്കം) പറയുന്ന പ്രകാരം, 1979-ലെ O.S. 4-ാം നമ്പർ കേസിലെ (1064 പള്ളികളെ സംബന്ധിക്കുന്ന കേസിലെ) രണ്ടാം വാദിയെ (മാത്യൂസ് മാർ അത്താനാസ്യോസിനെ) ആണ്, കാതോലിക്കായുടെ പിൻഗാമിയായി യോഗം തെരഞ്ഞെടുത്തത്. ഈ തെരഞ്ഞെടുപ്പിന്റെ സാധുത 1979 ലെ O.S. 3-ാം നമ്പർ കേസിൽ ചോദ്യം ചെയ്യപ്പെട്ടു. സിംഗിൾ ജഡ്ജി കേസ് തള്ളിക്കൊണ്ടു വിധിച്ചു. ഇതിനെതിരെ അപ്പീൽ ഫയൽ ചെയ്യപ്പെട്ടിട്ടില്ല.

തുടർന്നു നടന്ന മാനേജിംഗ് കമ്മിറ്റിയോഗങ്ങളുടെ നടപടിക്കുറിപ്പുകളാണ് A 5, A 10, A 11, A 180 എന്നീ അക്കങ്ങൾ. ഭരണഘടനയ്ക്ക് ഭേദഗതികൾ നിർദ്ദേശിക്കാൻ, ഭരണഘടനാവ്യവസ്ഥയ്ക്ക് അനുസൃതമായി റൂൾസ് കമ്മിറ്റിയെ മാനേജിംഗ് കമ്മറ്റി നിയമിച്ചെന്ന് A 5 അക്കത്തിൽ പറയുന്നു. പ്രതിഭാഗം രണ്ടാംസാക്ഷി അടക്കം ഇരുവിഭാഗങ്ങളിൽ നിന്നുമുള്ളവരെ റൂൾസ് കമ്മിറ്റിയിൽ ഉൾപ്പെടുത്തിയിരുന്നു. A 11 അക്കം പരമ്പരയിൽ നിന്നു കാണുന്നപ്രകാരം റൂൾസ് കമ്മിറ്റി നക്കൽ ഭേദഗതികൾ തയ്യാറാക്കുകയും മാനേജിംഗ് കമ്മിറ്റി 30-5-1966 ലും, 14-4-1967 ലുമായി അവ അംഗീകരിക്കുകയും ചെയ്തു. A 166 (f) അക്കത്തിൽ പറയുന്നപ്രകാരം 21-4-1967 ൽ ചേർന്ന സുന്നഹദോസ്, ഇരുവിഭാഗങ്ങളുടെയും സാന്നിദ്ധ്യത്തിൽ ചട്ടങ്ങൾ അംഗീകരിച്ചു.

ഈ സംഭവവികാസങ്ങളെല്ലാം വ്യക്തമാക്കുന്നത് 1958 മുതൽ 1970 വരെ, സഭയിൽ നല്ല ഒരളവിൽ പ്രവർത്തനഐക്യം പാലിച്ചിരുന്നെന്നാണ്. ഇത്തരത്തിലുള്ള പ്രവർത്തനഐക്യം ഉണ്ടായിരുന്നിട്ടും, എല്ലാ ഭിന്നതകളും പരിഹരിക്കപ്പെട്ടില്ല. പാത്രിയർക്കീസ് 1972-ൽ മലങ്കരയിലേക്ക് ഒരു പ്രതിനിധിയെ നിയോഗിച്ചു. പാത്രിയർക്കീസിന്റെ സജീവ ആത്മീയ പരമാധികാരത്തിന്റെ പ്രയോഗമെന്ന് അർത്ഥമാക്കപ്പെടുന്ന പ്രസ്തുത നടപടി, ഈ സാഹചര്യങ്ങളിൽ മലങ്കരസഭയ്ക്ക് രുചിച്ചില്ല. കാതോലിക്കായും, പഴയ പാത്രിയർക്കീസ് കക്ഷിയിലേതടക്കം ഒമ്പതു മെത്രാപ്പോലീത്താമാരും ചേർന്ന് 16-12-1972 ലെ A 26 അക്കം കത്തിലൂടെ, പ്രതിനിധിയെ അയയ്ക്കരുതെന്നു പാത്രിയർക്കീസിനോട് അഭ്യർത്ഥിക്കുകയും, അസമാധാനത്തിനും, കലഹത്തിനും ഇടയാകുമെന്നതിനാൽ പ്രതിനിധിയെ സ്വീകരിക്കാൻ നിവൃത്തിയില്ലെന്ന് അദ്ദേഹത്തോടു വ്യക്തമാക്കുകയും ചെയ്തു. എന്നിട്ടും പാത്രിയർക്കീസിന്റെ പ്രതിനിധി (അപ്രേം മാർ തീമോത്തിയോസ്. മുൻ അപ്രേം അബൂദി റമ്പാൻ) മലങ്കരയിലെത്തി. അദ്ദേഹം പലർക്കും വൈദികപട്ടവും ശെമ്മാശുപട്ടവും നൽകി.

Malankara Orthodox TV

## ബദൽ കാതോലിക്കാ

പാത്രിയർക്കീസ് തന്നെ 1979-ലെ O.S. 4-ാം നമ്പർ കേസിലെ ഒന്നു മുതൽ മൂന്നു വരെ പ്രതികളെ (കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, തോമസ് മാർ ദീവന്നാസ്യോസ്, ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്നിവരെ) മെത്രാപ്പോലീത്താമാരായി വാഴിച്ചു. കേസ് നിലവിലിരിക്കെ പാത്രിയർക്കീസ് 1975 ജൂണിൽ, പൗലൂസ് മാർ പീലക്സിനോസിനെ ബദൽ കാതോലിക്കായായി വാഴിക്കുകയും, 16-6-1975 ൽ ചേർന്ന ആകമാന സുന്നഹദോസിൽ കാതോലിക്കായെയും അദ്ദേഹത്തിന്റെ അനുയായികളെയും വിശ്വാസവിപരീതികളായി പ്രഖ്യാപിക്കുകയും ചെയ്തു.

ഐക്യത്തിനുള്ള ശ്രമങ്ങൾ നടന്നെങ്കിലും, പരിഹരിക്കപ്പെട്ടുവെന്നു തോന്നിയിരുന്ന മുഖ്യഅഭിപ്രായഭിന്നതകൾ യഥാർത്ഥത്തിൽ പരിഹരിക്കപ്പെട്ടിരുന്നില്ലെന്നു സിംഗിൾ ജഡ്ജി വിധിയുടെ 188-ാം ഖണ്ഡികയിൽ പറഞ്ഞിട്ടുണ്ട്. ഇരുകക്ഷികളും നിസ്സംശയമായും യോജിപ്പിന്റെ പാതയിലൂടെ ഏറെ മുന്നോട്ടു പോകുകയും, കാര്യമായ തോതിൽ ഏകീകരണം കൈവരിക്കുകയും ചെയ്തു. മലങ്കരസഭ ഒന്നു മാത്രമേയുള്ളെന്നും, ഇരുകക്ഷികളും വിശ്വാസവിപരീതികളാകുകയോ, സഭയ്ക്ക് ഇതരരാകുകയോ സഭയ്ക്ക് പുറത്തുപോകുകയോ, പുതിയ ഒരു സഭ സ്ഥാപിക്കുകയോ ചെയ്തിട്ടില്ലെന്നുമുള്ള സുപ്രീംകോടതിവിധിയുടെ വെളിച്ചത്തിൽ എകീകരണത്തിനുള്ള പ്രായോഗിക നടപടികൾ അനിവാര്യമായിരുന്നു. മലങ്കരയിൽ 1958-ലും അതിനുശേഷവും, കാര്യമായ തോതിൽ ഏകീകരണം കൈവന്നിരുന്നെന്ന് ഞങ്ങൾ സിംഗിൾ ജഡ്ജിയുടെ അഭിപ്രായത്തോടു വിയോജിച്ചുകൊണ്ടുതന്നെ പ്രസ്താവിച്ചുകൊള്ളുന്നു. കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായുടെ അധികാരവും സഭാഭരണഘടനയുടെ ബന്ധിതസ്വഭാവവും, പഴയ പാത്രിയർക്കീസ് കക്ഷിക്കാർ 1958 മുതൽ 1972 വരെ അംഗീകരിച്ചിരുന്നുവെന്ന് സുവ്യക്തമാണ്. അത് അംഗീകരിച്ചശേഷം അവർ അതിൽനിന്ന് എങ്ങനെ പിന്നോട്ടു പോയി എന്നു മനസിലാകുന്നില്ല. അവർക്ക് അപ്രകാരം ചെയ്യാനാവുന്നതല്ല.

കാതോലിക്കായെ പാത്രിയർക്കീസ് അംഗീകരിച്ചപ്പോൾ കാതോലിക്കാ ഭരണഘടനാവ്യവസ്ഥകൾക്കു വിധേയമായി, പാത്രിയർക്കീസിനെ അംഗീകരിച്ചു. കാതോലിക്കായ്ക്കുള്ള അംഗീകാരം റദ്ദാക്കാൻ, നാലു മാസക്കാലം പാത്രിയർക്കീസ് ഉദ്ദേശിച്ചതേയില്ല. പിന്നീട് മാത്രമാണ്, ചില വിശദീകരണങ്ങൾ തേടാൻ പാത്രിയർക്കീസ് ശ്രമിച്ചത്. മലങ്കരയിൽ റമ്പാനായിരിക്കേ, അദ്ദേഹം സമുദായക്കേസിൽ ഭാഗഭാക്കായിരുന്നുവെന്നും, ഭരണഘടനയും അതിലെ വ്യവസ്ഥകളും അദ്ദേഹത്തിനു സുപരിചിത

Malankara Orthodox TV

മായിത്തീർന്നിരിക്കണമെന്നും, ഞങ്ങൾ ചൂണ്ടിക്കാണിച്ചിരുന്നല്ലോ. ഈ വസ്തുത പരിഗണിക്കുമ്പോൾ, ഭരണഘടനയുടെ ഒരു പ്രതി തനിക്ക് നൽകുകയുണ്ടായില്ലെന്ന പാത്രിയർക്കീസിന്റെ പരാതിക്ക് ഗൗരവമുണ്ടായിരിക്കാനാവില്ല. പാത്രിയർക്കീസിന്റെ ആത്മീയവും വൈദികപരവുമായ അധികാരങ്ങൾ പൂർണ്ണമായും ശൂന്യാവസ്ഥയിലെത്തിയിട്ടില്ലെങ്കിലും, കാതോലിക്കേറ്റിന്റെ പുനസ്ഥാപനത്തെ തുടർന്ന്, അദ്ദേഹത്തിന് സജീവമായ ആത്മികാധികാരം ഇല്ലാതായിട്ടുണ്ടെന്നു ഞങ്ങൾ ഉറപ്പിച്ചു പറഞ്ഞിട്ടുള്ളതാണ്. രണ്ടു പോയിന്റുകളും തദനുസരണം ഞങ്ങൾ തീരുമാനിക്കുന്നു.

## പോയിന്റ് 23

(23) സിംഹാസനപ്പള്ളികൾ മലങ്കരസഭയ്ക്ക് വെളിയിലുള്ള സ്വതന്ത്രഘടകങ്ങളാകുമോ? പാത്രിയർക്കീസ് ഇവയുടെ മേലുള്ള അധികാരം, കാതോലിക്കായ്ക്കും മലങ്കരസഭയ്ക്കും വച്ചൊഴിഞ്ഞു കൊടുക്കുകയും, പ്രസ്തുത പള്ളികൾ മാറിയ സ്ഥിതി അംഗീകരിക്കുകയും ചെയ്തിട്ടുണ്ടോ? അത്തരം ഏതെങ്കിലും അധികാരം, ഏകപക്ഷീയമായ നടപടികളിലൂടെ, തിരികെ അവകാശമാക്കാൻ പാത്രിയർക്കീസിനു കഴിയുമോ?

മലങ്കരയിൽ സിംഹാസനപ്പള്ളികൾ എന്നു സാധാരണയായി അറിയപ്പെടുന്ന, ഏതാനും ഓർത്തഡോക്സ് സുറിയാനിപ്പള്ളികളുണ്ട്. അന്ത്യോഖ്യാസിംഹാസനത്തിന്റെ നേരിട്ടു കീഴിലുള്ളതാണ് പ്രസ്തുത പള്ളികൾ. ആ പള്ളികളിൽ ഒന്നിനെ സംബന്ധിക്കുന്നതാണ് 1979-ലെ O.S. 5-ാം നമ്പർ കേസ്. കോട്ടയം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായും (കാതോലിക്കാകക്ഷിയിലെ), പാമ്പാടി സെന്റ് മേരീസ് പള്ളിയുടെ വികാരിയായി അദ്ദേഹം നിയമിച്ച വൈദികനും ചേർന്ന്, അന്യായപ്പള്ളിയുടെ കൈക്കാരനും, പൊതുയോഗ സെക്രട്ടറിക്കും, മാനേജിംഗ് കമ്മിറ്റിയിലെ മറ്റ് അംഗങ്ങൾക്കും എതിരായി സമർപ്പിച്ച കേസാണത്.

## അന്യായത്തിലെ ആവശ്യങ്ങൾ

അന്യായത്തിലെ ആവശ്യങ്ങൾ ഇവയായിരുന്നു. യഥാവിധി നിയമിക്കപ്പെട്ട വികാരിയെന്ന നിലയിൽ, പ്രതികളിൽ നിന്നുള്ള എതിർപ്പു കൂടാതെ പള്ളിയിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്താൻ രണ്ടാംവാദിക്ക് അവകാശമുണ്ടെന്നു പ്രഖ്യാപിക്കണം. രണ്ടാംവാദി ദിവ്യാരാധനയും മതപരമായ മറ്റ് കർമ്മാനുഷ്ഠാനങ്ങളും നടത്തുന്നതിനെ തടയുന്നതിൽ നിന്നു പ്രതികളെ ഇൻജങ്ക്ഷൻ ഉത്തരവു മുഖേന നിരോധിക്കണം. വാദികൾക്ക് ആനുഷംഗികമായ മറ്റ് നിവൃത്തികളും അനുവദിക്കണം.

സഭയെ ഏകീകരിച്ചുകൊണ്ടുള്ള സുപ്രീംകോടതി വിധിക്കും, ഈ

Malankara Orthodox TV

പള്ളികളിന്മേലുള്ള അധികാരങ്ങൾ (കാതോലിക്കാ) പക്ഷത്തെ കാതോലിക്കായ്ക്ക് നൽകിക്കൊണ്ടുള്ള പാത്രിയർക്കീസിന്റെ 14-6-1964 ലെ A54 കല്പനയ്ക്കും ശേഷമുള്ള സംഭവവികാസങ്ങളിൽ പൂർണ്ണമായും അധിഷ്ഠിതമാണ് വാദികളുടെ കേസ്. അതുകൊണ്ട് വികാരിയെ നിയമിക്കാനുള്ള അധികാരം കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ അവകാശപ്പെടുകയും, ഈ അവകാശം നടപ്പാക്കികിട്ടാൻ കേസ് ഫയൽ ചെയ്യുകയും ചെയ്തു.

പ്രതികളുടെ തർക്കങ്ങൾ ഇപ്രകാരമായിരുന്നു: പാത്രിയർക്കീസിന്റെ കീഴിലുള്ള ഓർത്തഡോക്സ് സുറിയാനി സഭയുടെ വിശ്വാസപ്രകാരമുള്ള ആരാധനയ്ക്കു വേണ്ടിയാണ്, അന്യായപ്പള്ളി സ്ഥാപിക്കപ്പെട്ടത്. ഈ പള്ളിയുടെ സ്വന്തമായതും, പാത്രിയർക്കീസ് അംഗീകരിച്ചിട്ടുള്ളതുമായ ഭരണഘടനയിലെ വ്യവസ്ഥകൾപ്രകാരമാണ്, പള്ളിഭരണം പൂർണ്ണമായും നടത്തുന്നത്. സഭയുടെ ഏകീകരണത്തിനെന്നു പറയപ്പെടുന്ന ശ്രമങ്ങൾ നടന്നിട്ടും, അഭിപ്രായഭിന്നതകൾ തുടർന്നു. പള്ളി 1958-നു ശേഷവും, പാത്രിയർക്കീസിന്റെ പ്രതിനിധിയുടെ ഭരണത്തിൻകീഴിലാണു തുടരുന്നത്. കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായ്ക്കോ അദ്ദേഹത്തിന്റെ കീഴിലുള്ള ഭദ്രാസന മെത്രാപ്പോലീത്തായ്ക്കോ, പള്ളിയുടെ മേൽ അധികാരമില്ല. പാത്രിയർക്കീസ് കാതോലിക്കായ്ക്ക് നൽകിയിരുന്ന അധികാരങ്ങൾ പിന്നീട് പിൻവലിക്കപ്പെട്ടിട്ടുണ്ട്. പള്ളി പാത്രിയർക്കീസിന്റെ അധികാരത്തിൻകീഴിൽ നിന്ന് കാതോലിക്കായുടെ അധികാരത്തിൻകീഴിലേക്ക് മാറ്റുന്നത്, പള്ളിയുടെ സ്ഥാപനലക്ഷ്യത്തിനു വിരുദ്ധമായിരിക്കും. ഇടവകക്കാർ നിയമിക്കുന്ന വികാരിമാർക്കു മാത്രമേ, പള്ളിയിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്താനാകുകയുള്ളൂ.

ഇക്കാര്യങ്ങൾ വിധിന്യായത്തിന്റെ 309, 310 ഖണ്ഡികകളിൽ പരിഗണിച്ചുകൊണ്ട്, സിംഗിൾ ജഡ്ജി ഇപ്രകാരം തീർച്ച ചെയ്തു. A 54 അക്കം കല്പന, സിംഹാസനപ്പള്ളികൾ കാലക്രമത്തിൽ യഥാക്രമമുള്ളതായ ഭദ്രാസനങ്ങളുടെ കീഴിൽ വരുന്നതു വരെയുള്ള കാലത്തേക്ക്, ഒരു താൽക്കാലിക ക്രമീകരണമെന്ന നിലയിൽ, പാത്രിയർക്കീസ് കാതോലിക്കായ്ക്ക് അധികാരം കൈമാറിയതിനു തുല്യമേ ആകുന്നുള്ളൂ. കാതോലിയ്ക്കാ B 31 അക്കം കല്പന (പാത്രിയർക്കീസിന്റെ A 54 അക്കം കല്പനയ്ക്കുള്ള കാതോലിക്കായുടെ മറുപടി കല്പന) പ്രകാരം കാംക്ഷിച്ച, ഉടമസ്ഥതയുടെയും അവകാശത്തിന്റെയും കൈമാറ്റം സാക്ഷാത്കരിക്കപ്പെട്ടിട്ടില്ല. പാത്രിയർക്കീസിനു തന്നെ തന്റെ അധികാരത്തിൻകീഴിലുള്ള പള്ളികൾ കാതോലിക്കായുടെ അധികാരത്തിൻ കീഴിലേക്ക് കൈമാറാൻ കഴിയുന്നതല്ല. കാതോലിക്കായ്ക്ക് കൈമാറിയ അധികാരം, പാത്രിയർക്കീസ് B 190 അക്കം പ്രകാരം പിൻവലിച്ചിരുന്നു. ഈ അടിസ്ഥാ

Malankara Orthodox TV

നത്തിൽ സിംഗിൾ ജഡ്ജി കേസ് തള്ളി വിധിച്ചു.

സിംഹാസനപ്പള്ളികൾ എന്ന് അറിയപ്പെട്ടിരുന്ന ചില പള്ളികൾ, 1935 -നു മുമ്പുതന്നെ നിലവിലുണ്ടായിരുന്നുവെന്ന കാര്യത്തിൽ തർക്കമില്ല. 1979-ലെ O.S. 5-ാം നമ്പർ കേസിൽപെടുന്ന പള്ളി ഇവയിലൊന്നാണ്. ഈ പള്ളികളുടെ സവിശേഷത, ഇവ എക്കാലവും പാത്രിയർക്കീസിന്റെയോ, അദ്ദേഹത്തിന്റെ പ്രതിനിധിയുടെയോ നേരിട്ടു കീഴിലായിരുന്നുവെന്നതും, ഇവ ഒരിക്കലും മലങ്കര മെത്രാപ്പോലീത്തായുടെയോ, കാതോലിക്കായുടെയോ കീഴിലായിരുന്നില്ല എന്നതുമാണ്. സുപ്രീംകോടതി വിധിയുടെ അനന്തരഫലമായി, ഈ പള്ളികൾ യഥാക്രമമുള്ള ഭദ്രാസനങ്ങളുടെ കീഴിൽ വരുന്നതുവരെയുള്ള കാലത്തേക്ക് ഒരു താൽക്കാലിക ക്രമീകരണമെന്ന നിലയിൽ, പാത്രിയർക്കീസ് ഇവയിന്മേലുള്ള അധികാരം കാതോലിക്കായ്ക്ക് കൈമാറുന്നുവെന്നു കാണിച്ച്, 14-6-1964 ൽ അദ്ദേഹത്തിന് A 54 അക്കം കല്പന അയച്ചു. സിംഹാസനപ്പള്ളികൾ ആത്യന്തികമായി മലങ്കരസഭയുടെ ഭാഗമാകുമെന്നും, ഭൂമിശാസ്ത്രപരമായ സ്ഥാനത്തിന് അനുസരണമായി ബന്ധപ്പെട്ട ഭദ്രാസനങ്ങളിൽ ഇവ ചേർക്കപ്പെടുമെന്നും ഉറപ്പാക്കുകയായിരുന്നു നിസ്സംശയമായും പാത്രിയർക്കീസിന്റെ ഉദ്ദേശ്യം. അധികാരം കൈമാറിയത് നിയമാനുസൃതമെന്നു സങ്കല്പിച്ചാൽ തന്നെയും, അത് തീർച്ചയായും പിൻവലിക്കാവുന്നതാണ്. പാത്രിയർക്കീസ് 24-6-1975 ലെ B 190 അക്കം കല്പനപ്രകാരം അങ്ങനെ ചെയ്തിട്ടുമുണ്ട്.

പാത്രിയർക്കീസിന്റെ A 54 അക്കം കല്പനയ്ക്ക് കാതോലിക്കാ നൽകിയ B 31 അക്കം മറുപടി കല്പനയിൽ, പള്ളികളുടെ അവകാശവും, ഉടമസ്ഥതയും, എപ്പിസ്കോപ്പൽ സുന്നഹദോസിനു കൈമാറണമെന്ന് അഭ്യർത്ഥിച്ചിരുന്നെങ്കിലും, വാസ്തവത്തിൽ അപ്രകാരം ചെയ്തില്ലെന്നു മനസിലാക്കുന്നത് രസകരമാണ്.

കോട്ടയം ജില്ലാക്കോടതിയിൽ സമുദായക്കേസിൽ, പ്രതിഭാഗം 28-ാം സാക്ഷി നൽകിയ മൊഴിയുടെ സാക്ഷ്യപ്പെടുത്തിയ പകർപ്പാണ്, B 160 അക്കം. സാക്ഷി, മലങ്കരസഭയുടെ അന്നത്തെ കാതോലിക്കാ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ആയിരുന്നു. സഭാഭരണഘടന രൂപവൽക്കരിക്കുന്നതിനു ചേർന്ന 1934-ലെ അസോസിയേഷൻ യോഗത്തിനുള്ള നോട്ടീസുകൾ സിംഹാസനപ്പള്ളികൾക്ക് അയച്ചില്ലെന്നു സാക്ഷി മൊഴി നൽകി. ഈ പള്ളികൾ മലങ്കരമെത്രാപ്പോലീത്തായുടെയോ, സഭയിലെ മെത്രാപ്പോലീത്താമാരുടെയോ കീഴിലല്ല. മലങ്കരസഭയുടെ ഭാഗമായി ഈ പള്ളികളെ മലങ്കര മെത്രാപ്പോലീത്താ അംഗീകരിച്ചിട്ടുമില്ല. ഇവ മലങ്കര സഭയിലെ ഇടവകപ്പള്ളികളുമല്ല. ഇക്കാരണങ്ങളാലാണ്, ഈ പള്ളികൾക്ക് നോട്ടീസ് അയയ്ക്കാതിരുന്നതെന്നും സാക്ഷിയുടെ മൊഴികളിൽ പറ

Malankara Orthodox TV

യുന്നു.

ഞങ്ങൾ 1934-ലെ സഭാഭരണഘടനയെയും സുപ്രീംകോടതിവിധിയെയും, സംബന്ധിച്ച് രൂപവൽക്കരിച്ചിട്ടുള്ള പോയിന്റുകൾ പരിഗണിക്കവേ, 1934-ലെ അസോസിയേഷൻ യോഗത്തിനുള്ള നോട്ടീസുകൾ, എല്ലാ ഇടവകപ്പള്ളികൾക്കും അയച്ചിരുന്നെന്നു പ്രസ്താവിക്കപ്പെട്ടിരുന്നു. അതിന്റെ അർത്ഥം, മലങ്കരസഭയുടെ ഘടകയൂണിറ്റുകളാകുന്ന എല്ലാ പള്ളികൾക്കും, എന്നു മാത്രമാണ്. അന്നത്തെ കാതോലിക്കാ B 160 അക്കം മൊഴിയിൽ സമ്മതിച്ചിട്ടുള്ളതുപോലെ, ഈ പള്ളികൾ മലങ്കരസഭയുടെ ഘടകയൂണിറ്റുകളായിരുന്നില്ല. ഈ പള്ളികൾക്ക് നോട്ടീസുകൾ അയയ്ക്കേണ്ട ആവശ്യമില്ലായിരുന്നു. വാസ്തവത്തിൽ ഇവയ്ക്ക് നോട്ടീസ് അയച്ചതുമില്ല.

### മലങ്കരസഭയ്ക്ക് അധികാരമില്ല

ഭരണഘടന മലങ്കരസഭയ്ക്കും, സമുദായത്തിനും, പള്ളികൾക്കും, ഇടവകാംഗങ്ങൾക്കും ബന്ധിതമാണെന്ന ഞങ്ങളുടെ തീരുമാനം, സിംഹാസനപ്പള്ളികൾക്കു ബാധകമായിരിക്കുകയില്ല. അത്രത്തോളംതന്നെ, ഭരണഘടനയോ, അനന്തരഭേദഗതികളോ, ഈ പള്ളികളെ ബന്ധിക്കുന്നതുമല്ല. സിംഹാസനപ്പള്ളികൾ മലങ്കരസഭയുടെ കീഴിൽ കൊണ്ടുവരാൻ, പാത്രിയർക്കീസ് നിസ്സംശയമായി ആഗ്രഹിക്കുകയും, അക്കാര്യത്തിൽ ചില പ്രാരംഭ നടപടികൾ സ്വീകരിക്കുകയും ചെയ്തു. പക്ഷേ, ഈ പള്ളികൾ മലങ്കരസഭയുടെ ഭാഗമായിത്തീരണമെന്ന പാത്രിയർക്കീസിന്റെ ആഗ്രഹം സഫലീകൃതമായില്ല. ഈ സാഹചര്യങ്ങളിൽ, സിംഹാസനപ്പള്ളികൾ മലങ്കരസഭയുടെ ഘടകയൂണിറ്റുകളല്ലെന്നും മലങ്കരസഭയ്ക്ക് ഇവയുടെമേൽ യാതൊരുവിധ അധികാരവുമില്ലെന്നും, ഞങ്ങൾ തീരുമാനിക്കുന്നു. സിംഹാസനപ്പള്ളികളെ, പാത്രിയർക്കീസിന്റെ നേരിട്ടു കീഴിലുള്ള പള്ളികളായാണ് പരിഗണിക്കേണ്ടത്. അത് അപ്രകാരമായിരിക്കേ, ഈ പള്ളികൾക്ക് ഇവരുടെ കാര്യങ്ങൾ പാത്രിയർക്കീസിന്റെ കീഴിൽ ഭരിക്കപ്പെടാൻ അവകാശമുണ്ട്. കേസിൽപെട്ട പാമ്പാടി സെന്റ് മേരീസ് സിംഹാസനപ്പള്ളിക്ക് വികാരിയെ നിയമിക്കാൻ, ഒന്നാം വാദിക്ക് (കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ) യാതൊരു അവകാശവും ഇല്ലാത്തതും, വികാരിയായി നിയമിക്കപ്പെട്ട രണ്ടാം വാദിക്ക്, പ്രസ്തുത പള്ളിയിൽ യാതൊരു അവകാശവും ഉണ്ടായിരിക്കാവുന്നതല്ലാത്തതുമാകുന്നു. 1979 -ലെ O.S. 5-ാം നമ്പർ കേസ് തള്ളിക്കൊണ്ടുള്ള സിംഗിൾ ജഡ്ജിയുടെ വിധി ഞങ്ങൾ ശരിവച്ചിരിക്കുന്നു.

### പോയിന്റ് 24 – ക്നാനായ പള്ളികൾ

ക്നാനായപ്പള്ളികൾ മലങ്കരസഭയുടെ ഭാഗമാണോ? സഭാ ഭരണഘ

Malankara Orthodox TV

ടനയും, കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായുടെ അധികാരവും ആ പള്ളികൾക്ക് ബാധകമാണോ? ആണെങ്കിൽ എത്രത്തോളം?

1979-ലെ O.S. 4-ാം നമ്പർ കേസിലെ (1064 പള്ളികളുടെ കേസ്) 19-ാം പ്രതി, മലങ്കര സുറിയാനി ക്നാനായ സമുദായം, അതായത് ട്രസ്റ്റി ഫാ. കെ. ഐ. ഏബ്രഹാമിനാൽ പ്രതിനിധാനം ചെയ്യപ്പെടുന്ന ക്നാനായ സമുദായം അല്ലെങ്കിൽ ക്നാനായ സഭയാണ്. പ്രസ്തുത പ്രതിയെ, ആദ്യം കേസിൽ കക്ഷി ചേർത്തിരുന്നില്ല. പ്രാതിനിധ്യനിലയിൽ വ്യവഹാരം കൊണ്ടുവന്ന വാദികൾ, സിവിൽ നടപടി നിയമം ഒന്നാം ഉത്തരവ് എട്ടാം ചട്ടപ്രകാരം ഒന്നു മുതൽ 17 വരെയുള്ളതായ ആദ്യ പ്രതികൾക്കെതിരെ അവരുടെ പ്രാതിനിധ്യനില വച്ചു വ്യവഹാരപ്പെടുവാൻ ആഗ്രഹിച്ചു. അന്യായത്തോടൊപ്പം വാദികൾ, മലങ്കരസഭയുടെ ഘടകയൂണിറ്റുകളാണെന്നു വാദിച്ചുകൊണ്ട്, 1064 പള്ളികളുടെ ഒരു ലിസ്റ്റും സമർപ്പിച്ചിരുന്നു. ലിസ്റ്റിൽ 457-470, 472-488, 490-492, 494 എന്നീ ഇനങ്ങളായി കാണിച്ചിട്ടുള്ളത്, ക്നാനായപ്പള്ളികളെയാണ്.

### വാദികളുടെ ആവശ്യങ്ങൾ

വാദികൾ താഴെപ്പറയുന്ന കാര്യങ്ങൾ ആവശ്യപ്പെട്ടു:- മലങ്കരസഭയുടെ എപ്പിസ്കോപ്പൽ സ്വഭാവത്തെപ്പറ്റി കോടതി പ്രഖ്യാപിക്കണം. മലങ്കര സഭാ ഭരണഘടനാ വ്യവസ്ഥകൾപ്രകാരം, സാധുവാംവിധം വാഴിക്കപ്പെടുകയും, നിയമിക്കപ്പെടുകയും ചെയ്യാത്ത, മെത്രാപ്പോലീത്തായ്ക്കോ, വൈദികനോ, ശെമ്മാശനോ, സഭയിലെ ഏതെങ്കിലും പള്ളികളിലോ, സ്ഥാപനങ്ങളിലോ, കർമ്മാനുഷ്ഠാനങ്ങൾ നടത്താവുന്നതല്ലെന്നു പ്രഖ്യാപിക്കണം. കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായുടെയും, മലങ്കരസഭയുടെയും അധികാരം അംഗീകരിക്കാൻ വിസ്സമ്മതിക്കുന്ന യാതൊരു വൈദികനും ഏതെങ്കിലും പള്ളികളിലോ സ്ഥാപനങ്ങളിലോ ഭരണം നടത്താൻ അവകാശമില്ലെന്നും പ്രഖ്യാപിക്കണം. വാദികൾക്ക് ആനുഷങ്ഗികമായ മറ്റു നിവൃത്തികളും അനുവദിക്കണം.

കേസിൽ സ്വയം 19-ാം പ്രതി കക്ഷിചേർന്നിട്ടും, ആ പ്രതിക്കെതിരായി എന്തെങ്കിലും നിവൃത്തി തേടിക്കൊണ്ട് അന്യായം ഭേദഗതി ചെയ്തില്ല. എങ്കിലും പ്രഖ്യാപിക്കപ്പെടുന്ന നിവൃത്തികൾ, 19-ാം പ്രതിക്കും ബാധകമായിരിക്കുമെന്നു പറയാം. പിൻഗാമിയായി കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായായിത്തീർന്ന രണ്ടാം വാദി (ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ) കേസിൽ 19-ാം പ്രതി കക്ഷി ചേർന്നതിനെ തുടർന്ന് ആ പ്രതിയുടെ പത്രികയിലെ തർക്കങ്ങൾക്ക് മറുപടിയായുള്ള വിവരപ്പത്രിക സമർപ്പിച്ചു. പൊതുവായുള്ള ചില തർക്കങ്ങൾക്കു പുറമേ 19-ാം പ്രതി താഴെപ്പറയുന്ന തർക്കങ്ങളും ഉന്നയിച്ചിരുന്നു. ക്നാനായ സഭ

Malankara Orthodox TV

പാത്രിയർക്കീസിന്റെ കീഴിലുള്ള ഒരു പ്രത്യേക സമുദായമാണ്. അത് മലങ്കരസഭയിൽ നിന്ന് സ്വതന്ത്രവും, പ്രത്യേകമായതുമാണ്. മലങ്കരസഭയുടെ ശിക്ഷണമോ, ഭരണഘടനയോ ക്നാനായ സഭയെ ബന്ധിക്കുന്നതല്ല.

സിംഗിൾ ജഡ്ജി വിധിന്യായത്തിന്റെ 311, 312 എന്നീ ഖണ്ഡികകളിൽ, ഈ വിവാദം പരിഗണിച്ചു. ക്നാനായ സമുദായം വർഗ്ഗപരമായും, വംശപരമായും വിഭിന്നവും പ്രത്യേകവുമായ ഒരു വിഭാഗമാണെങ്കിലും, ക്നാനായസഭ മലങ്കരസഭയുടെ ഭാഗമല്ലാത്ത പൂർണ്ണവും സ്വതന്ത്രവുമായ ഒരു സമുദായമാണെന്നും, ആ സഭയ്ക്ക് പാത്രിയർക്കീസിന്റെ നേരിട്ടുകീഴിൽ സ്വതന്ത്രവും പ്രത്യേകവുമായ ഒരു ഭദ്രാസനമുണ്ടെന്നും മലങ്കരസഭയുടെ അനുശാസനമോ, ഭരണഘടനയോ ആ സഭയ്ക്ക് ബന്ധിതമല്ലെന്നുമുള്ള 19-ാം പ്രതിയുടെ തർക്കങ്ങൾ സിംഗിൾ ജഡ്ജി തള്ളിക്കളഞ്ഞു. ക്നാനായ ഭദ്രാസനവും, ക്നാനായപ്പള്ളികളും, മലങ്കരസഭയുടെ ഭാഗമാണെന്നും, ലൗകികകാര്യങ്ങളിൽ അവയ്ക്ക് സ്വയംഭരണാവകാശമുണ്ടെന്നും ജഡ്ജി തീർച്ച ചെയ്തു. പാത്രിയർക്കീസിന്റെ കീഴിലാണോ, അതോ കാതോലിക്കാ-മലങ്കരമെത്രാപ്പോലീത്തായുടെ കീഴിലാണോ നിൽക്കേണ്ടതെന്ന് ഇഷ്ടപ്രകാരം തെരഞ്ഞെടുക്കാൻ ഓരോ ഭദ്രാസനത്തിനും ഓരോ ഇടവകയ്ക്കും, അവകാശമുണ്ടെന്നുള്ള തന്റെ നിഗമനങ്ങൾക്ക് അനുരൂപമായി, ക്നാനായ ഭദ്രാസനത്തിനും ക്നാനായപ്പള്ളികൾക്കും, ഏതു സംവിധാനത്തിൽ വേണം തങ്ങൾ പ്രവർത്തിക്കേണ്ടതെന്ന് തീരുമാനിക്കാവുന്നതാണെന്നും, ജഡ്ജി തീർച്ച ചെയ്തു. അന്യായത്തിൽ ആവശ്യമായ സത്യപ്രസ്താവനകളുടെ സ്പഷ്ടമായുള്ള അഭാവത്തിന്റെ അടിസ്ഥാനത്തിൽ വാദികൾക്ക് വ്യക്തമായും 19-ാം പ്രതിക്കെതിരെ വ്യവഹാരഹേതുവില്ലെന്നും ജഡ്ജി തീർപ്പുകല്പിച്ചു. വാദികൾക്ക് 19-ാം പ്രതിക്കെതിരായ നിവൃത്തി നിഷേധിച്ചതിനെയും, 1980-ലെ A. S.331 -ാം നമ്പർ അപ്പീൽ കേസിൽ രണ്ടാം വാദി ചോദ്യം ചെയ്തു. ക്നാനായ സഭ മലങ്കരസഭയുടെ ഭാഗമാണെന്ന തീർച്ചയെ ചോദ്യം ചെയ്തുകൊണ്ട് 19-ാം പ്രതി എതിർ ആക്ഷേപവും സമർപ്പിച്ചു.

## ഉത്ഭവം കാനായിൽ നിന്ന്

“ക്നാനായ” എന്ന പദം, സിറിയൻ ഗ്രാമമായ കാനായിൽ നിന്ന് ഉത്ഭവിച്ചതാണെന്ന് സ്പഷ്ടമാണ്. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നിർദേശപ്രകാരം, കാനായിൽ നിന്നുള്ള ഒരു സംഘം ക്രൈസ്തവർ, ഉറഹായിലെ ജോസഫ് മെത്രാന്റെ നേതൃത്വത്തിൽ A. D.345-ൽ കൊടുങ്ങല്ലൂരിൽ കുടിയേറിപ്പാർത്തു. ഇപ്രകാരം സ്ഥാപിതമായ ക്നാനായ സമുദായം വർഗപരമായും വംശപരമായും വിഭിന്നവും പ്രത്യേകമായതുമാണെന്നത്

Malankara Orthodox TV

അവിതർക്കിതമാണ്. ക്നാനായ ക്രിസ്ത്യാനികളും മറ്റ് ഓർത്തഡോക്സ് ക്രിസ്ത്യാനികളും തമ്മിൽ മിശ്രവിവാഹം നടത്താറില്ലെന്നാണ് കാണുന്നത്. എന്നാൽ ക്നാനായസഭ മലങ്കരസഭയുടെ ഭാഗമല്ലെന്നു കാണിക്കാൻ ഇതു മതിയാകുന്നതല്ല. മലങ്കരയിലെ സഭയിന്മേലുള്ള പോർട്ടുഗീസ് ആധിപത്യം വലിച്ചെറിയുന്നതിൽ കലാശിച്ച 1653-ലെ കൂനൻ കുരിശു സത്യത്തിന് നേതൃത്വം നൽകിയത് ഒരു ക്നാനായ ക്രിസ്ത്യാനി ആയിരുന്നു. B 106, B 155 എന്നീ അക്കം ഗ്രന്ഥങ്ങൾ സഭയുടെ ചരിത്രത്തെ സംബന്ധിക്കുന്നതാണ്. ക്നാനായക്കാർ മലങ്കരസഭയുടെ ഭാഗമാണെന്ന് അതിൽ പറയുന്നു. ഇക്കാര്യം ക്നാനായക്കാരുടെ 106 അക്കം മറുപടിയിലും വ്യക്തമാക്കിയിട്ടുണ്ട്.

ക്നാനായപ്പള്ളികൾ എല്ലാം അവയുടെ ഭൂമിശാസ്ത്രപരമായ സ്ഥാനത്തിന്റെ പരിഗണന കൂടാതെ തന്നെ, ക്നാനായ മെത്രാപ്പോലീത്തായുടെ നേതൃത്വത്തിലുള്ള ക്നാനായ ഭദ്രാസനത്തിന്റെ കീഴിലായിരുന്നുവെന്നത് ഓർക്കേണ്ടതുണ്ട്. കാതോലിക്കാ കക്ഷിയെ വിശ്വാസവിപരീതികളായി പ്രഖ്യാപിച്ചുകൊണ്ടുള്ള ഹൈക്കോടതി വിധിക്കുശേഷം, ആ കോടതിയുടെ നിർദ്ദേശപ്രകാരം മണർകാടുപള്ളിയിൽ ചേർന്ന മലങ്കര അസോസിയേഷൻ യോഗത്തിൽ, ക്നാനായപ്പള്ളികളുടെ പ്രതിനിധികളും സംബന്ധിച്ചിരുന്നു എന്ന് A 92 അക്കത്തിൽ നിന്നു കാണാവുന്നതാണ്. പ്രസ്തുത യോഗം, ക്നാനായ മെത്രാപ്പോലീത്താ ഏബ്രഹാം മാർ ക്ലീമീസിനെ, മലങ്കര മെത്രാപ്പോലീത്താ ആയി തെരഞ്ഞെടുത്തു. സുപ്രീംകോടതി വിധിയെ തുടർന്നുള്ള കാലഘട്ടത്തിൽ 1959, 1962, 1965, 1970 എന്നീ വർഷങ്ങളിൽ നടത്തപ്പെട്ട മലങ്കര അസോസിയേഷൻ യോഗങ്ങളിൽ ക്നാനായപ്പള്ളികൾ പങ്കെടുത്തിരുന്നു. ഇക്കാര്യം A 47 (h), A 50 (h), A 53 (h) എന്നീ അക്കങ്ങളിൽ നിന്നു കാണാവുന്നതാണ്. ക്നാനായ സമുദായത്തിലെ പ്രമുഖാംഗങ്ങളെ മലങ്കരസഭാ മാനേജിംഗ് കമ്മറ്റിയിലേക്ക് തെരഞ്ഞെടുക്കുകയും ചെയ്തിരുന്നു.

**മലങ്കരസഭയുടെ ഭാഗം**

സുപ്രീംകോടതി വിധിയെ തുടർന്നുള്ള സംഭവവികാസങ്ങളെപ്പറ്റിയുള്ള കക്ഷികളുടെ തർക്കങ്ങൾ ചർച്ച ചെയ്യവേ ഞങ്ങൾ അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി, സുന്നഹദോസ് എന്നിവയുടെ വിവിധ യോഗങ്ങളിൽ ക്നാനായ മെത്രാപ്പോലീത്താ പങ്കെടുത്തതിനെക്കുറിച്ച് പരാമർശിക്കുകയുണ്ടായി. അതുകൊണ്ട് ക്നാനായ ഭദ്രാസനം, പാത്രിയർക്കീസിന്റെ കീഴിലുള്ള ഒരു സ്വതന്ത്ര ഭദ്രാസനമായിരുന്നില്ലെന്നും, പ്രത്യുത അത് മലങ്കരസഭയുടെ ഒരു ഭാഗമായിരുന്നെന്നുമുള്ള, സിംഗിൾ ജഡ്ജിയുടെ അഭിപ്രായത്തോടു ഞങ്ങൾ യോജിക്കുകയാണ്. അതിനാൽ ക്നാ

Malankara Orthodox TV

നായ ഭദ്രാസനവും, പള്ളികളും തീർച്ചയായും മലങ്കരസഭാ ഭരണഘടനാ വ്യവസ്ഥകൾപ്രകാരം ഭരിക്കപ്പെടേണ്ടതാണെന്നു വന്നുചേരുന്നതാണ്.

എന്നിരുന്നാലും ഇത് ഇക്കാര്യങ്ങളുടെ അവസാനമാകുന്നതല്ല. ക്നാനായസഭ 1912-ൽ തന്നെ ഒരു ഭരണഘടന സ്വീകരിച്ചിരുന്നുവെന്നതും അത് 1918-ൽ പ്രാബല്യത്തിൽ വരുത്തിയിരുന്നുവെന്നതും വ്യക്തമാണ്. ക്നാനായ കമ്മിറ്റിയെന്ന് അറിയപ്പെടുന്ന ഒരു കമ്മിറ്റി 1882-ൽ രൂപവൽക്കരിച്ചിരുന്നു. പിൽക്കാലത്ത്, ഇതിനു ക്നാനായ അസോസിയേഷൻ എന്നു പേരു നൽകി. ക്നാനായ സഭാഭരണഘടനയുടെ പകർപ്പാണ് B 37 അക്കം. ക്നാനായ സഭയ്ക്ക് അക്കാലത്തുപോലും, ഒരു പ്രത്യേക മെത്രാപ്പോലീത്താ ഉണ്ടായിരുന്നതിനെപ്പറ്റി, ഭരണഘടനയിൽ പരാമർശിക്കുന്നുണ്ട്. ക്നാനായ സഭയുടെ ഭരണഘടന പ്രാബല്യത്തിൽ വന്നിരുന്നതായി, B 202 അക്കത്തിൽ നിന്ന് കാണാവുന്നതാണ്. അനേകം ദശാബ്ദങ്ങളായി, ക്നാനായ മെത്രാപ്പോലീത്താമാർ പാത്രിയർക്കീസിനോടുകൂടെയാണു നിന്നിരുന്നതെന്നും, പിന്തുടർച്ചയായുള്ള മെത്രാപ്പോലീത്താമാരെ വാഴിച്ചത് പാത്രിയർക്കീസ് ആയിരുന്നുവെന്നും അതിൽ പറയുന്നു.

## സ്വയംഭരണാവകാശ പദവി

A 153 അക്കം 2-1-1959 മുതൽ 7-6-1960 വരെയുള്ള കാലത്ത് ചേർന്ന, മലങ്കരസഭാ എപ്പിസ്കോപ്പൽ സുന്നഹദോസ് യോഗങ്ങളുടെ നടപടിക്കുറിപ്പുകളാണ്. മലങ്കരസഭയും ക്നാനായ സമുദായവും തമ്മിലുള്ള ബന്ധത്തെപ്പറ്റി നടന്ന ചർച്ചകളെകുറിച്ചുള്ള ഒരു പരാമർശനം A 153 അക്കത്തിന്റെ 22-ാം പേജിലുണ്ട്. ഇക്കാര്യത്തെപ്പറ്റി റിപ്പോർട്ടു സമർപ്പിക്കാൻ, ഒരു കമ്മിറ്റിയെ നിയമിക്കുന്നതിനു സുന്നഹദോസ് തീരുമാനിച്ചു. മലങ്കരസഭയുടെ ഭാഗമാണെങ്കിലും, ക്നാനായസഭയ്ക്ക് അല്ലെങ്കിൽ ക്നാനായ സമുദായത്തിനു സുസ്ഥാപിതവും എല്ലാവരാലും ശരിക്കും അംഗീകരിക്കപ്പെട്ടതുമായ, സ്വന്തം ഒരു സ്വയംഭരണാവകാശപദവി ഉണ്ടെന്ന് ഈ സാഹചര്യങ്ങൾ വ്യക്തമാക്കുന്നതാണ്. അതിനാലാണ് മലങ്കരസഭയും ക്നാനായ സമുദായവും തമ്മിലുള്ള പരസ്പരബന്ധം, പ്രത്യേകമായി പരിഗണിക്കാൻ എപ്പിസ്കോപ്പൽ സുന്നഹദോസ് അഭിലഷിച്ചത്.

ക്നാനായ സമുദായവും, മലങ്കരസഭാ ഭരണഘടനാ വ്യവസ്ഥകൾ പ്രകാരമാണു ഭരിക്കപ്പെടുന്നതെന്നു, ഞങ്ങൾ സൂചിപ്പിക്കുകയുണ്ടായല്ലോ. പക്ഷേ, ക്നാനായ സമുദായത്തിനു സ്വന്തം ഭരണഘടനയോടുകൂടിയ ഒരു പ്രത്യേക അസോസിയേഷനുണ്ടെന്ന അംഗീകൃത വസ്തുത, അറിഞ്ഞില്ലെന്നു വയ്ക്കാൻ ഞങ്ങൾക്കാവില്ല. സുപ്രീംകോടതി വിധിക്കുശേഷമുള്ള കാലഘട്ടത്തിലെ ക്നാനായ മെത്രാപ്പോലീത്തായുടെ നട

പടി, ക്നാനായ അസോസിയേഷൻ പിരിച്ചുവിടുന്നതിനോ, ഭരണഘടന ഇല്ലാതാക്കുന്നതിനോ തുല്യമാണെന്ന് അംഗീകരിക്കാൻ ഞങ്ങൾക്ക് നിവൃത്തിയില്ല. ക്നാനായസമുദായം മലങ്കരസഭയ്ക്കകത്തുള്ള, അതിന്റെ സ്വന്തം സ്വയംഭരണാവകാശം ഉപേക്ഷിച്ചുവെന്നാണ്, അത്തരം നടപടി കൊണ്ട് അർത്ഥമാകുന്നതെന്ന് വ്യാഖ്യാനിക്കാനാവുന്നതല്ല. ക്നാനായ മെത്രാപ്പോലീത്താ മലങ്കരസഭാ ഭരണഘടന അംഗീകരിച്ചത് ക്നാനായ ഭരണഘടനയ്ക്ക് വിധേയമായി മാത്രമാകാനേ സാധിക്കുകയുള്ളൂ.

കാതോലിക്കാ-മലങ്കരമെത്രാപ്പോലീത്തായ്ക്ക് ക്നാനായ ഭദ്രാസനത്തിന്റെയും, ക്നാനായപ്പള്ളികളുടെയും മേലുള്ള മേലന്വേഷണാധികാരത്തിന്റെ വിശദാംശങ്ങൾ അവർക്കു തയ്യാറാക്കാവുന്നതേയുള്ളൂ. ക്നാനായ ഭദ്രാസനം വാസ്തവത്തിൽ ക്നാനായ ഇടവകപ്പള്ളികളുടെ ഭൂമിശാസ്ത്രപരമായ സ്ഥാനം പരിഗണിക്കാതെതന്നെ നിലകൊള്ളുന്നു. സുപ്രീംകോടതി വിധിയെ തുടർന്നുള്ള സംഭവവികാസങ്ങൾ ഉണ്ടായിട്ടും മലങ്കരസഭാഭരണഘടന അംഗീകരിച്ചിട്ടും, ക്നാനായ മെത്രാപ്പോലീത്തായുടെയും ക്നാനായ ഭദ്രാസനത്തിന്റെയും കീഴിൽതന്നെ, ക്നാനായ ഇടവകപ്പള്ളികളുടെ പ്രവർത്തനം തുടർന്നുപോന്നു.

## വ്യത്യസ്ത നിലപാടിൽ

ഞങ്ങളുടെ ചായ്‌വ് ക്നാനായപ്പള്ളികളും, അവരുടെ ഭദ്രാസനവും, മെത്രാപ്പോലീത്തായും, മലങ്കരസഭയുടെ കീഴിലുള്ള മറ്റ് ഇടവകപ്പള്ളികളുടേതിൽനിന്ന് വ്യത്യസ്തമായ ഒരു അടിസ്ഥാനത്തിന്മേലാണ് നിലകൊള്ളുന്നതെന്നു തീരുമാനിക്കുന്നതിനോടാണ്. ഞങ്ങളുടെ ഇതര നിഗമനങ്ങളുടെ അടിസ്ഥാനത്തിൽ, ക്നാനായ സമുദായത്തിന്റെയും ക്നാനായ മെത്രാപ്പോലീത്തായുടെയും ആത്മീയമേലധികാരി കാതോലിക്കാ ആണെന്നും, കാതോലിക്കായുടെ മേലന്വേഷണത്തിനും ആത്മീയ മാർഗനിർദ്ദേശത്തിനും വിധേമായാണ്, ക്നാനായ മെത്രാപ്പോലീത്താ പ്രവർത്തിച്ചിരുന്നതെന്നും വന്നുചേരുന്നതാണ്. ലൗകികകാര്യങ്ങളെ സംബന്ധിച്ചിടത്തോളം, കക്ഷികൾ ക്നാനായ ഭരണഘടനാവ്യവസ്ഥകളും മലങ്കരസഭാ ഭരണഘടനയും തമ്മിൽ പൊരുത്തപ്പെടുത്താത്ത കാലത്തോളം, ക്നാനായ ഭദ്രാസനത്തിനും അതിലെ പള്ളികൾക്കും, ക്നാനായ ഭരണഘടനാ വ്യവസ്ഥകൾക്കു വിധേയമായി മാത്രമേ, മലങ്കരസഭാ ഭരണഘടന നടപ്പാക്കാനാവൂ. 1979-ലെ O.S. 4-ാം നമ്പർ കേസിലെ തീരുമാനം ഈ തീർച്ചയ്ക്ക് വിധേയമായിരിക്കും.

## പോയിന്റ് 25 – സുവിശേഷ സമാജം

(25) പൗരസ്ത്യ സുവിശേഷ സമാജത്തോട് അനുബന്ധിച്ചുള്ളതും, അസോസിയേഷൻ സ്ഥാപിച്ചതും, പൗരസ്ത്യ കാതോലിക്കായുടെ അധി

Malankara Orthodox TV

കാര പ്രദേശത്തു സ്ഥിതിചെയ്യുന്നതുമായ പള്ളികൾ, കാതോലിക്കായു ടെയും അദ്ദേഹത്തിന്റെ മെത്രാപ്പോലീത്താമാരുടെയും കീഴിൽ, അതാ യത് മലങ്കര എപ്പിസ്കോപ്പൽ ഭരണ കർത്തൃനിരയുടെ കീഴിൽ, ഭരിക്ക പ്പെടുന്നതിനു ബാദ്ധ്യസ്ഥമാണോ?

1979-ലെ O.S. 4-ാം നമ്പർ കേസിൽ അന്യായത്തോടൊന്നിച്ചുള്ള പട്ടി കയിൽ, 897-912, 850 ഇനങ്ങളായി കാണിച്ചിരുന്ന പള്ളികൾ പൗരസ്ത്യ സുവിശേഷസമാജത്തിന്റെ കീഴിലുള്ള പള്ളികളാകയാൽ, അസോസി യേഷൻ പ്രസ്തുത കേസിൽ 18-ാം പ്രതിയായി സ്വയം കക്ഷിചേർന്നു. കാതോലിക്കായും, അദ്ദേഹത്തിന്റെ നിയുക്ത പിൻഗാമിയും ചേർന്നു ഫയൽ ചെയ്ത 1979-ലെ O.S. 2-ാം നമ്പർ കേസിൽ, അസോസിയേ ഷനെ രണ്ടാം പ്രതിയായി കക്ഷി ചേർത്തിരുന്നു. പ്രസ്തുത കേസിലെ അന്യായപ്പട്ടികയിലെ ഒന്നാം ഇനം, പൗരസ്ത്യസുവിശേഷ സമാജ ത്തിന്റെ വകയും, സമാജം നടത്തിവരുന്നതുമായ തിരുവഞ്ചൂർ പി. ഇ. എം. ഹൈസ്കൂളാണ്. സമാജത്തിലെ ചെറിയ ഒരു വിഭാഗം കാതോലി ക്കായുടെ വ്യവസ്ഥാപിത അധികാരത്തിനെതിരായി പ്രവർത്തിച്ചു വരു ന്നെന്ന്, അന്യായത്തിൽ ആരോപിച്ചിരിക്കുന്നു.

മലങ്കര അസോസിയേഷൻ തെരഞ്ഞെടുത്തിരുന്നില്ലെങ്കിലും, 1979-ലെ O.S. 2-ാം നമ്പർ കേസിലെ ഒന്നാം പ്രതിയെ (കടവിൽ പൗലൂസ് മാർ അത്താനാസ്യോസിനെ), പാത്രിയർക്കീസ് മെത്രാപ്പോലീത്തായായി വാഴിച്ചു. കാതോലിക്കായോടുള്ള വിധേയത്വം ഒന്നാംപ്രതി പ്രഖ്യാപിക്കു കയുണ്ടായില്ല. അതുകൊണ്ട്, മലങ്കരസഭയിൽ മെത്രാപ്പോലീത്തായെന്ന നിലയിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്താൻ ഒന്നാംപ്രതി അർഹനല്ലെന്ന് വാദികൾ തർക്കിച്ചു. മെത്രാപ്പോലീത്താ എന്ന നിലയിൽ മലങ്കരസഭ യിലോ സമാജംവക സ്ഥാപനങ്ങളിലോ, അന്യായപ്പട്ടികയിൽ പറയുന്ന പള്ളികളിലും സ്ഥാപനങ്ങളിലുമോ കർത്തവ്യനിർവ്വഹണം നടത്തുന്ന തിൽനിന്ന് ഒന്നാം പ്രതിയെ തടഞ്ഞുകൊണ്ടുള്ള ഒരു ശാശ്വത ഇൻജംങ് ക്ഷെൻ ഉത്തരവ് പുറപ്പെടുവിക്കണമെന്നതാണു വാദികൾ അന്യായ ത്തിൽ ആവശ്യപ്പെട്ടിരുന്ന നിവൃത്തി.

സിംഗിൾ ജഡ്ജി ഈ വിവാദത്തെപ്പറ്റി വിധിയുടെ 300-308 ഖണ്ഡികക ളിൽ പരാമർശിച്ചിരിക്കുന്നു. സുവിശേഷ സമാജത്തെ സമാജം എന്നു പരാമർശിച്ചുകൊണ്ട്, സൊസൈറ്റീസ് രജിസ്ട്രേഷൻ ആക്ട് പ്രകാരം രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുള്ള ഒരു സംഘമാണ് സമാജമെന്നും അതു സ്വത ന്ത്രമാണെന്നും, മലങ്കരസഭയുടെ ഘടകമായി സമാജത്തെ പരിഗണിച്ചു കൂടെന്നും ജഡ്ജി തീർച്ച ചെയ്തു. സമാജം അതിന്റെ അവകാശം മല ങ്കരസഭയ്ക്കോ, കാതോലിക്കായ്ക്കോ വിട്ടുകൊടുത്തിട്ടില്ലെന്നും, കാതോ ലിക്കായ്ക്ക് സമാജത്തിന്റെ മേൽ ഒരു അധികാരവുമില്ലെന്നും, ജഡ്ജി

Malankara Orthodox TV

അഭിപ്രായപ്പെട്ടു. അതുകൊണ്ട് വാദികൾക്ക് സമാജത്തിനോ, അതിന്റെ സ്ഥാപനങ്ങൾക്കോ എതിരായുള്ള നിവൃത്തി നിഷേധിക്കുകയുണ്ടായി.

പൗരസ്ത്യ സുവിശേഷ സമാജത്തെപ്പറ്റി ഞങ്ങൾ സമാജം എന്നു പരാമർശിക്കുന്നതാണ്. പള്ളികളും സ്കൂളുകളും അനാഥാലയങ്ങളും സ്വന്തമായുള്ള ഒരു മത-വിദ്യാഭ്യാസ-പരോപകാര സംഘമാണ് സമാജം. പെരുമ്പാവൂർ ആസ്ഥാനമായി, 1924-ലാണ് സമാജം രൂപവൽക്കരിച്ചത്. അസോസിയേഷൻ 1933-ൽ ഒരു ഭരണഘടന രൂപവൽക്കരിക്കുകയും 1941-ൽ പെരുമ്പാവൂർ സബ് രജിസ്ട്രാർ ഓഫീസിൽ അത് രജിസ്റ്റർ ചെയ്യുകയുമുണ്ടായി. കോഴിക്കോട്ട് സൊസൈറ്റീസ് രജിസ്ട്രേഷൻ ആക്ട് പ്രകാരവും സമാജം രജിസ്റ്റർ ചെയ്തു. B 118 അക്കം സമാജത്തിന്റെ കൂട്ടുയാദാസ്തും, B 125 അക്കം ഭരണഘടനയുടെ പകർപ്പും, രജിസ്ട്രേഷന്റെ സർട്ടിഫിക്കേറ്റുമാണ്. ഭരണഘടന 1966-ൽ ഭേദഗതി ചെയ്യപ്പെട്ടു (B 121 അക്കം 116, 117 പേജുകൾ). അത് 1972-ൽ വീണ്ടും ഭേദഗതി ചെയ്യപ്പെടുകയുണ്ടായി (B 122 അക്കം 60, 61 പേജുകൾ). ഭേദഗതികളും യഥാവിധി രജിസ്റ്റർ ചെയ്യപ്പെട്ടു. സമാജം മലങ്കരസഭയുടെ ഒരു ഘടകശാഖയാണെന്നു വാദികൾ അഭിപ്രായപ്പെടുന്നു. എന്നാൽ സമാജം ഇതിനെ നിഷേധിക്കുന്നു. സിംഗിൾ ജഡ്ജി വാദികളുടെ അവകാശവാദം നിരാകരിച്ചു.

### ചട്ടങ്ങൾ, നിയമങ്ങൾ

സമാജത്തിന്റെ ആദ്യത്തെ ചട്ടങ്ങളും നിയമങ്ങളും ഏഴാം വകുപ്പിൽ, സമാജത്തിന്റെ പരമോന്നത രക്ഷാധികാരി പാത്രിയർക്കീസ് ആയിരിക്കുന്നതാണെന്ന് പറയുന്നു. മെത്രാപ്പോലീത്താമാരായി പരമോന്നത രക്ഷാധികാരി അംഗീകരിച്ചിട്ടുള്ളവരിൽ നിന്ന് കമ്മിറ്റി തെരഞ്ഞെടുക്കുന്ന മെത്രാപ്പോലീത്താമാർ, സമാജത്തിന്റെ രക്ഷാധികാരികളോ ഉപരക്ഷാധികാരികളോ ആയിരിക്കുന്നതാണെന്ന് എട്ടാം വകുപ്പു പ്രസ്താവിക്കുന്നു. സമാജത്തിന്റെ വാർഷിക ജനറൽ ബോഡി യോഗത്തിൽ തെരഞ്ഞെടുക്കുന്ന പ്രസിഡന്റും വൈസ് പ്രസിഡന്റും ജനറൽ സെക്രട്ടറിയും, ട്രഷറാറും ഒരു സഞ്ചാരസെക്രട്ടറിയും അടക്കം ഒമ്പതുപേരിൽ കുറയാതെ അംഗങ്ങളുള്ള ഒരു മാനേജിംഗ് കമ്മിറ്റിയിൽ, സമാജത്തിന്റെ ഭരണം നിക്ഷിപ്തമായിരിക്കുമെന്ന് ഒമ്പതാം വകുപ്പിൽ പറയുന്നു.

പരമോന്നത രക്ഷാധികാരിക്കും, രക്ഷാധികാരികൾക്കും, ഉപരക്ഷാധികാരികൾക്കും മാനേജിംഗ് കമ്മിറ്റി യോഗങ്ങളിൽ സംബന്ധിക്കാനും, യോഗനടപടികളിൽ പങ്കെടുക്കാനും അവകാശമുണ്ടെന്നും, അവർ സന്നിഹിതരായിരിക്കുമ്പോൾ അവരുടെ സ്ഥാനക്രമമനുസരിച്ച് അവരോട് യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിക്കാൻ ആവശ്യപ്പെടാവുന്നതാണെന്നും, പത്താം വകുപ്പിൽ പ്രസ്താവിച്ചിരിക്കുന്നു. ജനറൽ ബോഡിയുടെ തീരു

Malankara Orthodox TV

മാനത്തിനു വിധേയമായി, എല്ലാ അധികാരങ്ങളും മാനേജിംഗ് കമ്മിറ്റി യിൽ നിക്ഷിപ്തമാണെന്നു ചട്ടങ്ങൾ വ്യക്തമാക്കുന്നുണ്ട്. സമാജത്തിന്റെ കീഴിൽ പ്രവർത്തിക്കാൻ ആഗ്രഹിക്കുന്ന വൈദികർ, രക്ഷാധികാരിക ളാൽ വാഴിക്കപ്പെട്ടവരോ, അവരുടെ അനുമതി ലഭിച്ചവരോ ആയിരിക്ക ണമെന്ന് 35-ാം വകുപ്പിൽ പറയുന്നു. സമാജം നിർമ്മിച്ചതോ, സമാജ ത്തിനുവേണ്ടി നിർമ്മിക്കപ്പെട്ടതോ ആയ പള്ളികൾ, ഏഴും എട്ടും വകു പ്പുകളിൽ പറയുന്ന അധികാരികൾ കൂദാശ ചെയ്യേണ്ടതാണെന്നും, അല്ലെ ങ്കിൽ അവരുടെ അനുമതിയോടെ കൂദാശ ചെയ്യേണ്ടതാണെന്നും 36-ാം വകുപ്പ് പ്രസ്താവിക്കുന്നു.

A 84 അക്കം സമാജത്തിന്റെ കൂട്ടുയാദാസ്തും, 1970-ൽ ഭേദഗതി ചെയ്യ പ്പെട്ട നിലയിലുള്ള ചട്ടങ്ങളും നിയമങ്ങളുമാണ്. പാത്രിയർക്കീസ് പര മോന്നത രക്ഷാധികാരിയായിരിക്കുന്നതാണെന്നും, പൗരസ്ത്യ കാതോ ലിക്കാ സിംഹാസനത്തിന്മേൽ വാഴുന്ന മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ തന്റെ അധികാര പരിധിക്കുള്ളിൽ നിന്നു പ്രവർത്തിക്കാനുള്ള അധികാരത്തോടു കൂടിയ രക്ഷാധികാരിയാ യിരിക്കുമെന്നും, ഭേദഗതി ചെയ്യപ്പെട്ട ഏഴാം വകുപ്പ് പറയുന്നു. ഒമ്പതാം വകുപ്പു ഭേദഗതി ചെയ്തിരിക്കുന്നത്, അതിൽ ഒരു (b) ഉപവകുപ്പു കൂടി ചേർത്തുകൊണ്ടാണ്. പ്രസ്തുത ഉപവകുപ്പിൽ ഇപ്രകാരം പറയുന്നു: സമാജത്തിന്റെ എപ്പിസ്കോപ്പൽ ഭരണം കാതോലിക്കായിലോ, കാതോ ലിക്കാ നിയമിക്കുന്ന എപ്പിസ്കോപ്പായിലോ, മെത്രാപ്പോലീത്തായിലോ നിക്ഷിപ്തമായിരിക്കും. സമാജം മാനേജിംഗ് കമ്മറ്റിയിൽ എക്സ് ഒഫീ ഷ്യോഅംഗമായിരിക്കുന്ന അദ്ദേഹം യോഗങ്ങളിൽ ആദ്ധ്യക്ഷ്യം വഹി ക്കുന്നതാണ്. മറ്റു വ്യവസ്ഥകൾ മാറ്റംകൂടാതെ തുടരുന്നു.

സമാജത്തിന്റെ കീഴിലുള്ള പള്ളികൾ, കാതോലിക്കായുടെ എപ്പിസ് കോപ്പൽ നിയന്ത്രണത്തിനു വിധേയമായി മലങ്കരസഭയുടെ ഭാഗമായിട്ടു ണ്ടെന്ന് കാതോലിക്കാ തർക്കിക്കുന്നത്, 1966-ലെ ഭേദഗതികളെ അടി സ്ഥാനമാക്കിയാണ്. മലങ്കര അസോസിയേഷന്റെ ഭരണഘടന ഈ പള്ളി കളെയും ബന്ധിക്കുന്നതാണെന്നും, അതുകൊണ്ട് ഇവ മലങ്കരസഭയു ടെയും, സഭാ ഭരണഘടനയിൽ വിഭാവനം ചെയ്തിട്ടുള്ള സമിതികളു ടെയും കീഴിൽ വരുമെന്നും, കാതോലിക്കാ തർക്കിക്കുന്നു. പാത്രിയർ ക്കീസ് കാതോലിക്കായെ വാഴിച്ചതിൽ സന്തുഷ്ടി രേഖപ്പെടുത്തുന്ന പ്രമേയം, 22-7-1964-ൽ ചേർന്ന മാനേജിംഗ് കമ്മിറ്റി യോഗം അംഗീകരി ച്ചതായി കാണുന്നു. സമാജത്തിന്റെ രക്ഷാധികാരിസ്ഥാനം സ്വീകരിക്കു ന്നതിനും അതിന്റെ മെത്രാപ്പോലീത്തായായിരിക്കുന്നതിനും, മറ്റൊരു പ്രമേയത്തിലൂടെ മാനേജിംഗ് കമ്മിറ്റി കാതോലിക്കായോട് അഭ്യർത്ഥിച്ചു. കാതോലിക്കാ അത് അംഗീകരിക്കുകയും ചെയ്തു. സമാജത്തിന്റെ ഭര

Malankara Orthodox TV

ണഘടന അംഗീകരിച്ചുകൊണ്ടും, അതിന്റെ പ്രവർത്തനങ്ങൾ മുമ്പത്തെ പ്പോലെ തുടരുമെന്നു പ്രത്യാശിച്ചുകൊണ്ടും പാത്രിയർക്കീസ് അയച്ച മറുപടി കല്പനയാണ് A 86 അക്കം. സമാജംവക സ്കൂളുകൾ, ഒരു കാലത്തും മലങ്കരസഭയുടെ ഭരണത്തിലായിരുന്നില്ലെന്നു കാണിക്കുന്ന, വാദിഭാഗം എട്ടാം സാക്ഷിയുടെ മൊഴിയിലേക്ക് ഞങ്ങളുടെ ശ്രദ്ധ ക്ഷണി ച്ചിരിക്കുന്നു.

## വീണ്ടും ഭേദഗതി വരുത്തി

സമാജത്തിന്റെ ഭരണഘടന 1972-ൽ വീണ്ടും ഭേദഗതി ചെയ്തു. അതി ന്റെ പരമോന്നത രക്ഷാധികാരി പാത്രിയർക്കീസ് ആയിരിക്കുന്നതാണെന്ന് ഭേദഗതി ചെയ്യപ്പെട്ട 7 (a) വകുപ്പിലും, പാത്രിയർക്കീസ് സ്വീകരിച്ച മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായെ രക്ഷാധികാരിയായി തെരഞ്ഞെടുക്കേണ്ടതാണെന്നു 7 (b) വകുപ്പിലും പറയുന്നു. വൈസ് പ്രസിഡന്റുമാർ പരമോന്നത രക്ഷാധികാരിയാലോ, രക്ഷാധികാരിയാലോ വാഴിക്കപ്പെടുന്ന മെത്രാപ്പോലീത്താമാരിൽ നിന്ന് സമാജത്താൽ തെരഞ്ഞെടുക്കപ്പെട്ടവരായിരിക്കണം. സമാജത്തിന്റെ എപ്പി സ്കോപ്പൽ ഭരണം, സമാജം പ്രസിഡന്റ് മെത്രാപ്പോലീത്താ ആയിരി ക്കുന്നപക്ഷം അദ്ദേഹത്തിലും, മെത്രാപ്പോലീത്താ അല്ലാത്തപക്ഷം സമാജം തെരഞ്ഞെടുക്കുന്ന വൈസ്പ്രസിഡന്റുമാരിൽ ഒരാളിലും നിക്ഷി പ്തമായിരിക്കുമെന്ന്, ഭേദഗതി ചെയ്യപ്പെട്ട 9 (b) വകുപ്പിൽ പറഞ്ഞിരി ക്കുന്നു.

സമാജത്തെയും, സമാജംവക പള്ളികളെയും, മലങ്കര അസോസി യേഷൻ യോഗങ്ങളിലേക്കു ക്ഷണിച്ചിരുന്നില്ലെന്നും, മലങ്കര അസോസി യേഷൻ മാനേജിംഗ് കമ്മിറ്റിയിൽ സമാജത്തിന്റെ പ്രതിനിധികളാരുമി ല്ലെന്നും, വാദിഭാഗം എട്ടാം സാക്ഷിയുടെ മൊഴിയിൽ കാണുന്നു. ദീർഘ കാലം പാത്രിയർക്കീസിന്റെ പ്രതിനിധിയായി പ്രവർത്തിച്ച വിദേശിയായ ഏലിയാസ് മാർ യൂലിയോസ് ആയിരുന്നു, സമാജത്തിന്റെ മെത്രാപ്പോ ലീത്താ. ഈ പള്ളികൾ മലങ്കരസഭയുടെ ഭാഗമായി പരിഗണിക്കപ്പെട്ടി രുന്നെങ്കിൽ, മലങ്കരക്കാരനല്ലാത്ത മാർ യൂലിയോസ് അതിന്റെ മെത്രാ പ്പോലീത്തായായിത്തീരുമായിരുന്നില്ല. സമാജംവക പള്ളികൾ മലങ്കരസഭ യുടെ ഘടകങ്ങളല്ലെന്ന സിംഗിൾ ജഡ്ജിയുടെ അഭിപ്രായത്തോട്, ഈ സാഹചര്യത്തിൽ ഞങ്ങൾ യോജിക്കുന്നു.

സമാജത്തിന്റെ ലക്ഷ്യം പള്ളികളും, സ്കൂളുകളും, അനാഥാലയ ങ്ങളും സ്ഥാപിക്കുകയും അവ നിലനിറുത്തിക്കൊണ്ടു പോകുകയുമാണ്. സമാജത്തിന്റെ ആദ്യത്തെ ചട്ടങ്ങളിലും നിയമങ്ങളിലും, പരമോന്നത രക്ഷാധികാരിയെയും, അദ്ദേഹം ഉപരക്ഷാധികാരികളായി അംഗീകരിച്ച

Malankara Orthodox TV

മെത്രാപ്പോലീത്താമാരിലെ തെരഞ്ഞെടുക്കപ്പെട്ട മെത്രാപ്പോലീത്താമാരെയുംപറ്റി മാത്രമേ പരാമർശിച്ചിട്ടുള്ളൂ.

സമാജത്തിന്റെ കീഴിലുള്ള പള്ളികളിലെ എപ്പിസ്കോപ്പൽ ഭരണത്തെപ്പറ്റി, അതിൽ യാതൊന്നും പറഞ്ഞിട്ടില്ല.

**അടുത്തു, പിന്നെ ബന്ധം വിട്ടു**

സുപ്രീംകോടതി വിധിയെ തുടർന്നുള്ള സംഭവവികാസങ്ങളുടെ വെളിച്ചത്തിൽ, സമാജം കാതോലിക്കായോട് അടുത്തു. പാത്രിയർക്കീസ് സ്വീകരിച്ച കാതോലിക്കായെ, സമാജത്തിന്റെ രക്ഷാധികാരിയായി പ്രഖ്യാപിക്കുന്നതിനും, സമാജത്തിന്റെ എപ്പിസ്കോപ്പൽ ഭരണം കാതോലിക്കായിലോ, അദ്ദേഹം നിയമിക്കുന്ന എപ്പിസ്കോപ്പായിലോ, മെത്രാപ്പോലീത്തായിലോ തെരഞ്ഞെടുക്കപ്പെട്ട മെത്രാപ്പോലീത്തായിലോ നിക്ഷിപ്തമായിരിക്കുമെന്ന് പ്രഖ്യാപിക്കുന്നതിനും വേണ്ടി, ചട്ടങ്ങൾ ഭേദഗതി ചെയ്തു. സമാജത്തിന്റെ കീഴിലുള്ള പള്ളികളെ മലങ്കരസഭയുടെ ഘടകപ്പള്ളികളാക്കാൻ, 1966-ലെ ഭേദഗതി കൊണ്ടുപോലും ഉദ്ദേശിക്കപ്പെട്ടിരുന്നില്ലെന്ന കാര്യം പ്രാധാന്യം അർഹിക്കുന്നു. കാതോലിക്കായുമായുള്ള ബന്ധം ആ വിധം പ്രയോഗത്തിൽ വരുത്തിയെങ്കിലും, എപ്പിസ്കോപ്പൽ ഭരണം, അസോസിയേഷൻ പ്രസിഡന്റായിരിക്കുന്ന മെത്രാപ്പോലീത്തായിലോ തെരഞ്ഞെടുക്കപ്പെടുന്ന മെത്രാപ്പോലീത്തായിലോ നിക്ഷിപ്തമായിരിക്കുമെന്നു പ്രഖ്യാപിക്കുന്ന 1972-ലെ ഭേദഗതി കൊണ്ട്, ആ ബന്ധം വിച്ഛേദിക്കുകയും ചെയ്തു.

ഈ പള്ളികൾ, സൊസൈറ്റീസ് രജിസ്ട്രേഷൻ ആക്ട് പ്രകാരം രജിസ്റ്റർ ചെയ്തിട്ടുള്ള ഒരു സംഘമായ സമാജത്തിന്റെ കീഴിലുള്ളതാണ്. സംഘം, കോർപറേഷൻ എന്ന പദത്തിന്റെ നിഷ്കൃഷ്ടമായ അർത്ഥത്തിൽ കോർപറേഷൻ ആകുകയില്ലെങ്കിലും, അത് നിയമപരമായ ഒരു അസ്തിത്വമാണ്. സംഘത്തിന്റെ ഭരണം മാനേജിംഗ് കമ്മിറ്റിയിൽ നിക്ഷിപ്തമാക്കിക്കൊണ്ടുള്ള സ്വന്തമായ നിയമങ്ങളും, ചട്ടങ്ങളും, ഉണ്ടാക്കുന്നതിനു സംഘം ബാദ്ധ്യസ്ഥമാണ്. സമാജം വക പള്ളികൾ മലങ്കരസഭയുടെ ഘടകങ്ങളല്ലാത്തിടത്തോളം കാലം, അവയുടെമേൽ കാതോലിക്കായ്ക്കോ, മലങ്കര അസോസിയേഷനോ മാനേജിംഗ് കമ്മിറ്റിക്കോ നിയമാനുസൃതമായി എന്തെങ്കിലും അധികാരം അവകാശപ്പെടാവുന്നതല്ല.

കാതോലിക്കായും 1964 A 86 അക്കം കല്പനയിലൂടെ, സമാജത്തിന്റെ ചട്ടങ്ങളും നിയമങ്ങളും അംഗീകരിക്കുകയും സമാജത്തിന്റെ പ്രവർത്തനങ്ങൾ മുമ്പത്തെപ്പോലെ തുടരണമെന്നു നിർദ്ദേശിക്കുകയും ചെയ്തെന്നും, അദ്ദേഹം മലങ്കരസഭാ ഭരണഘടനയെക്കുറിച്ച് പരാമർശിച്ചതേയി

Malankara Orthodox TV

ല്ലെന്നുമുള്ള കാര്യം, ഓർമ്മിക്കേണ്ടതുണ്ട്. പാത്രിയർക്കീസ് A 19 അക്കം കല്പനയിലൂടെ സ്വീകരിച്ച കാതോലിക്കായെ, കുറെക്കാലം സമാജത്തിന്റെ രക്ഷാധികാരിയാക്കിയിരുന്നുവെന്നത് ശരിയാണെന്നതിൽ സംശയമില്ല. എന്നാൽ, അത് സമാജത്തിന്റെ സ്വമേധയായുള്ള ഒരു നടപടിയായിരുന്നു. അല്ലാതെ, സമാജമോ, പള്ളികളോ, മലങ്കരസഭയുടെ ഭാഗമായിത്തീർന്നതിന്റെ അനന്തരഫലമായിരുന്നില്ല അത്. സമാജംവക പള്ളികളിന്മേൽ രക്ഷാധികാരിയെന്ന നിലയിൽ ഏതെങ്കിലും അധികാരം വിനിയോഗിക്കാൻ കാതോലിക്കായ്ക്ക് എന്തെങ്കിലും അവകാശമുണ്ടെന്ന്, രണ്ടു കേസുകളിലെയും പ്ലീഡിംഗിൽ പറഞ്ഞിട്ടില്ല. ഇക്കാര്യത്തിനു വേണ്ടി ഇഷ്യൂ ആവിഷ്ക്കരിച്ചിട്ടുമില്ല.

മതപരമായ ഒരു സംഘം ഏതെങ്കിലും സഭയിൽ നിന്ന് സ്വതന്ത്രമായിരിക്കാമെന്നും, സഭയുമായുള്ള സംഘത്തിന്റെ ബന്ധം അതു തിരഞ്ഞെടുക്കുന്നതാണെന്നുമുള്ളത് പരക്കെ അറിയാവുന്ന കാര്യമാണ്. സമാജത്തെ അംഗീകരിക്കുന്നതായുള്ള മലങ്കരസഭയുടെ ഏതെങ്കിലും തീരുമാനത്തിലേക്ക് ഞങ്ങളുടെ ശ്രദ്ധ ക്ഷണിച്ചിട്ടുമില്ല. പള്ളികൾ സമാജത്തിന്റെ വകയാണെന്നു പ്രസ്താവിക്കപ്പെട്ടിരിക്കുന്ന A 149 അക്കം 26-ാം പേജിലേക്ക് ഞങ്ങളുടെ ശ്രദ്ധ ക്ഷണിച്ചിട്ടുണ്ട്. കാതോലിക്കായും വൈദികനും പുത്തൂർ മുൻസിഫ് കോടതിയിൽ 1974-ലെ O.S. 78-ാം നമ്പരായിട്ട് സമാജം വകയും 1979-ലെ O.S. 4-ാം നമ്പർ കേസിലെ അന്യായപ്പട്ടികയിൽ 906, 907, 909, 910 ഇനങ്ങളിലായി ചേർത്തിരിക്കുന്നതുമായ പള്ളികൾ സംബന്ധിച്ച്, കേസ് കൊടുത്തതായാണ് കാണുന്നത്. സമാജം രണ്ടു വൈദികരെ നിയമിച്ചതിന്റെ സാധുതയെയാണ്, കേസിൽ ചോദ്യം ചെയ്തിരിക്കുന്നത്. കേസ് 16-3-1976-ൽ കോടതി തള്ളി.

സമാജത്തിന്റെ കീഴിലുള്ള പള്ളികൾ, ബന്ധപ്പെട്ട ഭദ്രാസനങ്ങളുടെ കീഴിൽ വരണമെന്നു നിർദ്ദേശിച്ചും, അതിനുള്ള മാർഗങ്ങൾ നിർദേശിക്കാൻ ഒരു കമ്മിറ്റിയെ നിയമിച്ചുംകൊണ്ടുള്ള പ്രമേയം, 1-3-1967 ൽ ചേർന്ന സുന്നഹദോസ് അംഗീകരിച്ചതായി, A 162 അക്കം 68-ാം പേജിൽ പറയുന്നു. നേരത്തെ കൈക്കൊണ്ട തീരുമാനം നടപ്പാക്കാൻ, സുന്നഹദോസ് 18-3-1968 ൽ ഒരു പ്രമേയത്തിലൂടെ സമാജത്തോടും, അതിന്റെ മാനേജിംഗ് കമ്മിറ്റിയോടും ആവശ്യപ്പെട്ടു. സമാജം അതിനെ എതിർത്തതായി വാദിഭാഗം എട്ടാംസാക്ഷി സമ്മതിക്കുന്നുണ്ട്. അതതു ഭദ്രാസനങ്ങളിലെ സമാജം വക പള്ളികളെ, ആ ഭദ്രാസനങ്ങളുമായി സംയോജിപ്പിക്കുന്നതിനുള്ള നിശ്ചയം നടപ്പിലാക്കുന്നതിനു തീരുമാനിച്ചും, ഈ പള്ളികളുടെ മെത്രാപ്പോലീത്തായായി പൗലൂസ് മാർ പീലക്സിനോസിനെ നിയമിച്ചും, പുതിയ പള്ളികൾ സ്ഥാപിക്കരുതെന്ന് സമാജത്തോടു നിർദേശിച്ചുംകൊണ്ടുള്ള പ്രമേയം, സുന്നഹദോസ് 27-8-1969 ൽ അംഗീകരിച്ചു.

Malankara Orthodox TV

പിന്നീട് എല്ലാ ഭദ്രാസനങ്ങളുമായുള്ള സംയോജനം സംബന്ധിച്ച് അല്പം മാറ്റം വരുത്തി. ഇതിനുശേഷമാണ് സമാജത്തിന്റെ ചട്ടങ്ങൾ 1972-ൽ ഭേദ ഗതി ചെയ്തത്.

മലങ്കരസഭയുടെ ഘടകങ്ങളല്ല ഈ പള്ളികളെന്നും, ആ നിലയ്ക്ക് ഇവ മലങ്കരസഭാ ഭരണഘടനപ്രകാരമല്ല ഭരിക്കപ്പെടുന്നതെന്നുമുള്ള സിംഗിൾ ജഡ്ജിയുടെ അഭിപ്രായത്തോട് ഞങ്ങൾ യോജിക്കുന്നു. കാതോലിക്കായ്ക്ക് ഈ പള്ളികളിന്മേൽ അവകാശങ്ങൾ എന്തെങ്കിലു മുണ്ടെങ്കിൽ അതു സമാജത്തിന്റെ ഭരണഘടനയ്ക്കും, ചട്ടങ്ങൾക്കും, നിയമങ്ങൾക്കും അനുസൃതമായി മാത്രമേ ആകാനാവൂ. ഈ പള്ളികൾ മലങ്കരസഭയുടെ ഭാഗമല്ലാത്തതിനാൽ, കാതോലിക്കായ്ക്കോ, കീഴിലുള്ള മെത്രാപ്പോലീത്താമാർക്കോ ഇവയുടെമേൽ എന്തെങ്കിലും അധികാരം ഉണ്ടായിരിക്കുന്നതല്ല. 1979-ലെ O.S. 6-ാം നമ്പർ കേസിൽ നിവൃത്തി നിഷേധിച്ചതും, 1979-ലെ O. S. 4-ാം നമ്പർ കേസിൽ 18-ാം പ്രതിക്കെതി രായി നിവൃത്തി നിഷേധിച്ചതും ശരിയായ നടപടിയാണ്. ഈ പോയിന്റി ന്മേൽ ഞങ്ങൾ വാദികൾക്കെതിരായി തീർപ്പു കല്പിക്കുന്നു.

## പോയിന്റ് 26 - മംഗലാപുരം പള്ളി

(26) മംഗലാപുരം സെന്റ് ആന്റണീസ് പള്ളി മലങ്കരസഭയുടെ ഭാഗ മാണോ? ഈ പള്ളിയുടെ കാര്യത്തിൽ വാദികൾക്ക് എന്തെങ്കിലും നിവൃത്തി അവകാശപ്പെട്ടതായുണ്ടെങ്കിൽ അതെന്താണ്?

1979-ലെ O. S. 4-ാം നമ്പർ കേസിലെ അന്യായത്തോടൊന്നിച്ചുള്ള ലിസ്റ്റിലെ 1040-ാമത്തെ ഇനം, ഹൊണോവറിലെ സെന്റ് ആന്റണീസ് എഡ്യൂക്കേഷനൽ സൊസൈറ്റിയുടെ വക, മംഗലാപുരം സെന്റ് ആന്റ ണീസ് പള്ളിയാണ്. സൊസൈറ്റിയെയോ, പള്ളിയെയോ പള്ളി ട്രസ്റ്റിക ളെയോ കേസിൽ കക്ഷി ചേർത്തിരുന്നില്ല. പ്രാതിനിധ്യനില വച്ചല്ലെങ്കിലും സൊസൈറ്റിയുടെ വികാരി ജനറലിനെ കേസിൽ 17-ാം പ്രതിയായി കക്ഷി ചേർത്തിട്ടുണ്ട്. സൊസൈറ്റീസ് രജിസ്ട്രേഷൻ ആക്ട് പ്രകാരവും, ബോംബെ പബ്ലിക്ക് ട്രസ്റ്റ് ആക്ട് പ്രകാരവും രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുള്ള ഒരു മത-ധർമ്മ സംഘമാണ് സെന്റ് ആന്റണീസ് എഡ്യൂക്കേഷണൽ സൊസൈറ്റി. പാത്രിയർക്കീസിന്റെ മേൽനോട്ടത്തിലും, നിയന്ത്രണ ത്തിലും ആയിരിക്കാൻ ഉദ്ദേശിക്കപ്പെടുന്ന സൊസൈറ്റിയുടെ കൂട്ടുയാ ദാസ്ത് ആണ് B 261 അക്കം. സെന്റ് ആന്റണീസ് പള്ളി മംഗലാപുരം പട്ടണത്തിൽ വസിക്കുന്ന ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനിക ളുടെ ആവശ്യത്തിനുവേണ്ടി, സൊസൈറ്റിയാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള താണ്.

ഓർത്തഡോക്സ് സുറിയാനിസഭയിലെ ഇരുവിഭാഗങ്ങളും ഉൾപ്പെടുന്ന

Malankara Orthodox TV

ഒരു സംഘം കേസുകളിലെ, സിറ്റി സിവിൽ ജഡ്ജിയുടെ വിധിന്യായമാണ് B 262 അക്കം. ഈ പള്ളിയുടെമേൽ കാതോലിക്കായ്ക്ക് യാതൊരു അധികാരവുമില്ലെന്ന് ജഡ്ജി തീരുമാനിച്ചിട്ടുണ്ട്. കാതോലിക്കായെക്കുറിച്ച് B 261 അക്കത്തിലും പരാമർശിച്ചിട്ടില്ല. ഈ പള്ളിയോ, സൊസൈറ്റിയോ, എപ്പോഴെങ്കിലും മലങ്കരസഭയുടെ അധികാരത്തിൻകീഴിൽ പെട്ടിരുന്നുവെന്നു കാണിക്കുന്ന യാതൊരു തെളിവും ഹാജരാക്കിയിട്ടുമില്ല. മലങ്കരസഭാഭരണഘടന ഈ പള്ളിയെ ബന്ധിക്കുന്നതാണെന്ന് പറയാനാവുന്നതല്ല. 1979-ലെ O.S. 4-ാം നമ്പർ കേസിലെ വാദികൾക്ക് തീർച്ചയായും പള്ളിയേയോ, 17-ാം പ്രതിയെയോ സംബന്ധിച്ചിടത്തോളം യാതൊരു നിവൃത്തിയും ലഭിക്കുന്നതല്ല. തദനുസരണം പോയിന്റ് തീരുമാനിച്ചുകൊള്ളുന്നു.

### പോയിന്റ് 27

(27) ദമാസ്കസിൽ 16-6-1975 ലും തുടർന്നുള്ള ദിവസങ്ങളിലും ചേർന്ന ആകമാന എപ്പിസ്കോപ്പൽ സുന്നഹദോസ് കൈക്കൊണ്ട തീരുമാനവും, അവിടെനിന്ന് തുടർന്നുണ്ടായ പ്രഖ്യാപനങ്ങളും മൂലം അപ്പീൽവാദികൾ വിശ്വാസവിപരീതികളായി തീർന്നിട്ടുണ്ടോ?

വിധിന്യായത്തിന്റെ 290 മുതൽ 294 വരെയുള്ള ഖണ്ഡികകളിൽ ഇക്കാര്യങ്ങൾ പരിഗണിച്ച സിംഗിൾ ജഡ്ജി കാതോലിക്കേറ്റിന്റെ സ്ഥാപനവും തുടർന്നുള്ള നടപടികളും മൂലം കാതോലിക്കാ കക്ഷി വിശ്വാസവിപരീതികളായി തീർന്നെന്നോ, സഭയ്ക്ക് ഇതരരായെന്നോ പറയാനാവില്ലെന്ന് വിധിച്ചു. സ്വയംശീർഷകത്വമുള്ള സഭ സ്ഥാപിക്കാൻ ശ്രമിച്ചത്, അന്ത്യോഖ്യൻ സിംഹാസനവുമായുള്ള ബന്ധങ്ങൾ സംബന്ധിച്ച സഭാപാരമ്പര്യങ്ങൾക്ക് വിരുദ്ധമാണെങ്കിലും, അത് വിശ്വാസവിപരീതത്തിനോ, സഭയ്ക്ക് പുറത്തുപോകുന്നതിനോ, തുല്യമാകുകയില്ലെന്നും ജഡ്ജി വിധിച്ചു. ആകമാന എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ 1975 ജൂണിലെ തീരുമാനങ്ങളെയും പാത്രിയർക്കീസിന്റെ തുടർന്നുള്ള കത്തിനെയും സംബന്ധിച്ചിടത്തോളം, കാതോലിക്കാകക്ഷി സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചുവെന്ന തന്റെ നിഗമനത്തിന്റെ അടിസ്ഥാനത്തിൽ സിംഗിൾ ജഡ്ജി സുന്നഹദോസിന്റെ നടപടികളും, ഉത്തരവുകളും, അസാധുവാണെന്നു വിധിച്ചു. ഈ തീർപ്പിനെ പാത്രിയർക്കീസ് കക്ഷി ചോദ്യം ചെയ്യുന്നു. കാതോലിക്കായ്ക്കും, മെത്രാപ്പോലീത്താമാർക്കും എതിരെ നടപടി സ്വീകരിച്ചതിന് അടിസ്ഥാനമായ കാരണങ്ങൾ, സമുദായക്കേസിൽ ഉന്നയിക്കപ്പെട്ടിരുന്നതും, സുപ്രീംകോടതി അത് തള്ളിക്കളഞ്ഞതുമാണെന്നും, കാതോലിക്കാകക്ഷി വാദിക്കുന്നു. അന്ത്യോഖ്യാ പാത്രിയർക്കേറ്റിലെ എപ്പിസ്കോപ്പൽ സുന്നഹദോസിനു തങ്ങളുടെമേൽ അധികാരമി

Malankara Orthodox TV

ല്ലെന്നും, ഏതു നിലയ്ക്കും അന്ത്യോഖ്യൻ സുന്നഹദോസിനല്ല, ലോകത്തിലെ എല്ലാ ഓർത്തഡോക്സ് സഭകളും ഉൾപ്പെടുന്ന എപ്പിസ്കോപ്പൽ സുന്നഹദോസിനാണ്, എപ്രകാരവും തങ്ങൾക്കെതിരെ നടപടിയെടുക്കാൻ കഴിയുകയെന്നും കാതോലിക്കാ കക്ഷി വാദിച്ചു. സുന്നഹദോസ് തീരുമാനത്തെ, അതിന്റെ അർഹതയുടെ അടിസ്ഥാനത്തിലും അവർ എതിർത്തു.

പാത്രിയർക്കീസ് കക്ഷി ഈ വാദങ്ങളെ ചോദ്യം ചെയ്തിരിക്കുന്നു. കാതോലിക്കാ കക്ഷി സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചുവെന്ന സിംഗിൾ ജഡ്ജിയുടെ തീർപ്പ് പരാജയപ്പെട്ടാൽ, കാതോലിക്കാകക്ഷി മലങ്കരസഭയുടെ ഭാഗമാകുമെന്നും, പാത്രിയർക്കീസിനും പാത്രിയർക്കേറ്റിലെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിനും കാതോലിക്കായ്ക്കും മെത്രാപ്പോലീത്താമാർക്കുമെതിരെ വൈദികപരമായ ശിക്ഷണ നടപടി സ്വീകരിക്കാൻ അധികാരമുണ്ടെന്നും പാത്രിയർക്കീസ് കക്ഷി തർക്കിച്ചു.

ഈ തർക്കം 1979-ലെ O. S. നാലും, അഞ്ചും, ഏഴും നമ്പർ കേസുകളിലും, പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി ഫയൽ ചെയ്ത എതിർ ആക്ഷേപങ്ങളിലും ഉന്നയിച്ചിരുന്നു.

**കുറ്റാരോപണങ്ങൾ**

കാതോലിക്കായ്ക്ക് എതിരായി, പാത്രിയർക്കീസ് ഉന്നയിച്ച കുറ്റാരോപണങ്ങളുടെ പകർപ്പാണ്, 30-1-1974 ലെ A 80 അക്കം. പ്രസ്തുത കുറ്റാരോപണങ്ങൾ ഇപ്രകാരം സംഗ്രഹിക്കാവുന്നതാണ്.

(1) വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേലാണ് താൻ ആരൂഢനായിരിക്കുന്നതെന്ന കാതോലിക്കായുടെ പ്രഖ്യാപനം, ഓർത്തഡോക്സ് സുറിയാനിസഭയിലെ ഏക സിംഹാസനം പാത്രിയർക്കീസ് ആരൂഢനായിരിക്കുന്ന വിശുദ്ധ പത്രോസ് ശ്ലീഹായുടെ സിംഹാസനമാണെന്ന അടിസ്ഥാന സത്യത്തിന് എതിരാകയാൽ, കാനോൻ വിരുദ്ധമാണ്.

(2) സഭയുടെ പരമാദ്ധ്യക്ഷനായ പാത്രിയർക്കീസിന്റേതിനു തുല്യമായ പദവി തനിക്കുണ്ടെന്ന കാതോലിക്കായുടെ അവകാശവാദം കാനോനു നിരക്കുന്നതല്ല.

(3) മലങ്കരസഭയെ പൗരസ്ത്യ കാതോലിക്കാ പരമാദ്ധ്യക്ഷനായ ഒരു സ്വതന്ത്രസഭയായി പ്രഖ്യാപിച്ചുകൊണ്ടുള്ള കാതോലിക്കായുടെ നടപടി, പാത്രിയർക്കീസിന്റെ പരമാധികാരത്തെ നിഷേധിക്കുന്നതാണ്.

Malankara Orthodox TV

(4) പാത്രിയർക്കീസുമായുള്ള മലങ്കരസഭയുടെ ബന്ധത്തെ 'വിധേയത്വത്തിന്റേത്', എന്നതിനു പകരം 'സൗഹൃദത്തിന്റേത്' എന്നു വിശേഷിപ്പിച്ചുകൊണ്ടുള്ള കാതോലിക്കായുടെ നടപടി തെറ്റാണ്.

(5) പാത്രിയർക്കീസിന്റെ ഇൻഡ്യയിലെ പ്രതിനിധിയെ സ്വീകരിക്കാൻ കാതോലിക്കാ വിസമ്മതിച്ചു. പാത്രിയർക്കീസിനു വിധേയത്വം പ്രഖ്യാപിച്ചുകൊണ്ടുള്ള പ്രതിജ്ഞ ഒഴിവാക്കുക ലക്ഷ്യമാക്കിക്കൊണ്ട്, വിശ്വാസ സമ്മത പ്രഖ്യാപനത്തിൽ കാതോലിക്കാ മാറ്റങ്ങൾ വരുത്തി.

(6) കൽക്കെദോൻ സുന്നഹദോസിൽ, ലിയൊ മാർപ്പാപ്പാ ഉന്നയിച്ചതായ ക്രിസ്തുവിന് ഇരുസ്വഭാവം (ദൈവസ്വഭാവവും, മനുഷ്യസ്വഭാവവും) ഉണ്ടെന്ന വിശ്വാസ വിപരീത സിദ്ധാന്തം പട്ടംകൊട ശുശ്രൂഷയിൽ നിരാകരിക്കുന്നില്ല.

(7) സൺഡേസ്കൂളുകളിൽ പഠിപ്പിക്കുന്ന പുസ്തകങ്ങളിൽ, കാനോൻ വിരുദ്ധവും തെറ്റുമായ ഉപദേശങ്ങൾ ഉൾപ്പെടുത്തി. കൂടാതെ ചരിത്ര വസ്തുതകൾ തെറ്റായുമാണ് അതിൽ ചേർത്തിരിക്കുന്നത്.

(8) സുന്നഹദോസ് തനിക്കു സുവ്യക്തമായി നൽകിയിട്ടുള്ളതിലും കവിഞ്ഞുള്ള, പ്രദേശപരമായ അധികാരം കാതോലിക്കാ അവകാശപ്പെട്ടു.

(9) പാത്രിയർക്കീസ് മലങ്കരസഭയിൽ മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതായാൽ, പാത്രിയർക്കീസുമായുള്ള സഭയുടെ ബന്ധം പാത്രിയർക്കീസ് സ്വയം വിച്ഛേദിച്ചതായി പരിഗണിക്കുന്നതാണെന്നു, കാതോലിക്കായുടെ അദ്ധ്യക്ഷതയിൽ ചേർന്ന മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി യോഗം പ്രമേയം പാസ്സാക്കിയത്, കാനോനു വിരുദ്ധമായ നടപടിയാണ്.

(10) കാതോലിക്കായുടെ 7-8-1973 ലെ കത്ത്, അങ്ങേയറ്റം അപമര്യാദപരവും ധിക്കാരപരവുമാണ്.

പാത്രിയർക്കീസിന് കുറ്റാരോപണങ്ങൾ നടത്താനും സമാധാനം ആവശ്യപ്പെടാനും അധികാരമില്ലെന്നും, മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസിനു മാത്രമാണ് അതിനുള്ള അധികാരമെന്നും, കുറ്റാരോപണങ്ങൾ മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസിന് അയച്ചുകൊടുത്തിരിക്കുകയാണെന്നും കാണിച്ച് കാതോലിക്കാ A 81 അക്കം മറുപടിക്കത്ത് പാത്രിയർക്കീസിന് അയച്ചു.

മലങ്കര സുന്നഹദോസ് യോഗംചേർന്ന് കുറ്റാരോപണങ്ങൾ നിഷേധിച്ചതായി, A 82 അക്കത്തിൽനിന്ന് കാണുന്നു. സുപ്രധാനങ്ങളായ ചില പ്രശ്നങ്ങൾ സംബന്ധിച്ച തർക്കങ്ങൾ പരിഗണിച്ച്, ആകമാന ഓർത്തഡോക്സ് സുറിയാനിസഭയുടെ പരിശുദ്ധ സുന്നഹദോസ് 6-6-1975 ൽ

Malankara Orthodox TV

വിളിച്ചുകൂട്ടാനുള്ള തന്റെ തീരുമാനം അറിയിച്ചുകൊണ്ട്, 11-1-1975-ലെ A 202 അക്കം കത്ത് പാത്രിയർക്കീസ് കാതോലിക്കായ്ക്ക് അയച്ചു. പ്രസ്തുത പ്രശ്നങ്ങൾ, താഴെ പറയുംപ്രകാരം സംഗ്രഹിക്കാവുന്നതാണ്.

(a) വിശുദ്ധ തോമ്മാശ്ലീഹാ ഒരു സിംഹാസനം സ്ഥാപിച്ചിട്ടുണ്ടോ? അതിൽനിന്ന് ആത്മിക കൃപാവരം പുറപ്പെടുന്നുണ്ടോ? ഇല്ലെങ്കിൽ ആ സിംഹാസനത്തിലും അതിൽ നിന്ന് ആത്മിക കൃപാവരം പുറപ്പെടുന്നു വെന്നതിലുമുള്ള വിശ്വാസം, സഭയ്ക്ക് അവകാശമായി സിദ്ധിച്ചിട്ടുള്ള എല്ലാ അവകാശങ്ങളും നഷ്ടപ്പെടാൻ ഇടയാകുന്ന, സഭയുടെ മൗലിക സിദ്ധാന്തങ്ങളുടെയും, വിശ്വാസ സത്യങ്ങളുടെയും, ലംഘനത്തിനു തുല്യ മാകുമോ? വിശുദ്ധ തോമ്മാശ്ലീഹായ്ക്ക് സിംഹാസനമുണ്ടെങ്കിൽ, സഭ യുടെ ആത്മിക കർത്തൃനിരയിൽ, വിശുദ്ധ പത്രോസ് ശ്ലീഹായുടെ സിംഹാസനവും വിശുദ്ധ തോമ്മാശ്ലീഹായുടെ സിംഹാസനവും തമ്മി ലുള്ള പരസ്പര ബന്ധം എന്താണ്?

(b) മലങ്കരസഭ ആകമാന ഓർത്തഡോക്സ് സുറിയാനി സഭയിൽ നിന്നു സ്വതന്ത്രം (സ്വയംശീർഷകത്വമുള്ളത്) ആയ ഒരു സഭയാണോ?

(c) പാത്രിയർക്കീസിനോടു കൂറു പ്രഖ്യാപിക്കുന്ന പ്രതിജ്ഞ ഒഴിവാ ക്കിക്കൊണ്ടുള്ള, ഭേദഗതി ചെയ്യപ്പെട്ട വിശ്വാസ സമ്മതപ്രഖ്യാപനം ഉപ യോഗിക്കാൻ, കാതോലിക്കായ്ക്ക് അധികാരമുണ്ടോ?

(d) കൽക്കെദോൻ സുന്നഹദോസിൽ ലിയൊ മാർപാപ്പാ ഉന്നയിച്ച, വിശ്വാസവിപരീതമായ ഇരു സ്വഭാവത്തിന്റെ നിരാകരണം, പട്ടംകൊട ശുശ്രൂഷാവേളയിൽ പരിശുദ്ധ സഭയുടെ വിശ്വാസ ബോദ്ധ്യങ്ങളുടെ അവി ഭാജ്യ ഘടകമാണോ?

(e) പാത്രിയർക്കീസ് വാഴിച്ച മെത്രാപ്പോലീത്താമാരെ സ്വീകരിക്കു കയോ അംഗീകരിക്കുകയോ ചെയ്യുന്നത് വിലക്കിക്കൊണ്ട് കാതോലിക്കാ ഇടവകപ്പള്ളികൾക്കു അയച്ച കല്പനയും, മെത്രാപ്പോലീത്താമാരെ വാഴി ക്കാനുള്ള പാത്രിയർക്കീസിന്റെ അധികാരത്തെ, ചോദ്യം ചെയ്തുകൊ ണ്ടുള്ള കാതോലിക്കായുടെ പ്രഖ്യാപനവും, പാത്രിയർക്കീസിന്റെ മേധാ വിത്വവും പരമാധികാരവും, നിഷേധിക്കുന്നതിനു തുല്യമാകുമോ?

(f) പാത്രിയർക്കീസിനു മലങ്കരയിലുള്ള എല്ലാ അധികാരങ്ങളും നഷ്ട പ്പെട്ടുവെന്നു തീരുമാനിക്കാൻ, മലങ്കര സുന്നഹദോസിന് അധികാര മുണ്ടോ? അത്തരം നടപടി കാനോൻ വിരുദ്ധമാകുമോ?

സുന്നഹദോസിൽ സംബന്ധിക്കുന്നതിനും, സുന്നഹദോസിന്റെ അവ സാന തീരുമാനത്തിനു വേണ്ട വിലപ്പെട്ട നിർദ്ദേശങ്ങൾ സമർപ്പിക്കുന്ന തിനും, പാത്രിയർക്കീസ് A 202 അക്കം കല്പനയിലൂടെ കാതോലിക്കായെ

Malankara Orthodox TV

ക്ഷണിച്ചു. സുന്നഹദോസിൽ പാത്രിയർക്കീസ് വാഴിച്ച മെത്രാപ്പോലീത്താമാർ സംബന്ധിച്ചപ്പോൾ, കാതോലിക്കായും അദ്ദേഹത്തിന്റെ കക്ഷിയിലെ മെത്രാപ്പോലീത്താമാരും സംബന്ധിച്ചിരുന്നില്ലെന്നത്, അവിതർക്കിതമാണ്. പാത്രിയർക്കീസിന് ഒരു മറുപടി അയക്കുന്നതിനു പകരം, വിവിധപ്രശ്നങ്ങൾ സംബന്ധിച്ച തങ്ങളുടെ അഭിപ്രായഗതികൾ വ്യക്തമാക്കിക്കൊണ്ടുള്ള വിശദമായ ഒരു കുറിപ്പ് (A 200 അക്കം), മലങ്കര സുന്നഹദോസ് അദ്ദേഹത്തിന് അയച്ചുകൊടുത്തു. ആകമാന എപ്പിസ്കോപ്പൽ സുന്നഹദോസ് 16-6-1975 നും 20-12-1975 നും ഇടയ്ക്ക് പല ദിവസങ്ങളിൽ സമ്മേളിച്ചു. സുന്നഹദോസിന്റെ നടപടിക്കുറിപ്പ്, പാത്രിയർക്കീസ് കാതോലിക്കായ്ക്ക് 22-6-1975 ൽ എഴുതിയ A 222 അക്കം കത്തിനോടൊന്നിച്ചുണ്ട്. സുന്നഹദോസ് താഴെപ്പറയുംപ്രകാരം തീരുമാനിച്ചു.

## സുന്നഹദോസ് തീരുമാനങ്ങൾ

"..... കാതോലിക്കാ ഔഗേൻ പ്രഥമൻ സഭയുടെ വിശ്വാസങ്ങൾക്കും ചട്ടങ്ങൾക്കുമെതിരെ തെറ്റുകാരനും കുറ്റക്കാരനുമാണെന്നും, പൗരസ്ത്യ കാതോലിക്കായായി വാഴിക്കപ്പെടുകയും മലങ്കരയിലെ മെത്രാപ്പോലീത്തായായി നിയമിക്കപ്പെടുകയും ചെയ്തപ്പോൾ അന്ത്യോഖ്യാ സിംഹാസനത്തോടും, അതിൽ വാഴുന്ന പാത്രിയർക്കീസിനോടും, കൂറു പ്രഖ്യാപിച്ചുകൊണ്ട് പൂർണ്ണമനസ്സോടെ ചെയ്ത പ്രതിജ്ഞ, കാതോലിക്കാ വെടിഞ്ഞുവെന്നുമുള്ള പൂർണവും ദൃഢവുമായ ബോദ്ധ്യത്തിൽ സുന്നഹദോസ് എത്തിച്ചേർന്നിരിക്കുന്നു. അതുകൊണ്ട്, ഓർത്തഡോക്സ് സുറിയാനിസഭയുടെ വിശ്വാസങ്ങളും ചട്ടങ്ങളും, കാതോലിക്കാ പരിത്യജിച്ചതായി പരിഗണിച്ച സുന്നഹദോസ്, പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമെന്ന നിലയിലുള്ള എല്ലാ പ്രത്യേകാവകാശങ്ങളും, വിശേഷാധികാരങ്ങളും, അവകാശങ്ങളും അദ്ദേഹത്തിന് നഷ്ടപ്പെട്ടതായി പ്രഖ്യാപിക്കുകയും, താഴെപ്പറയുംപ്രകാരം ഉത്തരവാകുകയും ചെയ്തുകൊള്ളുന്നു.

(1) പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ ഔഗേൻപ്രഥമൻ, ഓർത്തഡോക്സ് സുറിയാനി സഭയുമായുള്ള കുർബ്ബാന ഐക്യത്തിൽനിന്നു സ്വയം വിഛേദിച്ചതായി ഇതിനാൽ പ്രഖ്യാപിച്ചുകൊള്ളുന്നു.

(2) കാതോലിക്കാ ആയി വാഴിക്കപ്പെട്ട അവസരത്തിൽ അദ്ദേഹത്തിനു നൽകിയിരുന്ന എല്ലാ അവകാശങ്ങളും, വിശേഷാധികാരങ്ങളും, പ്രത്യേകാവകാശങ്ങളും എടുത്തു കളഞ്ഞിരിക്കുന്നു.

(3) മലങ്കരയിലെ ഒരു മെത്രാപ്പോലീത്താ എന്ന നിലയിലുള്ള, അദ്ദേഹത്തിന്റെ എല്ലാ അധികാരങ്ങളും എടുത്തുകളഞ്ഞിരിക്കുന്നു.

Malankara Orthodox TV

(4) പരിശുദ്ധ അന്ത്യോഖ്യാ സിംഹാസനത്തിനെതിരായുള്ള കാതോലിക്കായുടെ പ്രക്ഷോഭണത്തിലോ, മൗലിക വിശ്വാസങ്ങളിൽ നിന്നുള്ള അദ്ദേഹത്തിന്റെ വ്യതിയാനങ്ങളിലോ, അദ്ദേഹവുമൊത്ത് പങ്കെടുക്കുന്നവർ വൈദികരായാലും അൽമായരായാലും, വിശുദ്ധ സഭയുമായുള്ള കുർബ്ബാന ഐക്യത്തിൽനിന്നു വേർപെട്ടു പോയതായി പരിഗണിക്കുന്നതാണ്.

(5) സഭയോടു മുഴുവനും, ബന്ധപ്പെട്ട എല്ലാവരോടും, ഈ തീരുമാനം പ്രഖ്യാപിക്കുന്നതിനും ആവശ്യമായ നടപടി സ്വീകരിക്കുന്നതിനും, പരിശുദ്ധ സുന്നഹദോസ് പാത്രിയർക്കീസിനെ അധികാരപ്പെടുത്തുന്നു.

മേല്പറഞ്ഞ തീരുമാനങ്ങളെപ്പറ്റി പാത്രിയർക്കീസ് A 220 അക്കം കത്തിലൂടെ, കാതോലിക്കായെ അറിയിച്ചു. തെറ്റുകൾ തിരുത്താൻ അദ്ദേഹത്തിന് ഒരു അവസരം കൂടി നൽകാൻ ഉദ്ദേശിക്കുന്നതായും അറിയിച്ചു. പരിശുദ്ധ സുന്നഹദോസിന്റെ തീരുമാനം സ്വീകരിക്കുകയും, അതിനു വഴങ്ങുകയും ചെയ്യുന്നുണ്ടോ, ഇല്ലയോ എന്ന കാര്യം പത്തു ദിവസത്തിനകം അറിയിക്കണമെന്ന്, പാത്രിയർക്കീസ് കാതോലിക്കായോട് ആവശ്യപ്പെട്ടു. മറുപടി അയയ്ക്കാത്തപക്ഷം, സുന്നഹദോസ് നിശ്ചയത്തോടു കാതോലിക്കാ യോജിക്കുന്നില്ലെന്നു കരുതുന്നതായിരിക്കുമെന്നും, അദ്ദേഹത്തെ അറിയിച്ചു. ഇത്തരം സ്ഥിതിയിലോ, അല്ലെങ്കിൽ കാതോലിക്കാ സുന്നഹദോസ് നിശ്ചയം നിരാകരിക്കുന്നതായാലോ, മറ്റൊരു അറിയിപ്പുകൂടാതെ തന്നെ കാതോലിക്കായെ, വിശ്വാസ വിപരീതിയായി പ്രഖ്യാപിക്കുന്നതാണ്. വിശ്വാസം പരിത്യജിച്ചതായുള്ള ഇത്തരമൊരു പ്രഖ്യാപനം പുറപ്പെടുവിക്കാതിരിക്കുന്നതിനുള്ള കാരണം, പത്തു ദിവസത്തിനകം അറിയിച്ചിരിക്കണമെന്നും, കാതോലിക്കായോട് ആവശ്യപ്പെട്ടു.

**ആ കഥ അതിവിചിത്രം**

ആ കഥയാകെ കൗതുകകരവും, അതിവിചിത്രവുമായാണു കാണുന്നത്. പാത്രിയർക്കീസും കാതോലിക്കായും തമ്മിൽ തർക്കമുള്ള പല കാര്യങ്ങളെയും സംബന്ധിച്ച നിജസ്ഥിതി കണ്ടെത്തുന്നതിന്, പരിശുദ്ധ സുന്നഹദോസ് വിളിച്ചുകൂട്ടുകയാണെന്നു, പാത്രിയർക്കീസ് കാതോലിക്കായെ പ്രത്യേകം അറിയിച്ചിരുന്നു. A 203 അക്കം കത്തിൽ, കാതോലിക്കായ്ക്ക് എതിരെ വൈദികപരമായ എന്തെങ്കിലും ശിക്ഷണനടപടി സ്വീകരിക്കുന്നതിന് ഉദ്ദേശ്യമുള്ളതായ ഒരു സൂചന പോലുമില്ലായിരുന്നു. പാത്രിയർക്കീസ് കാതോലിക്കായ്ക്ക് നേരത്തെ അയച്ച A 80 അക്കം കുറ്റാരോപണങ്ങളിലും, ഇത്തരമൊരു നടപടി ഉദ്ദേശിച്ചുവരുന്നതായി പറഞ്ഞിരുന്നില്ല. സുന്നഹദോസ് കുറ്റാരോപണത്തിൽ ഉന്നയിച്ചിട്ടുള്ള ചില കാര്യങ്ങൾ പരിഗണിച്ചില്ലെന്നും, എന്നാൽ അതിൽ ഉന്നയിച്ചിട്ടില്ലാത്ത ചില

Malankara Orthodox TV

കാര്യങ്ങൾ പരിഗണിച്ചെന്നും, A 220 അക്കത്തോടൊപ്പം ചേർത്തിട്ടുള്ള സുന്നഹദോസ് നടപടികൾ വ്യക്തമാക്കുന്നുണ്ട്. കാതോലിക്കായെയും അദ്ദേഹത്തിന്റെ കക്ഷിയിലുള്ളവരെയും, വൈദികപരമായി ശിക്ഷിക്കണമോ എന്നു കണ്ടെത്തുക ലക്ഷ്യമാക്കിക്കൊണ്ടുള്ള ആലോചനകളുടെ അടിസ്ഥാനത്തിലായിരുന്നു, സുന്നഹദോസ് നടപടികൾ നീങ്ങിയതെന്നതിൽ യാതൊരു സംശയവും ഉണ്ടാകാവുന്നതല്ല.

കാതോലിക്കായുടെയും അദ്ദേഹത്തിന്റെ കക്ഷിയിലുള്ളവരുടെയും അസാന്നിധ്യത്തിലും, നിർദ്ദിഷ്ട നടപടിയെക്കുറിച്ച് അവരെ അറിയിക്കാതെയുമാണ്, പരിശുദ്ധ സുന്നഹദോസ് ശിക്ഷിക്കാനും മുടക്കാനുമുള്ള തീരുമാനങ്ങളെടുത്തതെന്നു, സുന്നഹദോസ് നടപടികളിൽ നിന്നു വ്യക്തമാകുന്നതാണ്. സഭയുടെ പരമാദ്ധ്യക്ഷനെന്ന നിലയിലാണ്, പാത്രിയർക്കീസ് ശിക്ഷ നൽകിയതെന്ന് ഗണിക്കാവുന്നതാണെന്നും, സമാധാനം ആവശ്യപ്പെട്ടുകൊണ്ടുള്ള A 220 അക്കം നോട്ടീസ് നൽകിയശേഷം മാത്രമാണ് അദ്ദേഹം അപ്രകാരം ചെയ്തതെന്നും, അതു മതിയാകുമെന്നും പാത്രിയർക്കീസ് കക്ഷി തർക്കിക്കുന്നു. ഞങ്ങൾക്ക് ഈ വാദത്തോടു യോജിക്കാനാവില്ല. പാത്രിയർക്കീസ് പരിശുദ്ധ സുന്നഹദോസിന് ഉപരിയല്ല. വൈദികപരവും, ശിക്ഷണപരവുമായ കാര്യങ്ങളിൽ പരിശുദ്ധ സുന്നഹദോസ് ആണ് പരമോന്നതാധികാരി. കാതോലിക്കായെയും, മറ്റ് മെത്രാപ്പോലീത്താമാരെയും, മുടക്കുന്നതിനു തീരുമാനിച്ചത് സുന്നഹദോസ് ആണ്. ശിക്ഷിക്കുന്നതിനെപ്പറ്റി തീരുമാനമെടുത്തശേഷം, ആ തീരുമാനം പ്രഖ്യാപിക്കാൻ സുന്നഹദോസ് പാത്രിയർക്കീസിനെ അധികാരപ്പെടുത്തുക മാത്രമാണ് ചെയ്തത്. മറ്റുവിധത്തിൽ പറഞ്ഞാൽ പാത്രിയർക്കീസ് സുന്നഹദോസിന്റെ വക്താവു മാത്രമായിരുന്നുവെന്നല്ലാതെ, അതിൽ കവിഞ്ഞൊന്നുമായിരുന്നില്ല. മുടക്കുശിക്ഷ നൽകാൻ സുന്നഹദോസ് തീരുമാനിച്ചു കഴിഞ്ഞിരുന്നതിനാൽ സമാധാനം ആവശ്യപ്പെട്ടുള്ള നോട്ടീസ് നൽകികൊണ്ട്, പാത്രിയർക്കീസിനു ശിക്ഷ ഒഴിവാക്കാനാവുമായിരുന്നുവെന്നതിനോടും യോജിക്കാൻ നിവൃത്തിയില്ല.

### സ്വാഭാവികനീതിയുടെ ലംഘനം

ഇക്കാരണങ്ങളാൽ, പാത്രിയർക്കീസ് ഫലത്തിലും തത്വത്തിലും പ്രഖ്യാപിക്കുകമാത്രം ചെയ്ത സുന്നഹദോസ് തീരുമാനങ്ങൾ, സ്വാഭാവികനീതിയുടെ തത്വങ്ങളെ ലംഘിക്കുന്നതായതുകൊണ്ട് അസാധുവാണെന്ന് ഞങ്ങൾക്കു ബോദ്ധ്യമായിരിക്കുന്നു. ശിക്ഷിക്കുകയെന്ന ലക്ഷ്യം വച്ചുകൊണ്ട് സുന്നഹദോസ് വിളിച്ചുകൂട്ടുന്നതായോ, ആ ലക്ഷ്യം വച്ചുകൊണ്ടു വിവാദവിഷയങ്ങൾ പരിശോധിക്കാൻ സുന്നഹദോസ് ആവശ്യപ്പെട്ടതായോ, കാതോലിക്കായെയോ, അദ്ദേഹത്തിന്റെ കക്ഷിയിലുള്ളവ

Malankara Orthodox TV

രെയോ അറിയിക്കാതിരുന്നത്, സ്വാഭാവികനീതിയുടെ തത്വങ്ങളുടെ ലംഘനമാകുന്നതാണ്. അതുകൊണ്ടു തികച്ചും വ്യത്യസ്തമായ ന്യായത്തെ അടിസ്ഥാനമാക്കിയുള്ളതാണ് ഞങ്ങളുടെ തീരുമാനമെങ്കിലും, സുന്നഹദോസ് നിശ്ചയം അസാധുവാണെന്ന സിംഗിൾ ജഡ്ജിയുടെ അഭിപ്രായത്തോട് ഞങ്ങൾ യോജിക്കുന്നു. പരിശുദ്ധ സുന്നഹദോസിന്റെ അധികാരം, വൈദികപരമായ ശിക്ഷ നൽകാൻ പാത്രിയർക്കീസിനുള്ള അവകാശം, തുടങ്ങിയവയെപ്പറ്റി മുന്നോട്ടുവച്ചിട്ടുള്ള വാദങ്ങൾ ഈ പരിതസ്ഥിതിയിൽ ഞങ്ങൾ പരിശോധിക്കേണ്ട ആവശ്യമില്ല.

**പോയിന്റുകൾ 28, 29**

(28) 1979-ലെ O. S. 6-ാം നമ്പർ കേസിലെ ഒന്നാം വാദിയുടെ പിൻഗാമിയെ കേസിൽ കക്ഷി ചേർക്കാതിരുന്നതിന്റെ അനന്തരഫലം എന്താണ്?

(29) പിൻഗാമിയായിവന്ന കാതോലിക്കാ, 1979-ലെ O. S. 6-ാം നമ്പർ കേസിന്റെ ഡിക്രിയിന്മേൽ അപ്പീൽ സമർപ്പിക്കാതിരുന്നതിന്റെ അനന്തരഫലം എന്താണ്?

കാതോലിക്കായും മലങ്കരമെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമനും, കാതോലിക്കാ കക്ഷിയിലെ മലബാർ ഭദ്രാസനമെത്രാപ്പോലീത്തായും (തോമസ് മാർ തീമോത്തിയോസ്) വാദികളായി, പാത്രിയർക്കീസ് കക്ഷിയിലെ രണ്ട് മെത്രാപ്പോലീത്താമാർക്കും, പൗരസ്ത്യ സുവിശേഷ സമാജത്തിന്റെ മിഷണറി മെത്രാപ്പോലീത്തായ്ക്കും എതിരെ ഫയൽ ചെയ്തതാണ് 1979-ലെ O. S. 6-ാം നമ്പർ കേസ്. മലബാർ ഭദ്രാസനത്തിലെ ഏതെങ്കിലും പള്ളിയിലോ സ്ഥാപനങ്ങളിലോ, ആത്മീകവും ലൗകികവും, വൈദികപരവുമായ കാര്യങ്ങളിൽ എപ്പിസ്കോപ്പായെന്ന നിലയിലുള്ള എന്തെങ്കിലും കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്നതിന്, പ്രതികൾക്ക് അവകാശമില്ലെന്നു പ്രഖ്യാപിക്കണമെന്നും, അപ്രകാരം ചെയ്യുന്നതിൽ നിന്ന് ഇൻജങ്ക്ഷൻ ഉത്തരവു മുഖേന, അവരെ തടയണമെന്നുള്ള നിവൃത്തിയാണ് വാദികൾ ആവശ്യപ്പെട്ടത്.

സിംഗിൾ ജഡ്ജി, തർക്കത്തിലിരിക്കുന്ന വിവിധ വിഷയങ്ങളിന്മേലുള്ള തീർപ്പുകൾ രേഖപ്പെടുത്തിക്കൊണ്ട് കേസ് തള്ളി വിധിച്ചു. വിധിന്യായത്തിൽ ഇപ്രകാരം പറയുന്നു:- അന്യായപ്പട്ടികയിലെ എട്ടാം ഇനമായ പൗരസ്ത്യ സുവിശേഷ സമാജം വക പള്ളിയിന്മേൽ, വാദികൾക്ക് ഉടമസ്ഥതയോ അവകാശമോ ഇല്ലാത്തതാകുന്നു. മെത്രാപ്പോലീത്തായുടെ അധികാരം, ഭദ്രാസനവും പള്ളികളും അദ്ദേഹത്തെ സ്വീകരിക്കുന്നതിനെ ആശ്രയിച്ചായിരിക്കും. പ്രതികൾ പാത്രിയർക്കീസ് കക്ഷിയിലെ നിയമാനുസൃത മെത്രാപ്പോലീത്താമാരാണ്.

Malankara Orthodox TV

ഈ ഡിക്രിക്കെതിരായുള്ള അപ്പീലാണ് 1980-ലെ A.S. 362-ാം നമ്പർ കേസ്. ഒന്നാം വാദിയായ അന്നത്തെ കാതോലിക്കാ 8-12-1975 ൽ അന്ത രിച്ചു. നേരത്തെതന്നെ അദ്ദേഹത്തിന്റെ പിൻഗാമിയെ തെരഞ്ഞെടുത്തി രുന്നു. പക്ഷേ, പിൻഗാമിയായ കാതോലിക്കായെന്ന നിലയിൽ കേസ് തുടരേണ്ടുന്നതിനു അദ്ദേഹം കേസിൽ കക്ഷി ചേർന്നില്ല. 1980-ലെ A.S. 362-ാം നമ്പർ അപ്പീൽ കേസ് രണ്ടാം വാദി മാത്രമായാണ് ഫയൽ ചെയ്തത്. അതുകൊണ്ട് കാതോലിക്കായെയോ, കാതോലിക്കേറ്റിനെയോ സംബന്ധിച്ചിടത്തോളം, കേസിലെ തീർച്ചകൾ അന്തിമമാണെന്നും, രണ്ടാം വാദിക്ക് അതിനെ ചോദ്യം ചെയ്യാനാവുന്നതല്ലെന്നും പത്മനാഭനും, ഭണ്ഡാ രെയും വാദിക്കുന്നു.

**യഥാസമയം അപേക്ഷ നൽകി**

പിൻഗാമിയായ കാതോലിക്കാ 1979-ലെ O.S. 6-ാം നമ്പർ കേസ് കോട്ടയം കോടതിയിൽ നിലവിലിരിക്കേ, മൂന്നാം വാദിയായി കൂടുതലായി കക്ഷിചേരുന്നതിന് അപേക്ഷ സമർപ്പിച്ചതായി കേസ് രേഖകളിൽ നിന്നു ഞങ്ങൾ മനസിലാക്കുന്നു. കേസ് തുടർന്ന് എറണാകുളം ജില്ലാക്കോട തിയിലേക്കും (സ്പെഷൽകോടതി), പിന്നീട് ഹൈക്കോടതിയിലേക്കും മാറ്റി. കോടതികളിൽ ഏതെങ്കിലും പ്രസ്തുത അപേക്ഷ നമ്പരിട്ടു ഫയ ലിൽ ചേർക്കുകയോ അതിന്മേൽ തീരുമാനമെടുക്കുകയോ ചെയ്തതായി കാണുന്നില്ല. നിയമാനുസൃത പ്രതിനിധികളെ കേസിൽ കക്ഷി ചേർക്കാൻ അപേക്ഷിക്കുന്നതിന് അനുവദിക്കപ്പെട്ടിട്ടുള്ള സമയത്തിനകം, അതായത് കാലഹരണത്തീയതിക്കു മുമ്പായിതന്നെ ആണ്, അപേക്ഷ സമർപ്പിച്ച തെന്നു കാണുന്നു. ഈ അപേക്ഷ നമ്പരിട്ടു ഫയലിൽ ചേർക്കുകയോ, തീരുമാനിക്കുകയോ, ചെയ്യാതെയാണു കേസ് തീർച്ച ചെയ്തത്. ഹർജി ക്കാരൻ പിൻഗാമിയായ കാതോലിക്കാ ആയതിനാലും, അദ്ദേഹം യഥാ സമയം അപേക്ഷ സമർപ്പിച്ചിരുന്നതിനാലും അപേക്ഷ നമ്പരിട്ട് ഫയ ലിൽ ചേർത്തിരുന്നെങ്കിൽ അത് അനുവദിക്കാനേ കഴിയുമായിരുന്നുള്ളൂ.

പിൻഗാമിയായ കാതോലിക്കായെ കക്ഷി ചേർക്കാതിരുന്ന പ്രശ്നം, വാദവേളയിൽ ഉന്നയിക്കപ്പെട്ടപ്പോൾ, വിചാരണക്കോടതിയിൽ അപേക്ഷ സമർപ്പിച്ചിരുന്ന അദ്ദേഹം, കേസിൽ തന്നെ രണ്ടാം അപ്പീൽ വാദിയായി കൂടുതലായി കക്ഷി ചേർക്കുന്നതിന്, 1990-ലെ C.M.P. 584-ാം നമ്പരായി ഈ കോടതിയിൽ ഹർജി ഫയൽ ചെയ്തു; രണ്ടാം അപ്പീൽപ്രതി ഹർ ജിയെ എതിർക്കുകയും, എതിർ സത്യവാങ്മൂലം സമർപ്പിക്കുകയും ചെയ്തു. ഇക്കാര്യത്തിന്മേലുള്ള ഇരുപക്ഷത്തെയും അഭിഭാഷകരുടെ, സുദീർഘമായ വാദങ്ങൾ ഞങ്ങൾ കേട്ടു. 1990-ലെ C.M.P. 584-ാം നമ്പർ ഹർജി അനുവദിക്കേണ്ടതാണെന്നു, ഞങ്ങൾ അഭിപ്രായപ്പെടുകയും

അപ്രകാരം ഹർജി അനുവദിക്കുകയും ചെയ്തു. പിൻഗാമിയായ കാതോലിക്കാ ജാഗ്രത പുലർത്തിയിരുന്നു. നിയമം അനുവദിച്ചിട്ടുള്ള സമയത്തിനുള്ളിൽ, അദ്ദേഹം നടപടികൾ സ്വീകരിക്കുകയും ചെയ്തിരുന്നു. അദ്ദേഹത്തിന്റെ ഹർജിയിന്മേൽ ഉത്തരവൊന്നും പുറപ്പെടുവിക്കാതിരുന്നത്, കോടതിയുടെ തെറ്റായിരുന്നു. കോടതിയുടെ തെറ്റു മൂലം ഒരു കക്ഷിയെയും, ക്ലേശിക്കാൻ അനുവദിച്ചു കൂടാത്തതാണ്. അതുകൊണ്ട് 1990-ലെ C.M.P. 584-ാം നമ്പർ ഹർജിയിലെ ഹർജിക്കാരനെ, 1979-ലെ O.S. നമ്പർ കേസിൽ മൂന്നാം വാദിയായും, 1980-ലെ A.S. 362-ാം നമ്പർ അപ്പീൽ കേസിൽ രണ്ടാം അപ്പീൽ വാദിയായും ഞങ്ങൾ കക്ഷി ചേർത്തു. കൂടുതലായ പ്ലീഡിംഗുകളൊ, തെളിവുകളൊ ഈ കേസിൽ ആവശ്യപ്പെട്ടിട്ടില്ല. അതുകൊണ്ട് ചൂണ്ടിക്കാണിക്കപ്പെട്ട ന്യൂനത പരിഹരിച്ചിരിക്കുന്നു.

## പോയിന്റ് 30

(30) 1979-ലെ O.S. 7-ാം നമ്പർ കേസിലെ സിംഗിൾ ജഡ്ജിയുടെ വിധി, പ്രസ്തുത വിധിക്കെതിരായുള്ള 1980-ലെ A.S. 357-ാം നമ്പർ അപ്പീൽ കേസ് അവസാനിച്ചതു കാരണം, ആത്യന്തികമായി തീർന്നുവെന്നതുകൊണ്ട് അപ്പീലുകൾക്ക് നിയമതടസ്സദോഷമുണ്ടോ?

മലബാർ ഭദ്രാസനത്തിൽ പ്രവർത്തിക്കുന്നതും, ബദൽ കാതോലിക്കായാൽ വാഴിക്കപ്പെട്ടതുമായ ഒരു മെത്രാപ്പോലീത്തായ്ക്ക് (സാമുവൽ മാർ പീലക്സിനോസിന്) എതിരായുള്ള നിവൃത്തി അനുവദിച്ചു പ്രഖ്യാപിക്കണമെന്നും, ഇൻജങ്ക്ഷൻ ഉത്തരവ് പുറപ്പെടുവിക്കണമെന്നും, ആവശ്യപ്പെട്ടുകൊണ്ട് കാതോലിക്കായും കാതോലിക്കാ കക്ഷിയിലെ മെത്രാപ്പോലീത്താമാരും ചേർന്നു, ഫയൽ ചെയ്തതാണ് 1979-ലെ O.S. 7-ാം നമ്പർ കേസ്.

കാതോലിക്കാകക്ഷി സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചുവെന്ന തന്റെ നിഗമനത്തിന്റെ അടിസ്ഥാനത്തിൽ, മലങ്കരസഭയ്ക്കും, പാത്രിയർക്കീസിന്റെ കീഴിലുള്ളതും വെട്ടിമുറിയ്ക്കപ്പെട്ടതുമായ സഭയ്ക്കുമായി, രണ്ടു സംഘം മെത്രാപ്പോലീത്താമാരും, രണ്ടു സംഘം എപ്പിസ്കോപ്പാമാരും ആകാമെന്നും, തങ്ങളെ അംഗീകരിക്കുന്ന ഭദ്രാസനങ്ങളിലും, ഇടവകപ്പള്ളികളിലും, അവർക്ക് കർമ്മാനുഷ്ഠാനങ്ങൾ നടത്താവുന്നതാണെന്നും സിംഗിൾ ജഡ്ജി വിധിച്ചു. ഇതനുസരിച്ച് പ്രസ്തുത കേസ് തള്ളപ്പെട്ടു. സിംഗിൾ ജഡ്ജിയുടെ ഈ ഡിക്രിയെ വാദികൾ 1980-ലെ A.S. 357-ാം നമ്പർ അപ്പീൽ കേസിൽ ചോദ്യം ചെയ്തു. അപ്പീൽ നിലവിലിരിക്കെ, അപ്പീൽ പ്രതി അന്തരിക്കുകയും കൂടുതലായി ആരും അപ്പീൽ പ്രതിയായി കക്ഷി ചേരാതിരിക്കുകയും ചെയ്യുകയാൽ അപ്പീൽ കേസ് അങ്ങനെ അവസാനിക്കുകയുണ്ടായി. അതുകൊണ്ട് 1979-ലെ O.S. 7-ാം

Malankara Orthodox TV

നമ്പർ കേസിലെ സിംഗിൾ ജഡ്ജിയുടെ തീർച്ചകൾ ആത്യന്തികമായി തീർന്നിരിക്കുകയാണെന്നും, അഭിന്നമായ തീർച്ച ചോദ്യം ചെയ്യപ്പെട്ടിട്ടുള്ളതായ മറ്റ് അപ്പീലുകൾക്കും പ്രസ്തുത തീർച്ചകൾ ബാധകമായിരിക്കുമെന്നും, പാത്രിയർക്കീസ് കക്ഷിയുടെ അഭിഭാഷകൻ ഭണ്ഡാരെ വാദിച്ചു. അവശേഷിക്കുന്ന അപ്പീലുകളിൽ, ഇതിനു വിരുദ്ധമായ തീർച്ചകൾ അപ്പീൽ കോടതിക്കു രേഖപ്പെടുത്താനാവില്ലെന്നും, ആ അപ്പീലുകൾക്കു നിയമതടസ്സദോഷമുണ്ടെന്നും, അദ്ദേഹം വാദിച്ചു.

ഒരു സംഘം കേസുകളിലെ മുഖ്യ കേസ് ആയ 1979-ലെ O.S. 4-ാം നമ്പർ കേസിന്റെ രൂപത്തെ സംബന്ധിച്ചിടത്തോളമുള്ള, 1979-ലെ O.S. 7-ാം നമ്പർ കേസിന്റെ രൂപം ഞങ്ങൾക്കു പരിശോധിക്കേണ്ടതുണ്ട്. കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായും, അദ്ദേഹത്തിന്റെ കക്ഷിയിലെ ഏതാനും മെത്രാപ്പോലീത്താമാരും ചേർന്നു ഫയൽ ചെയ്തതാണ്, 1979-ലെ O.S. 7-ാം നമ്പർ കേസ്. ബദൽ കാതോലിക്കാ വാഴിച്ച മലബാർ ഭദ്രാസനമെത്രാപ്പോലീത്താ ആണു പ്രതി. മലബാർ ഭദ്രാസനത്തിന്റെ ചുമതല വഹിക്കുന്ന മെത്രാപ്പോലീത്തായെന്ന നിലയിലുള്ള പ്രതിയുടെ പദവിയെ, വാദികൾ ചോദ്യം ചെയ്തിരിക്കുന്നു. തീർച്ചയായും, മറ്റു ചില കേസുകൾക്കും പൊതുവായുള്ള വിവിധ കാരണങ്ങളെ അടിസ്ഥാനമാക്കിയാണു, വാദികൾ പ്രതിയുടെ പദവിയെ ചോദ്യം ചെയ്തിരിക്കുന്നത്. പ്രതിയെ മെത്രാപ്പോലീത്തായായി വാഴിച്ച നടപടി സാധുവല്ലെന്നതായിരുന്നു വാദികളുടെ സർവ്വപ്രധാന തർക്കം. പ്രതി ഇതിനു പിന്നാലെ വാദികളുടെ വൈദികപരവും, നിയമപരവുമായ പദവിയെ ചോദ്യം ചെയ്തു.

രണ്ടു കക്ഷികളും സ്വയംശീർഷകത്വമുള്ള രണ്ടു സഭകളാണെന്നും, ഓരോ സംഘം എപ്പിസ്കോപ്പാമാർക്കും തങ്ങളെ അംഗീകരിക്കുന്ന ഭദ്രാസനങ്ങളിലും ഇടവകപ്പള്ളികളിലും, കർമ്മാനുഷ്ഠാനങ്ങൾ നടത്താനാവുന്നതാണെന്നും സിംഗിൾ ജഡ്ജി തീർച്ച ചെയ്തു. ഈ തീർച്ച ആത്യന്തികമായുള്ളതാണെന്നു, ഞങ്ങൾ ഗണിക്കേണ്ടതുണ്ടോ? ഇരു കക്ഷികളുടെയും എല്ലാ അപ്പീലുകളിലും, ഈ വിധിയെ ചോദ്യം ചെയ്തിട്ടുണ്ട്. മലങ്കരസഭ മൊത്തത്തിൽ സ്വയംശീർഷകത്വമുള്ള ഒരു സഭയായിത്തീർന്നിട്ടുണ്ടെന്നും, സിംഗിൾ ജഡ്ജി സൂചിപ്പിക്കുന്നതുപോലെ, അത് “ഇപ്പോൾ” അല്ലെന്നും അപ്പീലുകളിൽ കാതോലിക്കാ കക്ഷി തർക്കിക്കുമ്പോൾ, മലങ്കരസഭ ഓർത്തഡോക്സ് സുറിയാനിസഭയുടെ അവിഭജിതവും അവിഭാജ്യവുമായ ഘടകമാണെന്നും, കാതോലിക്കാകക്ഷി വേദവിപരീതികളായിത്തീരുകയും, അവരെ വിശ്വാസം ത്യജിച്ചവരായി പ്രഖ്യാപിക്കുകയും ചെയ്തിട്ടുണ്ടെന്നും, പാത്രിയർക്കീസ് കക്ഷി തർക്കിക്കുന്നു. 1979-ലെ O.S. 7-ാം നമ്പർ കേസിലെ വിധി ആത്യന്തികമായി തീർന്നിട്ടു

ണ്ടെങ്കിൽ, കാതോലിക്കായ്ക്കു പുറമേ പാത്രിയർക്കീസ് കക്ഷിക്കു പോലും, മറ്റ് അപ്പീലുകളിൽ തങ്ങളുടെ തർക്കങ്ങൾ ഉന്നയിക്കാൻ കഴിയുന്നതല്ല. മറിച്ചായാൽ, വിരുദ്ധങ്ങളായ തീർപ്പുകളായിരിക്കും ഉണ്ടാകുക. പാത്രിയർക്കീസ് കക്ഷി ഈ ഭവിഷ്യത്ത് അംഗീകരിക്കുന്നില്ല. പാത്രിയർക്കീസ് വാഴിച്ച ബദൽ കാതോലിക്കായാൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ട പ്രതിക്കുള്ള പദവിയുടെ, നിയമസാധുതയായിരുന്നു 1979-ലെ O.S. 7-ാം നമ്പർ കേസിലെ പ്രശ്നമെന്നത് ശ്രദ്ധാർഹമാണ്. പ്രതി അന്തരിച്ചതിനെ തുടർന്ന്, വ്യവഹാരഹേതു നിലനിന്നുപോരുന്നുവെന്നു പറയാനാവുന്നതല്ല. പാത്രിയർക്കീസ് കക്ഷിയിലെ കാതോലിക്കാ, മറ്റൊരു മെത്രാപ്പോലീത്തായെ വാഴിക്കുകയും, മലബാർ ഭദ്രാസനത്തിന്റെ ചുമതല അദ്ദേഹത്തിനു നൽകുന്നതിനു ഉദ്ദേശിക്കുകയും ചെയ്താൽ, വാദികൾക്കു പുതിയ ഒരു വ്യവഹാരഹേതു ഒരുക്കിക്കിട്ടിയേക്കാം. ബന്ധപ്പെട്ട എല്ലാ വിഭാഗക്കാരും കക്ഷികളായുള്ള ഒരു പ്രാതിനിധ്യ വ്യവഹാരമാണ്, 1979 ലെ O.S. 4-ാം നമ്പർ കേസ്. ആ കേസിലെയും, അതിന്റെ അപ്പീലിലെയും തീർച്ചകൾ ഇരുകക്ഷികൾക്കും, അവയിലെ എപ്പിസ്കോപ്പാമാർക്കും, വൈദികർക്കും, അയ്മേനികൾക്കുമടക്കം മലങ്കരസഭയ്ക്ക് ഒന്നടങ്കം ബന്ധിതമായിരിക്കും. ഇതര കേസുകളിലെ കക്ഷികൾക്ക് അനന്യതയുടെ അഭാവവും ഉള്ളതായാണിരിക്കുന്നത്. 1980-ലെ A.S. 357-ാം നമ്പർ അപ്പീൽ കേസ് അവസാനിച്ചതുമൂലം, മറ്റ് അപ്പീലുകൾക്ക് നിയമതടസ്സദോഷമുണ്ടെന്നോ, 1979-ലെ O.S. 7-ാം നമ്പർ കേസിലെ തീർച്ചകൾ ആ അപ്പീലുകൾക്കു നിയമതടസ്സമാകുമെന്നോ ഉള്ള വാദത്തോട്, ഈ സാഹചര്യങ്ങളിൽ ഞങ്ങൾക്കു യോജിക്കാൻ നിവൃത്തിയില്ല. തദനുസരണം ഞങ്ങൾ ഈ പോയിന്റ് തീരുമാനിക്കുന്നു.

### പോയിന്റ് 31

(31) ഈ കേസുകളിൽ നിയമപരമായ പദവി ചോദ്യം ചെയ്യപ്പെട്ടിട്ടുള്ളവരും, പാത്രിയർക്കീസ് വാഴിച്ചവരുമായ മെത്രാപ്പോലീത്താമാർക്കു, മലങ്കരസഭയിൽ മെത്രാപ്പോലീത്താമാരെന്ന നിലയിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്തുവാനാവുമോ?

1979-ലെ O.S. 1-ാം നമ്പർ കേസിൽ വാദികൾ ആവശ്യപ്പെടുന്നത്, തോമസ് മാർ ദീവന്നാസ്യോസിന്റെയോ, കാതോലിക്കായാൽ നിയമിക്കപ്പെടാത്ത മറ്റേതെങ്കിലും മെത്രാപ്പോലീത്തായുടെയോ, എപ്പിസ് കോപ്പായ്ക്ക് അടുത്ത അധികാരത്തെ അംഗീകരിക്കുന്നതിൽ നിന്ന് കോതമംഗലം മാർതോമൻ ചെറിയപള്ളിയുമായി ബന്ധപ്പെട്ട പ്രതികളെ തടയണമെന്നാണ്.

കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായും, കാതോലിക്കാ കക്ഷി

Malankara Orthodox TV

യിലെ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായും 1969-ലെ O.S. 2-ാം നമ്പർ കേസിൽ താഴെ പറയുന്ന കാര്യങ്ങൾ ആവശ്യപ്പെട്ടു. സുവിശേഷ സമാജത്തിന്റെ മെത്രാപ്പോലീത്തായായ ഒന്നാം പ്രതിക്ക് (കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്), മലങ്കരസഭയിലോ അതിന്റെ ഭദ്രാസനങ്ങൾ തുടങ്ങിയവയിലോ, ആത്മീയമോ, ലൗകികമോ ആയി എപ്പിസ്കോപ്പായ്ക്ക് അടുത്തതോ, വൈദികപരമായതോ ആയ എന്തെങ്കിലും അവകാശം ഇല്ലെന്ന് പ്രഖ്യാപിക്കണം. മെത്രാപ്പോലീത്തായെന്ന നിലയിൽ പ്രവർത്തിക്കുന്നതിൽ നിന്നും, മലങ്കരസഭയുടെയോ, അതിന്റെ ഭദ്രാസനങ്ങൾ തുടങ്ങിയവയുടെയോ, ഭരണത്തിൽ ഇടപെടുന്നതിൽനിന്നും, അദ്ദേഹത്തെ ഇൻജങ്ക്ഷൻ ഉത്തരവു മുഖേന തടയണം.

കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായും, അദ്ദേഹത്തിന്റെ നിയുക്ത പിൻഗാമിയും ചേർന്നു ഫയൽ ചെയ്ത 1979-ലെ O.S. 4-ാം നമ്പർ കേസിൽ, മെത്രാന്മാരായി പാത്രിയർക്കീസിനാൽ വാഴിക്കപ്പെട്ട ഒന്നു മുതൽ മൂന്നു വരെ പ്രതികളെ (പൗലൂസ് മാർ അത്താനാസ്യോസ്, തോമസ് മാർ ദീവന്നാസ്യോസ്, ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് എന്നിവർ), മെത്രാപ്പോലീത്താമാരെന്ന നിലയിൽ പ്രവർത്തിക്കുന്നതിൽനിന്നും, വൈദികരെയും, ശെമ്മാശന്മാരെയും മറ്റും വാഴിക്കുന്നതിൽനിന്നും, ഇൻജങ്ക്ഷൻ ഉത്തരവു മുഖേന തടയണമെന്ന് ആവശ്യപ്പെട്ടിരുന്നു.

1979-ലെ O.S. 6-ാം നമ്പർ കേസ്, കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായും, കാതോലിക്കാ കക്ഷിയിലെ മലബാർ ഭദ്രാസന മെത്രാപ്പോലീത്തായും ചേർന്ന് പൗരസ്ത്യ സുവിശേഷസമാജത്തിന്റെ മെത്രാപ്പോലീത്തായ്ക്കും, പാത്രിയർക്കീസ് വാഴിച്ച മറ്റു രണ്ടു മെത്രാപ്പോലീത്താമാർക്കും എതിരെ ഫയൽ ചെയ്തതാണ്. മലങ്കരസഭയിലെ മലബാർ ഭദ്രാസനത്തിലുള്ള ഏതെങ്കിലും ഇടവകപ്പള്ളിയിലോ, സ്ഥാപനത്തിലോ, ലൗകികവും ആത്മീയവും വൈദികപരവുമായ കാര്യങ്ങളിൽ, വൈദികനോ, എപ്പിസ്കോപ്പായോ, മെത്രാപ്പോലീത്തായോ എന്ന നിലയിൽ പ്രവർത്തിക്കുന്നതിന് പ്രതികൾക്ക് അവകാശമില്ലെന്നു പ്രഖ്യാപിക്കണമെന്നും, അപ്രകാരം പ്രവർത്തിക്കുന്നതിൽ നിന്ന് അവരെ ഇൻജങ്ക്ഷൻ ഉത്തരവു മുഖേന തടയണമെന്നും വാദികൾ ആവശ്യപ്പെട്ടു.

കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായും, കാതോലിക്കാ കക്ഷിയിലെ മറ്റ് അഞ്ചു മെത്രാപ്പോലീത്താമാരും ചേർന്ന്, പാത്രിയർക്കീസ് വാഴിച്ച ബദൽ കാതോലിക്കായാൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ട സാമുവൽ മാർ പീലക്സിനോസിനെതിരെ ഫയൽ ചെയ്തതാണു 1979-ലെ O.S. 7-ാം നമ്പർ കേസ്. പ്രതിക്ക് ആ നിലയിൽ മലങ്കരസഭയിൽ നിയമപരമായ എന്തെങ്കിലും പദവിക്കോ, കർത്തവ്യ നിർവ്വഹണ

Malankara Orthodox TV

ത്തിനോ അവകാശമില്ലെന്നു പ്രഖ്യാപിക്കണമെന്നു വാദികൾ ആവശ്യപ്പെട്ടു. 1979-ലെ O.S. 8-ാം നമ്പർ കേസ് ഈദൃശമായ നിവൃത്തിക്കുവേണ്ടി കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായും, നിയുക്ത പിൻഗാമിയും ചേർന്ന്, പാത്രിയർക്കീസ് വാഴിച്ച മറ്റൊരു മെത്രാപ്പോലീത്തായ്ക്ക് എതിരായി ഫയൽ ചെയ്തതാണ്.

മലങ്കര സമുദായത്തിനുവേണ്ടി രണ്ടു സമുദായാംഗങ്ങൾ, കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായ്ക്കും, കാതോലിക്കാ കക്ഷിയിലെ ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്തായ്ക്കും (അന്ന് മാത്യൂസ് മാർ അത്താനാസ്യോസ്), മലങ്കര അസോസിയേഷന്റെ രണ്ട് കൂട്ടുട്രസ്റ്റികൾക്കും എതിരായി, സിവിൽ നടപടി നിയമം ഒന്നാം ഉത്തരവ് എട്ടാം ചട്ടപ്രകാരം ഫയൽ ചെയ്തതാണ് 1979-ലെ O.S. 3-ാം നമ്പർ കേസ്. കാതോലിക്കായുടെ പിൻഗാമിയായുള്ള ഒന്നാം പ്രതിയുടെ തെരഞ്ഞെടുപ്പ് അസാധുവായി പ്രഖ്യാപിക്കുകയും, ആനുഷംഗികമായ ഇൻജങ്ക്ഷൻ അനുവദിക്കുകയും ചെയ്യണമെന്നതായിരുന്നു വാദികളുടെ ആവശ്യം. ഈ കേസ് തള്ളിക്കൊണ്ട് വിധിയായി. ഇതിനെതിരെ അപ്പീൽ ബോധിപ്പിക്കപ്പെട്ടതുമില്ല. അതുകൊണ്ട്, രണ്ടാം പ്രതിയുടെ പിൻഗാമിയായി കാതോലിക്കാ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട, ഒന്നാം പ്രതിയുടെ പദവിയെ ചോദ്യം ചെയ്തത് പരാജയപ്പെടുന്നതാണ്. ഈ തീരുമാനം സമുദായത്തിന് ആകമാനം ബന്ധിതമായിരിക്കുന്നതാണ്.

പാത്രിയർക്കീസ് വാഴിച്ച കാതോലിക്കായ്ക്കും, മെത്രാപ്പോലീത്താമാർക്കും, ആ നിലയിൽ നിയമാനുസൃതം കർത്തവ്യ നിർവ്വഹണം നടത്താനാവുമോ എന്നതാണ്, അതിനാൽ പരിഗണനയ്ക്കു വരുന്ന പ്രശ്നം. വിരുദ്ധകക്ഷികളിലെ കാതോലിക്കാമാർക്കും, മെത്രാപ്പോലീത്താമാർക്കും, തങ്ങളെ യഥാക്രമം അംഗീകരിക്കുന്ന ഭദ്രാസനങ്ങളിലും ഇടവകപ്പള്ളികളിലും, കർമ്മാനുഷ്ഠാനങ്ങൾ നടത്താമെന്നാണ് സിംഗിൾ ജഡ്ജി വിധിച്ചത്. കാതോലിക്കാകക്ഷി സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചുവെന്നതിനാൽ, പ്രത്യേകമായതും വ്യത്യസ്തമായതുമായ, രണ്ടു സഭകൾ നിയമദൃഷ്ട്യാ ഉണ്ടെന്നും, ഇവയിൽ ഏതു സഭയുടെ ഭാഗമായിത്തീരണമെന്നു തീരുമാനിക്കാൻ ഭദ്രാസനങ്ങൾക്കും ഇടവകപ്പള്ളികൾക്കും സ്വാതന്ത്ര്യമുണ്ടെന്നുമുള്ള തീർച്ചയെ, അടിസ്ഥാനമാക്കിയുള്ളതാണ് ഈ തീരുമാനം.

## ജഡ്ജിക്കു തെറ്റുപറ്റി

കാതോലിക്കാകക്ഷി സ്വയംശീർഷകത്വമുള്ള ഒരു സഭ സ്ഥാപിച്ചുവെന്നോ, രണ്ടു സഭകളുണ്ടെന്നോ, തീരുമാനിച്ചതിൽ സിംഗിൾ ജഡ്ജിക്ക് തെറ്റുപറ്റിയിട്ടുണ്ടെന്ന ഞങ്ങളുടെ തീർപ്പിന്റെ അടിസ്ഥാനത്തിൽ,

Malankara Orthodox TV

പ്രസ്തുത തീരുമാനം നിലനിൽക്കുന്നതല്ല. മലങ്കരസഭ ഒന്നു മാത്രമേയുള്ളെന്നും, ഇരുകക്ഷികളും സഭയിൽനിന്നു പുറത്തു പോയിട്ടില്ലെന്നും, ഞങ്ങൾ തീരുമാനിച്ചിട്ടുള്ളതാണ്. കാതോലിക്കായെയോ, അദ്ദേഹത്തിന്റെ കക്ഷിയിലുള്ളവരെയോ, വിശ്വാസവിപരീതികളായി പ്രഖ്യാപിച്ചത് അസാധുവാണെന്നും ഞങ്ങൾ തീരുമാനിച്ചു. A 14 അക്കം കല്പനപ്രകാരവും, അതിൽ പറയുന്ന അധികാരങ്ങളോടുകൂടിയും സ്ഥാപിതമായിട്ടുള്ള കാതോലിക്കേറ്റ്, സാധുവും മലങ്കരസഭയ്ക്ക് ആകമാനം ബന്ധിതവുമാണെന്ന്, നാലു മുതൽ ആറു വരെ പോയിന്റുകൾക്ക് മറുപടി നൽകവേ ഞങ്ങൾ തീരുമാനിച്ചിട്ടുള്ളതാണ്. കാതോലിക്കേറ്റ് സ്ഥാപിച്ചതുകൊണ്ട്, മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനോ മൂറോൻ കൂദാശ ചെയ്യുന്നതിനോ, മറ്റ് ഏതെങ്കിലും അംഗീകൃത ആത്മീയാധികാരം വിനിയോഗിക്കുന്നതിനോ ഉള്ള അധികാരങ്ങൾ, പാത്രിയർക്കീസിനു നഷ്ടപ്പെടുന്നില്ലെന്നും ഞങ്ങൾ തീരുമാനിച്ചിട്ടുണ്ട്. പക്ഷേ, മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനുള്ള അധികാരം, മലങ്കരസഭയെ പ്രതിനിധാനം ചെയ്യുന്ന അസോസിയേഷനിലൂടെയുള്ള സഭയുടെ അംഗീകാരത്തിനു വിധേയമായിരിക്കുമെന്നു മാത്രമേയുള്ളു. കാതോലിക്കേറ്റ് സ്ഥാപിച്ചതുമൂലം, പാത്രിയർക്കീസിന്റെ ആത്മീയാധികാരങ്ങൾ ശൂന്യാവസ്ഥയിലെത്തുവോളം ന്യൂനീകരിക്കപ്പെട്ടിട്ടില്ലെന്നും, പാത്രിയർക്കീസിന് സജീവമായ ആത്മീയ മേധാവിത്വം ഉള്ളതായി പരിഗണിക്കാനാവില്ലെന്നും, ഞങ്ങൾ തീരുമാനിച്ചിട്ടുള്ളതാണ്. മറ്റുവിധത്തിൽ പറഞ്ഞാൽ, പാത്രിയർക്കീസിന് താത്വികമായി മെത്രാപ്പോലീത്താമാരെയും, കാതോലിക്കായെപ്പോലും വാഴിക്കാൻ അധികാരമുണ്ട്.

കാതോലിക്കായെ തെരഞ്ഞെടുക്കുന്നതിനും വാഴിക്കുന്നതിനുമുള്ള രീതി, A 14 അക്കം കല്പനയിൽ വ്യവസ്ഥപ്പെടുത്തിയിരിക്കുന്നു. കാതോലിക്കായെ വാഴിക്കാനും, അതിന് അനുമതി നൽകാനുമുള്ള അധികാരം മലങ്കരസഭയിലെ മെത്രാപ്പോലീത്താമാരിൽ നിക്ഷിപ്തമാണ്. മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനെ, സമുദായം അതിനെ പ്രതിനിധാനം ചെയ്യുന്ന അസോസിയേഷനിലൂടെ അംഗീകരിച്ചിരിക്കണം. കാതോലിക്കാ–മലങ്കരമെത്രാപ്പോലീത്തായെയും, കാതോലിക്കാ കക്ഷിയിലെ മെത്രാപ്പോലീത്താമാരെയും, വാഴിച്ചതും അവരോധിച്ചതും മേൽപ്രസ്താവിച്ചതിൽ നിന്നു വ്യത്യസ്തമായ രീതിയിലാണെന്നു, ഞങ്ങളുടെ മുമ്പാകെ വാദിക്കപ്പെട്ടിട്ടില്ല. പദവി ചോദ്യം ചെയ്യപ്പെട്ടിരിക്കുന്ന പാത്രിയർക്കീസ് കക്ഷിയിലെ മെത്രാപ്പോലീത്താമാരെ, സമുദായം അതിനെ പ്രതിനിധാനംചെയ്യുന്ന അസോസിയേഷനിലൂടെ അംഗീകരിച്ചിരുന്നതായും, ഞങ്ങളുടെ മുമ്പാകെ വാദിച്ചിട്ടില്ല. അതുകൊണ്ട്, പാത്രിയർക്കീസ് കക്ഷിയിലെ അത്തരം മെത്രാപ്പോലീത്താമാരെ, നിയമാനുസൃതം വാഴിക്കപ്പെട്ട മെത്രാ

Malankara Orthodox TV

പ്പോലീത്താമാരായി നിയമദൃഷ്ട്യാ പരിഗണിക്കാനാവുന്നതല്ല. ഈ മെത്രാപ്പോലീത്താമാർ തങ്ങളുടെ സ്വന്തമായ ഒരു കാതോലിക്കായെ, തെരഞ്ഞെടുക്കാൻ ഉദ്ദേശിച്ചാലും, അത്തരം തെരഞ്ഞെടുപ്പോ, വാഴിക്കലോ സാധുവായി നിയമദൃഷ്ട്യാ പരിഗണിക്കാനാവുന്നതല്ല. മറ്റുവിധത്തിൽ പറഞ്ഞാൽ, അത്തരം തെരഞ്ഞെടുപ്പുകളും വാഴിക്കലുകളും, മലങ്കരസഭാംഗങ്ങളെയോ, മലങ്കര അസോസിയേഷനെയോ, മലങ്കര സഭയിലെ ഭദ്രാസനങ്ങളെയോ, മലങ്കരസഭയുടെ ഘടകമാകുന്ന ഇടവകപ്പള്ളികളെയോ ബന്ധിക്കാനാവുന്നതല്ല. അവർക്ക് മലങ്കരസഭയിലോ, ഭദ്രാസനങ്ങളിലോ, ഇടവകകളിലോ, അത്തരം പദവികളിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്താനും കഴിയുന്നതല്ല. ഞങ്ങൾ 25-ാം പോയിന്റിനു നൽകിയ മറുപടിയുടെ വെളിച്ചത്തിൽ, ഈ തീർച്ച സുവിശേഷ സമാജത്തിനുവേണ്ടി പാത്രിയർക്കീസ് വാഴിച്ചിട്ടുള്ള മെത്രാപ്പോലീത്താമാർക്ക് തീർച്ചയായും ബാധകമാകുന്നതല്ല. തദനുസരണം ഞങ്ങൾ 31-ാം പോയിന്റ് തീരുമാനിക്കുന്നു.

## കോതമംഗലം ചെറിയപള്ളിക്കേസ്

കോതമംഗലം മാർതോമൻ ചെറിയപള്ളിയെ സംബന്ധിക്കുന്നതാണ് 1979-ലെ O.S. 1-ാം നമ്പർ കേസും, 1980-ലെ A.S. 359-ാം നമ്പർ അപ്പീൽ കേസും. കാതോലിക്കാ കക്ഷിയോടു കൂറു പുലർത്തുന്ന ഏതാനും ഇടവകാംഗങ്ങൾ പള്ളിയിലെ വൈദികർക്കും, മാനേജിംഗ് കമ്മറ്റിയംഗങ്ങൾക്കും എതിരെ, ഫയൽ ചെയ്ത കേസാണിത്. പള്ളി അങ്കമാലി ഭദ്രാസനത്തിന്റെ അധികാരപരിധിയിൽ പെടുന്നതാണ്. വാദികൾ കാതോലിക്കാ - മലങ്കരമെത്രാപ്പോലീത്തായോടും, അങ്കമാലി ഭദ്രാസനത്തോടും ഭദ്രാസന മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ തെയൊഫിലോസിനോടും കൂറു പുലർത്തുന്നു.

പാത്രിയർക്കീസ് 1973-ൽ തോമസ് മാർ ദീവന്നാസ്യോസിനെ, അങ്കമാലി ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി വാഴിച്ചു. പാത്രിയർക്കീസിനോട് കൂറുപുലർത്തുന്നവരെന്ന് അവകാശപ്പെടുന്ന പ്രതികൾ, അന്യായപ്പട്ടികയിൽ പരാമർശിച്ചിരിക്കുന്ന ഇടവകപ്പള്ളിയുടെയും മാനേജിംഗ് കമ്മറ്റിയുടെയുമെന്ന് അർത്ഥമാക്കപ്പെട്ടിട്ടുള്ള വിവിധ നിശ്ചയങ്ങളിൽ പ്രതിഫലിക്കുന്നപ്രകാരം, കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്താ പ്രതിനിധാനം ചെയ്യുന്ന മലങ്കരസഭയുടെയും, കാതോലിക്കാകക്ഷിയിലെ ഭദ്രാസന മെത്രാപ്പോലീത്തായുടെയും, നിശ്ചയങ്ങളും തീരുമാനങ്ങളും അനുസരിച്ചില്ലെന്ന് വാദികൾ ഉറപ്പിച്ചു പ്രസ്താവിച്ചിരിക്കുന്നു. ഈ തീരുമാനങ്ങൾ അന്യായപ്പള്ളിയെ സംബന്ധിച്ചിടത്തോളം, കാതോലിക്കാകക്ഷിയിലെ മെത്രാപ്പോലീത്തായുടെ എപ്പിസ്കോപ്പൽ പദവിക്കും,

Malankara Orthodox TV

അവകാശങ്ങൾക്കും, വികാരിമാരെയും വൈദികരെയും നിയമിക്കുന്നതിനും, ദിവ്യാരാധനയും ഭരണവും നിയന്ത്രിക്കുന്നതിനുമുള്ള അവകാശത്തിനും എതിരാകുന്നതാണ്. ഇത്തരം തീരുമാനങ്ങൾ കാതോലിക്കാ കക്ഷിയിലെ മെത്രാപ്പോലീത്തായ്ക്ക്, അന്യായപ്പള്ളിയിന്മേലുള്ള എപ്പിസ്കോപ്പൽ അവകാശത്തെയും, പള്ളിയിൽ വികാരിമാരെയും വൈദികരെയും നിയമിക്കുന്നതിനും, പള്ളിയിലെ ദിവ്യാരാധനയും ഭരണവും നിയന്ത്രിക്കുന്നതിനുമുള്ള അവകാശത്തെയും ബാധിക്കുന്നിടത്തോളം അസാധുവായിരിക്കുമെന്നും, അത് പള്ളിയെ ബന്ധിക്കുകയില്ലെന്നും പ്രഖ്യാപിക്കണമെന്നും വാദികൾ ആവശ്യപ്പെട്ടു. കാതോലിക്കാ കക്ഷിയിലെ മെത്രാപ്പോലീത്തായുടെ എപ്പിസ്കോപ്പൽ അധികാരത്തെ നിഷേധിക്കുന്നതിൽ നിന്നും, വിരുദ്ധ കക്ഷിയിലെ മെത്രാപ്പോലീത്തായുടെ എപ്പിസ്കോപ്പൽ അധികാരത്തെ അംഗീകരിക്കുന്നതിൽ നിന്നും പ്രതികളെ ഇൻജങ്ക്ഷൻ ഉത്തരവു മുഖേന തടയണമെന്നും അവർ ആവശ്യപ്പെട്ടു.

മുഖ്യമായും ഫലത്തിൽ രണ്ടു സ്വതന്ത്ര സഭകൾ ഉണ്ടെന്നും ഏതു കക്ഷിയിലും എപ്പിസ്കോപ്പായെ സ്വീകരിക്കാനുള്ള സ്വാതന്ത്ര്യം ഓരോ ഭദ്രാസനത്തിനും, ഓരോ ഇടവകപ്പള്ളിക്കും ഉണ്ടെന്നും, 1934-ലെ ഭരണഘടന, അത് വ്യക്തമായും അംഗീകരിച്ച പള്ളികൾക്കു മാത്രമേ ബാധകമാകുകയുള്ളെന്നുമുള്ള തീരുമാനത്തിന്റെയും ബന്ധപ്പെട്ട മറ്റ് തീർച്ചകളുടെയും അടിസ്ഥാനത്തിൽ സിംഗിൾ ജഡ്ജി കേസ് തള്ളി വിധിച്ചു.

**മലങ്കരസഭ ഒന്നേയുള്ളു**

മലങ്കരസഭ ഒന്നേയുള്ളെന്നും, സഭാഭരണഘടന സഭയ്ക്കും, ഭദ്രാസനങ്ങൾക്കും, ഇടവകപ്പള്ളികൾക്കും ബാധകമാണെന്നും, മലങ്കര അസോസിയേഷനിലൂടെയുള്ള സമുദായത്തിന്റെ അംഗീകാരം കൂടാതെ പാത്രിയർക്കീസ് മെത്രാപ്പോലീത്താമാരായി വാഴിച്ചവർക്ക്, സഭയിൽ മെത്രാപ്പോലീത്താമാരെന്ന നിലയിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്താനാവില്ലെന്നും തീരുമാനിച്ചുകൊണ്ട്, സിംഗിൾ ജഡ്ജിയുടെ തീർച്ചകൾ ഞങ്ങൾ അസ്ഥിരപ്പെടുത്തിക്കൊള്ളുന്നു. അതുകൊണ്ട് അന്യായപ്പള്ളിക്കും, അവിടത്തെ വികാരിമാർക്കും, വൈദികർക്കും, ഇടവകാംഗങ്ങൾക്കും, മലങ്കര സഭാഭരണഘടന ബാധകമായിരിക്കുമെന്നും, അവർ കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായുടെയും, കാതോലിക്കാ കക്ഷിയിലെ ഭദ്രാസന മെത്രാപ്പോലീത്തായുടെയും കീഴിൽ കർത്തവ്യ നിർവ്വഹണം നടത്തേണ്ടതാണെന്നും, അവശ്യമായും വരുന്നതാണ്. അതുകൊണ്ട് വാദികൾ അനുകൂല ഡിക്രിക്ക് അർഹരാണ്.

കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായും, കാതോലിക്കാ കക്ഷി

Malankara Orthodox TV

യിലെ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായും ചേർന്ന്, പൗരസ്ത്യ സുവിശേഷ സമാജത്തിന്റെ മെത്രാപ്പോലീത്തായ്ക്ക് എതിരെ ഫയൽ ചെയ്തതാണ് 1979-ലെ O.S. 2-ാം നമ്പർ കേസ്. 1980-ലെ A.S. 350-ാം നമ്പർ കേസ് ഇതിന്മേലുള്ള അപ്പീലുമാണ്. എതിർ ആക്ഷേപവും ഫയൽ ചെയ്യപ്പെട്ടിട്ടുണ്ട്.

പൗരസ്ത്യ സുവിശേഷസമാജം മലങ്കരസഭയുടെ ഭാഗമല്ലെന്ന്, 25-ാം പോയിന്റിന്മേൽ ഞങ്ങൾ തീർച്ച ചെയ്തിട്ടുള്ളതാണ്. കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായുടെയോ, കാതോലിക്കാകക്ഷിയിലെ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായുടെയോ, അധികാരത്തിൻ കീഴിലല്ല പ്രതി, എന്ന് അതിൽ നിന്നു വരുന്നതാണ്. അതിനാൽ കേസ് തള്ളിക്കൊണ്ടുള്ള വിധി നിലനിൽക്കുന്നതായിരിക്കും.

### 1064 പള്ളികളുടെ കേസ്

കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്തായും അദ്ദേഹത്തിന്റെ നിയുക്ത പിൻഗാമിയും ചേർന്ന്, പാത്രിയർക്കീസിനാൽ വാഴിക്കപ്പെട്ട മൂന്നു മെത്രാപ്പോലീത്താമാർക്കും, ഒന്നു മുതൽ മൂന്നു വരെ പ്രതികൾ വാഴിച്ച വൈദികർക്കും, ശെമ്മാശന്മാർക്കും, മറ്റു പ്രതികളുമായി കൂട്ടുചേർന്നിട്ടുള്ള ഇടവകപ്പള്ളികളുടെ വികാരിമാരായി നിയമിക്കപ്പെട്ടവർക്കുമെതിരെ ഫയൽ ചെയ്തിട്ടുള്ള, പ്രാതിനിധ്യ സ്വഭാവത്തോടുകൂടിയ സമഗ്രമായ ഒരു കേസാണ് 1979-ലെ O.S. 4-ാം നമ്പർ കേസ്. അതിന്മേലുള്ള അപ്പീലാണ് 1980-ലെ A.S. 331-ാം നമ്പർ കേസ്. എതിർ ആക്ഷേപവും ഫയൽ ചെയ്തിട്ടുണ്ട്.

(ഒന്നിച്ചു വിചാരണ ചെയ്ത എട്ടു കേസുകളിൽ പ്രധാനപ്പെട്ടതാണ് 1064 പള്ളികളുടെ കേസ് എന്നു പൊതുവേ പറയപ്പെടുന്ന 1979-ലെ O.S. 4-ാം നമ്പർ കേസ്. അതിലെ ആദ്യ വാദികൾ മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കായും, അന്നത്തെ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും (പിന്നീട് ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ) ആയിരുന്നു. ഔഗേൻ ബാവാ അന്തരിച്ചതിനെ തുടർന്ന് അദ്ദേഹത്തിന്റെ പിൻഗാമിയെന്ന നിലയിൽ, ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായെ റെക്കാർഡ് ചെയ്തു കേസ് തുടർന്നു. അദ്ദേഹമാണ്, ആ കേസിന്റെ വിധിയിന്മേലുള്ള അപ്പീൽ കേസിലെ വാദി)

പൗരസ്ത്യ സുവിശേഷ സമാജവും (18-ാം പ്രതി) മലങ്കര സുറിയാനി ക്നാനായ സമുദായവും (19-ാം പ്രതി) പിന്നീട് കേസിൽ കക്ഷി ചേർന്നു. ഞങ്ങൾ 25-ാം പോയിന്റിന്മേൽ ചെയ്ത തീർച്ചപ്രകാരം, 18-ാം പ്രതിക്കെതിരായി എന്തെങ്കിലും നിവൃത്തിക്ക് വാദികൾക്ക് അവകാശമില്ലെന്നും,

Malankara Orthodox TV

ആ പ്രതിക്കെതിരായ അന്യായം തള്ളിയത് നിലനിൽക്കുമെന്നും വരുന്നതാണ്.

ക്നാനായപ്പള്ളികളും, അവരുടെ ഭദ്രാസനവും, അവരുടെ മെത്രാപ്പോലീത്തായും, മലങ്കരസഭയുടെ കീഴിലുള്ള ഇതര ഇടവകപ്പള്ളികളുടേതിൽനിന്നു, വ്യത്യസ്തമായ ഒരു നിലപാടിലാണു നിലകൊള്ളുന്നതെന്ന്, 24-ാം പോയിന്റിന്മേൽ ഞങ്ങൾ തീർച്ച ചെയ്തു. ഞങ്ങളുടെ മറ്റു തീർച്ചകളുടെ അടിസ്ഥാനത്തിൽ, ക്നാനായ സമുദായത്തിന്റെയും ക്നാനായ മെത്രാപ്പോലീത്തായുടെയും, ആത്മീയ മേലധികാരി കാതോലിക്കാ ആണെന്നും, ക്നാനായ മെത്രാപ്പോലീത്താ കാതോലിക്കായുടെ ആത്മീയ മേലന്വേഷണത്തിനും, മാർഗ്ഗനിർദ്ദേശത്തിനും വിധേയമായാണ് കർത്തവ്യനിർവ്വഹണം നടത്തിയിരുന്നതെന്നും വരുന്നതാണ്. ലൗകിക കാര്യങ്ങളെ സംബന്ധിച്ചിടത്തോളം കക്ഷികൾ, ക്നാനായ ഭരണഘടനാ വ്യവസ്ഥകളും, മലങ്കരസഭാഭരണഘടനയും തമ്മിൽ പൊരുത്തപ്പെടുത്താത്ത കാലത്തോളം, ക്നാനായ ഭദ്രാസനത്തിനും അതിലെ പള്ളികൾക്കും, മലങ്കരസഭാ ഭരണഘടന ക്നാനായ ഭരണഘടനാ വ്യവസ്ഥകൾക്കു വിധേയമായി മാത്രമേ, നടപ്പിലാക്കാനാവൂ എന്നും വരുന്നതാണ്. 1979-ലെ O.S. 4-ാം നമ്പർ കേസിലെ തീരുമാനം ഈ തീർച്ചയ്ക്ക് വിധേയമായിരിക്കും. 19-ാം പ്രതിക്കെതിരായ ഏതു ഡിക്രിയും ഇതിനു വിധേയമായിരിക്കുന്നതാണ്.

വാദികൾ (കാതോലിക്കാകക്ഷി) താഴെപ്പറയുന്ന നിവൃത്തികൾ ആവശ്യപ്പെട്ടു:- മലങ്കരസഭ എപ്പിസ്കോപ്പൽ സ്വഭാവമുള്ള സഭയാണെന്നും, അത് സ്വയംഭരണാവകാശമുള്ള ഇടവകപ്പള്ളികളുടെ ഒരു യൂണിയനോ, ഫെഡറേഷനോ അല്ലെന്നും, അതു സഭാഭരണഘടനയനുസരിച്ചാണ് ഭരിക്കപ്പെടുന്നതെന്നും പ്രഖ്യാപിക്കണം. ഒന്നു മുതൽ മൂന്നു വരെ പ്രതികൾ നിയമാനുസൃതം വാഴിക്കപ്പെട്ടിട്ടുള്ള മെത്രാപ്പോലീത്താമാരല്ലെന്നു പ്രഖ്യാപിക്കണം. വൈദികപട്ടമോ ശെമ്മാശുപട്ടമോ കൊടുക്കാൻ അവർക്കു അധികാരമോ അവകാശമോ ഇല്ലെന്നും, അവർ പട്ടം കൊടുത്ത നാലു മുതൽ പത്തു വരെ പ്രതികൾ നിയമാനുസരണം പട്ടം കൊടുക്കപ്പെട്ട വൈദികരോ, ശെമ്മാശന്മാരോ അല്ലെന്നും പ്രഖ്യാപിക്കണം. ഭരണഘടനാവ്യവസ്ഥകൾപ്രകാരം വാഴിക്കപ്പെടാത്ത മെത്രാപ്പോലീത്താമാർക്കോ, വൈദികർക്കോ, ശെമ്മാശന്മാർക്കോ, സഭയിലോ അതിലെ പള്ളികളിലോ സ്ഥാപനങ്ങളിലോ കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്നതിന് അവകാശമില്ലെന്ന് പ്രഖ്യാപിക്കണം. ഒന്നാം വാദിയുടെയും (കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായുടെയും) കീഴിലുള്ളവരായ മറ്റു മെത്രാപ്പോലീത്താമാരുടെയും, അധികാരാവകാശങ്ങൾ അംഗീകരിച്ചു കൊടുക്കാൻ വിസമ്മതിക്കുന്ന ഏതെങ്കിലും വൈദികന്, സഭയിലോ അതിലെ

Malankara Orthodox TV

പള്ളികളിലോ സ്ഥാപനങ്ങളിലോ കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്ന തിനോ സ്ഥാനം വഹിക്കുന്നതിനോ, അവകാശമില്ലെന്നു പ്രഖ്യാപി ക്കണം. സഭയ്ക്കും അതിന്റെ സ്ഥാപനങ്ങൾക്കും വേണ്ടി വൈദികരെ യൊ, ശെമ്മാശന്മാരെയോ വാഴിക്കുകയോ, മറ്റ് കൂദാശകളോ കർമ്മാനു ഷ്ഠാനങ്ങളോ നടത്തുകയോ ചെയ്യുന്നതിൽ നിന്നു ഒന്നു മുതൽ മൂന്നു വരെ പ്രതികളെ ഇൻജങ്ക്ഷൻ ഉത്തരവു മുഖേന ശാശ്വതമായി നിരോ ധിക്കണം. മലങ്കരസഭയിലെ പള്ളികളിലോ, ഘടകപള്ളികളിലോ, സ്ഥാപ നങ്ങളിലോ മതപരമായ ആരാധനകളോ, കൂദാശകളോ അനുഷ്ഠിക്കു ന്നതിൽനിന്നു നാലു മുതലുള്ള പ്രതികളെയും ഇൻജങ്ക്ഷൻ ഉത്തരവു മുഖേന ശാശ്വതമായി നിരോധിക്കണം. മലങ്കരസഭയുടെ ഭരണത്തിൽ ഏതുവിധത്തിൽ ഇടപെടുന്നതിൽ നിന്നും പ്രതികളെ നിരോധിക്കണം.

മലങ്കരസഭ പൂർണ്ണമായും എപ്പിസ്കോപ്പൽ സ്വഭാവത്തോടു കൂടിയത ല്ലെന്നു ഞങ്ങൾ തീരുമാനിച്ചിട്ടുള്ളതാണ്. അത് സ്വയംഭരണാവകാശ മുള്ള പള്ളികളുടെ ഒരു യൂണിയനോ, ഫെഡറേഷനോ അല്ലെന്നും, മല ങ്കരസഭാ ഭരണഘടനപ്രകാരമാണ് അത് ഭരിക്കപ്പെടുന്നതെന്നും, ഞങ്ങൾ വ്യക്തമാക്കിയിട്ടുണ്ട്. പാത്രിയർക്കീസിനാൽ മെത്രാപ്പോലീത്താ മാരായി വാഴിക്കപ്പെട്ടവരാണ് ഒന്നു മുതൽ മൂന്നു വരെ പ്രതികൾ. അവ രുടെ തെരഞ്ഞെടുപ്പോ വാഴിക്കലോ സമുദായം അതിനെ പ്രതിനിധാനം ചെയ്യുന്ന മലങ്കര അസോസിയേഷനിലൂടെ അംഗീകരിച്ചിട്ടുള്ളതായി, ഞങ്ങളുടെ മുമ്പാകെ വാദിക്കപ്പെട്ടിട്ടില്ല. അതിനാൽ അവർ അവകാശപ്പെ ടുന്നപ്രകാരമുള്ള നിയമപരമായ പദവി അവർക്കില്ല. തന്മൂലം വൈദിക പട്ടമോ, ശെമ്മാശുപട്ടമോ കൊടുക്കുന്നതിന് അവർ അർഹരല്ലെന്നു അവ ശ്യമായും വരുന്നതാണ്. അതിനാൽ വൈദികരും, ശെമ്മാശന്മാരുമെന്ന നിലയിലുള്ള നാലു മുതൽ എട്ടുവരെ പ്രതികളുടെ പദവി, അംഗീകരി ക്കാൻ നിവൃത്തിയില്ല. മലങ്കരസഭാ ഭരണഘടന സഭയിലെ വൈദിക രെയും, അൽമായരെയും ബന്ധിക്കുന്നതാണ്. അതുകൊണ്ട് ഇവിടെ സൂചിപ്പിച്ചിട്ടുള്ളപ്രകാരം, ഒന്നു മുതൽ പതിനേഴു വരെ പ്രതികൾക്കെ തിരായും 19-ാം പ്രതിക്കെതിരെ ഭാഗികമായും, ഡിക്രി പുറപ്പെടുവിക്കേ ണ്ടതാണെന്ന് വന്നുചേരുന്നു.

## പാമ്പാടി സെന്റ് മേരീസ് പള്ളിക്കേസ്

ഒരു സിംഹാസനപ്പള്ളിയായ പാമ്പാടി സെന്റ് മേരീസ് പള്ളിയെ സംബന്ധിക്കുന്നതാണ് 1979-ലെ O.S. 5-ാം നമ്പർ കേസ്. 1980-ലെ O.S. 354-ാം നമ്പർ കേസ് അതിന്മേലുള്ള അപ്പീലാണ്. എതിർ ആക്ഷേപവും ഫയൽ ചെയ്തിട്ടുണ്ട്.

കാതോലിക്കാ കക്ഷിയിലെ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ

Malankara Orthodox TV

യും, അദ്ദേഹം സെന്റ് മേരീസ് പള്ളിക്കായി നിയമിച്ച വികാരിയും ചേർന്ന്, പള്ളിക്കൈക്കാരനും പൊതുയോഗ സെക്രട്ടറിക്കും മറ്റ് ഇടവകക്കാർക്കും എതിരായി, ഫയൽ ചെയ്തതാണ് മേല്പറഞ്ഞ കേസ്. പ്രതികളിൽ നിന്നുള്ള എതിർപ്പു കൂടാതെ പള്ളിവികാരിയായി പ്രവർത്തിക്കുന്നതിന് രണ്ടാം വാദിക്ക് അവകാശമുണ്ടെന്നും, വികാരി കൂടെ ചേർന്നും, വികാരിയുടെ സഹകരണത്തോടുകൂടിയും, ഭരണഘടനാ വ്യവസ്ഥകൾ പ്രകാരം മാത്രവും അല്ലാതെ, പള്ളിവക പണം ചെലവാക്കി കൂടെന്നും പ്രഖ്യാപിക്കണമെന്ന് വാദികൾ ആവശ്യപ്പെട്ടു. ഞങ്ങൾ 23-ാം പോയിന്റിന്മേൽ കൈക്കൊണ്ട തീർച്ചയുടെ വെളിച്ചത്തിൽ, കേസ് തള്ളിക്കൊണ്ടുണ്ടായ വിധി സ്ഥിരപ്പെടുത്തിക്കൊള്ളുന്നു.

കാതോലിക്കാ-മലങ്കരമെത്രാപ്പോലീത്തായും, കാതോലിക്കാ കക്ഷിയിലെ മലബാർ ഭദ്രാസന മെത്രാപ്പോലീത്തായും ചേർന്ന് ഫയൽ ചെയ്തതാണ് 1979-ലെ O.S. 6-ാം നമ്പർ കേസ്. 1980-ലെ A.S. 362-ാം നമ്പർ കേസ് അതിന്മേലുള്ള അപ്പീൽ ആണ്. എതിർ ആക്ഷേപവും ഫയൽ ചെയ്തിട്ടുണ്ട്. മലങ്കരസഭയിലെയൊ, മലബാർ ഭദ്രാസനത്തിലെയോ, സ്ഥാപനങ്ങളിലെയോ, ആത്മീയവും ലൗകികവും വൈദികപരവുമായ കാര്യങ്ങൾ സംബന്ധിച്ച്, വൈദികനോ, എപ്പിസ്കോപ്പായൊ, മെത്രാപ്പോലീത്തായൊ എന്ന നിലയിൽ എന്തെങ്കിലും കർമ്മാനുഷ്ഠാനങ്ങൾ നടത്താൻ, പാത്രിയർക്കീസ് കക്ഷിയിലെ പൗരസ്ത്യ സുവിശേഷ സമാജം മെത്രാപ്പോലീത്തായ്ക്കും മറ്റ് രണ്ട് മെത്രാപ്പോലീത്താമാർക്കും, അവകാശമില്ലെന്നു പ്രഖ്യാപിക്കണമെന്നു വാദികൾ ആവശ്യപ്പെട്ടു. ഞങ്ങളുടെ നേരത്തെയുള്ള തീർച്ചകൾപ്രകാരം, സുവിശേഷസമാജം മെത്രാപ്പോലീത്തായെ സമാജംവക പള്ളികളിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്നതിൽ നിന്നു നിരോധിക്കാനാവുന്നതല്ലെന്നും, എന്നാൽ സമുദായത്തെ പ്രതിനിധാനം ചെയ്യുന്ന മലങ്കര അസോസിയേഷനിലൂടെയുള്ള സമുദായത്തിന്റെ അംഗീകാരം കൂടാതെ, പാത്രിയർക്കീസ് വാഴിച്ച സമാജം മെത്രാപ്പോലീത്തായ്ക്കും മറ്റു പ്രതികൾക്കും, നിയമാനുസൃത പദവി ഉണ്ടായിരിക്കുന്നതല്ലെന്നും വരുന്നതാണ്. തദനുസരണം ഞങ്ങൾ കേസ് തീരുമാനിക്കേണ്ടിയിരിക്കുന്നു.

പാത്രിയർക്കീസ് വാഴിച്ച മെത്രാപ്പോലീത്തായ്ക്ക് എതിരായി ഫയൽ ചെയ്യപ്പെട്ടതാണ് 1979-ലെ O.S. 8-ാം നമ്പർ കേസ്. 1980-ലെ A.S. 358-ാം നമ്പർ കേസ് അതിന്മേലുള്ള അപ്പീലാണ്. എതിർ ആക്ഷേപവും ഫയൽ ചെയ്തിട്ടുണ്ട്. സമുദായം അതിനെ പ്രതിനിധാനം ചെയ്യുന്ന മലങ്കര അസോസിയേഷനിലൂടെ പ്രതിയെ മെത്രാപ്പോലീത്താ ആയി അംഗീകരിച്ചിട്ടുള്ളതായി ഞങ്ങളുടെ മുമ്പാകെ വാദിക്കപ്പെട്ടിട്ടില്ല. അതിനാൽ വാദിഭാഗത്തിന് അനുകൂലമായി കേസ് വിധിച്ചുകൊള്ളുന്നു.

Malankara Orthodox TV

## അപ്പീലുകളിലെ തീരുമാനങ്ങൾ

അപ്പീലുകൾ താഴെപ്പറയുംപ്രകാരമാണ് തീരുമാനിക്കപ്പെട്ടിട്ടുള്ളത്,

(1) **1980-ലെ A.S. 359.** 1979-ലെ O.S. 1-ലെ ഡിക്രി അസ്ഥിരപ്പെടുത്തിയിരിക്കുന്നു. അപ്പീൽ അന്യായം അനുവദിച്ച് കേസ് വിധിച്ചിരിക്കുന്നു. എന്നാൽ കേസിന്റെ സാഹചര്യങ്ങളിൽ കോടതി ചെലവുകൾ അനുവദിക്കുന്നില്ല.

(2) **1980-ലെ A.S. 350-ഉം എതിർ ആക്ഷേപവും.** 1979-ലെ O.S. 2-ലെ ഡിക്രി സ്ഥിരപ്പെടുത്തിയിരിക്കുന്നു. അപ്പീലും എതിർ ആക്ഷേപവും തള്ളിയിരിക്കുന്നു. ചെലവുകൾ അനുവദിക്കുന്നില്ല.

(3) **1980-ലെ A.S. 331-ഉം എതിർ ആക്ഷേപങ്ങളും.** 1979-ലെ O.S. 4-ലെ വിധി 1-17, 19 എന്നീ പ്രതികളെ സംബന്ധിച്ചിടത്തോളം അസ്ഥിരപ്പെടുത്തിയിരിക്കുന്നു. 1-17 പ്രതികൾക്കെതിരായി അന്യായം അനുവദിച്ചു കേസ് വിധിച്ചിരിക്കുന്നു. ചെലവുകൾ അനുവദിക്കുന്നില്ല. 18-ാം പ്രതിക്കെതിരായ കേസ് തള്ളിയത് സ്ഥിരപ്പെടുത്തിയിരിക്കുന്നു. ചെലവുകൾ അനുവദിക്കുന്നില്ല. 19-ാം പ്രതിയെ സംബന്ധിച്ചിടത്തോളം, ക്നാനായ സമുദായത്തിന്റെയും ക്നാനായ മെത്രാപ്പോലീത്തായുടെയും ആത്മീയ മേലധികാരി കാതോലിക്കാ ആണെന്നും, ലൗകികകാര്യങ്ങളെ സംബന്ധിച്ചിടത്തോളം, കക്ഷികൾ ക്നാനായ ഭരണഘടനാവ്യവസ്ഥകളും മലങ്കരസഭാഭരണഘടനയും തമ്മിൽ പൊരുത്തപ്പെടുത്താത്ത കാലത്തോളം, ക്നാനായ ഭദ്രാസനത്തിനും അതിലെ പള്ളികൾക്കും, മലങ്കരസഭാഭരണഘടന ക്നാനായ ഭരണഘടനാ വ്യവസ്ഥകൾക്കു വിധേയമായി മാത്രമേ നടപ്പിലാക്കാനാവൂ എന്നും പ്രഖ്യാപിച്ചുകൊണ്ടു വിധിച്ചിരിക്കുന്നു. അപ്പീൽ ഈ വിധം അനുവദിച്ചിരിക്കുന്നു. എതിർ ആക്ഷേപങ്ങൾ തള്ളിക്കളഞ്ഞിരിക്കുന്നു. കക്ഷികൾ ഇതുവരെയുള്ള ചെലവുകൾ അവരവർ വഹിച്ചുകൊള്ളണം.

(4) **1980-ലെ A.S. No. 354 -ഉം, എതിർ ആക്ഷേപവും.** ഡിക്രി സ്ഥിരപ്പെടുത്തിയിരിക്കുന്നു. അപ്പീലും എതിർ ആക്ഷേപവും കോടതി ചെലവ് അനുവദിക്കാതെ തള്ളിയിരിക്കുന്നു.

(5) **1980-ലെ A.S. 362; എതിർ ആക്ഷേപം.** 1979-ലെ O.S. 6 തള്ളിക്കൊണ്ടുള്ള വിധി അസ്ഥിരപ്പെടുത്തിയിരിക്കുന്നു. പൗരസ്ത്യ സുവിശേഷ സമാജം വക പള്ളികളെ സംബന്ധിച്ചിടത്തോളമല്ല, മലങ്കരസഭയുടെ കീഴിലുള്ള ഇടവകപ്പള്ളികളെ സംബന്ധിച്ചിടത്തോളം പ്രതികൾക്കെതിരായി കേസ് വിധിച്ചിരിക്കുന്നു. അപ്പീൽ അനുവദിച്ചിരിക്കുന്നു. എതിർ ആക്ഷേപം തള്ളിക്കളഞ്ഞിരിക്കുന്നു. ചെലവുകൾ അനുവദിക്കുന്നില്ല.

Malankara Orthodox TV

(6) **1980-ലെ A.S. 358; എതിർ ആക്ഷേപം.** 1979-ലെ O.S. 8 തള്ളിക്കൊണ്ടുള്ള വിധി അസ്ഥിരപ്പെടുത്തിയിരിക്കുന്നു. അന്യായം അനുവദിച്ചു കേസ് അന്യായപ്രകാരം വിധിച്ചുകൊള്ളുന്നു. അപ്പീൽ അനുവദിച്ചിരിക്കുന്നു. ചെലവുകൾ അനുവദിക്കുന്നില്ല. എതിർ ആക്ഷേപം തള്ളിക്കളഞ്ഞിരിക്കുന്നു. ചെലവുകൾ അനുവദിക്കുന്നില്ല.

**യു. എൽ. ഭട്ട്, ജഡ്ജി** (ഒപ്പ്)

**കെ. പി. ബാലനാരായണ മാരാർ, ജഡ്ജി** (ഒപ്പ്)

1-6-1990

Malankara Orthodox TV

# ഹൈക്കോടതി ഡിവിഷൻബഞ്ച് 1–6–1990–ലെ ഡിക്രി

കേരള ഹൈക്കോടതിയിൽ ബഹുമാനപ്പെട്ട ജസ്റ്റീസുമാരായ യു. എൽ. ഭട്ട്, കെ. പി. ബാലനാരായണമാരാർ എന്നിവർ മുമ്പാകെ ബോധിപ്പിക്കപ്പെട്ട 1980–ലെ 331–ാം നമ്പർ അപ്പീൽ കേസിന്മേലും, എതിർ ആക്ഷേപങ്ങളിന്മേലുമുള്ള 1990 ജൂൺ ഒന്നിലെ വിധിപ്രകാരമുള്ള ഡിക്രി.

(അസൽ രണ്ടാം വാദിയായിരുന്ന) അപ്പീൽവാദി കാതോലിക്കാ – മലങ്കര മെത്രാപ്പോലീത്താ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ (കാതോലിക്കേറ്റ് അരമന, ദേവലോകം, കോട്ടയം)

അപ്പീൽ പ്രതികൾ: അസൽ 1 മുതൽ 11 വരെ, 14, 15, 17 മുതൽ 19 വരെ പ്രതികളും, 14–ാം പ്രതിയുടെ അവകാശികളായി അപ്പീലിൽ കക്ഷി ചേർന്നവരും (1) പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, പൗരസ്ത്യ സുവിശേഷ സമാജം, ഇരിങ്ങോൾ, പെരുമ്പാവൂർ, (2) തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, വലിയപള്ളി, കോതമംഗലം, (3) ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, പെരുമ്പള്ളി, മുളന്തുരുത്തി, (4) ഫാ. എ. വി. സഖറിയാ, ആറുപറചിറയിൽ, തിരുവാർപ്പ്, (5) ഫാ. കെ. സി. അന്ത്രയോസ്, കൊല്ലംപറമ്പിൽ, കിഴക്കൻപാമ്പാടി, (6) ഫാ. റോയി പോൾ വെട്ടിക്കാട്ടിൽ, ഇടയ്ക്കാട്ടുവയൽ, (7) ഫാ. പി. പി. തോമസ്, പരുത്തിവയലിൽ, കീഴില്ലം, (8) ഡീക്കൻ കുറിയാക്കോസ്, കൊടിമറ്റത്തിൽ, ഇടയ്ക്കാട്ടുവയൽ, (9) ഡീക്കൻ എം. എ. കുറിയാക്കോസ്, മൂലയിൽ, ചീരഞ്ചിറ, (10) ഡീക്കൻ അലക്സ് തോമസ്, കുന്നുംപുറത്ത്, പാമ്പാടി, (11) ഫാ. ഏബ്രഹാം മറ്റമന, സെന്റ് ജോർജ് യാക്കോബായ സുറിയാനിപ്പള്ളി, മാനന്തവാടി, (12) ഫാ. അലക്സാണ്ടർ മുറന്തൂക്കിൽ, ചിറ്റലക്കാട്, മുളക്കുളം, (13) ഫാ. പുന്നൂസ് വായിത്ര, കുമരകം (മരിച്ചു. ഹർജിക്കാരന്റെ അഭിഭാഷകൻ സമർപ്പിച്ച കുറിപ്പിന്മേലുള്ള 19–12–89–ലെ ഉത്തരവു പ്രകാരം അപ്പീൽ പ്രതി സ്ഥാനത്തുനിന്ന് പേര് നീക്കം ചെയ്തു), (14) ജേക്കബ് കുരീക്കൽ കോറെപ്പിസ്കോപ്പാ, തിരുവൻവണ്ടൂർ നിന്ന് ബോംബെയിൽ താമസം (മരിച്ചു), (15) പൗരസ്ത്യ സുവിശേഷസമാജത്തിനു (പെരുമ്പാവൂർ) വേണ്ടി ജനറൽ സെക്രട്ടറി ഫാ. ഗീവർഗീസ്, ആത്തുങ്കൽ, വെങ്ങൂർ, (16) മലങ്കര സുറിയാനി ക്നാനായ സമുദായത്തിനുവേണ്ടി ട്രസ്റ്റിമാരായ ഫാ. കെ. ഐ. ഏബ്രഹാം, കിഴക്കേമുറിയിൽ,

Malankara Orthodox TV

റാന്നി, ടി. ഒ. കുരുവിള തോമസ്, താമരപ്പള്ളിൽ എന്നിവർ, (17) കൂടുതലായി ചേർത്ത അപ്പീൽ പ്രതി ഫാ. തോമസ് ഏബ്രഹാം, സെന്റ് ആന്റണീസ് സൊസൈറ്റി, ഹണോവർ, കർണ്ണാടക മരിക്കുകയും, അപ്പീൽ പ്രതിസ്ഥാനത്തുനിന്ന് പേര് നീക്കം ചെയ്യുകയുമുണ്ടായി (മരിച്ച 14-ാം അപ്പീൽ പ്രതിയുടെ നിയമാനുസൃത പ്രതിനിധിയെ 1988-ലെ C.M.P. 13748-ാം നമ്പർ ഹർജിയിന്മേലുള്ള 29-11-88-ലെ ഉത്തരവുപ്രകാരം കൂടുതലായ 17-ാം അപ്പീൽ പ്രതിയായി കക്ഷിചേർത്തു. എന്നാൽ ഈ അപ്പീൽ പ്രതിയും മരിച്ചതിനെ തുടർന്ന് സമർപ്പിക്കപ്പെട്ട 89-ലെ 17335, 89-ലെ 17479 എന്നീ കുറിപ്പുകളിന്മേലുള്ള 22-12-89-ലെ ഉത്തരവുപ്രകാരം, അപ്പീൽപ്രതിയുടെ നിയമാനുസൃത അവകാശികളായി ആരെയും കക്ഷിചേർക്കേണ്ട ആവശ്യമില്ലെന്നു കോടതി രേഖപ്പെടുത്തി)

ഈ അപ്പീലും എതിർ ആക്ഷേപങ്ങളും വാദത്തിന് വരികയും, അപ്പീലിനുള്ള കാരണങ്ങളും, എതിർ ആക്ഷേപങ്ങളും ഈ കോടതിയുടെ സിംഗിൾ ബഞ്ചിന്റെ 1979-ലെ O.S. 4-ാം നമ്പർ കേസിലെ 6-6-1980-ലെ വിധിന്യായവും ഡിക്രിയും ശ്രദ്ധാപൂർവ്വം പഠിക്കുകയും, അപ്പീൽ വാദിയുടെ അഭിഭാഷകരുടെയും, 1, 2, 3, 4, 7, 9, 10, 12, 13, 15, 16 എന്നീ അപ്പീൽ പ്രതികളുടെ അഭിഭാഷകരുടെയും വാദങ്ങൾ കേൾക്കുകയും, 6, 8, 11 അപ്പീൽ പ്രതികൾക്കുവേണ്ടി ആരും (അഭിഭാഷകർ) ഹാജരാകാതിരിക്കുകയും ചെയ്തതിൽ, ഈ അപ്പീൽ അനുവദിച്ചുകൊണ്ട് കോടതി താഴെപ്പറയുംപ്രകാരമുള്ള ഉത്തരവും ഡിക്രിയും പുറപ്പെടുവിച്ചു കൊള്ളുന്നു.

(1) 79-ലെ നാലാം നമ്പർ അസൽ കേസിലെ ഡിക്രി ഒന്നു മുതൽ പതിനേഴു വരെ പ്രതികളെയും പത്തൊമ്പതാം പ്രതിയെയും സംബന്ധിച്ചിടത്തോളം ഇതിനാൽ അസ്ഥിരപ്പെടുത്തിക്കൊള്ളുന്നു.

(2) പത്തൊമ്പതാം പ്രതിക്കെതിരായ കേസ് തള്ളിക്കൊണ്ടുള്ള വിധി ഇതിനാൽ സ്ഥിരപ്പെടുത്തിക്കൊള്ളുന്നു.

(3) മലങ്കരസഭ എപ്പിസ്കോപ്പൽ സ്വഭാവത്തോടുകൂടിയതാണെന്നും, അത് സ്വയംഭരണാവകാശത്തോടുകൂടിയ ഘടകങ്ങളുടെ (ഇടവകപ്പള്ളികളുടെ) ഒരു യൂണിയനോ ഫെഡറേഷനോ അല്ലെന്നും, സഭ ഭരണകാര്യത്തിൽ മലങ്കരസഭാഭരണഘടനയാൽ നിയന്ത്രിക്കപ്പെടുന്നുവെന്നും ഇതിനാൽ പ്രഖ്യാപിച്ചുകൊള്ളുന്നു.

(4) മലങ്കരസഭയ്ക്കുവേണ്ടി പട്ടക്കാരെയോ ശെമ്മാശന്മാരെയോ വാഴിക്കുന്നതിന് ഒന്നു മുതൽ മൂന്നു വരെ പ്രതികൾ യോഗ്യരല്ലെന്നു കൂടി ഇതിനാൽ പ്രഖ്യാപിച്ചുകൊള്ളുന്നു.

Malankara Orthodox TV

(5) ഒന്നു മുതൽ മൂന്നു വരെ പ്രതികൾ മലങ്കരസഭയുടെ നിയമാനുസൃതം വാഴിക്കപ്പെട്ടവരായ മെത്രാപ്പോലീത്താമാരല്ലെന്നും, നാലു മുതൽ എട്ടു വരെ പ്രതികൾ മലങ്കരസഭയുടെ നിയമാനുസൃതം വാഴിക്കപ്പെട്ട പട്ടക്കാരോ ശെമ്മാശന്മാരോ അല്ലെന്നു കൂടി ഇതിനാൽ പ്രഖ്യാപിച്ചുകൊള്ളുന്നു.

(6) മലങ്കരസഭാ ഭരണഘടനാ വ്യവസ്ഥകൾ പ്രകാരം വാഴിക്കപ്പെട്ടു നിയമിക്കപ്പെട്ടിട്ടില്ലാത്ത ഏതു മെത്രാപ്പോലീത്തായ്ക്കോ, പട്ടക്കാരനോ, ശെമ്മാശനോ, മലങ്കരസഭയിലെ ഏതെങ്കിലും പള്ളിയിലോ, സ്ഥാപനത്തിലോ കർമ്മാനുഷ്ഠാനങ്ങൾ നടത്താനാവുന്നതല്ലെന്നു കൂടി ഇതിനാൽ പ്രഖ്യാപിച്ചുകൊള്ളുന്നു.

(7) രണ്ടാം പ്രതിയുടെയും അദ്ദേഹത്തിന്റെ കീഴിലുള്ള മെത്രാപ്പോലീത്താമാരുടെയും അധികാരം അംഗീകരിക്കാൻ വിസമ്മതിക്കുന്ന ഏതെങ്കിലും പട്ടക്കാരന് മലങ്കരസഭയിലെ ഏതെങ്കിലും പള്ളിയിലോ ഏതെങ്കിലും സ്ഥാപനത്തിലോ ശുശ്രൂഷ നടത്താൻ അവകാശമില്ലാത്തതാകുന്നു എന്നു കൂടി ഇതിനാൽ പ്രഖ്യാപിച്ചുകൊള്ളുന്നു.

(8) മലങ്കരസഭയ്ക്കോ, അതിന്റെ സ്ഥാപനങ്ങൾക്കോ വേണ്ടി പട്ടക്കാരെയോ ശെമ്മാശന്മാരെയോ വാഴിക്കുകയോ, മറ്റെന്തെങ്കിലും കൂദാശകൾ, ആരാധനാ ശുശ്രൂഷകൾ മുതലായവ നിർവ്വഹിക്കുകയോ ചെയ്യുന്നതിൽ നിന്ന് ഒന്നു മുതൽ മൂന്നു വരെ പ്രതികളെ ഒരു ശാശ്വത നിരോധന ഉത്തരവു മൂലം ഇതിനാൽ നിരോധിച്ചുകൊള്ളുന്നു.

(9) മലങ്കരസഭയിലെ ഏതെങ്കിലും പള്ളിയിലോ, അല്ലെങ്കിൽ ഏതെങ്കിലും പള്ളി സംബന്ധിച്ചോ, മലങ്കരസഭയ്ക്കോ, അല്ലെങ്കിൽ മലങ്കരസഭയുടെ ഏതെങ്കിലും ഘടകപ്പള്ളിക്കോ, അല്ലെങ്കിൽ സ്ഥാപനങ്ങൾക്കോവേണ്ടിയോ, മതപരമായ ആരാധനകളോ കൂദാശകളോ എന്തുതന്നെയായാലും നിർവ്വഹിക്കുന്നതിൽ നിന്നും നാലു മുതൽ പതിനേഴുവരെ പ്രതികളെ ഇതിനാൽ നിരോധിച്ചുകൊള്ളുന്നു.

(10) മലങ്കരസഭയുടെ ഭരണത്തിൽ ഏതെങ്കിലും രീതിയിൽ ഇടപെടുന്നതിൽ നിന്ന് ഒന്നു മുതൽ പതിനേഴു വരെ പ്രതികളെ ഇതിനാൽ നിരോധിച്ചുകൊള്ളുന്നു.

(11) പത്തൊമ്പതാം പ്രതിയെ സംബന്ധിച്ചിടത്തോളം, ക്നാനായ സമുദായത്തിന്റെയും ക്നാനായ മെത്രാപ്പോലീത്തായുടെയും ആത്മീയ മേലദ്ധ്യക്ഷൻ കാതോലിക്കാ ആണെന്നും, ലൗകിക കാര്യങ്ങൾ സംബന്ധിച്ചിടത്തോളം, കക്ഷികൾ ക്നാനായ ഭരണഘടനാ വ്യവസ്ഥകളും മലങ്കരസഭാ ഭരണഘടനാ വ്യവസ്ഥകളും തമ്മിൽ പൊരുത്തപ്പെടു

Malankara Orthodox TV

ത്താത്ത കാലത്തോളം, ക്നാനായ ഭദ്രാസനത്തിന്റെയും ഇടവകപ്പള്ളി കളുടെയും കാര്യത്തിൽ ക്നാനായ ഭരണഘടനാ വ്യവസ്ഥകൾക്ക് വിധേ യമായി മാത്രമേ, മലങ്കരസഭാ ഭരണഘടന നടപ്പിലാക്കാനാവൂ എന്നു മുള്ള ഒരു ഡിക്രി ഇതിനാൽ പ്രഖ്യാപിച്ചുകൊള്ളുന്നു.

(12) ഒന്ന്, നാല്, അഞ്ച്, ഒമ്പത്, പത്ത്, പതിമൂന്ന്, പതിനഞ്ച് എന്നീ അപ്പീൽ പ്രതികൾ ബോധിപ്പിച്ചിട്ടുള്ള എതിർ ആക്ഷേപവും, പതിനാറാം അപ്പീൽ പ്രതി ബോധിപ്പിച്ചിട്ടുള്ള എതിർ ആക്ഷേപങ്ങളും തള്ളിക്കൊണ്ട് ഇതിനാൽ ഉത്തരവായിരിക്കുന്നു. കക്ഷികൾ തങ്ങളുടെ ആദ്യന്തമുള്ള ചെലവുകൾ സ്വയം വഹിച്ചുകൊള്ളണമെന്നുള്ളതായ ഉത്തരവും, ഡിക്രിയും കൂടി കോടതി പുറപ്പെടുവിച്ചുകൊള്ളുന്നു.

.......

സാക്ഷി: എറണാകുളത്ത് കേരള ഹൈക്കോടതിയിലെ ബഹുമാന പ്പെട്ട ചീഫ് ജസ്റ്റീസ് വി. എസ്. മളീമഠ്. 1990 ജൂൺ ഒന്നിന് ഒപ്പു വച്ചിരി ക്കുന്നു.

ഒപ്പ്

ജോയിന്റ് രജിസ്ട്രാർ
26-4-91-ൽ ഒപ്പു വച്ചു

ഒപ്പ്
സെക്ഷൻ ഓഫീസർ

Malankara Orthodox TV

# 15

# മലങ്കരസഭാക്കേസ്: 1995–ലെ സുപ്രീംകോടതിവിധി

കേരള ഹൈക്കോടതിയുടെ ഡിവിഷൻ ബഞ്ച് 1990 ജൂൺ ഒന്നിനു പ്രസ്താവിച്ച വിധിയിൽ കാതോലിക്കാ വിഭാഗത്തിന്റെ വാദഗതികൾ കോടതി അംഗീകരിച്ചു. ഇരു കൂട്ടർക്കും സ്വീകാര്യമായ ഒരു വിധിയായിരുന്നു അത്. ഇതിന്മേൽ പാത്രിയർക്കീസ് ഭാഗം കൊടുത്ത അപ്പീലിലാണ് 1995 ജൂൺ 20–ന് സുപ്രീംകോടതി, ഹൈക്കോടതി വിധി ശരിവച്ചുകൊണ്ട് ഈ സുപ്രധാന വിധി പ്രഖ്യാപിച്ചത്.

ഇൻഡ്യൻ സുപ്രീംകോടതിയിൽ, പാത്രിയർക്കീസ് കക്ഷിയിലെ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ മുതൽപേർ അപ്പീൽവാദികളും, കാതോലിക്കാ കക്ഷിയിലെ പ. ബസ്സേലിയോസ് മാർ ത്തോമ്മാ മാത്യൂസ് പ്രഥമൻ മുതൽപേർ അപ്പീൽ പ്രതികളുമായുള്ള മലങ്കരസഭാ കേസ് (രണ്ടാം സമുദായക്കേസിൽ) അപ്പീൽ, സഭാ സംബന്ധമായ ഇതര അപ്പീലുകളും ചേർത്ത് ബഹുമാനപ്പെട്ട ജസ്റ്റീസുമാരായ, ആർ. എം. സഹായി, ബി. പി. ജീവൻ റെഡ്ഡി, സുഹാസ് സി. സെൻ എന്നിവരടങ്ങുന്ന ഫുൾ ബഞ്ച് 20–06–1995–ൽ വിധിച്ചു. പ്രിസൈഡിംഗ് ജഡ്ജി ആർ. എം. സഹായി ഒറ്റയ്ക്കും, ജഡ്ജി റെഡ്ഡി, ജഡ്ജി സെൻ എന്നിവർ സംയുക്തമായുമാണ് വിധിന്യായങ്ങൾ എഴുതിയത്.

### മുഖ്യകേസിലെ കക്ഷികൾ

സുപ്രീംകോടതി വിധിച്ച സഭാക്കേസ് അപ്പീലുകളിൽ മുഖ്യമായവ 1990–ലെ CA 4958, CA 4959, CA 4960 എന്നീ നമ്പർ അപ്പീൽ കേസുകളാണ്.

ഒന്നാമത്തേതിന്റെ അസൽ കേസ് കോട്ടയം സബ് കോടതിയിൽ 1974 –ലെ O.S.142–ാം നമ്പരായി കാതോലിക്കാകക്ഷിക്കു വേണ്ടി ഫയൽ ചെയ്യപ്പെട്ടതാണ്. ഈ കേസ് എറണാകുളം സ്പെഷൽ കോടതിയിലേക്ക് മാറ്റിയപ്പോൾ 1977–ലെ O. S. 81 ആയി നമ്പർ മാറ്റിയിട്ടു. പിന്നീട് കേസ് കേരള ഹൈക്കോടതിയിലേക്ക് മാറ്റുകയും, 1979–ലെ O. S. 4 ആയി നമ്പർ മാറ്റുകയും ചെയ്തു.

രണ്ടാമത്തേതിന്റെ അസൽകേസ്, മലബാറിലെ ചില ഇടവകപ്പള്ളികളും, ചില (പൗരസ്ത്യ) സുവിശേസമാജം പള്ളികളും സംബന്ധിച്ച്

കോഴിക്കോട് സബ് കോടതിയിൽ 1974-ലെ O. S. 94-ാം നമ്പരായി കാതോലിക്കാ കക്ഷിക്കു വേണ്ടി ഫയൽ ചെയ്ത കേസാണ്. ഈ കേസ് പിന്നീട് കോട്ടയം സബ് കോടതിയിലേക്ക് മാറ്റിയപ്പോൾ 1975-ലെ O. S. 258-ാം നമ്പരും, തുടർന്ന് എറണാകുളം സ്പെഷൽ കോടതിയിലേക്കു മാറ്റിയപ്പോൾ 1977-ലെ O. S. 85-ാം നമ്പരും, അനന്തരം കേരള ഹൈക്കോടതിയിൽ എത്തിയപ്പോൾ 1979-ലെ O. S. 6-ാം നമ്പരുമായി.

മൂന്നാമത്തേതിന്റെ അസൽ കേസ്, മേപ്രാൽ സെന്റ് ജോൺസ് പള്ളി സംബന്ധിച്ച് ആലപ്പുഴ സബ് കോടതിയിൽ 1977-ലെ O. S. 79-ാം നമ്പരായി കാതോലിക്കാകക്ഷിക്കു വേണ്ടി ഫയൽ ചെയ്യപ്പെട്ട കേസാണ്. ഈ കേസ് എറണാകുളം സ്പെഷൽ കോടതിയിലേക്ക് മാറ്റിയപ്പോൾ 1977-ലെ O. S. 192-ാം നമ്പരും, ഹൈക്കോടതിയിലെത്തിയപ്പോൾ 1979-ലെ O. S. 8-ാം നമ്പരുമായി.

ഈ മൂന്നു കേസുകളും സുപ്രീംകോടതിയിൽ യഥാക്രമം 1990-ലെ CA 4958, 4959, 4960 എന്നീ നമ്പരുകൾ അപ്പീലുകളായി. പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി സുപ്രീംകോടതിയിൽ സമർപ്പിക്കപ്പെട്ട ഈ അപ്പീലുകളിലെ കക്ഷികളുടെ പേരുവിവരം ചുവടെ ചേർക്കുന്നു.

അപ്പീൽവാദികൾ: (1) പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (പൗരസ്ത്യ സുവിശേഷസമാജം, ഇരിങ്ങോൾ ഈസ്റ്റ്, പെരുമ്പാവൂർ) (2) തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (വലിയപള്ളി, കോതമംഗലം) (3) ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (സെന്റ് ജോർജ്ജ് യാക്കോബായ പള്ളി, പെരുമ്പള്ളി, മുളന്തുരുത്തി) (4) ഫാ. എ. വി. സഖറിയാ, ആറുപറച്ചിറയിൽ, തിരുവാർപ്പ് (5) ഫാ. കെ. സി. അന്ത്രയോസ്, കൊല്ലംപറമ്പിൽ, ഈസ്റ്റ് പാമ്പാടി (6) ഫാ. റോയി പോൾ, വെട്ടിക്കാട്ടിൽ, ഇടക്കാട്ടുവയൽ (7) ഫാ. വി. പി. തോമസ്, പരുത്തുവയലിൽ, കീഴില്ലം (8) ഡീക്കൻ കുറിയാക്കോസ് (ഇപ്പോൾ വൈദികൻ) കൊടിമറ്റത്തിൽ, ഇടക്കാട്ടുവയൽ (9) ഡീക്കൻ എം. എ. കുറിയാക്കോസ്, മൂലയിൽ, ചീരഞ്ചിറ (10) ഡീക്കൻ അലക്സ് തോമസ്, കുന്നുംപുറത്ത്, പാമ്പാടി (11) ഫാ. അലക്സാണ്ടർ മുറന്തൂക്കിൽ, മുളക്കുളം (12) കുറിയാക്കോസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ, മേപ്രാൽ തിരുവല്ല.

അപ്പീൽ പ്രതികൾ: (1) മോറാൻ മാർ ബസ്സേലിയോസ് മാത്യൂസ് പ്രഥമൻ (മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമന്റെ പിൻഗാമി), കാതോലിക്കേറ്റ് അരമന, മുട്ടമ്പലം, കോട്ടയം (2) തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ, മൗണ്ട് ഹെർമോൻ അരമന, ചാത്തമംഗലം, കോഴിക്കോട്.

Malankara Orthodox TV

**നിഗമനങ്ങൾ**

അങ്ങനെ ഞാൻ (ആർ. എം. സഹായ്) എത്തിച്ചേർന്നിട്ടുള്ള നിഗമന ങ്ങൾ ഇവയാണ്.

1 (a) ഇൻഡ്യൻ ഭരണഘടന ഉറപ്പു നൽകുന്ന 25, 26 വകുപ്പുകൾ പ്രകാരമുള്ള മൗലികാവകാശങ്ങളുടെ ധ്വംസനങ്ങളെ സംബന്ധിക്കുന്ന കേസുകൾ പരിഗണിക്കാൻ സിവിൽ കോടതികൾക്ക് അധികാരമുണ്ട്.

(b) സിവിൽ നടപടി നിയമം ഒമ്പതാം വകുപ്പിൽ ഉപയോഗിച്ചിരിക്കുന്ന "സിവിൽ സ്വഭാവം" എന്ന പദപ്രയോഗം, സിവിൽ നടപടികൾ എന്നതി നേക്കാൾ പോലും വ്യാപ്തമാണ്. അങ്ങനെ സിവിൽ സ്വഭാവമുള്ള അന ന്തരഫലങ്ങൾ ഉളവാക്കുന്നതരം മതപരമായ കാര്യങ്ങളും, അതിന്റെ വ്യാപ്തിയിൽ വരും.

(c) ഒമ്പതാം വകുപ്പും വളരെ വ്യാപ്തിയുള്ളതാണ്. എന്തൊക്കെ യാണ് മതാനുഷ്ഠാനങ്ങൾ എന്ന് പ്രഖ്യാപിച്ചു കിട്ടണമെന്ന് ആവശ്യ പ്പെടുന്ന, വളരെ ചുരുക്കം കേസുകൾ ഒഴികെയുള്ള മതപരമായ ഏതു തർക്കവും, സഭാക്കോടതികളുടെ അഭാവത്തിൽ സിവിൽ കോടതികൾക്ക് പരിഗണിക്കാവുന്നതാണ്.

2. ആരാധനാസ്ഥലങ്ങൾ (പ്രത്യേക വ്യവസ്ഥകൾ) നിയമം (1991-ലേത്) പ്രാബല്യത്തിൽ വരുന്നതിനു മുമ്പുള്ള കാര്യങ്ങളെ സംബന്ധിച്ച പ്രഖ്യാപനം ആവശ്യപ്പെടുന്നതോ, നിയമം പ്രാബല്യത്തിൽ വരുന്നതിനു മുമ്പ് അംഗീകരിക്കപ്പെട്ടിരുന്ന അവകാശം നടപ്പിലാക്കി കിട്ടുന്നതിനു വേണ്ടിയുള്ളതോ, ആയ കേസുകളെ ആ നിയമം തടയുന്നില്ല.

3. സമുദായക്കേസിലെ താഴെപ്പറയുന്ന തീർച്ചകൾ അന്തിമമായി തീർ ന്നിട്ടുള്ളതും, അവ നിയമതടസ്സമായി വർത്തിക്കുന്നതുമാണ്.

(a). മലങ്കരയിൽ കിഴക്കിന്റെ കാതോലിക്കേറ്റ് 1912-ൽ സ്ഥാപിച്ചിട്ടുള്ള താണ്.

(b) മലങ്കര അസോസിയേഷൻ 1934-ൽ രൂപവൽക്കരിച്ച ഭരണഘടന സാധുവാണ്.

(c) കാതോലിക്കാകക്ഷി വിശ്വാസവിപരീതികളായി തീരുകയോ, അവർ പ്രത്യേക സഭ സ്ഥാപിക്കുകയോ ചെയ്തിട്ടില്ല.

(d) പാത്രിയർക്കീസ് കക്ഷി 1935-ൽ നടത്തിയ യോഗം (കരിങ്ങാശ്ര യോഗം) സാധുവല്ല.

4 (a). റോയൽ അപ്പീൽ കോടതിയും, സമുദായക്കേസിൽ ഈ കോട

Malankara Orthodox TV

തിയും (സുപ്രീംകോടതി) പ്രഖ്യാപിച്ച വിധികളുടെ ഫലം, കാതോലിക്കാകക്ഷിയും പാത്രിയർക്കീസ് കക്ഷിയും സുറിയാനി ഓർത്തഡോക്സ് സഭയുടെ അംഗങ്ങളായി തുടരുന്നുവെന്നതാണ്.

(b) അന്തോഖ്യാ പാത്രിയർക്കീസിന് (മലങ്കരയിലെ) ഈ പള്ളികളിന്മേൽ ലൗകികാധികാരങ്ങളില്ല.

(c) മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെയും 1934-ൽ സഭാഭരണഘടന രൂപവൽക്കരിച്ചതിന്റെയും ഫലം പാത്രിയർക്കീസിന് ആത്മികാധികാരങ്ങൾ ഭരണഘടനയ്ക്ക് വിധേയമായി മാത്രം വിനിയോഗിക്കാമെന്നതാണ്.

(d) അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മികാധികാരങ്ങൾ ഭരണഘടനയ്ക്ക് അനുസൃതമായി കാതോലിക്കായ്ക്ക് വിനിയോഗിക്കാവുന്നതാണ്.

5 (a) പാത്രിയർക്കീസ് കക്ഷി ഹാജരാക്കിയ ഹൂദായ കാനോൻ ആധികാരികമായ കാനോൻ ഭാഷ്യമല്ല.

6. കാതോലിക്കായെ പാത്രിയർക്കീസ് മുടക്കിയത് അസാധുവായിരുന്നു.

7. (പൗരസ്ത്യ) സുവിശേഷസമാജത്തിന്റെ പള്ളികളും സിംഹാസന പള്ളികളും, സെന്റ് മേരീസ് പള്ളിയും, ഒഴികെയുള്ള എല്ലാ പള്ളികളും 1934-ലെ സഭാ ഭരണഘടനയ്ക്ക് അനുസൃതമായി മലങ്കര അസോസിയേഷന്റെ ആത്മികവും ലൗകികവുമായ നിയന്ത്രണത്തിൻകീഴിലാണ്.

വിചാരണാധികാരം, വ്യവഹാരങ്ങളുടെ നിലനില്പ്, കാതോലിക്കായുടെ മുടക്ക്, കാനോന്റെ ആധികാരികത, സമുദായക്കേസിൽ രേഖപ്പെടുത്തിയിരിക്കുന്ന തീർച്ചകൾ മൂലമുള്ള നിയമതടസ്സം, മലങ്കര അസോസിയേഷനും ഇടവകപ്പള്ളികളും തമ്മിലുള്ള ബന്ധം എന്നീ നിയമപ്രശ്നങ്ങൾ തീരുമാനിക്കപ്പെട്ടിട്ടുള്ളതിനാൽ ഈ അപ്പീലുകൾ എപ്രകാരം തീരുമാനിക്കണമെന്ന കാര്യത്തിൽ വലിയ പ്രയാസമൊന്നും അവശേഷിക്കുന്നില്ല. എന്നാൽ അതിന് മുമ്പായി, രണ്ടു കക്ഷികൾ തമ്മിലുള്ള, അതിനേക്കാൾ അധികമായി സത്യസന്ധതയും, ലാളിത്യവും എല്ലാറ്റിനും ഉപരിയായി ത്യാഗവും പഠിപ്പിക്കുന്ന "വിശ്വാസത്തിന്റെയും സംസ്ക്കാരത്തിന്റെയും ജീവിക്കുന്ന പാരമ്പര്യം" ആയ ഒരേ സമുദായ കുടുംബത്തിലെ അംഗങ്ങൾ തമ്മിൽ നശിക്കുന്നതു വരെ പോരാടുന്നതിനുള്ള സംഭ്രമജനകമായ മർക്കടമുഷ്ടിയിൽ അഗാധമായ മനോവേദന രേഖപ്പെടുത്തേണ്ട അവസരം സമാഗതമായിരിക്കുകയാണ്. ഇരു കക്ഷികളും തമ്മിൽ കോടതികളിൽ നീണ്ടുനിന്ന വിസ്താരങ്ങൾക്കും നീണ്ടുനീണ്ടുപോയ മൊഴി

Malankara Orthodox TV

നൽകലുകൾക്കും പുറമെ, എത്ര എത്ര തെളിവുരേഖകളും ഹാജരാക്കപ്പെട്ടു. പ്രത്യയശാസ്ത്രപരമായ അഭിപ്രായ സംഘട്ടനത്തെയോ, മതപരമായ അഭിപ്രായവ്യത്യാസത്തെയോ, ദൈവശാസ്ത്രപരമായ അഭിപ്രായ ഭിന്നതയെയോ, ആരാധനാവകാശം, അനുഷ്ഠാനങ്ങൾ, ചടങ്ങുകൾ, വിശ്വാസം, വിശ്വാസസംഹിതകൾ എന്നിവയെപ്പറ്റിയുള്ള എന്തെങ്കിലും തിരുവെഴുത്തു സംബന്ധമായ തർക്കത്തെയോ, വിവാദത്തെയോ അല്ല, മഹത്തായ ഒരു ചരിത്രവും സേവനപാരമ്പര്യവുമുള്ള മതസ്ഥാപനമായ സുറിയാനിസഭയുടെ സ്ഥാപനത്തിനു ബാഹ്യമായതെന്നു തോന്നുന്ന കാര്യങ്ങളെ അടിസ്ഥാനമാക്കിയുള്ളതായിരുന്നു ആ പോരാട്ടങ്ങളെന്നതാണ് അമ്പരപ്പിക്കുന്ന വസ്തുത.

അന്ത്യോഖ്യാ പാത്രിയർക്കീസിനെ കൂടാതെയുള്ള സുറിയാനി പള്ളികളെക്കുറിച്ച് ചിന്തിക്കാനാവുന്നതല്ലെന്ന അപ്പീൽ വാദികളുടെ അഭിഭാഷകൻ കെ. പരാശരന്റെ വാദം ന്യായീകരിക്കത്തക്കതായിരുന്നു. പക്ഷേ, അതിനെപ്പറ്റി എവിടെയാണ് തർക്കം? അദ്ദേഹം പരമോന്നത ആത്മിക തലവനാണെന്ന് കാതോലിക്കാ പോലും അംഗീകരിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ അധികാരങ്ങളുടെയും വിശേഷാധികാരങ്ങളുടെയും വ്യാപ്തിയെപ്പറ്റിയായിരുന്നു, അല്ലാതെ അദ്ദേഹത്തിന് അധികാരമുണ്ടായിരുന്നോ എന്നതിനെയും, അദ്ദേഹം ഏറ്റവും ഉന്നത ആത്മികാധികാരിയാണോ എന്നതിനെയും കുറിച്ചായിരുന്നില്ല തർക്കം. ചുരുക്കിപ്പറഞ്ഞാൽ ഇതെല്ലാം അതുകൊണ്ട് വൃഥാ അദ്ധ്വാനം മാത്രമായിരുന്നു.

സഭ സ്വയംശീർഷകത്വമുള്ളതായി തീർന്നിട്ടുണ്ടെന്നു പ്രഖ്യാപിക്കണമെന്ന അങ്ങേയറ്റത്തെ വാദത്തിലേക്കു കാതോലിക്കാ കക്ഷി കടന്നെങ്കിൽ, കോടതിവിധികളാലോ, സഭാഭരണഘടനയാലോ, അതതു കാലങ്ങളിൽ പുറപ്പെടുവിച്ചിട്ടുള്ള ഏറ്റവും അടിസ്ഥാനപരവും, മൗലികവുമായ കേവല പൊതു സങ്കല്പങ്ങൾ പോലും നിഷേധിക്കുന്ന സാദ്ധ്യമായ അങ്ങേയറ്റത്തെ എതിർ വാദങ്ങളെല്ലാം ഉയർത്തുകയാണ് പാത്രിയർക്കീസ് കക്ഷി ചെയ്തത്. നിഖ്യാ സുന്നഹദോസ് എ.ഡി. 325-ൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ അംഗീകരിക്കുമ്പോഴും, കിഴക്കിന്റെ കാതോലിക്കാ ആയിരുന്നു മറ്റേ ഉന്നത മേലധികാരി. കാതോലിക്കായ്ക്ക് എല്ലാ ആത്മിക കർത്തവ്യങ്ങളും നിർവ്വഹിക്കാവുന്നതാണെന്നും, എന്നാൽ പാത്രിയർക്കീസിന് ആകെക്കൂടിയുള്ള മേലധികാരം ഉണ്ടെന്നും, ആ സമയത്തുതന്നെ സമ്മതിക്കപ്പെട്ടിട്ടുള്ളതാണ്. സുദീർഘമായ ഈ കാലയളവിലുടനീളം കൊണ്ടു പുഷ്ടിപ്പെട്ട ആചാരത്തിനും സമ്പ്രദായത്തിനും അനുയോജ്യമായതും, എല്ലാവരുടെയും സമ്മതത്തോടു കൂടിയതുമായ, സഭാഭരണഘടനയിൽ വ്യവസ്ഥ ചെയ്തിട്ടുള്ളിടത്തോളം ഒഴികെ, അതിൽ നിന്ന് യാതൊരു വ്യതിയാനവും ഉണ്ടായിട്ടില്ല. ആയതിനാൽ വ്യക്തിപ

Malankara Orthodox TV

രമായ തെറ്റിദ്ധാരണകളും മത്സരവും മൂലം സജീവമായിട്ടുള്ള ശവക്കുഴി തോണ്ടലിന് തിരശീല വീഴ്ത്തിക്കൊണ്ട് ഭാവിയിൽ അത് ഒഴിവാക്കുന്നതിന്, അതതുകാലങ്ങളിൽ ഭേദഗതി ചെയ്യപ്പെട്ട നിലയിലുള്ളതും, 1970-ലെ പ്രശ്നങ്ങൾ ആരംഭിക്കുന്നതു വരെ അംഗീകരിക്കുകയും, അതുപ്രകാരം പ്രവർത്തിച്ചുപോരുകയും ചെയ്ത 1934-ലെ സഭാഭരണഘടന ആത്യന്തികമായതും, എല്ലാ കക്ഷികളുടെയും അവകാശവും ബന്ധവും, നിയന്ത്രിക്കുന്നതുമാണെന്ന് തീരുമാനിക്കേണ്ടത് ആവശ്യമാണ്.

ഈ അപ്പീലുകളുടെ വാദങ്ങൾ ആരംഭിച്ചപ്പോഴും, വാദങ്ങളുടെ ഇടയിലും, ഇരു കക്ഷികളും സമ്മതിക്കുന്നതായാൽ മതാദ്ധ്യക്ഷന്മാർ ഉൾക്കൊള്ളുന്ന ഒരു ഉന്നതാധികാര സമിതിയുടെ തീരുമാനത്തിനു തർക്കം വിടാമെന്ന്, അഭിപ്രായം ഉണ്ടായിരുന്നു. എന്നാൽ പ്രശ്നം കുറച്ചു മാത്രം മതപരവും, കൂടുതലും നിയമപരമായതുംകൊണ്ടായിരിക്കാം, കക്ഷികൾ അവരുടെ അഭിഭാഷകർ മുഖേന ഈ കോടതിയിൽ വിശ്വാസം അർപ്പിക്കുകയും ഈ വ്യവഹാരത്തിന് ഒരു അറുതി വരുത്താൻ ഈ ബഞ്ചിനോട് അപേക്ഷിക്കുകയുമാണ് ഉണ്ടായത്.

അതുകൊണ്ട് വിവിധ നിയമപ്രശ്നങ്ങൾ പരിഗണിച്ചശേഷം, തൃപ്തികരമാംവിധം തീരുമാനിക്കാൻ ഒരുപക്ഷേ കഴിഞ്ഞിട്ടില്ലെങ്കിലും, ഇപ്പോൾ ഇപ്രകാരം പ്രഖ്യാപിക്കുന്നത് ഉചിതമായിരിക്കും.

1. ഈ രണ്ട് ആത്മിക ശ്രേഷ്ഠരും, അതായത് അന്ത്യോഖ്യാ പാത്രിയർക്കീസും മലങ്കരയിലെ കിഴക്കിന്റെ കാതോലിക്കായും തമ്മിലുള്ള ബന്ധം ഉന്നതനും വിധേയനും തമ്മിലുള്ള ഒരു ബന്ധമല്ല. എന്നാൽ അത് പൗരോഹിത്യശ്രേണിയിൽ പാത്രിയർക്കീസ് ഏറ്റവും ഉന്നതനായിക്കൊണ്ടുള്ള, സ്വതന്ത്രരായ രണ്ട് ആത്മിക അധികാരികൾ തമ്മിലുള്ള ബന്ധമാണ്.

2. കാതോലിക്കായെയും (കാതോലിക്കാ കക്ഷിയെയും) പാത്രിയർക്കീസിനെയും (പാത്രിയർക്കീസ് കക്ഷിയെയും) ഒരു മതവിശ്വാസത്തിന്റെ, അതായത് സുറിയാനി ഓർത്തഡോക്സ് സഭയുടെ അനുയായികളായി പ്രഖ്യാപിച്ചുകൊള്ളുന്നു.

3. മലങ്കര അസോസിയേഷനോട് ബന്ധപ്പെട്ട പള്ളികളുടെ ഭരണം, മലങ്കര അസോസിയേഷൻ രൂപവൽക്കരിച്ചതും, അതതുകാലങ്ങളിൽ ഭേദഗതി ചെയ്യപ്പെട്ടതുമായ സഭാഭരണഘടന പ്രകാരമായിരിക്കണം.

ഈ വിധിന്യായം അവസാനിപ്പിക്കുന്നതിനു മുമ്പായി, മലങ്കര അസോസിയേഷനും ഇടവകപള്ളികളും തമ്മിലുള്ള ബന്ധങ്ങൾ എടുത്തു കാട്ടിക്കൊണ്ട്, അസോസിയേഷനിലേക്ക് എല്ലാ ഇടവകപ്പള്ളികൾക്കും, പള്ളി

Malankara Orthodox TV

കളുടെ അംഗസംഖ്യ കണക്കാക്കാതെ ഒരേ സംഖ്യ (മൂന്ന്) പ്രതിനിധി കളെ വീതം അയക്കാൻ അനുമതി നൽകുന്ന ഭരണഘടനാ വ്യവസ്ഥ വേണ്ടത്ര നീതിപൂർവ്വമായതല്ലെന്ന് പരാശരൻ വാദിക്കുകയുണ്ടായെന്നു പ്രസ്താവിച്ചുകൊള്ളട്ടെ. അക്കാര്യം ശരിയായിരിക്കാം. പക്ഷേ,അത് പള്ളി കളുടെ ഭരണകാര്യത്തെ മാത്രമല്ല, വിശ്വാസത്തിന്റെയും മതത്തിന്റെയും കാര്യങ്ങളേയും നിയന്ത്രിക്കുന്ന ഒരു വ്യവസ്ഥയാണ്. മതത്തിന്മേലും ലൗകികകാര്യങ്ങളിന്മേലും നിയന്ത്രണം ചെലുത്തുന്നതിന്, മലങ്കരസഭ യുടെ നിർവ്വാഹകസമിതി പോലുള്ള ഒന്നാണ് മലങ്കര അസോസിയേ ഷൻ. കോടതിയുടെ കർത്തവ്യം അതിന്റെ (സഭാഭരണഘടനാ വ്യവ സ്ഥകളുടെ) ശരിയാംവിധമുള്ള നടപ്പാക്കൽ ഉറപ്പാക്കുന്നതിൽ പരിമിത പ്പെടുത്തിയിരിക്കുകയാണ്. അല്ലാതെ മതപരമായ സംഘം രൂപവൽക്ക രിച്ച ഒരു ഭരണഘടനയിലെ വ്യവസ്ഥകൾ ന്യായമായതോ അന്യായമാ യതോ എന്നു നിർണ്ണയിക്കുകയല്ല, കോടതികളുടെ കർത്തവ്യം.

മതം അവശ്യമായും യുക്തിചിന്ത കൊണ്ടല്ല, ഭരിക്കപ്പെടുന്നത്. എന്താ യാലും ന്യായത്തെപ്പറ്റിയുള്ള സ്വന്തം അഭിപ്രായം പകരം പ്രതിഷ്ഠിക്കുക, മതേതരക്കോടതികളുടെ വ്യാപ്തിയിൽപെടുന്ന കാര്യമല്ല. കൂടാതെ ഈ വാദത്തിനുള്ള അടിസ്ഥാനമൊന്നും വിചാരണക്കോടതിയിൽ രേഖാമൂലം നൽകിയ വാദങ്ങളിലോ, പ്രത്യേകാനുമതി ഹർജികളിലോ കേരള ഹൈ ക്കോടതിയിൽ സിംഗിൾ ജഡ്ജി മുമ്പാകെയോ, ഡിവിഷൻ ബഞ്ച് മുമ്പാ കെയോ നടത്തിയതായി കാണുന്ന വാദങ്ങളിലോ ഉൾക്കൊള്ളിച്ചിരുന്ന തായി തോന്നുന്നില്ല.

വാസ്തവത്തിൽ Encyclopaedia of Religion എന്ന ഗ്രന്ഥത്തിൽ പറ യുന്ന കണക്കുകളെ അവലംബിക്കാനാവുമെങ്കിൽ, 1970-ൽ കാതോലി ക്കാകക്ഷിയുടെ സംഖ്യാബലം പാത്രിയർക്കീസ് കക്ഷിയുടേതിനേക്കാൾ കൂടുതലായിരുന്നു. എന്തായാലും 1934-ലെ ഭരണഘടന 120, 121 വകുപ്പു കളിൽ, അതതു കാലങ്ങളിൽ ഭരണഘടന ഭേദഗതി ചെയ്യാൻ അധികാ രപ്പെടുത്തിയിട്ടുള്ള ഒരു റൂൾ കമ്മിറ്റിക്ക് വ്യവസ്ഥ ചെയ്തിട്ടുണ്ട്. അതു കൊണ്ട് ന്യായമായ പ്രാതിനിദ്ധ്യത്തെപ്പറ്റിയുള്ള പരാതിയിൽ എന്തെ ങ്കിലും കഴമ്പുണ്ടെങ്കിൽ ആ കമ്മിറ്റി മുമ്പാകെ അത് ഉന്നയിക്കാവുന്ന താണ്.

എന്റെ ബഹുമാന്യ സഹോദരൻ ജ. ജീവൻ റെഡ്ഡി എഴുതിയ പ്രത്യേക വിധിന്യായത്തിൽ, വ്യത്യസ്തമായ കാരണങ്ങൾ കൊണ്ടാണെങ്കിലും, താഴെ പറയുന്ന കാര്യങ്ങളോട് അദ്ദേഹം യോജിക്കുന്നുണ്ട്.

1912-ലെ കാതോലിക്കേറ്റ് സ്ഥാപനം സാധുവാണ്. 1934-ൽ രൂപവൽ ക്കരിച്ച ഭരണഘടന (സഭയ്ക്ക്) ബാധകവും, പാത്രിയർക്കീസ് കക്ഷിയ്ക്ക്

Malankara Orthodox TV

ചോദ്യം ചെയ്യാനാവാത്തതുമാണ്. അതുകൊണ്ട് ആത്മിക കാര്യങ്ങളിൽ പ്പോലും, അന്ത്യോഖ്യാ പാത്രിയർക്കീസിന് സ്വന്തം നിലയിൽ യാതൊന്നും പ്രവർത്തിക്കാൻ സാധിക്കുന്നതല്ല.

കാതോലിക്കായുടെ മുടക്ക് അസാധുവാണെന്നും, 1934-ലെ ഭരണഘടനയിൽ വ്യവസ്ഥ ചെയ്തിട്ടുള്ളിടത്തോളം മലങ്കരസഭ എപ്പിസ്കോപ്പൽ സ്വഭാവത്തോടു കൂടിയതാണെന്നും ആ ഭരണഘടന ഇടവകപള്ളികളുടെ കാര്യങ്ങളും നിയന്ത്രിക്കുന്നുണ്ടെന്നും, അദ്ദേഹം സമ്മതിച്ചിരിക്കുകയാണ്. പാത്രിയർക്കീസ് കക്ഷി ഹാജരാക്കിയിരുന്ന കാനോൻ, അനന്തര സംഭവവികാസങ്ങളുടെ വെളിച്ചത്തിൽ ആധികാരികമായിരുന്നോ എന്ന് തീരുമാനിക്കേണ്ട ആവശ്യമില്ലായിരുന്നു എന്ന തന്റെ അഭിപ്രായമനുസരിച്ച്, അദ്ദേഹം ഹൂദായ കാനോനെക്കുറിച്ച് എന്തെങ്കിലും തീർപ്പ് രേഖപ്പെടുത്തിയിട്ടില്ല. എന്റെ വിധിന്യായത്തിൽ ന്യായാന്യായതകളുടെ അടിസ്ഥാനത്തിൽ ഞാൻ എത്തിച്ചേർന്നിട്ടുള്ള എല്ലാ തീർച്ചകളോടും വാസ്തവത്തിൽ അദ്ദേഹം യോജിക്കുന്നുണ്ട്.

ഒരു മതസമിതി രൂപവൽക്കരിച്ച ഭരണഘടനയ്ക്ക്, എന്തെങ്കിലും ഭേദഗതി നിർദ്ദേശിക്കാനുള്ള ഈ കോടതിയുടെ അധികാരത്തെയും, അത്തരം ഭേദഗതി നീതിപൂർവ്വകമാണോ എന്നത് കോടതിക്ക് തീരുമാനിക്കാവുന്നതാണോ എന്നതിനെയുംപറ്റിയാണ് നേരിയ അഭിപ്രായവ്യത്യാസം ഉയർന്നിരിക്കുന്നത്.

എന്നിരുന്നാലും ഈ അപ്പീലുകളിന്മേൽ അദ്ദേഹം പുറപ്പെടുവിച്ച നിർദ്ദേശം അപ്പീലുകളുടെ തീരുമാനത്തെ സംബന്ധിച്ചിടത്തോളം എന്തെങ്കിലും വ്യത്യാസം വരുത്തുന്നില്ല.

തൽഫലമായി കേരള ഹൈക്കോടതി ഡിവിഷൻ ബഞ്ചിന്റെ തീരുമാനങ്ങളിൽ ഇടപെടേണ്ട ആവശ്യമില്ലാത്തതിനാൽ, അവ സ്ഥിരപ്പെടുത്തിക്കൊണ്ട് അപ്പീലുകൾ തീരുമാനിച്ചിരിക്കുന്നു.

കക്ഷികൾ അവരവരുടെ ചെലവുകൾ വഹിച്ചുകൊള്ളേണ്ടതാണ്.

## ജ. റെഡ്ഡിയുടെയും ജ. സെന്നിന്റെയും വിധിന്യായം

മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമുദായത്തിലെ രണ്ടു മത്സരകക്ഷികൾ തമ്മിലുള്ള ഏറ്റവും അവസാനവട്ടം വ്യവഹാരത്തെയാണ് ഈ അപ്പീലുകൾ പ്രതിനിധാനം ചെയ്യുന്നത്. ഈ അപ്പീലുകളിൽ ആവിർഭവിക്കുന്ന പ്രശ്നങ്ങൾ ശരിയായി ഗ്രഹിക്കുന്നതിന്, വ്യവഹാരത്തിന്റെ നേരത്തെയുള്ള ഘട്ടങ്ങളെപ്പറ്റി ചുരുക്കമായി പ്രതിപാദിച്ചുകൊണ്ടാണ് വിധിന്യായം പ്രസ്താവിച്ചത്.

Malankara Orthodox TV

ജില്ലാക്കോടതിയും ഹൈക്കോടതിയും കഴിഞ്ഞ് (കാതോലിക്കാ കക്ഷി) സുപ്രീംകോടതിയിൽ സമർപ്പിച്ച അപ്പീൽ അനുവദിച്ച് 1958 സെപ്റ്റംബർ 12-ന് വിധിക്കുകയും ചെയ്തു (A.I.R. 1959. C. 31-ൽ ഇത് റിപ്പോർട്ട് ചെയ്തിട്ടുണ്ട്). ഈ കോടതി, വിധിന്യായത്തിൽ രേഖപ്പെടുത്തിയ സംഗതമായ തീർച്ചകൾ അറിഞ്ഞിരിക്കേണ്ടത് ആവശ്യമാണ്:

“(1) പ്രതികൾ അവരുടെ പ്രത്യേകമായ നടപടികളും പെരുമാറ്റവും മൂലം വിശ്വാസവിപരീതികളും സഭയ്ക്ക് ഇതരരും പുതിയ ഒരു സഭ സ്ഥാപിച്ച് സഭയ്ക്ക് വെളിയിൽ പോയവരും ആയിട്ടുണ്ടെന്ന വാദികളുടെ മുഖ്യ വാദം അസ്വീകാര്യമാണ്. കാരണം പ്രസ്തുത തർക്കവിഷയം 1088 -ലെ O.S. 94-ാം നമ്പർ കേസിൽ (വട്ടിപ്പണക്കേസ്) ഹൈക്കോടതി തീരുമാനിച്ചിട്ടുള്ളതാണ്. ഈ കേസിൽ (സമുദായക്കേസ്) നൂതന വ്യവഹാര കാരണമായി അവലംബമാക്കാൻ ഉദ്ദേശിച്ച കുറ്റാരോപണങ്ങൾ, വാദി ഭാഗം അന്യായത്തിൽ ചേർത്തിരുന്ന വാദങ്ങളിലോ, കേസിൽ കക്ഷികൾ തമ്മിൽ വിചാരണയിൽ ഏർപ്പെട്ട “പോയിന്റു”കളിലോ ഉൾപ്പെടുത്തിയിരുന്നില്ല. അവയിൽ ചിലത് തികച്ചും അനന്തര ചിന്തകളുടെ ഫലമായുള്ളതാകയാൽ, ഉന്നയിക്കാൻ അനുവദിച്ചുകൂടാത്തതാണ്. പ്രസ്തുത ആരോപണങ്ങൾ, അല്ലെങ്കിൽ ഏതു നിലയ്ക്കും അവയിൽ മിക്കവയും, വട്ടിപ്പണക്കേസിൽ ഉന്നയിക്കേണ്ടതും ഉന്നയിച്ചിരിക്കേണ്ടതുമായിരുന്നു. വാദികൾ അപ്രകാരം ചെയ്യാതിരുന്നതിനാൽ, ഇപ്പോൾ അത് ഉന്നയിക്കാനാവാത്തതാണ്. അപ്രകാരം ചെയ്യുന്നതിൽ നിന്ന് നിയമതടസ്സചട്ടങ്ങൾ (റെസ്ജൂഡിക്കേറ്റാ നിയമവ്യവസ്ഥകൾ) അവരെ വിലക്കുന്നു. ഒന്നാം പ്രതി അതിൻവണ്ണം വിശ്വാസവിപരീതിയാകുകയോ, സഭയ്ക്ക് ഇതരനാകുകയോ, സഭയ്ക്ക് പുറത്തു പോകുകയോ ചെയ്തിട്ടുണ്ടെന്നും, അതിന്റെ ഫലമായി സഭയിലെ അംഗമെന്ന പദവിയും ട്രസ്റ്റിയെന്ന സ്ഥാനവും ഒന്നാം പ്രതിക്ക് നഷ്ടപ്പെട്ടിട്ടുണ്ടെന്നുമുള്ള തർക്കം വീണ്ടും ഉന്നയിക്കാൻ വാദികൾക്ക് ആവുന്നതല്ലെന്നും തീരുമാനിക്കേണ്ടതാണ്.”

(2) കോട്ടയം എം. ഡി. സെമിനാരിയിൽ 1934 ഡിസംബർ 26-നു ചേർന്ന യോഗം, ശരിയാംവിധം വിളിച്ചുകൂട്ടിയിട്ടുള്ളതും, ഒന്നാം പ്രതിയെ മലങ്കര മെത്രാപ്പോലീത്തായും സഭാ സ്വത്തുക്കളുടെ എക്സ് ഒഫീഷ്യോ ട്രസ്റ്റിയുമായി നിയമാനുസൃതം നിയമിച്ചിട്ടുള്ളതുമാണ്.

(3) കരിങ്ങാശ്രയോഗം ശരിയായി വിളിച്ചുകൂട്ടപ്പെട്ട മലങ്കര അസോസിയേഷൻ യോഗമാണെന്ന് തീരുമാനിക്കാനാവില്ല. അതുകൊണ്ട് ആ യോഗത്തിന്റെ നടപടികളും തീരുമാനങ്ങളും സാധുവല്ല.

(4) വാദികൾ നിയമാനുസൃതം തെരഞ്ഞെടുക്കപ്പെട്ട ട്രസ്റ്റികളാണ് തങ്ങളെന്നു തെളിയിക്കുന്നതിൽ പരാജയപ്പെട്ടിരിക്കുന്നു. .......

Malankara OrthodoxTV

1958-നു ശേഷം നടന്ന പരസ്പര സ്വീകരണം കാതോലിക്കാ വാഴ്ച പിന്നീടുണ്ടായ ഭിന്നതകൾ എന്നിവയെല്ലാം പരിഗണിച്ചശേഷം ജഡ്ജിമാർ എത്തിച്ചേർന്ന നിഗമനങ്ങൾ ചുവടെ ചേർക്കുന്നു:

**ഞങ്ങളുടെ നിഗമനങ്ങൾ**

താഴെപ്പറയുന്ന വസ്തുതകൾ ഞങ്ങളുടെ സുചിന്തിതമായ അഭിപ്രായത്തിൽ പ്രാധാന്യം അർഹിക്കുന്നവയാണ്. അക്കാര്യങ്ങൾ ശ്രദ്ധിച്ചാൽ, ഹൈക്കോടതിയിൽ സിംഗിൾ ജഡ്ജിയുടെയും ഡിവിഷൻ ബഞ്ചിന്റെയും മുമ്പാകെ ഉന്നയിക്കപ്പെട്ട പല തർക്കവിഷയങ്ങളും പരിശോധിക്കേണ്ടത് ആവശ്യമായിരിക്കുകയില്ല. മുഖ്യ തർക്കത്തിന്റെ വിധി നിർണ്ണയിക്കുന്ന മൗലികമായ വസ്തുതകൾ താഴെപ്പറയുന്നവയാണ്.

(a) മലങ്കരയിലെ എല്ലാ അംഗങ്ങളും, അന്ത്യോഖ്യാ പാത്രിയർക്കീസിന് സംശയമെന്യെ തങ്ങളുടെ പരമാദ്ധ്യക്ഷനായി സമ്മതിക്കുകയും അംഗീകരിക്കുകയും ചെയ്തിരുന്നു. അവർ അന്ത്യോഖ്യാ പാത്രിയർക്കീസ് തലവനായുള്ള സുറിയാനി ഓർത്തഡോക്സ് സഭയോടുള്ള തങ്ങളുടെ കൂറ്, ആവർത്തിച്ച് ഉറപ്പിച്ചുകൊണ്ട് 1654-ൽ "കൂനൻകുരിശു സത്യം" എന്ന പ്രസിദ്ധമായ പ്രതിജ്ഞയെടുക്കുകയുണ്ടായി. മലങ്കര അസോസിയേഷൻ രൂപവൽക്കരിക്കപ്പെട്ട മുളന്തുരുത്തി സുന്നഹദോസ് പാത്രിയർക്കീസ് ആണ് വിളിച്ചു കൂട്ടിയത്. എന്നിരുന്നാലും പാത്രിയർക്കീസ് ആത്മികകാര്യങ്ങളിൽ മാത്രമേ - മെത്രാപ്പോലീത്താമാരെ വാഴിക്കുമ്പോൾ കൈവയ്പ്പിന്റെ (പാത്രിയർക്കീസ് അഭിഷിക്തന്റെ തലയിൽ കൈവയ്ക്കുന്നത്) ഫലദായകത്വത്തിലും, ശരിയായ പട്ടംകൊടയ്ക്ക് അത് ആവശ്യമാണെന്നതിലും മലങ്കരയിലെ സുറിയാനി ക്രിസ്ത്യാനികൾ വിശ്വസിച്ചിരുന്നു - അധികാരമുണ്ടായിരുന്നുള്ളു. സെമിനാരിക്കേസിൽ തിരുവിതാംകൂർ റോയൽ അപ്പീൽ കോടതി 1889-ൽ പുറപ്പെടുവിച്ച അവസാന വിധിപ്രകാരം, പാത്രിയർക്കീസിന് മലങ്കരസഭയുടെ ലൗകികകാര്യങ്ങളിൽ അധികാരമില്ല. പാത്രിയർക്കീസിന് ലൗകികകാര്യങ്ങളിൽ ഒരിക്കലും അധികാരമുണ്ടായിരുന്നില്ലെന്നും, ഇക്കാര്യത്തിൽ സഭ സ്വതന്ത്രമായിരുന്നെന്നുമാണ് റോയൽ കോടതി പ്രഖ്യാപിച്ചിരിക്കുന്നത്.

മലങ്കരസഭയിലെ മെത്രാപ്പോലീത്താ തദ്ദേശീയനായിരിക്കണമെന്നും, അദ്ദേഹം പാത്രിയർക്കീസിനാലോ അദ്ദേഹം യഥാവിധി അധികാരപ്പെടുത്തിയിട്ടുള്ള പ്രതിനിധിയാലോ വാഴിക്കപ്പെട്ടിരിക്കണമെന്നും, മുളന്തുരുത്തി സുന്നഹദോസ് നിശ്ചയിച്ചിട്ടുള്ളപ്രകാരം ജനങ്ങൾ അദ്ദേഹത്തെ തങ്ങളുടെ മെത്രാപ്പോലീത്തായായി അംഗീകരിച്ചിരിക്കണമെന്നും, റോയൽ കോടതി വിധിക്കുകയുണ്ടായി. ആർത്താറ്റു കേസിൽ കൊച്ചി അപ്പീൽകോടതിയുടെ വിധിയിലും ഈ പ്രഖ്യാപനം ഉറപ്പിക്കുകയു

Malankara Orthodox TV

ണ്ടായി.

(b) അബ്ദൽ മിശിഹാ പാത്രിയർക്കീസ് 1912–ൽ (മലങ്കരയിൽ) കാതോലിക്കേറ്റ് പുനസ്ഥാപിച്ചത് സ്ഥിതിഗതിയിൽ ഗുണപരമായ മാറ്റങ്ങൾ (Qualitative changes) വരുത്തി. അബ്ദൽ മിശിഹാ പുറപ്പെടുവിച്ച A-14 അക്കം കല്പനയും (നേരത്തെയുള്ള പല കേസുകളിലും ഹാജരാക്കിയിട്ടുള്ളതും ഇതിന്റെ ആധികാരികതയെപ്പറ്റി പാത്രിയർക്കീസ് കക്ഷിഞങ്ങളുടെ മുമ്പാകെ തർക്കം ഉന്നയിച്ചിട്ടില്ലാത്തതുമാണ്). A-14 അക്കത്തിന് മുമ്പായി പുറപ്പെടുവിച്ചിട്ടുള്ള A-13 അക്കം കല്പനപ്രകാരം, മെത്രാപ്പോലീത്താമാരെയും സഭയിലെ വൈദികർ തുടങ്ങിയവരെയും സഭയുടെ കാനോൻ അനുസരിച്ച് വാഴിക്കാനും, വിശുദ്ധ മൂറോൻ കൂദാശ ചെയ്യാനും, കാതോലിക്കായ്ക്ക് അധികാരം ഉണ്ട്. കാതോലിക്കാ കാലം ചെയ്യുമ്പോൾ, പകരം കാതോലിക്കായെ വാഴിക്കാനുള്ള അധികാരം മെത്രാപ്പോലീത്താമാരിൽ നിക്ഷിപ്തമാണെന്ന് A-14 അക്കം കല്പനയിൽ വ്യക്തമായി പ്രസ്താവിച്ചിരിക്കുന്നു. ഈ വിധത്തിലാണ്, അതുവരെയും മെത്രാപ്പോലീത്താമാരെയും മേല്പട്ടക്കാരെയും വാഴിക്കാനും വിശുദ്ധ മൂറോൻ കൂദാശ ചെയ്യാനും, പാത്രിയർക്കീസിൽ നിക്ഷിപ്തമായിരുന്ന അധികാരം പാത്രിയർക്കീസ് തന്നെ കാതോലിക്കായിൽ നിക്ഷിപ്തമാക്കാൻ ഇടയായത്. കൂടാതെ ഒരു കാതോലിക്കാ കാലം ചെയ്യുമ്പോഴോ അപ്രാപ്തനാകുമ്പോഴോ, പകരം കാതോലിക്കായെ വാഴിക്കാനുള്ള അധികാരവും മലങ്കരസഭയിലെ മെത്രാപ്പോലീത്താമാരിൽ നിക്ഷിപ്തമായി.

അബ്ദൽ മിശിഹാ 1913–ൽ വാഴിച്ച കാതോലിക്കാ കാലം ചെയ്തപ്പോൾ പാത്രിയർക്കീസിനോട് യാതൊരു ആലോചനയും കൂടാതെ രണ്ടാം കാതോലിക്കാ ബസ്സേലിയോസ് ഗീവറുഗ്ഗീസ് പ്രഥമനെ (ഗീവറുഗീസ് മാർ പീലക്സിനോസിനെ) മലങ്കര സുന്നഹദോസ് 1925–ൽ വാഴിച്ചത് ഈ അധികാരം വിനിയോഗിച്ചായിരുന്നു. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയനെ (മലങ്കര) അസോസിയേഷൻ മൂന്നാം കാതോലിക്കായായി തിരഞ്ഞെടുക്കുകയും 1929–ൽ അദ്ദേഹത്തെയും ഇപ്രകാരം വാഴിക്കുകയുമുണ്ടായി.

## രണ്ടു സ്ഥാനവും ഒരുമിച്ച്

മൂന്നാം കാതോലിക്കായെ 1934 ഡിസംബർ 26–ന് എം. ഡി. സെമിനാരിയിൽ ചേർന്ന അസോസിയേഷൻ യോഗം മലങ്കര മെത്രാപ്പോലീത്താ ആയും തെരഞ്ഞെടുത്തു. അങ്ങനെ ഈ രണ്ടു സ്ഥാനങ്ങളും ഒരുമിച്ച് ഒരാളിൽ നിക്ഷിപ്തമാക്കി. മറ്റുവിധത്തിൽ പറഞ്ഞാൽ മലങ്കര സഭയിന്മേലുള്ള ആത്മികവും, ലൗകികവുമായ അധികാരങ്ങൾ ഒരു വ്യക്തിയിൽ കേന്ദ്രീകരിച്ചു. കാതോലിക്കേറ്റ് പുനസ്ഥാപിച്ച നടപടി മൂലവും, A-13,

Malankara Orthodox TV

A-14 അക്കങ്ങൾ കല്പനകൾപ്രകാരവും, പാത്രിയർക്കീസ് കാതോലിക്കായ്ക്ക് കൈമാറിയ അധികാരങ്ങൾ അദ്ദേഹത്തിന് നഷ്ടപ്പെട്ടിട്ടില്ലായിരിക്കാം. എന്നിരുന്നാലും ഈ അധികാരങ്ങൽ കാതോലിക്കായ്ക്ക് നേരത്തെ ഇല്ലായിരുന്നെന്നും A-13, A-14 അക്കങ്ങൾ കല്പനകൾപ്രകാരം മാത്രമാണ് ഇവ കാതോലിക്കായിൽ നിക്ഷിപ്തമാകാൻ ഇടയായതെന്നും സങ്കല്പിച്ചാൽപോലും ന്യായയുക്തമായി പറഞ്ഞാൽ, പാത്രിയർക്കീസ് അതിനുശേഷം കാതോലിക്കായുമായും മലങ്കരസഭയുമായും (അസോസിയേഷൻ) ആലോചിച്ചശേഷമേ ഈ അധികാരങ്ങൾ വിനിയോഗിച്ചിരിക്കുകയുള്ളുവെന്നും വിനിയോഗിക്കുകയുള്ളുവെന്നുമാണ് പ്രതീക്ഷിക്കപ്പെടുന്നത്. അത് തീർച്ചയായും 1934-ലെ ഭരണഘടനയ്ക്ക് അനുസൃതമായും ആയിരിക്കണം. ഇനിയും പറയുന്ന കാരണങ്ങളാൽ അത് ആവശ്യവുമാണ്.

(1) തർക്കങ്ങളും കുഴപ്പങ്ങളും ഉണ്ടാകാൻ ഇടയാക്കുന്ന സമാന്തര അധികാരസ്ഥാനങ്ങൾ സൃഷ്ടിക്കപ്പെടുന്നത് ഒഴിവാക്കുക.

(2) മലങ്കരസഭയിലെ ഏതൊരു മെത്രാപ്പോലീത്തായും, അല്ലെങ്കിൽ ഏതൊരു മേല്പട്ടക്കാരനും, ജനങ്ങളാൽ അംഗീകരിക്കപ്പെട്ടിരിക്കണമെന്നത് മുളന്തുരുത്തി സുന്നഹദോസ് (പാത്രിയർക്കീസ് തന്നെ വിളിച്ചുകൂട്ടുകയും ആദ്ധ്യക്ഷ്യം വഹിക്കുകയും ചെയ്തത്) നിശ്ചയപ്രകാരം അനിവാര്യമാണ്. ഈ വ്യവസ്ഥയ്ക്ക് മേൽ പ്രസ്താവിച്ച തിരുവിതാംകൂർ റോയൽ അപ്പീൽ കോടതി വിധിപ്രകാരം നീതിന്യായപരമായ അംഗീകാരം സിദ്ധിച്ചിട്ടുള്ളതുമാണ്. കാതോലിക്കായെ കാനോൻ നിയമത്തിനും സ്വാഭാവികനീതിയുടെ തത്വങ്ങൾക്കും അനുസരണമായി നീക്കം ചെയ്യാതെ, കാതോലിക്കായ്ക്ക് കൈമാറിയ അധികാരങ്ങൾ ഏകപക്ഷീയമായി വിനിയോഗിക്കാൻ പാത്രിയർക്കീസ് ഉദ്ദേശിച്ചുവെന്ന് കരുതാവുന്നതല്ല.

(c) കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയനെ യാക്കൂബ് (തൃതീയൻ) പാത്രിയർക്കീസ് തന്റെ 1958 ഡിസംബർ 9-ലെ A-19 അക്കം കല്പനയിലൂടെ അംഗീകരിക്കുകയും സ്വീകരിക്കുകയും ചെയ്തിരുന്നുവെന്ന് കാണുന്നത്, പ്രത്യേക പ്രാധാന്യം അർഹിക്കുന്നു. പാത്രിയർക്കീസിനോട് യാതൊരു ആലോചനയും കൂടാതെ മലങ്കരയിലെ മെത്രാപ്പോലീത്താമാർ തെരഞ്ഞെടുത്തതും, അതിൻപ്രകാരം അവർ തന്നെ വാഴിച്ചതുമായ കാതോലിക്കായാണ് ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ. അദ്ദേഹം സമുദായക്കേസിൽ എക്കാലവും പാത്രിയർക്കീസ് കക്ഷിക്കെതിരെ പൊരുതിയ കാതോലിക്കായുമാണ്. പാത്രിയർക്കീസായി വാഴിക്കപ്പെടുന്നതിനു മുമ്പ് ഇന്ത്യയിൽ പാത്രിയർക്കീസിന്റെ പ്രതിനിധിയായിരിക്കുകയും, ഏറെ വർഷക്കാലം

Malankara Orthodox TV

സമുദായക്കേസ് നടത്തുകയും ചെയ്തിരുന്ന യാക്കൂബ് (തൃതീയൻ) പാത്രിയർക്കീസാണ് A-19 അക്കം കല്പന പുറപ്പെടുവിച്ചതെന്ന കാര്യം പ്രധാന്യക്കുറവുള്ളതല്ല. എങ്കിൽ കാതോലിക്കായെ A-19 അക്കം കല്പന പ്രകാരം പാത്രിയർക്കീസ് അംഗീകരിച്ച് സ്വീകരിക്കുമ്പോൾ, അബ്ദൽ മിശിഹാ 1912-ൽ A-14 അക്കം പ്രകാരം പുനസ്ഥാപിച്ചതും 1934-ലെ സഭാ ഭരണഘടനയിൽ വിവരിക്കുകയും ഉറപ്പിച്ച് പ്രഖ്യാപിക്കുകയും ചെയ്തിട്ടുള്ളതുമായ കാതോലിക്കായെയാണ്, താൻ അംഗീകരിക്കുന്നതെന്ന് പൂർണ്ണ ബോദ്ധ്യത്തോടെയാണ്, അദ്ദേഹം അപ്രകാരം ചെയ്തതെന്ന് അനുമാനിക്കുക ന്യായയുക്തമാണ്. ഇതിനും പുറമെ A-19, A-20 അക്കങ്ങൾ കല്പനകൾ പെട്ടെന്ന് പുറപ്പെടുവിച്ചതായിരുന്നില്ല. അങ്ങനെ ചെയ്യാൻ ആകുമായിരുന്നുമില്ല. എന്നാൽ ആ കല്പനകൾ പുറപ്പെടുവിക്കുന്നതിനു മുമ്പായി, ഇരു കക്ഷികളും തമ്മിൽ ഒട്ടേറെ ചർച്ചകളും കൂടിയാലോചനകളും നടന്നിരുന്നു. കാതോലിക്കാ പാത്രിയർക്കീസിനും നൽകിയ 1958 ഡിസംബർ 9-ലെ A-19 അക്കം കല്പനയിലൂടെ, അദ്ദേഹം മലങ്കര അസോസിയേഷൻ പാസ്സാക്കി നടപ്പിലാക്കിയിരിക്കുന്ന ഭരണഘടനയ്ക്ക് വിധേയമായി പാത്രിയർക്കീസിനെ സ്വീകരിക്കുകയുണ്ടായി.

### അധികാരം അംഗീകരിച്ചു

പാത്രിയർക്കീസ് വാഴിച്ച മെത്രാപ്പോലീത്താമാർ കാതോലിക്കായുടെ അധികാരം യഥാവിധി അംഗീകരിക്കുകയും പല നടപടികളിലും പങ്കെടുക്കുകയും ചെയ്തു. ഇരു കക്ഷികളിലെയും മെത്രാപ്പോലീത്താമാർക്കിടയിൽ ഭദ്രാസനങ്ങളുടെ പുനർവിഭജനവും നടന്നു. മുമ്പത്തെ പാത്രിയർക്കീസ് കക്ഷിയിലെ അംഗങ്ങൾ 1934-ലെ ഭരണഘടനയോട് കൂറ് പ്രഖ്യാപിച്ചു പ്രതിജ്ഞയെടുക്കുകയും ചെയ്തു (ഈ സംഭവങ്ങൾ ഇവിടെ മുകളിൽ വിവരിച്ചിട്ടുണ്ട്).

ഈ എല്ലാ സംഭവവികാസങ്ങൾക്കും ശേഷം, A-20 അക്കം കല്പന (സഭാസമാധാനത്തിനുള്ള കാതോലിക്കായുടെ സ്വീകരണ കല്പന) കഴിഞ്ഞ നാലു മാസങ്ങൾക്കുശേഷം പ്രസ്തുത കല്പനയിലെ ചില പദപ്രയോഗങ്ങൾ സംബന്ധിച്ച് പാത്രിയർക്കീസ് എതിർപ്പ് ഉന്നയിച്ചു. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്നു എന്ന് കാതോലിക്കാ അവകാശപ്പെടുന്നതിനെയും, പാത്രിയർക്കീസിനെ താൻ സ്വീകരിക്കുന്നതിന് കാതോലിക്കാ ആ കല്പനയിൽ ചേർത്തിട്ടുള്ള വ്യവസ്ഥയെയും, അതായത് “ഭരണഘടനയ്ക്ക് വിധേയമായി....” എന്നതിനെയും ചൊല്ലിയായിരുന്നു (പാത്രിയർക്കീസിന്റെ) എതിർപ്പ്. എന്നാൽ, 1959-നും 1964-നും ഇടയിൽ ഇവർ തമ്മിൽ നടന്ന എഴുത്തുകുത്തുകളിൽ പ്രതിഫലിച്ചിട്ടുള്ള ഈ എതിർപ്പ് (മേൽ പരാമർശിച്ചിട്ടുള്ളത്) പോലും

1964-ലെ പാത്രിയർക്കീസിന്റെ നടപടികളിലും പ്രഖ്യാപനവും മൂലം, അദ്ദേഹം പരിത്യജിക്കുകയും ഉപേക്ഷിക്കുകയും ചെയ്തിട്ടുണ്ടെന്നു വേണം കരുതേണ്ടത്. നേരത്തെ പ്രസ്താവിച്ചതുപോലെ മലങ്കര സുന്നഹദോസിന്റെ കാനോനിക ക്ഷണപ്രകാരം പാത്രിയർക്കീസ് മലങ്കരയിൽ വരികയും, മലങ്കര അസോസിയേഷൻ 1934-ലെ ഭരണഘടനയ്ക്ക് അനുസൃതമായി തെരഞ്ഞെടുത്ത പുതിയ കാതോലിക്കായെ (മാർ ഔഗേൻ) യഥാവിധി വാഴിച്ച് അദ്ദേഹത്തിന്റെ സ്ഥാനാരോഹണം നടത്തുകയും ചെയ്തു. ഇപ്രകാരം ചെയ്യുന്നതിനു മുമ്പായി പാത്രിയർക്കേറ്റിന്റെയും കാതോലിക്കേറ്റിന്റെയും, പ്രദേശപരമായ അധികാരാതിർത്തി യഥാവിധി നിർവ്വചിച്ചു നിർണ്ണയിക്കാനും പാത്രിയർക്കീസ് ശ്രദ്ധിക്കുകയുണ്ടായി. അതുവരെയും കാതോലിക്കായുടെ അധികാരപരിധിയിലെന്ന് സങ്കല്പിക്കപ്പെട്ടിരുന്ന പശ്ചിമേഷ്യ, കാതോലിക്കായുടെ അധികാരപരിധിയിൽ നിന്ന് ഒഴിവാക്കിക്കൊണ്ട്, കാതോലിക്കായുടെ അധികാരം ഇന്ത്യയിലും പൗരസ്ത്യദേശത്തും മാത്രമാക്കി പരിമിതപ്പെടുത്തുകയും ചെയ്തു.

മേൽപറഞ്ഞ വസ്തുതകൾ കൊണ്ട് എന്താണ് അർത്ഥമാകുന്നത്? പാത്രിയർക്കീസ് 1964 ആയപ്പോഴേക്കും കാതോലിക്കേറ്റിന്റെ പുനസ്ഥാപനവും A-13, A-14 അക്കങ്ങൾ കല്പനകളും, 1934-ലെ സഭാ ഭരണഘടനയും അംഗീകരിക്കുകയും സ്വീകരിക്കുകയും ചെയ്തിട്ടുണ്ടെന്നല്ലേ ഇവ കാണിക്കുന്നത്? "മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്നു" എന്ന കാതോലിക്കായുടെ പദപ്രയോഗത്തോടും, A - 20 അക്കം കല്പനയിൽ അദ്ദേഹം കൂട്ടിച്ചേർത്ത വ്യവസ്ഥയോടും (സഭാഭരണഘടനയ്ക്ക് വിധേയമായി എന്ന വ്യവസ്ഥ) ഉള്ള എതിർപ്പും, പാത്രിയർക്കീസ് ഉപേക്ഷിച്ചിട്ടുണ്ടെന്നും ഇവ കാണിക്കുന്നില്ലേ? അപ്രകാരം കാണിക്കുന്നുണ്ടെന്ന് ഞങ്ങൾ വിചാരിക്കുന്നു.

### തർക്കിക്കാവുന്നതല്ല

അതുപ്രകാരമാണെങ്കിൽ, കാതോലിക്കേറ്റിന്റെ പുനസ്ഥാപനം സുറിയാനി യാക്കോബായ ക്രിസ്ത്യാനി സഭയുടെ മതപരമായ സിദ്ധാന്തങ്ങൾക്കും വിശ്വാസങ്ങൾക്കും അനുസൃതമായതല്ലെന്നും, 1934-ലെ ഭരണഘടന യഥാവിധി നിയമാനുസൃതം പാസ്സാക്കിയതല്ലെന്നും, പാത്രിയർക്കീസിന് 1912-നു മുമ്പുണ്ടായിരുന്ന അധികാരം ഭംഗപ്പെടാതെയും, കുറയാതെയും, നിലനിൽക്കുകയും തുടരുകയും ചെയ്യുന്നുവെന്നും പാത്രിയർക്കീസിനോ, അദ്ദേഹത്തിന്റെ അനുയായികൾക്കോ തർക്കിക്കാവുന്നതല്ല. കാതോലിക്കേറ്റ് പുനസ്ഥാപനവും കാതോലിക്കേറ്റിന്റെ താല്പര്യവും കാതോലിക്കാ കക്ഷി സ്വയം ഏറ്റെടുക്കുകയാൽ, പാത്രിയർക്കീസിന്റെ അധികാരങ്ങൾ ശൂന്യതയിൽ എത്തുവോളം കുറയ്ക്കപ്പെട്ടുവെന്നും, അവർ (കാതോലിക്കാകക്ഷി) അതിനാൽ വിശ്വാസവിപരീതിക

Malankara Orthodox TV

ളായിട്ടുണ്ടെന്നുമായിരുന്നു വട്ടിപ്പണക്കേസിൽ പാത്രിയർക്കീസ് കക്ഷി യുടെ വാദമെന്ന കാര്യം ഇതോടു ബന്ധപ്പെട്ട് അനുസ്മരിക്കുന്നത് സംഗ തമാണ്.

A-13, A-14 അക്കങ്ങൾ കല്പനകൾപ്രകാരമുള്ള കാതോലിക്കായുടെ അധികാരവും അവകാശവും, 1934-ലെ ഭരണഘടനയിൽ (1951-ൽ ഭേദ ഗതി ചെയ്ത നിലയിലുള്ളത്) ഉറപ്പിക്കുകയും, കൂടുതൽ ശക്തിപ്പെടു ത്തുകയും വിപുലപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. എന്നിട്ടും, പാത്രിയർ ക്കീസ് A-19 അക്കം കല്പനപ്രകാരം മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയനെ കാതോലിക്കായായി സന്തോഷപൂർവ്വം സ്വീകരിച്ചു.

അതേസമയം, 1934-ലെ സഭാഭരണഘടന പാത്രിയർക്കീസിനെ നിരാ കരിക്കുന്നില്ലെന്നു കാണുന്നതും തുല്യപ്രാധാന്യം അർഹിക്കുന്നുണ്ട്. നേരെമറിച്ച് പാത്രിയർക്കീസ് 1912-നു മുമ്പ് വിനിയോഗിച്ചു വന്ന എല്ലാ ഫലപ്രദമായ അധികാരങ്ങളും, A-13, A-14 അക്കങ്ങൾ കല്പനകൾ മൂലം കാതോലിക്കായിൽ നിക്ഷിപ്തമായിട്ടുണ്ടെന്നുള്ളത് വാസ്തവമാണെ ങ്കിലും മലങ്കരസഭ ഒരു ഭാഗമാണെന്നു പറയുന്ന ഓർത്തഡോക്സ് സുറി യാനി സഭയുടെ പരമാദ്ധ്യക്ഷൻ പാത്രിയർക്കീസ് ആണെന്ന് അത് (ഭര ണഘടന) ആവർത്തിച്ചു ഉറപ്പിക്കുന്നു. കാര്യങ്ങൾ ഈ നിലയിൽ ആയി രിക്കെ, സമുദായക്കേസിൽ കാതോലിക്കാകക്ഷി തങ്ങളുടെ അവകാശ ത്തിനുള്ള അടിസ്ഥാനങ്ങളിലൊന്നായി 1934-ലെ ഭരണഘടന മുന്നോട്ടു വച്ചില്ലെന്നോ, ആ കേസിൽ ഭരണഘടനയുടെ സാധുതയെ സംബന്ധിച്ച് അത്തരമൊരു തീർച്ച ഈ കോടതി രേഖപ്പെടുത്തുകയുണ്ടായില്ലെന്നോ ഉള്ള പാത്രിയർക്കീസ് കക്ഷിയുടെ വാദങ്ങൾ ഒട്ടും പ്രാധാന്യമില്ലാത്ത താകുന്നു.

ഇക്കാര്യത്തിനുവേണ്ടി ഞങ്ങൾ വാദതടസ്സത്തെ (estoppel) അവലം ബമാക്കുന്നില്ല. പക്ഷേ, മേല്പറഞ്ഞ കാര്യങ്ങളെല്ലാം സമ്മതിച്ചുകൊടു ക്കുകയും, അംഗീകരിക്കുകയും, ഉറപ്പിക്കുകയും ചെയ്തശേഷം, ഇതേ കാര്യങ്ങളെക്കുറിച്ച് പാത്രിയർക്കീസ് കക്ഷിക്ക് ന്യായമായ പരാതി ഉന്ന യിക്കാനാവുന്നതല്ലെന്ന് ചൂണ്ടിക്കാണിക്കുക മാത്രമേ ചെയ്യുന്നുള്ളു. അപ്ര കാരമുള്ള അവരുടെ വാദം ചെവിക്കൊള്ളാനാവുകയില്ല.

പാത്രിയർക്കീസിന്റെയും, അദ്ദേഹത്തോടു കൂറു പുലർത്തുന്നവരുടെ യും, മേല്പറഞ്ഞ നടപടികളും, പെരുമാറ്റങ്ങളും വിശദീകരിക്കാൻ, യാതൊരു ശ്രമവും അവർ നടത്തിയതുമില്ല. മേൽ പ്രസ്താവിച്ച സംഭവ ങ്ങളോടും, രേഖകളോടുമുള്ള തങ്ങളുടെ എല്ലാ എതിർപ്പുകളും, അവർ ഉപേക്ഷിക്കുകയും പരിത്യജിക്കുകയും ചെയ്തിട്ടുണ്ടെന്നു വേണം കരു തേണ്ടത്.

Malankara Orthodox TV

### മുടക്കിയതിന്റെ സാധുത

വട്ടിപ്പണക്കേസിൽ, പാത്രിയർക്കീസ് കക്ഷിയും കാതോലിക്കാ കക്ഷിയും ഹാജരാക്കിയിരുന്ന രണ്ട് കാനോൻ ഭാഷ്യങ്ങളിൽ, പാത്രിയർക്കീസ് കക്ഷി ഹാജരാക്കിയ ഭാഷ്യമാണ് (18 അക്കം) ശരിയായതെന്ന് (തിരുവിതാംകൂർ) ഹൈക്കോടതി കണ്ടെത്തി. സെമിനാരിക്കേസിലും അതേ ഭാഷ്യം പാത്രിയർക്കീസ് കക്ഷി ശരിയായ ഭാഷ്യം എന്ന നിലയിൽ ഹാജരാക്കിയിരുന്നതാണ്. ആ സമയം തീർച്ചയായും ഇപ്പോഴത്തെ ഇരുകക്ഷികളും, പാത്രിയർക്കീസ് കക്ഷിയിൽ ഉൾപ്പെട്ടിരിക്കുകയും, മാർ മാത്യൂസ് അത്താനാസ്യോസിന്റെ (പാലക്കുന്നത്ത്) നവീകരണകക്ഷിക്കാരുമായി പൊരുതിക്കൊണ്ടിരിക്കുകയുമായിരുന്നു. വട്ടിപ്പണക്കേസ് വിധി നിയമതടസ്സം (Resjudicata) ആയി വർത്തിക്കുമോ എന്ന പ്രശ്നത്തിലേക്കു കടക്കുന്നത് വാസ്തവത്തിൽ അപ്രസക്തമാണ്.

അപ്രകാരം വർത്തിക്കുന്നില്ലെന്ന് സങ്കല്പിച്ചാൽ തന്നെയും, പൂർവ്വവിധിയെന്ന നിലയിലുള്ള അതിന്റെ വില - പൂർണ്ണ അന്വേഷണത്തിനു ശേഷം ഹൈക്കോടതി എത്തിച്ചേർന്ന ഒരു തീർച്ച - നിഷേധിക്കാനാവുന്നതല്ല. ഹൈക്കോടതിയുടെ ആദ്യ വിധിപ്രകാരം, മെത്രാപ്പോലീത്താമാരെ മുടക്കാൻ പാത്രിയർക്കീസിന് അധികാരമുണ്ട്. കാതോലിക്കായെ മുടക്കാനുള്ള പാത്രിയർക്കീസിന്റെ അധികാരത്തെയും, ഉണ്ടെങ്കിൽ അത് എന്തു നടപടിക്രമപ്രകാരമായിരിക്കണമെന്നതിനെയും കുറിച്ച്, വിധിയിൽ എന്തെങ്കിലും പറഞ്ഞിട്ടില്ല. പ്രസ്തുത വിധി റിവ്യൂ ചെയ്യാൻ അനുവദിച്ചുകൊണ്ടുള്ള ഉത്തരവിൽ, റിവ്യൂവിന് അടിസ്ഥാനമായ വിധിയിൽ രേഖപ്പെടുത്തിയിട്ടുള്ള തീർച്ചകളിൽ മൂന്നെണ്ണം പുനരെടുത്തുകൂടെന്ന്, ഹൈക്കോടതി പ്രത്യേകം നിർദ്ദേശിച്ചിരുന്നതായി നമ്മൾ നേരത്തെ കണ്ടതാണ്. ഈ മൂന്നു തീർച്ചകളിൽ 18 അക്കം കാനോന്റെ സാധുതയെപ്പറ്റിയുള്ളതും ഉൾപ്പെടുന്നു. പ്രസ്തുത ഹൂദായ കാനോൻ ഭാഷ്യംപ്രകാരം, കാതോലിക്കാ "അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഉത്തരവനുസരിച്ച് (അദ്ദേഹത്തിന് വിധേയമായി) പ്രവർത്തിച്ചിരിക്കേണ്ടതാണ്. അദ്ദേഹം തലവനെയോ മേലധികാരികളെയോ ധിക്കരിച്ചു (എതിർത്തു പ്രവർത്തിച്ചു) കൂടാത്തതാണ്." കാതോലിക്കാ, പാത്രിയർക്കീസിന്റെ അധികാരത്തിനു വിധേയമാണെന്നും, പാത്രിയർക്കീസ് കാതോലിക്കായുടെ "തലവനോ, മേലാവോ" ആണെന്നും, പ്രസ്തുത ഭാഷ്യം ആവർത്തിച്ചു പറയുന്നു. കാനോൻ അപ്രകാരമൊന്നും പറയുന്നില്ലെങ്കിലും ഈ കേസിന്റെ ആവശ്യത്തിലേക്ക് പ്രസ്തുത അധികാരം ഉണ്ടെന്ന സങ്കല്പത്തിൽ - അങ്ങനെ അധികാരം ഉണ്ടെന്നവിധമുള്ള എന്തെങ്കിലും തീർച്ച രേഖപ്പെടുത്താതെ - ഞങ്ങൾ മുമ്പോട്ടു പോകാം. എന്നിരുന്നാലും കാതോലിക്കായെ മുടക്കിയത് സാധുവും, അനുവദനീയവുമായ കാരണങ്ങളിന്മേ

Malankara Orthodox TV

ലാണോ എന്ന ചോദ്യം നിലനില്ക്കുന്നു.

പാത്രിയർക്കീസ് കാതോലിക്കായ്ക്ക് അയച്ച 1974 ജനുവരി 30-ലെ കത്തിലെ കുറ്റാരോപണങ്ങളുടെ പരിശോധന വ്യക്തമാക്കുന്നത്, കാതോലിക്കാ തന്റെ പേരിനോടുകൂടി "പരിശുദ്ധ" എന്ന പദം ചേർത്തതും, താൻ "മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്നു" എന്ന് ഉറപ്പിച്ചു പറയുന്നതും, വിധേയത്വം സമ്മതിക്കുന്നതിനു പകരം പാത്രിയർക്കീസുമായി "സൗഹൃദബന്ധം" ഉറപ്പിക്കുന്നതു സംബന്ധിച്ചുള്ളവയാണെന്നാണ്. ഈ എല്ലാ ആക്ഷേപങ്ങളും പാത്രിയർക്കീസ് 1959 മുതൽ 1961 വരെയുള്ള കാലത്ത് ഉന്നയിച്ചിരുന്നവയും, മേൽ വിശദീകരിച്ചിട്ടുള്ളതുപോലെ 1964 മെയിൽ ഇതെല്ലാം ഉപേക്ഷിക്കുകയും പരിത്യജിക്കുകയും ചെയ്തിരുന്നവയുമാണ്.

പാത്രിയർക്കീസ് മലങ്കരയിലേക്ക് അയച്ച പ്രതിനിധിയെ കാതോലിക്കാ സ്വീകരിച്ചില്ലെന്നും, അദ്ദേഹം (പുതുതായി വാഴിക്കപ്പെട്ട) മെത്രാപ്പോലീത്താമാരെ കൊണ്ടു നിർവ്വഹിപ്പിച്ച സത്യ പ്രതിജ്ഞയിൽ പാത്രിയർക്കീസിനു പകരം തന്റെ പേരു ചേർത്തു എന്നും ആരോപിക്കപ്പെടുന്നു. മലങ്കര അസോസിയേഷന്റെ നടപടികളും കുറ്റാരോപണങ്ങളിലൊന്നായി ഉദ്ധരിച്ചിരുന്നു.

കാതോലിക്കായ്ക്ക് A-13, A-14 അക്കങ്ങൾ കല്പനകൾ പ്രകാരമുള്ള അധികാരങ്ങൾ നൽകിക്കൊണ്ട് കാതോലിക്കേറ്റ് പുനസ്ഥാപിക്കുകയും 1934-ലെ ഭരണഘടന A-19 അക്കം കല്പനയാൽ (നിശ്ചയമായും വ്യംഗ്യമായി) അംഗീകരിക്കുകയും, 1959 മുതൽ 1962 വരെയുള്ള കാലങ്ങളിൽ എഴുതിയ കത്തുകളിൽ എതിർപ്പുകൾ ഉന്നയിച്ചിട്ടും 1964-ൽ കാതോലിക്കായെ വാഴിക്കുകയും ചെയ്തശേഷം, അതേ കാരണങ്ങളാൽ തന്നെ കാതോലിക്കായെ മുടക്കുന്നതിന് ഒരുമ്പെടാൻ പാത്രിയർക്കീസിന് സാധിക്കുമായിരുന്നില്ല. A-13 അക്കം കല്പന മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെക്കുറിച്ചു പറയുന്നു. മെത്രാപ്പോലീത്തായെയും മറ്റും വാഴിക്കാനും, മൂറോൻ കൂദാശ ചെയ്യാനുമുള്ള അധികാരങ്ങൾ A-13, A-14 അക്കം കല്പനകൾ കാതോലിക്കായിൽ വ്യക്തമായും നിക്ഷിപ്തമാക്കി. മെത്രാപ്പോലീത്താമാർക്കു തങ്ങളുടെ സ്വന്തം കാതോലിക്കായെ തെരഞ്ഞെടുക്കാനുള്ള അധികാരം A-14 അക്കം നൽകുന്നുണ്ട്.

ഈ സാഹചര്യങ്ങളിൽ, പാത്രിയർക്കീസ് മലങ്കരസഭയുടെ പരമാദ്ധ്യക്ഷനാണെന്ന് വ്യക്തമായ ഭാഷയിൽ, കാതോലിക്കായും കാതോലിക്കാ കക്ഷിയും അവർ ആണയിട്ടു പറയുന്ന ഭരണഘടനയിൽ പറഞ്ഞിരിക്കെ, "പരിശുദ്ധ" എന്ന പദപ്രയോഗമോ, മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്നുവെന്ന ഉറച്ച പ്രഖ്യാ

Malankara Orthodox TV

പനമോ, മലങ്കര സ്വയംശീർഷകത്വമുള്ളതാണെന്ന അവകാശവാദമോ, എങ്ങനെ വിശ്വാസവിപരീതമായി പരിഗണിക്കാനാവും? യഥാർത്ഥത്തിൽ (പാത്രിയർക്കീസിന്റെ) 1974 ജനുവരി 30-ലെ കത്തിലെ ആരോപണങ്ങളിൽ ചിലത് അവ്യക്തമാണെന്നു പറയാവുന്നതാണ്.

ഉദാഹരണമായി 9-ാം നമ്പർ ആരോപണത്തിൽ ഇപ്രകാരം പറയുന്നു: "സണ്ടേസ്കൂളുകളിൽ പഠിപ്പിക്കുന്ന പുസ്തകങ്ങളിൽ കാനോൻ വിരുദ്ധവും തെറ്റായതുമായ ഉപദേശങ്ങൾ ഉൾപ്പെടുത്തി. കൂടാതെ സഭയുടെ മൂലതത്വങ്ങളും ചരിത്രവും സംബന്ധിച്ച് തെറ്റായ ആശയങ്ങൾ, പ്രത്യേകിച്ചും കുരുന്നു മനസ്സിൽ കുത്തിവയ്ക്കുകയെന്ന ലക്ഷ്യം വച്ചുകൊണ്ട് തെറ്റായ ചരിത്രവസ്തുതകൾ, ആ പാഠപുസ്തകങ്ങളിൽ ചേർത്തു."

(പാത്രിയർക്കീസിന്റെ) കത്തിൽ ആരോപിക്കപ്പെടുന്ന അകാനോനികമോ തെറ്റായതോ ആയ ഉപദേശങ്ങളും, സണ്ടേസ്കൂളുകളിൽ പഠിപ്പിക്കുന്ന തെറ്റായ ചരിത്രവസ്തുതകളും വിശദീകരിക്കുകയോ, അവയെക്കുറിച്ച് പരാമർശിക്കുകയോ ചെയ്യുന്നില്ല. അതുപോലെതന്നെ 8-ാം നമ്പർ ആരോപണത്തിൽ, കാതോലിക്കാ പട്ടംകൊട ശുശ്രൂഷയിൽ ലിയോ മാർപാപ്പാ (കൽക്കദോൻ സുന്നഹദോസിൽ) ഉന്നയിച്ച വിശ്വാസവിപരീതമായ (ക്രിസ്തുവിന്റെ) ഇരുസ്വഭാവവാദം, നിരാകരിക്കുന്നില്ലെന്നു പറയുന്നു. അങ്ങനെ ഒരു പ്രഖ്യാപനം ഏതു കാനോൻ നിയമപ്രകാരമാണ് ആവശ്യമുള്ളതെന്നു പറയുന്നില്ല.

പാത്രിയർക്കീസ് അയച്ച പ്രതിനിധിയെ കാതോലിക്കാ സ്വീകരിക്കാതിരുന്നതു സംബന്ധിച്ചിടത്തോളം, അതു മുടക്കിന് ഒരു കാരണമായി പരിഗണിക്കാവുന്നതല്ലെന്നു തന്നെ പറയാം. എന്തൊക്കെയായാലും 1912-നും 1964-നും ഇടയ്ക്കുണ്ടായതെല്ലാം കഴിഞ്ഞ്, മലങ്കരയിലെ പാത്രിയർക്കീസ് കക്ഷിയിൽപ്പെട്ടവർ ഉൾപ്പെടെയുള്ള എല്ലാ മെത്രാപ്പോലീത്താമാരുടെയും പ്രതിഷേധങ്ങൾ വകവെയ്ക്കാതെ, പ്രതിനിധിയെ അയച്ചത് തികച്ചും ആവശ്യമില്ലാത്ത കാര്യമായിപ്പോയി. പാത്രിയർക്കീസിന്റെ പ്രതിനിധി പട്ടക്കാരെ വാഴിക്കാനാരംഭിച്ചു.

പാത്രിയർക്കീസ് തന്നെ 1979-ലെ O.S. 4-ാം നമ്പർ കേസിലെ പ്രതി (കടവിൽ) പൗലൂസ് മാർ അത്താനാസ്യോസിനെ വാഴിച്ചു. കാതോലിക്കായുടെ സഹകരണത്തോടെ ഇക്കാര്യങ്ങൾ ചെയ്യാൻ പാത്രിയർക്കീസിന് കഴിയുമെന്നത് ശരിയാണെങ്കിലും, അദ്ദേഹവും അദ്ദേഹത്തിന്റെ പ്രതിനിധിയും കാതോലിക്കായോട് യാതൊരു ആലോചനയും കൂടാതെ - വാസ്തവത്തിൽ കാതോലിക്കായുടെ എതിർപ്പിന്മേൽ - മെത്രാപ്പോലീത്താമാരെയും പട്ടക്കാരെയും വാഴിക്കുന്നത്, നിശ്ചയമായും ശരിയായ നടപടിയല്ല. കാരണം, സഭയുടെ ആത്മികവും ലൗകികവുമായ കാര്യ

Malankara Orthodox TV

ങ്ങളിൽ ഒരു സമാന്തര ഭരണസംവിധാനം സൃഷ്ടിക്കാൻ ഉദ്ദേശിച്ചു കൊണ്ടുള്ള നടപടിയാണത്.

ഞങ്ങളുടെ അഭിപ്രായത്തിൽ എല്ലാ ആരോപണങ്ങളും, ഏതു നിലയ്ക്കും മുടക്കിന് അടിസ്ഥാനമാക്കിയിട്ടുള്ള പ്രധാന ആരോപണങ്ങൾ നിലവിലില്ലാത്തവയും, അവ മുടക്കിനുള്ള നിയമാനുസൃത കാരണങ്ങളായി തീരുന്നതല്ലാത്തതുമാകുന്നു. അതനുസരിച്ച് കാതോലിക്കായുടെ മുടക്ക് സാധുവും നിയമാനുസൃതവുമല്ലെന്ന് തീരുമാനിച്ചുകൊള്ളുന്നു.

## ഇടവകപ്പള്ളികൾ

മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഇടവകപ്പള്ളികളുടെ സ്വത്തുക്കളിന്മേൽ 1934-ലെ സഭാഭരണഘടന വ്യവസ്ഥ ചെയ്തിരിക്കുന്നപ്രകാരമുള്ള മേലന്വേഷണാധികാരം ഉണ്ടെങ്കിലും ആ സ്വത്തുക്കളുടെ ഭരണാധികാരം അദ്ദേഹത്തിൽ നിക്ഷിപ്തമാണെന്ന് പറയാനാവില്ലെന്ന് ഡിവിഷൻ ബഞ്ച് അതിന്റെ വിധിന്യായത്തിലെ 103-ാം ഖണ്ഡികയിൽ തീർച്ച ചെയ്തിട്ടുണ്ട്. (ഇടവകപ്പള്ളി സ്വത്തുക്കളുടെ) ഭരണം ഇടവകയോഗങ്ങളിലോ, ഇടവകപ്പള്ളികളിലോ നിക്ഷിപ്തമാണെന്നും, ആയതും ഭരണഘടനാ വ്യവസ്ഥകൾക്കു വിധേയമാണെന്നും ഡിവിഷൻ ബഞ്ച് തീരുമാനിച്ചു. ചുരുക്കത്തിൽ ഇടവകപ്പള്ളികളുടെ കാര്യങ്ങളും 1934-ലെ ഭരണഘടനയിൽ വ്യവസ്ഥ ചെയ്തിട്ടുള്ളിടത്തോളം, ആ ഭരണഘടനപ്രകാരം ഭരിക്കപ്പെടണമെന്ന് ഞങ്ങൾ അഭിപ്രായപ്പെടുന്നു. ഈ കേസുകളിലും, ലൗകിക കാര്യങ്ങളിലുള്ള മലങ്കര മെത്രാപ്പോലീത്തായുടെയോ, മെത്രാപ്പോലീത്തായുടെയോ അധികാരം, സമുദായക്കേസ് വിധിയിൽ പ്രഖ്യാപിച്ചിരുന്ന വിധത്തിൽ, അതായത് മലങ്കരസഭയുടെ പൊതുസ്വത്തുക്കൾ സംബന്ധിച്ചായിരിക്കുമെന്ന് മനസ്സിലാക്കേണ്ടതാണ്.

മുൻചർച്ചകളുടെ ഫലം ഇപ്രകാരം സംഗ്രഹിക്കാവുന്നതാണ്:

(1) വട്ടിപ്പണക്കേസിൽ 18 അക്കം തെളിവായി പാത്രിയർക്കീസ് കക്ഷി ഹാജരാക്കിയ ഹൂദായ കാനോന്റെ ഭാഷ്യം ആണ് ശരിയായതെന്നും, കാതോലിക്കാപക്ഷം ഹാജരാക്കിയ (A - അക്കം) ഭാഷ്യം തെറ്റാണെന്നും, ആ കേസിൽ വിധിച്ചിട്ടുള്ളതാണ്. എന്നാൽ സമുദായക്കേസിൽ കാതോലിക്കാകക്ഷി ഹാജരാക്കിയ കാനോൻ ഭാഷ്യമാണ്, പാത്രിയർക്കീസ് കക്ഷി ഹാജരാക്കിയ കാനോൻ ഭാഷ്യത്തിന് എതിരായി ജില്ലാ ജഡ്ജി (വിചാരണക്കോടതി) സ്വീകരിച്ചത്. സമുദായക്കേസ് അപ്പീൽ വിധിയിൽ (A.I.R. 1959 S.C. 31) ജില്ലാ ജഡ്ജിയുടെ ഈ തീർപ്പ് സുപ്രീംകോടതി പുനസ്ഥാപിച്ചതായി കരുതണമെന്ന് അപ്പീൽ പ്രതിയുടെ അഭിഭാഷകൻ അഭിപ്രായപ്പെടുന്നു. ഞങ്ങൾ ഈ പ്രശ്നത്തിലേക്കു കടക്കുന്നത്, യഥാർത്ഥത്തിൽ ആവശ്യമില്ലാത്ത കാര്യമാണ്. കാരണം, ഞങ്ങൾ അംഗീകരി

Malankara Orthodox TV

ച്ചിട്ടുള്ളതായ അനന്തര സംഭവവികാസങ്ങളുടെയും, അവയുടെ അനന്തരഫലങ്ങളുടെയും വെളിച്ചത്തിൽ, ഈ പ്രശ്നത്തിന്റെ എല്ലാ പ്രാധാന്യവും നഷ്ടപ്പെട്ടിട്ടുണ്ട്.

(2) അബ്ദൽ മിശിഹാ (പാത്രിയർക്കീസ്) 1912-ൽ കാതോലിക്കേറ്റ് പുനരുജ്ജീവിപ്പിക്കുകയും, പുനസ്ഥാപിക്കുകയും ചെയ്തു. കാതോലിക്കായുടെ അധികാരങ്ങളും, കർത്തവ്യങ്ങളും, (അബ്ദൽ മിശിഹായുടെ) A-14 അക്കം കല്പനയിൽ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ട്. മാത്രമല്ല, സമുദായക്കേസിലെ ഈ കോടതിയുടെ വിധിയെ (A.I.R 1959 S.C. 31) തുടർന്നുള്ള തങ്ങളുടെ നടപടികളുടെയും പെരുമാറ്റങ്ങളുടെയും അടിസ്ഥാനത്തിൽ, ഈ കേസിലെ പ്രതികൾക്ക് (പാത്രിയർക്കീസ് കക്ഷിയിലെ അംഗങ്ങൾക്ക്) കാതോലിക്കേറ്റിന്റെ പുനരുജ്ജീവനത്തിന്റെയോ, A-14 അക്കം തെളിവു കല്പനയുടെയോ സാധുതയെപ്പറ്റി ഇപ്പോൾ തർക്കം ഉന്നയിക്കാവുന്നതല്ല.

(3) മലങ്കരസഭയിൽ മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും, മൂറോൻ കൂദാശ ചെയ്യുന്നതിനും, സഭയുടെ മേൽ മറ്റ് ആത്മിക അധികാരങ്ങൾ നടത്തുന്നതിനുമുള്ള അധികാരങ്ങൾ കാതോലിക്കായ്ക്ക് നൽകിയതു മൂലം, അതുവരെയും താൻ അനുഭവിച്ചുപോന്നിരുന്ന മേല്പറഞ്ഞ അധികാരങ്ങൾ, പാത്രിയർക്കീസ് സ്വയം പൂർണ്ണമായും വിട്ടൊഴിഞ്ഞിട്ടില്ലായിരിക്കാം. എന്നാൽ മേൽ പ്രസ്താവിച്ച അധികാരങ്ങളോടുകൂടിയ മറ്റൊരു അധികാരകേന്ദ്രം പാത്രിയർക്കീസ് തന്നെ ഇന്ത്യയിൽ സൃഷ്ടിച്ചിട്ടുണ്ടെന്ന വസ്തുതയുടെ വെളിച്ചത്തിൽ, അതിനുശേഷം പാത്രിയർക്കീസിന് ഏകപക്ഷീയമായി അതായത് കാതോലിക്കായോട് ആലോചിക്കാതെ, ഈ അധികാരങ്ങൾ വിനിയോഗിക്കാനാവുന്നതല്ലെന്ന് തീരുമാനിക്കുക ന്യായയുക്തമാണ്. കാതോലിക്കായുമായി കൂടിയാലോചിച്ചു മാത്രമേ, അദ്ദേഹത്തിന് ആ അധികാരങ്ങൾ വിനിയോഗിക്കാനാവൂ. മാത്രമല്ല, മെത്രാപ്പോലീത്തായായോ മലങ്കര മെത്രാപ്പോലീത്തായായോ നിയമിക്കപ്പെടേണ്ടയാളെ, സെമിനാരിക്കേസ് വിധിയിൽ ഉറപ്പിച്ചു തീരുമാനിച്ചിട്ടുള്ളപ്രകാരം, ജനങ്ങൾ അംഗീകരിച്ചിരിക്കേണ്ടതുമുണ്ട്. (മലങ്കര സഭയ്ക്ക്) മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനുള്ള പാത്രിയർക്കീസിന്റെ അധികാരം ഇപ്പോൾ, 1934-ലെ സഭാഭരണഘടനയ്ക്ക് വിധേയമാണ്.

(4) കാതോലിക്കേറ്റിന്റെ പുനരുജ്ജീവനത്തിന്റെയും, A-14 അക്കം കല്പന പുറപ്പെടുവിച്ചതിന്റെയും ഫലമായി (ഇപ്പോൾതന്നെ പറയാൻ പോകുന്നതുപോലെ) പാത്രിയർക്കീസിന്റെ അധികാരം ശൂന്യതയിലെത്തുവോളം കുറയ്ക്കപ്പെട്ടിരിക്കാം. പക്ഷേ, അതേസമയംതന്നെ, മലങ്കര സഭ ഒരു വിഭാഗമായുള്ള സുറിയാനിസഭയുടെ പരമാദ്ധ്യക്ഷനായി

Malankara Orthodox TV

അദ്ദേഹം തുടരുന്നു. മലങ്കരസഭയുടെയോ, സഭാ സ്വത്തുക്കളുടെയോ മേൽ, അദ്ദേഹത്തിന് ലൗകികാധികാരമില്ല. വാസ്തവത്തിൽ ഒരിക്കലും അത് ഉണ്ടായിരുന്നുമില്ല. എങ്കിലും, പാത്രിയർക്കീസ് ആത്മികമായി കാതോലിക്കായേക്കാൾ ഉന്നതനാണ്.

(5) മുളന്തുരുത്തി സുന്നഹദോസിലെ നിശ്ചയങ്ങൾപ്രകാരം പാത്രിയർക്കീസ് തന്നെ രൂപവൽക്കരിച്ച മലങ്കര അസോസിയേഷന്റെ, നിയമാനുസൃതം വിളിച്ചുകൂട്ടിയ യോഗത്തിലാണ്, 1934-ലെ സഭാഭരണഘടന അംഗീകരിക്കപ്പെട്ടത്. സമുദായക്കേസിലെ ഈ കോടതിയുടെ വിധിക്കു (A.I.R. 1959 S.C. 31) ശേഷം, പാത്രിയർക്കീസിന്റെയും അദ്ദേഹത്തിന്റെ കക്ഷിയിലെ അംഗങ്ങളുടെയും, നടപടികളുടെയും പെരുമാറ്റങ്ങളുടെയും വെളിച്ചത്തിൽ, ഇപ്പോഴത്തെ കേസിലെ പ്രതികൾക്ക് (പാത്രിയർക്കീസ് കക്ഷിക്ക്), അതിന്റെ (സഭാഭരണഘടനയുടെ) നിയമാനുസാരികത്വത്തെയും സാധുതയെയും ചോദ്യം ചെയ്യാൻ കഴിയുന്നതല്ല.

(6) കാതോലിക്കേറ്റിന്റെ പുനരുജ്ജീവനം, A-14 അക്കം കല്പന, 1934-ലെ ഭരണഘടന, സമുദായക്കേസിൽ ഇരുകക്ഷികളും ഉന്നയിച്ച തർക്കങ്ങൾ, പ്രസ്തുത കേസിലെ ഈ കോടതിയുടെ വിധി (A.I.R 1959 S.C. 31), എന്നിവയെല്ലാം പൂർണ്ണമായും മനസ്സിലാക്കിക്കൊണ്ടു തന്നെയാണ്, യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് A-19 അക്കം കല്പന പുറപ്പെടുവിച്ചത്. അങ്ങനെ കാതോലിക്കേറ്റിന്റെ പുനരുജ്ജീവനത്തിന്റെയും, A-14 അക്കം കല്പനയുടെയും, 1934-ലെ ഭരണഘടനയുടെയും സാധുത്വം പാത്രിയർക്കീസ് അംഗീകരിച്ചിട്ടുണ്ടെന്നും, ഇക്കാര്യത്തിലുണ്ടായിരുന്ന ഏതെങ്കിലുമോ, എല്ലാമോ ആയ എതിർപ്പുകൾ, അദ്ദേഹം ഉപേക്ഷിക്കുകയും പരിത്യജിക്കുകയും ചെയ്തിട്ടുണ്ടെന്നും തീരുമാനിച്ചുകൊള്ളുന്നു. ഈ കേസിലെ പ്രതികളിൽ ചിലരടക്കം പാത്രിയർക്കീസ് കക്ഷിയിലെ നിരവധി അംഗങ്ങളും, ഭരണഘടന അംഗീകരിക്കുകയും അത് അനുവർത്തിച്ചുകൊള്ളാമെന്ന് പ്രതിജ്ഞയെടുക്കുകയും ചെയ്തിട്ടുണ്ട്. അതിനാൽ അവർക്കിപ്പോൾ തിരിഞ്ഞുനിന്നുകൊണ്ട് അതിനെ ചോദ്യം ചെയ്യാവുന്നതല്ല.

(7) പാത്രിയർക്കീസ്, (കാതോലിക്കായുടെ) ബഹുമതി പദപ്രയോഗങ്ങളിലും (ഉദാ:- കാതോലിക്കായുടെ പേരിന്റെ കൂടെയുള്ള "മാർ തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ" താൻ ആരൂഢനായിരിക്കുന്നുവെന്ന അദ്ദേഹത്തിന്റെ ഉറച്ച പ്രഖ്യാപനവും), കാതോലിക്കാ A-20 അക്കം കല്പനയിൽ ചേർത്ത വ്യവസ്ഥയിലും (അതായത് പാത്രിയർക്കീസിനെ ഭരണഘടനയ്ക്ക് വിധേയമായി സ്വീകരിക്കുന്നുവെന്നതിലും) എതിർപ്പ് പ്രകടിപ്പിക്കുകയുണ്ടായെങ്കിലും, മലങ്കര സുന്നഹദോസിന്റെ കാനോനികമായ ക്ഷണമനുസരിച്ച്, പാത്രിയർക്കീസ് ഇന്ത്യയിൽ വന്ന്

Malankara Orthodox TV

പുതിയ കാതോലിക്കായെ 1964 മെയ് 22-ന് വാഴിച്ച് അദ്ദേഹത്തിന്റെ സ്ഥാനാരോഹണം നടത്തിയപ്പോൾ, ഈ എതിർപ്പുകളെല്ലാം അദ്ദേഹം പരിത്യജിക്കുകയും ഉപേക്ഷിക്കുകയും ചെയ്തിട്ടുണ്ടെന്നു കരുതേണ്ട താണ്. ഇപ്രകാരമുള്ള സ്ഥാനാഭിഷേകത്തിന്റെയും സ്ഥാനാരോഹണ ത്തിന്റെയും തലേന്നാൾ, മദ്ധ്യപൂർവ്വദേശത്തെ ചില ഭാഗങ്ങൾ കാതോ ലിക്കായുടെ അധികാരപരിധിയിൽ നിന്ന് ഒഴിവാക്കിക്കൊണ്ട്, കാതോലി ക്കേറ്റിന്റെ പ്രദേശപരമായ അധികാരപരിധി യഥാവിധി നിർവ്വചിക്കാനും പുനർ നിർണ്ണയിക്കാനും, പാത്രിയർക്കീസ് ജാഗ്രത കാട്ടിയെന്നതും ശ്രദ്ധ അർഹിക്കുന്നു.

(8) മലങ്കരസഭ എപ്പിസ്കോപ്പൽ സ്വഭാവത്തോടു കൂടിയതാണെന്നു പ്രഖ്യാപിക്കണമെന്ന ആവശ്യത്തെ സംബന്ധിച്ചിടത്തോളം, സഭ 1934-ലെ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ളത്ര എപ്പിസ്കോപ്പൽ ആണെന്നേ, ഞങ്ങൾക്കു തീരുമാനിക്കേണ്ട ആവശ്യമുള്ളു. പ്രസ്തുത ഭരണഘടന ഇടവകപ്പള്ളികളുടെ കാര്യങ്ങളും നിയന്ത്രിക്കുന്നതും, അത് അപ്രകാരം നിലനിൽക്കേണ്ടതുമാണ്.

(9) പാത്രിയർക്കീസിനാലും ആകമാന സുന്നഹദോസിനാലുമോ, പാത്രിയർക്കീസിനാലോ ആകമാന സുന്നഹദോസിനാലോ ഉള്ള കാതോ ലിക്കായുടെ മുടക്ക് അസാധുവാണ്. കാരണം, മുടക്കിന് അടിസ്ഥാനമായ കാരണങ്ങളും കുറ്റാരോപണങ്ങളും, അനുവദനീയമോ സംഗതമോ അല്ല. പാത്രിയർക്കീസും കാതോലിക്കായും തമ്മിൽ 1972 മുതൽ 1975 വരെ യുള്ള കാലങ്ങളിൽ നടന്ന എഴുത്തുകുത്തുകളിൽ, പാത്രിയർക്കീസിന്റെ ആത്മികാധികാരത്തോടുള്ള കാതോലിക്കായുടെയും അദ്ദേഹത്തിന്റെ കക്ഷിയുടെയും നിഷേധവും, അതുപോലെതന്നെ കാതോലിക്കായെയോ, 1934-ലെ ഭരണഘടനയെയോ അംഗീകരിക്കാനുള്ള പാത്രിയർക്കീസിന്റെ വിസമ്മതവും, ഈ രണ്ട് ഉന്നത സ്ഥാനീയർ തമ്മിലും, അവരുടെ കക്ഷി കൾക്കിടയിലും, ഉണ്ടായിരുന്ന വ്യക്തിപരമായ അഭിപ്രായവ്യത്യാസ ങ്ങളും പരസ്പര കലഹവും മൂലം ഉളവായതാണ്. ആ അടിസ്ഥാനത്തിൽ കാതോലിക്കായും അനുയായികളും, വിശ്വാസം ത്യജിച്ചവരായെന്നോ, വിശ്വാസസംഹിതകളുടെ സിദ്ധാന്തങ്ങളിൽ നിന്ന് അവർ വ്യതിചലിച്ചെ ന്നോ പറയാവുന്നതല്ല. അപ്രകാരംതന്നെ, മേല്പറഞ്ഞ എഴുത്തുകുത്തു കൾ ആരംഭിക്കുന്നതിനു മുമ്പ്, അതായത് 1934-ലെ ഭരണഘടനപ്രകാരം പാത്രിയർക്കീസ് അനുഭവിച്ചുപോന്ന ആത്മിക മേലധികാരം, പാത്രിയർ ക്കീസിന് (അദ്ദേഹത്തിന്റെ കുറ്റാരോപണങ്ങൾ മൂലമോ, പ്രഖ്യാപനങ്ങൾ മൂലമോ) നഷ്ടപ്പെട്ടെന്നും പറയാവുന്നതല്ല.

(10) മലങ്കരസഭയുടെ ഉടമസ്ഥതയിലുള്ള പൊതുസ്വത്തുക്കൾ (സമു ദായസ്വത്തുക്കൾ), സമുദായക്കേസിലെ വിധിയിൽ (A.I.R 1959 S.C.

Malankara Orthodox TV

31) സുപ്രീംകോടതി പ്രഖ്യാപിച്ചിട്ടുള്ളപ്രകാരം, മലങ്കര മെത്രാപ്പോലീത്തായിലും മറ്റുള്ളവരിലും നിക്ഷിപ്തമായിരിക്കുന്നതാണ്.

മേൽ പ്രസ്താവിച്ച തീർച്ചകളുടെ വെളിച്ചത്തിൽ, ഞങ്ങളുടെ മുമ്പാകെ വാദിക്കപ്പെട്ടിട്ടുള്ള മറ്റ് പ്രശ്നങ്ങളിലേക്ക്, അതായത് (സിവിൽ നടപടി നിയമം 9-ാം വകുപ്പ് പ്രകാരം) കേസിന്റെ നിലനില്പ്, 1991-ലെ ആരാധനാസ്ഥലങ്ങൾ (പ്രത്യേക വ്യവസ്ഥകൾ) നിയമം കേസിനെ എങ്ങനെ ബാധിക്കും, വേണ്ടിയ കക്ഷികളെ കേസിൽ ചേർത്തിട്ടില്ലെന്നത് (nonjoinder) മുതലായവയിലേക്ക് കടക്കുന്നത് ആവശ്യമില്ലാത്ത കാര്യമാണ്. സിവിൽ നടപടി നിയമം 9-ാം വകുപ്പ് അടിസ്ഥാനമാക്കിയുള്ള ആക്ഷേപം സംബന്ധിച്ചിടത്തോളം, വാസ്തവത്തിൽ അപ്പീൽ വാദികൾ (ഹൈക്കോടതി) ഡിവിഷൻ ബഞ്ച് മുമ്പാകെ വ്യഗ്രത കാട്ടുകയുണ്ടായില്ല. അതിനാൽ അത് ഉപേക്ഷിക്കപ്പെട്ടതായി വേണം കരുതാൻ.

ഇവയുടെ ഫലമായുള്ള സ്ഥിതി, 1971 ജനുവരി ഒന്നിലെ (അതായത് 1934-ലെ സഭാഭരണഘടനപ്രകാരം, 1970 ഡിസംബർ 31-നു ചേർന്ന മലങ്കര അസോസിയേഷൻ സമ്മേളനത്തിൽ നടന്ന മാത്യൂസ് മാർ അത്താനാസ്യോസിന്റെ നിയുക്ത കാതോലിക്കാ ആയുള്ള തെരഞ്ഞെടുപ്പിന്റെ തൊട്ടടുത്ത ദിവസത്തെ) സ്ഥിതി സഭയുടെ എല്ലാ കാര്യങ്ങൾക്കുമുള്ള സ്ഥിതിയായി ഇന്നും കണക്കാക്കേണ്ടതാണ്. ഇരുകക്ഷികൾക്കിടയിലും, പാത്രിയർക്കീസിനും കാതോലിക്കായ്ക്കും ഇടയിലും, 1971 ജനുവരി ഒന്നിനു ശേഷമാണ് ശണ്ഠയുടെ പുതിയ പൊട്ടിത്തെറി ഉണ്ടാകുന്നത്. ഇരുകക്ഷികൾക്കുമിടയിൽ സമാധാനവും, അനുരഞ്ജനവും, സൗഹൃദവും കൈവരുത്തുന്നതിനുള്ള ഏതൊരു ശ്രമത്തിനും, ഈ ദിവസം തുടക്കസ്ഥാനമായി എടുക്കേണ്ടതാണ്. (എങ്കിലും മാർ മാത്യൂസ് അത്താനാസ്യോസിനെ 1970 ഡിസംബർ 31-ന് നിയുക്ത കാതോലിക്കായായി തെരഞ്ഞെടുത്തതും, 1975 ഒക്ടോബറിൽ അദ്ദേഹത്തെ കാതോലിക്കായായി വാഴിച്ചതും, അവഗണിക്കേണ്ടതാണെന്ന് ഇതിനർത്ഥമില്ല. അതുപോലെ തന്നെ ആറാമത്തെ കാതോലിക്കാ മാർത്തോമ്മാ മാത്യൂസ് ദ്വിതീയന്റെ (ഇപ്പോഴത്തെ അപ്പീലുകളിലെ മൂന്നാം പ്രതി) തെരഞ്ഞെടുപ്പും സ്ഥാനാഭിഷേകവും അവഗണിക്കാനാവില്ല. അതെല്ലാം പൂർത്തീകരിക്കപ്പെട്ട വസ്തുതകളാണ്. അത് ചോദ്യം ചെയ്യപ്പെടാതെ തുടരുന്നതുമാണ്).

**അനുരഞ്ജനം ലക്ഷ്യം**

മേല്പറഞ്ഞ തീയതിയെ അവലംബമാക്കിക്കൊണ്ടുള്ളതാണ്, ഇനിയും പറയാൻ പോകുന്ന നിർദ്ദേശങ്ങൾ. രണ്ട് മത്സര കക്ഷികൾക്കിടയിൽ അനുരഞ്ജനം കൈവരുത്തി മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കുന്നതിൽ വിജയിക്കുമെന്ന പ്രത്യാശയോടെയാണ് ഈ നിർദ്ദേശങ്ങൾ വയ്ക്കു

Malankara Orthodox TV

ന്നത്. നല്ലതു വരണമെന്ന് ആഗ്രഹിക്കുന്ന എല്ലാ സഭാംഗങ്ങളുടെയും ആഗ്രഹം ഇതായിരിക്കണം. എന്തായാലും ഇരുകക്ഷികൾക്കുമിടയിൽ അനുരഞ്ജനത്തിനുള്ള അടിസ്ഥാനങ്ങൾ നിർദ്ദേശിക്കുന്നതിനു മുമ്പ്, ഈ കേസിൽ ഞങ്ങൾ സ്വീകരിക്കുന്ന സമീപനത്തെപ്പറ്റി സൂചിപ്പിക്കാം.

സഭാകാര്യങ്ങളിലെ ദുർഭരണം തടയുന്നതിനും, മെത്രാപ്പോലീത്താമാരുടെ ഏകാധിപത്യം നിയന്ത്രിക്കുന്നതിനും, "സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ" എന്ന പേരിൽ സമുദായത്തിന് ആകമാനമായി ഒരു സംഘടന ഉണ്ടായിരിക്കേണ്ടത് ആവശ്യമാണെന്നും, പാത്രിയർക്കീസ് അസോസിയേഷന്റെ രക്ഷാധികാരിയും, ഭരിക്കുന്ന മെത്രാപ്പോലീത്താ (മലങ്കര മെത്രാപ്പോലീത്താ) പ്രസിഡന്റും ആയിരിക്കണമെന്നും, മുളന്തുരുത്തി സുന്നഹദോസ് പാസ്സാക്കിയ നിശ്ചയങ്ങൾ വ്യവസ്ഥ ചെയ്യുന്നു. അസോസിയേഷന്റെ കാര്യങ്ങൽ നിർവ്വഹിക്കുന്നതിന് ഭരിക്കുന്ന മെത്രാപ്പോലീത്താ പ്രസിഡന്റ് ആയി, എട്ടു വൈദികരും പതിനാറ് അൽമായരും അടങ്ങുന്ന ഒരു മുഖ്യ കമ്മിറ്റിയും രൂപവൽക്കരിച്ചു. "സുറിയാനി സമുദായത്തിന്റെ മുഴുവൻ മതപരവും, സാമൂഹ്യവുമായ പൊതു സംഗതികളുമായി ബന്ധപ്പെട്ട എല്ലാ കാര്യങ്ങളുടെയും ഉത്തരവാദിത്തവും ഭരണച്ചുമതലയും പൂർണ്ണമായും ഈ കമ്മിറ്റിയെ ഏൽപ്പിക്കുകയും ചെയ്തു." ഈ നിശ്ചയങ്ങളുടെ സാധുതയെ ഞങ്ങളുടെ മുമ്പാകെയുള്ള കക്ഷികളിലാരും ചോദ്യം ചെയ്യുന്നില്ല.

സെമിനാരിക്കേസിൽ മേൽപ്പറഞ്ഞ നിശ്ചയങ്ങളുടെയും, മറ്റ് തെളിവുകളുടെയും അടിസ്ഥാനത്തിൽ, തിരുവിതാംകൂറിലെ സുറിയാനി ക്രിസ്ത്യാനിസഭയുടെ മെത്രാപ്പോലീത്താ മലങ്കര സ്വദേശി ആയിരിക്കണമെന്നും, പാത്രിയർക്കീസോ, പാത്രിയർക്കീസ് അധികാരപ്പെടുത്തുന്ന പ്രതിനിധിയോ, അദ്ദേഹത്തെ വാഴിച്ചിരിക്കണമെന്നും, തങ്ങളുടെ മെത്രാപ്പോലീത്താ ആയി സമുദായം അദ്ദേഹത്തെ സ്വീകരിച്ചിരിക്കണമെന്നും, റോയൽ കോടതി തീരുമാനിച്ചിട്ടുണ്ട്. കാതോലിക്കാകക്ഷിയുടെ അഭിഭാഷകൻ, സത്യത്തിൽ ഇക്കാര്യത്തെപ്പറ്റി ഞങ്ങളുടെ മുമ്പാകെ ഊന്നിപ്പറഞ്ഞിരുന്നു. ജനായത്ത ആശയങ്ങൾ മതകാര്യങ്ങളിലേക്ക് കടത്തിവിടുന്നതിന്റെ ഈ ഉദാഹരണം, വളരെ അഭികാമ്യമായ ഒരു സവിശേഷതയായി ഞങ്ങളും കാണുന്നു.

സമുദായക്കേസിൽ, തിരു-കൊച്ചി ഹൈക്കോടതി റിവ്യൂ ഹർജി തള്ളിക്കളഞ്ഞതിനെതിരെ ഈ കോടതിയിൽ സമർപ്പിച്ചിരുന്ന അപ്പീലിൽ (വിധിന്യായം A.I.R. 1954 S.C. 526 - ൽ റിപ്പോർട്ട് ചെയ്തിട്ടുണ്ട്). മേല്പറഞ്ഞ റോയൽ കോടതിവിധി മലങ്കരസഭയുടെ ഭരണഘടനയെ പ്രതിഫലനം ചെയ്യുന്നുവെന്നതായിരുന്നു, കാതോലിക്കാ കക്ഷിയുടെ നിലപാട്. പിന്നീടുണ്ടായ വിധികളും, പ്രസ്തുത നിലപാട് ആവർത്തിച്ച് ഉറപ്പിക്കുന്നുണ്ട്.

Malankara Orthodox TV

അങ്ങനെ സഭയുടെ ലൗകികകാര്യങ്ങളുടെ മാത്രമല്ല, മതപരമായ കാര്യങ്ങളുടെയും ഭരണത്തിനാണ് മലങ്കര അസോസിയേഷൻ രൂപവത്ക്കരിച്ചതെന്നും, മെത്രാപ്പോലീത്താമാരുടെ നിയമനം മലങ്കരയിലെ ജനങ്ങളുടെ അംഗീകാരത്തിനു വിധേയമാണെന്നും വ്യക്തമാണ്. ഒറ്റയ്ക്കുള്ള പള്ളികൾക്കോ ഇടവകപ്പള്ളികൾക്കോ അല്ല, മലങ്കരയിലെ ജനങ്ങൾക്കാണ് പ്രത്യേക ഊന്നൽ നൽകപ്പെട്ടിരിക്കുന്നത്. ഓരോ ഇടവകയോഗത്താലും തെരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരനും രണ്ട് അൽമായരും, അസോസിയേഷനിൽ അംഗങ്ങളായിരിക്കുന്നതാകുന്നുവെന്ന്, 1934-ലെ ഭരണഘടനയിൽ (68-ാം വകുപ്പ്) വ്യവസ്ഥ ചെയ്തിട്ടുണ്ടെന്നുള്ളത് വാസ്തവമാണ്. എങ്കിലും ഇതേ ഭരണഘടനയുടെ നാലാം വകുപ്പിൽ പ്രഖ്യാപിച്ചിരിക്കുന്നത് "വിശുദ്ധ മാമ്മോദീസാ കൈക്കൊണ്ടവരും, ത്രിത്വത്തിന്റെ ദൈവത്വം, പുത്രന്റെ മനുഷ്യാവതാരം, പരിശുദ്ധാത്മാവിന്റെ പുറപ്പാട്, വിശുദ്ധ സഭ എന്നിവയിലും, ഏഴ് കൂദാശകർമ്മങ്ങൾ, നിയമാനുസരണമുള്ള അനുഷ്ഠാനങ്ങൾ, അവയിൽ നിഖ്യാ വിശ്വാസപ്രമാണത്തിന്റെ ഉപയോഗം എന്നിവയിലും വിശ്വാസമുള്ളവരും അവയെ അനുഷ്ഠിക്കേണ്ട ബാദ്ധ്യത സ്വീകരിച്ചിട്ടുള്ളവരും, ആയ എല്ലാ സ്ത്രീപുരുഷന്മാരും ഈ സഭയിലെ അംഗങ്ങൾ ആയിരിക്കുന്നതാകുന്നു" എന്നാണ്.

മലങ്കര അസോസിയേഷന്റെ അംഗത്വം ഓരോ ഇടവകയോഗത്താലും തെരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരനും രണ്ട് അൽമായർക്കും എന്ന് പരിമിതപ്പെടുത്തുമ്പോൾ, മലങ്കരസഭയിലെ അംഗത്വം ആ വിധം മേല്പറഞ്ഞ നാലാം വകുപ്പിൽ പറയുന്ന വിശ്വാസങ്ങൾ അംഗീകരിക്കുന്ന എല്ലാ സ്ത്രീപുരുഷന്മാർക്കുമാണെന്ന് കാണാവുന്നതാണ്.

കാതോലിക്കാ കക്ഷി മലങ്കര അസോസിയേഷനുമേൽ നിയന്ത്രണം നിലനിറുത്തുകയെന്ന ലക്ഷ്യത്തോടെ, ഒട്ടുവളരെ ഇടവകപ്പള്ളികൾ സ്ഥാപിച്ചിട്ടുണ്ടെങ്കിലും, സഭയിലെ അംഗങ്ങളിൽ ഭൂരിപക്ഷവും പാത്രിയർക്കീസിനോടു കൂറു പ്രഖ്യാപിക്കുന്നുവെന്ന്, അപ്പീൽ വാദികളുടെ അഭിഭാഷകൻ വാദിക്കുകയുണ്ടായി. മലങ്കര അസോസിയേഷനിൽ ഓരോ ഇടവകപ്പള്ളിക്കും, വലുതായാലും ചെറുതായാലും, മൂന്ന് പ്രതിനിധികൾ ഉണ്ടായിരിക്കാനേ അവകാശമുള്ളുവെന്നതിനാൽ, അസോസിയേഷൻ അതുപ്രകാരം, സഭയിലെ അംഗങ്ങളുടെ അഭിലാഷം യഥാർത്ഥമായി പ്രതിഫലിപ്പിക്കുന്നില്ലെന്നാണ് അദ്ദേഹത്തിന്റെ വാദം. ചില ഇടവകപ്പള്ളികളിൽ ഒട്ടുവളരെ, ആയിരക്കണക്കിനു വരെ വിശ്വാസികളുള്ളപ്പോൾ, അമ്പത് അംഗങ്ങൾ മാത്രമുള്ള ഇടവകപ്പള്ളികളുമുണ്ട്. എന്നിട്ടും, എല്ലാ പള്ളികൾക്കും മലങ്കര അസോസിയേഷനിൽ തുല്യപ്രാതിനിദ്ധ്യമാണുള്ളതെന്നാണ്, അദ്ദേഹം അഭിപ്രായപ്പെടുന്നത്. ഇക്കാരണത്താൽ, മലങ്കര അസോസിയേഷന്റെ നടപടികൾ, മലങ്കര ക്രിസ്ത്യാനികളിലെ

Malankara Orthodox TV

ഭൂരിപക്ഷത്തിന്റെ അഭിപ്രായം യഥാർത്ഥമായി പ്രതിഫലിപ്പിക്കുന്നില്ലെന്ന് അഭിഭാഷകൻ പ്രസ്താവിക്കുന്നു. ഈ വാദത്തിൽ കഴമ്പില്ലെന്ന് പറയാവുന്നതല്ല.

## പ്രതിഫലിപ്പിക്കണം

മലങ്കര ക്രിസ്ത്യാനി സമുദായത്തിന്റെ മുഴുവൻ മതപരവും സാമൂഹ്യവുമായ കാര്യങ്ങളിന്മേലുള്ള നിയന്ത്രണം മലങ്കര അസോസിയേഷനിൽ നിക്ഷിപ്തമാക്കുകയാണെങ്കിൽ, അത് പ്രസ്തുത സമുദായത്തിന്റെ അഭിലാഷങ്ങളെ യഥാർത്ഥമായും, ശരിയായും പ്രതിഫലിപ്പിക്കേണ്ടതാണ്. ഇത് ഉറപ്പാക്കുന്നതിന്, സമുദായത്തിന്റെ മുഴുവൻ ആശയങ്ങൾ പ്രതിഫലിപ്പിക്കത്തക്കവിധം അസോസിയേഷന്റെ ഘടന രൂപപ്പെടുത്തേണ്ടതുണ്ട്. മലങ്കരസഭയുടെ ആത്മികവും, സാമൂഹ്യവുമായ കാര്യങ്ങളിന്മേൽ നിയന്ത്രണമുള്ള സുശക്തസമിതി, ന്യായയുക്തവും നീതിപൂർവ്വകവുമായ രീതിയിൽ സംഘടിപ്പിച്ചതാവണം. ഈ വീക്ഷണം വച്ചുകൊണ്ട് തീരുമാനിച്ചാൽ, 1934-ലെ ഭരണഘടനയുടെ 68-ാം വകുപ്പ് നീതിപൂർവ്വകമായ ഒന്നാണെന്നു പറയാനാവില്ല.

സഭാഭരണഘടനയുടെ 1967-ലെ ഭേദഗതിക്കുശേഷം മേല്പറഞ്ഞ വകുപ്പിന് അനുരൂപമായ 71-ാം വകുപ്പിൽ, ഓരോ ഇടവകയോഗത്താൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരനും രണ്ട് അൽമായരും (നിലവിലുള്ള മാനേജിംഗ് കമ്മിറ്റിയിലെ അംഗങ്ങളും?) അസോസിയേഷനിൽ അംഗങ്ങളായിരിക്കുന്നതുമാകുന്നു) എന്നു പറയുന്നു. അതുകൊണ്ട് 68-ാം വകുപ്പിനും (ഇപ്പോൾ 71-ാം വകുപ്പ്) ഭരണഘടനയിലെ സംഗതമായ മറ്റു വകുപ്പുകൾക്കും പകരമായുള്ള വകുപ്പുകൾ ഉണ്ടാക്കേണ്ടത്, സഭയുടെ അടിസ്ഥാന വിശ്വാസ സിദ്ധാന്തങ്ങളിലൊന്നായി കാണുന്ന ജനാധിപത്യതത്വം ഉറപ്പാക്കുക കൂടി ചെയ്യുകയെന്ന മുകളിൽ പറഞ്ഞ ലക്ഷ്യം കൈവരിക്കാൻ, ആവശ്യമായേക്കാവുന്നതാണ്. അതുപ്രകാരം ഭരണഘടനയ്ക്കുള്ള നക്കൽ ഭേദഗതികൾ, ഇന്നു മുതൽ മൂന്നു മാസത്തിനകം ഈ കോടതിയിൽ ഹാജരാക്കാൻ ഇരുകക്ഷികളോടും (ഭരണഘടനയിലെ 120-ാം വകുപ്പിൽ പറയുന്ന) റൂൾ കമ്മിറ്റിയോടും നിർദ്ദേശിച്ചുകൊള്ളുന്നു. അത് പരിശോധിച്ചശേഷം ഞങ്ങൾ ഉചിതമായ നിർദ്ദേശങ്ങൾ പുറപ്പെടുവിക്കുന്നതായിരിക്കും. അതിനുശേഷം മലങ്കര അസോസിയേഷനിലേക്കുള്ള തെരഞ്ഞെടുപ്പ് ഭേദഗതി ചെയ്യപ്പെട്ട ഭരണഘടനയുടെ അടിസ്ഥാനത്തിൽ വേണം നടത്തേണ്ടത്. ഇപ്രകാരം തെരഞ്ഞെടുക്കപ്പെടുന്ന അസോസിയേഷൻ ആയിരിക്കും (അതതു കാലങ്ങളിൽ ഭേദഗതി ചെയ്യപ്പെട്ട നിലയിലുള്ള) 1934-ലെ സഭാഭരണഘടനയ്ക്കും, അത് അർത്ഥമാക്കുന്ന എല്ലാ ആവശ്യങ്ങൾക്കും വേണ്ടിയുള്ള അസോസിയേഷൻ.

Malankara Orthodox TV

മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങളിൽ ഉൾക്കൊള്ളുന്ന ലക്ഷ്യങ്ങൾക്ക് പൂർണ്ണമായും അനുരൂപമായതും, വാസ്തവത്തിൽ അതിലേക്കുള്ള മുന്നേറ്റത്തിന് സഹായകമായതുമായ മേല്പറഞ്ഞ ക്രമീകരണം മൂലം, മലങ്കരസഭയുടെ ഐക്യവും അഖണ്ഡതയും പരിരക്ഷിക്കപ്പെടുകയും, തുടർന്നും നിലനിർത്തപ്പെടുകയും ചെയ്യുമെന്ന് ഞങ്ങൾ പ്രത്യാശിക്കുന്നു. മലങ്കര അസോസിയേഷന്റെ പ്രാതിനിദ്ധ്യ സ്വഭാവം സജീവവും ഫലപ്രദവുമാക്കി നിലനിറുത്തുന്നതിന്, അസോസിയേഷനിലേക്ക് യഥാകാലങ്ങളിൽ തെരഞ്ഞെടുപ്പ് നടത്തേണ്ടതാണ്.

## സിംഹാസനപ്പള്ളികൾ, ക്നാനായപ്പള്ളികൾ, പൗരസ്ത്യ സുവിശേഷ സമാജം, മംഗലാപുരം സെന്റ് ആന്റണീസ് പള്ളി എന്നിവയുടെ നില

ഞങ്ങൾ ഇത് അവസാനിപ്പിക്കുന്നതിനു മുമ്പായി മേല്പറഞ്ഞ പള്ളികളുടെ നില പരിഗണിക്കേണ്ടത് ആവശ്യമാണ്. കേരള ഹൈക്കോടതി ഡിവിഷൻ ബഞ്ച് ആവിഷ്കരിച്ച 23, 24, 25, 26 പോയിന്റുകളിലാണ്, ഈ പള്ളികളുടെ പ്രശ്നം പ്രതിപാദിച്ചിട്ടുള്ളത്. സിംഹാസനപ്പള്ളികൾ, പൗരസ്ത്യ സുവിശേഷസമാജം, മംഗലാപുരം സെന്റ് ആന്റണീസ് പള്ളി എന്നിവയെ സംബന്ധിച്ചിടത്തോളം, സിംഗിൾ ജഡ്ജിയുടെ തീർപ്പിനോടും വിധി ഉത്തരവിനോടും യോജിച്ചുകൊണ്ട് ആ പള്ളികളെ സംബന്ധിക്കുന്ന വ്യവഹാരങ്ങൾ, അതായത് 1979-ലെ O. S. 5; O. S. 6; O. S. 4, എന്നീ നമ്പരുകൾ കേസുകൾ ഡിവിഷൻ ബഞ്ച് തള്ളിക്കളഞ്ഞിരിക്കുകയാണ്. സിംഗിൾ ബഞ്ചിന്റെയും ഡിവിഷൻ ബഞ്ചിന്റെയും ഏകാഭിപ്രായത്തിലുള്ള തീർപ്പുകളിൽ നിന്ന് വ്യതിചലിക്കാനുള്ള കാരണങ്ങൾ ഞങ്ങൾ കാണുന്നില്ല. ഞങ്ങൾ ഇതു സംബന്ധിച്ചുള്ള വിധിയും ഉത്തരവും സ്ഥിരപ്പെടുത്തിക്കൊള്ളുന്നു.

ക്നാനായ സഭയെ സംബന്ധിച്ചിടത്തോളം, ആ സഭ മലങ്കരസഭയുടെ ഭാഗമാണെന്ന പ്രഖ്യാപനത്തിന് വിധേയമായി, ഈ പ്രതിയുടെ (19-ാം പ്രതി) കാര്യത്തിൽ സിംഗിൾ ജഡ്ജി 1979-ലെ O. S. 4-ാം നമ്പർ കേസ് തള്ളിക്കളഞ്ഞിരിക്കുകയാണ്. ഇതേസമയം ഡിവിഷൻ ബഞ്ച് താഴെ പറയുംപ്രകാരം വിധി ഉത്തരവ് വ്യത്യാസപ്പെടുത്തിയിട്ടുണ്ട്. "ക്നാനായ സമുദായത്തിന്റെയും, ക്നാനായ മെത്രാപ്പോലീത്തായുടെയും ആത്മിക മേലദ്ധ്യക്ഷൻ കാതോലിക്കാ ആണെന്നും, ലൗകികകാര്യങ്ങൾ സംബന്ധിച്ചിടത്തോളം, കക്ഷികൾക്ക് ക്നാനായ ഭരണഘടനാ വ്യവസ്ഥകളും മലങ്കരസഭാ ഭരണഘടനയും തമ്മിൽ പൊരുത്തപ്പെടുത്താത്ത കാലത്തോളം, ക്നാനായ ഭദ്രാസനത്തിനും അതിലെ പള്ളികൾക്കും ക്നാനായ ഭരണഘടനാ വ്യവസ്ഥകൾക്കു വിധേയമായി മാത്രമെ, മലങ്കരസഭാ

Malankara Orthodox TV

ഭരണഘടന നടപ്പിലാക്കാനാവൂ എന്നും സ്ഥാപിച്ചു വിധിച്ചിരിക്കുന്നു.”

ക്നാനായസഭ മലങ്കരസഭയുടെ ഒരു ഭാഗവും, ക്നാനായ മെത്രാപ്പോലീത്താ കാതോലിക്കായുടെ ആത്മിക മേലധികാരത്തിനു വിധേയനുമാണെന്ന തീർപ്പിൽ ഡിവിഷൻ ബഞ്ച് എത്തിച്ചേർന്നത്, മറ്റു തെളിവുകൾക്കു പുറമെ മുഖ്യമായും താഴെ പറയുന്ന വസ്തുതകളുടെ അടിസ്ഥാനത്തിലാണ്.

(a) (തിരു-കൊച്ചി) ഹൈക്കോടതിയുടെ നിർദ്ദേശപ്രകാരം മണർകാട്ട് (സമുദായക്കേസിൽ കാതോലിക്കാ കക്ഷിയെ വിശ്വാസ വിപരീതികളായി പ്രഖ്യാപിച്ചുകൊണ്ടുള്ള ഹൈക്കോടതി വിധിക്കുശേഷം) വിളിച്ചുകൂട്ടിയ മലങ്കര അസോസിയേഷൻ യോഗത്തിൽ, ക്നാനായ പള്ളികൾ പങ്കെടുത്തിരുന്നുവെന്നു മാത്രമല്ല, ക്നാനായ മെത്രാപ്പോലീത്താ (ഏബ്രഹാം) മാർ ക്ലിമീസിനെ മലങ്കര മെത്രാപ്പോലീത്താ ആയി തെരഞ്ഞെടുക്കുകയും ചെയ്തിരുന്നു.

(b) സമുദായക്കേസിൽ ഈ കോടതിയുടെ വിധിക്കു (A.I.R. 1959 S.C. 31) ശേഷം, 1959, 62, 65, 70 എന്നീ വർഷങ്ങളിൽ ചേർന്ന മലങ്കര അസോസിയേഷൻ യോഗങ്ങളിൽ ക്നാനായ പള്ളികൾ പങ്കെടുത്തിരുന്നു. A-47 (h), A-50 (h), A-53 (h) എന്നീ അക്കങ്ങൾ തെളിവുകളിൽ നിന്ന് ഇക്കാര്യം വ്യക്തമാണ്. ക്നാനായ സമുദായത്തിലെ പ്രമുഖ അംഗങ്ങളെ, മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയംഗങ്ങളായി തെരഞ്ഞെടുക്കുകയുമുണ്ടായി.

ക്നാനായ സഭയ്ക്ക് അനുകൂലമായി തോന്നുന്ന താഴെപ്പറയുന്ന വസ്തുതകൾക്കെതിരെയാണ് മേല്പറഞ്ഞ വസ്തുതകൾ സമർപ്പിക്കപ്പെട്ടത്.

(i) ക്നാനായ സഭയെ സംബന്ധിച്ച് ഒരു പ്രത്യേക നിവൃത്തിയും അന്യായത്തിൽ ആവശ്യപ്പെട്ടിരുന്നില്ല. അന്യായത്തോട് അനുബന്ധിച്ചുള്ള പള്ളികളുടെ പട്ടികയിൽ ക്നാനായ പള്ളികളും ചേർത്തിരുന്നതിനാൽ, കേസിൽ തങ്ങളെ പ്രതിയായി കക്ഷി ചേർക്കുന്നതിന് ക്നാനായ സമുദായം അപേക്ഷിക്കുകയും, 19-ാം പ്രതിയായി കക്ഷി ചേർക്കുകയുമാണുണ്ടായത്. ഈ പ്രതിയുടെ പത്രികയിലെ പ്രസ്താവനകൾക്ക് മറുപടിയായി മാത്രമാണ്, ക്നാനായ പള്ളികൾ മലങ്കര അസോസിയേഷന്റെ ഭാഗമാണെന്നും, 1934-ലെ ഭരണഘടനയ്ക്ക് വിധേയമാണെന്നുമുള്ള തങ്ങളുടെ അവകാശവാദത്തിന് അടിസ്ഥാനമായ വസ്തുതകൾ വാദികൾ കോടതിയിൽ സമർപ്പിച്ചത്.

(ii) ക്നാനായ പള്ളികൾ അവരുടെ സ്വന്തമായ ഒരു ഭരണഘടന

Malankara Orthodox TV

1912-ൽ സ്വീകരിച്ചിരുന്നെന്നും (ഈ ഭരണഘടന 1918-ലാണ് പ്രാബല്യ ത്തിൽ വന്നത്), 1882 കാലത്തുപോലും അവർ "ക്നാനായ കമ്മിറ്റി" എന്ന് അറിയപ്പെടുന്ന ഒരു കമ്മിറ്റി - ഈ കമ്മിറ്റിക്കാണ് പിന്നീട് ക്നാനാ യഅസോസിയേഷൻ എന്ന പേരു നൽകപ്പെട്ടത് - രൂപവൽക്കരിച്ചിരു ന്നെന്നും, മുഴുവൻ കാലവും ഈ പള്ളികൾ പാത്രിയർക്കീസിനോടൊ പ്പമാണ് നിലനിന്നിരുന്നതെന്നും, ക്നാനായ സഭയുടെ മെത്രാപ്പോലീ ത്താമാർ എക്കാലവും, പാത്രിയർക്കീസിനാൽ മാത്രമാണ് വാഴിക്കപ്പെട്ടി രുന്നതെന്നും, തെളിവുകൾ കൊണ്ട് സ്ഥാപിക്കപ്പെടുന്നുണ്ട്.

(iii) മലങ്കരസഭയും ക്നാനായ സഭയും തമ്മിലുള്ള ബന്ധങ്ങളെപ്പറ്റി, ഇരുസഭകളും തമ്മിൽ ചില ചർച്ചകൾ നടക്കുകയുണ്ടായെന്നും, ഇക്കാര്യ ത്തിൽ മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസിന് ഒരു റിപ്പോർട്ട് സമർപ്പി ക്കാൻ ഒരു കമ്മിറ്റിയെ നിയമിക്കുകയുണ്ടായെന്നും, 1959 ജനുവരി 12 മുതൽ 1960 ജൂൺ 7 വരെയുള്ള കാലങ്ങളിൽ നടന്ന സുന്നഹദോസുക ളുടെ നടപടികളിൽ നിന്ന് കാണാവുന്നതാണ്.

(iv) ഇന്ത്യയിൽ ക്നാനായ കമ്മിറ്റിയുടെ (സമുദായത്തിന്റെ) ഉല്പ ത്തിയെ സംബന്ധിക്കുന്ന പാരമ്പര്യവും, തങ്ങളുടെ പ്രത്യേകമായുള്ള വംശതനിമയും, വിശ്വാസങ്ങളും പരിരക്ഷിച്ചു നിലനിറുത്താനുള്ള അവ രുടെ എക്കാലത്തെയും അഭിനിവേശപൂർണ്ണമായ വ്യഗ്രതയും.

അപ്പീൽവാദിയുടെയും അപ്പീൽ പ്രതികളുടെയും അഭിഭാഷകരുടെ വാദങ്ങൾ കേൾക്കുകയും, രേഖാമൂലമുള്ള അവരുടെ വാദങ്ങൾ പരിശോ ധിക്കുകയും ചെയ്തതിൽ, (ഹൈക്കോടതിയുടെ) ഡിവിഷൻ ബഞ്ചിന്റെ വിധി ഉത്തരവ് ചില ഭേദഗതികളോടെ സ്ഥിരപ്പെടുത്തണമെന്നാണ് ഞങ്ങ ളുടെ അഭിപ്രായം. ഒരു പ്രത്യേക ജനത, തങ്ങൾ പാത്രിയർക്കീസിന്റെ ആത്മിക മേലധികാരത്തിൽ വിശ്വസിക്കുന്നുവെന്നും, അത് തങ്ങളുടെ വിശ്വാസ സംഹിതയുടെ ഒരു പ്രമാണമാണെന്നും പറയുമ്പോൾ, "അങ്ങ നെയല്ല; നിങ്ങളുടെ ആത്മിക മേലധികാരി കാതോലിക്കാ ആണ്" എന്ന് കോടതിക്ക് പറയാനാവാത്തതിനാലാണ്, ഭേദഗതി ആവശ്യമായിരിക്കു ന്നത്.

ഇന്ത്യൻ ഭരണഘടന 25-ാം വകുപ്പ് നൽകുന്ന ഉറപ്പും പരിചിന്തിക്കേ ണ്ടതുണ്ട്. ഡിവിഷൻ ബഞ്ചിന്റെ വിധി പാത്രിയർക്കീസിന്റെ സ്ഥാനത്തിന് വ്യത്യാസമൊന്നും വരുത്തുന്നില്ല. ക്നാനായ സമുദായത്തിന്റെ ആത്മിക മേലധികാരിയായി കാതോലിക്കാ ആണ് പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നതെ ന്നു മാത്രമേ, ഡിവിഷൻ ബഞ്ച് പറയുന്നുള്ളൂ. ലൗകികകാര്യങ്ങളിൽ മലങ്കര അസോസിയേഷന്റെ 1934-ലെ ഭരണഘടന, ക്നാനായ ഭരണഘ ടനയ്ക്ക് വിധേയമായി മാത്രമേ, ഇരു ഭരണഘടനകളും തമ്മിൽ പൊരു

Malankara Orthodox TV

ത്തപ്പെടുത്തുന്നതുവരെ പ്രയോഗിക്കാവൂ എന്നും ഡിവിഷൻ ബഞ്ച് പറയുന്നു.

കേസിന്റെ എല്ലാ വസ്തുതകളും സാഹചര്യങ്ങളും വച്ചുനോക്കുമ്പോൾ, തങ്ങളുടെ നടപടികളും പെരുമാറ്റവും മൂലം 19-ാം പ്രതി, തങ്ങൾ മലങ്കരസഭയ്ക്ക് അകമേയുള്ള ഒരു അവിഭാജ്യ ഘടകം ആണെന്ന് സമ്മതിക്കുന്നുണ്ടെന്നും, അതുകൊണ്ട് 1934-ലെ ഭരണഘടന അവർക്കും ബാധകമാണെന്നും എന്നാൽ അത് ക്നാനായ സമുദായം മറിച്ചു തീരുമാനിക്കുന്നതുവരെ, അവരുടെ സ്വന്തമായ ക്നാനായ ഭരണഘടനയ്ക്ക് വിധേയമായിട്ടായിരിക്കുമെന്നും പ്രഖ്യാപിച്ചാൽ മതിയാകുന്നതാണ്.

അപ്പീലുകളും, എതിർ ആക്ഷേപങ്ങളും, ഹർജികളും മേല്പറഞ്ഞ രീതിയിൽ തീരുമാനിച്ചുകൊള്ളുന്നു.

ഈ വിധിയിൽ നേരത്തെ നൽകിയിട്ടുള്ള നിർദ്ദേശങ്ങൾപ്രകാരം, കക്ഷികൾ ഏതെങ്കിലും നക്കൽ ഭേദഗതികൾ (നിർദ്ദേശങ്ങൾ) സമർപ്പിച്ചാൽ, മൂന്നു മാസങ്ങൾക്കുശേഷം കൂടുതലായ ഉത്തരവുകൾക്കായി, ഈ സംഗതികൾ അവ സഹിതം ലിസ്റ്റിൽ പെടുത്തേണ്ടതാണ് (സുപ്രീം കോർട്ട് രജിസ്ട്രിക്കുള്ള കോടതിയുടെ നിർദ്ദേശമാണിത്).

Malankara Orthodox TV

# 16

# രണ്ടാം സമുദായക്കേസ്: 25–3–96 ലെ സുപ്രീംകോടതി ഉത്തരവ്

രണ്ടാം സമുദായക്കേസ് സംബന്ധിച്ച 20–6–95 ലെ സുപ്രീംകോടതി വിധിയിൽ മലങ്കര അസോസിയേഷന്റെ ഘടനയെപ്പറ്റിയും, സഭാ ഭരണ ഘടനയിലെ ഏതാനും വകുപ്പുകളിൽ ചില ഭേദഗതികൾ വരുത്തുന്നതി നെക്കുറിച്ചും മറ്റും മൂന്നംഗ ബഞ്ചിലെ ഭൂരിപക്ഷം ജഡ്ജിമാർ (ജ. ബി. പി. ജീവൻ റെഡ്ഡി, ജ. എസ്. സി. സെൻ എന്നിവർ) കക്ഷികൾക്ക് ചില നിർദ്ദേശങ്ങൾ നൽകിയിരുന്നു. അതെ തുടർന്ന് ഇരുവിഭാഗവും കോടതി യിൽ തങ്ങളുടെ നിർദ്ദേശങ്ങൾ സമർപ്പിച്ചു. ഈ നിർദ്ദേശങ്ങളും, കക്ഷിക ളുടെ അഭിഭാഷകരുടെ വാദങ്ങളും കേട്ടശേഷം സുപ്രീംകോടതിയിൽ ജ. ബി. പി. ജീവൻ റെഡ്ഡി, ജ. എസ്. സി. സെൻ, ജ. ബി. കെ. മജുംദാർ എന്നിവരടങ്ങുന്ന ബഞ്ച് 25–3–96 ൽ പുറപ്പെടുവിച്ച ഉത്തരവ് ചുവടെ ചേർക്കുന്നു.

(ഈ കേസിൽ 20–6–95 ലെ വിധി പ്രസ്താവിച്ച ജഡ്ജിമാരിൽ ജ. ആർ. എം. സഹായ് റിട്ടയർ ചെയ്തതിനാൽ പുതുതായി ജ. ബി. കെ. മജുംദാറെ കൂടി ഉൾപ്പെടുത്തിയുള്ള ബഞ്ചിന്റേതാണ് ഈ ഉത്തരവ്)

പ്രസ്തുത കേസിലെ 20–6–95 ലെ വിധിയുടെ തുടർച്ചയായി ഈ ഉത്തരവ് പരിഗണിക്കേണ്ടതാണ്. മലങ്കര ക്രിസ്ത്യാനി സമുദായത്തിന്റെ മുഴുവൻ മതപരവും സാമൂഹ്യവുമായ കാര്യങ്ങളിന്മേലുള്ള നിയന്ത്രണം മലങ്കര അസോസിയേഷനിൽ നിക്ഷിപ്തമാക്കിയിട്ടുള്ളതിനാൽ, അസോ സിയേഷൻ "പ്രസ്തുത സമുദായത്തിന്റെ അഭിലാഷങ്ങളെ സത്യസന്ധ മായും യഥാർത്ഥമായും പ്രതിഫലിപ്പിക്കേണ്ടത്" അഭികാമ്യവും ആവശ്യ വുമാണെന്ന് (20–6–95 ലെ) വിധിയിൽ തീരുമാനിച്ചിരുന്നു. ഇക്കാര്യങ്ങൾ ഉറപ്പാക്കുന്നതിന് "സമുദായത്തിന്റെ മുഴുവൻ ആശയങ്ങൾ പ്രതിഫലിപ്പി ക്കത്തക്കവിധം അസോസിയേഷന്റെ ഘടന രൂപപ്പെടുത്തേണ്ടതുണ്ട്. മല ങ്കരസഭയുടെ ആത്മികവും സാമൂഹ്യവുമായ കാര്യങ്ങളിൽ നിയന്ത്ര ണമുള്ള സുശക്ത സമിതി ന്യായയുക്തവും നീതിപൂർവ്വവുമായ രീതി യിൽ സംഘടിപ്പിച്ചതാവണം," എന്നും (വിധിയിൽ) പ്രസ്താവിച്ചിരുന്നു. ഈ വീക്ഷണം വച്ചുകൊണ്ട് തീരുമാനിച്ചാൽ, 1934-ലെ സഭാ ഭരണഘട നയുടെ (68) വകുപ്പിൽ ഇടവകപ്പള്ളി അടിസ്ഥാനമാക്കിയുള്ള പ്രാതി

Malankara Orthodox TV

നിധ്യം വ്യവസ്ഥ ചെയ്തിരിക്കുന്നിടത്തോളം, ആ വകുപ്പ് നീതിപൂർവ്വമായ ഒന്നാണെന്നു പറയാനാവില്ലെന്നും തീരുമാനിച്ചിരിക്കുന്നു. അസോസിയേഷനിൽ ഭൂരിപക്ഷം ലഭിക്കുക എന്ന ലക്ഷ്യത്തോടെ കാതോലിക്കാ കക്ഷി വളരെ കുറവ് അംഗസംഖ്യയുള്ള ഒട്ടേറെ പുതിയ പള്ളികൾ സ്ഥാപിച്ചിട്ടുണ്ടെന്നും, അംഗങ്ങളുടെ സംഖ്യ കണക്കിലെടുക്കാതെ എല്ലാ ഇടവകപ്പള്ളികൾക്കും തുല്യ പ്രാതിനിധ്യം നൽകുന്നത് നീതിപൂർവ്വമോ, അസോസിയേഷനിൽ സമുദായത്തിന് ന്യായവും ശരിയായതുമായ പ്രാതിനിധ്യം ഉറപ്പാക്കുന്നതോ ആകയില്ലെന്നും, പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി ഉന്നയിക്കപ്പെട്ട തർക്കം ഞങ്ങൾ ശ്രദ്ധയിലെടുത്തു. ഈ സഭയുടെ അടിസ്ഥാന സിദ്ധാന്തങ്ങളിലൊന്നായി കാണുന്ന ജനാധിപത്യ തത്വം ഉറപ്പാക്കുക കൂടി ചെയ്യുകയെന്ന മേല്പറഞ്ഞ ലക്ഷ്യം കൈവരിക്കാൻ, 34-ലെ സഭാഭരണഘടനയുടെ 68-ാം വകുപ്പും (ഇപ്പോഴത്തെ 71-ാം വകുപ്പ്) മറ്റ് സംഗത വകുപ്പുകളും മാറ്റി പകരം വകുപ്പുകൾ കൊണ്ടുവരേണ്ടത് ആവശ്യമാണെന്നും തീരുമാനിച്ചിരുന്നു. അതനുസരിച്ച് ഇന്നുമുതൽ മൂന്നു മാസത്തിനകം സഭാ ഭരണഘടനയ്ക്കുള്ള ഭേദഗതികളുടെ നക്കൽ ഈ കോടതി മുമ്പാകെ ഹാജരാക്കാൻ, ഇരുകക്ഷികളോടും, അതുപോലെതന്നെ റൂൾ കമ്മിറ്റിയോടും (ഭരണഘടനയുടെ 120-ാം വകുപ്പിൽ പരാമർശിച്ചിട്ടുള്ളത്) ഞങ്ങൾ നിർദ്ദേശിച്ചുകൊള്ളുന്നു. അപ്രകാരമുള്ള നിർദ്ദേശങ്ങൾ പരിഗണിച്ചശേഷം കോടതി യുക്തമായ ഉത്തരവുകൾ പുറപ്പെടുവിക്കുമെന്നും പ്രസ്താവിച്ചിരുന്നതാണ്.

ഇരുകക്ഷികളും ഇതനുസരിച്ച് അവരവരുടെ നിർദ്ദേശങ്ങൾ ഞങ്ങളുടെ മുമ്പാകെ സമർപ്പിച്ചു. മറ്റു ചില കക്ഷികളും അവരുടെ നിർദ്ദേശങ്ങൾ സമർപ്പിച്ചിട്ടുണ്ട്. പാത്രിയർക്കീസ് കക്ഷി മുന്നോട്ടു വച്ചിട്ടുള്ള നിർദ്ദേശങ്ങൾ ഭരണഘടനയിലെ ഒട്ടേറെ വകുപ്പുകൾ ഭേദഗതി ചെയ്യാൻ ആവശ്യപ്പെട്ടു കൊണ്ടുള്ളതാണ്. മേല്പറഞ്ഞ ഉത്തരവിന്റെ പിന്നിലെ ഉദ്ദേശ്യം അതായിരുന്നില്ല. നേരത്തെ പ്രസ്താവിച്ച ലക്ഷ്യം ഉറപ്പാക്കുന്നതിന് 68-ാം വകുപ്പും മറ്റു ചില വകുപ്പുകളും മാത്രം ഭേദഗതി ചെയ്യുകയെന്നതായിരുന്നു ഉദ്ദേശ്യം.

മേൽ പ്രസ്താവിച്ച ലക്ഷ്യം കൈവരിക്കണമെങ്കിൽ ഭരണഘടനയിലെ രണ്ടു വകുപ്പുകൾ അവശ്യം ഭേദഗതി ചെയ്യേണ്ടതാണെന്ന കാര്യം ഞങ്ങളുടെ ശ്രദ്ധയിൽ പെടുത്തിയിരിക്കുന്നു. അവ (71), (46) എന്നീ വകുപ്പുകൾ (പുനരായി നമ്പരുകൾ കൊടുത്തിട്ടുള്ള വകുപ്പുകൾ) ആണ്. പ്രസ്തുത വകുപ്പുകളിൽ ഇപ്രകാരം പറയുന്നു:

“46-ാം വകുപ്പ്: മെത്രാസന ഇടവകയിൽപെട്ട ഓരോ പള്ളിയിൽ നിന്നും, വികാരിയും വികാരിക്ക് സൗകര്യമില്ലാത്തപക്ഷം വികാരിയുടെ നിയോഗമനുസരിച്ച് സഹപട്ടക്കാരിൽ ഒരാളും, ഇടവകയോഗത്താൽ

Malankara Orthodox TV

തെരഞ്ഞെടുക്കപ്പെടുന്ന രണ്ട് അയ്മേനികളും മെത്രാസന ഇടവക യോഗത്തിലെ അംഗങ്ങൾ ആയിരിക്കേണ്ടതാകുന്നു. ഇവരുടെ കാലാവധി മൂന്നു കൊല്ലം ആയിരിക്കുന്നതാകുന്നു."

"71-ാം വകുപ്പ്: ഓരോ ഇടവക യോഗത്താൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരനും രണ്ട് അയ്മേനികളും, നിലവിലിരിക്കുന്ന മാനേജിംഗ് കമ്മറ്റിയംഗങ്ങളും അസോസിയേഷനിൽ അംഗങ്ങളായിരിക്കുന്നതാകുന്നു."

കാതോലിക്കാ കക്ഷിയും പാത്രിയർക്കീസ് കക്ഷിയും, നിർദേശിച്ച പ്രകാരമുള്ള ഭേദഗതികൾ ഞങ്ങൾ ഇപ്പോൾ വിവരിക്കുന്നതാണ്.

## കാതോലിക്കാ കക്ഷി നിർദ്ദേശിച്ചപ്രകാരമുള്ള 71-ാം വകുപ്പ്

താഴെപ്പറയുന്നവർ അസോസിയേഷനിലെ അംഗങ്ങൾ ആയിരിക്കുന്നതാകുന്നു. അതായത്:

(a) നിലവിലിരിക്കുന്ന മാനേജിംഗ് കമ്മറ്റിയംഗങ്ങൾ.

(b) ഓരോ ഇടവകപ്പള്ളിയിൽ നിന്നും ഇടവകയോഗത്താൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരൻ.

(c) (i) നാനൂറ് കുടുംബങ്ങൾ വരെയുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും ഇടവകയോഗത്താൽ തെരഞ്ഞെടുക്കപ്പെടുന്ന രണ്ട് അയ്മേനികൾ.

(ii) നാനൂറ്റൊന്നു മുതൽ 800 വരെ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും ഇടവകയോഗത്താൽ തെരഞ്ഞെടുക്കപ്പെടുന്ന മൂന്നു അയ്മേനികൾ.

(iii) എണ്ണൂറ്റൊന്നു മുതൽ 1200 വരെ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും ഇടവകയോഗത്താൽ തെരഞ്ഞെടുക്കപ്പെടുന്ന നാല് അയ്മേനികൾ.

(iv) ആയിരത്തിഇരുനൂറിലധികം കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും ഇടവകയോഗത്താൽ തെരഞ്ഞെടുക്കപ്പെടുന്ന അഞ്ച് അയ്മേനികൾ.

## പാത്രിയർക്കീസ് കക്ഷി നിർദേശിച്ചപ്രകാരമുള്ള 71-ാം വകുപ്പ്

(1) മലങ്കരസഭാംഗങ്ങളും മലങ്കരയിലെ (കേരളം) ഒരു ഇടവക യോഗത്തിലെ അംഗങ്ങളുമായ 18 വയസ്സിൽ കുറയാത്ത എല്ലാ സ്ത്രീ പുരുഷന്മാരും മലങ്കര അസോസിയേഷനിലെ അംഗങ്ങളായിരിക്കുന്നതാകുന്നു.

Malankara OrthodoxTV

(2) മലങ്കര അസോസിയേഷന്റെ താഴെപ്പറയുന്ന അധികാരങ്ങൾ, മലങ്കര അസോസിയേഷനിലെ എല്ലാ അംഗങ്ങളും നേരിട്ടും, മറ്റ് എല്ലാ അധികാരങ്ങളും ഇപ്രകാരം തെരഞ്ഞെടുക്കപ്പെടുന്ന മാനേജിംഗ് കമ്മിറ്റിയും ഔദ്യോഗിക ഭാരവാഹികളും വിനിയോഗിക്കുന്നതാകുന്നു.

(a) കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ, രണ്ട് കൂട്ടുട്രസ്റ്റികൾ, അസോസിയേഷൻ സെക്രട്ടറി, മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റ് എന്നിവരുടെ തെരഞ്ഞെടുപ്പ്.

(b) മാനേജിംഗ് കമ്മിറ്റിയുടെ തെരഞ്ഞെടുപ്പ്.

ഈ തെരഞ്ഞെടുപ്പ് ഇനിയും പറയുന്ന വ്യവസ്ഥയ്ക്ക് വിധേയമായിരിക്കും. എന്തായാലും മലങ്കരയിലെ മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെ ഇത്തരം തെരഞ്ഞെടുപ്പ് മെത്രാസന ഇടവകതലത്തിൽ നടത്തേണ്ടതാണ്. അതായത് മലങ്കരയിലെ മെത്രാസന ഇടവകയിൽപെട്ട അസോസിയേഷൻ അംഗങ്ങൾ, ആ മെത്രാസനത്തെ പ്രതിനിധാനം ചെയ്യുന്ന മാനേജിംഗ് കമ്മറ്റിയംഗങ്ങളെ മാത്രമേ വോട്ടു ചെയ്തു തെരഞ്ഞെടുക്കുകയുള്ളു.

(c) ഭരണഘടനയ്ക്ക് മാനേജിംഗ് കമ്മിറ്റി നിർദ്ദേശിച്ചിട്ടുള്ള ഭേദഗതികൾക്ക് അംഗീകാരം നൽകൽ.

(3) കാതോലിക്കാ സ്ഥാനത്തിന് ഒഴിവുണ്ടാകുമ്പോഴോ, കാതോലിക്കാ വിരമിക്കുന്നതു മൂലം ആ സ്ഥാനത്തിന് ഒഴിവുണ്ടാകുമെന്നു പ്രതീക്ഷിക്കപ്പെടുമ്പോഴോ, അസോസിയേഷൻ അംഗങ്ങൾ ആത്യന്തികമായ തെരഞ്ഞെടുപ്പ് നടത്തുന്നതിനുവേണ്ടി, പ്രസ്തുത സ്ഥാനത്തേക്ക് രണ്ടു പേരുകൾ മാനേജിംഗ് കമ്മറ്റിക്ക് നിർദേശിക്കാവുന്നതും, ഇവരിൽ കൂടുതൽ വോട്ടുകൾ ലഭിക്കുന്ന മെത്രാപ്പോലീത്തായെ കാതോലിക്കായായി വാഴിക്കേണ്ടതുമാകുന്നു. മേല്പറഞ്ഞ ആവശ്യത്തിലേക്ക്, മലങ്കര അസോസിയേഷന്റെ ഒരു വൈസ്പ്രസിഡന്റായ ഏതെങ്കിലും മെത്രാപ്പോലീത്തായെ നിർദേശിക്കാൻ, മാനേജിംഗ് കമ്മിറ്റിയിലെ ഓരോ അംഗത്തിനും അവകാശമുണ്ടായിരിക്കുന്നതുമാകുന്നു. ഏറ്റവും കൂടുതൽ നാമനിർദ്ദേശങ്ങൾ ലഭിക്കുന്ന രണ്ടു മെത്രാപ്പോലീത്താമാരുടെ പേരുകൾ, ഇവരിലൊരാളെ വോട്ടെടുപ്പിലൂടെ തെരഞ്ഞെടുക്കുന്നതിനായി അസോസിയേഷൻ അംഗങ്ങളുടെ മുമ്പാകെ സമർപ്പിക്കേണ്ടതാകുന്നു. കാതോലിക്കാ 75 വയസു തികയുന്നതുവരെയോ, അല്ലെങ്കിൽ രാജിവയ്ക്കുന്നതുവരെയോ ആ സ്ഥാനത്ത് തുടരുന്നതാകുന്നു.

(4) താഴെ പറയുന്ന സ്ഥാനങ്ങളിലേക്ക് അഞ്ചു കൊല്ലത്തിലൊരിക്കൽ തെരഞ്ഞെടുപ്പു നടത്തേണ്ടതാകുന്നു:-

Malankara Orthodox TV

i) മലങ്കര മെത്രാപ്പോലീത്താ;

ii) രണ്ടു കൂട്ടുട്രസ്റ്റികൾ;

iii) അസോസിയേഷൻ സെക്രട്ടറി;

iv) മാനേജിംഗ് കമ്മിറ്റി;

v) മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റ്

5 (a) ഒരു മെത്രാസന മെത്രാപ്പോലീത്തായുടെ ഒഴിവുണ്ടാകുമ്പോഴോ, മെത്രാസന മെത്രാപ്പോലീത്താ വിരമിക്കുന്നതുമൂലം ഒഴിവുണ്ടാകുമെന്നു പ്രതീക്ഷിക്കപ്പെടുമ്പോഴോ, പ്രസ്തുത മെത്രാസനത്തിലെ മേല് പറഞ്ഞ സ്ഥാനത്തേക്ക് തെരഞ്ഞെടുപ്പു കമ്മിറ്റി തെരഞ്ഞെടുപ്പു നടത്തേണ്ടതാകുന്നു.

(b) മെത്രാസന മെത്രാപ്പോലീത്തായായി വാഴിക്കപ്പെടേണ്ടതിന്, മലങ്കരസഭയിലെ ഒരു പട്ടക്കാരനെ ആ മെത്രാസനത്തിലെ ഇടവകപ്പള്ളികളിലെ അസോസിയേഷൻ അംഗങ്ങൾ തെരഞ്ഞെടുക്കേണ്ടതാകുന്നു.

മെത്രാസന മെത്രാപ്പോലീത്തായായി വാഴിക്കുന്നതിനു തെരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരനു, ആ മെത്രാസനത്തിലെ അസോസിയേഷൻ അംഗങ്ങൾക്കിടയിലെ വോട്ടെടുപ്പിൽ, 50% + 1 വോട്ടുകൾ എങ്കിലും ലഭിച്ചിരിക്കേണ്ടതാകുന്നു.

ഇങ്ങനെ തെരഞ്ഞെടുക്കപ്പെടുന്നയാളെ, സുന്നഹദോസിന്റെ സഹകരണത്തോടെ പാത്രിയർക്കീസോ, കാതോലിക്കായോ (മെത്രാപ്പോലിത്തായായി) വാഴിക്കേണ്ടതാകുന്നു.

(c) ഒരു മെത്രാപ്പോലീത്തായ്ക്ക് 75 വയസു തികയുന്നതു വരെ പ്രസ്തുത സ്ഥാനത്തു തുടരാവുന്നതാകുന്നു.

(d) ഭരണഘടന ഭേദഗതി ചെയ്ത ശേഷമുള്ള ആദ്യത്തെ തെരഞ്ഞെടുപ്പിൽ മെത്രാസനത്തിലെ അംഗങ്ങൾ രണ്ടു മെത്രാസന മെത്രാപ്പോലീത്താമാരിൽ ഒരാളെ അംഗീകരിക്കേണ്ടതാകുന്നു.

## കാതോലിക്കാ കക്ഷി നിർദ്ദേശിച്ചപ്രകാരമുള്ള 46-ാം വകുപ്പ്

46 (a) മെത്രാസന ഇടവകയിലെ ഓരോ ഇടവകപ്പള്ളിയിൽ നിന്നും വികാരിയും, വികാരിക്കു സൗകര്യമില്ലാത്തപക്ഷം വികാരിയുടെ നിയോഗമനുസരിച്ച് സഹപട്ടക്കാരിൽ ഒരുവനും, താഴെപറയുന്ന (b) വകുപ്പിൽ കാണുന്നപ്രകാരം ഇടവകയോഗത്താൽ തെരഞ്ഞെടുക്കപ്പെടുന്ന അയ്മേനി പ്രതിനിധികളും മെത്രാസന ഇടവകയോഗത്തിലെ അംഗങ്ങൾ ആയിരിക്കുന്നതാകുന്നു.

Malankara Orthodox TV

(b) നാനൂറു വരെ കുടുംബങ്ങളുള്ള ഇടവകപ്പള്ളികൾ അയ്മേനികൾ ക്കിടയിൽ നിന്ന് രണ്ടു പ്രതിനിധികളെയും, 401 മുതൽ 800 വരെയുള്ളവ മൂന്നു പ്രതിനിധികളെയും, 801 മുതൽ 1200 വരെയുള്ളവ നാലു പ്രതിനിധി കളെയും 1200-ലധികമുള്ളവ അഞ്ചു പ്രതിനിധികളെയും മെത്രാസന ഇടവകയോഗത്തിലേക്കു തെരഞ്ഞെടുക്കേണ്ടതാകുന്നു.

(c) മെത്രാസന ഇടവകയോഗത്തിന്റെ ഔദ്യോഗിക കാലാവധി മൂന്നു കൊല്ലം ആയിരിക്കുന്നതാകുന്നു.

**പാത്രിയർക്കീസ് കക്ഷി നിർദ്ദേശിച്ചപ്രകാരമുള്ള 46-ാം വകുപ്പ്**

(a) മലങ്കരസഭയിലെ ഇടവകപ്പള്ളികളെ മെത്രാസനങ്ങളായി ഗണം തിരിച്ചിട്ടുള്ളതാകുന്നു. മെത്രാസനങ്ങളുടെ സംഖ്യയും അധികാരപരി ധിയും അസോസിയേഷന്റെ മാനേജിംഗ് കമ്മിറ്റി അതതു കാലങ്ങളിൽ നിർണ്ണയിക്കുന്നതായിരിക്കും.

(b) ഓരോ മെത്രാസനത്തിനും താഴെപ്പറയുന്നവർ ഉൾക്കൊള്ളുന്ന ഒരു മെത്രാസന ഇടവകയോഗം ഉണ്ടായിരിക്കുന്നതാകുന്നു.

(i) ഇടവകമെത്രാപ്പോലീത്താ (പ്രസിഡന്റ്)

(ii) മെത്രാസനത്തിൽ സജീവ സേവനത്തിലിരിക്കുന്ന (വികാരിമാരും സഹവികാരിമാരുമടക്കം)എല്ലാ പട്ടക്കാരും.

(iii) മെത്രാസനത്തിലെ എല്ലാ ഇടവകപ്പള്ളികളുടെയും അയ്മേനി പ്രതിനിധികൾ.

ഓരോ ഇടവകപ്പള്ളിയിൽനിന്നും മെത്രാസന ഇടവകയോഗത്തി ലേയ്ക്ക് തെരഞ്ഞെടുക്കേണ്ട അയ്മേനി പ്രതിനിധികളുടെ സംഖ്യ, താഴെപ്പറയുന്ന വ്യവസ്ഥപ്രകാരം നിജപ്പെടുത്തേണ്ടതാകുന്നു:-

നൂറോ അതിലധികമോ, എന്നാൽ അഞ്ഞൂറോ അതിൽ കുറവോ അംഗങ്ങൾ ഉള്ള ഇടവകപ്പള്ളികൾ - ഒരു അയ്മേനി പ്രതിനിധി.

അഞ്ഞൂറിലധികം അംഗങ്ങൾ ഉള്ള ഇടവകപ്പള്ളികൾ - കൂടുതലാ യുള്ള ഓരോ അഞ്ഞൂറ് അംഗങ്ങൾക്കും കൂടുതലായി ഒരു അയ്മേനി പ്രതിനിധിയും, അഞ്ഞൂറിന്റെ ഗുണിതങ്ങൾ കഴിച്ചുള്ള ശിഷ്ട അംഗ സംഖ്യ 250-ൽ കുറയാത്തപക്ഷം ഒരു അയ്മേനി പ്രതിനിധി കൂടിയും .

നൂറ് അംഗങ്ങളിൽ കുറവുള്ള ഇടവകപ്പള്ളികൾക്ക് ഒരു അയ്മേനി പ്രതിനിധി ഉണ്ടായിരിക്കാൻ അവകാശം ഇല്ലാത്തതാകുന്നു. എന്നാൽ ഇങ്ങനെയുള്ള പള്ളിക്ക് പരസ്പര സമ്മതപ്രകാരം മറ്റേതെങ്കിലും പള്ളി യുമായി ചേരാവുന്നതും, അവരുടെ സംയുക്ത അംഗസംഖ്യ നൂറോ അതി

Malankara Orthodox TV

ലധികമോ എങ്കിൽ, അത്തരം സംയുക്ത അംഗസംഖ്യയ്ക്ക് ഒരു അയ് മേനി പ്രതിനിധി ഉണ്ടായിരിക്കാൻ അവകാശമുണ്ടായിരിക്കുന്നതുമാകുന്നു.

(c) ഇടവകപ്പള്ളികളുടെ പ്രതിനിധികളിൽ 30% വനിതകൾ ആയിരിക്കേണ്ടതാകുന്നു. ഇത്തരം പ്രാതിനിധ്യം ഉറപ്പാക്കാൻ, വനിതകൾക്കായി സംവരണം ചെയ്യേണ്ട വാർഡുകൾ തെരഞ്ഞെടുക്കപ്പെട്ട കമ്മിറ്റിയോ അസോസിയേഷനോ തീരുമാനിക്കേണ്ടതാകുന്നു.

(c) മെത്രാസന ഇടവകയോഗത്തിന്റെ ഔദ്യോഗിക കാലാവധി മാനേജിംഗ് കമ്മറ്റിയുടേതിനൊപ്പം അവസാനിക്കേണ്ടതാകുന്നു.

## കോടതിയുടെ പകരം വ്യവസ്ഥകൾ

കക്ഷികളുടെ അഭിഭാഷകരുടെ വാദങ്ങൾ കേൾക്കുകയും, സംഗതമായ വസ്തുതകളും സാഹചര്യങ്ങളും പരിഗണിക്കുകയും ചെയ്തതിൽ, ഭരണഘടനയുടെ നിലവിലുള്ള 71, 46 വകുപ്പുകൾക്ക് പകരമായി താഴെ വ്യവസ്ഥ ചെയ്തിരിക്കുന്നപ്രകാരമുള്ള 71, 46 വകുപ്പുകൾ, ഇന്നുമുതൽ പ്രാബല്യത്തിൽ വരുത്തിയിരിക്കുന്നതായി ഞങ്ങൾ ഉത്തരവാകുന്നു.

“71-ാം വകുപ്പ്: സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ (മലങ്കര അസോസിയേഷൻ) താഴെപ്പറയുന്നവർ അംഗങ്ങളായിരിക്കുന്നതാകുന്നു. അതായത്: (a) നിലവിലുള്ള മാനേജിംഗ് കമ്മറ്റി അംഗങ്ങൾ. എന്നാൽ മാനേജിംഗ് കമ്മറ്റിയിലേയ്ക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ടിട്ടുള്ള അംഗങ്ങൾ ഉണ്ടെങ്കിൽ, അവർക്ക് കാതോലിക്കായുടെയോ, മലങ്കര മെത്രാപ്പോലീത്തായുടെയോ അസോസിയേഷൻ തെരഞ്ഞെടുക്കേണ്ടതായ മറ്റേതെങ്കിലും ഔദ്യോഗിക ഭാരവാഹിയുടെയോ തെരഞ്ഞെടുപ്പിൽ വോട്ട് ചെയ്യുന്നതിന് അവകാശം ഉണ്ടായിരിക്കുന്നതല്ല (സുപ്രീംകോടതി 5-2-1997 ലെ ഉത്തരവിലൂടെ ഈ ഉപാധി നീക്കം ചെയ്തിട്ടുണ്ട്).

(b) ഓരോ ഇടവകപ്പള്ളിയിൽ നിന്നും ഇടവകയോഗം തെരഞ്ഞെടുക്കുന്ന ഒരു പട്ടക്കാരൻ. എന്നാൽ ഏതെങ്കിലും ഒരു ഇടവകപ്പള്ളിയിൽ ഒരു പട്ടക്കാരൻ മാത്രമേ ഉള്ളുവെങ്കിൽ, ഒരു തെരഞ്ഞെടുപ്പിന്റെ ആവശ്യകതയില്ലാതെതന്നെ അദ്ദേഹം ആ ഇടവകപ്പള്ളിയുടെ വൈദിക പ്രതിനിധിയായിരിക്കുന്നതാകുന്നു.

(c) (i) നൂറിലധികം കുടുംബങ്ങൾ അംഗങ്ങളായി ഇല്ലാത്ത ഓരോ ഇടവകപ്പള്ളിക്കും ഇടവകയോഗം തിരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി (അതായത് നൂറ് വരെ കുടുംബങ്ങൾ ഉള്ള ഒരു ഇടവകയ്ക്ക് ഒരാൾ).

Malankara Orthodox TV

(ii) നൂറിലധികവും എന്നാൽ 250-ൽ കവിയാതെയും കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിയ്ക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 101 മുതൽ 250 വരെ കുടുംബങ്ങൾക്ക് മൊത്തം രണ്ടു പേർ).

(iii) ഇരുന്നൂറ്റമ്പതിലധികവും എന്നാൽ 500-ൽ കവിയാതെയും കുടുംബങ്ങൾ ഉള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തിരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 251 മുതൽ 500 വരെ കുടുംബങ്ങൾക്ക് മൂന്നു പേർ).

(iv) അഞ്ഞൂറിലധികവും എന്നാൽ 750-ൽ കവിയാതെയും കുടുംബങ്ങൾ ഉള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തിരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 501 മുതൽ 750 വരെ കുടുംബങ്ങൾക്ക് നാലു പേർ).

(v) എഴുന്നൂറ്റിഅമ്പതിലധികവും എന്നാൽ 1000-ൽ കവിയാതെയും കുടുംബങ്ങൾ ഉള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 751 മുതൽ 1000 വരെ കുടുംബങ്ങൾക്ക് അഞ്ചു പേർ).

(vi) ആയിരത്തിലധികവും എന്നാൽ 1250-ൽ കവിയാതെയും കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1001 മുതൽ 1250 വരെ കുടുംബങ്ങൾക്ക് ആറു പേർ).

(vii) ആയിരത്തിഇരുന്നൂറ്റമ്പതിലധികവും എന്നാൽ 1500-ൽ കവിയാതെയും കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1251 മുതൽ 1500 വരെ കുടുംബങ്ങൾക്ക് ഏഴു പേർ).

( viii) ആയിരത്തഞ്ഞൂറിലധികവും എന്നാൽ 1750-ൽ കവിയാതെയും കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1501 മുതൽ 1750 വരെ കുടുംബങ്ങൾക്ക് എട്ടു പേർ).

(ix) ആയിരത്തെഴുന്നൂറ്റമ്പതിലധികവും എന്നാൽ 2000-ൽ കവിയാതെയും കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1751 മുതൽ 2000 വരെ കുടുംബങ്ങൾക്ക് ഒമ്പതു പേർ).

(x) രണ്ടായിരത്തിലധികം കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്

Malankara Orthodox TV

ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതി നിധി കൂടി (അതായത് 2000-ലധികം കുടുംബങ്ങൾക്ക് പത്തു പേർ).

ഒരു ഇടവകപ്പള്ളിയിലെ ഒരു അംഗമായ ഓരോ കുടുംബത്തിനും ഒരു വോട്ട് ഉണ്ടായിരിക്കുന്നതാണ്. ഇതുപ്രകാരം വോട്ടിംഗിൽ തങ്ങളിൽ ആരാണ് പങ്കെടുക്കേണ്ടതെന്ന് തീരുമാനിക്കുന്നത് കുടുംബം (കുടുംബാം ഗങ്ങൾ) ആയിരിക്കും.

കൂടാതെ കുടുംബത്തിനുവേണ്ടി 21 വയസ്സു പൂർത്തിയായ ഒരു പുരു ഷാംഗത്തിനോ, ഒരു വനിതാംഗത്തിനോ, ഒറ്റ വോട്ട് രേഖപ്പെടുത്താവു ന്നതാണ് [സുപ്രീംകോടതിയുടെ 5-2-97 ലെ ഉത്തരവിൽ ഈ വകുപ്പിൽ താഴെപ്പറയുന്ന തിരുത്തലുകൾ വരുത്തിയിട്ടുണ്ട് (i) ഇടവകയോഗത്തി ലെ 'അംഗം' അല്ലെങ്കിൽ 'അംഗങ്ങൾ' എന്ന പദത്തിനു പകരം 'കുടും ബം' അല്ലെങ്കിൽ 'കുടുംബങ്ങൾ' എന്ന പദമാണ് 71, 46 വകുപ്പുകളിൽ തെറ്റായി ചേർത്തിരിക്കുന്നത്. യഥാക്രമം 'അംഗം' എന്നോ 'അംഗങ്ങൾ' എന്നോ തിരുത്തേണ്ടതാണ്. (ii) അംഗങ്ങൾ എന്ന വാക്കുകൊണ്ട് സുപ്രീംകോടതി ഉദ്ദേശിച്ചത് സഭാഭരണഘടനയിലെ 7-ാം വകുപ്പിൽ ചേർ ത്തിരിക്കുന്ന നിർവചനപ്രകാരമുള്ള 'അംഗങ്ങൾ' എന്നാണ്. അതിനാൽ വനിതാംഗങ്ങൾക്ക് മുമ്പെന്നപ്പോലെ ഇപ്പോഴും യോഗാംഗത്വമോ വോട്ടവ കാശമോ ഇല്ലെന്ന് കോടതി ഇതിലൂടെ വ്യക്തമാക്കിയിരിക്കുകയാണ്].

ഈ കേസിൽ വിധി പ്രഖ്യാപിച്ച 95 ജൂൺ 20-നു ഓരോ ഇടവകപ്പ ള്ളിയിലും നിലവിലിരിക്കുന്ന സംഗതമായ രജിസ്റ്ററിലെ രേഖകൾ പ്രകാ രം, ഇടവകയിലെ അംഗത്വം നിർണ്ണയിക്കേണ്ടതാണ്.

(d) മേല്പറഞ്ഞ (a), (d) വകുപ്പുകൾപ്രകാരം തെരഞ്ഞെടുക്ക പ്പെടുന്ന അംഗങ്ങളുടെ കാലാവധി അഞ്ചു കൊല്ലമായിരിക്കുന്നതാണ്.

(e) മാനേജിംഗ് കമ്മറ്റിയെ ഓരോ അഞ്ചു കൊല്ലം കൂടുമ്പോഴും (b), (c) വകുപ്പുകൾപ്രകാരമുള്ള അംഗങ്ങളുടെ തെരഞ്ഞെടുപ്പു കഴിഞ്ഞാ ലുടനെ തെരഞ്ഞെടുക്കേണ്ടതാണ്."

"46-ാം വകുപ്പ്: മെത്രാസന ഇടവകയോഗത്തിൽ താഴെപ്പറയുന്നവർ അംഗങ്ങളായിരിക്കുന്നതാകുന്നു. അതായത്:

(a) ഓരോ ഇടവകപ്പള്ളിയിൽ നിന്നും ഇടവകയോഗം തെരഞ്ഞെ ടുക്കുന്ന ഒരു പട്ടക്കാരൻ.

(b) എന്നാൽ ഏതെങ്കിലും ഇടവകപ്പള്ളിയിൽ ഒരു പട്ടക്കാരൻ മാത്രമേ യുള്ളുവെങ്കിൽ, ഒരു തെരഞ്ഞെടുപ്പിന്റെ ആവശ്യകതയില്ലാതെ തന്നെ അദ്ദേഹം ആ ഇടവകപ്പള്ളിയുടെ വൈദിക പ്രതിനിധി ആയിരിക്കുന്ന താകുന്നു.

Malankara Orthodox TV

(c) (i) നൂറിലധികം കുടുംബങ്ങൾ അംഗങ്ങളായി ഇല്ലാത്ത ഓരോ ഇടവകപ്പള്ളിക്കും, ഇടവകയോഗം തിരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി (അതായത് നൂറു വരെ കുടുംബങ്ങളുള്ള ഒരു ഇടവകയ്ക്ക് ഒരാൾ).

(ii) നൂറിലധികവും എന്നാൽ 250-ൽ കവിയാതെയും കുടുംബങ്ങൾ ഉള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 101 മുതൽ 250 വരെ കുടുംബങ്ങൾക്ക് മൊത്തം രണ്ട് പേർ).

(iii) ഇരുന്നൂറ്റമ്പതിലധികവും എന്നാൽ 500-ൽ കവിയാതെയും കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 251 മുതൽ 500 വരെ കുടുംബങ്ങൾക്ക് മൂന്നു പേർ).

(iv) അഞ്ഞൂറിലധികവും എന്നാൽ 750-ൽ കവിയാതെയും കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 501 മുതൽ 750 വരെ കുടുംബങ്ങൾക്ക് നാലു പേർ).

(v) എഴുന്നൂറ്റമ്പതിലധികവും എന്നാൽ 1000-ൽ കവിയാതെയും കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 751 മുതൽ 1000 വരെ കുടുംബങ്ങൾക്ക് അഞ്ചു പേർ).

(vi) ആയിരത്തിലധികവും എന്നാൽ 1250-ൽ കവിയാതെയും കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1001 മുതൽ 1250 വരെ കുടുംബങ്ങൾക്ക് ആറു പേർ).

(vii) ആയിരത്തിഇരുന്നൂറ്റമ്പതിലധികവും എന്നാൽ 1500-ൽ കവിയാതെയും കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1251 മുതൽ 1500 വരെ കുടുംബങ്ങൾക്ക് ഏഴു പേർ).

(viii) ആയിരത്തഞ്ഞൂറിലധികവും എന്നാൽ 1750-ൽ കവിയാതെയും കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1501 മുതൽ 1750 വരെ കുടുംബങ്ങൾക്ക് എട്ടു പേർ).

(ix) ആയിരത്തെഴുന്നൂറ്റമ്പതിലധികവും എന്നാൽ 2000-ൽ കവിയാ

Malankara Orthodox TV

തെയും കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1751 മുതൽ 2000 വരെ കുടുംബങ്ങൾക്ക് ഒമ്പതു പേർ).

(x) രണ്ടായിരത്തിലധികം കുടുംബങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 2000-ലധികം കുടുംബങ്ങൾക്ക് പത്തു പേർ).

(d) (a), (b) വകുപ്പുകൾപ്രകാരം തെരഞ്ഞെടുക്കപ്പെടുന്ന അംഗങ്ങളുടെ കാലാവധി അഞ്ചു കൊല്ലമായിരിക്കുന്നതാകുന്നു." അസോസിയേഷനിലെയും മെത്രാസന ഇടവകയോഗങ്ങളിലെയും അംഗങ്ങളുടെ തെരഞ്ഞെടുപ്പ്, മേൽപ്രസ്താവിച്ച 71, 46 വകുപ്പുകളുടെ അടിസ്ഥാനത്തിൽ ഇന്നു മുതൽ മൂന്നു മാസത്തിനകം നടത്തിയിരിക്കണം എന്ന് നിർദ്ദേശിച്ചു കൊള്ളുന്നു.

## രണ്ടാം ഭാഗം

ഞങ്ങളുടെ മുമ്പാകെ ഉന്നയിക്കപ്പെട്ടിട്ടുള്ള മറ്റൊരു തർക്കം 1971 ജനുവരി ഒന്നിനോ, അതിനുശേഷം ഈ കോടതി (രണ്ടാം സമുദായക്കേസിൽ) വിധി പ്രഖ്യാപിച്ച ദിവസം വരെയുള്ള കാലത്തോ നടന്നിട്ടുള്ള നിയമനങ്ങളെക്കുറിച്ചുള്ളതാണ്. ചില സ്ഥാനങ്ങളെ സംബന്ധിച്ചിടത്തോളം ഇരു കക്ഷികളും നിയമനം നടത്തിയിട്ടുണ്ടെന്നും, ഇതിന്റെ ഫലമായി ചില പദവികളുടെ/സ്ഥാനങ്ങളുടെ കാര്യത്തിൽ ഒന്നിലധികം അവകാശവാദികളുണ്ടെന്നും ബോധിപ്പിക്കപ്പെട്ടിരിക്കുന്നു. അവകാശവാദികൾ ഇരുവരിൽ, നിയമാനുസൃത സ്ഥാനി ആരാണെന്നതിനെപ്പറ്റി എന്തെങ്കിലും പ്രത്യേക നിർദേശം ഈ ഘട്ടത്തിൽ നൽകുക സാദ്ധ്യമല്ല. ആയതിനാൽ ഒരു പുതിയ മാനേജിംഗ് കമ്മറ്റിയെ തെരഞ്ഞെടുക്കുന്നതു വരെ, (സഭാക്കേസിൽ) വിധി പ്രഖ്യാപിച്ച ദിവസത്തെ തൽസ്ഥിതി (status quo) തുടരേണ്ടതാണെന്ന് നിർദ്ദേശിച്ചുകൊള്ളുന്നു. പ്രസ്തുത മാനേജിംഗ് കമ്മിറ്റിക്ക് ആവശ്യമെങ്കിലോ, ആവശ്യം വരുമ്പോഴോ മേല്പറഞ്ഞ തർക്കത്തിൽ തീരുമാനമെടുക്കാവുന്നതാണ്.

## മൂന്നാം ഭാഗം

(രണ്ടാം സമുദായക്കേസിലെ) 95 ജൂൺ 20-ലെ വിധിയെ തുടർന്ന് ഈ കോടതി തെറ്റായാണ് ഡിക്രി തയ്യാറാക്കിയതെന്ന കാര്യം ഞങ്ങളുടെ ശ്രദ്ധയിൽപെടുത്തിയിരിക്കുന്നു. പാത്രിയർക്കീസ് കക്ഷിയുടെ അഭിഭാഷകൻ കെ. പരാശരനും, കാതോലിക്കാ കക്ഷിയുടെ അഭിഭാഷകൻ എഫ്. എസ്. നരിമാനും ഇത് സമ്മതിക്കുന്നുണ്ട്. വിധിന്യായത്തിലെ പ്രാവർത്തികമാക്കേണ്ട തീരുമാനങ്ങളും നിർദ്ദേശങ്ങളും ഡിക്രി

Malankara Orthodox TV

സത്യസന്ധമായി പ്രതിഫലിപ്പിക്കേണ്ടതാണ്. അതാണു തത്വം. അതുകൊണ്ട് ഇരു കക്ഷികൾക്കും നോട്ടീസ് നൽകിയശേഷം മേല്പറഞ്ഞ വിധിയുടെ വെളിച്ചത്തിൽ ഒരു ഡിക്രി തയ്യാറാക്കാൻ, രജിസ്ട്രാർ (ജുഡീഷ്യൽ II) ശ്രീമതി മഞ്ജു ഗോയലിന് ഞങ്ങൾ നിർദേശം നൽകിക്കൊള്ളുന്നു. ഈ ഉത്തരവിൽ നൽകിയിട്ടുള്ള നിർദ്ദേശങ്ങൾ കൂടി ഡിക്രിയിൽ ഉൾപ്പെടുത്തിയിരിക്കണമെന്നത് സുവ്യക്തമാണ്. പ്രസ്തുത രജിസ്ട്രാർ (ജുഡീഷ്യൽ II) തയ്യാറാക്കുന്ന ഡിക്രിയിൽ ഏതെങ്കിലും കക്ഷിയോ, ഇരുകക്ഷികളുമോ തൃപ്തരല്ലാത്തപക്ഷം, ഉചിതമായ ഉത്തരവുകൾക്കായി ഇക്കാര്യം ഞങ്ങളുടെ മുമ്പാകെ സമർപ്പിക്കാനായി അപേക്ഷിക്കാവുന്നതുമാണ്.

ജ. ബി. പി. ജീവൻ റെഡ്ഡി

ജ. എസ്. സി. സെൻ

ജ. ബി. കെ. മജുംദാർ

ന്യൂഡൽഹി
25-3-1996

# ഡിക്രി തയ്യാറാക്കൽ

## (സുപ്രീംകോടതിയുടെ 5-2-1997 ലെ ഉത്തരവ്)

രണ്ടാം സമുദായക്കേസിലെ ഈ കോടതിയുടെ 20-6-95 ലെ വിധിയെ തുടർന്നുള്ള ഡിക്രി തയ്യാറാക്കുന്നതു സംബന്ധിച്ച ഉത്തരവുകൾക്കായി ഈ കേസുകൾ ഞങ്ങളുടെ മുമ്പാകെ സമർപ്പിക്കപ്പെട്ടിരിക്കുകയാണ്. ഇരുകക്ഷികൾക്കും നോട്ടീസ് നൽകിയശേഷം, മേൽ പ്രസ്താവിച്ച വിധിയുടെ വെളിച്ചത്തിൽ ഡിക്രി തയ്യാറാക്കാൻ ഞങ്ങൾ 25-3-96 ലെ ഉത്തരവിലൂടെ രജിസ്ട്രാർ (ജുഡീഷ്യൽ II) ശ്രീമതി മഞ്ജു ഗോയലിനോട് നിർദേശിച്ചിരുന്നു. രജിസ്ട്രാർ തയ്യാറാക്കിയ ഡിക്രിയെപ്പറ്റി ഇരു കക്ഷികളും ആക്ഷേപങ്ങൾ സമർപ്പിച്ചു. കക്ഷികൾ ഉന്നയിച്ച ചില തർക്കങ്ങൾ പരിഗണിച്ച്, ഡിക്രിയുടെ നക്കൽ ഞങ്ങൾ പരിശോധിച്ചശേഷം പിഴവുകൾ തിരുത്തുന്നതിനുവേണ്ടി ആയത് പ്രസ്തുത രജിസ്ട്രാർക്ക് മടക്കി അയച്ചുകൊടുത്തു. അവർ അതുപ്രകാരം ഡിക്രിയുടെ പരിഷ്ക്കരിച്ച നക്കൽ തയ്യാറാക്കി. ഇരു കക്ഷികളും ഇതേക്കുറിച്ചും വീണ്ടും ആക്ഷേപങ്ങൾ സമർപ്പിച്ചു. ഞങ്ങൾ ഇരു കക്ഷികളുടെയും അഭിഭാഷകരുടെ വാദങ്ങൾ കേൾക്കുകയും ചെയ്തു. താഴെപ്പറയുന്നപ്രകാരം ഡിക്രി തയ്യാറാക്കണമെന്ന് ഞങ്ങൾ നിർദ്ദേശിച്ചുകൊള്ളുന്നു.

ഒന്നാമതായി വിധിന്യായത്തിന്റെ 142-ാം ഖണ്ഡികയിൽ കാണുന്ന

Malankara Orthodox TV

പത്തു വ്യവസ്ഥകൾ [(1) വട്ടിപ്പണക്കേസിൽ .... (10) ... നിക്ഷിപ്തമായിരിക്കുന്നതാണ്] ഡിക്രിയിൽ ചേർത്തിരിക്കണം (189–192 പേജുകൾ കാണുക).

തുടർന്ന് വിധിന്യായത്തിന്റെ 141–ാം ഖണ്ഡികയിലെ "എന്നാൽ ഞങ്ങളുടെ അഭിപ്രായത്തിൽ ....... ആവശ്യപ്പെടാവുന്നതല്ല" എന്ന ഭാഗവും അതേ ഖണ്ഡികയിലെ തന്നെ "ഇത്തരത്തിലുള്ള ...... മാത്രമേ അഭിപ്രായപ്പെടാനാവൂ" എന്ന ഭാഗവും ഡിക്രിയിൽ ചേർക്കണം (187–ാം പേജ് കാണുക).

അനന്തരം ക്നാനായ സഭയെപ്പറ്റി പ്രതിപാദിക്കുന്ന 150–ാം ഖണ്ഡിക (അപ്പീൽ വാദിയുടെയും ...... പ്രഖ്യാപിച്ചാൽ മതിയാകുന്നതാണ്) ഡിക്രിയിൽ ചേർക്കണം (199–ാം പേജ് കാണുക).

കേരള ഹൈക്കോടതി ഡിവിഷൻ ബഞ്ച് പാസ്സാക്കിയ ഡിക്രി (അപ്പീലിനു വിധേയമായ ഡിക്രി), മേൽ സൂചിപ്പിച്ചിട്ടുള്ളിടത്തോളം ഭേദപ്പെടുത്തിയനിലയിൽ നിലകൊള്ളുന്നതാണെന്നും അനന്തരം ഡിക്രിയിൽ പ്രസ്താവിച്ചിരിക്കേണ്ടതാണ്.

**രണ്ടാം ഭാഗം**

(ഈ കേസിലെ) 96 മാർച്ച് 25–ലെ ഉത്തരവിന്റെ രണ്ടാം ഭാഗത്തിൽ അവസാനത്തെ വാചകത്തിന് മുമ്പായി, "മേല്പറഞ്ഞ നിർദ്ദേശം ഈ സഭയിൽ ഏതെങ്കിലും പദവിയോ സ്ഥാനമോ ഉണ്ടെന്ന് അവകാശപ്പെടുന്ന എല്ലാ വ്യക്തികളും, 1934–ലെ സഭാ ഭരണഘടനയാൽ ബന്ധിതരും ഭരണഘടനയോട് കൂറു പ്രഖ്യാപിച്ചവരുമായിരിക്കേണ്ടതുമാകുന്നുവെന്ന വ്യവസ്ഥയ്ക്ക് വിധേയമാണ്" എന്ന വാചകം ചേർത്തിരിക്കേണ്ടതാണ്.

**മൂന്നാം ഭാഗം**

കേസിലെ 96 മാർച്ച് 25–ലെ ഉത്തരവിന്റെ ഒന്നാം ഭാഗത്തിൽ, 34–ലെ ഭരണഘടനയിൽ നിലവിലുള്ള 71, 46 വകുപ്പുകൾക്കു പകരമായി ഞങ്ങൾ തയ്യാറാക്കിയ പ്രകാരമുള്ള 71, 46 വകുപ്പുകൾ ഉത്തരവു തീയതി മുതൽ പ്രാബല്യത്തിൽ വരുത്തുന്നതാണെന്ന് ഞങ്ങൾ നിർദ്ദേശിച്ചിരുന്നു. ഇപ്രകാരം പകരമായി ഞങ്ങൾ നിർദ്ദേശിച്ച 71, 46 വകുപ്പുകളിൽ ഒരു തെറ്റ് കടന്നുകൂടിയിട്ടുണ്ട്. "ഇടവകയോഗത്തിലെ അംഗങ്ങൾ" എന്നു പ്രസ്താവിക്കേണ്ടതിനു പകരം "കുടുംബങ്ങൾ" എന്ന പദമാണ് ഉപയോഗിച്ചിരിക്കുന്നത്. അതുകൊണ്ട് ഞങ്ങൾ തയ്യാറാക്കിയ പ്രസ്തുത രണ്ടു വകുപ്പുകളിൽ "കുടുംബം" അല്ലെങ്കിൽ "കുടുംബങ്ങൾ" എന്ന പദം എവിടെയൊക്കെ വന്നിട്ടുണ്ടോ, അവിടെയൊക്കെ അവയ്ക്കു പകരമായി യഥാക്രമം "അംഗം" അല്ലെങ്കിൽ "അംഗങ്ങൾ" എന്ന പദം ചേർത്തിരി

Malankara Orthodox TV

ക്കണമെന്ന് ഞങ്ങൾ നിർദ്ദേശിച്ചുകൊള്ളുന്നു. പ്രസ്തുത വകുപ്പുകളിൽ ഞങ്ങൾ 'അംഗങ്ങളെ'ക്കുറിച്ചു പറയുമ്പോൾ, 1934-ലെ സഭാ ഭരണഘടനയുടെ 7-ാം വകുപ്പിൽ (ഇടവകപ്പള്ളിയെയും ഇടവകയോഗത്തെയും കുറിച്ച് പ്രതിപാദിക്കുന്ന വകുപ്പ്) വിവക്ഷിക്കുകയും പ്രസ്താവിക്കുകയും ചെയ്തിരിക്കുന്നപ്രകാരമുള്ള അംഗങ്ങളെപ്പറ്റിയാണ് പറയുന്നതെന്ന് വ്യക്തമാക്കികൊള്ളട്ടെ. ഏഴാം വകുപ്പ് ഇപ്രകാരമാണ്: "ഇരുപത്തിയൊന്നുവയസു തികഞ്ഞവരും, ആണ്ടിൽ ഒരു തവണയെങ്കിലും കുമ്പസാരിച്ച് വിശുദ്ധ കുർബ്ബാന കൈക്കൊള്ളുന്നവരുമായ എല്ലാ പുരുഷന്മാർക്കും ഇടവകയോഗത്തിൽ അംഗങ്ങളായിരിക്കാവുന്നതാകുന്നു."

## നാലാം ഭാഗം

മേൽ പ്രസ്താവിച്ച വിവാദങ്ങൾ മൂലം, ഈ കോടതിയുടെ വിധിയിൽ വിവക്ഷിക്കുകയും നിർദ്ദേശിക്കുകയും ചെയ്തപ്രകാരമുള്ള തെരഞ്ഞെടുപ്പുകൾ ഇതുവരെയും നടത്താൻ കഴിഞ്ഞിട്ടില്ലെന്ന്, കക്ഷികളുടെ അഭിഭാഷകർ ബോധിപ്പിച്ചിരിക്കുകയാണ്. 96 മാർച്ച് 25-ലെ ഉത്തരവിന്റെ ഒന്നാം ഭാഗത്തിൽ, ഭേദഗതി ചെയ്യപ്പെട്ട/പകരം കൊണ്ടുവന്നിട്ടുള്ള 71, 46 വകുപ്പുകളുടെ അടിസ്ഥാനത്തിൽ, അസോസിയേഷനിലെയും മെത്രാസന ഇടവകയോഗങ്ങളിലെയും അംഗങ്ങളുടെ തെരഞ്ഞെടുപ്പ് പ്രസ്തുത തീയതി മുതൽ മൂന്നു മാസത്തിനകം നടത്തിയിരിക്കണമെന്ന് നിർദ്ദേശിച്ചിരുന്നതാണ്. പ്രസ്തുത തെരഞ്ഞെടുപ്പുകൾ നടത്തുന്നതിനുള്ള സമയം 97 ഏപ്രിൽ 30 വരെ നീട്ടിയിരിക്കുന്നു.

ഇപ്രകാരം ഉത്തരവായിക്കൊണ്ട്

ജ. ബി. പി. ജീവൻ റെഡ്ഡി

ജ. സുഹാസ് സി. സെൻ

ജ. എസ്. ബി. മജുംദാർ

ന്യൂഡൽഹി
5-2-97

Malankara Orthodox TV

# 17

# രണ്ടാം സമുദായക്കേസ്: സുപ്രീംകോടതി ഡിക്രി

രണ്ടാം സമുദായക്കേസ് അപ്പീലുകളും, അപ്പീൽ ബോധിപ്പിക്കാൻ പ്രത്യേക അനുമതി ബോധിപ്പിക്കാൻ പ്രത്യേകാനുമതി ആവശ്യപ്പെട്ടു കൊണ്ടുള്ള ഹർജികളും, 95 ജനുവരി 17, 18, 24, 25, 31, ഫെബ്രുവരി 1, 7, 9, 14, 15, 21-25, 31 തീയതികളിൽ ഈ കോടതി മുമ്പാകെ വാദത്തിനു വന്നു.

ആകെയുള്ള 14 അപ്പീലുകളിൽ മുഖ്യമായവ സുപ്രീംകോടതിയിൽ 1990-ലെ C. A. 4958, 4959, 4960 എന്നീ നമ്പരുകളിൽ ഉള്ളവയാണ്. ഇതിൽ ആദ്യത്തേതിന്റെ അസൽ കേസ് കാതോലിക്കാ കക്ഷിക്കുവേണ്ടി കോട്ടയം സബ്കോടതിയിൽ ഫയൽ ചെയ്ത 1974-ലെ O. S. 142-ാം നമ്പർ കേസാണ്. കാതോലിക്കാ മലങ്കര മെത്രാപ്പോലീത്താ മോറാൻ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവാ ഒന്നാം വാദിയായുള്ളതും, മലങ്കരയിലെ 1064 പള്ളികളെ സംബന്ധിക്കുന്നതുമായ ഈ സുപ്രധാന കേസ് എറണാകുളം സ്പെഷൽ കോടതിയിലേയ്ക്ക് മാറ്റിയപ്പോൾ 1977-ലെ O.S. 81 ആയും, അനന്തരം കേരള ഹൈക്കോടതിയിലേയ്ക്ക് മാറ്റിയപ്പോൾ 1977-ലെ O.S. 4 ആയും കേസ് നമ്പറുകൾ മാറി. ഹൈക്കോടതി വിധിക്കെതിരെ പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി സുപ്രീംകോടതിയിൽ ഫയൽ ചെയ്ത അപ്പീൽ കേസാണ് 1990-ലെ C.A. 4958.

രണ്ടാമത്തേതിന്റെ അസൽകേസ് കാതോലിക്കാ കക്ഷിക്കുവേണ്ടി കോഴിക്കോട് സബ് കോടതിയിൽ ഫയൽ ചെയ്ത 1974-ലെ O.S. 94-ാം നമ്പർ കേസാണ്. മലബാറിലെ ഇടവകപ്പള്ളികളെയും, ചില (പൗരസ്ത്യ) സുവിശേഷ സമാജം പള്ളികളെയും സംബന്ധിക്കുന്ന ഈ കേസ് കോട്ടയം സബ് കോടതിയിലേയ്ക്കു മാറ്റിയപ്പോൾ 1975-ലെ O.S. 285 ആയും, എറണാകുളം സ്പെഷൽ കോടതിയിലേയ്ക്ക് മാറ്റിയപ്പോൾ O.S. 85 ആയും, കേരള ഹൈക്കോടതിയിലേയ്ക്കു മാറ്റിയപ്പോൾ 1979-ലെ O.S. 6 ആയും നമ്പറുകൾ മാറി. ഹൈക്കോടതി വിധിക്കെതിരെ പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി സുപ്രീംകോടതിയിൽ ഫയൽ ചെയ്ത അപ്പീലാണ് 1990-ലെ C.A. 4959.

മൂന്നാമത്തേതിന്റെ അസൽ കേസ് കാതോലിക്കാ കക്ഷിക്കുവേണ്ടി ആലപ്പുഴ സബ് കോടതിയിൽ ഫയൽ ചെയ്ത 1977-ലെ O.S 79-ാം നമ്പർ

Malankara Orthodox TV

കേസ് ആണ്. മേപ്രാൽ സെന്റ് ജോൺസ് പള്ളിയെ സംബന്ധിക്കുന്ന ഈ കേസ് എറണാകുളം സ്പെഷൽ കോടതിയിലേക്കു മാറ്റിയപ്പോൾ 1977-ലെ O.S 192 ആയും, കേരള ഹൈക്കോടതിയിലേക്കു മാറ്റിയപ്പോൾ 1979-ലെ O.S. 8 ആയും നമ്പറുകൾ മാറി. ഹൈക്കോടതി വിധിക്കെതിരെ പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി സുപ്രീംകോടതിയിൽ ഫയൽ ചെയ്ത അപ്പീലാണ് 1996-ലെ C.A. 4960.

സുപ്രീംകോടതിയിൽ 1990-ലെ C.A. 4958, 4959, 4960 എന്നീ അപ്പീൽ കേസുകളിലെ കക്ഷികളുടെ പേരുവിവരങ്ങൾ ചുവടെ ചേർക്കുന്നു.

അപ്പീൽവാദികൾ: പാത്രിയർക്കീസ് പക്ഷത്തെ (1) പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, പൗരസ്ത്യ സുവിശേഷസമാജം, ഇരിങ്ങോൾ ഈസ്റ്റ്, പെരുമ്പാവൂർ, (2) തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (വലിയപള്ളി, കോതമംഗലം), (3) ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (സെന്റ് ജോർജ് യാക്കോബായ പള്ളി, പെരുമ്പള്ളി, മുളന്തുരുത്തി), (4) റവ. ഫാ. എ. വി. സഖറിയാ, ആറുപറച്ചിറയിൽ, തിരുവാർപ്പ്, (5) റവ. ഫാ. കെ. സി. അന്ത്രയോസ്, കൊല്ലംപറമ്പിൽ, ഈസ്റ്റ് പാമ്പാടി, (6) റവ. ഫാ. റോയി പോൾ, വെട്ടി ക്കാട്ടിൽ, ഇടക്കാട്ടുവയൽ, (7) റവ. ഫാ. പി. പി. തോമസ്, പരുത്തുവയ ലിൽ, കീഴില്ലം, (8) റവ. കുറിയാക്കോസ് ഡീക്കൻ, കൊടിമറ്റത്തിൽ, ഇടക്കാട്ടുവയൽ, (9), റവ. എം. എ. കുറിയാക്കോസ്, ഡീക്കൻ, മൂലയിൽ, ചീരഞ്ചിറ, (10) റവ. അലക്സ് തോമസ്, ഡീക്കൻ, കുന്നംപുറത്ത്, പാമ്പാടി, (11) റവ. ഫാ. അലക്സാണ്ടർ മുറന്തൂക്കിൽ, മുളക്കുളം, (12) കുറിയാക്കോസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ, മേപ്രാൽ, തിരുവല്ല.

അപ്പീൽ പ്രതികൾ: (1) കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്താ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ (മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ യുടെ പിൻഗാമി), (2) തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ, മൗണ്ട് ഹെർമ്മോൻ അരമന, ചാത്തമംഗലം, കോഴിക്കോട് (ഇപ്പോൾ കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്താ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ).

കാതോലിക്കാപക്ഷം വാദിയായുള്ള കേരള ഹൈക്കോടതിയിൽ 1979-ലെ O. S. 4-ാം നമ്പർ കേസിലെ (1064 പള്ളികളെ സംബന്ധിക്കു ന്നത്) വിധിക്കെതിരെ 19-ാം പ്രതിയായ ക്നാനായ സമുദായത്തിനു വേണ്ടി സുപ്രീംകോടതിയിൽ ഫയൽ ചെയ്ത അപ്പീലാണ് 1990-ലെ C.A. 4953.

കുണ്ടറപ്പള്ളിയെ സംബന്ധിക്കുന്ന കേസുകളിൽ കേരള ഹൈക്കോ

Malankara Orthodox TV

ടതി വിധിക്കെതിരെ പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി സുപ്രീം കോടതിയിൽ ഫയൽ ചെയ്ത അപ്പീലുകളാണ് 1990-ലെ C. A.4954, C. A. 4955 എന്നിവ. കാതോലിക്കാ കക്ഷിക്കുവേണ്ടി സുപ്രീംകോടതിയിൽ ഫയൽ ചെയ്ത അപ്പീലാണ് 1990-ലെ C. A. 4956.

കോതമംഗലം മാർത്തോമൻ ചെറിയപള്ളിയെ സംബന്ധിച്ച് കാതോലിക്കാ കക്ഷി മൂവാറ്റുപുഴ മുൻസിഫ് കോടതിയിൽ ഫയൽ ചെയ്തിരുന്ന കേസ് കേരള ഹൈക്കോടതിയിലേയ്ക്ക് മാറ്റിയപ്പോൾ 1979-ലെ O. S. 1-ാം നമ്പരായി. ഈ കേസിലെ ഹൈക്കോടതി വിധിക്കെതിരെ പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി സുപ്രീംകോടതിയിൽ ഫയൽ ചെയ്ത അപ്പീലാണ് 1990-ലെ C. A. 4957.

തമിഴ്നാട്ടിലെ ഏതാനും പള്ളികളെ സംബന്ധിച്ച് കാതോലിക്കാ കക്ഷി നീലഗിരി സബ് കോടതിയിൽ ഫയൽ ചെയ്ത കേസിന്റെ രണ്ടാം അപ്പീൽ മദ്രാസ് ഹൈക്കോടതിയുടെ പരിഗണനയിലിരിക്കെ കേരള ഹൈക്കോടതിയിലേയ്ക്ക് മാറ്റപ്പെട്ടു ഈ കേസിലെ ഹൈക്കോടതി വിധിക്കെതിരെ പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി സുപ്രീംകോടതിയിൽ ഫയൽ ചെയ്ത അപ്പീലാണ് 1990-ലെ C. A. 4989.

അവശേഷിക്കുന്ന 1995-ലെ C. A. 6071, 6072, 6073, 6074, 6070 അപ്പീൽ കേസുകൾ കേരള ഹൈക്കോടതിയുടെ വിധികൾക്കെതിരെ കാതോലിക്കാ കക്ഷിക്കുവേണ്ടി സുപ്രീംകോടതിയിൽ ഫയൽ ചെയ്തിട്ടുള്ളതാണ്.

കേരള ഹൈക്കോടതിയിൽ 1979-ലെ O. S. 4-ാം നമ്പർ കേസിന്റെ (1064 പള്ളികളെ സംബന്ധിക്കുന്നത്) വിധിയിന്മേലുള്ള അപ്പീലാണ് സുപ്രീംകോടതിയിൽ 1995-ലെ C. A. 6071.

കോട്ടയം ജില്ലയിലെ ചില പള്ളികളും, ചില സിംഹാസനപ്പള്ളികളും, ചില (പൗരസ്ത്യ) സുവിശേഷ സമാജ പള്ളികളും സംബന്ധിച്ച കേരള ഹൈക്കോടതിയിൽ 1979-ലെ O. S. 2- ാം നമ്പർ കേസിന്റെ വിധിയിന്മേലുള്ള അപ്പീലാണ് സുപ്രീംകോടതിയിൽ 1995-ലെ C. A. 6072.

പാമ്പാടി സിംഹാസനപ്പള്ളി സംബന്ധിച്ച കേരള ഹൈക്കോടതിയിൽ 1979-ലെ 5-ാം നമ്പർ കേസിന്റെ വിധിയിന്മേലുള്ള അപ്പീലാണ് സുപ്രീംകോടതിയിൽ 1995-ലെ C. A. 6073.

മലബാർ ഭദ്രാസനത്തിലെ ചില ഇടവകപ്പള്ളികളും, ചില (പൗരസ്ത്യ സുവിശേഷസമാജം) പള്ളികളും സംബന്ധിച്ച് കേരള ഹൈക്കോടതിയിൽ 1979-ലെ O. S. 6-ാം നമ്പർ കേസിന്റെ വിധിയിന്മേലുള്ള അപ്പീലാണ് സുപ്രീംകോടതിയിൽ 1995-ലെ C.A. 6074.

Malankara Orthodox TV

കേളകം പള്ളിയും ചില (പൗരസ്ത്യ) സുവിശേഷസമാജ പള്ളികളും സംബന്ധിച്ച കേരള ഹൈക്കോടതിയിൽ 1978-ലെ OS 6-ാം നമ്പർ കേസിന്റെ വിധിയിന്മേലുള്ള അപ്പീലാണ് സുപ്രീംകോടതിയിൽ 1995-ലെ C.A. 6070].

കേസ് രേഖകൾ പരിശോധിക്കുകയും, കക്ഷികളുടെ അഭിഭാഷകരുടെ വാദങ്ങൾ കേൾക്കുകയും ചെയ്തശേഷം കോടതിവിധിയെക്കുറിച്ച് പരിചിന്തനം ചെയ്യുകയും, അപ്പീലുകളിന്മേലും / കേസുകളിന്മേലും 95 ജൂൺ 20-ന് വിധി പ്രഖ്യാപിക്കുകയും ചെയ്തു. അപ്പീലുകൾക്ക് പ്രത്യേകാനുമതി നൽകിയ ഈ കോടതി, വിവിധ തർക്ക വിഷയങ്ങളെക്കുറിച്ച് വിധിന്യായത്തിൽ രേഖപ്പെടുത്തിയ വിശദമായ ന്യായങ്ങളും പ്രകടിപ്പിച്ചിട്ടുള്ള അഭിപ്രായങ്ങളും അടിസ്ഥാനമാക്കി, അപ്പീലുകളും പ്രത്യേകാനുമതി നൽകപ്പെട്ട അപ്പീലുകളും എതിർ ആക്ഷേപങ്ങളും ഹർജികളും തീരുമാനിച്ചുകൊണ്ട് താഴെപ്പറയുന്ന ഉത്തരവ് പുറപ്പെടുവിച്ചു:

മേല്പറഞ്ഞ ചർച്ചകളുടെ ഫലം ഇപ്രകാരം സംഗ്രഹിക്കാവുന്നതാണ്.

(1) വട്ടിപ്പണക്കേസിൽ 18 അക്കം തെളിവായി പത്രിയർക്കീസ് കക്ഷി ഹാജരാക്കിയ ഹൂദായകാനോന്റെ ഭാഷ്യം ആണ് ശരിയായതെന്നും, കാതോലിക്കാപക്ഷം ഹാജരാക്കിയ (A അക്കം) ഭാഷ്യം തെറ്റാണെന്നും ആ കേസിൽ വിധിച്ചിട്ടുള്ളതാണ്. എന്നാൽ സമുദായക്കേസിൽ കാതോലിക്കാ കക്ഷി ഹാജരാക്കിയ കാനോൻ ഭാഷ്യമാണ്, പാത്രിയർക്കീസ് കക്ഷി ഹാജരാക്കിയ കാനോൻ ഭാഷ്യത്തിന് എതിരായി ജില്ലാ ജഡ്ജി (വിചാരണക്കോടതി) സ്വീകരിച്ചത്. സമുദായക്കേസ് അപ്പീൽ വിധിയിൽ (A. I. R. 1959, S. C. 31) ജില്ലാ ജഡ്ജിയുടെ ഈ തീർപ്പ് സുപ്രീംകോടതി പുനസ്ഥാപിച്ചതായി കരുതണമെന്ന് അപ്പീൽ പ്രതിയുടെ അഭിഭാഷകൻ അഭിപ്രായപ്പെടുന്നു. ഞങ്ങൾ ഈ പ്രശ്നത്തിലേയ്ക്കു കടക്കുന്നത് യഥാർത്ഥത്തിൽ ആവശ്യമില്ലാത്തതായ കാര്യമാണ്. കാരണം ഞങ്ങൾ അംഗീകരിച്ചിട്ടുള്ളതായ അനന്തര സംഭവ വികാസങ്ങളുടെയും, അവയുടെ അനന്തരഫലങ്ങളുടെയും വെളിച്ചത്തിൽ, ഈ പ്രശ്നത്തിന്റെ എല്ലാ പ്രാധാന്യവും നഷ്ടപ്പെട്ടിട്ടുണ്ട്.

(2) അബ്ദൽ മിശിഹാ (പാത്രിയർക്കീസ്) 1912-ൽ കാതോലിക്കേറ്റ് പുനരുജ്ജീവിപ്പിക്കുകയും പുനഃസ്ഥാപിക്കുകയും ചെയ്തു. കാതോലിക്കായുടെ അധികാരങ്ങളും കർത്തവ്യങ്ങളും A-14 അക്കം (അബ്ദേദ് മിശിഹാ പാത്രിയർക്കീസിന്റെ) കല്പനയിൽ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ട്. മാത്രമല്ല, സമുദായക്കേസിലെ ഈ കോടതിയുടെ വിധിയെ (A.I.R. 1959, S.C. 31) തുടർന്നുള്ള തങ്ങളുടെ നടപടികളുടെയും പെരുമാറ്റത്തി

Malankara Orthodox TV

ന്റെയും അടിസ്ഥാനത്തിൽ, ഈ കേസിലെ പ്രതികൾക്ക് (അതായത് പാത്രിയർക്കീസ് കക്ഷിയിലെ അംഗങ്ങൾക്ക്) കാതോലിക്കേറ്റിന്റെ പുനരുജ്ജീവനത്തിന്റെയോ A-14 അക്കം (*അനുബന്ധമായി 'B' പട്ടികയിൽ ചേർത്തിരിക്കുന്നു - എഡിറ്റർ*) സാധുതയെപ്പറ്റി ഇപ്പോൾ തർക്കം ഉന്നയിക്കാവുന്നതല്ല.

(3) മലങ്കരസഭയിൽ മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും, മൂറോൻ കൂദാശ ചെയ്യുന്നതിനും, സഭയുടെ മേൽ മറ്റ് ആത്മീയ അധികാരങ്ങൾ വിനിയോഗിക്കുന്നതിനുമുള്ള അധികാരങ്ങൾ കാതോലിക്കായ്ക്ക് നൽകിയതുമൂലം, അതുവരെയും താൻ അനുഭവിച്ചുപോന്നിരുന്ന മേൽ പറഞ്ഞ അധികാരങ്ങൾ പാത്രിയർക്കീസ് സ്വയം പൂർണ്ണമായും വിട്ടൊഴിഞ്ഞിട്ടില്ലായിരിക്കാം. എന്നാൽ മേൽ പ്രസ്താവിച്ച അധികാരങ്ങളോടുകൂടിയ മറ്റൊരു അധികാരകേന്ദ്രം പാത്രിയർക്കീസ് തന്നെ ഇൻഡ്യയിൽ സൃഷ്ടിച്ചിട്ടുണ്ടെന്ന വസ്തുതയുടെ വെളിച്ചത്തിൽ, അതിനുശേഷം പാത്രിയർക്കീസിന് ഏകപക്ഷീയമായി, അതായത് കാതോലിക്കായോട് ആലോചിക്കാതെ, ഈ അധികാരങ്ങൾ വിനിയോഗിക്കാവുന്നതല്ലെന്ന് തീരുമാനിക്കുക ന്യായയുക്തമാണ്. കാതോലിക്കായുമായി കൂടി ആലോചിച്ച് മാത്രമേ, അദ്ദേഹത്തിന് ആ അധികാരങ്ങൾ വിനിയോഗിക്കാനാവൂ. മാത്രമല്ല, മെത്രാപ്പോലീത്തായായോ, മലങ്കര മെത്രാപ്പോലീത്തായായോ നിയമിക്കപ്പെടേണ്ടയാളെ, സെമിനാരിക്കേസ് വിധിയിൽ ഉറപ്പിച്ചു തീരുമാനിച്ചിട്ടുള്ളപ്രകാരം ജനങ്ങൾ അംഗീകരിച്ചിരിക്കേണ്ടതുമുണ്ട് (മലങ്കര സഭയ്ക്ക്) മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനുള്ള പാത്രിയർക്കീസിന്റെ അധികാരം, ഇപ്പോൾ 1934-ലെ സഭാഭരണഘടനയ്ക്ക് വിധേയമാണ്).

(4) കാതോലിക്കേറ്റിന്റെ പുനരുജ്ജീവനത്തിന്റെയും, A-14 അക്കം കല്പന പുറപ്പെടുവിച്ചതിന്റെയും ഫലമായി (ഇപ്പോൾ തന്നെ പറയാൻ പോകുന്നതുപോലെ) പാത്രിയർക്കീസിന്റെ അധികാരം ശൂന്യാവസ്ഥയിലെത്തുവോളം കുറയ്ക്കപ്പെട്ടിരിക്കാം. പക്ഷേ, അതേസമയം തന്നെ മലങ്കരസഭ ഒരു വിഭാഗമായുള്ള സുറിയാനിസഭയുടെ പരാമദ്ധ്യക്ഷനായി അദ്ദേഹം തുടരുന്നു. മലങ്കരസഭയുടെയോ, സഭാസ്വത്തുക്കളുടെയോ, മേൽ അദ്ദേഹത്തിന് അധികാരം ഇല്ല. വാസ്തവത്തിൽ ഒരിക്കലും അത് ഉണ്ടായിരുന്നുമില്ല. എങ്കിലും പാത്രിയർക്കീസ് കാതോലിക്കായേക്കാൾ ഉന്നതനാണ്.

(5) മുളന്തുരുത്തി സുന്നഹദോസിലെ നിശ്ചയങ്ങൾപ്രകാരം പാത്രിയർക്കീസ് തന്നെ രൂപവൽക്കരിച്ച മലങ്കര അസോസിയേഷന്റെ നിയമാനുസൃതം വിളിച്ചുകൂട്ടിയ യോഗത്തിലാണ് 1934-ലെ സഭാഭരണഘടന അംഗീകരിക്കപ്പെട്ടത്. സമുദായക്കേസിലെ ഈ കോടതിയുടെ വിധിക്ക് (A. I. R. 1959, S. C. 31) ശേഷം, പാത്രിയർക്കീസിന്റെയും അദ്ദേഹത്തിന്റെ

Malankara Orthodox TV

കക്ഷിയിലെ അംഗങ്ങളുടെയും പെരുമാറ്റങ്ങളുടെയും വെളിച്ചത്തിൽ, ഇപ്പോഴത്തെ കേസിലെ പ്രതികൾക്ക് (പാത്രിയർക്കീസ് കക്ഷിക്ക്), അതിന്റെ (സഭാഭരണഘടനയുടെ) നിയമാനുസാരികത്വത്തെയും സാധുതയെയും ചോദ്യം ചെയ്യാൻ കഴിയുന്നതല്ല.

(6) കാതോലിക്കേറ്റിന്റെ പുനരുജ്ജീവനം, A-14 അക്കം കല്പന, 34-ലെ സഭാഭരണഘടന, സമുദായക്കേസിൽ ഇരുകക്ഷികളും ഉന്നയിച്ച തർക്കങ്ങൾ, പ്രസ്തുത കേസിലെ ഈ കോടതിയുടെ വിധി (A. I. R. 1959 S. C. 31) എന്നിവയെല്ലാം പൂർണ്ണമായും മനസ്സിലാക്കിക്കൊണ്ടു തന്നെയാണ്, യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് A-19 (*അനുബന്ധമായി 'C' പട്ടികയിൽ ചേർത്തിരിക്കുന്നു - എഡിറ്റർ*) അക്കം കല്പന പുറപ്പെടുവിച്ചത്. അങ്ങനെ കാതോലിക്കേറ്റിന്റെ പുനരുജ്ജീവനത്തിന്റെയും, A-14 അക്കം കല്പനയുടെയും, 1934-ലെ സഭാഭരണഘടനയുടെയും സാധുത്വം പാത്രിയർക്കീസ് അംഗീകരിച്ചിട്ടുണ്ടെന്നും, ഈ കാര്യത്തിൽ ഉണ്ടായിരുന്ന ഏതെങ്കിലുമോ എല്ലാമോ ആയ എതിർപ്പുകൾ അദ്ദേഹം ഉപേക്ഷിക്കുകയും പരിത്യജിക്കുകയും ചെയ്തിട്ടുണ്ടെന്നും തീരുമാനിച്ചുകൊള്ളുന്നു. ഈ കേസിലെ പ്രതികളിൽ ചിലരടക്കം പാത്രിയർക്കീസ് കക്ഷിയിലെ ഒട്ടധികം അംഗങ്ങളും, ഭരണഘടന അംഗീകരിക്കുകയും അതു അനുവർത്തിച്ചുകൊള്ളാമെന്ന് പ്രതിജ്ഞയെടുക്കുകയും ചെയ്തിട്ടുണ്ട്. അതിനാൽ അവർക്ക് ഇപ്പോൾ തിരിഞ്ഞു നിന്നുകൊണ്ട് അതിനെ ചോദ്യം ചെയ്യാനാവുന്നതല്ല.

(7) പാത്രിയർക്കീസ് (കാതോലിക്കായുടെ) ബഹുമതിപദ പ്രയോഗങ്ങളിലും (ഉദാ:- കാതോലിക്കായുടെ പേരിന്റെ കൂടെയുള്ള "മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ" താൻ ആരൂഢനായിരിക്കുന്നുവെന്ന അദ്ദേഹത്തിന്റെ ഉറച്ച പ്രഖ്യാപനത്തിലും) കാതോലിക്കാ A-20 (*അനുബന്ധമായി 'D' പട്ടികയിൽ ചേർത്തിരിക്കുന്നു - എഡിറ്റർ*) അക്ക കല്പനയിൽ ചേർത്ത വ്യവസ്ഥയിലും (അതായത് പാത്രിയർക്കീസിനെ സഭാഭരണഘടനയ്ക്ക് വിധേയമായി സ്വീകരിക്കുന്നുവെന്നതിലും) എതിർപ്പു പ്രകടിപ്പിക്കുകയുണ്ടായെങ്കിലും മലങ്കര സുന്നഹദോസിന്റെ കാനോനികമായ ക്ഷണമനുസരിച്ച്, പാത്രിയർക്കീസ് ഇൻഡ്യയിൽ വന്നു പുതിയ കാതോലിക്കായെ 1964 മെയ് 22-നു വാഴിച്ച് അദ്ദേഹത്തിന്റെ സ്ഥാനാരോഹണം നടത്തിയപ്പോൾ, ഈ എതിർപ്പുകളെല്ലാം അദ്ദേഹം പരിത്യജിക്കുകയും ഉപേക്ഷിക്കുകയും ചെയ്തിട്ടുണ്ടെന്ന് കരുതേണ്ടതാണ്. ഇപ്രകാരമുള്ള സ്ഥാനാഭിഷേകത്തിന്റെയും സ്ഥാനാരോഹണത്തിന്റെയും തലേന്നാൾ, മദ്ധ്യപൂർവ്വദേശത്തെ ചില ഭാഗങ്ങൾ കാതോലിക്കായുടെ അധികാരപരിധിയിൽ യഥാവിധി നിർവചിക്കാനും, പാത്രിയർക്കീസ് ജാഗ്രത കാട്ടിയെന്നതും ശ്രദ്ധ അർഹിക്കുന്നു.

Malankara Orthodox TV

(8) മലങ്കരസഭ എപ്പിസ്കോപ്പൽ സ്വഭാവത്തോടു കൂടിയതാണെന്നു പ്രഖ്യാപിക്കണമെന്ന ആവശ്യത്തെ സംബന്ധിച്ചിടത്തോളം, സഭ 34-ലെ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ളത്ര എപ്പിസ്കോപ്പൽ ആണെന്നേ, ഞങ്ങൾക്കു തീരുമാനിക്കേണ്ട ആവശ്യമുള്ളു. പ്രസ്തുത ഭരണഘടന ഇടവകപ്പള്ളികളുടെ കാര്യങ്ങളും നിയന്ത്രിക്കുന്നതും, അതു അപ്രകാരം നിലനിൽക്കേണ്ടതുമാണ്.

(9) പാത്രിയർക്കീസിനാലോ ആകമാന സുന്നഹദോസിനാലോ ഉള്ള കാതോലിക്കായുടെ മുടക്ക് അസാധുവാണ്. കാരണം, മുടക്കിന് അടിസ്ഥാനമായ കാരണങ്ങളും കുറ്റാരോപണങ്ങളും അനുവദനീയമോ സംഗതമോ അല്ല. പാത്രിയർക്കീസും കാതോലിക്കായും തമ്മിൽ 1972 മുതൽ 1975 വരെയുള്ള കാലങ്ങളിൽ നടന്ന എഴുത്തുകുത്തുകളിൽ, പാത്രിയർക്കീസിന്റെ ആത്മികാധികാരത്തോടുള്ള കാതോലിക്കായുടെയും അദ്ദേഹത്തിന്റെ കക്ഷിയുടെയും നിഷേധവും, അതുപോലെ തന്നെ കാതോലിക്കായെയോ 1934-ലെ സഭാ ഭരണഘടനയെയോ അംഗീകരിക്കാനുള്ള പാത്രിയർക്കീസിന്റെ വിസമ്മതവും, ഈ രണ്ട് ഉന്നതസ്ഥാനീയർ തമ്മിലും, അവരുടെ കക്ഷികൾക്കിടയിലും ഉണ്ടായിരുന്ന വ്യക്തിപരമായ അഭിപ്രായവ്യത്യാസങ്ങളും പരസ്പര കലഹവും മൂലം ഉളവായതാണ്. ആ അടിസ്ഥാനത്തിൽ കാതോലിക്കായും അനുയായികളും, വിശ്വാസം ത്യജിച്ചവരായെന്നോ, വിശ്വാസ സംഹിതകളുടെ സിദ്ധാന്തങ്ങളിൽ നിന്ന് അവർ വ്യതിചലിച്ചുവെന്നോ പറയാവുന്നതല്ല. അപ്രകാരം തന്നേ മേല്പറഞ്ഞ എഴുത്തുകുത്തുകൾ ആരംഭിക്കുന്നതിനു മുമ്പ്, അതായത് 34-ലെ സഭാ ഭരണഘടനപ്രകാരം പാത്രിയർക്കീസ് അനുഭവിച്ചുപോന്ന ആത്മിക മേലധികാരം പാത്രിയർക്കീസിന് (അദ്ദേഹത്തിന്റെ കുറ്റാരോപണങ്ങൾ മൂലമോ, പ്രഖ്യാപനങ്ങൾ മൂലമോ) നഷ്ടപ്പെട്ടെന്നും പറയാവുന്നതല്ല.

(10) മലങ്കരസഭയുടെ ഉടമസ്ഥതയിലുള്ള പൊതു സ്വത്തുക്കൾ (സമുദായ സ്വത്തുക്കൾ), സമുദായക്കേസിലെ വിധിയിൽ (A. I. R. 1959 S. C. 31) സുപ്രീംകോടതി പ്രഖ്യാപിച്ചിട്ടുള്ളപ്രകാരം മലങ്കര മെത്രാപ്പോലീത്തായിലും മറ്റുള്ളവരിലും (മറ്റ് ട്രസ്റ്റിമാരിലും) നിക്ഷിപ്തമായിരിക്കുന്നതാണ്.

* * * * * * * * *

എന്നാൽ ഞങ്ങളുടെ അഭിപ്രായത്തിൽ, ഈ പള്ളികളുടെ അഭാവത്തിൽ (കേസിൽ കക്ഷികളല്ലാത്ത സ്ഥിതിക്ക്) ഇവയുടെ അവകാശങ്ങളെ ബാധിക്കുന്ന ഒരു പ്രഖ്യാപനം സ്ഥാപിച്ച് അനുവദിക്കുന്നതിനോ, മലങ്കരയിലെ ഇടവകപ്പള്ളിവക സ്വത്തുക്കൾ, കാതോലിക്കാ അല്ലെങ്കിൽ മലങ്കര മെത്രാപ്പോലീത്താ അല്ലെങ്കിൽ മെത്രാപ്പോലീത്താ ഇവരിൽ

Malankara OrthodoxTV

ആരോ, ആയവരിൽ നിക്ഷിപ്തമാണെന്നു സ്ഥാപിച്ചു പ്രഖ്യാപിക്കുന്ന തിനോ ആവുന്നതല്ല. വാസ്തവത്തിൽ ഇത്തരം പ്രത്യേകമായ നിവൃത്തി യൊന്നും കേസിൽ ആവശ്യപ്പെട്ടിട്ടുമില്ല. സഭ എപ്പിസ്കോപ്പൽ ആണെന്ന പ്രഖ്യാപനം കൊണ്ട് അർത്ഥമാകുന്നത്, ഇടവകപ്പള്ളികളുടെ സ്വത്തുക്ക ളുടെ എന്തെങ്കിലും ഉടമസ്ഥാവകാശമോ, അതിന്മേലുള്ള എന്തെങ്കിലും നിയന്ത്രണമോ, കാതോലിക്കായ്ക്കോ മലങ്കര മെത്രാപ്പോലീത്തായ്ക്കോ ഇടവക മെത്രാപ്പോലീത്തായ്ക്കോ നൽകുന്നുവെന്നാണെങ്കിൽ, ബന്ധ പ്പെട്ട കക്ഷികളെ കേസിൽ കക്ഷി ചേർക്കാതെ, വാദികൾക്ക് അത്തര മൊരു പ്രഖ്യാപനം ആവശ്യപ്പെടാവുന്നതല്ല. ..... ഇത്തരത്തിലുള്ള അന്യാ യത്തിലെ വാദത്തിന്റെ അടിസ്ഥാനത്തിൽ, ഇടവകപ്പള്ളികളുടെ കാര്യ ങ്ങളും, 34-ലെ സഭാ ഭരണഘടനയിൽ വ്യവസ്ഥ ചെയ്തിട്ടുള്ളിടത്തോളം അതിൻപ്രകാരം ഭരിക്കുകയും, നിയന്ത്രിക്കുകയും ചെയ്യേണ്ടതാണെന്നു മാത്രമേ അഭിപ്രായപ്പെടാനാവൂ.

* * * * * * * * *

### ക്നാനായ സമുദായം

അപ്പീൽ വാദിയുടെയും അപ്പീൽ പ്രതികളുടെയും അഭിഭാഷകരുടെ വാദങ്ങൾ കേൾക്കുകയും രേഖാമൂലമുള്ള അവരുടെ വാദങ്ങൾ പരിശോ ധിക്കുകയും ചെയ്തതിൽ (കേരള ഹൈക്കോടതിയുടെ) ഡിവിഷൻ ബഞ്ചിന്റെ വിധി ഉത്തരവ് ചില ഭേദഗതികളോടെ സ്ഥിരപ്പെടുത്തണമെ ന്നാണ് ഞങ്ങളുടെ അഭിപ്രായം. ഒരു പ്രത്യേക ജനത തങ്ങൾ പാത്രിയ ർക്കീസിന്റെ ആത്മിക മേലധികാരത്തിൽ വിശ്വസിക്കുന്നുവെന്നും, അത് തങ്ങളുടെ വിശ്വാസ സംഹിതയുടെ ഒരു പ്രമാണമാണെന്നും പറയു മ്പോൾ "അങ്ങനെയല്ല; നിങ്ങളുടെ ആത്മിക മേലധികാരി കാതോലിക്കാ ആണ്" എന്ന് കോടതിക്കു പറയാനാവാത്തതിനാലാണ്, ഭേദഗതി ആവ ശ്യമായി വന്നിരിക്കുന്നത്.

ഇന്ത്യൻ ഭരണഘടന 25-ാം വകുപ്പു നൽകുന്ന ഉറപ്പും പരിചിന്തി ക്കേണ്ടതുണ്ട്. ഡിവിഷൻ ബഞ്ചിന്റെ വിധി പാത്രിയർക്കീസിന്റെ സ്ഥാന ത്തിന് വ്യത്യാസമൊന്നും വരുത്തുന്നില്ല. ക്നാനായ സമുദായത്തിന്റെ ആത്മിക മേലധികാരിയായി കാതോലിക്കാ ആണ് പ്രഖ്യാപിക്കപ്പെട്ടിരി ക്കുന്നതെന്നു മാത്രമേ ഡിവിഷൻ ബഞ്ച് പറയുന്നുള്ളൂ. ലൗകിക കാര്യ ങ്ങളിൽ മലങ്കര അസോസിയേഷന്റെ 34-ലെ സഭാഭരണഘടന, ക്നാനായ ഭരണഘടനയ്ക്ക് വിധേയമായി മാത്രമേ ഇരു ഭരണ ഘടന കളും തമ്മിൽ പൊരുത്തപ്പെടുന്നതുവരെ പ്രയോഗിക്കാവൂ എന്നും ഡിവി ഷൻ ബഞ്ച് പറയുന്നു.

കേസിലെ എല്ലാ വസ്തുതകളും സാഹചര്യങ്ങളും വച്ചു നോക്കു

Malankara Orthodox TV

മ്പോൾ, തങ്ങളുടെ നടപടികളും പെരുമാറ്റവും മൂലം 19-ാം പ്രതി, തങ്ങൾ മലങ്കരസഭയ്ക്ക് അകമേയുള്ള ഒരു അവിഭാജ്യഘടകമാണെന്ന് സമ്മതിക്കുന്നുണ്ടെന്നും, അതുകൊണ്ട് 34-ലെ സഭാ ഭരണഘടന അവർക്കും ബാധകമാണെന്നും, എന്നാൽ അത് ക്നാനായ സമുദായം മറിച്ചു തീരുമാനിക്കുന്നതു വരെ, അവരുടെ സ്വന്തമായ ക്നാനായ ഭരണഘടനയ്ക്ക് വിധേയമായിട്ടായിരിക്കുമെന്നും പ്രഖ്യാപിച്ചാൽ മതിയാകുന്നതാണ്.

കേരള ഹൈക്കോടതി പാസ്സാക്കിയതും, അപ്പീലിനു വിധേയമായതുമായ ഡിക്രി, മേൽ കാണിച്ചിട്ടുള്ളിടത്തോളം ഇതിനാൽ ഭേദപ്പെടുത്തി കൊള്ളുന്നു.

നക്കൽ ഭേദഗതി (നിർദ്ദേശങ്ങൾ) ഹാജരാക്കപ്പെടുകയും, രേഖകൾ പരിശോധിക്കുകയും മേൽപ്രസ്താവിച്ചിട്ടുള്ള കക്ഷികളുടെ അഭിഭാഷകരുടെ വാദങ്ങൾ 96 ഫെബ്രുവരി 5-ന് കേൾക്കുകയും ചെയ്ത കോടതി (ജ. ബി. പി. ജീവൻ റെഡ്ഡി, ജ. സുഹാസ് സി. സെൻ, ജ. എസ്. ബി. മജുംദാർ എന്നിവരടങ്ങുന്ന ബഞ്ച്) ഉത്തരവിനെക്കുറിച്ച് പരിചിന്തനം ചെയ്തശേഷം 25-3-96-ൽ താഴെപ്പറയുന്ന ഉത്തരവു കൂടി പുറപ്പെടുവിക്കുകയും ചെയ്തു.

### പകരം വ്യവസ്ഥകൾ

"ഭരണഘടനയിലെ നിലവിലുള്ള 71, 46 വകുപ്പുകൾക്കു പകരമായി താഴെ വ്യവസ്ഥ ചെയ്തിരിക്കുന്നപ്രകാരമുള്ള 71, 46 വകുപ്പുകൾ ഇന്നു മുതൽ നിലവിൽ വരുത്തിയിരിക്കുന്നതായി ഞങ്ങൾ ഉത്തരവിടുന്നു."

"71-ാം വകുപ്പ്: സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ (മലങ്കര അസോസിയേഷൻ) താഴെപ്പറയുന്നവർ അംഗങ്ങളായിരിക്കുന്നതാകുന്നു. അതായത്.

(a) നിലവിലുള്ള മാനേജിംഗ് കമ്മിറ്റിയംഗങ്ങൾ

(ഈ ഉപവകുപ്പിന്റെ ഭാഗമായി ഇവിടെ ഉണ്ടായിരുന്ന ഒരു ഉപാധി വ്യവസ്ഥ സുപ്രീംകോടതിയുടെ 5-2-97-ലെ ഉത്തരവുപ്രകാരം നീക്കം ചെയ്തിരുന്നെങ്കിലും, ഈ കോടതിയുടെ തന്നെ 6-5-99 ലെ അനന്തര ഉത്തരവുപ്രകാരം ആ ഉപാധി വ്യവസ്ഥ പുനഃസ്ഥാപിക്കപ്പെട്ടിട്ടുണ്ട്. "എന്നാൽ മാനേജിംഗ് കമ്മിറ്റിയിലേക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ടിട്ടുള്ള അംഗങ്ങൾ ഉണ്ടെങ്കിൽ അവർക്ക്, കാതോലിക്കായുടെയോ, അസോസിയേഷൻ തെരഞ്ഞെടുക്കേണ്ടതായ മറ്റേതെങ്കിലും ഔദ്യോഗിക ഭാരവാഹിയുടെയോ തെരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുന്നതിന് അവകാശം ഉണ്ടായിരിക്കുന്നതല്ല" എന്ന വ്യവസ്ഥയാണ് നീക്കം ചെയ്ത ശേഷം പുനഃസ്ഥാപിക്കപ്പെട്ടിട്ടുള്ളത്.)

Malankara OrthodoxTV

(b) ഓരോ ഇടവകപ്പള്ളിയിൽ നിന്നും ഇടവകയോഗം തെരഞ്ഞെടുക്കുന്ന ഒരു പട്ടക്കാരൻ. എന്നാൽ ഏതെങ്കിലുമൊരു ഇടവകപ്പള്ളിയിൽ ഒരു പട്ടക്കാരൻ മാത്രമേയുള്ളുവെങ്കിൽ, ഒരു തെരഞ്ഞെടുപ്പിന്റെ ആവശ്യകതയില്ലാതെ തന്നേ അദ്ദേഹം ആ ഇടവകപ്പള്ളിയുടെ വൈദിക പ്രതിനിധിയായിരിക്കുന്നതാകുന്നു.

(c) (i) നൂറിലധികം അംഗങ്ങളില്ലാത്ത ഓരോ ഇടവകപ്പള്ളിക്കും ഇടവകയോഗം തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി (അതായത് നൂറു വരെ അംഗങ്ങളുള്ള ഒരു ഇടവകയ്ക്ക് ഒരാൾ).

(ii) നൂറിലധികവും, എന്നാൽ 250-ൽ കവിയാതെയും അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 101 മുതൽ 250 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം രണ്ടു പേർ).

(iii) ഇരുനൂറ്റമ്പതിലധികവും, എന്നാൽ 500-ൽ കവിയാതെയും അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 251 മുതൽ 500 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം മൂന്നു പേർ).

(iv) അഞ്ഞൂറിലധികവും, എന്നാൽ 750-ൽ കവിയാതെയും അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 501 മുതൽ 750 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം നാലു പേർ).

(v) എഴുന്നൂറ്റമ്പതിലധികവും, എന്നാൽ 1000-ൽ കവിയാതെയും അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 751 മുതൽ 1000 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം അഞ്ചു പേർ).

(vi) ആയിരത്തിലധികവും, എന്നാൽ 1250-ൽ കവിയാതെയും അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1001 മുതൽ 1250 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം ആറു പേർ).

(vii) ആയിരത്തിഇരുനൂറ്റമ്പതിലധികവും, എന്നാൽ 1500-ൽ കവിയാതെയും അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1251 മുതൽ 1500 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം ഏഴു പേർ).

Malankara Orthodox TV

(viii) ആയിരത്തഞ്ഞൂറിലധികവും, എന്നാൽ 1750-ൽ കവിയാതെയും അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1501 മുതൽ 1750 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം എട്ടു പേർ).

(ix) ആയിരത്തെഴുന്നൂറ്റമ്പതിലധികവും, എന്നാൽ 2000-ൽ കവിയാതെയും അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1751 മുതൽ 2000 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം ഒമ്പതു പേർ).

(x) രണ്ടായിരത്തിലധികം അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 2000-ലധികം അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം പത്തു പേർ).

ഒരു ഇടവകപ്പള്ളിയിലെ ഒരു അംഗമായ ഓരോ കുടുംബത്തിനും ഒരു വോട്ട് ഉണ്ടായിരിക്കുന്നതാണ്. ഇതുപ്രകാരം വോട്ടിംഗിൽ തങ്ങളിൽ ആരാണ് പങ്കെടുക്കേണ്ടതെന്ന് തീരുമാനിക്കുന്നത് കുടുംബം (കുടുംബാംഗങ്ങൾ) ആയിരിക്കും.

കൂടാതെ കുടുംബത്തിനുവേണ്ടി 21 വയസു പൂർത്തിയായ ഒരു പുരുഷാംഗത്തിനോ, ഒരു വനിതാംഗത്തിനോ ഒരു വോട്ട് രേഖപ്പെടുത്താവുന്നതുമാണ്.

ഈ കേസിൽ വിധി പ്രഖ്യാപിച്ച 95 ജൂൺ 20-ന് ഓരോ ഇടവകപ്പള്ളിയിലും നിലവിലിരുന്ന സംഗതമായ രജിസ്റ്ററിലെ രേഖകൾപ്രകാരം ഇടവകയിലെ അംഗത്വം നിർണ്ണയിക്കേണ്ടതാണ്.

(d) മേല്പറഞ്ഞ (a), (b) വകുപ്പുകൾപ്രകാരം തെരഞ്ഞെടുക്കപ്പെടുന്ന അംഗങ്ങളുടെ കാലാവധി അഞ്ചു കൊല്ലമായിരിക്കുന്നതാണ്.

(e) മാനേജിംഗ് കമ്മിറ്റിയെ ഓരോ അഞ്ചു കൊല്ലം കൂടുമ്പോഴും (b), (c) വകുപ്പുകൾ പ്രകാരമുള്ള അംഗങ്ങളുടെ തെരഞ്ഞെടുപ്പു കഴിഞ്ഞാലുടനെ തെരഞ്ഞെടുക്കേണ്ടതാണ്."

"46-ാം വകുപ്പ്: മെത്രാസന ഇടവകയോഗത്തിൽ താഴെപ്പറയുന്നവർ അംഗങ്ങളായിരിക്കുന്നതാകുന്നു. അതായത്:

(a) ഓരോ ഇടവകപ്പള്ളിയിൽ നിന്നും ഇടവകയോഗം തെരഞ്ഞെടുക്കുന്ന ഒരു പട്ടക്കാരൻ.

(b) എന്നാൽ എതെങ്കിലും ഇടവകപ്പള്ളിയിൽ ഒരു പട്ടക്കാരൻ മാത്രമേ

Malankara Orthodox TV

യുള്ളുവെങ്കിൽ, ഒരു തെരഞ്ഞെടുപ്പിന്റെ ആവശ്യകതയില്ലാതെ തന്നെ അദ്ദേഹം ആ ഇടവകപ്പള്ളിയുടെ വൈദിക പ്രതിനിധി ആയിരിക്കുന്ന താകുന്നു.

(c) (i) നൂറിലധികം അംഗങ്ങൾ ഇല്ലാത്ത ഓരോ ഇടവകപ്പള്ളിക്കും, ഇടവകയോഗം തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി (അതായത് നൂറുവരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിയ്ക്ക് ഒരാൾ).

(ii) നൂറിലധികവും എന്നാൽ 250-ൽ കവിയാതെയും അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 101 മുതൽ 250 വരെ അംഗങ്ങ ളുള്ള ഒരു ഇടവകപ്പള്ളിയ്ക്ക് മൊത്തം രണ്ട് പേർ).

(iii) ഇരുന്നൂറ്റമ്പതിലധികവും എന്നാൽ 500-ൽ കവിയാതെയും അംഗ ങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലാി തെരഞ്ഞെടു ക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 251 മുതൽ 500 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിയ്ക്ക് മൊത്തം മൂന്നു പേർ).

(iv) അഞ്ഞൂറിലധികവും എന്നാൽ 750-ൽ കവിയാതെയും അംഗങ്ങ ളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടു ക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 501 മുതൽ 750 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം നാലു പേർ).

(v) എഴുന്നൂറ്റമ്പതിലധികവും എന്നാൽ 1000-ൽ കവിയാതെയും അംഗ ങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെ ടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 751 മുതൽ 1000 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം അഞ്ചു പേർ).

(vi) ആയിരത്തിലധികവും എന്നാൽ 1250-ൽ കവിയാതെയും അംഗ ങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെ ടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1001 മുതൽ 1251 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം ആറു പേർ).

(vii) ആയിരത്തിയിരുന്നൂറ്റമ്പതിലധികവും എന്നാൽ 1500-ൽ കവിയാ തെയും അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുത ലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1251 മുതൽ 1500 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം ഏഴു പേർ).

(viii) ആയിരത്തഞ്ഞൂറിലധികവും എന്നാൽ 1750-ൽ കവിയാതെയും അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെര

Malankara Orthodox TV

ഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1501 മുതൽ 1750 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിയ്ക്ക് മൊത്തം എട്ടു പേർ).

(ix) ആയിരത്തെഴുന്നൂറ്റമ്പതിലധികവും എന്നാൽ 2000–ൽ കവിയാതെയും അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 1751 മുതൽ 2000 വരെ അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം ഒമ്പതു പേർ).

(x) രണ്ടായിരത്തിലധികം അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക്, ഇടവകയോഗം കൂടുതലായി തെരഞ്ഞെടുക്കുന്ന ഒരു അയ്മേനി പ്രതിനിധി കൂടി (അതായത് 2000–ലധികം അംഗങ്ങളുള്ള ഒരു ഇടവകപ്പള്ളിക്ക് മൊത്തം പത്തു പേർ).

(d), (a), (b) വകുപ്പുകൾപ്രകാരം തെരഞ്ഞെടുക്കപ്പെടുന്ന അംഗങ്ങളുടെ കാലാവധി അഞ്ചു കൊല്ലമായിരിക്കുന്നതാകുന്നു.

അസോസിയേഷനിലെയും മെത്രാസന ഇടവകയോഗങ്ങളിലെയും അംഗങ്ങളുടെ തെരഞ്ഞെടുപ്പ് മേൽ പ്രസ്താവിച്ച 71, 46 വകുപ്പുകളുടെ അടിസ്ഥാനത്തിൽ ഇന്നുമുതൽ മൂന്നു മാസത്തിനകം നടത്തിയിരിക്കണമെന്ന് നിർദ്ദേശിച്ചുകൊള്ളുന്നു.

(25–3–96 ലെ കോടതി ഉത്തരവുപ്രകാരം 71, 46 വകുപ്പുകളിൽ അംഗം അല്ലെങ്കിൽ അംഗങ്ങൾ എന്ന് കാണുന്നിടത്തെല്ലാം യഥാക്രമം കുടുംബം അല്ലെങ്കിൽ കുടുംബങ്ങൾ എന്നാണ് ചേർത്തിരുന്നത്. എന്നാൽ 5–2–97 –ലെ കോടതി ഉത്തരവുപ്രകാരമാണ് ഡിക്രിയിൽ അത് യഥാക്രമം അംഗം അല്ലെങ്കിൽ അംഗങ്ങൾ എന്ന് തിരുത്തി ചേർത്തിട്ടുള്ളത്. ഡിക്രിയുടെ മൂന്നാം ഭാഗത്തിൽ ഇതു സംബന്ധിച്ചുള്ള വിശദീകരണം കാണുക.)

അസോസിയേഷനിലെയും മെത്രാസന ഇടവകയോഗങ്ങളിലെയും തെരഞ്ഞെടുപ്പ് മേൽ പ്രസ്താവിച്ച 71, 46 വകുപ്പുകളുടെ അടിസ്ഥാനത്തിൽ നടത്തേണ്ട തീയതി 97 ഏപ്രിൽ 30 വരെ നീട്ടിയിരിക്കുന്നു.

[ഈ തെരഞ്ഞെടുപ്പ് 96 ജൂൺ 26–നകം നടത്തണമെന്നാണ് 25–3–96–ലെ കോടതി ഉത്തരവിൽ നിർദ്ദേശിച്ചിരുന്നതെങ്കിലും, 5–2–97–ലെ ഉത്തരവുപ്രകാരമാണ് പ്രസ്തുത തീയതി 97 ഏപ്രിൽ 30 വരെ നീട്ടിയത്. ഡിക്രിയുടെ നാലാം ഭാഗത്തിൽ ഇതു സംബന്ധിച്ചുള്ള വിശദീകരണം കാണുക.]

**രണ്ടാം ഭാഗം**

ഞങ്ങളുടെ മുമ്പാകെ ഉന്നയിക്കപ്പെട്ട മറ്റൊരു തർക്കം 1971 ജനുവരി

Malankara Orthodox TV

ഒന്നിനോ, അതിനുശേഷം ഈ കോടതി (സഭാക്കേസിൽ) വിധി പ്രഖ്യാപിച്ച ദിവസം (20-6-95) വരെയുള്ള കാലത്തോ നടന്നിട്ടുള്ള നിയമനങ്ങളെക്കുറിച്ചുള്ളതാണ്. ചില സ്ഥാനങ്ങളെ സംബന്ധിച്ചിടത്തോളം ഇരു കക്ഷികളും നിയമനം നടത്തിയിട്ടുണ്ടെന്നും, ഇതിന്റെ ഫലമായി ചില പദവികളുടെ / സ്ഥാനങ്ങളുടെ കാര്യത്തിൽ ഒന്നിലധികം അവകാശവാദികളുണ്ടെന്നും ബോധിപ്പിക്കപ്പെട്ടിരിക്കുന്നു. അവകാശവാദികൾ ഇരുവരിൽ നിയമാനുസൃതസ്ഥാനി ആരാണെന്നതിനെപ്പറ്റി എന്തെങ്കിലും പ്രത്യേക നിർദ്ദേശം ഈ ഘട്ടത്തിൽ നൽകുക സാദ്ധ്യമല്ല. ആയതിനാൽ ഒരു പുതിയ മാനേജിംഗ് കമ്മറ്റിയെ തെരഞ്ഞെടുക്കുന്നതുവരെ, (സഭാ കേസിൽ) വിധി പ്രസ്താവിച്ച ദിവസത്തെ തൽസ്ഥിതി (Status Quo) തുടരേണ്ടതാണെന്ന് നിർദ്ദേശിച്ചുകൊള്ളുന്നു (മേല്പറഞ്ഞ ...... വിധേയമാണ് എന്ന ഭാഗം 5-2-97-ലെ കോടതി ഉത്തരവുപ്രകാരം 25-3-96-ലെ ഉത്തരവിനോടു കൂടി ചേർത്തിട്ടുള്ളതാണ്). മേല്പറഞ്ഞ നിർദ്ദേശം, ഈ സഭയിൽ എന്തെങ്കിലും പദവിയോ, സ്ഥാനമോ ഉണ്ടെന്ന് അവകാശപ്പെടുന്ന എല്ലാ വ്യക്തികളും 34-ലെ സഭാഭരണഘടനയാൽ ബന്ധിതരും, ഭരണഘടനയോടു കൂറു പ്രഖ്യാപിച്ചവരുമായിരിക്കേണ്ടതാകുന്നുവെന്ന വ്യവസ്ഥയ്ക്ക് വിധേയമാണ്. പ്രസ്തുത മാനേജിംഗ് കമ്മറ്റിയ്ക്ക് ആവശ്യമെങ്കിലോ, ആവശ്യം വരുമ്പോഴോ, മേൽപറഞ്ഞ തർക്കത്തിൽ തീരുമാനമെടുക്കാവുന്നതാണ്.

ഈ അപ്പീലുകൾ ഇടക്കാല അപേക്ഷകളോടൊപ്പം ഉത്തരവുകൾക്കായി 27-1-97 ന് കോടതി മുമ്പാകെ വീണ്ടും വന്നു. കോടതി, ഉത്തരവിനെക്കുറിച്ച് പരിചിന്തിച്ചശേഷം 5-2-97 ൽ താഴെപ്പറയുന്ന ഉത്തരവു കൂടി പുറപ്പെടുവിക്കുകയും ചെയ്തു.

**മൂന്നാം ഭാഗം**

96 മാർച്ച് 25-ലെ ഉത്തരവിന്റെ ഒന്നാം ഭാഗത്തിൽ 34-ലെ ഭരണഘടനയിൽ നിലവിലുള്ള 71, 46 വകുപ്പുകൾക്ക് പകരമായി ഞങ്ങൾ തയ്യാറാക്കിയപ്രകാരമുള്ള 71, 46 വകുപ്പുകൾ ഉത്തരവു തീയതി മുതൽ പ്രാബല്യത്തിൽ വരുത്തേണ്ടുന്നതാണെന്ന് ഞങ്ങൾ നിർദ്ദേശിച്ചിരുന്നു. ഇപ്രകാരം പകരമായി ഞങ്ങൾ നിർദ്ദേശിച്ച 71, 46 വകുപ്പുകളിൽ ഒരു തെറ്റു കടന്നുകൂടിയിട്ടുണ്ട്. ഇടവകയോഗത്തിലെ അംഗങ്ങൾ എന്നു പ്രസ്താവിക്കേണ്ടതിനു പകരം "കുടുംബങ്ങൾ" എന്ന പദമാണ് ഉപയോഗിച്ചിരിക്കുന്നത്. അതുകൊണ്ട് ഞങ്ങൾ തയ്യാറാക്കിയ പ്രസ്തുത രണ്ടു വകുപ്പുകളിൽ "കുടുംബം" അല്ലെങ്കിൽ "കുടുംബങ്ങൾ" എന്ന പദം എവിടെയൊക്കെയോ വന്നിട്ടുണ്ടോ, അവയ്ക്ക് പകരമായി യഥാക്രമം "അംഗം" അല്ലെങ്കിൽ 'അംഗങ്ങൾ" എന്ന പദം അവിടെയൊക്കെ ചേർത്തിരിക്കണമെന്ന്

Malankara Orthodox TV

ഞങ്ങൾ നിർദ്ദേശിച്ചുകൊള്ളുന്നു. പ്രസ്തുത വകുപ്പുകളിൽ ഞങ്ങൾ 'അംഗങ്ങളെ"ക്കുറിച്ച് പറയുമ്പോൾ, 34-ലെ സഭാഭരണഘടനയുടെ 7-ാം വകുപ്പിൽ (ഇടവകപ്പള്ളിയെയും ഇടവകയോഗത്തെയും കുറിച്ച് പ്രതിപാദിക്കുന്ന വകുപ്പ്) വിവക്ഷിക്കുകയും പ്രസ്താവിക്കുകയും ചെയ്തിരിക്കുന്നപ്രകാരമുള്ള അംഗങ്ങളെപ്പറ്റിയാണ് ഞങ്ങൾ പറയുന്നതെന്ന് വ്യക്തമാക്കിക്കൊള്ളട്ടെ.

71-ാം വകുപ്പിലെ ഒന്നാം ഉപ വകുപ്പ് നീക്കം ചെയ്തിരിക്കുന്നു. കൂടാതെ കോടതി താഴെപ്പറയുന്ന ഉത്തരവ് കൂടി പുറപ്പെടുവിച്ചുകൊള്ളുന്നു.

**നാലാം ഭാഗം**

മേൽ പ്രസ്താവിച്ച വിവാദങ്ങൾ മൂലം, ഈ കോടതിയുടെ വിധിയിൽ വിവക്ഷിക്കുകയും നിർദ്ദേശിക്കുകയും ചെയ്തപ്രകാരമുള്ള തെരഞ്ഞെടുപ്പുകൾ ഇതുവരെയും നടത്താൻ കഴിഞ്ഞിട്ടില്ലെന്ന് കക്ഷികളുടെ അഭിഭാഷകർ ബോധിപ്പിച്ചിരിക്കുകയാണ്. 96 മാർച്ച് 25-ലെ ഉത്തരവിന്റെ ഒന്നാം ഭാഗത്ത്, ഭേദഗതി ചെയ്യപ്പെട്ട / പകരം കൊണ്ടുവന്നിട്ടുള്ള 71, 46 വകുപ്പുകളുടെ അടിസ്ഥാനത്തിൽ, അസോസിയേഷനിലെയും മെത്രാസന ഇടവകയോഗങ്ങളിലെയും അംഗങ്ങളുടെ തെരഞ്ഞെടുപ്പ് പ്രസ്തുത തീയതി മുതൽ മൂന്നു മാസത്തിനകം നടത്തിയിരിക്കണമെന്ന് നിർദ്ദേശിച്ചിരുന്നതാണ്. പ്രസ്തുത തെരഞ്ഞെടുപ്പുകൾ നടത്തുന്നതിനുള്ള സമയം 97 ഏപ്രിൽ 30 വരെ നീട്ടിയിരിക്കുന്നു.

ഈ ഉത്തരവ് ബന്ധപ്പെട്ട എല്ലാ കക്ഷികളും കൃത്യമായി പാലിക്കുകയും നടപ്പിലാക്കുകയും ചെയ്യേണ്ടതാണെന്നും, ഈ കോടതി അവസാനമായി ഉത്തരവായിക്കൊള്ളുന്നു.

ഇതിനു സാക്ഷി സുപ്രീംകോടതിയിൽ ഇൻഡ്യയുടെ ചീഫ് ജസ്റ്റീസ് ബഹുമാനപ്പെട്ട അസീസ് മുഷാബർ അഹ്മാദി. ന്യൂഡൽഹി 95 ജൂൺ 20, 96 മാർച്ച് 25, 97 ഫെബ്രുവരി 5.

മഞ്ജു ഗോയൽ
രജിസ്ട്രാർ

(ഒപ്പ്)

13-3-97

Malankara Orthodox TV

# അനുബന്ധം

## A പട്ടിക

രണ്ടാം സമുദായക്കേസ് സംബന്ധിച്ച് സുപ്രീംകോടതി കേട്ട അപ്പീലുകളുടെയും സ്പെഷൽ ലീവ് (പ്രത്യേകാനുമതിയോടു കൂടിയുള്ള) അപ്പീലുകളുടെയും നമ്പരുകളും കക്ഷികളുടെ പേരുവിവരങ്ങളുമാണ് A പട്ടികയിൽ ചേർത്തിട്ടുള്ളത്. മുഖ്യവിധിയുടെ ആദ്യ ഭാഗത്ത് ഇതെല്ലാം ചേർത്തിട്ടുള്ളതിനാൽ ഇവിടെ അതു ചേർക്കുന്നില്ല.

## B പട്ടിക

### A 14 അക്കം അബ്ദേദ് മിശിഹാ പാത്രിയർക്കീസിന്റെ കല്പന

സർവ്വശക്തനായി സാരാംശ സമ്പൂർണ്ണനായിരിക്കുന്ന നിത്യന്റെ തിരുനാമത്തിൽ തനിക്കു സ്തുതി. അന്ത്യോഖ്യായുടെ ശ്ലൈഹിക സിംഹാസനത്തിന്റെ രണ്ടാമത്തെ അബ്ദേദ് മിശിഹൊ ആകുന്ന ഇഗ്നാത്യോസ് പാത്രിയർക്കീസ്

(മുദ്ര)

സെഹിയോൻ മാളികയിൽ വച്ച് നമ്മുടെ കർത്താവേശുമിശിഹാ തന്റെ പരിശുദ്ധ ശിഷ്യന്മാർക്കു നൽകുകയും തന്റെ സാന്നിദ്ധ്യത്താൽ അവരുടെ ഹൃദയങ്ങളെ സന്തോഷിപ്പിക്കുകയും ചെയ്തതായ, ദൈവിക കൃപയും സ്വർഗ്ഗീയ വാഴ്വും പരിശുദ്ധവും ആത്മികവുമായ സമാധാനവും വിലയേറിയ തിരുരക്തത്താൽ വിലയ്ക്കു കൊള്ളപ്പെട്ടവരും വി. മാമോദീസായാൽ മുദ്ര കുത്തപ്പെട്ടവരും സത്യവിശ്വാസത്താൽ അലംകൃതരും പത്രോസിനടുത്ത പാറമേൽ സുസ്ഥിരരും ഏവൻഗേലിയോനൃവും, പൈതൃകവുമായ കല്പനകളെ അനുസരിക്കുന്നവരും ആയ വാഴ്ത്തപ്പെട്ട പ്രധാനാചാര്യന്മാരും വെടിപ്പുള്ള അഹറോന്യ പുരോഹിതന്മാരും നിർമ്മലരായ അന്തോനിയോസ് ദയറായക്കാരും സമർത്ഥന്മാരും വിജ്ഞാനികളും ശോഭയുള്ളവരുമായ സ്തേപ്പാനോസ്യ ശെമ്മാശ്ശന്മാരും വിശ്വസ്തരായ എപ്പിസ്കോപ്പന്മാരും പ്രധാനികളും, വ്യാപാരികളും, ശ്രേഷ്ഠന്മാരായ വൃദ്ധന്മാരും സുരക്ഷിതമായ ശിശുക്കളും പൈതങ്ങളും പരിപാകതയുള്ള സ്ത്രീകളും പുത്രിമാരും എല്ലാ പ്രായത്തിലും അളവിലും ഇരിക്കുന്ന വിശ്വാസികളുമായി ഇൻഡ്യയിലെ മലബാർ ദേശത്ത് പിതാവാം ദൈവത്തിന്റെ കരുണയുടെ നിഴലിൻകീഴിൽ നിവസിക്കുന്ന നമ്മുടെ അനുഗൃഹീതരും വാഴ്ത്തപ്പെട്ടവരുമായ സ്നേഹിതന്മാരും വത്സലന്മാരുമായവരുടെ ശിരസ്സുകൾമേൽ വന്ന് ആവസിക്കുമാറാകട്ടെ. ദൈവമായ കർത്താവിന്റെ അനുഗ്രഹം ശാരീരികവും മാനസികവുമായ എല്ലാ പരീ

Malankara Orthodox TV

ക്ഷകളിൽ നിന്നും അവരെ രക്ഷിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ മറിയാമിന്റെയും സകല പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥതയാൽ തന്നെ ആമ്മീൻ.

ബഹുമാനമുള്ളവരും ആത്മികരുമായ പ്രിയപ്പെട്ടവരേ, കണ്ടനാട് ഇടവകയുടെ ബ. പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെക്കുറിച്ച് നിങ്ങളുടെ സ്നേഹത്തോട് നാം അറിയിക്കുന്നതെന്തെന്നാൽ, പരുമല സെഹിയോൻ പള്ളിയിൽ വച്ച് മലങ്കരയുടെ അനുഗൃഹീതയോഗത്തിൽ നിങ്ങളിൽ നിന്നും കാതോലിക്കാ സ്ഥാനത്തേക്ക് അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം നമ്മുടെ പക്കൽ സന്നിഹിതനാവുകയും ആത്മദൃഷ്ടിയാൽ നാം പരിശോധിച്ചതിൽ അദ്ദേഹത്തിൽ നാം അത്യധികം സന്തുഷ്ടനാകുകയും ചെയ്തു. കുറ്റമില്ലാത്ത തിരുരക്തത്താൽ വിലയ്ക്കുകൊള്ളപ്പെട്ട ആട്ടിൻപറ്റത്തെ മേയിപ്പാൻ സത്യവാന്മാരും ചൊവ്വുള്ളവരും ആയ ഇടയന്മാർ നിങ്ങൾക്കാവശ്യമാണെന്നു നാം ഗ്രഹിച്ചു. എന്തെന്നാൽ നിങ്ങൾക്ക് ഇപ്പോഴുള്ളവർ സഭാപരമായ ശ്രമങ്ങളുടെ സംരക്ഷണത്തിനു നിങ്ങൾക്കു മതിയാകയില്ലെന്ന് നിങ്ങൾ പറയുന്നു. ഇപ്രകാരം നിങ്ങളുടെ ആത്മികസ്നേഹത്തിന്റെ സംസാരത്തിൽ നിന്നും നമുക്കു ബോദ്ധ്യമായിരിക്കുന്നു. ആയതു സകലവിധത്തിലും സർവ്വദാ ഉദാസീനത കൂടാതെ പാലിക്കുവാൻ യുക്തവും വിഹിതവുമാകുന്നു. ദൈവം സഭയിൽ ആദ്യമെ ശ്ലീഹന്മാരെയും പിന്നീട് ദീർഘദർശിമാരെയും അവരുടെ ശേഷം വ്യാഖ്യാതാക്കളെയും നിയമിച്ചു എന്നിങ്ങനെ പറഞ്ഞിരിക്കുന്നവണ്ണം തന്നെ ഇത് സഭയുടെ ക്രമീകരണത്തിനും മഹിമയ്ക്കും അതിന്റെ ആത്മികമക്കളുടെ ക്രമപാലനത്തിനും അത്രേ. "നീ എന്റെ കുഞ്ഞാടുകളെ മേയിക്ക, എന്റെ പള്ളാടുകളെ മേയിക്ക, എന്റെ പെണ്ണാടുകളെ മേയിക്ക" എന്നു നമ്മുടെ കർത്താവേശുമിശിഹാ ശിമവോൻ കീപ്പായോടു മൂന്നു പ്രാവശ്യം അരുളിച്ചെയ്തുകൊണ്ട്, ഭരമേല്പിച്ച കർത്തൃപരമായ ക്രമപ്രകാരം, ഇടയസ്ഥാനത്തിന്റെ പദവിയിൽ നിന്നു നിങ്ങളുടെ അപേക്ഷയെ സാധിച്ചുതരേണ്ടത് യുക്തവും ന്യായവുമാകുന്നുവല്ലോ. ആയതു നന്മയോ, തിന്മയോ ആയ പ്രവൃത്തികൾക്കനുസരണരായി ഓരോരുവനേയും ന്യായം വിധിപ്പാൻ താൻ എഴുന്നെള്ളുമ്പോൾ മറുപടി കൊടുക്കാൻ കഴിയാതെ സത്യഇടയനും എല്ലാ ഇടയന്മാരുടെയും നാഥനും ആയവന്റെ സന്നിധിയിൽ നമുക്കു കുറ്റം ഉണ്ടാകാതിരിക്കേണ്ടതിന് അത്രെ. നീതിമാനായ ഈയൂബ് "വിധിദിവസത്തിൽ ദൈവം എഴുന്നേൽക്കുമെങ്കിൽ ഞാൻ എന്തു ചെയ്യേണ്ടു? ഞാൻ എന്തു മറുപടി കൊടുക്കും?" എന്നു ചോദിച്ചിരിക്കുന്നു. വീണ്ടും "കർത്താവിന്റെ നിരൂപണശക്തിയുള്ളതും മനുഷ്യന്റേത് ബലഹീനവുമാകുന്നു" എന്ന് ഏശായാ ദീർഘദർശിയും പറഞ്ഞിരിക്കുന്നു. ഇതുനിമിത്തം നമ്മുടെ കർ

Malankara OrthodoxTV

ത്താവേശുമിശിഹാ ശെമവോൻ കീപ്പായെ ഭരമേല്പിച്ച കർത്ത്യപരമായ ക്രമപ്രകാരമുള്ള ഇടയസ്ഥാനത്തിന്റെ പദവിയിൽ നിന്നും ചെയ്തുതരുവാൻ നമുക്കു വേണ്ടിയിരിക്കുന്നവണ്ണം നമ്മുടെ സത്യസഭയുടെ വിശ്വാസാനുസരണം പരിശുദ്ധസഭയുടെ ക്രമത്തിന്റെ നടത്തിപ്പിന് ആവശ്യമായിരിക്കുന്ന എല്ലാ ആത്മീയാംശങ്ങളെയും ശുശ്രൂഷിപ്പാനായിട്ടു കാതോലിക്കായെ അഥവാ മപ്രിയാനായെ നിങ്ങൾക്കു നിലനിർത്തുവാൻ നാം പ്രേരിതനായി. ദൈവത്തിലും പരിശുദ്ധ റൂഹായിലും നാം ശരണപ്പെട്ടു. താൻ മനസ്സാകുന്നിടത്ത് ഊതുകയും ആവസിക്കയും തന്റെ ആവാസത്തിൻപ്രകാശത്തിൽ എല്ലാ ബോധങ്ങളെയും പ്രകാശിപ്പിക്കയും ആത്മികങ്ങളും രഹസ്യപരങ്ങളുമായ എല്ലാ നൽവരങ്ങളെയും പൂർത്തീകരിക്കയും ചെയ്യുന്നു. 'ആത്മാവ് ഇഷ്ടപ്പെടുന്നിടത്ത് ഊതുന്നു. അതിന്റെ ശബ്ദം നീ കേൾക്കുന്നു. എന്നാൽ അത് എവിടെനിന്ന് വരുന്നു എന്നോ എവിടേക്കു പോകുന്നു എന്നോ നീ അറിയുന്നില്ല.' നിരണത്ത് വി. ദൈവമാതാവിന്റെ പള്ളിയിൽ വച്ച് മലങ്കരയിലെ മെത്രാപ്പോലീത്തന്മാരുടെ തലവനായ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായോടും ശേഷം മേല്പട്ടക്കാരോടും ദയറായക്കാരോടും ശെമ്മാശ്ശന്മാരോടും വിശ്വാസികളുടെ വലിയ ഒരു സമൂഹത്തോടുംകൂടി മിശിഹാകാലം 1912 കന്നി മാസം 2-ാം തീയതി ഞായറാഴ്ച നാം സന്നിഹിതനായി നിങ്ങളുടെ അപേക്ഷാനുസരണം നമ്മുടെ ആത്മിക വാത്സല്യവാനായ ഈവാനിയോസിനെ ബസ്സേലിയോസ് എന്ന നാമധേയത്തിൽ മപ്രിയാനായായി കിഴക്കിന്റെയും അതായത് ഇൻഡ്യയിലും മറ്റുമുള്ള മാർതോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ കാതോലിക്കായായി നാം പട്ടം കൊടുത്തിരിക്കുന്നു. തദവസരത്തിൽ എല്ലാ പിതാക്കന്മാരും ശേഷം ജനങ്ങളും ഓക്സിയോസ്, ഓക്സിയോസ്, ഓക്സിയോസ് മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാ യോഗ്യനും അർഹനുമാകുന്നു എന്ന് ഏകസ്വരത്തിൽ അട്ടഹസിച്ചു പറഞ്ഞു. വിളിക്കു യോഗ്യനായിത്തീർന്നപ്രകാരം അദ്ദേഹം കാതോലിക്കാ ആയി ആഘോഷിക്കപ്പെടുകയും പ്രഖ്യാപിക്കപ്പെടുകയും ചെയ്തു. നമ്മുടെ കർത്താവേശുമിശിഹായാൽ പരിശുദ്ധ ശ്ലീഹന്മാർക്കു ദാനം ചെയ്യപ്പെട്ടതുപോലെ, ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര അസോസിയേഷൻ അംഗങ്ങളുടെ അലോചനയോടു കൂടി പരിശുദ്ധ സഭയുടെ ക്രമപാലനത്തിനാവശ്യമായ എല്ലാ ആത്മിക അംശങ്ങളും പൊതുവായി ശുശ്രൂഷിപ്പാൻ അദ്ദേഹത്തിനു പരിശുദ്ധ റൂഹായാൽ അധികാരം നൽകപ്പെട്ടു. അതായത് മെത്രാപ്പോലീത്തന്മാരെയും എപ്പിസ്കോപ്പന്മാരെയും പട്ടം കെട്ടുവാനും പരിശുദ്ധ മൂറോൻ കൂദാശ ചെയ്യുവാനും ആത്മീയങ്ങളായ ശേഷമുള്ള എല്ലാ അംശങ്ങളെയും ശുശ്രൂഷിക്കുവാനും പ്രത്യേകിച്ച്, ഇതുവരെയും ഭരിച്ചിരുന്നതുപോലെ കണ്ടനാട് ഭദ്രാസന ഇടവകയെ ഭരിപ്പാനും തന്നെ. ഇതുനിമിത്തം

Malankara Orthodox TV

നിങ്ങളുടെ സന്തോഷം ആത്മികവും പരിപൂർണ്ണവും ആകുമാറ് ആത്മിക ശബ്ദത്തിൽ നമ്മോടൊന്നിച്ച് അവർ ഉച്ചൈസ്തരം ഘോഷിച്ചു.

വീണ്ടും വാഴ്ത്തപ്പെട്ട നമ്മുടെ ആത്മീയ മക്കളെ, നിങ്ങളെല്ലാവരെയും നാം പ്രബോധിപ്പിക്കുന്നതെന്തെന്നാൽ, ഈ ബഹുമാന്യനായ പിതാവിനെ നിങ്ങൾ അനുസരിക്കേണ്ടത്, നിങ്ങളുടെ മുറയാകുന്നു. നിങ്ങൾ അദ്ദേഹത്തെ യുക്തമായും, ഉചിതമായും ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്വിൻ. എന്തെന്നാൽ അദ്ദേഹം നിങ്ങളുടെ തലവനും ഇടയനും ആത്മീയ പിതാവും ആകുന്നു. അദ്ദേഹത്തെ ബഹുമാനിക്കുന്നവൻ നമ്മെ ബഹുമാനിക്കുന്നു. അദ്ദേഹത്തെ കൈക്കൊള്ളുന്നവൻ നമ്മെ കൈക്കൊള്ളുന്നു. അദ്ദേഹത്തിന്റെ ചൊവ്വുള്ള വചനങ്ങളെ കൈക്കൊള്ളാതിരിക്കയും പരിശുദ്ധ സഭയുടെ കാനോനനുസരിച്ചുള്ള അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾക്ക് എതിരായി നിന്നു ധിക്കരിക്കയും മത്സരിക്കയും ചെയ്യുന്ന എല്ലാവനും കുറ്റക്കാരനായി തീരുന്നതാണ്. മത്സരത്തിൽ നിന്നും നിയമലംഘനത്തിൽ നിന്നും സൂക്ഷിച്ചുകൊൾവിൻ. അനുസരിക്കുന്നവരുടെമേൽ കർത്തൃസന്നിധിയിൽ നിന്നു കൃപയും വാഴ്വും വസിക്കും. അദ്ദേഹം ദൈവകല്പനയെ ലംഘിക്കയോ നീതിയുടെ മാർഗ്ഗം വെടിഞ്ഞ് നടക്കയോ ചെയ്യുകയില്ലെന്ന് ദൈവത്തിൽ നമുക്കു ശരണമുണ്ട്. നമ്മുടെ അപേക്ഷ ഇതു മാത്രമാകുന്നു. നമ്മുടെ ഹൃദയ സന്തോഷം പരിപൂർണ്ണമാകുവാൻ നിങ്ങൾ പരസ്പരം സ്നേഹത്തിലും ഐക്യതയിലും ഇരിപ്പിൻ.

വീണ്ടും നാം അപേക്ഷിക്കുന്നു: സൈത്തുപർവ്വതത്തിൽ വച്ച് പരിശുദ്ധ തൃക്കൈകൾ നീട്ടി വിശുദ്ധ ശ്ലീഹന്മാരെ വാഴ്ത്തിയവനായ നമ്മുടെ കർത്താവേശുമിശിഹാ പരിശുദ്ധവും ദൈവികവുമായ അദൃശ്യ വലത്തു കൈ നീട്ടി ദൈവികങ്ങളായ അനുഗ്രഹങ്ങളാൽ നിങ്ങളെല്ലാവരെയും വാഴ്ത്തുമാറാകട്ടെ. നിങ്ങളിൽനിന്നും ശാരീരികവും ആത്മികവുമായ എല്ലാ പരീക്ഷകളെയും കടത്തിക്കളയട്ടെ. നിങ്ങളുടെ സമ്പാദ്യത്തെയും നിങ്ങൾക്കുള്ള സകലത്തെയും താൻ വാഴ്ത്തുമാറാകട്ടെ. നിങ്ങളുടെ മുമ്പിൽ കരുണയുടെ വാതിലിനെ താൻ തുറക്കുമാറാകട്ടെ. തന്റെ അനുഗ്രഹങ്ങളും കൃപയും നിങ്ങളെല്ലാവരുടെമേലും ചൊരിയുകയും തന്റെ വലത്തു തൃക്കൈയ്യാൽ നിങ്ങളെ താങ്ങുകയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ആത്മാക്കളുടെ രക്ഷയ്ക്കായി താൻ നിങ്ങളെ വീണ്ടുകൊള്ളുകയും സഹായിക്കുകയും എല്ലാ സൽപ്രവൃത്തികളിലും നിങ്ങളെ തുണയ്ക്കയും എല്ലാ ദുഷ്പ്രവൃത്തികളിൽ നിന്നും നിങ്ങളെ വീണ്ടുകൊള്ളുകയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ഇടയിലും നിങ്ങളുടെ ഹൃദയത്തിലും തന്റെ സ്നേഹം വിതയ്ക്കുകയും നിങ്ങളുടെ ആയുഷ്ക്കാലം മുഴുവനും സുകൃതനടപടികളാൽ നിങ്ങളെ നടത്തുകയും ചെയ്യുമാറാകട്ടെ. നിങ്ങ

Malankara Orthodox TV

ളുടെ ദേശത്ത് ദൈവം നിങ്ങളെ സമാധാനപ്പെടുത്തുകയും ന്യായാധിപ ന്മാരുടെ ഹൃദയങ്ങളിൽ നിങ്ങളെക്കുറിച്ച് കരുണയും ദയയും തോന്നി ക്കയും ചെയ്യട്ടെ. സന്തോഷങ്ങളുടെ കാലങ്ങളെ എല്ലായ്പ്പോഴും നിങ്ങ ൾക്കു നൽകുകയും ചെയ്യട്ടെ.

താൻ നിങ്ങളുടെ മേലും നിങ്ങളുടെ ഭവനങ്ങളിന്മേലും കൃപയും അനുഗ്രഹവും ചൊരിയട്ടെ. നിങ്ങളെയും നിങ്ങളുടെ മരിച്ചവരേയും നീതിമാന്മാരോടും പുണ്യവാന്മാരോടുമൊന്നിച്ച് സ്വർഗ്ഗരാജ്യത്തിന് താൻ യോഗ്യരാക്കിത്തീർക്കട്ടെ. എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ, നിങ്ങൾ വന്നു പ്രവേശിച്ച് ലോകസ്ഥാപനത്തിനുമുമ്പേ നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന സ്വർഗ്ഗരാജ്യം അവകാശിച്ചുകൊൾവിൻ എന്നു പറ യുന്ന സന്തോഷശബ്ദവും നിങ്ങളെയും അവരെയും താൻ കേൾപ്പി ക്കട്ടെ. ആയതു ദൈവമാതാവായ മറിയാമിന്റെയും സകല സഹോദര ന്മാരുടെയും വിശുദ്ധന്മാരുടെയും മദ്ധ്യസ്ഥ പ്രാർത്ഥനയാൽ തന്നെ. ആമ്മീൻ.

(ഒപ്പ്)

ദൈവകൃപയാൽ പൂർവ്വിക സുറിയാനി ജനതയുടെ പാത്രിയർക്കീസാ കുന്ന അബ്ദേദ് മിശിഹോ. മിശിഹാകാലം 1912 കന്നി 2-ാം തീയതി നിരണം പള്ളിയിൽ വച്ച് എഴുതപ്പെട്ടു.

**C – പട്ടിക**

**പാത്രിയർക്കീസിന്റെ സമാധാന കല്പന**

**A – 19 അക്കം**

നമ്പർ 447

സർവ്വശക്തനായി സാരാംശ സമ്പൂർണ്ണനായിരിക്കുന്ന നിത്യന്റെ തിരു നാമത്തിൽ അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും, ശ്ലൈഹിക സിംഹാസനത്തിന്റെ ബലഹീനനായ യാക്കോബ് തൃതീയൻ ഇഗ്നാത്തി യോസ് പാത്രിയർക്കീസ്.

(മുദ്ര)

അന്ത്യോഖ്യായുടെയും, കിഴക്കൊക്കെയുടെയും പത്രോസിനടുത്ത തും, ശ്ലൈഹികവുമായ സിംഹാസനത്തിന്റെ അധികാരസീമയിൽപ്പെട്ട മലങ്കരയിലെയും, ഇൻഡ്യയിലെയും നമ്മുടെ സ്നേഹഭാജനങ്ങളായ ശ്രേഷ്ഠ മെത്രാപ്പോലീത്തന്മാർ, ബഹുമാന്യ കോറെപ്പിസ്കോപ്പന്മാർ, നിർമ്മലരായ ശെമ്മാശന്മാർ എന്നിവർക്കും, വിശ്വാസികളായ സകല

Malankara Orthodox TV

സുറിയാനി ജനതയ്ക്കും, ദൈവമാതാവായ മറിയാമ്മിന്റെയും, സകല ശുദ്ധിമാന്മാരുടെയും, ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ ദിവ്യസമാധാനവും അപ്പോസ്തോലിക വാഴ്വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആമ്മീൻ.

നിങ്ങളുടെ ആത്മികവും ശാരീരികവുമായ ക്ഷേമം അന്വേഷിച്ചു കൊണ്ട് നാം പറയുന്നത്:- "സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവമക്കൾ എന്നു വിളിക്കപ്പെടും" എന്ന് കർത്താവ് അരുളി ചെയ്തിരിക്കുന്നു. സമാധാനം എന്ന വചനം എത്ര ഇമ്പവും, ശ്രവണ മധുരവും ഹൃദയാവർജ്ജകവുമാകുന്നു. എന്തെന്നാൽ സമാധാനം ഇടി ഞ്ഞവയെ പണിയുകയും വിടവുകളെ അടയ്ക്കുകയും, ഹൃദയങ്ങളെ സംയോജിപ്പിക്കുകയും, ഒരു ജനതയുടെ അവയവങ്ങളെ കൂട്ടിച്ചേർത്തു വളർത്തുകയും, ഏക സഭയുടെ മക്കളെ ഏക ഐക്യതയിലേക്ക് കൊണ്ടുവരികയും ചെയ്യുന്നു. സ്വർഗ്ഗം ഭൂമിയോട് കോപിച്ചിട്ട് അയ്യായിരം സംവത്സരങ്ങൾക്കുശേഷം, രക്ഷാകരമായ മനുഷ്യാവതാരം മുഖാന്തിരം ഇതുപോലൊരു മാസത്തിൽ ദൈവം ആ വിശുദ്ധ സമാധാനം ഭൂതല ത്തിനു നൽകി.

ഏതാണ്ട് അമ്പതു സംവത്സരങ്ങൾക്കു മുമ്പ് മലങ്കര സുറിയാനി സഭ യിൽ ആവിർഭവിച്ചതായ തർക്കം, നാനാപ്രകാരേണ സഭയെ ക്ഷീണി പ്പിച്ച് ക്ഷയിപ്പിച്ചു എന്ന കാര്യം ഒരു രഹസ്യമല്ല. പ്രാരംഭം മുതലേ സഭാ സ്നേഹികളും, ദൈവഭക്തരുമായ അനേകരും സമാധാനവും, ഐക്യ വും, ഈ ഭിന്നതയ്ക്ക് ഒരു പരിഹാരവും ദർശിക്കുന്നതിന് ഏറ്റം ആഗ്രഹി ച്ചിരുന്നിട്ടും അതു സാധിക്കാതെ ദുഃഖനിമഗ്നരായി ഐഹികവാസം വെടിയുവാനിടയായി. നാമും മലങ്കരസഭയിൽ സമാധാനവും, ഏകഗാ ത്രത്തിന്റെ അവയവങ്ങളുടെ ഐക്യവും കാണുന്നതിനു പണ്ടേ തന്നെ അഭിലഷിച്ചിരുന്നു.

പരിശുദ്ധ അന്ത്യോഖ്യാ സിംഹാസനത്തിന്മേലുള്ള നമ്മുടെ സ്ഥാനാ രോഹണത്തിനു ശേഷം, നിങ്ങൾക്കയച്ച നമ്മുടെ ശ്ലൈഹികമായ ഔദ്യോഗിക ലേഖനത്തിൽ ഈ വാഞ്ഛ നാം വിശദമാക്കിയിട്ടുണ്ട്. നമ്മുടെ അഭിവാഞ്ഛ തണുത്തുപോകാതെ ദൈനംദിനം തീക്ഷ്ണമായി ശക്തിപ്പെട്ടുവരികയും, നാം മുഖാന്തിരം ഈ വിടവ് അടയ്ക്കുവാൻ തക്കവണ്ണം ദൈവം തമ്പുരാൻ പ്രസാദിക്കുകയും ചെയ്തിരിക്കുന്നു. തന്റെ നാമത്തിനു മഹത്വം.

മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കേണ്ടതിലേക്കായി, ഇതിനാൽ മാർ ബസ്സേലിയോസ് ഗീവറുഗീസിനെ കാതോലിക്കായായി നാം സ്വീകരി ച്ചിരിക്കുന്നു.

Malankara Orthodox TV

ആകയാൽ നിങ്ങൾ ആനന്ദഭരിതരായി ഭവിക്കുന്ന സമാധാനത്തിന്റെ ഈ മാസത്തിൽ, ശാന്തിയുടെ സ്വാഗതാർഹവും ഹൃദ്യവുമായ ഭാവുകങ്ങൾ നിങ്ങൾക്ക് ഇതോടൊപ്പം നാം ആശംസിക്കുന്നു. കർത്താവ് തന്റെ ഐശ്വര്യമേറിയ അനുഗ്രഹങ്ങൾ നിങ്ങളുടെമേൽ വർഷിക്കുന്നതിനും നാം പ്രാർത്ഥിക്കുന്നു. അസൂയാർഹവും സകല സുകൃതങ്ങളാലും സമാലംകൃതവുമായ ജനമായി നിങ്ങൾ തീരുന്നതിനുവേണ്ടി തന്റെ ഉത്തമ തിരുഹിതത്തിനു പ്രീതികരമായ ദിവ്യപരിപാലനം കൊണ്ടും, ആരോഗ്യം കൊണ്ടും, സുഭിക്ഷതകൊണ്ടും ദൈവംതമ്പുരാൻ നിങ്ങളെ ധന്യരാക്കി തീർക്കുമാറാകട്ടെ.

ആയത് തന്റെയും തന്റെ പിതാവിന്റെയും പരിശുദ്ധ റൂഹായുടെയും കൃപയാലും, കരുണയാലും തന്നെ, ആമ്മീൻ.

ആകാശങ്ങളിലിരിക്കുന്ന ഞങ്ങളുടെ ബാവാ........

നമ്മുടെ പാത്രിയർക്കീസ് വാഴ്ചയുടെ രണ്ടാം ആണ്ട് ക്രിസ്താബ്ദം 1958 ഡിസംബർ 9–ാം തീയതി സിറിയായിൽ ഹോംസിലെ നമ്മുടെ അരമനയിൽ നിന്നും.

**D – പട്ടിക**

**A – 20 അക്കം**

**കാതോലിക്കായുടെ സമാധാന കല്പന**

നമ്പർ 105

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനുമായ ത്രീയേക ദൈവത്തിന്റെ തിരുനാമത്തിൽ

(തനിക്കു സ്തുതി)

വിശുദ്ധ മാർ തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്ന് അഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ.

(മുദ്ര)

നമ്മുടെ അധികാരസീമയിൽപ്പെട്ട നമ്മുടെ സ്നേഹഭാജനങ്ങളായ മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ ഇവർക്കും വിശ്വാസികളായ ജനങ്ങൾക്കും ദൈവിക കൃപയും അപ്പോസ്തോലിക വാഴ്വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

ദീർഘകാലമായി നമ്മുടെ സഭയിൽ നിലനിന്നുവന്ന അസമാധാനവും

Malankara Orthodox TV

കലഹങ്ങളും അവസാനിപ്പിക്കുന്നതിന്, കാലം ചെയ്ത മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും നാമും പല ശ്രമങ്ങളും നടത്തിയത് പരാജയപ്പെട്ടതിനാൽ നാം എപ്പോഴും ദുഃഖത്തിൽ ഇരുന്നിരുന്നു. എന്നാൽ അസമാധാനം തീർത്ത് ഒന്നായിത്തീരുന്നതിനുള്ള സന്നദ്ധത കാണിച്ച്, നാം ഒന്നായിച്ചേർന്നിരിക്കുന്നതിനാൽ നാം അത്യധികം സന്തോഷിക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു.

സഭയിലെ സമാധാനത്തിനുവേണ്ടി, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസ്സാക്കി നടപ്പിലിരിക്കുന്ന സഭാഭരണഘടനയ്ക്കു വിധേയമായി മോറാൻ മാർ ഇഗ്നാത്യോസ് തൃതീയനെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയി സ്വീകരിക്കുന്നതിന് നാം പ്രസാദിച്ചിരിക്കുന്നു.

അദ്ദേഹത്തിന്റെ കീഴിൽ മലങ്കരയുള്ള മേല്പട്ടക്കാരെയും ഭരണഘടനയിലെ വ്യവസ്ഥകൾക്ക് അനുസരണമായി സ്വീകരിക്കുന്നതിനു നമുക്ക് സന്തോഷമുണ്ട്.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും, ഇൻഡ്യയുടെ കാവൽപിതാവായ മാർതോമ്മാ ശ്ലീഹായുടെയും, ശേഷമുള്ള എല്ലാ ശുദ്ധിമാന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ........

(ഒപ്പ്)

എന്ന്,

1958 ഡിസംബർ 16-ാം തീയതി

കോട്ടയം കാതോലിക്കേറ്റ് അരമനയിൽ നിന്നും.

Malankara Orthodox TV

# 18

# നിരീക്ഷകനെ നിയോഗിച്ചുള്ള ഉത്തരവ്

ഇൻഡ്യൻ സുപ്രീംകോടതിയിൽ മോറാൻ മാർ ബസ്സേലിയോസ് മാർ ത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ അപ്പീൽ വാദിയും, തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മുതൽപേർ അപ്പീൽ പ്രതികളുമായുള്ളതും, 2001-ലെ 7593-ാം നമ്പർ S.L.P. (civil)-ൽ നിന്നു ആവിർ ഭവിച്ചിട്ടുള്ളതുമായ 2001-ലെ 8185-ാം നമ്പർ സിവിൽ അപ്പീലിന്മേൽ ജ. ബി. എൻ. കൃപാൽ, ജ. കെ. ജി. ബാലകൃഷ്ണൻ എന്നിവർ ചേർന്ന് 28-11-2001 -ൽ പുറപ്പെടുവിച്ച ഉത്തരവ്.

പൗലൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ മുതൽപേർ v മോറാൻ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ മുതൽപേർ എന്ന കേസിലെ (രണ്ടാം സമുദായക്കേസ്) 1995-ലെ സുപ്രീംകോടതിയുടെ ഡിക്രി, വിധി നടത്തുന്നതിനുവേണ്ടി അയക്കുന്നതിന് ആവശ്യപ്പെട്ടുകൊണ്ട് അപ്പീൽ പ്രതികൾ, സിവിൽ നടപടി നിയമം LXV-ാം ഉത്തരവ് 15-ാം ചട്ടപ്രകാരം കേരള ഹൈക്കോടതിയിൽ ബോധിപ്പിക്കുന്ന അപേക്ഷയിന്മേൽ തീരുമാനം എടുത്തുകൊണ്ടുള്ള ആ കോടതിയുടെ വിധിയിൽ നിന്ന് ഉന്നീതമായിട്ടുള്ളതാണ് ഈ അപ്പീൽ. ഇതിലെ അപ്പീൽ വാദി അവകാശപ്പെടുന്നതുപോലെ, തെരഞ്ഞെടുപ്പുയോഗം വിളിച്ചുകൂട്ടി മേല്പറഞ്ഞ ഡിക്രി പാലിക്കപ്പെട്ടിട്ടുണ്ടോ എന്ന തർക്കത്തിലേയ്ക്ക്, ചോദ്യം ചെയ്യപ്പെട്ടിട്ടുള്ള വിധിയിൽ കോടതി കടന്നില്ല. എങ്കിലും ഇതിലെ അപ്പീൽ വാദി മലങ്കര മെത്രാപ്പോലീത്താ ആയി തെരഞ്ഞെടുക്കപ്പെട്ടില്ല എന്ന നിഗമനത്തിൽ ഹൈക്കോടതി എത്തിച്ചേർന്നു. ഹൈക്കോടതിയുടെ പ്രസ്തുത നിഗമനത്തെ അപ്പീൽ വാദി ഈ അപ്പീലിൽ ചോദ്യം ചെയ്തിരിക്കുകയാണ്.

മലങ്കര സുറിയാനി ഓർത്തഡോക്സ് സഭയിൽപെട്ടവരാണ് ഇരു കക്ഷികളും. പ്രത്യക്ഷത്തിൽ സഭയിൽ രണ്ട് വിഭാഗങ്ങൾ ഉണ്ട്. ഇവർക്കിടയിൽ ഐക്യവും രഞ്ജിപ്പും ഉണ്ടായി കാണാൻ ഈ കോടതി ശ്രമം നടത്തിയതുമാണ്.

ജ. ബി. പി. ജീവൻ റെഡ്ഡിയുടെ മുൻ പ്രസ്താവിച്ച വിധിയിലെ താഴെ പറയുന്ന ഭാഗത്തു നിന്ന് ഇക്കാര്യം തികച്ചും വ്യക്തമാണ്:

"മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങളിൽ ഉൾക്കൊള്ളുന്ന

Malankara Orthodox TV

ലക്ഷ്യങ്ങൾക്ക് പൂർണ്ണമായും അനുരൂപമായതും, വാസ്തവത്തിൽ അതിലേക്കുള്ള മുന്നേറ്റത്തിന് സഹായകമായതുമായ മേല്പറഞ്ഞ ക്രമീകരണം മൂലം, മലങ്കരസഭയുടെ ഐക്യവും അഖണ്ഡതയും പരിരക്ഷിക്കപ്പെടുകയും, തുടർന്നും നിലനിർത്തപ്പെടുകയും ചെയ്യുമെന്ന് ഞങ്ങൾ പ്രത്യാശിക്കുന്നു. മലങ്കര അസോസിയേഷന്റെ പ്രാതിനിധ്യ സ്വഭാവം സജീവവും ഫലപ്രദവുമാക്കി നിലനിർത്തുന്നതിന്, അസോസിയേഷനിലേക്ക് യഥാകാലങ്ങളിൽ തെരഞ്ഞെടുപ്പ് നടത്തേണ്ടതാണ്."

കക്ഷികളുടെ അഭിഭാഷകരുടെ വാദങ്ങൾ ഞങ്ങൾ സുദീർഘമായി കേട്ടു. തർക്കങ്ങൾ രമ്യമായി പരിഹരിച്ചു കാണുന്നതിന് ഇരു പക്ഷത്തു നിന്നും ആത്മാർത്ഥമായ ശ്രമമുണ്ടെന്ന് അറിയുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു. അനുരഞ്ജനത്തിനുള്ള ഒരു രൂപരേഖയോട് ഇരു കക്ഷികളും യോജിച്ചിരിക്കുകയാണ്. ഈ കോടതിയുടെ മേൽപറഞ്ഞ വിധിയിലൂടെയുള്ള നിർദ്ദേശത്തിലും, തുടർന്ന് ഈ കോടതിയുടെ 1996 (8) S. C. C. 470, 1970 (10) S.C.C. 614 എന്നീ റിപ്പോർട്ടുകളിലുള്ള അനന്തര ഉത്തരവുകളിലും ഉൾക്കൊള്ളുന്നതായ ഒരു മലങ്കര അസോസിയേഷന്റെ തെരഞ്ഞെടുപ്പാണ് പ്രസ്തുത രൂപരേഖയിൽ വിവക്ഷിച്ചിട്ടുള്ളത്. സുപ്രീം കോടതിയുടെ ഡിക്രി പാലിക്കപ്പെട്ടിട്ടുള്ള നിലയിലാണോ, അല്ലെങ്കിൽ വിചാരണക്കോടതി അത് നടപ്പാക്കേണ്ടതായാണോ ഇരിക്കുന്നത് എന്ന് നിശ്ചയിക്കുന്നതിനേക്കാൾ, ഈ കോടതി പാസ്സാക്കിയ ഡിക്രി നടപ്പാക്കാൻ നിർദ്ദേശിക്കുകയെന്നതായിരിക്കും ഉചിതമായിട്ടുള്ളതെന്നാണ് ഞങ്ങളുടെ അഭിപ്രായം. കക്ഷികൾ അംഗീകരിച്ചിരിക്കുന്ന ഒരു നിർദേശവുമാണിത്.

കക്ഷികളുടെ സമ്മതത്തോടെ ഞങ്ങൾ താഴെപ്പറയുന്ന നിർദ്ദേശങ്ങൾ നൽകിക്കൊള്ളുന്നു.

**അസ്ഥിരപ്പെടുത്തുന്നു**

(i) ചോദ്യം ചെയ്യപ്പെട്ടിരിക്കുന്നതും, 1980-ലെ 331-ാം നമ്പർ അപ്പീൽ കേസിൽ 1997-ലെ 2079-ാം നമ്പർ CMP -യിന്മേൽ ഹൈക്കോടതി 6-4-2001-ൽ പുറപ്പെടുവിച്ചിരുന്നതുമായ വിധി അസ്ഥിരപ്പെടുത്തിയിരിക്കുന്നു.

(ii) ഈ കോടതിയിൽ നേരത്തെ ഫയൽ ചെയ്തിരുന്ന ഇടക്കാല ഹർജികൾ പിൻവലിച്ചെങ്കിൽ തന്നേയും, മലങ്കര അസോസിയേഷനിലേക്ക് പുതിയ തെരഞ്ഞെടുപ്പു നടത്തേണ്ടതും, തെരഞ്ഞെടുപ്പിന്റെ ഏതെങ്കിലും ഘട്ടത്തിൽ തെരഞ്ഞെടുപ്പിനെയോ, തെരഞ്ഞെടുപ്പു ഫലങ്ങളെയോ സംബന്ധിക്കുന്നതായ ഏതെങ്കിലും വ്യവഹാരമോ അപേക്ഷയോ, ഈ കോടതിയല്ലാതെ മറ്റൊരു കോടതിയും സ്വീകരിക്കുകയോ,

Malankara OrthodoxTV

അതിൽ ഇടപെടുകയോ ചെയ്യാൻ പാടില്ലാത്തതുമാകുന്നു.

(iii) മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തന്റെ പേരു വച്ചുള്ള ആവശ്യമായ കല്പനകൾ ഇടവകപ്പള്ളികൾക്ക് അയച്ചുകൊടുത്തുകൊണ്ട്, 1934-ലെ സഭാഭരണഘടനയുടെ ഭേദഗതി ചെയ്യപ്പെട്ട 74-ാം വകുപ്പുപ്രകാരം മലങ്കര അസോസിയേഷന്റെ തെരഞ്ഞെടുപ്പു യോഗം വിളിച്ചു കൂട്ടേണ്ടതാണ്.

തെരഞ്ഞെടുപ്പുകൾ സ്വതന്ത്രവും നീതിപൂർവ്വകവുമായിരിക്കണമെന്ന് ഉറപ്പാക്കാൻ ഇതിലേയ്ക്ക് ഒരു നിരീക്ഷകനെ നിയോഗിക്കണമെന്ന് ഇരു കക്ഷികളും ആഗ്രഹിക്കുന്നുണ്ട്. വി. എസ്. മളീമഠിനോട് (കേരള ഹൈക്കോടതി റിട്ട. ചീഫ് ജസ്റ്റീസ്) നിരീക്ഷക പദവി സ്വീകരിക്കുന്നതിനും, അപ്രകാരമുള്ള തെരഞ്ഞെടുപ്പുകൾ സ്വതന്ത്രവും നീതിപൂർവ്വകവുമായ രീതിയിൽ നടത്തുന്നതിൽ മേൽനോട്ടം വഹിക്കുന്നതിനും അഭ്യർത്ഥിക്കാവുന്നതാണ്. ഈ കാര്യത്തിൽ ഈ കോടതിയുടെ ഡിക്രിയുടെ നടപ്പാക്കൽ ഉറപ്പാക്കുന്നതിന് ആവശ്യമെന്നു തോന്നുന്ന തരത്തിലുള്ള ഉപദേശം നൽകാൻ അദ്ദേഹത്തിന് സ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നതുമാണ്.

### അന്തിമവും ബന്ധിതവും

(iv) മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടപ്പെടുമ്പോൾ, മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ മലങ്കര മെത്രാപ്പോലീത്താ അല്ലെന്ന് ഭൂരിപക്ഷത്തോടെ തീരുമാനിക്കുന്നതായാൽ, മൂന്നാം എതിർകക്ഷി മലങ്കര മെത്രാപ്പോലീത്താ എന്ന തന്റെ ഔദ്യോഗികസ്ഥാനം സ്വമേധയാ രാജി വയ്ക്കുന്നതാണ്. എന്നാൽ മലങ്കര അസോസിയേഷൻ വിളിച്ചു കൂട്ടപ്പെടുമ്പോൾ അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ ആണെന്ന് ഭൂരിപക്ഷത്തോടെ തീരുമാനിക്കുന്ന പക്ഷം, ആ തീരുമാനം അന്തിമവും ബന്ധിതവുമായി എല്ലാ കക്ഷികളും അംഗീകരിക്കുന്നതായിരിക്കും. അതായത്, ഈ നിശ്ചയം ഏതെങ്കിലും കോടതിയിലോ, മറ്റേതെങ്കിലും ന്യായത്തീർപ്പുവേദിയിലോ ചോദ്യം ചെയ്യപ്പെടാനാവാത്തതായിരിക്കും.

(v) മൂന്നാം എതിർകക്ഷി നിരീക്ഷകനുമായി കൂടിയാലോചിച്ച്, കഴിഞ്ഞകാല നടപടികൾക്കും നടപടിക്രമത്തിനും അനുസരണമായി, തെരഞ്ഞെടുപ്പുകളുടെയും അതിനുശേഷം മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടുന്നതിന്റെയും സമയപട്ടിക തയ്യാറാക്കുന്നതായിരിക്കും.

(vi) നിരീക്ഷകന്റെ ചെലവുകൾക്കും, നിരീക്ഷകനുള്ള പ്രതിഫലത്തിനുമായി ഈ കോടതിയുടെ രജിസ്ട്രാർ പക്കൽ ഇരു കക്ഷികളും പ്രാരം

Malankara OrthodoxTV

ഭമായി 50,000 രൂപ വീതം കെട്ടിവയ്ക്കേണ്ടതാണ്. നിരീക്ഷക പദവി സ്വീകരിച്ചിരിക്കുന്ന വിവരം ദയവായി വേഗത്തിൽ അറിയിക്കണമെന്ന അഭ്യർത്ഥന സഹിതം കോടതിയുടെ ഈ ഉത്തരവിന്റെ പകർപ്പ് ജ. വി. എസ്. മളീമഠിന്, രജിസ്ട്രാർ (ജുഡീഷ്യൽ) അയച്ചുകൊടുക്കേണ്ടതാണ്.

തെരഞ്ഞെടുപ്പുകൾ നടത്തുന്ന ജോലിയും, അങ്ങനെ ഈ കോടതി യുടെ ഡിക്രി നടപ്പാക്കലും 2002 മാർച്ച് 31-നോ, അതിനു മുമ്പോ ആയി പൂർത്തിയാക്കിയിരിക്കണം. തെരഞ്ഞടുപ്പു ജോലികളുടെ നിർവ്വഹണ ത്തെയും, ഡിക്രിയുടെ നടപ്പാക്കലിനെയും പറ്റിയുള്ള റിപ്പോർട്ട്, അതിനു ശേഷം രണ്ടാഴ്ച്ചയ്ക്കുള്ളിൽ ഈ കോടതിയ്ക്ക് സമർപ്പിച്ചിരിക്കണമെന്ന് നിരീക്ഷകനോട് അഭ്യർത്ഥിച്ചുകൊള്ളുന്നു. കൂടുതൽ നിർദേശങ്ങൾക്കും, ഡിക്രി നടപ്പാക്കലിന്റെ നിർവ്വഹണം രേഖപ്പെടുത്തുന്നതിനുമായി അപ്പീൽ 15-4-2002-ന് അവധി വച്ചിരിക്കുന്നു.

Malankara Orthodox TV

# 19

# നിരീക്ഷകന്റെ റിപ്പോർട്ട്

ഇൻഡ്യൻ സുപ്രീംകോടതി മുമ്പാകെ 2001-ലെ 8185-ാം നമ്പർ സിവിൽ അപ്പീൽ.

അപ്പീൽ വാദി - മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ.

അപ്പീൽ പ്രതികൾ - തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മുതൽപേർയ

**നിരീക്ഷകൻ ജ. വി. എസ്. മളീമഠിന്റെ റിപ്പോർട്ട്**

10-04-2002

*(നിരീക്ഷകനെ നിയോഗിച്ചുകൊണ്ടുള്ള സുപ്രീംകോടതിയുടെ മേൽ പ്രസ്താവിച്ച ഉത്തരവ് അതേപടി ഉദ്ധരിച്ച ശേഷമാണ് ജസ്റ്റീസ് വി. എസ്. മളീമഠ് തന്റെ റിപ്പോർട്ടിലേക്ക് കടന്നിരിക്കുന്നത്. അതുകൊണ്ട് അത്രയും ഭാഗം ഇവിടെ ആവർത്തിക്കാതെ റിപ്പോർട്ടിലേയ്ക്ക് കടക്കുകയാണ് - പരിഭാഷകൻ)*

നിരീക്ഷകനായി നിയോഗിക്കപ്പെടുന്നതിനുള്ള എന്റെ അംഗീകാരം അറിയിക്കണമെന്ന് രജിസ്ട്രാർ 29-11-2001-ലെ കത്തിലൂടെ എന്നോടു അഭ്യർത്ഥിച്ചിരുന്നു. എന്റെ അംഗീകാരം 3-12-2001-ലെ കത്തിലൂടെ ഞാൻ അറിയിക്കുകയും ചെയ്തു.

മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ (ഇനിമേൽ അദ്ദേഹത്തെപ്പറ്റി പരാമർശിക്കുന്നത് അപ്പീൽ വാദി എന്നായിരിക്കും) പ്രതിനിധി മുഖേന 3-12-2001-ൽ തന്റെ 30-11-2001-ലെ കത്തും (അനുബന്ധം 3) തന്റെ ഒന്നാം നമ്പർ റിപ്പോർട്ടും (അനുബന്ധം 4) ഹാജരാക്കുകയുണ്ടായി. കത്തിനോടൊപ്പം സുപ്രീംകോടതിയുടെ 28-11-2001-ലെ ഉത്തരവ്, സുപ്രീംകോടതിയുടെ 20-6-1995-ലെ വിധി, കേരള ഹൈക്കോടതിയുടെ 25-3-1996-ലെയും 5-2-1997-ലെയും ഉത്തരവുകളുടെ പകർപ്പുകൾ, സഭാ ഭരണഘടന, കേരള ഹൈക്കോടതി ഡിക്രി, സുപ്രീംകോടതി ഡിക്രി എന്നിവയും ഹാജരാക്കിയിരുന്നു. ഒന്നാം നമ്പർ റിപ്പോർട്ടിനോടൊപ്പം എന്റെ സമ്മതി തേടിക്കൊണ്ട് തെരഞ്ഞെടുപ്പിനുള്ള താൽക്കാലിക സമയപ്പട്ടികയും ഹാജരാക്കി. 1975-ൽ ഫയൽ ചെയ്തിരുന്ന അന്യായത്തിൽ അന്നു നിലവിലുണ്ടായിരുന്ന 1064 ഇടവക

Malankara Orthodox TV

പ്പള്ളികളുടെ പട്ടിക ചേർത്തിരുന്നു. ഇരു വിഭാഗങ്ങളും അതിനുശേഷം പുതിയ നിരവധി പള്ളികൾ സ്ഥാപിച്ചിട്ടുള്ളതിനാൽ, സുപ്രീംകോടതി ഉത്തരവു വന്ന 28-11-2001-ൽ നിലവിലുള്ള ആയിരത്തഞ്ഞൂറോളം ഇടവകപ്പള്ളികൾക്കും നോട്ടീസ് അയക്കുന്നതിന് നിരീക്ഷകന്റെ സമ്മതം തേടി. പേരും മേൽവിലാസവും അച്ചടിച്ച എഴുത്തു കടലാസ് അതിന്റെ ഇംഗ്ലീഷ് തർജ്ജമയുടെ നക്കൽ സഹിതം ഹാജരാക്കിക്കൊണ്ട്, അത് ഉപയോഗിക്കുന്നതിനുള്ള സമ്മതിയും തേടുകയുണ്ടായി. അപ്പീൽ വാദി യുടെ പ്രതിനിധിയുടെ വാദങ്ങൾ കേട്ടശേഷം അതിന്മേലുള്ള ഉത്തരവ് (അതിന്റെ പകർപ്പാണ് അനുബന്ധം - 5 ആയി ഹാജരാക്കിയിരിക്കുന്നത്) 3-12-2001-ൽ ഞാൻ പാസ്സാക്കി. തെരഞ്ഞെടുപ്പ് 31-3-2002-ന് മുമ്പായി പൂർത്തിയാക്കേണ്ടതുണ്ട്. അതിനു ലഭ്യമായിട്ടുള്ള സമയം പരിമിതവു മാണ്. ആകയാൽ കോട്ടയം ഗവൺമെന്റ് ഹൗസിൽ 11-12-2001-ന് പതി നൊന്നിനു നടക്കുന്ന നിരീക്ഷകന്റെ അടുത്ത സിറ്റിംഗിൽ പരിഗണിക്കുന്ന തിനായുള്ള തങ്ങളുടെ ആക്ഷേപങ്ങൾ ബോധിപ്പിക്കാൻ, തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കും (ഇനിമേൽ അദ്ദേഹത്തെ പരാമർശിക്കുന്നത് അപ്പീൽ പ്രതി എന്നായിരിക്കും), അപ്പീലിലെ മറ്റു കക്ഷികൾക്കും സ്വാതന്ത്ര്യം അനുവദിച്ചുകൊണ്ട്, തെരഞ്ഞെടുപ്പിന്റെ താൽക്കാലിക സമയപ്പട്ടികയുടെ ഒന്നു മുതൽ നാലു വരെ ഘട്ടങ്ങൾക്ക് താൽക്കാലികാനുമതി നൽകി. താൽക്കാലിക സമയപ്പട്ടികയിൽ പ്രത്യേ കം നിർദേശിച്ചിട്ടുള്ള മറ്റ് ഘട്ടങ്ങൾ സംബന്ധിച്ച ആക്ഷേപങ്ങൾ, നിരീ ക്ഷകന്റെ കോട്ടയത്തെ അടുത്ത സിറ്റിംഗിൽ പരിഗണിക്കാൻ ബോധിപ്പി ക്കുന്നതിന് ഞാൻ കക്ഷികൾക്ക് അവസരം നൽകി. അപ്പീൽ വാദി ഹാജ രാക്കിയ നക്കൽ പ്രകാരമുള്ള പേരും മേൽവിലാസവും അച്ചടിച്ച എഴു ത്തുകടലാസ് ഉപയോഗിക്കുന്നതിന് ഞാൻ അംഗീകാരം നൽകുകയു ണ്ടായി. (തെരഞ്ഞെടുപ്പ്) നടപടിച്ചട്ടങ്ങൾ മലയാളത്തിലാകയാൽ നിരീ ക്ഷകന്റെ അടുത്ത സിറ്റിംഗിനു മുമ്പായി അതിന്റെ ഇംഗ്ലീഷ് ഭാഷ്യം തനിക്കും, ഒപ്പം തന്നെ അതിന്റെ പകർപ്പുകൾ അപ്പീൽ പ്രതികൾക്കും നൽകണമെന്ന് ഞാൻ അപ്പീൽ വാദിയോട് ആവശ്യപ്പെട്ടു. കക്ഷികൾക്ക് തന്റെ 3-12-2001-ലെ നടപടികൾ നൽകുന്നതിലുള്ള കാലതാമസം ഒഴിവാ ക്കാൻ നടപടികളുടെ പകർപ്പുകൾ എല്ലാ കക്ഷികൾക്കും നൽകുന്ന തിനും, അവ കൈപ്പറ്റിയതായുള്ള രസീതുകൾ ഹാജരാക്കുന്നതിനും ഞാൻ അപ്പീൽ വാദിയെ അധികാരപ്പെടുത്തി. അതനുസരിച്ച് അപ്പീൽ വാദി പകർപ്പുകൾ നൽകുകയും, കൈപ്പറ്റിയതായുള്ള രസീതുകൾ ഹാജ രാക്കുകയും ചെയ്തു.

എന്റെ 3-12-2001-ലെ നടപടികളുടെ പകർപ്പ് ലഭിച്ചതായി അറിയി ച്ചുകൊണ്ടും, നിരീക്ഷകനാകാൻ സമ്മതിച്ചതിൽ എനിക്ക് നന്ദി പറഞ്ഞു

Malankara Orthodox TV

കൊണ്ടുമുള്ള അപ്പീൽ പ്രതിയുടെ 7-12-2001-ലെ കത്ത് (അനുബന്ധം 6) എനിക്കു ലഭിച്ചു. "ഞങ്ങളുടെ സഭയുടെ തെരഞ്ഞെടുപ്പു പ്രക്രിയ നിരീക്ഷിക്കുന്നതിനും, ഉപദേശങ്ങൾ നൽകുന്നതിനും രാജ്യത്തെ ഏറ്റവും പ്രമുഖനായ നിയമജ്ഞനെ നിയോഗിച്ചതിൽ ഞങ്ങൾക്ക് ബഹുമാനപ്പെട്ട സുപ്രീംകോടതിയോട് അതീവമായ നന്ദി ഉണ്ട്" എന്ന് അപ്പീൽ പ്രതി കത്തിൽ പ്രസ്താവിച്ചിട്ടുണ്ട്.

അപ്പീൽ വാദിയിൽ നിന്ന് (തെരഞ്ഞെടുപ്പ്) നടപടിച്ചട്ടങ്ങളുടെ ഇംഗ്ലീഷ് തർജ്ജമയോടൊപ്പം 7-12-2001-ലെ രണ്ടാം നമ്പർ റിപ്പോർട്ടും (അനുബന്ധം 7) എനിക്ക് 8-12-2001-ൽ ലഭിച്ചു. ഒന്നാം നമ്പർ റിപ്പോർട്ട് ഹാജരാക്കപ്പെട്ടശേഷം സ്വീകരിച്ച നടപടിയെപ്പറ്റി അദ്ദേഹം എന്നെ ധരിപ്പിക്കുകയും, താൽക്കാലിക സമയപ്പട്ടികയിൽ നിർദേശിച്ചിട്ടുള്ള 20-3-2002 എന്ന തെരഞ്ഞെടുപ്പു തീയതി മുൻകൂട്ടിയാക്കികൊണ്ട് 14-3-2002-ലേക്ക് അത് മാറ്റണമെന്ന് എന്നോട് അഭ്യർത്ഥിക്കുകയും ചെയ്തു. അപ്പീൽ പ്രതിയിൽ നിന്ന് എനിക്ക് ലഭിച്ച 8-12-2001-ലെ കത്തിൽ താഴെപ്പറയുന്ന പരാതികൾ അദ്ദേഹം ചേർത്തിരുന്നു.

(a) അപ്പീൽ വാദി എനിക്ക് സമർപ്പിച്ചിരുന്ന ഒന്നാം നമ്പർ റിപ്പോർട്ടിന്റെ പകർപ്പ് അപ്പീൽ പ്രതിക്ക് ലഭിച്ചിട്ടില്ല. അതുകൊണ്ട് അദ്ദേഹത്തിന് അതേപ്പറ്റിയുള്ള പ്രതികരണം അറിയിക്കാനാവുന്നില്ല. (b) സുപ്രീം കോടതിയുടെ ഡിക്രിക്ക് വിരുദ്ധമാകയാൽ 28-11-2001-ൽ നിലവിലുള്ള ആയിരത്തഞ്ഞൂറോളം ഇടവകപ്പള്ളികൾക്ക് നോട്ടീസുകൾ അയയ്ക്കുന്നതിന് നൽകിയിട്ടുള്ള താൽക്കാലിക അംഗീകാരത്തെ അദ്ദേഹം എതിർക്കുന്നു. (c) മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ പേരു വച്ചുള്ള കല്പനയിലൂടെ വേണം തെരഞ്ഞെടുപ്പു നടത്താൻ ആവശ്യപ്പെടേണ്ടതെന്ന് വ്യക്തമായി പറഞ്ഞിട്ടുള്ള സുപ്രീംകോടതി ഉത്തരവിനു വിരുദ്ധമാണ്, മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന മലങ്കര മെത്രാപ്പോലീത്താ എന്ന് വിശേഷിപ്പിക്കുന്ന തലക്കെട്ടുള്ള എഴുത്തുകടലാസ് ഇതിലേക്ക് ഉപയോഗിക്കുന്നതിന് അപ്പീൽ വാദിക്ക് നൽകിയിട്ടുള്ള അംഗീകാരം. (d) രമ്യമായി പരിഹരിക്കപ്പെടേണ്ടതായുള്ള വിവിധങ്ങളായ വിവാദങ്ങൾ ഇരു കക്ഷികൾക്കുമിടയിലുണ്ട്. അർഹരായ വോട്ടർമാരുടെ നക്കൽ പട്ടിക പ്രസിദ്ധീകരിക്കുകയും, ആക്ഷേപങ്ങൾ വരുത്തി പട്ടികയ്ക്ക് അന്തിമരൂപം നൽകുകയും വേണം. ഓരോ ഇടവകപ്പള്ളിയിൽ നിന്നും അസോസിയേഷനിലേക്ക് തെരഞ്ഞെടുക്കപ്പെടേണ്ടവരുടെ അംഗസംഖ്യ നിർണ്ണയിക്കണം. ഇക്കാര്യങ്ങളിലുള്ള സമഗ്രമായ നിർദ്ദേശങ്ങൾ നിരീക്ഷകന് പ്രത്യേകമായി അയച്ചുതരുന്നതായിരിക്കും. (e) തങ്ങളുടെ അഭാവത്തിലുള്ള 3-12-2001-ലെ നടപടിയിൽ അവർ ദുഃഖിതരാണ്.

Malankara Orthodox TV

അപ്പീൽ പ്രതിയുടെ ആക്ഷേപങ്ങൾക്ക് ഞാൻ 8-12-2001-ലെ കത്തിലൂടെ (അനുബന്ധം - 9) മറുപടി നൽകി. എന്റെ 3-12-2001-ലെ ഉത്തരവ് താൽക്കാലിക സ്വഭാവത്തോടു കൂടിയതാണെന്നും, അതിനാൽ കോട്ടയത്തെ എന്റെ അടുത്ത സിറ്റിംഗിൽ എല്ലാ കക്ഷികളെയും കേട്ടശേഷം അന്തിമ തീരുമാനമെടുക്കുമെന്നും കത്തിൽ ഞാൻ ചൂണ്ടിക്കാട്ടിയിരുന്നു. ഇതിനിടയിൽ അപ്പീൽ വാദിയിൽ നിന്ന് രണ്ടാം നമ്പർ റിപ്പോർട്ട് എനിക്ക് ലഭിച്ചപ്പോൾ, ആക്ഷേപങ്ങൾ എന്തെങ്കിലുമുണ്ടെങ്കിൽ 11-ന് സമർപ്പിക്കാൻ അവസരം നൽകിക്കൊണ്ട് അതിന്റെ പകർപ്പ് ഞാൻ അപ്പീൽ പ്രതിക്ക് അയച്ചുകൊടുത്തു. അന്നു തന്നെ അനുബന്ധം - 10 പ്രകാരം അപ്പീൽ പ്രതിയിൽ നിന്നു ലഭിച്ച 8-12-2001-ലെ ആക്ഷേപങ്ങളുടെ പകർപ്പുകൾ സഹിതം, 11-ന് മറുപടി നൽകാൻ അവസരം കൊടുത്തുകൊണ്ട് അപ്പീൽ വാദിക്കും ഒരു കത്ത് അയച്ചു.

ബഹുമാനപ്പെട്ട കേരള ഹൈക്കോടതി ചീഫ് ജസ്റ്റീസ് എന്റെ അഭ്യർത്ഥനപ്രകാരം, താമസസൗകര്യം, യാത്ര, കാര്യസ്ഥ സേവനം മുതലായ ആവശ്യമായി വരുന്ന സഹായങ്ങൾ എനിക്ക് ലഭ്യമാക്കി തരാൻ രജിസ്ട്രാരോട് ആവശ്യപ്പെട്ടു. ബി. ജെ. പി. യും സഖ്യകക്ഷികളും 11-12-2001 -ന് കേരള സംസ്ഥാന വ്യാപക ഹർത്താലിന് ആഹ്വാനം ചെയ്തിട്ടുള്ളതിനാൽ അന്ന് കോട്ടയത്ത് സിറ്റിംഗ് നടത്തുന്നത് സുരക്ഷിതമായിരിക്കുകയില്ലെന്ന് രജിസ്ട്രാർ ഫോണിൽ എന്നെ അറിയിക്കുകയും, എന്റെ സിറ്റിംഗ് മറ്റൊരു ദിവസത്തേക്ക് നീട്ടിവയ്ക്കുന്നതിന് നിർദ്ദേശിക്കുകയും ചെയ്തു. എന്റെ 10-12-2001-ലെ നടപടി (അനുബന്ധം - 11) പ്രകാരം ഞാൻ സിറ്റിംഗ് 20-12-2001-ലേക്ക് നീട്ടി വച്ചു. മീറ്റിംഗിന്റെ അജൻഡായും ഞാൻ കക്ഷികളെ അറിയിക്കുകയുണ്ടായി.

അപ്പീൽ പ്രതിയിൽ നിന്ന് ഒരു കത്ത് (അനുബന്ധം - 12) ആക്ഷേപങ്ങളടങ്ങുന്ന വിശദമായ ഒരു മെമ്മോറാണ്ടം (അനുബന്ധം - 13) സഹിതം എനിക്ക് 11-12-2001-ൽ ലഭിച്ചു. മെമ്മോറാണ്ടത്തിൽ തങ്ങൾ ഉന്നയിച്ചിട്ടുള്ള ഒട്ടേറെ തർക്കങ്ങൾ, ഉചിതമായ ഉത്തരവുകൾ തേടിക്കൊണ്ട് സുപ്രീംകോടതി മുമ്പാകെ സമർപ്പിക്കുമെന്ന് കത്തിൽ പറയുന്നു. അപ്പീൽ വാദികളും അപ്പീൽ പ്രതികളും ഉൾപ്പെടുന്ന മലങ്കര സഭാ തർക്കവുമായി ബന്ധപ്പെട്ട സംഗതികൾ കൈകാര്യം ചെയ്യാൻ അവസരമുണ്ടായിട്ടില്ലാത്ത, ഒരു റിട്ട. ജഡ്ജിയെ നിരീക്ഷകനായി നിയോഗിക്കുന്നതിന് കക്ഷികൾ കോടതി മുമ്പാകെ സമ്മതിച്ചിട്ടുള്ളതാണെന്ന് കത്തിന്റെ അഞ്ചാം ഖണ്ഡികയിൽ പറയുന്നുണ്ട്. എന്തായാലും ഞാൻ കേരള ഹൈക്കോടതി ചീഫ് ജസ്റ്റീസ് ആയിരുന്നപ്പോൾ, 1986-ലെ 746-ാം നമ്പർ റിട്ട് അപ്പീലിൽ അപ്പീൽ പ്രതികൾക്കെതിരായി ഒരു വിധി 10-11-86 -ൽ പ്രസ്താവിച്ചിട്ടുണ്ടെന്ന കാര്യം ഇപ്പോൾ അപ്പീൽ പ്രതികളുടെ ശ്രദ്ധ

Malankara Orthodox TV

യിൽ പെട്ടിട്ടുണ്ടെന്നും, ഈ വസ്തുത പരിഗണനയ്ക്കും ഉചിതമായ ഉത്തരവുകൾക്കുമായി സുപ്രീംകോടതി മുമ്പാകെ അവർ സമർപ്പിക്കുന്നതാണെന്നും കത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ആ കാര്യത്തെപ്പറ്റി ഓർമ്മിക്കുന്നില്ലായിരുന്നതിനാൽ, കേരള ഹൈക്കോടതി രജിസ്ട്രാരിൽ നിന്ന് 1986-ലെ 746-ാം നമ്പർ റിട്ട് അപ്പീൽ പാസ്സാക്കിക്കൊണ്ടുള്ള ഉത്തരവിന്റെ പകർപ്പ് ഞാൻ വാങ്ങിച്ചു. അത് ശ്രദ്ധാപൂർവ്വം വായിച്ചു നോക്കിയതിൽ, പ്രസ്തുത റിട്ട് അപ്പീലിന് ആധാരമായ വിഷയം സുപ്രീംകോടതി മുമ്പാകെയുള്ള അപ്പീലിന് ആധാരമായ വിഷയത്തിൽ നിന്ന് തികച്ചും വ്യത്യസ്തമാണെന്ന് എനിക്ക് ബോദ്ധ്യപ്പെട്ടു. എങ്കിലും നീതിന്യായ മണ്ഡലത്തിൽ ഞങ്ങൾ നിലനിർത്തിപ്പോരുന്ന സമുന്നത ഔചിത്യ നിലവാരത്തിന് അനുയോജ്യമാകുന്നതിന്, ഈ കേസിൽ നിരീക്ഷകനായി ഞാൻ തുടരരുതാത്തതാണെന്ന് എനിക്ക് തോന്നി. എന്നെ (നിരീക്ഷക സ്ഥാനത്തു നിന്ന്) വിമുക്തനാക്കണമെന്നുള്ള എന്റെ അഭ്യർത്ഥന (അനുബന്ധം - 15) സുപ്രീംകോടതി മുമ്പാകെ ഹാജരാക്കണമെന്ന് കാണിച്ച് അപ്പോൾ തന്നെ ഞാൻ സുപ്രീംകോടതി രജിസ്ട്രാർക്ക് കത്ത് (അനുബന്ധം - 14) അയച്ചു. എന്നാൽ സുപ്രീംകോടതി എന്റെ അഭ്യർത്ഥന അംഗീകരിച്ചില്ല. സുപ്രീംകോടതി (ഇതു സംബന്ധിച്ച്) പാസ്സാക്കിയ ഉത്തരവിന്റെ പകർപ്പാണ് അനുബന്ധം - 16.

ഞാൻ 16-12-2001-ലെ നടപടി (അനുബന്ധം - 17) പ്രകാരം അപ്പീൽ പ്രതികളുടെ ആക്ഷേപങ്ങൾ അടങ്ങുന്ന മെമ്മോറാണ്ടത്തിന്റെ പകർപ്പുകൾ, 20-12-2001-നോ അതിനു മുമ്പോ ആയി മറുപടി സമർപ്പിക്കണമെന്ന നിർദ്ദേശത്തോടെ അപ്പീൽ വാദിക്ക് അയച്ചുകൊടുത്തു. ഞാൻ നടത്തിയ അഭ്യർത്ഥനയെയും, സുപ്രീംകോടതി (അതിന്മേൽ) 13-12-2001-ൽ പാസ്സാക്കിയ ഉത്തരവിനെയുംപറ്റി കക്ഷികളെ ഞാൻ ധരിപ്പിക്കുകയും ചെയ്തു.

അപ്പീൽ പ്രതിയുടെ 8-12-2001-ലെയും, 9-12-2001-ലെയും കത്തുകളിൽ ഉൾക്കൊള്ളിച്ചിരുന്ന പരാതികൾക്ക് മറുപടിയായുള്ള അപ്പീൽ വാദിയുടെ 17-12-2001-ലെ മൂന്നാം നമ്പർ റിപ്പോർട്ട് (അനുബന്ധം - 18) എനിക്ക് 17-12-2001-ൽ ലഭിച്ചു. (തെരഞ്ഞെടുപ്പു) സമയപ്പട്ടികയുടെ കാര്യത്തിൽ നിരീക്ഷകൻ 3-12-2001-ൽ നൽകിയിട്ടുള്ള അംഗീകാരം താൽക്കാലികം മാത്രമാകയാൽ, അപ്പീൽ പ്രതിക്ക് ഒരു ഹാനിയുമുണ്ടാകാൻ കാരണമാകുന്നില്ലെന്ന് (റിപ്പോർട്ടിൽ) പ്രസ്താവിച്ചിട്ടുണ്ട്. ഇതിനു പുറമേ തങ്ങളുടെ അഭിഭാഷകന്റെ ഉപദേശപ്രകാരം ഒരു സൗമനസ്യ പ്രകടനമെന്ന നിലയിൽ, അപ്പീൽ പ്രതി എതിർത്തിരുന്ന "മലങ്കര മെത്രാപ്പോലീത്താ" എന്ന പദങ്ങൾ ഒഴിവാക്കുന്നതിനും, ഈ പദങ്ങൾ ഉപയോഗിക്കാതെയുള്ള എഴുത്തു കടലാസിൽ (തെരഞ്ഞെടുപ്പിനുള്ള) നോട്ടീസുകൾ അയക്കു

Malankara Orthodox TV

ന്നതിനും അപ്പീൽ വാദി സമ്മതിച്ചിട്ടുണ്ടെന്നും പ്രസ്താവിച്ചിരിക്കുന്നു. മലങ്കരസഭയുടേതല്ലാത്ത ഇടവകപ്പള്ളികൾക്ക് നോട്ടീസുകൾ അയച്ചു കൂടാത്തതായിരുന്നു എന്ന ആരോപണത്തെ സംബന്ധിച്ചിടത്തോളം, ആ പള്ളികൾക്ക് അതിന്മേൽ പ്രതികരിക്കാവുന്നതാണല്ലോ എന്നതാണ് മറുപടി. വ്യവഹാരത്തീയതി (1975) മുതൽ സുപ്രീംകോടതി ഉത്തരവു തീയതിയായ 28-11-2001 വരെയുള്ള കാലത്ത് നിലവിൽ വന്ന പള്ളികൾക്ക് നോട്ടീസുകൾ അയച്ചതു സംബന്ധിച്ചിടത്തോളം, സമുദായത്തിനു മുഴുവൻ പ്രാതിനിധ്യം ഉറപ്പാക്കുന്നതിനു വേണ്ടിയാണ് അപ്രകാരം ചെയ്തതെന്ന് പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. സങ്കടകക്ഷികളിൽ നിന്നുള്ള പരാതികൾ കൈകാര്യം ചെയ്യുന്നതിനായി അഞ്ചു പേരടങ്ങുന്ന ട്രൈബ്യൂണൽ സംഘടിപ്പിച്ചിട്ടുണ്ടെന്നും (റിപ്പോർട്ടിൽ) പറയുന്നുണ്ട്. മലങ്കര അസോസിയേഷൻ പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് ഗ്രൗണ്ടിൽ 14-3-2002-ൽ നടത്തണമെന്ന് അപ്പീൽ വാദി നിർദ്ദേശിച്ചിരിക്കുന്നു.

അപ്പീൽ പ്രതി സമർപ്പിച്ചിരുന്ന ആക്ഷേപങ്ങൾ ഉൾക്കൊള്ളുന്ന മെമ്മോറാണ്ടത്തിനുള്ള മറുപടി (അനുബന്ധം - 19) അപ്പീൽവാദി 18-12-2001-ൽ ബോധിപ്പിച്ചു. ക്നാനായ ഭദ്രാസനം മലങ്കരസഭയുടെ ഘടകമാണെന്നും, അതുകൊണ്ട് ക്നാനായപ്പള്ളികൾക്കെല്ലാം (തെരഞ്ഞെടുപ്പു) നോട്ടീസുകൾ അയച്ചിട്ടുണ്ടെന്നും (മറുപടിയിൽ) മറ്റു കാര്യങ്ങൾക്കിടയിൽ പറയുന്നുണ്ട്. അതിൽ ഏതെങ്കിലുമൊരു പള്ളിക്ക് നോട്ടീസു കിട്ടാതെ വന്നിട്ടുണ്ടെങ്കിൽ, രണ്ടു പ്രമുഖ ദിനപ്പത്രങ്ങളിൽ നേരത്തെ വിജ്ഞാപനം ചെയ്തിട്ടുള്ളതുപ്രകാരം ആ പള്ളിക്ക് മലങ്കര അസോസിയേഷൻ യോഗത്തിൽ പങ്കെടുക്കുന്നതിന് അവകാശവും സ്വാതന്ത്ര്യവും ഉണ്ടായിരിക്കുന്നതാണ്. പാത്രിയർക്കീസു വിഭാഗവുമായി കൂടിയാലോചിച്ചു വേണം അപ്പീൽ വാദി നടപടി സ്വീകരിക്കേണ്ടതെന്ന് സുപ്രീം കോടതി ഉത്തരവിൽ നിർദ്ദേശിച്ചിട്ടില്ല. തെരഞ്ഞെടുപ്പ് 1064 പള്ളികൾക്ക് മാത്രമായി ഒതുക്കി നിർത്തുന്നത് ശരിയായിരിക്കുകയില്ല. അപ്പീൽപ്രതിയുടെ ആക്ഷേപങ്ങളിലെ 17-ാം ഖണ്ഡികയിൽ ഉന്നയിച്ചിരിക്കുന്ന ആരോപണങ്ങൾ അപ്പീൽ വാദി നിഷേധിച്ചിരിക്കുന്നു. സുപ്രീം കോടതിയുടെ ഉത്തരവിനു അനുസരണമായി പരമാവധി പ്രാതിനിധ്യം ഉറപ്പാക്കുന്നതിനു വേണ്ട നടപടികൾ സ്വീകരിച്ചുവരികയാണ്. വോട്ടർ പട്ടിക വികാരിമാർ തയ്യാറാക്കേണ്ടതുണ്ട്. എല്ലാ ആക്ഷേപങ്ങളും കേട്ട ശേഷം വോട്ടർപട്ടികയ്ക്ക് അന്തിമരൂപം നൽകുന്നതായിരിക്കുമെന്നും അപ്പീൽവാദി മറുപടിയിൽ പറയുന്നുണ്ട്.

കക്ഷികളെയെല്ലാം തെര്യപ്പെടുത്തിയപ്രകാരം 20-12-2001-ൽ കോട്ടയം ഗവൺമെന്റ് ഹൗസിൽ ഞാൻ സിറ്റിംഗ് നടത്തി. അപ്പീൽ വാദിയും, അപ്പീൽ പ്രതികളും യഥാർഹം പ്രതിനിധാനം ചെയ്യപ്പെട്ടിരുന്നു. നോട്ടീസ്

Malankara Orthodox TV

നൽകിയിരുന്നിട്ടും മറ്റു കക്ഷികൾ ഹാജരായില്ല. പ്രാരംഭത്തിൽ തന്നെ അപ്പീൽ പ്രതിയുടെ 19-12-2001-ലെ കത്ത് (അനുബന്ധം - 20) അദ്ദേഹത്തിന്റെ സീനിയർ അഭിഭാഷകൻ എസ്. വി. അയ്യർ ഹാജരാക്കി. ചില തർക്കവിഷയങ്ങളിന്മേൽ ചില വിശദീകരണങ്ങളും / ചില ഉത്തരവുകളും തേടിക്കൊണ്ടുള്ള ഒരു അപേക്ഷ താൻ സുപ്രീംകോടതി മുമ്പാകെ സമർപ്പിച്ചിട്ടുണ്ടെന്ന് അപ്പീൽ പ്രതി കത്തിൽ പ്രസ്താവിച്ചിരുന്നു. ആ അപേക്ഷയിന്മേൽ സുപ്രീംകോടതി ഉത്തരവുകൾ പുറപ്പെടുവിക്കുന്നതു വരെ തെരഞ്ഞെടുപ്പു പ്രക്രിയ സംബന്ധിച്ച് എന്തെങ്കിലും കുടുതൽ നടപടികൾ ഞാൻ (നിരീക്ഷകൻ) എടുത്തുകൂടാത്തതാണെന്നും പറഞ്ഞിരിക്കുന്നു. അപ്പീൽ പ്രതി ഉന്നയിച്ചിട്ടുള്ള തർക്കങ്ങൾ നിലനിൽക്കത്തക്കതല്ലെന്നും, കാര്യം വലിച്ചു നീട്ടിക്കൊണ്ടുപോകാൻ വേണ്ടി മാത്രം മുന്നോട്ടു വച്ചിട്ടുള്ളതാണെന്നും അപ്പീൽ വാദിക്കു വേണ്ടി ബോധിപ്പിക്കപ്പെട്ടു. അപ്പീൽ പ്രതി സമർപ്പിച്ചിട്ടുള്ള സുപ്രീംകോടതിയുടെ ഉത്തരവുകൾക്ക് വേണ്ടി കാത്ത്, തെരഞ്ഞെടുപ്പു നടത്തുന്നതിനായുള്ള പ്രാഥമിക നടപടികൾ സംബന്ധിച്ച നിരീക്ഷകന്റെ ഉപദേശം വിളംബിപ്പിക്കുന്നതായാൽ, കോടതി നിശ്ചയിച്ചിട്ടുള്ള സമയത്തിനകം തെരഞ്ഞെടുപ്പു പൂർത്തിയാക്കുക സാധ്യമായിരിക്കുകയില്ലെന്നും ബോധിപ്പിക്കപ്പെട്ടു.

ഇരു കക്ഷികളുടെയും വാദങ്ങൾ കേട്ട ശേഷം ഞാൻ അപ്പീൽ പ്രതിയുടെ അഭ്യർത്ഥന നിരാകരിക്കുകയും, അദ്ദേഹത്തിന്റെ അപേക്ഷയിന്മേലുള്ള സുപ്രീംകോടതിയുടെ തീരുമാനത്തിനു വിധേയമായി തെരഞ്ഞെടുപ്പ് നടത്തുന്നതിനു വേണ്ട പരിപാടിക്ക് അന്തിമരൂപം നൽകാനുള്ള നടപടിയിലേക്ക് കടക്കാൻ തീരുമാനിക്കുകയും ചെയ്തു. സ്വീകരിച്ചു കഴിഞ്ഞതായ നടപടികൾ സുപ്രീംകോടതിയുടെ നിർദ്ദേശങ്ങൾക്ക് അനുയോജ്യമാക്കി ഭേദപ്പെടുത്തിക്കൊള്ളുന്നതാണെന്നു ഞാൻ വ്യക്തമാക്കി. അപ്പീൽ വാദി തെരഞ്ഞെടുപ്പുകാര്യത്തിന് ഉപയോഗിക്കുന്ന എഴുത്തുകടലാസിൽ തന്നെപ്പറ്റി നൽകിയിരിക്കുന്ന വിശേഷണത്തോടുള്ള അപ്പീൽ പ്രതിയുടെ ആക്ഷേപങ്ങൾ ഞാൻ ശരിവയ്ക്കുകയും, പ്രസ്തുത എഴുത്തുകടലാസിൽ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ എന്നു മാത്രമേ തന്നെപ്പറ്റി അപ്പീൽ വാദി വിശേഷിപ്പിക്കാവൂ എന്ന് നിർദ്ദേശിക്കുകയും ചെയ്തു. ഞാൻ നൽകിയിരുന്ന താൽക്കാലിക അംഗീകാരത്തിന്റെ അടിസ്ഥാനത്തിൽ അയച്ചുപോയ കത്തുകളുടെ (കല്പനകളുടെ) കാര്യത്തിൽ ആക്ഷേപാർഹമായ ഭാഗങ്ങൾ നീക്കം ചെയ്യപ്പെട്ടതായി കരുതേണ്ടതാണെന്നും ഞാൻ വ്യക്തമാക്കി. ഇപ്രകാരം കത്തുകൾ അയച്ചുപോയ എല്ലാ കക്ഷികൾക്കും എന്റെ ഉത്തരവിന്റെ ഒരു പകർപ്പ് അയച്ചുകൊടുക്കണമെന്നും ഞാൻ നിർദ്ദേശം നൽകി. സുപ്രീംകോടതിയുടെ ആജ്ഞകൾക്കായി കാക്കുന്നതിനായി

Malankara Orthodox TV

(തെരഞ്ഞെടുപ്പു) നടപടികൾ നീട്ടിവയ്ക്കണമെന്ന അപ്പീൽ പ്രതിയുടെ അഭ്യർത്ഥന നിരാകരിച്ചുകൊണ്ടുള്ള എന്റെ ഉത്തരവു, എല്ലാ കക്ഷികളുടെയും സാന്നിദ്ധ്യത്തിൽ (ചുരുക്കെഴുത്തുകാരന്) പറഞ്ഞുകൊടുത്തു. തെരഞ്ഞെടുപ്പിനുള്ള സമയപ്പട്ടികയ്ക്ക് അന്തിമരൂപം നൽകുന്ന കാര്യത്തിൽ പറയാനുള്ളത് ബോധിപ്പിക്കാൻ കക്ഷികളോട് ഞാൻ ആവശ്യപ്പെടുകയും ചെയ്തു. എന്റെ മുമ്പാകെ കൂടുതലായി ബോധിപ്പിക്കാനുള്ള കാര്യങ്ങൾ തങ്ങൾക്കിടയിൽ തന്നെ ചർച്ച ചെയ്യുന്നതിനു 15 മിനിട്ട് നൽകണമെന്ന് ഈ ഘട്ടത്തിൽ അപ്പീൽ പ്രതിയുടെ അഭിഭാഷകൻ അഭ്യർത്ഥിച്ചു. അതനുസരിച്ച് ഞാൻ നടപടികൾ 15 മിനിട്ട് നേരം നിർത്തിവച്ചു.

കക്ഷികളെല്ലാവരും അര മണിക്കൂറിനു ശേഷം സമ്മേളിച്ചു. തെരഞ്ഞെടുപ്പിനുള്ള സമയപ്പട്ടികയ്ക്ക് അന്തിമരൂപം നൽകുന്നതിന് ആവശ്യമായ നിർണ്ണായക കാര്യങ്ങൾ തങ്ങളുടെ അപേക്ഷയിന്മേൽ സുപ്രീം കോടതി ഇനിയും തീരുമാനിക്കാനിരിക്കെ, സമയപ്പട്ടികയ്ക്ക് അന്തിമരൂപം നൽകുന്നതിനുള്ള  കുടുതലായ നടപടികളിൽ പങ്കെടുക്കുന്നത് നിഷ്ഫലമായിരിക്കുമെന്നാണ് തങ്ങളുടെ അഭിപ്രായമെന്ന് അപ്പീൽ പ്രതിയുടെ അഭിഭാഷകൻ ബോധിപ്പിച്ചു. ഈ സാഹചര്യങ്ങളിൽ തങ്ങൾ കൂടുതലായ വാദപ്രതിവാദങ്ങളിൽ പങ്കെടുക്കുന്നതല്ലെന്ന് അവർ ബോധിപ്പിച്ചു. അപ്പീൽ പ്രതിയുടെ സീനിയർ അഭിഭാഷകനെ സഹായിക്കുന്ന അഡ്വ. പി. ജെ. ഫിലിപ്പ് തുടർന്ന് (ഹാളിൽ നിന്ന്) ഇറങ്ങിപ്പോയി. അവരോട് യാതൊരുവിധ പക്ഷപാതവും ഉണ്ടാകുന്നതല്ലെന്നതിനാൽ നടപടികളിൽ പങ്കെടുത്ത് നിരീക്ഷകനോട് സഹകരിക്കുന്നതിന്, അപ്പീൽ പ്രതിയുടെ അഭിഭാഷകനെ അനുനയിപ്പിക്കുന്നതിനായി ഞാൻ ശ്രമിച്ചു. എന്നാൽ അനുനയിപ്പിക്കാൻ കഴിയാതെ വരികയും, അപ്പീൽ പ്രതിയെ പ്രതിനിധാനം ചെയ്യുന്ന സീനിയർ അഭിഭാഷകനും മറ്റ് അഭിഭാഷകരും നടപടികളിൽ നിന്ന് വിട്ട് ഇറങ്ങിപ്പോകുകയും ചെയ്തു. അനന്തരം ഞാൻ അപ്പീൽ വാദിയുടെ അഭിഭാഷകരുടെ വാദങ്ങൾ കേട്ടു. അപ്പീൽ പ്രതിയുടെ അഭിഭാഷകൻ ഇറങ്ങിപ്പോയെങ്കിലും, അപ്പീൽ പ്രതി ഹാജരാക്കി കഴിഞ്ഞ രേഖാമൂല ആക്ഷേപങ്ങൾ പരിഗണിക്കാൻ ഞാൻ ആഗ്രഹിക്കുന്നുവെന്ന് അവരോട് പറഞ്ഞു. എല്ലാ തർക്കവിഷയങ്ങളിന്മേലുമുള്ള അപ്പീൽ വാദിയുടെ വാദങ്ങൾ ഞാൻ കേട്ടു. വാദം അവസാനിച്ചശേഷം എന്റെ ഉത്തരവിന്റെ, തെരഞ്ഞെടുപ്പു മുതലായവ നടത്തുന്നതിനുള്ള സമയപ്പട്ടികയുടെ നക്കലിന് അന്ത്യരൂപം നൽകുന്നതിനെ സംബന്ധിക്കുന്നതായ രണ്ടാം ഭാഗം ഞാൻ പറഞ്ഞുകൊടുത്തു.

സുപ്രീംകോടതി ഉത്തരവു തീയതിയായ 28-11-2001-ൽ നിലവിലുണ്ടായിരുന്ന എല്ലാ ഇടവകപള്ളികൾക്കും തെരഞ്ഞെടുപ്പു പ്രക്രിയയിൽ പങ്കെടുക്കാൻ അവകാശം ഉള്ളതായി പരിഗണിക്കേണ്ടതാണെന്നതാണ്

അപ്പീൽ വാദിയുടെ വാദം. അതേസമയം അപ്പീൽ പ്രതിയുടെ രേഖാമൂല ആക്ഷേപങ്ങളിൽ സ്വീകരിച്ചിരിക്കുന്ന വിവാദം വ്യവഹാര തീയതിയിൽ (1975) നിലവിലിരുന്ന 1064 ഇടവകപ്പള്ളികൾക്ക് മാത്രമായി തെരഞ്ഞെടുപ്പു പരിമിതപ്പെടുത്തണമെന്നാണ്. എന്റെ വിശദമായ ഉത്തരവിൽ ഞാൻ ചർച്ച ചെയ്തിട്ടുള്ള സംഗതമായ എല്ലാ വശങ്ങളും പരിശോധിച്ച ശേഷം, വോട്ടർപട്ടിക തയ്യാറാക്കുന്നതിനു സ്വീകരിക്കേണ്ട സംഗതമായ തീയതി 28-11-2002 ആയിരിക്കണമെന്ന നിഗമനത്തിലാണ് ഞാൻ എത്തിച്ചേർന്നത്. എതിർ വിഭാഗത്തിന്റെ വകയാണെന്ന കാരണത്തിന്മേൽ, ഒരു ഇടവകപ്പള്ളിയെയും ഒഴിവാക്കി കൂടാ എന്നു ഞാൻ വ്യക്തമാക്കി. ഇത്തരം ഒഴിവാക്കലിനെപ്പറ്റി ഏതെങ്കിലും കക്ഷിക്ക് എന്തെങ്കിലും പരാതിയുണ്ടെങ്കിൽ, എന്റെ മുമ്പാകെ ആ പരാതി കൊണ്ടുവരാവുന്നതാണെന്നു ഞാൻ പ്രസ്താവിച്ചു.

അസോസിയേഷൻ യോഗവും, തെരഞ്ഞെടുപ്പും നടത്തേണ്ട സ്ഥലത്തിന്റെ കാര്യത്തിൽ, അതു പത്തനംതിട്ടയിൽ വച്ചായിരിക്കണമെന്ന് അപ്പീൽ വാദി നിർദ്ദേശിച്ചു. മറിച്ച് അപ്പീൽ പ്രതി തന്റെ രേഖാമൂല വാദത്തിൽ നിർദ്ദേശിച്ചത്, അത് എറണാകുളത്തു വെച്ച് നടത്തണമെന്നാണ്. നേരത്തെ നടത്തിയ പല അസോസിയേഷൻ യോഗങ്ങളും ചേർന്നത് പരുമലയിലെ പവിത്രമായ മണ്ണിൽ വച്ചായിരുന്നെന്നു മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞു. ഈ സാഹചര്യങ്ങളിൽ ഇരു കക്ഷികളുടെയും നിർദ്ദേശങ്ങൾ നിരാകരിച്ചുകൊണ്ട്, സമ്മേളനസ്ഥലം പരുമലയായിരിക്കണമെന്ന് ഞാൻ നിശ്ചയിച്ചുറപ്പിച്ചു. വോട്ടിംഗ് രഹസ്യ ബാലറ്റ് മുഖേനയായിരിക്കണമെന്ന് നിർദ്ദേശം നൽകി. ബാലറ്റ് പേപ്പറിന്റെ രൂപവും മാതൃകയും ഞാൻ നിർദ്ദേശിച്ചു. അസോസിയേഷൻ യോഗത്തിലും തെരഞ്ഞെടുപ്പിലും സന്നിഹിതനായിരിക്കുന്നതിനും, ഈ കാര്യങ്ങളിൽ എന്നെ സഹായിക്കുന്നതിന് ഉചിതമെന്നു തോന്നുന്നവരെ നിയമിക്കുന്നതിനും ഞാൻ തീരുമാനിച്ചു. വോട്ടിംഗ് അവസാനിച്ചാലുടൻതന്നെ വോട്ടെണ്ണൽ നടത്തണമെന്നും, തെരഞ്ഞെടുപ്പുഫലം നിരീക്ഷകൻ ശരി വച്ചിരിക്കണമെന്നും ഞാൻ നിർദ്ദേശിച്ചു. അസോസിയേഷൻ യോഗവും തെരഞ്ഞെടുപ്പും 14-3-2002-ൽ നടത്തണമെന്ന അപ്പീൽ പ്രതിയുടെ നിർദ്ദേശം, ചട്ടങ്ങളിലെ നിർദ്ദേശപ്രകാരം വേണ്ടതായ കുറഞ്ഞത് 12 ആഴ്ചത്തെ കാലാവധി ലഭ്യമാകുന്നില്ലെന്ന കാരണത്താൽ ഞാൻ നിരാകരിച്ചു. അതുകൊണ്ട് യോഗവും തെരഞ്ഞെടുപ്പും 20-3-2002-ൽ നടത്താൻ നിശ്ചയിച്ചുകൊണ്ട് സമയപ്പട്ടികയിൽ ഞാൻ മാറ്റം വരുത്തി. മാനേജിംഗ് കമ്മിറ്റിയുമായി ആലോചിച്ചുകൊണ്ട് അപ്പീൽ വാദി അഞ്ച് അംഗങ്ങൾ അടങ്ങുന്ന ഒരു തെരഞ്ഞെടുപ്പു ട്രൈബ്യൂണൽ നാമനിർദ്ദേശം ചെയ്തിരുന്നു. അവരിലാരും പാത്രിയർക്കീസ് വിഭാഗത്തിൽ പെടുന്നവരായിരുന്നില്ലെ

Malankara Orthodox TV

ന്നതിനാൽ, ആ വിഭാഗത്തിൽ നിന്നുള്ള ഉചിതമായ ആളുകളുടെ പേരുകൾ ശേഖരിച്ചശേഷം മുൻ കേന്ദ്രമന്ത്രിയും, ഓസ്ട്രേലിയായിലെ മുൻ ഇൻഡ്യൻ ഹൈക്കമ്മീഷണറുമായ എ. എം. തോമസ്, കോട്ടയം സി. എം. എസ്. കോളജ് മുൻ പ്രൊഫസർ ഫാ. ഗീവറുഗീസ് കല്ലൂപ്പറമ്പിൽ എന്നിവരെ കൂടി ട്രൈബ്യൂണലിൽ അംഗങ്ങളായി ചേർക്കണമെന്ന് ഞാൻ നിർദ്ദേശം നൽകി. (അസോസിയേഷൻ യോഗത്തിന്റെയും തെരഞ്ഞെടുപ്പിന്റെയും) എല്ലാ ഘട്ടങ്ങളിലും പങ്കെടുക്കുന്നതിൽ പാത്രിയർക്കീസ് വിഭാഗത്തിലെ എല്ലാ ഇടവകപ്പള്ളികൾക്കും അവസരം നൽകാൻ സർവ്വ ശ്രമങ്ങളും നടത്തിയിരിക്കണമെന്ന് ഞാൻ ഉപദേശിച്ചു. സുപ്രീംകോടതിയുടെ നിർദ്ദേശങ്ങൾ നടപ്പിലാക്കാൻ എന്നോട് സഹകരിക്കുന്നതിനും എന്നെ സഹായിക്കുന്നതിനും ഇരു വിഭാഗങ്ങളോടും ഞാൻ അഭ്യർത്ഥിച്ചു. എന്റെ ഉത്തരവിലൂടെ നൽകിയിട്ടുള്ള ഉപദേശം, അപ്പീൽ പ്രതിയുടെ അപേക്ഷയിന്മേൽ സുപ്രീംകോടതി പുറപ്പെടുവിക്കാവുന്ന ഉത്തരവിന് വിധേയമായിരിക്കുമെന്ന് ഞാൻ വ്യക്തമാക്കി. എന്റെ ഉത്തരവിന്റെ പകർപ്പാണ് അനുബന്ധം - 21.

അപ്പീൽ വാദി നാലാം നമ്പർ റിപ്പോർട്ട് (അനുബന്ധം - 22) എനിക്ക് 3-1-2002-ൽ സമർപ്പിച്ചു. എന്റെ 20-12-2001-ലെ നടപടിയുടെ പകർപ്പിന്റെ മൂന്നും നാലും ഖണ്ഡികകളിൽ എല്ലാ മെത്രാപ്പോലീത്താമാരെയും, ബന്ധപ്പെട്ട എല്ലാ ഇടവകപ്പള്ളികളെയും അറിയിച്ചുകൊണ്ട് നിർദ്ദേശ പ്രകാരമുള്ള പ്രവർത്തനം നടത്തിയതായി റിപ്പോർട്ടിൽ പറയുന്നുണ്ട്.

എന്റെ 20-12-2001-ലെ നടപടിയുടെ പകർപ്പു ലഭിച്ചശേഷം അപ്പീൽ പ്രതി തന്റെ ആക്ഷേപം (അനുബന്ധം - 23) ഹാജരാക്കി. ഞാൻ അത് എന്റെ 8-1-2002 ലെ കത്തിലൂടെ (അനുബന്ധം - 24) മറുപടിക്കായി അപ്പീൽ വാദിക്ക് അയച്ചുകൊടുത്തു. അതിനുള്ള 12-1-2002-ലെ മറുപടിയിലൂടെ (അനുബന്ധം - 25) അപ്പീൽ വാദി അതിന്മേലുള്ള തന്റെ പ്രതികരണം അറിയിച്ചു. അപ്പീൽ പ്രതി നിരീക്ഷകന്റെ കോട്ടയത്തെ സിറ്റിംഗ് ബഹിഷ്കരിച്ചതിനാലും, തെരഞ്ഞെടുപ്പിൽ തങ്ങൾ പങ്കെടുക്കുകയില്ലെന്ന് പരസ്യമായി പ്രഖ്യാപിച്ചിട്ടുള്ളതിനാലും, അവർക്ക് പരാതിപ്പെടാൻ അവകാശമില്ലെന്ന് (അതിൽ) മറ്റ് കാര്യങ്ങൾക്കിടയിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. എന്റെ മുൻ ഉത്തരവുപ്രകാരം നിരാകരിക്കപ്പെട്ട ആക്ഷേപങ്ങൾ ആവർത്തിക്കുക മാത്രമാണ് അവർ ചെയ്തിട്ടുള്ളതിനാൽ കൂടുതൽ നടപടി ആവശ്യമാകുന്നില്ല.

ഞാൻ നൽകിയിരുന്ന നിർദ്ദേശങ്ങൾ പാലിക്കപ്പെടുന്നതിനെക്കുറിച്ചുള്ള അപ്പീൽ വാദിയുടെ 6-2-2002-ലെ അഞ്ചാം നമ്പർ റിപ്പോർട്ട് (അനുബന്ധം - 27) 11-2-2002-ൽ എനിക്കു ലഭിച്ചു. മലങ്കര അസോസി

Malankara Orthodox TV

യേഷൻ 20-3-2002-ൽ വിളിച്ചു കൂട്ടുന്നതു സംബന്ധിച്ച നോട്ടീസ് സംഗത മായ വിശദവിവരങ്ങൾ സഹിതം 2001 ഡിസംബർ 24, 25 തീയതികളി ലായി എല്ലാ ഇടവകപ്പള്ളികൾക്കും അയച്ചുകൊടുത്തിട്ടുണ്ടെന്ന് അതിൽ നിന്നു മനസ്സിലായി. ഈ നോട്ടീസ് രണ്ട് പ്രമുഖ ദിനപ്പത്രങ്ങളിൽ പ്രസി ദ്ധീകരിക്കുകയും ചെയ്തിരുന്നു. മനപ്പൂർവ്വമല്ലാതെ വിട്ടുപോയ ഏതെ ങ്കിലും ഇടവകപ്പള്ളികളുണ്ടെങ്കിൽ, പത്രങ്ങളിൽ പ്രസിദ്ധീകരിച്ചിട്ടുള്ള നോട്ടീസ് പ്രകാരം പ്രവർത്തിക്കുന്നതിനും, അതുപ്രകാരം ആവശ്യമായ വിവരങ്ങൾ അറിയിക്കുന്നതിനും അവർക്ക് അവസരം നൽകപ്പെട്ടു. എല്ലാ ഇടവകപ്പള്ളികളിലും തെരഞ്ഞെടുപ്പുകൾ യഥാവിധി നടത്തപ്പെട്ടെന്നും, തെരഞ്ഞെടുപ്പു ഫലങ്ങൾ 29-1-2002-നോ അതിനു മുമ്പോ ആയി അറിയി ക്കുകയുണ്ടായെന്നും റിപ്പോർട്ട് ചെയ്യപ്പെട്ടിരുന്നു. അതിന്റെ അടിസ്ഥാന ത്തിൽ പ്രാഥമിക വോട്ടർ പട്ടിക തയ്യാറാക്കുകയും, അപ്പീൽ വാദിയുടെ ഓഫീസിലും, അസോസിയേഷൻ യോഗസ്ഥലത്തും അത് 5-2-2002-ൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. പ്രാഥമിക വോട്ടർ പട്ടികയുടെ പ്രസി ദ്ധീകരണത്തെക്കുറിച്ച് 5-2-2002-ലെ ദിനപ്പത്രങ്ങളിൽ വൻ പ്രചാരണവും നൽകപ്പെട്ടു.

നിർദ്ദേശങ്ങൾ എല്ലാം പാലിച്ചതായി അറിയിക്കേണ്ട അവസാന തീയ തി 12-2-2002 ആയിരുന്നു. അന്തിമമായുള്ള വോട്ടർപട്ടിക 26-2-2002-ൽ പ്രസിദ്ധീകരിക്കുന്നതാണെന്ന് വിജ്ഞാപനം ചെയ്യപ്പെട്ടു. മൊത്തം 1244 ഇടവകപ്പള്ളികൾ വോട്ടിംഗിൽ പങ്കെടുത്തു. വോട്ടർമാരുടെ ആകെ സംഖ്യ 2,84,514 ആണെന്നും കണ്ടു. ഇവയിൽ 90 ഇടവകപ്പള്ളികൾ നേരത്തെ പാത്രിയർക്കീസ് വിഭാഗത്തിൽ പെട്ടവയായിരുന്നു. എന്റെ നിർ ദ്ദേശങ്ങൾക്കനുസൃതമായി തയ്യാറാക്കിയ ബാലറ്റ് പേപ്പറും റിപ്പോർട്ടിനോ ടൊത്ത് ഉണ്ടായിരുന്നു. തെരഞ്ഞെടുപ്പു നടത്തുന്നതിനായി ഏർപ്പെടു ത്തിയിട്ടുള്ള ക്രമീകരണങ്ങളുടെ ഒരു ചെറിയ സംഗ്രഹവും നൽകപ്പെട്ടു. അവ തൃപ്തികരമാണെന്ന് എനിക്ക് ബോദ്ധ്യപ്പെട്ടു.

19 - അന്തിമമായുള്ള വോട്ടർ പട്ടിക 26-2-2002-ൽ പ്രസിദ്ധീകരിക്കു കയും, അതിന്റെ ഒരു പകർപ്പ് എനിക്ക് അയച്ചുതരുകയും ചെയ്തു. ഒരു പകർപ്പ് അപ്പീൽ പ്രതിക്കും അയച്ചുകൊടുത്തതായി അറിയിച്ചിട്ടുണ്ട്. പരാതികൾ സ്വീകരിക്കുന്നതിനുള്ള അവസാന ദിവസമായി നിശ്ചയിക്ക പ്പെട്ടിരുന്ന 12-2-2002-നകം മൊത്തം 45 പരാതികൾ തെരഞ്ഞെടുപ്പു ട്രൈബ്യൂണലിനു ലഭിച്ചു. ബന്ധപ്പെട്ട കക്ഷികൾക്ക് നോട്ടീസ് അയക്കു കയും അവരുടെ നിവേദനങ്ങൾ പരിഗണിക്കുകയും ചെയ്തശേഷം, എട്ട് ആക്ഷേപങ്ങൾ (ശരിയെന്നു കണ്ട്) അനുവദിക്കുകയും, ആ തെരഞ്ഞെ ടുപ്പ് അസ്ഥിരപ്പെടുത്തുകയും ചെയ്തു. ട്രൈബ്യൂണൽ നടപടികളുടെ സംഗ്രഹമാണ് അനുബന്ധം - 28. അനാരോഗ്യം നിമിത്തം സന്നിഹിത

Malankara Orthodox TV

നാവാതെ വന്ന എ. എം. തോമസ് ഒഴികെയുള്ള ട്രൈബ്യൂണലംഗങ്ങളെ ല്ലാവരും നടപടികളിൽ പങ്കെടുത്തതായി അറിയിച്ചിട്ടുണ്ട്. തീരുമാനങ്ങ ളെല്ലാം ഏകകണ്ഠമായിരുന്നു. തെരഞ്ഞെടുപ്പുകൾ സ്വതന്ത്രമായും നീതിപൂർവ്വകവുമായാണ് നടത്തപ്പെട്ടതെന്നതിൽ ഞാൻ സംതൃപ്ത നാണ്. അന്തിമ വോട്ടർപട്ടിക ജാഗ്രതയോടെയും, ശരിയായുമാണ് തയ്യാ റാക്കപ്പെട്ടത്. മാനേജിംഗ് കമ്മിറ്റിയിലേക്കുള്ള നാമനിർദ്ദേശ പത്രികകൾ അപ്പീൽ വാദിയുടെ സെക്രട്ടറി 5-3-2002-ൽ ഏറ്റുവാങ്ങി. ട്രൈബ്യൂണ ലിന്റെ സൂക്ഷ്മ പരിശോധനയ്ക്കു ശേഷം 6-3-2002-ൽ അവ അംഗീക രിക്കപ്പെട്ടു.

അപ്പീൽ വാദി പല കാര്യങ്ങളിലും എന്റെ നിർദ്ദേശങ്ങൾ പാലിച്ചി ട്ടില്ലെന്ന് അപ്പീൽ പ്രതി 6-3-2002-ലെ കത്തിലൂടെ (അനുബന്ധം - 29) എന്നോടു പരാതിപ്പെട്ടു. ഇടവകപ്പള്ളികളുടെ തെരഞ്ഞെടുപ്പു ഫല ത്തിന്റെ പകർപ്പുകൾ തനിക്ക് നൽകിയില്ലെന്നും, മോറാൻ മാർ ബസ്സേലി യോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ആണ് മലങ്കര മെത്രാപ്പോ ലീത്താ എന്ന് മെംബർമാർ തീരുമാനിക്കണമെന്ന് നിർദ്ദേശിക്കുമാറുള്ള തെറ്റായ പദപ്രയോഗമാണ്, ഒന്നാം അജൻഡായിലേതെന്നും (അപ്പീൽ പ്രതി) മറ്റു കാര്യങ്ങൾക്കിടയിൽ ആരോപിച്ചു. മറുപടിക്കും, തെറ്റുകൾ തിരുത്തുന്നതിനുമായി ഈ കത്ത് ഞാൻ അപ്പീൽ വാദിക്ക് അയച്ചുകൊ ടുത്തു. ഇതിന്മേൽ പ്രതികരിച്ചുകൊണ്ട് അജൻഡായിലെ നാലും അഞ്ചും ഇനങ്ങൾക്ക് ആവശ്യമായ തിരുത്തലുകൾ വരുത്തിയശേഷം അപ്പീൽ വാദി അനുബന്ധം - 30 പ്രകാരം 14-3-2002-ലേതായുള്ള മറുപടിക്കത്ത് എനിക്ക് അയച്ചുതന്നു. ഭേദഗതി ചെയ്ത നിലയിലുള്ള അജൻഡാ ആണ് അനുബന്ധം - 31. ശേഷിക്കുന്ന വിവാദ വിഷയങ്ങൾ 15-3-2002-ലെ കത്തിൽ (അനുബന്ധം - 32) പരിഗണിച്ചിട്ടുണ്ട്. എല്ലാ ഇടവകപ്പള്ളിക ളിലെയും തെരഞ്ഞെടുപ്പു ഫലം അതിനുശേഷം അറിയിച്ചിട്ടുണ്ടെന്നും എന്നെ ധരിപ്പിക്കുകയുണ്ടായി. കഴിഞ്ഞകാല സമ്പ്രദായത്തിനും നടപ ടിക്കും അനുസൃതമായി, വിവിധ ഭദ്രാസനങ്ങൾക്കുള്ള മാനേജിംഗ് കമ്മി റ്റിയംഗങ്ങളുടെ സംഖ്യാ വിഭജനം മാനേജിംഗ് കമ്മിറ്റിയാണ് നടത്തി യതെന്നും ചൂണ്ടിക്കാണിക്കപ്പെട്ടു. ഇക്കാര്യത്തിൽ ക്രമരഹിതമായി എന്തെങ്കിലുമുള്ളതായി ഞാൻ കാണുകയുണ്ടായില്ല. അന്തിമമായുള്ള അജൻഡാ (അനുബന്ധം - 31) 12-3-2002-ൽ പ്രസിദ്ധപ്പെടുത്തി.

എനിക്ക് 382 പരാതികൾ ലഭിച്ചു. ഇവയിൽ 14 എണ്ണം അസോ സിയേഷൻ യോഗം ചേർന്ന 20-3-2002-നു ശേഷമാണ് ലഭിച്ചത്. എന്റെ പേർക്ക് അയച്ചുതന്നത് ഇവയിൽ തന്നെ 12 എണ്ണം മാത്രമാണ്. അപ്പീൽ വാദിക്കാണ് 370 പരാതികളുടെ പകർപ്പുകൾ അയച്ചത്. എല്ലാ പരാതിക ളുടെയും സാരസംഗ്രഹവും, അവയ്ക്കുള്ള അപ്പീൽ വാദിയുടെ മറുപ

Malankara OrthodoxTV

ടിയും പട്ടികരൂപത്തിലാക്കി നൽകിയിരിക്കുന്നു. അനുബന്ധം - 33 ഫയ ലിൽ അവയുണ്ട്. അപ്പീൽ വാദിക്ക് ലഭിച്ച പരാതികളെല്ലാം സമാനങ്ങ ളാണ്. തങ്ങൾക്ക് 20-3-2002-ൽ വിളിച്ചുചേർക്കുന്ന അസോസിയേഷ ന്റെയും തെരഞ്ഞെടുപ്പിന്റെയും ഫലം ബന്ധിതമാകുന്നതല്ലെന്ന നില പാടാണ് അവയിൽ സ്വീകരിച്ചിട്ടുള്ളത്. പരുമലയിൽ സാധുവായി വിളി ച്ചുകൂട്ടുന്ന അസോസിയേഷൻ യോഗമെടുക്കുന്ന എന്തു തീരുമാനങ്ങളും പരാതിക്കാർക്ക് ബന്ധിതമായിരിക്കുമെന്നായിരുന്നു അപ്പീൽ വാദി നൽ കിയ മറുപടി. നടപടിച്ചട്ടങ്ങളിൽ ഏതെങ്കിലും ലംഘിക്കപ്പെട്ടിട്ടുള്ളതായി അവരിൽ ആരും പരാതിപ്പെട്ടിട്ടില്ല. തങ്ങൾക്കും പങ്കെടുക്കാൻ കഴിയുന്ന തിന് എന്തു നടപടികളാണ് സ്വീകരിക്കേണ്ടതെന്ന് അവർ ഒട്ടു പറയുന്ന തുമില്ല. ചുരുക്കത്തിൽ അവർ എന്തെങ്കിലും നിവൃത്തി തേടുന്നില്ല. തെരഞ്ഞെടുപ്പിലും അസോസിയേഷൻ യോഗത്തിലും പങ്കെടുക്കുന്നത ല്ലെന്ന തങ്ങളുടെ തീരുമാനം അറിയിക്കുക മാത്രമേ അവർ ചെയ്യുന്നുള്ളൂ. അതിനാൽ ഈ പരാതികളിന്മേൽ നടപടി ആവശ്യമാകുന്നില്ല.

എനിക്ക് അയച്ചുതന്നിട്ടുള്ള 11 പരാതികൾ ഞാൻ ഇപ്പോൾ പരിഗ ണിക്കാം. ടി. ജി. വറുഗീസ് കുവൈത്ത് ഒ. സി. എൻ. ഇ. പള്ളിയിലെ ഇടവകാംഗമാണെങ്കിലും, തുമ്പമൺ സെന്റ് മേരീസ് പള്ളിയിലും അദ്ദേ ഹത്തിന്റെ പേരുണ്ടെന്ന് പി. എസ്. സഖറിയാ 14-3-2002-ലെ തന്റെ പരാ തിയിൽ പറയുന്നു. പ്രാഥമിക വോട്ടർപട്ടിക പ്രസിദ്ധീകരിച്ചപ്പോൾ ഇക്കാ ര്യത്തിൽ ട്രൈബ്യൂണൽ മുമ്പാകെ ഒരു പരാതി സമർപ്പിക്കുന്നതിനുണ്ടാ യിരുന്ന അവസരം അദ്ദേഹം പ്രയോജനപ്പെടുത്തിയില്ല. അന്തിമ (വോട്ടർ) പട്ടിക പ്രസിദ്ധീകരിച്ച് വളരെ കഴിഞ്ഞ് സമർപ്പിക്കുകയാൽ പരാതി വൈകിപ്പോയി. ഫാ. ഗീവറുഗീസ് 8-2-2002-ലെ പരാതിയിൽ പറയുന്നത് തന്റെ പള്ളി പങ്കെടുക്കുന്നതല്ലെന്നാണ്. തന്റെ പള്ളിയിൽ തെരഞ്ഞെ ടുപ്പു നടത്തിയിട്ടില്ലെന്നും അദ്ദേഹം പറയുന്നു. ഇതു ശരിയല്ല. തെരഞ്ഞെ ടുപ്പു നടത്തുകയും, തെരഞ്ഞെടുക്കപ്പെട്ടവരുടെ പേരുകൾ വോട്ടർപട്ടിക യിൽ ചേർക്കുകയും ചെയ്തിട്ടുണ്ട്. ട്രൈബ്യൂണലിൽ പരാതി നൽകിയി ട്ടുമില്ല. ഫാ. എ. കെ. വർക്കി, ഫാ. ഇ. ടി. ജോൺ, സെന്റ് മേരീസ് ജെ. എസ്. ഒ. പള്ളി സെക്രട്ടറി, കെ. ജെ. ജോർജ്, പ്രസിഡന്റ്, എം. ജി. സി. അസോസിയേഷൻ, എം. വി. തമ്പി, ഇ. ജെ. ജോസഫ് എന്നിവരുടെ പരാതികൾ സമാനങ്ങളാണ്. തങ്ങളുടെ ഇടവകപ്പള്ളികളിൽ തെരഞ്ഞെ ടുപ്പു നടത്തിയിട്ടില്ലെന്നും, പരുമല അസോസിയേഷൻ യോഗത്തിൽ എടു ത്തേക്കാവുന്ന തീരുമാനങ്ങൾ തങ്ങൾക്ക് ബന്ധിതമാകുന്നതല്ലെന്നു മാണ് അവരെല്ലാവരും പറയുന്നത്. അവരുടെ ഇടവകപ്പള്ളികളിൽ തെര ഞ്ഞെടുപ്പുകൾ നടത്തിയെന്നും, തെരഞ്ഞെടുക്കപ്പെട്ടവരുടെ പേരുകൾ (വോട്ടർപട്ടികയിൽ) ഉൾപ്പെടുത്തുകയുണ്ടായെന്നും ചൂണ്ടിക്കാണിക്കാവു

Malankara Orthodox TV

ന്നതാണ്. അവസരമുണ്ടായിരുന്നിട്ടും അവർ ട്രൈബ്യൂണൽ മുമ്പാകെ പരാതി ബോധിപ്പിച്ചില്ല. അതിനാൽ എന്റെ പേർക്ക് അയച്ചുതന്ന 11 പരാതികളുടെ കാര്യത്തിൽ നടപടി ആവശ്യമാകുന്നില്ല.

## അസോസിയേഷൻ യോഗവും തെരഞ്ഞെടുപ്പും

(മലങ്കര അസോസിയേഷൻ) യോഗവും തെരഞ്ഞെടുപ്പും നടക്കുന്ന സ്ഥലം (പരുമല) ഞാൻ 19-3-2002-ൽ സന്ദർശിക്കുകയും, എല്ലാ ക്രമീകരണങ്ങളും പരിശോധിക്കുകയും ചെയ്തു. അനധികൃതമായി വരുന്നവരുടെ പ്രവേശനം തടയുന്നതിനുവേണ്ടി, അവിടെ അംഗങ്ങൾക്കായുള്ള ഒരു കവാടം മാത്രമേ ഒരുക്കിയിരുന്നുള്ളൂ. പ്രവേശനവേളയിൽ വോട്ടർമാരുടെ അധികാരപത്രങ്ങളുടെ പരിശോധന കവാടത്തിൽ സേവനത്തിന് നിയുക്തരായിരുന്നവർ നടത്തി. വോട്ടർമാരുടെ കൂടെ ബന്ധപ്പെട്ട പള്ളി വികാരിയുമുണ്ടായിരുന്നാൽ അവർക്ക് (പരിശോധന കൂടാതെ തന്നെ) പ്രവേശനം അനുവദിച്ചിരുന്നു. അല്ലാത്തപക്ഷം അവരുടെ ഒപ്പുകൾ വാങ്ങി പ്രോക്സിഫോമിലെ ഒപ്പുമായി ഒത്തുനോക്കിയ ശേഷമാണ് പ്രവേശനം അനുവദിച്ചിരുന്നത്. രണ്ടുപേരുടെ കാര്യത്തിൽ മാത്രം അല്പം സംശയമുണ്ടായി. അവരുടെ ഒപ്പുകൾ താരതമ്യം ചെയ്തു പരിശോധിച്ച്, വോട്ടർമാർ തന്നെയെന്ന് തിരിച്ചറിഞ്ഞശേഷം അവർക്ക് രജിസ്ട്രേഷൻ നൽകി. പ്രവേശനശേഷം വോട്ടർമാർ ഭദ്രാസനം തിരിച്ച് ക്രമീകരിച്ചിരുന്ന സ്ഥാനങ്ങളിൽ പേര് രജിസ്റ്റർ ചെയ്യണം. ഇത് തികച്ചും സുഗമമായി നടന്നു.

പ്രവേശനവും രജിസ്ട്രേഷനും പന്ത്രണ്ടര മണിയോടെ അവസാനിപ്പിച്ചു. അതിനുശേഷം വോട്ടർമാർ ആരും എത്തുകയുണ്ടായില്ല. ബാലറ്റ് പെട്ടികൾ എന്റെ അസിസ്റ്റന്റ് മാരുടെ സാന്നിദ്ധ്യത്തിൽ ഒരു മണിക്ക് പൂട്ടി. മെത്രാപ്പോലീത്താമാരുടെ ഘോഷയാത്ര അതിനുശേഷം യോഗസ്ഥലത്ത് എത്തിച്ചേരുകയും ചെയ്തു.

യോഗം നടക്കുന്ന മുഖ്യഹാളിൽ 2700 ഇരിപ്പിടങ്ങൾ സജ്ജീകരിച്ചിരുന്നു. തൊട്ടുചേർന്നുള്ള സ്ഥലത്ത് ഷമിനയുടെ കീഴിൽ 1300 ഇരിപ്പിടങ്ങളും ക്രമീകരിച്ചിരുന്നു. ഹാളിൽ നടക്കുന്നതെന്തെന്ന് അവർക്ക് കാണുന്നതിനും കേൾക്കുന്നതിനുംവേണ്ടി, ക്ലോസ്ഡ് സർക്യൂട്ട് ടെലിവിഷനും സജ്ജീകരിച്ചിരുന്നു. എല്ലാ മെത്രാപ്പോലീത്താമാർക്കും, സഭാ സെക്രട്ടറിക്കും, ട്രസ്റ്റിമാർക്കും ഡയസിൽ ഇരിപ്പിടങ്ങൾ ക്രമീകരിച്ചിരുന്നു. നടപടികൾ മുഴുവൻ വീക്ഷിക്കാൻ കഴിയത്തക്കവണ്ണമുള്ള ഒരു പ്രത്യേക സ്ഥാനം എനിക്കും ലഭ്യമാക്കിയിരുന്നു.

വോട്ടു രേഖപ്പെടുത്തുന്നതിനായി നാല്പത് കൗണ്ടറുകൾ ഉണ്ടായിരുന്നു. ഒരേസമയം രണ്ടു പേർക്ക് രഹസ്യ വോട്ടു ചെയ്യുന്നതിനുള്ള

Malankara Orthodox TV

സൗകര്യമാണ് ഓരോ കൗണ്ടറിലും ഒരുക്കിയിരുന്നത്. വോട്ടെടുപ്പ് രണ്ടു മണിക്ക് ആരംഭിച്ച് ഒരു മണിക്കൂർ കൊണ്ട് അവസാനിച്ചു. ഉടൻതന്നെ ബാലറ്റ് പെട്ടികൾ പൂട്ടി വോട്ടുകൾ എണ്ണുന്നതിനുള്ള ഹാളിലേക്കു മാറ്റി. ഓരോ മേശയിലും രണ്ടു പേർ വീതം എന്ന കണക്കിൽ വോട്ടെണ്ണലിനായി മേശകൾ ക്രമീകരിച്ചിരുന്നു. വോട്ടെണ്ണൽ 3.15-ന് ആരംഭിച്ചു. വോട്ടെണ്ണലും പട്ടിക തയ്യാറാക്കലും 4.45-നോടെ അവസാനിച്ചു. ഞാനും എന്റെ അസിസ്റ്റന്റുമാരും വോട്ടെണ്ണൽ നിരീക്ഷിച്ചു. രേഖപ്പെടുത്തിയ വോട്ടുകളുടെ എണ്ണലിന്റെ അടിസ്ഥാനത്തിൽ, നിർദ്ദിഷ്ട ഫാറങ്ങളിൽ ഫലങ്ങൾ പട്ടികരൂപത്തിലാക്കി. എല്ലാ മേശകളിൽ നിന്നുമുള്ള വോട്ടിംഗ് ഫലങ്ങൾ ശേഖരിച്ചുകൊണ്ട് വോട്ടിംഗിന്റെ മൊത്തത്തിലുള്ള ഫലം തയ്യാറാക്കപ്പെട്ടു. റിട്ടേണിംഗ് ഓഫീസർ വോട്ടിംഗ് ഫലം പരിശോധിച്ച് ശരിയെന്ന് ബോദ്ധ്യപ്പെട്ടുകൊണ്ട് ഒപ്പു വച്ചു. അനന്തരം ഞാൻ വോട്ടിംഗ് ഫലം സൂക്ഷ്മമായി പരിശോധിച്ചശേഷം, എന്റെ ഒപ്പു പതിച്ച് ഫലം ശരിവച്ചു. (എല്ലാവരുടെയും) അഭ്യർത്ഥന ആദരിച്ച് ഞാൻ 5.15-ന് തെരഞ്ഞെടുപ്പ് ഫലം വായിച്ചു.

അസോസിയേഷന്റെ മൊത്തം അംഗസംഖ്യ 3818 ആണ്. മൊത്തം 3483 പേർ വോട്ടു രേഖപ്പെടുത്തി. അവരിൽ 3464 പേർ മലങ്കര മെത്രാപ്പോലീത്താ ആയി മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയനെ അനുകൂലിച്ച് വോട്ടു ചെയ്തു. പത്തു പേർ എതിരായി വോട്ടു ചെയ്തു. ഒമ്പതു വോട്ടുകൾ അസാധുവായി. വോട്ടെണ്ണലിന്റെ മൊത്തം ഫലം അനുബന്ധം 34-ലുണ്ട്. ഞാൻ ശരിവച്ച വോട്ടിംഗ് ഫല പ്രഖ്യാപനമാണ് അനുബന്ധം-35. രജിസ്ട്രേഷൻ, പോളിംഗ് ബൂത്തുകൾ, വിവിധ ഇനം ജോലികൾക്കായി നിയോഗിക്കപ്പെട്ട സ്റ്റാഫ്, സൂപ്പർവൈസറി കെയർ കമ്മിറ്റി, യോഗത്തിന്റെയും തെരഞ്ഞെടുപ്പിന്റെയും നോട്ടീസിന്റെ പകർപ്പ്, മാതൃകാ ബാലറ്റ് പേപ്പർ, വോട്ടെണ്ണലിന്റെ മൊത്തം ഫലത്തിനായുള്ള ഫാറങ്ങൾ എന്നിവയുടെ ക്രമീകരണങ്ങളെക്കുറിച്ചുള്ള വിവരങ്ങൾ അനുബന്ധം-36 ഫയലിലുണ്ട്. യോഗത്തിന്റെയും തെരഞ്ഞെടുപ്പിന്റെയും നടത്തിപ്പിനായി, വിപുലവും തൃപ്തികരവുമായ ക്രമീകരണങ്ങളാണ് ചെയ്തിരുന്നത്. വിവിധങ്ങളായ തെരഞ്ഞെടുപ്പു ജോലികൾ നിർവ്വഹിക്കുന്നതിനായി നിയോഗിക്കപ്പെട്ടിരുന്ന സ്റ്റാഫ്, അവരുടെ കർത്തവ്യങ്ങൾ ശുഷ്കാന്തിയോടും പരാതികൾക്കോ സംശയങ്ങൾക്കോ ഉള്ള എന്തെങ്കിലും സാദ്ധ്യതയ്ക്ക് ഇടം നൽകാതെയും നിർവഹിച്ചു. വോട്ടിംഗ് വളരെ ക്രമാനുസൃതവും സമാധാനപരവുമായിരുന്നു. തെരഞ്ഞെടുപ്പിന്റെ ഏതെങ്കിലും ഘട്ടത്തിൽ എന്തെങ്കിലും പരാതി ആർക്കും തന്നെ ഉണ്ടായിരുന്നില്ല. തെരഞ്ഞെടുപ്പിന്റെ ഓരോ ഘട്ടവും നീതിപൂർവ്വകവും തൃപ്തികരവുമായാണ് നടത്തപ്പെട്ടതെന്ന്, മുഴുവൻ സമയവും മെല്ലെ നടന്നു

Malankara Orthodox TV

നീങ്ങി എല്ലാ കാര്യങ്ങളും സസൂക്ഷ്മം നിരീക്ഷിച്ചുകൊണ്ടിരുന്ന എന്റെ അസിസ്റ്റന്റുമാർ എന്നെ അറിയിച്ചു.

ചില ഇടവകപ്പള്ളികളിൽ രണ്ടു വിഭാഗങ്ങൾ ഉണ്ടായിരുന്നതിനാൽ, ഇവയിൽ ഏതെങ്കിലും വിഭാഗത്തിലെ അംഗങ്ങൾക്ക് (യോഗത്തിലും തെരഞ്ഞെടുപ്പിലുമുള്ള) പങ്കെടുക്കൽ നിഷേധിക്കാതിരിക്കുന്നതിന്, തങ്ങളുടെ പ്രതിനിധികളെ തെരഞ്ഞെടുക്കുന്നതിന് ഇരു വിഭാഗങ്ങളെയും അനുവദിക്കാവുന്നതാണെന്ന് ഞാൻ അവരെ ഉപദേശിച്ചിരുന്നു. ഇത്തരം 25 പള്ളികളുടെ ലിസ്റ്റും, വോട്ടർമാരുടെ സംഖ്യയും അനുബന്ധം - 37-ലുണ്ട്. മേല്പറഞ്ഞ ഇരുവിഭാഗങ്ങളും അവരുടെ പ്രതിനിധികളെ തെരഞ്ഞെടുത്തു. സാമാന്യനീതിക്ക് ചേർന്ന ഈ മാർഗ്ഗം ഞാൻ അനുവർത്തിച്ചത് (സഭയിൽ) സമാധാനവും യോജിപ്പും കൈവരുത്തുന്നതിന് വേണ്ടിയാണ്. ഈ പള്ളികളിൽ നിന്നുള്ള വോട്ടർമാരുടെ സംഖ്യയും അപ്പീൽ വാദിക്ക് അനുകൂലമായി ലഭിച്ച വോട്ടുകളുടെ സംഖ്യയും പരിഗണിച്ചാൽ, പ്രസ്തുത ഇരുവിഭാഗങ്ങൾക്കുമുള്ള പ്രാതിനിധ്യം നൽകലിന് തെരഞ്ഞെടുപ്പു ഫലത്തെ സാരമായി ബാധിക്കാനാവുന്നതല്ലെന്ന് സുവ്യക്തമാകുന്നതാണ്.

ഈ യോഗവും തെരഞ്ഞെടുപ്പും നടത്തിയതിന് വമ്പിച്ച യത്നവും ഭീമമായ ഒരു ചെലവും വേണ്ടിവന്നിട്ടുണ്ട്. അമേരിക്ക, കാനഡാ, ബ്രിട്ടൺ, ചില യൂറോപ്യൻ രാജ്യങ്ങൾ, ഗൾഫ് രാജ്യങ്ങൾ, മലേഷ്യ, സിംഗപ്പൂർ, ഓസ്ട്രേലിയ മുതലായ രാജ്യങ്ങളിൽ നിന്നും വോട്ടർമാർ വന്നത് വൻ ചെലവു വഹിച്ചാണ്. ഇൻഡ്യയിലെ വിവിധ സംസ്ഥാനങ്ങളിൽ നിന്നും ഒട്ടേറെ വോട്ടർമാർ വന്നു. യാത്ര തുടങ്ങിയവയ്ക്കെല്ലാമായി ഗണ്യമായ ചെലവു വേണ്ടിവന്നിട്ടുണ്ട്. അപ്പീൽ വാദി 22-3-2002-ലെ തന്റെ അവസാനത്തേതായ ആറാം നമ്പർ റിപ്പോർട്ടിൽ (അനുബന്ധം - 38), വോട്ടർമാർക്കും തനിക്കുമായി മൊത്തം 2,60,00,000 രൂപയുടെ ഏകദേശ ചെലവ് (അനുബന്ധം - 39) വന്നിട്ടുണ്ടെന്ന് പറഞ്ഞിരിക്കുന്നു. വിശദ വിവരങ്ങൾ ലഭിച്ചിട്ടില്ലെങ്കിലും, തെരഞ്ഞെടുപ്പു ജോലികളിൽ ഏർപ്പെട്ടിരുന്ന നൂറുകണക്കിനാളുകളുടെ സമയവും ഊർജ്ജവും ചെലവഴിച്ചതു കൂടാതെ, എല്ലാവരും കൂടി ചെലവഴിച്ച മൊത്തം തുക വമ്പിച്ചതാണെന്നത് വ്യക്തമാണ്.

### നിർഭാഗ്യകരം

പാത്രിയർക്കീസ് വിഭാഗത്തിൽപെടുന്ന അപ്പീൽ പ്രതിയും മറ്റുള്ളവരും (യോഗത്തിലും തെരഞ്ഞെടുപ്പിലും) പങ്കെടുക്കാതിരുന്നത് നിർഭാഗ്യകരമാണ്. അവർ തെരഞ്ഞെടുപ്പു ബഹിഷ്ക്കരിക്കാൻ തീരുമാനിച്ചതായി പത്രങ്ങളിൽ പ്രസ്താവിക്കപ്പെട്ടിരുന്നു. അപ്പീൽ പ്രതിയും അദ്ദേഹത്തെ

Malankara Orthodox TV

പിന്തുണയ്ക്കുന്നവരും അതേ ദിവസംതന്നെ, മറ്റൊരു സ്ഥലത്ത് യോഗം ചേരുന്നതിനെക്കുറിച്ചും പത്രങ്ങൾ റിപ്പോർട്ട് ചെയ്തിരുന്നു. കക്ഷികളുടെ സമ്മതപ്രകാരം സുപ്രീംകോടതി പാസ്സാക്കിയ ഉത്തരവിലെ ഒരു കക്ഷി യെന്ന നിലയിൽ, അപ്പീൽ പ്രതി കോടതി ഉത്തരവു നടപ്പിലാക്കുന്നതിൽ പങ്കെടുക്കുമെന്നും, സഹകരിക്കുമെന്നുമാണ് പ്രതീക്ഷിക്കപ്പെട്ടിരുന്നത്. അപ്പീൽ പ്രതിയുടെ പെരുമാറ്റം അദ്ദേഹത്തിനെതിരെ, പ്രതികൂലമായ നിഗമനം ക്ഷണിച്ചുവരുത്തുന്നതാണ്.

തെരഞ്ഞെടുപ്പു ചട്ടങ്ങളുടെ അഞ്ചാം ഭാഗമാണ് മാനേജിംഗ് കമ്മി റ്റിയിലേക്കുള്ള തെരഞ്ഞെടുപ്പിനെ നിയന്ത്രിക്കുന്നത്. അതേസമയം മാനേജിംഗ് കമ്മിറ്റിയംഗങ്ങളുടെ മൊത്തം സംഖ്യ വരുന്ന അത്ര സ്ഥാനാ ർത്ഥികളെ അസോസിയേഷൻ യോഗത്തിൽ നടത്തുന്ന മാനേജിംഗ് കമ്മിറ്റിയിലേക്കുള്ള തെരഞ്ഞെടുപ്പിന് നാമനിർദേശം ചെയ്യാൻ എല്ലാ ഭദ്രാസനങ്ങളോടും അഭ്യർത്ഥിച്ചിരുന്നു. ഇക്കാര്യത്തിനായി അസോസി യേഷൻ യോഗം, അതായത് ഭദ്രാസനങ്ങളിലെ ഇടവകപ്പള്ളികളിൽ നിന്ന് തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ള എല്ലാ പ്രതിനിധികളുടെയും യോഗം പരുമലയിൽ 20-3-2002-ൽ വിളിച്ചു ചേർത്തിരുന്നു. ഓരോ ഭദ്രാസനത്തെ യും സംബന്ധിച്ചിടത്തോളം ലഭിച്ച നാമനിർദേശങ്ങളുടെ മൊത്തം സംഖ്യ, ഓരോ ഭദ്രാസനത്തിൽ നിന്നും തെരഞ്ഞെടുക്കപ്പെടേണ്ടിയിരുന്ന അംഗങ്ങളുടെ സംഖ്യയ്ക്ക് തുല്യമായിരുന്നു. ഇപ്രകാരം ലഭിച്ച നാമ നിർദ്ദേശങ്ങളുടെ സാധുതയെ ആരും ചോദ്യം ചെയ്തുമില്ല. അതുകൊണ്ട് എല്ലാ ഭദ്രാസനങ്ങളിൽ നിന്നുമുള്ള സ്ഥാനാർത്ഥികൾ എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടു. മാനേജിംഗ് കമ്മിറ്റിയിലേക്ക് തെരഞ്ഞെടുക്കപ്പെട്ട വരുടെ പേരുകൾ അസോസിയേഷൻ യോഗത്തിൽ വായിച്ചു. ഇവരിൽ 37 വൈദികരും 74 അൽമായരും ഉൾപ്പെടും. ഭദ്രാസനം തിരിച്ചുള്ളവരുടെ പേരുകൾ അനുബന്ധം - 38-ൽ നൽകിയിട്ടുണ്ട്. മാനേജിംഗ് കമ്മറ്റിയി ലേക്കുള്ള തെരഞ്ഞെടുപ്പ് ശരിയാംവിധമാണ് നടന്നതെന്നതിൽ എനിക്ക് സംതൃപ്തിയുണ്ട്. അപ്പീൽ വാദി ഇക്കാര്യത്തിൽ നൽകിയിട്ടുള്ള റിപ്പോർട്ട് അനുബന്ധം - 40 ആണ്.

**എന്റെ നിഗമനങ്ങൾ**

A - കഴിഞ്ഞകാല നടപടികളും നടപടിക്രമങ്ങളും അനുവർത്തി ച്ചുകൊണ്ട്, എല്ലാ ഇടവകപ്പള്ളികളിൽ നിന്നും പ്രതിനിധികളെ മലങ്കര അസോസിയേഷനിലേക്ക് തെരഞ്ഞെടുക്കുന്നതിന് സ്വതന്ത്രവും നീതി പൂർവ്വകവുമായ തെരഞ്ഞെടുപ്പു നടന്നു. നാല്പത്തഞ്ചു പരാതികൾ മാത്രമേ ലഭിച്ചുള്ളു. അവയിൽ എട്ടെണ്ണം ട്രൈബ്യൂണൽ അനുവദിച്ചു.

B - നിർദ്ദിഷ്ട നടപടിക്രമം അനുവർത്തിച്ചുകൊണ്ട് അന്തിമ വോട്ടർ

Malankara Orthodox TV

പട്ടികയും, മെംബർമാരുടെ അന്തിമ പട്ടികയും ശരിയായി തയ്യാറാക്കുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

C – മലങ്കര അസോസിയേഷൻ യോഗം പരുമലയിൽ 20–3–2002–ൽ കാര്യക്ഷമമായും, സ്വതന്ത്രവും നീതിപൂർവ്വകവുമായ വിധവും വിളിച്ചു ചേർത്തു.

D – മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ ആണോ, അല്ലയോ എന്നു തീരുമാനിക്കാൻ വേണ്ടി രഹസ്യ വോട്ടെടുപ്പ് നടത്തി. അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ ആണെന്ന് ഒമ്പതിനെതിരെ 3464–ന്റെ തകർപ്പൻ ഭൂരിപക്ഷത്തോടെ തീരുമാനിക്കപ്പെട്ടു. തീരുമാനം സ്വതന്ത്രവും നീതിപൂർവ്വകവുമായിരുന്നു. (തെരഞ്ഞെടുപ്പു) ഫലം ശരിയായതായിരുന്നു. ഫലം പ്രഖ്യാപിക്കുന്നതിനു മുമ്പായി ഞാൻ അത് സ്ഥിരീകരിക്കുകയും ചെയ്തു.

E - ഇതേ യോഗത്തിൽ വച്ചുതന്നെ മാനേജിംഗ് കമ്മിറ്റിയിലേക്കുള്ള തെരഞ്ഞെടുപ്പും നടത്തി. സ്ഥാനാർത്ഥികളുടെ സംഖ്യ (തെരഞ്ഞെടുക്കപ്പെടേണ്ട) സ്ഥാനങ്ങളുടെ സംഖ്യയ്ക്ക് തുല്യമായിരുന്നതിനാൽ, നാമനിർദ്ദേശം ചെയ്യപ്പെട്ട എല്ലാ സ്ഥാനാർത്ഥികളും എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കപ്പെട്ടു.

D – നിർദ്ദിഷ്ട കാലാവധിക്കകം തെരഞ്ഞെടുപ്പു നടത്തുന്നതിലും, ഡിക്രിയുടെ തൃപ്തികരമായ നടപ്പാക്കൽ നിർവ്വഹിക്കുന്നതിലും, സുപ്രീം കോടതി 28–11–2001–ൽ നൽകിയിരുന്ന നിർദ്ദേശങ്ങൾ വിശ്വസ്തതയോടെയും ശരിയായും പാലിക്കപ്പെടുകയുണ്ടായി.

## നിരീക്ഷകന്റെ ഫീസും ചെലവുകളും

നിരീക്ഷകനെന്ന നിലയിലുള്ള എന്റെ ഉത്തരവാദിത്തങ്ങൾ നിറവേറ്റുന്നതിന്, കേരളത്തിൽ ഞാൻ രണ്ട് സന്ദർശനങ്ങൾ നടത്തി. കൊച്ചി വിമാനത്താവളത്തിൽ നിന്ന് നൂറു കിലോമീറ്ററോളം അകലെ സ്ഥിതി ചെയ്യുന്ന ഒരു ജില്ലാ ആസ്ഥാനമായ കോട്ടയത്തേക്കായിരുന്നു എന്റെ ആദ്യ പര്യടനം. തെരഞ്ഞെടുപ്പ് ഒരുക്കങ്ങളെയും പരിപാടികളെയും പറ്റിയുള്ള ഉപദേശത്തിനായി എല്ലാ കക്ഷികളെയും കേൾക്കുന്നതിനു വേണ്ടി നടത്തിയതായിരുന്നു ഈ സന്ദർശനം. ബാംഗ്ലൂരിൽ നിന്ന് കൊച്ചിയിലേക്ക് വിമാനത്തിലും, അവിടെനിന്ന് കോട്ടയത്തേക്ക് കാറിലുമായിരുന്നു യാത്ര. ഈ അവസരത്തിൽ എനിക്ക് രണ്ടു ദിവസം താമസിക്കേണ്ടിവന്നു.

കൊച്ചി വിമാനത്താവളത്തിൽ നിന്ന് നൂറ്റിനാല്പതോളം കിലോമീറ്റർ അകലെ സ്ഥിതിചെയ്യുന്ന പരുമല എന്ന ഒരു ചെറിയ ദേശത്താണ്

Malankara Orthodox TV

(അസോസിയേഷൻ) യോഗവും തെരഞ്ഞെടുപ്പും നടത്തിയത്. ബാംഗ്ലൂരിൽ നിന്ന് കൊച്ചിയിലേക്ക് വിമാനത്തിലും, അവിടെനിന്ന് പരുമലയിലേക്ക് കാറിലുമായിരുന്നു എന്റെ യാത്ര. ഒരുവിധം ന്യായയുക്തമായ താമസസൗകര്യം ലഭ്യമായ സമീപസ്ഥലം തിരുവല്ലാ ആകയാൽ, ഞാൻ അവിടെ രണ്ടു ദിവസം താമസിച്ചു. സുപ്രീംകോടതി എന്നെ ചുമതലപ്പെടുത്തിയ ജോലിയുടെ നിർവ്വഹണത്തിന്, ബാംഗ്ലൂരിൽ എനിക്ക് ഓരോ ദിവസവും കുറെ സമയം ചെലവഴിക്കേണ്ടി വന്നിട്ടുണ്ട്. ഞാൻ ബാംഗ്ലൂരിൽ ഇതിലേക്ക് ചെലവഴിച്ച മൊത്തം സമയം, പൂർണ്ണ പ്രവൃത്തി ദിനങ്ങളാക്കി കണക്കാക്കിയാൽ അത് രണ്ടാഴ്ചയോളം വരുന്നതാണ്. ഇതിനു പുറമേ ഞാൻ കേരളത്തിൽ നാലു ദിവസവും ചെലവഴിച്ചു.

കേരള ഹൈക്കോടതിയിലെ രണ്ട് ഉദ്യോഗസ്ഥന്മാരുടെയും, ഒരു ശിപായിയുടെയും സേവനം ഞാൻ സ്വീകരിച്ചു. അവരുടെ എല്ലാ ചെലവുകളും ഞാൻ വഹിച്ചു. കോട്ടയത്തേക്കും പരുമലയിലേക്കുമുള്ളതായി എന്റെ രണ്ടു യാത്രകൾക്കും, മറ്റു കാര്യങ്ങൾക്കായുമുള്ള ചെലവുകൾ 35,000 രൂപ വരും. ഫാക്സ്, ഫോൺകോൾ, കുറിയർ, തപാൽ, കാര്യസ്ഥരുടെ സഹായം എന്നിവയ്ക്കായുള്ള ഉദ്ദേശച്ചെലവ് 35,000 രൂപ വരും. അങ്ങനെ മൊത്തം ചെലവ് 70,000 രൂപയെന്ന് കണക്കാക്കാവുന്നതാണ്. എന്റെ ഫീസിലേക്കായും, ചെലവുകൾക്കായും സുപ്രീംകോടതി രജിസ്ട്രാർ എനിക്ക് 1,00,000 രൂപ അയച്ചുതന്നിരുന്നു. നിരീക്ഷകനെന്ന നിലയിലുള്ള എന്റെ ജോലികൾ ഇപ്പോൾ പൂർത്തീകരിച്ചു കഴിഞ്ഞതിനാൽ, സുപ്രീം കോടതിക്ക് എന്റെ ഫീസും ചെലവുകളും സംബന്ധിച്ച് ഉചിതമെന്നു കരുതുന്ന ഉത്തരവുകൾ ദയവായി പാസ്സാക്കാവുന്നതാണ്. ഈ റിപ്പോർട്ട് ബഹുമാനപ്പെട്ട ജഡ്ജിമാർക്ക് അവരുടെ ദയാപൂർവ്വമായ പരിഗണനയ്ക്കായി സമർപ്പിക്കണമെന്ന് രജിസ്ട്രാരോട് അഭ്യർത്ഥിച്ചു കൊള്ളുന്നു.

**ജസ്റ്റിസ് വി. എസ്. മളീമഠ്**
നിരീക്ഷകൻ (ഒപ്പ്)

ബാംഗ്ലൂർ
10-4-2002

Malankara Orthodox TV

## നിരീക്ഷകന്റെ റിപ്പോർട്ട് അംഗീകരിച്ചുള്ള ഉത്തരവ്

ഇൻഡ്യൻ സുപ്രീംകോടതിയിൽ മോറാൻ മാർ ബസ്സേലിയോസ് മാർ ത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ ഹർജിക്കാരനും, തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മുതൽപേർ അപ്പീൽ പ്രതികളുമായുള്ള 2001-ലെ 8185-ാം നമ്പർ സിവിൽ അപ്പീലിൽ കോടതി 12-7-2002-ൽ പുറപ്പെടുവിച്ച ഉത്തരവ്.

ഈ കോടതി 1990-ലെ 4958-60 നമ്പരുകൾ സിവിൽ അപ്പീലുകളിൽ (രണ്ടാം സമുദായക്കേസ് അപ്പീലുകളിൽ) 20-6-1995-ൽ പുറപ്പെടുവിച്ചതും, 1995 S.C.C. 394-ൽ റിപ്പോർട്ടു ചെയ്തിട്ടുള്ളതുമായ മുഖ്യ വിധിയിൽ ഇപ്രകാരം തീർച്ച ചെയ്തിരുന്നു.

"അതിനുശേഷം മലങ്കര അസോസിയേഷനിലേക്കുള്ള തെരഞ്ഞെടുപ്പ് നടത്തേണ്ടത് ഭേദഗതി ചെയ്യപ്പെട്ട സഭാഭരണഘടനയുടെ അടിസ്ഥാനത്തിലായിരിക്കണം. ഇപ്രകാരം തെരഞ്ഞെടുക്കപ്പെടുന്ന അസോസിയേഷൻ ആയിരിക്കണം (അതതു കാലങ്ങളിൽ ഭേദഗതി ചെയ്യപ്പെട്ട നിലയിലുള്ള) സഭാഭരണഘടനയുടെ വിവക്ഷയിൽ പെടുന്ന എല്ലാ കാര്യങ്ങൾക്കും, ഭരണഘടനയുടെ ലക്ഷ്യങ്ങൾക്കും വേണ്ടിയുള്ള അസോസിയേഷൻ.''

ഈ വിധിയിൽ 1996 മാർച്ച് 25-നും 1997 ഫെബ്രുവരി 5-നും ചില മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്. അവ 1996 (8) S.C.C. 470-ലും, 1997 (10) S.C.C. 614-ലും റിപ്പോർട്ട് ചെയ്തിട്ടുണ്ട്.

ഈ അപ്പീലിൽ കക്ഷികളുടെ സമ്മതപ്രകാരം ഈ കോടതി 2001 നവംബർ 28-ന് പുറപ്പെടുവിച്ച ഉത്തരവ് അനുസരിച്ച്, മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടാൻ ആവശ്യപ്പെടുകയും, അതിൻപ്രകാരം തെരഞ്ഞെടുപ്പുകൾ (ഒപ്പം മലങ്കര അസോസിയേഷന്റെ മാനേജിംഗ് കമ്മിറ്റിയിലേക്കുള്ള തെരഞ്ഞെടുപ്പുകളും) കോടതി നിയോഗിച്ച നിരീക്ഷകന്റെ 10-4-2002-ലെ റിപ്പോർട്ടിൽ പറഞ്ഞിട്ടുള്ളപ്രകാരം നടത്തുകയും ചെയ്തിട്ടുള്ളതാകുന്നു.

കോടതി നിരീക്ഷകന്റെ റിപ്പോർട്ട് യഥാവിധി അംഗീകരിക്കുകയും, കോടതി രേഖയായി ചേർക്കുകയും ചെയ്തുകൊള്ളുന്നു.

ഇപ്രകാരം തെരഞ്ഞെടുക്കപ്പെട്ട അസോസിയേഷൻ 1995 ജൂൺ 20-ലെ വിധിക്കും, 2001 നവംബർ 28-ലെ കക്ഷികളുടെ സമ്മതപ്രകാരം പുറപ്പെടുവിച്ച ഉത്തരവിനും തദാനുസാരമായി തെരഞ്ഞെടുക്കപ്പെട്ട മലങ്കര അസോസിയേഷൻ - ഭേദഗതി ചെയ്യപ്പെട്ട നിലയിലുള്ള 1934-ലെ സഭാഭരണഘടനയുടെ വിവക്ഷയിൽപെടുന്ന എല്ലാ കാര്യങ്ങൾക്കും

Malankara Orthodox TV

ഭരണഘടനയുടെ ലക്ഷ്യങ്ങൾക്കും വേണ്ടിയുള്ള അസോസിയേഷൻ - ആയിരിക്കുമെന്നു പ്രഖ്യാപിച്ചുകൊള്ളുന്നു.

ഈ കോടതിയുടെ 2001 നവംബർ 28-ലെ ഉത്തരവുപ്രകാരം വിളിച്ചു കൂട്ടപ്പെട്ട മലങ്കര അസോസിയേഷൻ, മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ മലങ്കര മെത്രാപ്പോലീത്താ ആണെന്ന് ഭൂരിപക്ഷത്തോടെ തീരുമാനിച്ചിരിക്കുന്നതിനാൽ, ഈ തീരുമാനം (ഈ കോടതിയുടെ നവംബർ 28-ലെ മുൻ ഉത്തരവിൽ വ്യവസ്ഥ ചെയ്തിരുന്നപ്രകാരം) അന്തിമവും ബന്ധിതവുമായിരിക്കുമെന്നും, ഏതെങ്കിലും കോടതിയിലോ, മറ്റേതെങ്കിലും ന്യായത്തീർപ്പു വേദിയിലോ അത് ചോദ്യം ചെയ്യപ്പെടാനാവുന്നതല്ലെന്നും പ്രഖ്യാപിച്ചുകൊള്ളുന്നു.

(സുപ്രീംകോടതിയുടെ 20-6-95-ലെ ഡിക്രിക്ക് 25-3-96-ലെയും, 5-2-97-ലെയും ഉത്തരവുകൾപ്രകാരം വരുത്തിയ ഭേദഗതികൾക്ക് അനുസൃതമായി) മലങ്കര അസോസിയേഷനിലേക്കും അതിന്റെ മാനേജിംഗ് കമ്മിറ്റിയിലേക്കും നടന്ന തെരഞ്ഞെടുപ്പുകൾ സംബന്ധിച്ചിടത്തോളം എല്ലാ കാര്യങ്ങളിലും വിധി നടത്തിയതായി ഈ കോടതി യഥാവിധി രേഖപ്പെടുത്തുന്നു.

മറ്റ് തർക്കവാദമൊന്നും ഉന്നയിക്കപ്പെടുകയോ, കോടതി മറ്റു നിർദേശമൊന്നും നൽകുകയോ ചെയ്തിട്ടില്ല.

ജ. വി. എസ്. മളീമഠിന് അദ്ദേഹത്തിനുള്ള പ്രതിഫലമായി അയച്ചുകൊടുക്കേണ്ടതിന്, ഓരോ കക്ഷിയും ഒരു ലക്ഷം രൂപ വീതം ഇന്നു മുതൽ മൂന്നാഴ്ചക്കകം രജിസ്ട്രാർക്ക് നൽകേണ്ടതാണ്.

മേല്പറഞ്ഞ വ്യവസ്ഥകളോടെ ഈ അപ്പീൽ തീർച്ച ചെയ്തിരിക്കുന്നു.

Malankara Orthodox TV

# 20

# പോലീസ് സംരക്ഷണം: സുപ്രീംകോടതി വിധി

മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ മുതൽപേർ അപ്പീൽ വാദികളും, കേരള ഗവൺമെന്റ് മുതൽ പേർ അപ്പീൽ പ്രതികളുമായി ഇൻഡ്യൻ സുപ്രീംകോടതിയിൽ 2004-ലെ 5460-5466 നമ്പരുകളിലുള്ള സിവിൽ അപ്പീൽ കേസുകളിൽ ജ. എസ്. ബി. സിൻഹ, ജ. മാർക്കണ്ഡേയ കട്ജൂ എന്നിവരടങ്ങുന്ന ഡിവിഷൻ ബഞ്ച് 4-4-2007-ൽ പുറപ്പെടുവിച്ച വിധിന്യായം.

ജ. സിൻഹ എഴുതിയ വിധിന്യായത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു.

ഈ കേസിലെ ഇരു കക്ഷികളും തമ്മിലുള്ള തർക്കം "സുറിയാനി പള്ളികൾ" എന്ന് അറിയപ്പെടുന്ന ഒട്ടേറെ പള്ളികളുടെ ഭരണകർതൃത്വത്തെ കേന്ദ്രീകരിച്ചുള്ളതാണ്. പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ മുതൽപേരും, മോറാൻ മാർ ബസ്സേലിയോസ് മാർ ത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ മുതൽപേരും തമ്മിലുള്ള കേസിലെ ഈ കോടതിയുടെ ഒരു വിധിയെ (A I R 1995 S. C. 2001) സംബന്ധിക്കുന്ന വ്യാഖ്യാനത്തിൽ നിന്ന് ഉന്നീതമായിട്ടുള്ളതാണ് ഇപ്പോഴത്തെ വിവാദം. മറ്റു കാര്യങ്ങൾക്കിടയിൽ താഴെപ്പറയുന്ന നിവൃത്തികളും ആവശ്യപ്പെട്ടു കൊണ്ടുള്ള ഒരു റിട്ട് ഹർജി അപ്പീൽ വാദികൾ കേരള ഹൈക്കോടതി യിൽ ഫയൽ ചെയ്തിരുന്നു.

### നിവൃത്തികൾ

(a) കേസിലെ മേല്പറഞ്ഞ വസ്തുതകളും സാഹചര്യങ്ങളും കണക്കിലെടുത്തു മലങ്കരസഭയുടെ കാതോലിക്കായ്ക്ക് മലങ്കര മെത്രാപ്പോലീത്തായെന്ന നിലയിൽ ജ4 അക്കം തെളിവിൽ പരാമർശിച്ചിരിക്കുന്ന മലങ്കരസഭ വക ഇടവകപ്പള്ളികളെയും, കൂടാതെ സഭവക സ്ഥാപനങ്ങളെയും സംബന്ധിക്കുന്ന തന്റെ അവകാശങ്ങളും കർത്തവ്യങ്ങളും, പ്രത്യേകാവകാശങ്ങളും, അഞ്ചു മുതൽ പതിമൂന്നു വരെ അപ്പീൽ പ്രതികളിൽ നിന്നോ, അവരുടെ കാര്യസ്ഥന്മാരിൽ നിന്നോ സേവകരിൽ നിന്നോ, ഏതെങ്കിലും രീതിയിലുള്ള ഭീഷണിയോ, തടസ്സമോ ഉണ്ടാകാതെ നിറവേറ്റുന്നതിന്, ഒന്നാം ഹർജിക്കാരന് ഫലപ്രദവും മതിയായതുമായ പോലീസ് സംരക്ഷണം നൽകാൻ, ഒന്നു മുതൽ നാലു വരെ അപ്പീൽ പ്രതികൾക്കും അവരുടെ കീഴ് ഉദ്യോഗസ്ഥർക്കും ആജ്ഞ

Malankara Orthodox TV

നൽകികൊണ്ടുള്ള ഒരു മാൻഡമസ് റിട്ടോ, അല്ലെങ്കിൽ ഉചിതമായ മറ്റേതെങ്കിലും റിട്ട് ഉത്തരവോ, ശാസനങ്ങളോ പുറപ്പെടുവിക്കുന്നതിന് ബഹുമാനപ്പെട്ട കോടതി സന്മനസ്സാകണം.

(b) ഒന്നാം ഹർജിക്കാരന്റെ (മോറാൻ മാർ ബസ്സേലിയോസ് മാർ ത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ) കീഴിലുള്ള മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയിലെ മെത്രാപ്പോലീത്താമാർക്ക് ആ നിലയിലുള്ള തങ്ങളുടെ അവകാശങ്ങളും, കർത്തവ്യങ്ങളും, പ്രത്യേകാവകാശങ്ങളും, അഞ്ചു മുതൽ പതിമൂന്നു വരെ അപ്പീൽ പ്രതികളിൽ നിന്നോ അവരുടെ കാര്യസ്ഥന്മാരിൽ നിന്നോ സേവകരിൽ നിന്നോ ഏതെങ്കിലും രീതിയിലുള്ള ഭീഷണിയോ തടസ്സമോ ഉണ്ടാകാതെ നിറവേറ്റുന്നതിന്, ഹർജിക്കാർക്ക് ഫലപ്രദവും മതിയായതുമായ പോലീസ് സംരക്ഷണം നൽകാൻ ഒന്നു മുതൽ നാലു വരെ അപ്പീൽ പ്രതികൾക്ക് ആജ്ഞ നൽകികൊണ്ടുള്ള ഒരു മാൻഡമസ് റിട്ടോ, അല്ലെങ്കിൽ ഉചിതമായ മറ്റേതെങ്കിലും റിട്ട് ഉത്തരവോ, ശാസനങ്ങളോ പുറപ്പെടുവിക്കണം.

(c) മലങ്കരസഭയിലെ സമാന സ്ഥാനങ്ങളിലുള്ള മറ്റ് മെത്രാപ്പോലീത്താമാർക്കും, സഭാംഗങ്ങളായ വിശ്വാസികൾക്കും മലങ്കരസഭയുടെ മേല് പറഞ്ഞ ഇടവകപ്പള്ളികളിൽ നടത്തുന്ന മതപരമായ ആരാധനകളിൽ, അഞ്ചു മുതൽ പതിമൂന്നു വരെയുള്ള അപ്പീൽ പ്രതികളിൽ നിന്നോ, അവരുടെ കാര്യസ്ഥന്മാരിൽ നിന്നോ സേവകരിൽ നിന്നോ ഏതെങ്കിലും രീതിയിലുള്ള ഭീഷണിയോ തടസ്സമോ ഉണ്ടാകാതെ പങ്കെടുക്കുന്നതിന്, അവർക്ക് ഫലപ്രദവും മതിയായതുമായ പോലീസ് സംരക്ഷണം നൽകാൻ, ഒന്നു മുതൽ നാലു വരെ അപ്പീൽ പ്രതികൾക്ക് ആജ്ഞ നൽകികൊണ്ടുള്ള മാൻഡമസ് റിട്ടോ, അല്ലെങ്കിൽ ഉചിതമായ മറ്റേതെങ്കിലും റിട്ട് ഉത്തരവോ, ശാസനങ്ങളോ പുറപ്പെടുവിക്കണം.

(d) കാതോലിക്കാ എന്ന നിലയിലോ മെത്രാപ്പോലീത്താ എന്ന നിലയിലോ, മറ്റേതെങ്കിലും രീതിയിലോ P-4 അക്കം തെളിവിൽ പരാമർശിച്ചിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ വക പള്ളികളിലോ സഭവക സ്ഥാപനങ്ങളിലോ, അഞ്ചു മുതൽ പതിമൂന്നു വരെ അപ്പീൽ പ്രതികൾ പ്രവേശിക്കാതിരിക്കുന്നതിനുവേണ്ട നടപടികൾ സ്വീകരിക്കാൻ, ഒന്നു മുതൽ നാലു വരെ അപ്പീൽ പ്രതികൾക്ക് ആജ്ഞ നൽകികൊണ്ടുള്ള മാൻഡമസ് റിട്ടോ, അല്ലെങ്കിൽ ഉചിതമായ മറ്റേതെങ്കിലും റിട്ട് ഉത്തരവോ, ശാസനങ്ങളോ പുറപ്പെടുവിക്കണം.

(e) മലങ്കരസഭാഭരണഘടനയിലെ (1934-ലേത്) വ്യവസ്ഥകൾക്ക് അനുസൃതമായി, P-4 അക്കം തെളിവിൽ പരാമർശിച്ചിരിക്കുന്ന മലങ്കര സഭയിലെ പള്ളികളെയും സഭവക സ്ഥാപനങ്ങളെയും, സംബന്ധിച്ച

Malankara Orthodox TV

അധികാരങ്ങൾ ഹർജിക്കാർ വിനിയോഗിക്കുന്നതിനെ ഏതെങ്കിലും രീതിയിൽ തടസ്സപ്പെടുത്തുന്നതിൽ നിന്ന് അഞ്ചു മുതൽ പതിമൂന്നു വരെ അപ്പീൽ പ്രതികളെ തടയുന്നതിന് ഒന്നു മുതൽ നാലുവരെ അപ്പീൽ പ്രതികൾക്ക് ഉചിതമായ ശാസനങ്ങൾ നൽകണം.

(f) ഹർജിക്കാർക്ക് ഈ ഹർജിയുടെ ചെലവുകൾ നൽകുന്നതിന് അഞ്ചു മുതൽ പതിമൂന്നു വരെ പ്രതികളോട് ആജ്ഞാപിക്കണം.

വിവാദപരമായ വസ്തുതാ പ്രശ്നങ്ങളിലേക്ക്, മേല്പറഞ്ഞ വിധിയുടെ പ്രത്യേകിച്ചും ഇടവകപ്പള്ളികളുടെ കാര്യത്തിലുള്ള പ്രയോഗക്ഷമതയിലേക്ക് കടക്കാനാവാത്തതായിരുന്നു എന്ന അനുമാനത്തിന്മേൽ, ഹൈക്കോടതി മുമ്പാകെ ഉന്നയിച്ചിട്ടുള്ള തർക്കങ്ങളിലൊന്ന് റിട്ട് ഹർജിയുടെ നിലനിൽപ്പാണ്. എങ്കിലും ഇൻഡ്യൻ ഭരണഘടനയുടെ 144-ാം വകുപ്പ് ഉൾക്കൊള്ളുന്ന വ്യവസ്ഥകൾ പരിഗണിക്കുമ്പോൾ ഈ കോടതിയുടെ വിധി ഫലവത്താകുന്നതിന് സംസ്ഥാന ഗവൺമെന്റും അതിന്റെ ഓഫീസർമാരും കടമപ്രകാരം ബാദ്ധ്യസ്ഥരാകയാൽ, റിട്ട് ഹർജി നിലനിൽക്കുന്നതാണെന്ന ഒരു തർക്ക വാദം അപ്പീൽ വാദികൾ ഉന്നയിക്കുകയുണ്ടായി.

### രണ്ടു ചോദ്യങ്ങൾ

കേരള ഹൈക്കോടതി കക്ഷികളുടെ തർക്ക വിതർക്കങ്ങൾ പരിഗണിച്ച് രണ്ടു ചോദ്യങ്ങളാണ് പരിചിന്തനത്തിന് വിധേയമാക്കാൻ എടുത്തത്.

(1) പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ V മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ എന്ന കേസിലെ (രണ്ടാം സമുദായ കേസ്) 1995-ലെ വിധി (A. I. R. 1995 S. C. 2001) തർക്കിക്കുന്ന അപ്പീൽ പ്രതികൾക്ക് ബാധകമാകുമോ?

(2) ഹർജിക്കാരൻ ആവശ്യപ്പെടുന്നതുപോലെ ഒരു മാൻഡമസ് റിട്ട് പുറപ്പെടുവിക്കുന്നതിനുള്ള സ്ഥിതി ഉണ്ടായിട്ടുള്ളതായി സ്ഥാപിക്കപ്പെട്ടിട്ടുണ്ടോ?

മേൽ പ്രസ്താവിച്ച പള്ളിവക സ്വത്തുക്കളിന്മേൽ അപ്പീൽ വാദികൾ അവകാശവാദം ഉന്നയിച്ചിട്ടുണ്ടെന്നും, ഇത് സംബന്ധിച്ച് ഗുരുതരമായ വിവാദം നിലവിലുണ്ടെന്നും, കേരളത്തിലെ വിവിധ കോടതികളിലായി ഇരുന്നൂറോളം സിവിൽ കേസുകളാണ് നടന്നു വരുന്നതെന്നുമുള്ളതടക്കം കക്ഷികൾക്കു വേണ്ടി ഉന്നയിക്കപ്പെട്ട തർക്കങ്ങൾ കോടതി ശ്രദ്ധിക്കുകയുണ്ടായി.

എന്നാലും ഹൈക്കോടതി കേസിലെ ന്യായന്യായതകൾ പരിഗണിച്ച

Malankara Orthodox TV

ശേഷം സുപ്രീംകോടതി മുമ്പാകെയുള്ള നടപടികളിൽ ഈ ഇടവകപ്പള്ളികൾ കക്ഷി സ്ഥാനത്ത് ചേർക്കപ്പെട്ടിരുന്നില്ലെന്നതിനാൽ, ഈ പള്ളികളുടെ അവകാശങ്ങളെ സംബന്ധിച്ചിടത്തോളം അവർക്കെതിരായ യാതൊരു പ്രഖ്യാപനവും (95-ലെ സുപ്രീംകോടതി വിധിയിൽ) ഉണ്ടായിട്ടില്ലെന്ന് അഭിപ്രായപ്പെട്ടു. അനന്തരം ഹൈക്കോടതി ഇപ്രകാരവും അഭിപ്രായപ്പെടുകയുണ്ടായി.

(i) ഇടവകപ്പള്ളികളുടെ അവകാശങ്ങൾ സുപ്രീംകോടതി 1995-ലെ വിധിയിൽ നിർണ്ണയിച്ചിരുന്നില്ല. അതുകൊണ്ട് അപ്പീൽ പ്രതികൾക്ക് തങ്ങളുടെ (പള്ളിവക) സ്വത്തുക്കളുടെ ഭരണം നടത്താൻ അവകാശമില്ലെന്നോ, ഒന്നാം ഹർജിക്കാരന് ആ കേസിൽ കക്ഷികളല്ലാതിരുന്ന പള്ളികളിന്മേൽ അവകാശമുണ്ടെന്നോ, പറയാനാവുന്നതല്ല.

(ii) P-4 അക്കം തെളിവിൽ പറയുന്ന പള്ളികളെയെല്ലാം കേസിൽ കക്ഷി ചേർത്തിരുന്നില്ലെന്നതിനാൽ, കോടതി മുമ്പാകെയില്ലാത്ത ആ പള്ളികളുടെ അവകാശങ്ങളെ ബാധിക്കുന്ന യാതൊരു ഉത്തരവും പാസ്സാക്കാനാവുന്നതല്ല.

(iii) ഒരു പ്രത്യേക അസോസിയേഷൻ രൂപവൽക്കരിക്കുന്നതിന് പള്ളികൾക്ക് അവകാശമുള്ളതാണ്. ഇൻഡ്യൻ ഭരണഘടന 19, 25, 26 വകുപ്പുകൾപ്രകാരം മലങ്കര അസോസിയേഷനിൽ നിന്ന് വിട്ടുപോകാനും അവർക്ക് അവകാശമുള്ളതാകുന്നു. ഇപ്രകാരം ചെയ്ക മൂലം അവർ നിയമവിരുദ്ധമായി പ്രവർത്തിച്ചുവെന്ന് കാണിക്കപ്പെട്ടിട്ടുമില്ല.

(iv) പോലീസ് സഹായം അവശ്യപ്പെടുന്നു എന്നതുകൊണ്ടു മാത്രം, അതിനു ഉത്തരവിടാനാവുന്നതല്ല. അത് ഗവൺമെന്റിന് ചെലവു വരുത്തുന്ന കാര്യമാണ്. മതിയായ ഒരു അധികാരിയുടെയോ, കോടതിയുടെയോ മുമ്പാകെയുള്ള നടപടികൾക്ക് അതൊരു പകരം നടപടിയാകുന്നതുമല്ല. വ്യക്തിക്കോ, സ്വത്തിനോ, അപകടം നിലവിൽ ഉണ്ടെന്നതിന് സുവ്യക്തമായ തെളിവുള്ളപ്പോൾ മാത്രമേ, സാധാരണഗതിയിൽ അത് അനുവദിക്കാൻ ആവുകയുള്ളൂ. മതസ്ഥാപനങ്ങൾ ഉൾപ്പെടുന്ന പ്രശ്നങ്ങളിൽ, പോലീസിന്റെ പ്രവേശനം അനുവദിക്കേണ്ട വ്യക്തമായ ഒരു സ്ഥിതി ഉണ്ടായിട്ടുള്ളതായി സ്ഥാപിക്കപ്പെടാതെ, പോലീസ് സംരക്ഷണം അനുവദിച്ചുകൊണ്ട് ഉത്തരവു പുറപ്പെടുവിക്കുന്നത് സാധാരണഗതിയിൽ അനുചിതമായിരിക്കും.

(v) നേരത്തെ കണ്ടതുപ്രകാരമുള്ള പ്രത്യേകമായ വസ്തുതകളും സാഹചര്യങ്ങളും വച്ചു നോക്കുമ്പോൾ, ഹർജിക്കാർ അഭ്യർത്ഥിക്കുന്ന പ്രകാരം ഒരു മാൻഡമസ് റിട്ട് പുറപ്പെടുവിക്കുന്നതിനുള്ള കാരണം സ്ഥാപിക്കാൻ അവർക്ക് കഴിഞ്ഞിട്ടില്ലാത്തതാകുന്നു.

Malankara Orthodox TV

ഞങ്ങളുടെ മുമ്പാകെയുള്ള കക്ഷിക്കുവേണ്ടി ഹാജരായ അഭിഭാഷകർ ഉന്നയിച്ചിരിക്കുന്ന മാത്സര്യവിവാദങ്ങളിലേക്ക് കടക്കുന്നതിനു മുമ്പായി, ഒന്നാം അപ്പീൽ വാദി (മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ) കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തുനിന്ന് 2005-ൽ വിരമിച്ചതായി പ്രസ്താവിക്കപ്പെടുന്നത് ഞങ്ങൾ ശ്രദ്ധയിൽ എടുക്കുകയാണ്. അദ്ദേഹം 26-1-2006-ൽ 91-ാം വയസ്സിൽ അന്തരിച്ചു (കബറടക്കം ശാസ്താംകോട്ട ചാപ്പലിൽ നടത്തപ്പെട്ടു). കേസിൽ അദ്ദേഹത്തിന് പകരമായി തന്നെ കക്ഷി ചേർക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് അദ്ദേഹത്തിന്റെ പിൻഗാമിയായ കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്താ (മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ) ഇടക്കാല അപേക്ഷ (I. R. NO. 16/2006) കോടതിയിൽ സമർപ്പിച്ചിട്ടുണ്ട്. കാതോലിക്കായുടെ തെരഞ്ഞെടുപ്പിന്റെ സാധുതയോ, മറ്റു കാരണങ്ങളോ, സംബന്ധിച്ച പ്രശ്നം, ഒരു കേസിൽ പരിഗണനയിലിരിക്കുകയാണെന്നു തർക്കിച്ചുകൊണ്ട് അപ്പീൽ പ്രതികൾ പ്രസ്തുത അപേക്ഷയെ എതിർക്കുകയാണ്. മേൽ പറഞ്ഞ പദവി വഹിക്കുന്നതിന് അപേക്ഷകൻ നിയമാനുസൃതം തെരഞ്ഞെടുക്കപ്പെട്ടിട്ടുണ്ടോ എന്നതിനെപ്പറ്റി തർക്കം നിലനിൽക്കുന്നതിനാലും, അതിലുപരിയായി ഹർജിക്കാരനില്ലാതെ തന്നെ അപ്പീൽ പരിഗണിക്കാൻ കഴിയുമോ എന്നതു പരിഗണിച്ചും, കക്ഷി ചേർക്കാനുള്ള അപേക്ഷയിന്മേൽ ഒരു ഉത്തരവും പുറപ്പെടുവിക്കാൻ ഞങ്ങൾ ഉദ്ദേശിക്കുന്നില്ല.

## പാടില്ലായിരുന്നു

ഞങ്ങളുടെ അഭിപ്രായത്തിൽ ഈ വിധമുള്ള അവസ്ഥയിൽ കക്ഷികളുടെ തർക്കവിതർക്കങ്ങളിലേക്ക് ഹൈക്കോടതി കടക്കേണ്ടതുണ്ടായിരുന്നോ എന്ന ഹ്രസ്വ ചോദ്യമാണ് പരിഗണനയ്ക്ക് വരുന്നത്. അതിന് ഞങ്ങളുടെ ഉത്തരം 'പാടില്ലായിരുന്നു' എന്നാണ്. നിയമപരമായ കർത്തവ്യങ്ങളുടെ നിർവ്വഹണത്തിൽ സംസ്ഥാന ഗവൺമെന്റ് വീഴ്ച്ച വരുത്തുകയും ഉപേക്ഷ കാട്ടുകയും ചെയ്യുന്നതായാലോ, അല്ലെങ്കിൽ വീഴ്ച വരുത്തുകയോ ഉപേക്ഷ കാട്ടുകയോ ചെയ്യുന്നതായാലോ, പ്രസ്തുത കർത്തവ്യങ്ങൾ നിർവഹിക്കാൻ ആജ്ഞാപിച്ചുകൊണ്ടുള്ള മാൻഡമസ് റിട്ട് ഗവൺമെന്റിനെതിരെ പുറപ്പെടുവിക്കണമെന്ന അപേക്ഷ അനുവദിക്കാവുന്നതാണെന്ന കാര്യത്തിൽ യാതൊരു സംശയവും ഉണ്ടായിക്കൂടാത്തതാകുന്നു. എങ്കിലും കേസിന്റെ ആ വശം മാത്രം പരിഗണിക്കവേ, പരിമിതമായ ആവശ്യത്തിന്മേലുള്ള തീരുമാനം നൽകുന്നതിന്റെ മറയിൽ, അതും നേരത്തെ ഇവിടെ കണ്ടപ്രകാരം കേസിന്റെ ഒരു വശമോ അല്ലെങ്കിൽ മറ്റൊരു വശമോ സ്പർശിച്ചുകൊണ്ടുള്ളതായ 200-ൽപരം കേസുകൾ വിവിധ സിവിൽ കോടതികളിലായി നിലവിലിരിക്കെ, ഹൈക്കോടതി അവ

കാശത്തർക്ക പ്രശ്നത്തിലേക്കോ, മറ്റു പരിഹാരങ്ങളില്ലാത്ത എത്താത്ത കാര്യത്തിൽ ഈ കോടതി (സുപ്രീംകോടതി) പുറപ്പെടുവിച്ച വിധിയുടെ വ്യാഖ്യാനത്തിലേക്കോ, അവകാശത്തർക്കപ്രശ്നത്തിലേക്കോ അല്ലെങ്കിൽ വിധിയുടെ വ്യാഖ്യാനത്തിലേക്കോ കടന്നത് വ്യത്യസ്തമായ ഒരു കാര്യമായിപ്പോയി.

ഞങ്ങളുടെ അഭിപ്രായത്തിൽ സ്വകാര്യ നിയമപ്രകാരമുള്ള പരിഹാരത്തേക്കാൾ ഉപരിയായി പൊതു നിയമപ്രകാരമുള്ള പരിഹാരം നൽകുന്ന വിഷയങ്ങൾ സംബന്ധിച്ച് ഭരണഘടന 226-ാം വകുപ്പുപ്രകാരമുള്ള വിചാരണാധികാരം പ്രയോഗിക്കുന്ന കാര്യത്തിലുള്ള ഒരു വ്യതിരിക്തത മനസ്സിൽ ധരിച്ചിരിക്കേണ്ടതുണ്ട്.

ഹൈക്കോടതി ഭരണഘടന 226-ാം വകുപ്പുപ്രകാരമുള്ള വിചാരണാധികാരം പ്രയോഗിക്കുമ്പോൾ സമ്പൂർണ്ണാധികാരമാണ് പ്രയോഗിക്കുന്നതെന്നു വരികിലും, അതു സംബന്ധിച്ചുള്ള ചില പരിമിതികൾ പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. ഇൻഡ്യൻ ഭരണഘടനയുടെ 12-ാം വകുപ്പിലെ വിവക്ഷപ്രകാരം സാധാരണഗതിയിൽ ഒരു ഗവൺമെന്റിനോ, പൊതു കർത്തവ്യങ്ങൾ നിർവഹിക്കുന്ന ഗവൺമെന്റ് അധികാരികൾക്കോ, പൊതുജനങ്ങളുടെ പ്രയോജനാർത്ഥമുള്ള സ്ഥാപനത്തിനോ, നിയമം അവലംബമാക്കിയുള്ള കർത്തവ്യങ്ങൾ നിർവ്വഹിക്കുന്ന അപ്പീൽ പ്രതികൾക്കോ എതിരെ മാൻഡമസ് റിട്ടോ ആ സ്വഭാവത്തിലുള്ള ഏതെങ്കിലും ആജ്ഞാ ഉത്തരവോ, പുറപ്പെടുവിക്കാവുന്നതാണ്. എന്നാൽ സാധുതയുള്ള കാരണങ്ങൾക്കൊഴികെയൊ, ഒഴിച്ചോ ഉള്ള ഒന്നിനും സ്വകാര്യ നിയമപ്രകാരമുള്ള പരിഹാരം ഉൾക്കൊള്ളുന്ന കേസുകൾ കുടുതൽ ശക്തമായ കാരണങ്ങളാൽ കോടതി പരിഗണിക്കുന്നതല്ല.

പോലീസ് സംരക്ഷണം അനുവദിക്കുന്നതു സംബന്ധിച്ച പ്രശ്നം ഉൾക്കൊള്ളുന്നതും, ഈ കേസിനോട് ഏതാണ്ട് സമാനമായുള്ളതുമായ പി. ആർ. മുരളീധരൻ മുതൽപേർ V സ്വാമി ധർമ്മാനന്ദ തീർത്ഥപാദർ മുതൽ പേർ എന്ന കേസ് ഈ കോടതിയുടെ പരിഗണനയ്ക്ക് വന്നു. ഞങ്ങളിലൊരാളും അതിൽ കക്ഷിയായിരുന്നു.

"ഇതിലുപരിയായി സിവിൽകോടതിയുടെ വിചാരണാധികാരം വിപുലവും സമ്പൂർണ്ണവുമാണ്. ഇത്തരം ഒരു കേസിൽ റിട്ട് നടപടികൾ ഒരു സിവിൽ വ്യവഹാരത്തിന് പകരമാകുന്നതല്ല" എന്ന് കോടതി തീർപ്പുകല്പിച്ചു.

ഹൈക്കോടതിയിൽ ജ. ബാലസുബ്രഹ്മണ്യൻ സഹജഡ്ജിയോടു യോജിച്ചുള്ള തന്റെ വിധിന്യായത്തിൽ പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്:

Malankara Orthodox TV

"റിട്ട് ഹർജിക്കാരന് പോലീസ് സംരക്ഷണം നൽകാൻ പോലീസ് അധികൃതർക്ക് ആജ്ഞ നൽകികൊണ്ടുള്ള മാൻഡമസ് റിട്ട് തേടുന്ന തിനെന്ന ഭാവത്തിലുള്ളതായ ഒരു റിട്ട് ഹർജി കൈകാര്യം ചെയ്യുമ്പോൾ, കോടതിയെ സിവിൽ അവകാശങ്ങളിന്മേൽ തീരുമാനം എടുക്കുന്നതി നുള്ള ഒരു വേദിയാക്കി മാറ്റിക്കൂടാത്തതാകുന്നു. കോടതി റിട്ട് ഹർജിക്കാ രന് അനുകൂലമായി പാസാക്കിയിട്ടുള്ള ഒരു ഡിക്രിയോ, ഇൻജങ്ക്ഷൻ ഉത്തരവോ ഒരു പ്രത്യേക കക്ഷി അനുസരിച്ചില്ലെന്നും, ഹർജിക്കാരനെ സംബന്ധിക്കുന്ന കാര്യത്തിൽ പ്രസ്തുത കക്ഷി ആ ഡിക്രിയോ ഇൻജം ക്ഷൻ ഉത്തരവോ മനപ്പൂർവ്വം പരിഹസിച്ചുതള്ളുകയാണെന്നും, അല്ലെ ങ്കിൽ അധികാരമുള്ള കോടതി പാസ്സാക്കിയ ഡിക്രിയോ, ഉത്തരവോ, അടിസ്ഥാനമാക്കി ആവശ്യമായ സംരക്ഷണം പോലീസ് അധികൃതർ നൽകുന്നില്ലെന്നുമുള്ള വാദത്തിന്മേൽ ഇത്തരം ഒരു റിട്ട് ഉത്തരവ് പുറപ്പെ ടുവിച്ചു കിട്ടുന്നതിനായി ഹൈക്കോടതിയെ സമീപിക്കുന്നത് ഒരു കാര്യ മായിരിക്കും. എന്നാൽ തീരുമാനിക്കപ്പെടേണ്ടിയിരിക്കുന്നതും, ശരിയാം വിധമുള്ള ഒരു സിവിൽ വ്യവഹാരത്തിലൂടെ മാത്രമേ തീരുമാനം എടുക്കാ നാവൂ എന്നതുമായ ഒരു വസ്തുവിന്റെയോ, പദവിയുടെയോ, അവകാശ ത്തിന്റെയോ കാര്യത്തിൽ സംരക്ഷണം നൽകാൻ ആജ്ഞാപിക്കുന്ന തിനുള്ള ഒരു മാൻഡമസ് റിട്ട് തേടുന്നതാകട്ടെ, തികച്ചും വ്യത്യസ്തമായ ഒരു കാര്യവുമായിരിക്കും. ഒരു ഹർജിക്കാരൻ ഒരു വസ്തുവിന്മേലുള്ള തന്റെ കൈവശം ഉചിതമായ ഒരു സിവിൽ കോടതിയിലൂടെ ആദ്യം തന്നെ സ്ഥാപിച്ചെടുക്കാതെ, വസ്തുവിന്മേൽ താൻ അവകാശപ്പെടുന്ന കൈവ ശത്തിന്റെ സംരക്ഷണത്തിന് പോലീസ് അധികൃതർക്ക് ആജ്ഞ നൽകി ക്കൊണ്ടുള്ള മാൻഡമസ് റിട്ട് പുറപ്പെടുവിക്കണമെന്ന് ആവശ്യപ്പെട്ട്, ഭരണഘടന 226-ാം വകുപ്പുപ്രകാരം ഹൈക്കോടതിയെ സമീപിക്കുന്നത് കോടതി നടപടികളുടെ ദുർവിനിയോഗമായിരിക്കുന്നതാണ്. ഇത്തരം കേസുകളിൽ നിവൃത്തി അനുവദിക്കാനുള്ള (മാനസിക) പരീക്ഷണത്തെ ഹൈക്കോടതി ചെറുക്കേണ്ടതാണ്. ഉചിതമായ സ്ഥിതികളിൽ വിവേക പൂർവ്വം വിനിയോഗിക്കുമ്പോൾ മാത്രമേ ഭരണഘടന 226-ാം വകുപ്പ് പ്രദാനം ചെയ്യുന്ന വിപുലമായ വിചാരണാധികാരം ഫലവത്തും, അർത്ഥ വത്തായും നിലകൊള്ളുകയുള്ളു.

ഞങ്ങളുടെ മുമ്പാകെയുള്ള അപ്പീൽ വാദികളെ ഒരു വ്യത്യസ്ത നില പാടു സ്വീകരിക്കാനോ, വഞ്ചനാപരമായി പെരുമാറാനോ അനുവദിച്ചു കൂടാത്തതാണെന്ന് അപ്പീൽ പ്രതികളുടെ അഭിഭാഷകൻ തന്റെ തർക്ക വാദത്തിൽ ഉന്നയിക്കുകയുണ്ടായി. ഹൈക്കോടതിയുടെ തീരുമാനം ഉണ്ടായത് അവരുടെ അപേക്ഷപ്രകാരം മാത്രമാണ്. ഇതിനായി തങ്ങൾ ക്കുള്ളതായി അവകാശപ്പെടുന്ന നിയമപരമായ അവകാശം സ്വകാര്യ

Malankara Orthodox TV

വ്യക്തികൾക്കെതിരെയല്ല, ഗവൺമെന്റിനും അതിന്റെ ഓഫീസർമാർക്കും എതിരെ നടപ്പിലാക്കികിട്ടുന്നതിനുവേണ്ടിയാണ്, മാൻഡമസ് റിട്ടോ ആ സ്വഭാവത്തോടുകൂടിയ റിട്ടോ തങ്ങൾ തേടിയതെന്ന് ഞങ്ങളുടെ മുമ്പാകെ തർക്കിക്കാൻ അപ്പീൽ വാദികൾ സ്വീകരിച്ച കാരണങ്ങളിലേക്കു പോലും ഞങ്ങളുടെ ശ്രദ്ധ കൊണ്ടുവരപ്പെട്ടിട്ടുണ്ട്.

ഹൈക്കോടതി മുമ്പാകെയോ അല്ലെങ്കിൽ പ്രത്യേകാനുമതി തേടിയുള്ള ഹർജികളിന്മേൽ, ഞങ്ങളുടെ മുമ്പാകെയോ ഉള്ള അപ്പീൽ വാദികളുടെ തർക്കവാദ വിഷയം അത്തരം അവകാശമായിരുന്നു. എന്നാൽ അപ്പീൽ വാദികളിലെ ഒരാൾക്കോ, അല്ലെങ്കിൽ മറ്റൊരാൾക്കോ പോലീസ് സംരക്ഷണം അനുവദിക്കുന്നതിനെന്നതിന്റെ മറയിൽ, സ്വത്തുക്കളുടെ ഉടമസ്ഥാവകാശം സംബന്ധിക്കുന്നതോ അല്ലെങ്കിൽ ഇത്തരം ഒട്ടേറെ പള്ളികളുടെ ഭരണം സംബന്ധിച്ച് ഒരു വിഭാഗത്തിന് മറ്റൊരു വിഭാഗത്തിനെതിരായ അവകാശത്തെപ്പറ്റിയുള്ളതോ ആയ വിവാദ പ്രശ്നങ്ങൾ, ഇൻഡ്യൻ ഭരണഘടനയുടെ 226-ാം വകുപ്പുപ്രകാരം റിട്ടുകൾ കേൾക്കുന്ന ഒരു കോടതിയുടെ തീർപ്പിനു വിഷയമാക്കിക്കൂടാനാവാത്തതാണെന്ന കാര്യത്തിൽ ഞങ്ങൾക്ക് സംശയമൊന്നുമില്ല.

അതുകൊണ്ട് പോലീസ് സംരക്ഷണം അനുവദിച്ചു കിട്ടുന്നതിലേക്ക് സംസ്ഥാന ഗവൺമെന്റിനോ, ഗവൺമെന്റ് ഓഫീസർമാർക്കോ എതിരായി ഒരു മാൻഡമസ് റിട്ടോ, ആ സ്വഭാവത്തോടുകൂടിയ ഒരു റിട്ടോ പുറപ്പെടുവിച്ചു കിട്ടുന്നതിന് അപ്പീൽ വാദികൾ ഹൈക്കോടതി മുമ്പാകെ നിർബന്ധം പിടിച്ചുവെന്നതാണ് വസ്തുതയെന്നിരുന്നാലും, പ്രത്യേകിച്ചും അപ്പീൽ ആദ്യ (കോടതി) നടപടികളുടെ ഒരു തുടർച്ചയായിരിക്കുമ്പോൾ, ഇൻഡ്യൻ ഭരണഘടന 136-ാം വകുപ്പുപ്രകാരമുള്ള അപ്പീൽ വിചാരണാധികാരം ഈ കോടതി വിനിയോഗിച്ചതുപോലെ, ആ പ്രശ്നത്തിലേക്കും അതായത് റിട്ട് ഹർജി തന്നെ പരിഗണിക്കാവുന്നതാണോ അല്ലയോ എന്നതിലേക്കും, ഹൈക്കോടതിക്കു കടക്കാവുന്നതും കടക്കേണ്ടിയിരുന്നതുമാണെന്നാണ് ഞങ്ങളുടെ അഭിപ്രായം.

അപ്പീൽ പ്രതിക്കുവേണ്ടി ഹാജരായ സീനിയർ അഭിഭാഷകൻ ഇതിനു പുറമെ പൗലൂസ് മാർ അത്താനാസ്യോസ് മുതൽപേർ v മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ മുതൽപേർ എന്ന കേസിലെ ഈ കോടതിവിധി (1995-ലെ സുപ്രീംകോടതി വിധി) യുടെ വ്യാഖ്യാനം സംബന്ധിച്ച് കേരള ഹൈക്കോടതിയുടെ വ്യത്യസ്ത ബെഞ്ചുകൾ വ്യത്യസ്ത വീക്ഷണങ്ങൾ സ്വീകരിച്ചേക്കാമെന്ന് ബോധിപ്പിക്കുകയുണ്ടായി. ഇതിന് ഉപോദ്ബലകമായി അദ്ദേഹം സെന്റ് ജോർജ് യാക്കോബായപ്പള്ളി മുതൽപേർ v കേരള ഗവൺമെന്റ് മുതൽപേർ എന്ന

Malankara Orthodox TV

(കത്തിപ്പാറത്തടം പള്ളി) കേസിലെ [W.P. (C) No. 3214/2006] ഹൈക്കോടതി സിംഗിൾ ജഡ്ജിയുടെ ചോദ്യം ചെയ്യപ്പെട്ടിട്ടുള്ള വിധി ഞങ്ങളുടെ മുമ്പാകെ ഹാജരാക്കിയിട്ടുണ്ട്. എങ്കിലും ഞങ്ങൾ നേരത്തെ പ്രകടിപ്പിച്ചിട്ടുള്ള അഭിപ്രായങ്ങൾ പരിഗണിച്ചും, അതിനു പുറമെ സങ്കട കക്ഷികൾ നിയമപ്രകാരമുള്ള അപ്പീൽ കേരള ഹൈക്കോടതി ഡിവിഷൻ ബഞ്ച് മുമ്പാകെ ബോധിപ്പിച്ചിട്ടുണ്ടെന്ന തർക്കമില്ലാത്ത വസ്തുത കണക്കിലെടുത്തും, മേല്പറഞ്ഞ തർക്കത്തിലേക്കു കടക്കാൻ ഞങ്ങൾ ഉദ്ദേശിക്കുന്നില്ല.

**പ്രകടമായ തെറ്റ്**

നേരത്തെ പ്രസ്താവിച്ച കാരണങ്ങളാൽ, പ്രത്യേകിച്ചും ഇത്തരം പ്രശ്നങ്ങൾ അധികാരപ്പെട്ട സിവിൽ കോടതികളുടെ മുമ്പാകെ പരിഗണനയിൽ ഇരിക്കവെ, റിട്ട് വിചാരണാധികാര വിനിയോഗത്തിലൂടെ (പള്ളികളുടെമേലുള്ള) ഉടമസ്ഥാവകാശം സംബന്ധിച്ച തർക്ക പ്രശ്നങ്ങളിലേക്കും, ഒരു പ്രത്യേക വിഭാഗത്തിന് പള്ളികളുടെ ഭരണത്തിനുള്ള അവകാശം സംബന്ധിച്ച തർക്ക പ്രശ്നങ്ങളിലേക്കും കടന്നതിലൂടെ ഹൈക്കോടതി പ്രകടമായ ഒരു തെറ്റാണ് ചെയ്തിരിക്കുന്നത്. അതുകൊണ്ട് ഹൈക്കോടതി നടത്തിയ ഏതെങ്കിലും നിരീക്ഷണം, കേസുകളിൽ സ്വതന്ത്രമായ തീരുമാനങ്ങളെടുക്കുന്ന കാര്യത്തിൽ ബന്ധപ്പെട്ട കോടതികളെ സ്വാധീനിച്ചു കൂടാത്തതാകുന്നുവെന്നും, ഇക്കാര്യത്തിൽ കക്ഷികളുടെ തർക്കങ്ങൾ ഇനിയും തീരുമാനിക്കപ്പെടേണ്ടതായ സ്ഥിതിയിൽ തുടരുന്നുവെന്നുമാണ് ഞങ്ങളുടെ അഭിപ്രായം.

വിവിധ കോടതികളിൽ വ്യത്യസ്ത കേസുകൾ ഫയൽ ചെയ്തിട്ടുള്ള ഒട്ടുവളരെ പേർ, ഹൈക്കോടതി മുമ്പാകെയുള്ള റിട്ട് ഹർജിയിൽ കക്ഷികൾ പോലുമല്ലാത്തതു പരിഗണിച്ചുകൊണ്ടാണ്, ഞങ്ങൾ പ്രത്യേകിച്ചും ഈ നിരീക്ഷണങ്ങൾ നടത്തുന്നത്. അപ്രകാരം അവർക്ക് ഹൈക്കോടതിയുടെ ഏതെങ്കിലും നിരീക്ഷണമോ നിഗമനങ്ങളോ മറ്റു വിധത്തിലും ബന്ധിതമല്ലാത്തതാകുന്നു.

സിവിൽ കോടതികളിൽ പരിഗണനയിലിരിക്കുന്ന തർക്ക വിഷയത്തിന്റെ കാര്യത്തിൽ ഞങ്ങൾ യാതൊരു അഭിപ്രായവും പ്രകടിപ്പിച്ചിട്ടില്ലെന്നും വ്യക്തമാക്കികൊള്ളട്ടെ.

അപ്പീലുകൾ ഇതുപ്രകാരം തീരുമാനിച്ചിരിക്കുന്നു.

കക്ഷി ചേർക്കലിനുള്ള അപേക്ഷ തള്ളിക്കളഞ്ഞിരിക്കുന്നു.

ന്യൂഡൽഹി
4-4-2007

(ഒപ്പ്) ജ. എസ്. ബി. സിൻഹാ
(ഒപ്പ്) ജ. മാർക്കണ്ഡേയ കട്ജൂ

Malankara Orthodox TV

# 21

# സഭാക്കേസും വിധി നടത്തും

നമ്മുടെ നാട്ടിലെ സിവിൽകേസ് നടത്തിപ്പിനു രണ്ടു ഘട്ടങ്ങളാണു ള്ളത് – ഒന്ന്; വിസ്താര നടപടി; രണ്ട്; വിധിനടത്ത്.

കേസിന്റെ ന്യായാന്യായങ്ങൾ പരിഗണിച്ച് വിസ്താര നടപടികളുടെ അന്ത്യത്തിൽ സിവിൽകോടതികൾ വിധി പ്രസ്താവിക്കുന്നു. ഇതിലെ വിധിതീർപ്പ് പ്രാവർത്തികമാക്കുന്ന നടപടിയാണ് വിധിനടത്ത്.

സഭാക്കേസിലെ ഹൈക്കോടതിയുടെയും സുപ്രീംകോടതിയുടെയും വിധി പരിശോധിച്ചാൽ താഴെപ്പറയുന്ന സംഗതികളാണ് "നടത്തുവാനുള്ള" വിധിതീർപ്പെന്നു കാണാം.

1. സഭാക്കേസിലെ പ്രതികളായിരുന്ന മെത്രാന്മാർ മലങ്കരസഭയിലെ ഏതെങ്കിലും പള്ളിയിൽ കർമ്മങ്ങൾ നടത്തിക്കൂടാ.

2. മലങ്കരസഭയിലെ സ്ഥാപനങ്ങളിലും മേല്പറഞ്ഞ മെത്രാന്മാർ കർമ്മങ്ങൾ നടത്തിക്കൂടാ.

3. കേസിൽ പ്രതികളായിരുന്ന പട്ടക്കാരും മലങ്കരസഭയിലെ പള്ളികളിലോ സ്ഥാപനങ്ങളിലോ കർമ്മങ്ങൾ നടത്താൻ പാടില്ല.

4. കേസിലെ മേല്പറഞ്ഞ പ്രതികൾ സഭയുടെ യാതൊരു ഭരണകാര്യത്തിലും ഇടപെട്ടുകൂടാ.

സുപ്രീംകോടതി വിധിയുടെ ഭാഗമായി മലങ്കര അസോസിയേഷന്റെയും മെത്രാസന ഇടവകയോഗത്തിന്റെയും അംഗങ്ങൾ ആരായിരിക്കണമെന്നതു സംബന്ധിച്ച വകുപ്പുകൾ ഭേദഗതി ചെയ്തു. മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനം സംബന്ധിച്ച തർക്കത്തിൽ സുപ്രീം കോടതി തന്നെ നിയമിച്ച നിരീക്ഷകന്റെ മേൽനോട്ടത്തിൽ തീരുമാനം കൈക്കൊണ്ടു.

എന്നാൽ കാതോലിക്കോസ് ബോധിപ്പിച്ച അന്യായത്തിലെ നിവൃത്തികളുടെ അടിസ്ഥാനത്തിൽ കോടതിയിൽ കൈക്കൊള്ളേണ്ട വിധിനടത്തു ഹർജി ഇതേവരെയും ബോധിപ്പിച്ചിട്ടില്ലെന്നറിയുന്നു.

ഏതൊരു സിവിൽ കേസിന്റെയും വിധിക്കുശേഷമുള്ള സാധാരണവും സ്വാഭാവികവുമായ നടപടിയാണ് വിധിനടത്തു നടപടികൾ.

ഈ വിധിപ്രകാരം കേസിലെ പ്രതികളായ മെത്രാന്മാർക്കും പട്ടക്കാർ

Malankara Orthodox TV

ക്കുമെതിരെ വിധിനടത്തു നടപടികൾ കൈക്കൊള്ളാം.

കേസിലെ പ്രതികളായിരുന്ന മെത്രാന്മാരിൽ ഇന്നു ജീവിച്ചിരിക്കുന്നത് ഇപ്പോഴത്തെ യാക്കോബായ വിഭാഗം ശ്രേഷ്ഠ കാതോലിക്കാ തോമസ് പ്രഥമൻ മാത്രമാണ്.

രണ്ടാം സമുദായക്കേസ് പ്രാതിനിധ്യ സ്വഭാവത്തോടെ ബോധിപ്പിച്ചിരുന്നതിനാൽ സമാന സ്വഭാവമുള്ള വ്യക്തികളെ (മെത്രാന്മാരും പട്ടക്കാരും) നിരോധിക്കുന്നതിന് പ്രത്യേകം അന്യായം ബോധിപ്പിക്കുകയും സഭാക്കേസിലുണ്ടായ വിധി പുതുക്കുകയും വേണം.

സഭാക്കേസിലെ സുപ്രീംകോടതി വിധി 1995-ലുണ്ടായി. കേസിലെ തുടർനടപടികൾ 2002-ലവസാനിച്ചു. നാളിതുവരെയും വിധിനടത്തുനടപടികൾ സഭാനേതൃത്വം കൈക്കൊണ്ടിട്ടില്ലെങ്കിൽ അത് അക്ഷന്തവ്യമായ കൃത്യവിലോപമായി ചരിത്രം രേഖപ്പെടുത്തുമെന്നതിൽ തർക്കമില്ല.

Malankara Orthodox TV

# സഭാക്കേസ്: ബന്ധപ്പെട്ട ചില പ്രമുഖർ



പ. ഔഗേൻ പ്രഥമൻ



പ. മാത്യൂസ് പ്രഥമൻ



പ. മാത്യൂസ് ദ്വിതീയൻ



ഡോ. തോമസ് മാർ മക്കാറിയോസ്



ഫാ. ജേക്കബ് മണലിൽ



കെ. സി. മാമ്മൻമാപ്പിള



ഇ. ജെ. ജോൺ



ഇ. ജെ. ഫീലിപ്പോസ്



അഡ്വ. കെ. ചെറിയാൻ വട്ടക്കുന്നേൽ



ഇസ്സഡ്. എം. പാറേട്ട്



പി. സി. ഏബ്രഹാം



ഇ. ജെ. ജോസഫ്



എഫ്. എസ്. നരിമാൻ



അഡ്വ. എം. ഏബ്രഹാം



അഡ്വ. സി. റ്റി. ജോസഫ്



അഡ്വ. കെ. ജോർജ്ജ്

# പഴയസെമിനാരി: അന്നു കുരുക്ഷേത്രം ഇന്നു ശാന്തിമഠം

## ഫാ. എം. സി. കുറിയാക്കോസ്
**(പഴയസെമിനാരി മാനേജർ)**

മലങ്കരസഭാ ചരിത്രത്തിലെ നിർണ്ണായക നിമിഷങ്ങൾക്കു സാക്ഷ്യം വഹിച്ച കോട്ടയത്തെ പ്രശസ്തമായ പഴയസെമിനാരി 100 വർഷം മുമ്പ് ഒരു 'കുരുക്ഷേത്ര'മായിരുന്നു എങ്കിൽ ഇന്ന് ആ സമരഭൂമി സമാധാനത്തിന്റെ കൊച്ചോളങ്ങൾ തത്തിക്കളിക്കുന്ന ഒരു സരോവരമോ അഥവാ ഒരു ശാന്തിമന്ദിരമോ ആയി വളർന്നു കഴിഞ്ഞിരിക്കുന്ന കാഴ്ച ആരെയും ആനന്ദഭരിതരാക്കും.

പച്ചവിരിച്ച സസ്യലതാദികളാൽ പരിസേവിതമായ യോർദ്ദാൻ നദീതീരമെന്നു തോന്നുമാറ് മങ്ങാതൊഴുകുന്ന മീനച്ചിലാറിന്റെ കരയിലെ വളക്കൂറുള്ള 16 ഏക്കർ. കവിയുടെ ഭാഷയിൽ പറഞ്ഞാൽ "ഫലദതരുനികരമിഹ സസ്യസന്ദോഹവും പാരം വിളങ്ങുന്ന പൈമ്പുൽ പ്രദേശവും." ഇവിടെയാണ് ഒരു ചെറിയ പറുദീസായുടെ പ്രതീതി ജനിപ്പിക്കുന്ന പഴയസെമിനാരി എന്ന വിദ്യാനികേതനം. ഐശ്വര്യത്തിന്റെയും വിജ്ഞാനത്തിന്റെയും കേദാരമായ ഈ മണ്ണിലാണ് സമാധാനം വിതറേണ്ട സഭയുടെ പേരിൽ തർക്കവിതർക്കങ്ങളും കലഹങ്ങളും സംഘർഷങ്ങളും സംഘട്ടനങ്ങളും കൊലപാതകവും കേസും വിതച്ചത്. എന്നാൽ അവയെല്ലാം പാറപ്പുറത്തു വീണ വിത്തുപോലെ വൈകാതെ കരിഞ്ഞുപോയി. ഇന്നു സെമിനാരിക്കു ധന്യയായ മലങ്കരസഭയുടെ സിരാകേന്ദ്രവും ആദ്ധ്യാത്മിക ശക്തിസ്രോതസ്സുമായി ഉയരാൻ കഴിഞ്ഞു. ഈ പഠിത്തവീടിന്റെ പുതിയ രൂപഭാവങ്ങൾ ആരെയും അത്ഭുതപ്പെടുത്താതിരിക്കില്ല. സെമിനാരിയുടെ കോരിത്തരിപ്പിക്കുന്ന ചരിത്രത്തിലേക്ക് ഒന്നു എത്തിനോക്കുക മാത്രമാണിവിടെ.

മലങ്കരസഭയുടെ പുരാതനമായ – ശാന്തിയുടെ കേദാരമായ – മാലിനീതീരത്തെ കണ്വാശ്രമസമാനമായ – വൈദികപരിശീലനകേന്ദ്രം, മലങ്കര മെത്രാപ്പോലീത്തായുടെയും പിന്നീട് കാതോലിക്കായുടെയും ആസ്ഥാനം, കേരളത്തിലെ പ്രഥമ ഇംഗ്ലീഷ് ഭാഷാ പഠനകേന്ദ്രം, ഇംഗ്ലീഷ് മിഷനറിമാരും മലങ്കരസഭാ നേതാക്കളും തമ്മിലുള്ള സഹകരണത്തിന്റെയും ഭിന്നിപ്പിന്റെയും സാക്ഷി, അന്ത്യോഖ്യൻ സഭയും മലങ്കരസഭയും

Malankara Orthodox TV

തമ്മിലുള്ള സംഘർഷത്തിന്റെയും സംഘട്ടനത്തിന്റെയും രംഗം, മാർത്തോമ്മാ സഭയുടെ ലേബർ റൂം എന്നീ നിലകളിൽ അറിയപ്പെടുന്ന പഴയസെമിനാരി 1814-ൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ (പിന്നീട് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ (പുലിക്കോട്ടിൽ കുടുംബത്തിലെ ഒന്നാമൻ) ആണ് ആരംഭിച്ചത്. ആദ്യ ബാച്ചിന്റെ പ്രധാന അദ്ധ്യാപകനും ഇട്ടൂപ്പ് റമ്പാൻ തന്നെയായിരുന്നു.

അങ്കമാലിയിൽ നിന്നു മലങ്കരസഭയുടെ തലസ്ഥാനം സെമിനാരി സ്ഥാപനം വഴി തിരുവിതാംകൂറിന്റെ മദ്ധ്യഭാഗത്തെ കോട്ടയത്തേക്ക് മാറ്റുകയും സെമിനാരി കേന്ദ്രമാക്കി സഭയെ ഭരിക്കുകയും ചെയ്ത പ്രഥമ മെത്രാപ്പോലീത്തായാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ.

ബ്രിട്ടീഷ് റെസിഡന്റും ദിവാനും സുറിയാനിസഭയുടെ ഒരു ആത്മസ്നേഹിതനുമായിരുന്ന കേണൽ മൺറോയുടെ ശുപാർശ അനുസരിച്ച് തിരുവിതാംകൂർ ഭരിച്ചിരുന്ന റാണി കോട്ടയം താലൂക്കിൽ ഗോവിന്ദപുരം കരയിൽ മീനച്ചിലാറിന്റെ തീരത്തു കരമൊഴിവായി നൽകിയ 16 ഏക്കർ സ്ഥലത്ത് 1814 ഫെബ്രുവരി 15-ന് കല്ലിട്ടു പിറ്റേ മാർച്ചിൽ ബലിഷ്ഠമായ മൂന്നുനില കെട്ടിടത്തിന്റെ പണി പൂർത്തിയാക്കി.

തൊഴിയൂർ ഇടവകയുടെ കിടങ്ങൻ മാർ പീലക്സിനോസിൽ നിന്നു 1815-ൽ മാർച്ച് 21-നു മെത്രാൻ സ്ഥാനമേറ്റ പുലിക്കോട്ടിൽ തിരുമേനി 1816 നവംബർ 24-ന് അന്തരിച്ചു.

ഇംഗ്ലീഷ് മിഷനറിമാരുടെ സഹകരണത്തോടെ സെമിനാരിയിൽ 1817-ൽ ഇംഗ്ലീഷ് വിദ്യാഭ്യാസവും, വേദപഠനവും ആരംഭിച്ചു. ഏതാനും വർഷം കഴിഞ്ഞപ്പോൾ മലങ്കരസഭയും മിഷനറിമാരും തമ്മിലുള്ള ബന്ധം മലങ്കരസഭയുടെ വിശ്വാസസംബന്ധമായ കാര്യങ്ങളെ മുൻനിറുത്തി ഉലഞ്ഞു. 1836-ലെ മാവേലിക്കര പടിയോലപ്രകാരം ഇരു കക്ഷികളും തമ്മിലുള്ള ബന്ധം വിഛേദിക്കപ്പെട്ടു.

പിന്നീട് നവീകരണവാദികളുമായി ഉണ്ടായ കേസുകാലത്ത് പത്തു വർഷത്തോളം സെമിനാരി പാലക്കുന്നത് തോമസ് മാർ അത്താനാസ്യോസിന്റെ കീഴിലായിരുന്നു. സെമിനാരിക്കേസിൽ (റോയൽകോടതി വിധി) പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിജയിച്ചതിനെതുടർന്ന് 1886-ൽ സെമിനാരി അദ്ദേഹത്തിന്റെ കൈവശമായി. 1909-ൽ അദ്ദേഹം കാലം ചെയ്തു. പിന്നീട് പ. വട്ടശ്ശേരിൽ തിരുമേനി മലങ്കര മെത്രാപ്പോലീത്തായായി. തുടർന്ന് പാത്രിയർക്കീസിന്റെ ഉടക്കും മുടക്കും മൂലം സെമിനാരി ഒരു യുദ്ധക്കളമായി. ബസ്ഗാസാ മുറിയുടെ താക്കോലിന്റെ പേരിലുള്ള കൂട്ടുട്രസ്റ്റികളുടെ കൈവശാവകാശ വാദങ്ങളും കക്ഷി

Malankara Orthodox TV

വഴക്കും മൂപ്പിറക്കും വൈദിക മർദ്ദനവും വട്ടശ്ശേരിൽ തിരുമേനിയെ വധിക്കാനുള്ള നീക്കങ്ങളും സംഘട്ടനങ്ങളും ആനപ്പാപ്പി വധവും മൂലം അന്തരീക്ഷം കലുഷിതമാകുകയും വൈദികപഠനത്തിന് തടസ്സം നേരിടുകയും ഉണ്ടായി. തുടർന്ന് 1931-ലെ അസോസിയേഷൻ തീരുമാനപ്രകാരം 1933 മുതൽ 37 വരെ വൈദികവിദ്യാഭ്യാസം കോട്ടയം എം. ഡി. സെമിനാരിയിലാക്കി. എം. ഡി. യിലെ പഠനത്തിനു മലങ്കരയുടെ ഗമാലിയേലായ ചെറിയമഠത്തിൽ സി. ജെ സ്കറിയാ മല്പാനും തേവലക്കര റ്റി. ഒ. കോശി വൈദ്യനും എം. ഡി. എച്ച്. എസ്. അദ്ധ്യാപകനായിരുന്ന ഫാ. കെ. ഡേവിഡുമാണ് നേതൃത്വം നൽകിയത്. 1937-ൽ വീണ്ടും പഴയസെമിനാരിയിലേക്ക് പഠനം മാറ്റിയെങ്കിലും 1942-ൽ വീണ്ടും എം. ഡി. യിലേക്കു സെമിനാരി മാറ്റേണ്ടിവന്നു. കാറ്റിന്റെ ഗതിയനുസരിച്ച് പായ്ക്കപ്പൽ തിരിച്ചുവിടുന്നതുപോലെ സഭയിലെ വ്യവഹാരത്തിന്റെ ഗതിവിഗതികളാണു സെമിനാരിയുടെ സ്ഥാനചലനം നിർണ്ണയിച്ചു വന്നത്. സെമിനാരിയുടെ ഒരു പുതിയ ഘട്ടം ആരംഭിക്കുന്നത് 1943 മുതലാണെന്നു പറയാം. അന്നു മുതലാണ് ക്രമീകൃത പാഠ്യപദ്ധതിയും ആധുനിക ബോധവൽക്കരണശൈലിയും സ്വീകരിക്കാൻ കഴിഞ്ഞത്. പ്രശസ്തരും പ്രഗത്ഭരുമായ ഒരുപറ്റം ദൈവശാസ്ത്രജ്ഞന്മാരും അദ്ധ്യാപകരും സെമിനാരി സ്റ്റാഫിൽ ചേർന്നതോടെ സെമിനാരിയുടെ അന്തസ്സും ഉന്നതമായ പഠന പരിശീലന പദ്ധതികളും ഒരുപോലെ ഉന്നതതലത്തിൽ എത്തി. ഫാ. കെ. പീലിപ്പോസ് (പിന്നീട് പിലീപ്പോസ് മാർ തെയോഫിലോസ്), ഫാ. വി. കെ. മാത്യു (പിന്നീട് മാത്യൂസ് മാർ അത്താനാസ്യോസ്), ഫാ. എം. വി. ജോർജ്ജ് (പിന്നീട് ഗീവർഗീസ് മാർ ഒസ്താത്തിയോസ്), ഔഗേൻ മാർ തീമോത്തിയോസ് (പിന്നീട് പ. ഔഗേൻ ബാവാ), റവ. ഡോ. സി. റ്റി. ഈപ്പൻ, ഫാ. ഇ. മാത്യൂസ് (പ. മാത്യൂസ് ദ്വിതീയൻ ബാവാ), ഫാ. സി. ഇ. ജോർജ്ജ് കൊല്ലാട്, ഫാ. എൻ. എ. യോഹന്നാൻ മല്പാൻ (പിന്നീട് യൂഹാനോൻ മാർ സേവേറിയോസ്), ഫാ. ഡോ. ടി. ജെ. ജോഷ്വ, ഫാ. എൻ. കെ. കോരുതു മല്പാൻ, പ്രൊഫ. എ. എം. വർക്കി മുതലായവരുടെ ക്ലാസ്സുകളാണ് സെമിനാരി തഴച്ചു വളരാൻ ഒരു പ്രധാന കാരണം.

കഴിവും ദീർഘവീക്ഷണവും കൊണ്ട് സെമിനാരിക്കുവേണ്ടി രാപകൽ പ്രവർത്തിച്ച ഒട്ടധികം മാനേജരന്മാരുടെ നിസ്വാർത്ഥ സേവനം സെമിനാരി അങ്കണത്തിലെ ഓരോ മണൽതരിക്കും കാണാപ്പാഠമാണ്. ഇതിനകം സെമിനാരി ഒന്നാം ഗ്രേഡിലേക്കുള്ള പ്രയാണം ആരംഭിച്ചു കഴിഞ്ഞിരുന്നു. തുടർന്നുണ്ടായ വളർച്ച ജോമട്രിക്കൽ പ്രൊപ്പോഷനിൽ ആയിരുന്നു എന്നതാണ് വസ്തുത.

1960-ൽ എം. ഡി. യിൽ നിന്നു വീണ്ടും സെമിനാരി പഴയസെമിനാരിയിലേക്ക് മാറ്റുകയും മലങ്കര മെത്രാപ്പോലീത്തായുടെയും കാതോ

Malankara Orthodox TV

ലിക്കാബാവായുടെയും ആസ്ഥാനം ദേവലോകം കാതോലിക്കേറ്റ് അരമന യിലേക്കു മാറ്റുകയും ചെയ്തതോടെ സെമിനാരി ആധുനികയുഗത്തിൽ പ്രവേശിച്ചു. 1965-ൽ സെമിനാരി 150 വർഷം തികഞ്ഞതിന്റെ ജൂബിലി കൊണ്ടാടി. സെറാമ്പൂരുമായി അഫിലിയേറ്റ് ചെയ്ത് ബി. ഡി. കോഴ്സ് ആരംഭിച്ചു. പിന്നീട് ഒട്ടധികം കെട്ടിടങ്ങളും പുതിയ കോഴ്സുകളും സെമി നാരിയുടെ മുഖഛായ അപ്പാടെ മാറ്റി. ഇന്ന് മികച്ച സൗധങ്ങളും സംവിധാ നങ്ങളുമാണ് സെമിനാരിയിൽ ഉള്ളത്. "പഴയ" എന്ന വാക്കിന് ഇന്നു ചരിത്രത്തിലേ പ്രസക്തിയുള്ളൂ.

1990-ൽ 175 വർഷം തികഞ്ഞതിന്റെ ജൂബിലിയും സമുചിതമായി ആഘോഷിച്ചു. വമ്പിച്ച കെട്ടിട സമുച്ചയങ്ങൾ 1974-ൽ ആരംഭിച്ച സോഫിയാ സെന്റർ, 2002-ൽ ഉദ്ഘാടനം ചെയ്യപ്പെട്ട സ്മൃതി മന്ദിരം, ശ്രുതി മന്ദിരം മുതലായവ ഏതൊരു സഭാസ്നേഹിയെയും ഹർഷപുളകി തനാക്കും. സെമിനാരിയിലെ പ്രശസ്തരായ മല്പാന്മാർ, സെമിനാരിയുടെ മാനേജർമാർ, പ്രിൻസിപ്പൽമാർ എന്നിവരുടെ സേവനങ്ങൾ എഴുതണമെ ങ്കിൽ ശതക്കണക്കിന് പേജുകൾ വേണ്ടിവരും. പ്രിൻസിപ്പൽമാരായിരുന്ന് സെമിനാരിക്കു പുതുമുഖം നൽകിയശേഷം കാലം ചെയ്ത മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് എന്നിവരുടെയും അവരുടെ നേർപാതയിൽ ചരിക്കുന്ന ഇപ്പോഴത്തെ പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർജ്ജ്, വൈസ് പ്രിൻസിപ്പൽ ഫാ. ഡോ. ജേക്കബ് കുര്യൻ, ലൈബ്രേറിയൻ ഫാ. സി. സി. ചെറിയാൻ മുതലായവരുടെയും നേതൃത്വത്തിൽ സെമിനാരി പഠിക്കുന്നവർക്കും സഭ യ്ക്കും അഭിമാനം നൽകുന്നതിൽ സന്തോഷമുണ്ട്. സെമിനാരി ചാപ്പ ലിൽ അന്ത്യവിശ്രമംകൊള്ളുന്ന സെമിനാരി സ്ഥാപകനായ പുലിക്കോ ട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനും ജോസഫ് മാർ ദീവ ന്നാസ്യോസ് അഞ്ചാമനും മലങ്കരസഭാ ഭാസുരനായ പ. വട്ടശ്ശേരിൽ ഗീവ റുഗീസ് മാർ ദീവന്നാസ്യോസും ലോകപ്രശസ്തനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസും ഇന്ന് ഇരുന്നൂറോളം വൈദിക വിദ്യാർത്ഥികളുള്ള സെമിനാരിയുടെ ശക്തരായ കാവൽപിതാക്കളായിരുന്നുകൊണ്ട് സെമി നാരിക്കുവേണ്ടിയും മദ്ധ്യസ്ഥത വഹിക്കുന്നതിനാൽ നാളെയെപ്പറ്റി ആർക്കും തെല്ലും ആശങ്കയില്ല.

Malankara Orthodox TV